# ANIMAL LIFE

BY

K. SUKUMARAN, B. A.

PUBLISHED

BY

K. R. BROTHERS,

CALICUT.




# ജന്തുശാസ്ത്രം

കെ. സുകുമാരൻ ബി. എ.

പ്രകാശകന്മാർ

കെ. ആർ. ബ്രദർസ്,

കോഴിക്കോട്.


ഒന്നാം പതിപ്പ് —കോപ്പി 1,000.








Printed at the Bharatha Vilasam Press,

TRICHUR.

1923.

# ജന്തുശാസ്ത്രം.

## ആമുഖം.

ജന്തുക്കളെപ്പററി സംക്ഷേപമായ ഒരു ചരിത്രം എല്ലാവൎക്കും സുഗ്രാഹ്യമാകുംവണ്ണം എഴുതേണമെങ്കിൽ, എല്ലാ ജന്തുക്കളേയും പല ശാഖയിലും, ഖണ്ഡത്തിലും, വൎഗ്ഗത്തിലും, ഉപവൎഗ്ഗത്തിലും, വംശത്തിലും, ജാതിയിലും, തരത്തിലും വിഭജിക്കേണ്ടുന്ന ഒരു ഭാരം നമ്മിൽ കിടക്കുന്നുണ്ട്. അല്ലാതെ, തോന്നിയപോലെ ഓരോ ജന്തുവിന്റെ വൎണ്ണനകൾ തുടങ്ങുന്നതായാൽ, ലഘുവായിട്ടുകൂടി ഒരു പൊതുവായ ജ്ഞാനം നമുക്കു സമ്പാദിക്കുവാൻ പാടുണ്ടാകയില്ല. ഭൂമിയിലെ എല്ലാ ജന്തുക്കളേയും അസ്ഥിയുള്ള ജന്തുക്കളെന്നും അസ്ഥിയില്ലാത്ത ജന്തുക്കളെന്നും രണ്ടു ശാഖകളായി ഭാഗിക്കാം. അസ്ഥി ഇല്ലാത്ത ജന്തുക്കളെ പിന്നേയും പല വൎഗ്ഗങ്ങളാക്കി ക്രമപ്പെടുത്താം. അണുദൎശിനിയിൽകൂടെ മാത്രം ദൃഷ്ടിഗോചരമായിത്തീരുന്നതും, ജീവനുള്ള ഒരു അണു എന്നുമാത്രം തോന്നിപ്പോകുന്നതും ആയ ജന്തുക്കളെ അണുജന്തുക്കൾ എന്ന ഖണ്ഡത്തിൽ പെടുത്താം. പവിഴപ്പുററ്, കടൽപ്പുററ്, സ്പഞ്ച് എന്നീവക ഉണ്ടാകുന്ന ജന്തുക്കളെ കോശോദരികൾ

എന്ന ഖണ്ഡത്തിൽ പെടുത്താം. ബഹിർഭാഗത്തിൽ ഉറപ്പുള്ള ഓരോ മാതിരി വിശേഷതോടുകളോടുകൂടിയതും, നക്ഷത്രം, കമ്പളം, തോട മുതലായ പല ആകൃതികളോടുകൂടിയതും ആയ ചില വിചിത്രജന്തുക്കളെ കക്കശചർമ്മികൾ എന്ന ഖണ്ഡത്തിൽ പെടുത്താം. ഈര, അട്ട, കൃമി മുതലായ ജന്തുക്കളെ കീടങ്ങൾ എന്ന ഖണ്ഡത്തിൽ പെടുത്താം. അച്ച്, ഞമിഞ്ഞി, കക്ക, കടുക്ക, കൂന്തൽ, മുതലായ ജന്തുക്കളെ ശുക്തിജങ്ങൾ എന്ന ഖണ്ഡത്തിൽ പെടുത്താം. ഓരോ കഷണങ്ങൾ പിണച്ചുകൂട്ടിയപോലെ തോന്നുന്ന കാലുകൾ ഉള്ള ചെമ്മീൻ, ഈച്ച, വണ്ട്, തേരട്ട, തേള്, മൂട്ട, ക്ലാറ മുതലായ ജന്തുക്കളെ യോജിതഖണ്ഡപാദങ്ങൾ എന്ന ഖണ്ഡത്തിൽ പെടുത്താം. ഇതേ പ്രകാരംതന്നെ അസ്ഥി ഉള്ള ജന്തുക്കൾ എന്ന രണ്ടാം ശാഖയും നമുക്കു പല ഖണ്ഡങ്ങളായി ക്രമപ്പെടുത്താം. എല്ലാ മത്സ്യങ്ങളേയും ഒരു പ്രത്യേകഖണ്ഡത്തിൽ പെടുത്താം. തവളകളേയും തൻെറ മററു ചാർച്ചക്കാരെയും ഭൂജലവാസികൾ എന്ന ഖണ്ഡത്തിൽ പെടുത്താം. മുതല, ഓന്തു, അരണ, പാമ്പ്, ആമ, പല്ലി, ഉടുമ്പ് മുതലായ ജന്തുക്കളെ ഇഴജാതികൾ എന്ന ഖണ്ഡത്തിൽ പെടുത്താം. പക്ഷികളെ ഒരു പ്രത്യേകഖണ്ഡത്തിൽ അടക്കാം. മൃഗം തുടങ്ങി മനുഷ്യൻവരെ ഉള്ള ജന്തുക്കളെ സ്തനധാരികൾ എന്ന ഒരു ഖണ്ഡത്തിൽ പെടുത്താം. ഇങ്ങിനെ ഒട്ടാകെ ഉള്ള ജന്തുക്കളെ താഴെ കാണിച്ചപ്രകാരം ഭാഗിക്കാവുന്നതാണ്.

## 1-ാംശാഖ—അസ്ഥി ഇല്ലാത്ത ജന്തുക്കൾ.

ഖണ്ഡങ്ങൾ 1. അണുജന്തുക്കൾ (Protozoa)
2. കോശോദരികൾ (Coelenterata)
3. കീടങ്ങൾ (Vermes)
4. ശുക്തിജങ്ങൾ (Mollusca)
5 കക്കശചമ്മികൾ (Echinodermata)
6. യോജിതഖണ്ഡപാദങ്ങൾ (Arthropoda)

## 2-ാംശാഖ—അസ്ഥി ഉള്ള ജന്തുക്കൾ.

ഖണ്ഡങ്ങൾ 1. മത്സ്യങ്ങൾ (Pisces)
2. ഭൂജലവാസികൾ (Amphibia)
3. ഇഴജാതികൾ (Reptiles)
4. പക്ഷികൾ (Aves)
5. സ്തനധാരികൾ (Mammalia)

ഓരോ ഖണ്ഡത്തെതന്നെ പല വർഗ്ഗങ്ങളായും, വർഗ്ഗങ്ങളെ ഉപവർഗ്ഗങ്ങളായും, ഉപവർഗ്ഗങ്ങളെ പല വംശങ്ങളായും, വംശങ്ങളെ പല ജാതികളായും, ജാതികളെ പല തരങ്ങളായും പിന്നെയും ഭാഗിക്കാവുന്നതാണ്. ഉദാഹരണമായി ഒരു മലയാളക്കാരനായ മനുഷ്യനാണെങ്കിൽ.

1. തരം—മലയാളി. 2. ജാതി-മനുഷ്യൻ.
3. ഉപവർഗ്ഗം—ദ്വിഭുജൻ. 4. വർഗ്ഗം—ചതുർഭുജൻ.
5. ഖണ്ഡം—സ്തനധാരി. 6. ശാഖ-അസ്ഥിഉള്ള ജന്തു.

ഈ രീതിയിലാണ് ആ ജന്തുവെ മററ ജന്തുക്കളിൽനിന്നു തരംതിരിക്കുവാൻ തക്കവണ്ണം ക്രമപ്പെടുത്തിവെക്കേണ്ടതു. കോഴിക്കോട് എന്ന ഒരു പട്ടണമാണെങ്കിൽ താഴെ പറയുംപ്രകാരം അതിന്നു സ്ഥാനം കല്പിക്കാം.

1. ഭൂഖണ്ഡം—ആസ്യാ.
2. രാജ്യം—ഇന്ത്യാ.
3. സംസ്ഥാനം—മതിരാശി.
4. ജില്ല—മലയാളം.
5. താലൂക്ക്—കോഴിക്കോട്.
6. പട്ടണം—കോഴിക്കോട്.

ഇതേ മട്ടിലാണ് ജന്തുക്കളെയും തരംതിരിക്കുന്നതു എന്നുമാത്രം മനസ്സിലാക്കിയാൽ മതി. എന്നാൽ ഈ ഒന്നാം ശാഖയിൽ, മേല്പറഞ്ഞപോലെ ഓരോരോതരം ജന്തുക്കളെ നിർണ്ണയപ്പെടുത്തി, വിവരിക്കുന്നതു അനാവശ്യവും അസാദ്ധ്യവുമാണെന്നു തോന്നുകയാൽ അപൂർവ്വം ചില വലിയ വർഗ്ഗങ്ങളെയല്ലാതെ മിക്ക വർഗ്ഗങ്ങളേയും, ഉപവർഗ്ഗാദികളായി പ്രത്യേകം പ്രത്യേകം വിഭാഗിച്ചു കാണുകയില്ലെന്നു കൂടി മനസ്സിലാക്കേണ്ടതാണ്. മുഖവുരയായി ഇത്രമാത്രമേ എനിക്കു പറവാനുള്ളൂ.

ഗ്രന്ഥകർത്താവ്.

# ജന്തുശാസ്ത്രം

## ഒന്നാംഭാഗം.

## അദ്ധ്യായം 1.

### അസ്ഥി ഇല്ലാത്ത ജന്തുക്കൾ.

ശരിയായ ശാസ്ത്രസിദ്ധാന്തപ്രകാരം അസ്ഥി ഉള്ള ജന്തുക്കളെന്നും, അസ്ഥി ഇല്ലാത്ത ജന്തുക്കളെന്നും പ്രമാണിച്ചു ചെയ്യുന്ന ഒരു വിഭാഗം സത്യരീത്യനുസരണമായ ഒരു പദ്ധതി അല്ലെങ്കിലും, ജന്തുശാസ്ത്രത്തിന്റെ ഒരു സാമാന്യജ്ഞാനകാംക്ഷികൾക്കു പ്രാരംഭപാഠമായി ഈ പദ്ധതി സ്വീകരിക്കുന്നതിൽ വലിയ അബദ്ധമൊന്നും നേരിടാനില്ലെന്നു കരുതിയാണ് ഞാൻ ഈ എളുപ്പമായ മാർഗ്ഗംതന്നെ തൽക്കാലം മതിയെന്നു വിചാരിച്ചു പരിഗ്രഹിച്ചതു. ദേഹത്തിൽ ഒരേടത്തും അസ്ഥി ഉള്ളതായി കാണുകയില്ലെന്ന വിശേഷവിധിയോടുകൂടിയ സകല ജന്തുക്കളേയും അസ്ഥി ഇല്ലാത്ത ജന്തുക്കൾ എന്ന വലിയ ശാഖയിൽ പെടുത്താവുന്നതാണ്. ഈ ശാഖയെ ആറു ഖണ്ഡങ്ങളായി ഭാഗിച്ചതിൽ, ഏററവും താണ ജന്തുക്കൾ അടങ്ങിയ അണുജന്തുക്കൾ എന്ന ഒന്നാം ഖണ്ഡത്തെതന്നെ എത്രയോ സംക്ഷിപ്തമായി വിവരിക്കാം.

### 1-ാം ഖണ്ഡം അണുജന്തുക്കൾ.

നേത്രഗോചരമല്ലാത്ത ഇത്തരം ജന്തുക്കളും ഭൂമിയിൽ സുലഭമായുണ്ടെന്ന വാസ്തവം മനുഷ്യർക്കു ഒന്നാമതു അറി

വായതു "അണുദർശിനി" എന്ന യന്ത്രം കണ്ടുപിടിച്ചതിന്റെ ശേഷംമാത്രമാണ്. ഒരു തുള്ളി വെള്ളമെടുത്തു ഈ യന്ത്രത്തിൽകൂടെ നോക്കിയപ്പോൾ ആ ഒരു തുള്ളി വെള്ളത്തിൽതന്നെ അനേകാകൃതികളിലും വൎണ്ണങ്ങളിലുമുള്ള നാനാതരംജന്തുക്കൾ നീന്തുന്നതും ഭുജിക്കുന്നതും വൎദ്ധിക്കുന്നതും കണ്ടു ശാസ്ത്രജ്ഞന്മാർ അമ്പരന്നുപോയിട്ടുണ്ട്. ജീവനുള്ള ഓരോ അണു എന്നുമാത്രമല്ലാതെ ഈ മാതിരി ജന്തുക്കളെപ്പററി വളരെയൊന്നും വിവരിക്കാനില്ല. ദേഹത്തിൽ മററു ജന്തുക്കളെപ്പോലെ വ്യത്യസ്തപ്രകൃതികളോടുകൂടിയുള്ള ധാതുക്കൾ തരംതിരിഞ്ഞു കാണുകയില്ല. ഒരു മാതിരി ഉന്നതജന്തുക്കളുടെ ശരീരത്തിൽ നാം കാണുന്നതു അസ്ഥി, മാംസം, ചൎമ്മം, വസ, രക്തം എന്നീവക ധാതുക്കളാകുന്നു. അസ്ഥിയുടെ ചെറിയൊരംശം എടുത്തു അണുദർശിനിയിൽകൂടെ നോക്കിയപ്പോൾ ആ അംശം അനേകം ചെറിയ അണുക്കളെക്കൊണ്ടു ഉണ്ടാക്കപ്പെട്ടതാണെന്നു കണ്ടു. ഓരോ അണുവിന്നു ഒത്ത മദ്ധ്യത്തിൽ ചുററുമുള്ളതിനേക്കാൾ കട്ടിവൎണ്ണത്തോടുകൂടിയ ഓരോ കുത്തും കണ്ടു. മാംസത്തിന്റെ ഒരു ചെറിയ ഭാഗം എടുത്തു നോക്കിയപ്പോൾ അനേകായിരം നീണ്ട നാരുകളെക്കൊണ്ടു ഉണ്ടാക്കപ്പെട്ടതാണെന്നു കണ്ടു. ഈ ഓരോ നാരും പരിശോധിച്ചു നോക്കിയപ്പോൾ ഓരോ നീണ്ടു നേൎത്തുപോയ ഒരു അണുമാത്രമാണെന്നും കണ്ടു. ചൎമ്മം എടുത്തു ഈ യന്ത്രത്തിൽകൂടെ നോക്കിയപ്പോൾ ഇഷ്ടികകൾപോലെ അന്യോന്യം തൊട്ടുതൊട്ടു പടുത്തിയ അണുക്കളെക്കൊണ്ടു ഉണ്ടാക്കപ്പെട്ടതാണെന്നു കണ്ടു. ചൎമ്മത്തിൽ ഓരോ അണു വളരെ പരന്നു ദശപ്പു കുറഞ്ഞുപോയിട്ടു

ണ്ടെന്നും കണ്ടു. ചോര എടുത്തു നോക്കിയപ്പോൾ ഒരു മുഴുത്ത ദ്രാവകത്തിൽ രണ്ടുതരം അണുക്കൾ നിന്തുന്നതു കണ്ടു. ഇങ്ങിനെ എല്ലാ ധാതുക്കളും പരിശോധിച്ചു നോക്കിയപ്പോൾ വലിയ ജന്തുക്കൾ അനേകായിരം ജീവനുള്ള അണുക്കളെക്കൊണ്ടു ഉണ്ടാക്കപ്പെട്ടതാണെന്നു മനസ്സിലായി. എന്നാൽ ഓരോ ധാതുവിന്റെ അവയവാംശമായി നില്ക്കുന്ന ഓരോ അണുതന്നെ ഓരോ പ്രത്യേക ജന്തുവായി സ്വാതന്ത്ര്യത്തോടെ ജീവിച്ചുപോരുന്നുണ്ടെന്ന പരമാർത്ഥം എല്ലാവരെയും വിസ്മയഭരിതന്മാരാക്കിത്തീർത്തിട്ടുണ്ട്. മററു ജന്തുക്കളിൽ കാണുന്ന യാതൊരു ധാതുവിഭാഗമൊ അവയവതരംതിരിവൊ കാണാത്ത ഒരു വെറും അണു സ്വതന്ത്രനായി തന്റെ ജീവകാലം കഴിക്കുന്നതെങ്ങിനെയെന്നു അല്പമായെങ്കിലും മനസ്സിലാക്കേണ്ടുന്ന ഒരു കാര്യമാണ്. അണുജന്തുവിന്നു പ്രത്യേകമായി വായ്, ഉദരം മുതലായതൊന്നുമില്ലെങ്കിലും വലിയ ജന്തുക്കൾ നിർവ്വഹിച്ചുപോരുന്ന സകല കൃത്യങ്ങളും ഇവററയും നടത്തുന്നുണ്ട്. ജന്തുക്കളുടെ ഒരു മുഖ്യലക്ഷണം യഥേഷ്ടം ഗതാഗതം ചെയ്യാനുള്ള ശക്തിയാണ്. ഗതാഗതം ചെയ്യുന്നതിന്നു അണുജന്തുക്കളും പല ഉപായങ്ങൾ എടുക്കുന്നുണ്ട്. ചിലതിന്നു ഓരോ ഭാഗത്തേക്കു അതിന്റെ ഉള്ളിലെ ദ്രാവകസാധനം ഉന്തുവാൻ സാധിക്കുന്നതോടുകൂടി ആ ഭാഗത്തേക്കു ഒരു ചലനം സിദ്ധിക്കുന്നു. മററുചിലതിന്നു ഒരുഭാഗം ചുരുങ്ങി ശേഷംഭാഗം വീങ്ങി ആ വലിപ്പം ക്രമേണ മറേറ അററംവരെ വ്യാപിക്കുമ്പോൾ പുഴുക്കൾ നടക്കുംപ്രകാരം തോന്നുന്ന ഒരു ഗതി സിദ്ധിക്കുന്നു. ചിലതിന്റെ ശരീരത്തിന്മേൽ എ

ത്രയോ നേൎമ്മയായ ചെറിയ നാരുകൾ കമ്പിളിപ്പുഴുവി
ന്റെ രോമം പോലെ എറിച്ച (നിവിൎന്നു) നില്ക്കുന്നുണ്ടു.
ആ നാരുകൾ ഒത്തൊരുമിച്ചിളക്കികൊണ്ടു ആ ജന്തുവി
ന്നും ഇളകി നടക്കാൻ സാധിക്കുന്നു. ചിലതിന്നു അനേ
കം നേരിയ നാരുകൾക്കുപകരം ഒന്നോ രണ്ടോ രോമം
പോലെ തടിച്ച നാരുകൾ കാണപ്പെടുന്നു. ചിലതു ഈ
രോമം ഇളക്കീട്ടാണ് നീന്തുന്നതു. ആഹാരം തിന്നാനാ
ണെങ്കിൽ ചിലതിന്നു വായ്കൂടി ഉണ്ടാകയില്ല. ചില
തിന്നു വായ് സൂചിപ്പിക്കുംപോലെ ശരീരത്തിന്റെ ഒരു
ഭാഗത്തു ചെറിയ ഒരു കുഴി ഉണ്ടാകുമെങ്കിലും ഉദരമുണ്ടാ
കയില്ല. ശരീരത്തിന്നു വേണ്ടുന്ന പോഷണദ്രവ്യം ഇവററ
ദേഹത്തിന്റെ ബഹിൎഭാഗംകൊണ്ടു തന്നെ, ഒപ്പുകട
ലാസ്സ് മഷി വലിച്ചെടുക്കുംപോലെ വലിച്ചെടുത്തു വള
രുന്നു. വളൎച്ചയെത്തിയ ജന്തുക്കൾ പിന്നെ നിൎവ്വഹിക്കേ
ണ്ടുന്ന കൃത്യം സന്താനോല്പാദനമാണ്. ആണും പെണ്ണു
മെന്ന ഭേദമില്ലാത്ത അണുജന്തുക്കൾ ഈ കൃത്യവും വ്യ
ത്യാസമില്ലാതെ നടത്തിവരുന്നുണ്ട്. ഒരു അണുജന്തു
വിന്നു പൂൎണ്ണവലിപ്പമെത്തിയാൽ അതിന്റെ മദ്ധ്യം
പട്ടയിട്ടപോലെ പുറപ്പെടുന്ന ഒരു ചാലുകൊണ്ടു കുഴി
ഞ്ഞു രണ്ടുഭാഗങ്ങളായി തരംതിരിഞ്ഞു കാണുന്നു. ഈ
ചാലിന്നു ആഴം വൎദ്ധിക്കുംതോറും മദ്ധ്യം വളരെ കൃശമായി
അണുജന്തു ഡമ്പലിന്റെ (Dumbell) രണ്ടററത്തുമുള്ള
ഗോളങ്ങളെപ്പോലെ രണ്ടു വെവ്വേറെ അംശങ്ങളായി അക
ന്നുനിന്നു ക്രമേണ രണ്ടംശങ്ങളുടേയും മദ്ധ്യത്തിൽ
കാണുന്ന ബന്ധവും മുറിഞ്ഞു, ഒരു അണുജന്തു രണ്ടു
അണുജന്തുക്കളായിത്തീൎന്നു പിരിയുന്നു. സന്താനോല്പാ

ദനഫലം സിദ്ധിക്കുന്ന ഒരു രീതി ഇതാണെങ്കിലും ഈ ജന്തുക്കളുടെ ഇടയിൽ വേറെയും പല രീതികൾ കണ്ടു വരുന്നുണ്ട്. ചിലപ്പോൾ രണ്ടണുജന്തുക്കൾ നീന്തിവന്നു അന്യോന്യം പററി നിൽക്കുകയും രണ്ടു രസത്തുള്ളികൾ ഒന്നായി ചേൎന്നു പോകുമ്പോലെ ക്രമേണ രണ്ടു ജന്തുക്കളും ഒന്നിച്ചു യോജിച്ചു ഒരു ജന്തുവായിപ്പോകയും ചെയ്യുന്നു. ഇങ്ങിനെ യോജിച്ചതിൽപിന്നെ ഒരു ഗോളാകൃതി അവലംബിച്ചു ബഹിൎഭാഗം അല്പം ഉറപ്പുള്ളതായും അന്തൎഭാഗം അനേകലക്ഷം കഷണങ്ങളായും ഭേദിച്ചുപോകുന്നു. ഇതിൽപിന്നെ ഉറപ്പുള്ള ബഹിൎഭാഗം ഒരേടത്തു തന്നാലെ പൊട്ടുകയും ആ മാൎഗ്ഗത്തിൽകൂടെ അണുദൎശിനിയിൽകൂടി നല്ലവണ്ണം കാണ്മാൻ പാടില്ലാത്തവിധം ചെറതായ എത്രയോ ലക്ഷം തരികൾ പുറത്തുവരികയും ചെയ്യുന്നു. ഈ തരികളെ അണുജന്തുവിന്റെ മുട്ടകളായി വിചാരിക്കാം. പക്ഷെ അണുജന്തു മുട്ടയിടുന്നതിന്നു പകരം അണുജന്തുതന്നെ അനേകലക്ഷം മുട്ടകളായി മാറിപ്പോകുന്നു. ഈ മുട്ടകൾ ഓരോന്നും വലുതായി ആദ്യം വന്നുചേൎന്ന ഓരോ അണുജന്തുവായി വളരുകയും ചെയ്യുന്നു. ഇങ്ങിനെ വലിയ ജന്തുക്കൾ നിൎവ്വഹിക്കുന്ന സകല കൃത്യങ്ങളും നടത്തുന്ന അണുജന്തുക്കൾ ഭൂമിയിലും വെള്ളത്തിലും വായുവിലും എണ്ണിയാൽ തീരാത്ത സംഖ്യകളായി മറെറല്ലാ ജന്തുക്കളെക്കാളും സുലഭമായി വ്യാപിച്ചിട്ടുണ്ട്. ഒരംഗുലം ചതുരം മാത്രമുള്ള ഓരോ സ്ഥലത്തു ഓരോ നിമിഷത്തിന്നുള്ളിൽ ഏകദേശം അഞ്ഞൂറോളം അണുജന്തുക്കളോ അവററയുടെ ബീജങ്ങളോ വീഴുന്നുണ്ടെന്നു ഒരു ശാസ്ത്രജ്ഞൻ കണക്കാക്കിയിരിക്കുന്നു. ഓരോ

അണുജന്തുവിൻെറ ശരീരം നടുവിൽ കട്ടിയായിട്ടും, ചുററും മങ്ങിയതായിട്ടും ഉള്ള നിറമാണെന്നു മുമ്പെ പറഞ്ഞതോൎക്കുന്നുണ്ടായിരിക്കും. എന്നാൽ ചില അണുജന്തുവിൻെറ ശരീരത്തിൽ നടുവിലെ കട്ടിയായ നിറമുള്ള പദാൎത്ഥമല്ലാതെ ചുററുമുള്ള മങ്ങിയ നിറത്തിലുള്ള പദാൎത്ഥം കാണ്മാനുണ്ടാകയില്ല. അതുകൊണ്ടു ഭൂമിയിൽവെച്ചു ഏററവും താണതും, ഏററവും ചെറുതുമായ ജന്തുക്കൾ ഇവററയാകുന്നു എന്നു പറയാം. ഇതുകൊണ്ടുമാത്രം ഇവററ ബലഹീനരും, നിസ്സാരരുമാണെന്നു ആരും കരുതിപ്പോകരുതു. വസൂരി, വിഷൂചിക, മഹാമാരി, ക്ഷയം, മലമ്പനി, വിഷപ്പനി, കാളഹസ്സാർപനി മുതലായ സകല മഹാരോഗങ്ങളുടെ ബീജങ്ങളും ഈ തരത്തിൽ പെട്ട അണുജന്തുക്കൾതന്നെയാണ്. അണുജന്തുക്കളെക്കൊണ്ടു ഇങ്ങിനെയുള്ള ദ്രോഹംമാത്രമേ ഉള്ളൂ എന്നു ഒരിക്കലും വിചാരിച്ചുകൂടാ. വൃക്ഷങ്ങളുടെ വേരുകൾ പോഷണദ്രവ്യം വലിച്ചെടുക്കുന്നതും, ജന്തുക്കളുടെ ശരീരങ്ങൾ മരണാനന്തരം ചീഞ്ഞു ജീൎണ്ണിച്ചു ഉതിൎന്നു മണ്ണായിപ്പോകുന്നതും മററും അണുജന്തുക്കളുടെ സഹായംകൊണ്ടുമാത്രമാണെന്നും പരിശോധനാപൂൎവ്വം ശാസ്ത്രജ്ഞന്മാർ മനസ്സിലാക്കീട്ടുണ്ട്. അണുജന്തുക്കളുടെ "ആകാരത്തിൻ സൂക്ഷമ" ഇന്നവിധമാണെന്നു വിചാരിക്കുവാൻ പ്രയാസമാണ്. ചിലതു പൂൎണ്ണവിരാമംപോലെയും, ചിലതു അപൂൎണ്ണവിരാമംപോലെയും, ചിലതു ഒരു വരപോലെയും, ചിലതു വൃത്തമായും, ചിലതു കോളാമ്പിപോലെയും, ചിലതു ചെരിപ്പുപോലെയും, ചിലതു കിങ്ങിണിപോലെയും നിൽക്കുന്നതുകൂടാതെ അനേകം കൂട്ടർ ഓരോരോ സമാജമായി

കൂടിച്ചേൎന്നു ഓരോരോ കുലപോലെയും, കൊമ്പുകളുള്ള മരംപോലെയും, ഇതളുകളുള്ള പുഷ്പംപോലെയും മററം നിന്നു താന്താങ്ങളുടെ ജീവകാലം നയിക്കുന്നതു ആൎക്കാണു കൌതുകമുണ്ടാക്കിത്തീൎക്കാത്തതു. മഴവില്ലിന്റെ സകല വൎണ്ണങ്ങളും വഹിച്ചു വിളങ്ങുന്ന അണുജന്തുക്കളും, തീക്കട്ടെ പോലെ തിളങ്ങിക്കൊണ്ടിരിക്കുന്ന അണുജന്തുക്കളും ഭൂമിയിൽ എല്ലാ ദിക്കിലും ഉണ്ട്. ചില അണുജന്തുവിന്നു ബഹിൎഭാഗത്തു ഇത്തിൾ ഉണ്ടാകുന്നു. ഈ ഇത്തിൾ വിവിധാകൃതിയിൽ അവലംബിക്കും. നാം സ്കൂളിൽ ഉപയോഗിക്കുന്ന വെളുത്ത ചോക്ക് (ശീമച്ചുണ്ണാമ്പ്) എടുത്തു പൊടിച്ചു ഒരു ലേശം പൊടി അണുദൎശിനിയിൽക്കൂടെ നോക്കിയേപ്പാൾ അതുമുഴുവനും ലക്ഷോപലക്ഷം അണുജന്തുക്കളുടെ ഇത്തിൾ മാത്രമാണെന്നു കണ്ടിരിക്കുന്നു. ഒരു മൊട്ടുസൂചിയുടെ മൊട്ടിന്റെ അത്ര വലിപ്പമുള്ള ഒരു ചോക്കുതന്നെ എണ്ണിയാൽ തീരാത്ത കോടി അണുജന്തുക്കളുടെ ഇത്തിൾ ഉൾപ്പെട്ട ഒരു കൂമ്പാരം മാത്രമാണ്. ഇങ്ങിനെയിരിക്കെ ചോക്ക് അനേകം നാഴിക നീളത്തിലും വീതിയിലും, ഘനത്തിലും ഭൂമിയിൽ അവിടവിടെ കണ്ടു വരുന്നതു വിചാരിക്കുമ്പോൾ ഇതൊക്കെ ഉണ്ടാക്കുവാൻ എത്ര എത്ര നിസ്സീമകോടി അണുജന്തുക്കളുടെ ഇത്തിൾ കൂടിച്ചേരണമെന്നു ആലോചിച്ചുനോക്കുവിൻ. അണുജന്തു എന്തൊരു സൎവ്വവ്യാപിയാണെന്നറിവാൻ വളരെ പ്രയാസമൊന്നുമില്ല. ഏതു രാജ്യത്തിൽനിന്നും ഏതൊരു ദിക്കിൽനിന്നും ഒരു തുള്ളി വെള്ളമെടുത്തു അണുദൎശിനിയിൽകൂടി വെച്ചുനോക്കിയാൽ അതിലുംകൂടി അനേകതരം അണുജന്തുക്കൾ നീന്തിക്കളിക്കുന്നതു കാണും. ചില വ

ലിയ ജലാശയങ്ങളിലെ വെള്ളം ചുകന്നുപോയിട്ടും, പച്ചയായിപ്പോയിട്ടും കാണുന്നതു അതിൽ കുടികൊള്ളുന്ന ഒടുങ്ങിയാൽ തീരാത്ത അണുജന്തുക്കളുടെ വൎണ്ണംകൊണ്ടു മാത്രമാണെന്നു കണ്ടിരിക്കുന്നു. മിന്നാമിനുങ്ങിയെപ്പോലെ സ്വയം പ്രകാശിക്കുന്ന ജന്തുക്കളും അണുജന്തുക്കളുടെ കൂട്ടത്തിൽ കിടപ്പുണ്ട്. ആ മാതിരി അണുജന്തുക്കളുടെ വ്യാപനംകൊണ്ടുമാത്രമാണ് രാത്രിസമയത്തു ഇളക്കം തട്ടുമ്പോൾ സമുദ്രത്തിലും, പുഴയിലും മററുമുള്ള വെള്ളം മിന്നുന്നതു എന്ന വാസ്തവം അറിയുമ്പോൾ ആ തരത്തിൽപെട്ട അണുജന്തുക്കൾതന്നെ എത്ര അധികം ഉണ്ടായിരിക്കണമെന്നു ആലോചിച്ചുനോക്കുവിൻ. ഉയൎന്ന ജന്തുക്കളെപ്പോലെ സാധാരണയായി സ്വാഭാവികമായി ഒരു മരണമോ നാശമോ ഉണ്ടായ്വരാത്ത ഈ അണുജന്തുക്കളെപ്പോലെ നമ്മെ ആശ്ചൎയ്യപ്പെടുത്തുന്ന മററു ജന്തുക്കൾ ഭൂമിയിൽ ഉണ്ടോ എന്നു സംശയമാണ്. ഇവററയുടെ വ്യാപനം, ആക്രമണം മുതലായ കാൎയ്യങ്ങൾ തടുപ്പാൻ മനുഷ്യൻ കേവലം അശക്തനായി ഭവിക്കുന്നു. അവൻ ഓരോരോ ശ്വാസത്തിൽകൂടെ കോടാനുകോടി അണുജന്തുക്കളെ വലിച്ചെടുക്കുന്നു. അവന്റെ മൂക്കിലും, കണ്ണിലും, വായിലും, പല്ലുകളുടെ ഇടയിലും, ചോരയിലും, മാംസത്തിലും, തോലിലും, എന്നുവേണ്ട സകല ഭാഗങ്ങളിലും, അകത്തും, പുറത്തും ഒരുപോലെ എണ്ണിയാൽ തീരാത്ത അണുജന്തുക്കൾ കുടിയേറിപ്പാൎക്കുന്നു. അവൻ കുടിക്കുന്ന വെള്ളത്തിൽ ഓരോ തുള്ളിയിൽതന്നെ ലക്ഷോപലക്ഷം അണുജന്തുക്കളുണ്ടാകും. അവന്റെ ആഹാരത്തോടുകൂടി അവൻ പ്രതിദിവസം വിഴുങ്ങുന്ന

അണുജന്തുക്കൾക്കു കയ്യം കണക്കുമുണ്ടാകയില്ല.

ഇങ്ങിനെ വായുവും, ഭൂമിയും, വെള്ളവും അണുജന്തുക്കളെക്കൊണ്ടു നിറഞ്ഞുകിടക്കുന്ന അവസ്ഥയിൽ ഇവററയുടെ ബീജങ്ങൾ ഏതു ദിക്കിലാണ് സുലഭമായിട്ടില്ലാത്തതു. ഇവററയിൽ ചിലതിന്റെ ബീജം തീയിലിട്ടാൽകൂടി ദഹിച്ചുപോകുന്നില്ല. ശൈത്യഭൂയിഷ്ഠമായ ഉറച്ച വെള്ളത്തിൽ ഇട്ടാൽകൂടി ഇവററ നശിച്ചുപോകയില്ല. ബുച്ചുകൊണ്ടു അടച്ചിട്ട കുപ്പിയിലുംകൂടി അണുജന്തുക്കൾക്കു നിഷ്പ്രയാസം കടന്നുചെല്ലാം. അടച്ചു പൂട്ടിവെച്ച സകല സാധനങ്ങളുടെ ഉള്ളിലും ഇവയെ നിസ്സീമമായി കണ്ടുവരാറുള്ളതുകൊണ്ടു, അണുജന്തുക്കൾ ഭൂമിയിൽനിന്നു പൊടിഞ്ഞുണ്ടാകുന്നതാണെന്ന ഒരു വിശ്വാസം കുറേക്കാലത്തോളം ശാസ്ത്രജ്ഞന്മാരിൽ നടപ്പുണ്ടായിരുന്നു. കാററ കടക്കുന്നേടത്തൊക്കെ അണുജന്തുവിന്നു കടക്കാമെന്നതും പോയിട്ടു കാററ കടക്കാത്ത ദിക്കിലും അണുജന്തു കടന്നിട്ടുണ്ടെന്നു കാണുമ്പോൾ ഇങ്ങിനെ ഒരു വിശ്വാസം എങ്ങിനെ ഇല്ലാതെപോകുന്നു. കുറേകാലത്തോളം ഈ വിശ്വാസം ഭൂമിയിൽ എത്രയോ പ്രബലമായി നടന്നിരുന്നു. ഈ വിശ്വാസം വിട്ടുപോയിട്ടു വളരെക്കാലമൊന്നുമായിട്ടില്ല. ഒരു ജീവി മററൊരു ജീവിയിൽനിന്നല്ലാതെ ജീവനില്ലാത്ത വസ്തുവിൽനിന്നു ജീവികളുണ്ടാവാൻ പാടില്ലെന്ന ബോധം ബുദ്ധിക്കു പരിഷ്കാരവും വികാസവും വദ്ധിച്ചുവരുന്തോറം, മനുഷ്യരിൽ ക്രമേണ ഉദിച്ചുവന്നു. അപ്പോൾ ശാസ്ത്രജ്ഞന്മാർ രണ്ടു കക്ഷികളായി അന്യോന്യം വഴക്കു തുടങ്ങി. ഒടുവിൽ പാസ്ട്യർ എന്ന പണ്ഡിതന്റെ പരിശോധനകൊണ്ടു

ജന്തുക്കൾ ജന്തുക്കളിൽനിന്നു ഉത്ഭവിക്കയല്ലാതെ നിൎജ്ജീവസാധനങ്ങളിൽനിന്നു പൊടിഞ്ഞുണ്ടാകയില്ലെന്നു തീൎച്ചയായി. ഈ സിദ്ധാന്തംതന്നെയാണ് പരിഷ്കൃതരാജ്യങ്ങളിലുള്ള സകല പണ്ഡിതന്മാരും ആദരിച്ചുവരുന്നതു്. മറെറല്ലാ ജന്തുക്കളും കാലാന്തരംകൊണ്ടു അണുജന്തുക്കളിൽനിന്നു ക്രമേണ പരിണമിച്ചു ഇപ്പോൾ കാണുന്ന ദേഹാവസ്ഥകൾ പ്രാപിച്ച ജന്തുക്കളാണെന്നു മഹാപണ്ഡിതനായ ഡാൎവ്വിൻ പറയുന്നതു സമ്മതിച്ചാലും അണുജന്തുക്കൾ എവിടുന്നു വന്നവരാണെന്ന ഒരു ചോദ്യം ഇന്നും സമാധാനമില്ലാത്ത അതിശയമായിത്തന്നെ നിലനില്ക്കുന്നുണ്ടു്. ജീവനില്ലാത്ത പഞ്ചഭൂതങ്ങളുടെ ഒരു പ്രത്യേകമാതിരിയിലുള്ള സമ്മേളനത്തിന്റെ ഫലമായി പെട്ടെന്നു ഒരു ജീവനുള്ള അണുജന്തു പൊടിഞ്ഞുണ്ടായെന്നു പറയുന്നതിൽ ഒരു മാതിരി യുക്തി ഉണ്ട്. അപ്പോൾ അന്നുണ്ടായപോലെ ഇന്നും പൊടിഞ്ഞുണ്ടാകരുതേ എന്ന ചോദ്യം പുറപ്പെടുന്നു. അതു ഇപ്പോഴത്തെ ശാസ്ത്രങ്ങൾക്കു വിരുദ്ധമായി കാണപ്പെടുന്നതുകൊണ്ടു തള്ളേണ്ടിയും വരുന്നു. അണുജന്തുവിന്റെ ബീജം ആകാശത്തിൽ വിതറിക്കാണുന്ന ഏതോ ഒരു ഗ്രഹത്തിൽനിന്നു ഇവിടെ എത്തിയതായിരിക്കും എന്നു ചില വിദ്വാന്മാർ ഊഹിച്ചിരിക്കുന്നു. ഈ വക ഊഹം കൊണ്ടും കാൎയ്യത്തിനു ഒരു ഗുണമുണ്ടാകുമെന്നു വരുന്നില്ല. മേല്പറഞ്ഞ ഊഹം, ഈ ലോകത്തിനു വിഷയീഭവിക്കാത്ത ഒരു കാൎയ്യത്തെ മറെറാരു ലോകത്തിനു വിഷയീഭവിക്കാത്ത ഒരു കാൎയ്യമാക്കി മറിക്കുകയേ ചെയ്തിട്ടുള്ളു. ഒരു സമയം, പണ്ടു ഭൂമി അഗ്നിമയമായി ജ്വലി

ച്ചുകൊണ്ടിരിക്കുന്ന കാലത്തോ മറ്റൊ പഞ്ചഭൂതങ്ങളുടെ
അപ്രതീക്ഷിതവും യാദൃച്ഛികവുമായ ഒരു പ്രത്യേകമാതിരി
യോഗംകൊണ്ടു ഒരൊറ്റ അണുജന്തു ഭൂമിയിൽ ഒന്നാമതാ
യുണ്ടായെന്നു വരട്ടെ, എന്നാൽ ലോകത്തിലുള്ള ബാക്കി
സകല ജന്തുക്കളുടെയും ഉത്ഭവം നമുക്കു ഊഹിച്ചെടുക്കാം.
അങ്ങിനെയുള്ള ഒരു യദൃച്ഛാസംഭവം ഭൂമിയിൽ ഒരൊറ്റ
പ്രാവശ്യംമാത്രമേ വന്നുള്ളു എന്നും മേലാൽ വരാൻ
പാടില്ല എന്നും വിചാരിക്കുന്നതും വലിയ തെറ്റല്ല.
എന്റെ ജീവദശയിൽ എന്റെ ഒരു പ്രത്യേകപ്രായം
എനിക്കൊരു പ്രത്യേക അവസരത്തിലേ സിദ്ധിക്കു
യുള്ളു. ആ അവസരത്തിന്റെ മുമ്പും പിമ്പും എനി
ക്കതു സിദ്ധിക്കുന്നതല്ല. അതുപോലെ ഭൂമിയിലെ ശീ
തോഷ്ണസ്ഥിതിയുടെ ഒരു പ്രത്യേകരീതിയിൽ ഒരു അണു
ജന്തു പൊടിഞ്ഞുണ്ടായെന്നു വിചാരിക്കുന്നതും അണു
ജന്തു എല്ലായ്പോഴും ഭൂമിയിൽനിന്നു പൊടിഞ്ഞുണ്ടാകാ
റുള്ളതാണെന്നു പറയുന്നതും ഒരുപ്രകാരത്തിലുള്ള വാദ
മാണെന്നു തോന്നുന്നില്ല. മാവില്ലാതെകണ്ടു ലോകത്തിൽ
ഉണ്ടാകേണ്ടുന്നതു ഒരൊറ്റ മാങ്ങയേ വേണ്ടു. എന്നാൽ
ബാക്കി സകല മാവുകളും മാങ്ങകളും ഉണ്ടായതെങ്ങിനെ
എന്നു നമുക്കു എളുപ്പത്തിൽ ഗ്രഹിക്കാം. അപ്രകാരം
തന്നെ ഒരു അണുജന്തു ഭൂമിയിൽ പൊടിഞ്ഞുണ്ടായെന്നു
വന്നാൽ ബാക്കിയുള്ള സകലതരം അണുജന്തുക്കളുടേയും
എന്നുവേണ്ട സകലതരം ഉൽകൃഷ്ടജന്തുക്കളുടേയും ഉത്ഭ
വം ഒരുവിധേന ഊഹിച്ചെടുക്കാവുന്നതൊ, കണ്ടുപിടി
ക്കാവുന്നതൊ ആകാതിരിക്കാം. പക്ഷെ ഈശ്വരൻ മനു
ഷ്യബുദ്ധിക്കു അതിരിടുന്നതു ഇങ്ങിനെ ചില കാൎയ്യങ്ങളി

ലാണ്. ആകാശത്തിന്റെയും കാലത്തിന്റെയും ആദ്യ ന്തമില്ലായ്മപോലെ ഒരു മഹാത്ഭുതം ഈ കാര്യവുമാണെ ന്നു വിചാരിക്കാം. ലോകത്തിൽ ഒരു പദാൎത്ഥം ഉണ്ടായ തെങ്ങിനെ എന്നു കണ്ടുപിടിച്ചാൽ ബാക്കി സകല പദാ ൎത്ഥങ്ങളുടെയും ഉത്ഭവം ഗണിച്ചെടുക്കാം. ലോകത്തിൽ ഒരു ശക്തി എങ്ങിനെ ഉണ്ടായെന്നു കണ്ടുപിടിച്ചാൽ ബാക്കി സകലവിധ ശക്തികളും എങ്ങിനെ ഉണ്ടായതാ ണെന്നും മനസ്സിലാക്കാം. പക്ഷേ ഈ ആദ്യത്തെ ഓരോ സാധനങ്ങളുടെ ഉത്ഭവം കണ്ടുപിടിപ്പാൻതന്നെയാണ് പണ്ടുള്ള പാമരന്മാരെപ്പോലെതന്നെ ഇന്നുള്ള പണ്ഡിത ന്മാരും അന്ധകാരത്തിൽ കെണിഞ്ഞു കഴങ്ങുന്നതു. ഇത്ര മാത്രമല്ലാതെ പലതരങ്ങളായ അണുജന്തുക്കളെപ്പററി പ്ര ത്യേകം പ്രത്യേകം എഴുതിവിടാൻ ഈ മാതിരി ഒരു ചെ റിയ ഗ്രന്ഥത്തിൽ സാധിക്കുമെന്നു തോന്നുന്നില്ല.

---

## അദ്ധ്യായം 2.

### കോശോദരികൾ. (Coelenterata)

---

വെറും അണുക്കൾതന്നെ ജന്തുക്കളായി സ്ഥിതി ചെയ്യുന്ന അണുജന്തുക്കളുടെ അവസ്ഥയിൽനിന്നും ഒരു പടി ശ്രേഷ്ഠമായിട്ടുള്ളതു ഒരുകൂട്ടം അണുക്കളെക്കൊണ്ടുണ്ടാ ക്കപ്പെട്ട ബാക്കിജന്തുക്കളുടെ നിൎമ്മാണസമ്പ്രദായമാണ്. അണുജന്തുക്കളെക്കാളും ഉയൎന്നതരം ജന്തുക്കളാണ് കോ ശോദരികൾ എന്നു നാമകരണം ചെയ്യപ്പെട്ട അത്ഭുത ജന്തുക്കൾ. ദേഹത്തിന്റെ അന്തൎഭാഗം മുഴുവനും ഉദര മായി ഉപയോഗിക്കുന്നതുകൊണ്ടാണ് ഇതിന്നു കോശോ

ദരി എന്ന പേർ സിദ്ധിച്ചതു. ഈ ജാതി ജന്തുക്കൾ വെള്ളത്തിൽമാത്രം പാർത്തുവരുന്നവയാകകൊണ്ടു നമുക്കു പരിചയമുള്ളതായി അനേകം തരങ്ങൾ ഉണ്ടാകുമെന്നു തോന്നുന്നില്ല. ഒരുക്കൂട്ടം അണുക്കളെക്കൊണ്ടുണ്ടാക്കപ്പെട്ടതാണെന്നുമാത്രം പറഞ്ഞാൽ ഇതിന്റെ ശരീരപ്രകൃതി മനസ്സിലാകുമെന്നു തോന്നുന്നില്ല. ഏതു തോതിലാണ് ഇതിന്റെ ദേഹത്തിന്റെ സൃഷ്ടിയെന്നു അസാരം വിവരിക്കേണ്ടിവന്നിരിക്കുന്നു. ദേഹത്തിന്മേൽ രണ്ടുപൊളി ചർമ്മം ഉണ്ട്. ഒന്നു പുറമ്പൊളിയും, മറ്റൊന്നു തൊട്ടുംകൊണ്ടു നിൽക്കുന്ന ഉൾപ്പൊളിയുമാണ്. ദേഹം ഒരു കോപ്പപോലെയാണ്. കോപ്പയുടെ പുറം പുറമ്പൊളിയും, അകം ഉൾപ്പൊളിയും, ഉൾവിസ്താരം ഉദരവും ആണെന്നു കരുതിയാൽ മതി. ഓരോ പൊളിത്തോലും അനേകം അണുക്കളെക്കൊണ്ടുണ്ടാക്കപ്പെട്ടതാണ്. ഈ ഒരു കാരണംകൊണ്ടു തന്നെയാണ് അണുജന്തുക്കളെക്കാൾ ഒരു പടി ഉയർന്നതരം ജന്തുക്കളായി ഇവറ്റയെ കരുതിപ്പോരുന്നതു. ഈ ജാതി ജന്തുക്കളെ ഒറ്റയായും, അന്യോന്യം പിരിഞ്ഞുപോയിക്കൂടാത്തവണ്ണം ഒന്നായി യോജിച്ചുപോയ ഓരോ വലിയ സമൂഹമായും കാണാറുണ്ട്. ദൃഷ്ടിഗോചരമല്ലാത്തവണ്ണം ചെറുതും, സാമാന്യം വലുതുമായി പല ആകൃതിയിലും വലിപ്പത്തിലും ഉള്ള ജന്തുക്കളെ ഈ വർഗ്ഗത്തിൽ കാണും. വിശേഷവിധിയായ അംഗമൊന്നും ദേഹത്തിൽ കാണുകയില്ല. ദേഹം ഒരു ഒഴിഞ്ഞ സഞ്ചിയാണെന്നു പറയാം. ദ്വാരചർമ്മി—പവിഴപ്പുറ്റു, കടൽപ്പുറ്റു മുതലായ അനേകം മാതിരി ജന്തുക്കൾ—അഴകിലും വടിവിലും നിറത്തിലും അത്യന്തം വ്യത്യാസപ്പെട്ടവർ—ഈ വർഗ്ഗ

ത്തിൽ പെട്ടിട്ടുണ്ട്. ചിലതു പൂ പോലെയും, ചിലതു വിശറിപോലെയും, ചിലതു ഇലയില്ലാത്തതും ചുള്ളികളധികമുള്ളതും ആയ ചെറുചെടികൾപോലെയും, ചിലതു ഘനമുള്ള കല്ലിന്മേൽ പടൎന്നുപിടിച്ച ചിത്രപ്പണികൾപോലെയും കിടക്കുന്നതു കണ്ടാൽ ഇവററ ജന്തുക്കൾതന്നെയോ എന്നു ആരും ശങ്കിച്ചുപോകും.

---

## ദ്വാരചൎമ്മി. (Sponge)

---

ഗോതമ്പുറൊട്ടിയുടെ ഉള്ളുപോലെ അനേക തുളകളോടുകൂടിയതായി അങ്ങാടിയിൽനിന്നു വില്ക്കുന്ന സാധനം ദ്വാരചൎമ്മിയുടെ കൂടാണ്. ഇതു വെള്ളം കുടിച്ചു വീൎത്ത നിലയിൽ എടുത്താൽ ഓരോന്നിന്മേൽ പിഴിഞ്ഞു വെള്ളം വീഴ്ത്തുവാനും, ഓരോ സാധനം കഴുകി വെടിപ്പാക്കാനും ഉതകുന്നു. ഈ ഉറ എടുക്കുന്നതു, അതിന്റെ ഉള്ളിൽ ഓരോ ഗ്രാമങ്ങളായി കൂടിയിരുന്ന ചെറുജന്തുക്കളെ കൊന്നു കഴുകിക്കളഞ്ഞിട്ടാണ്. ദ്വാരചൎമ്മി, കോശോദരികളിൽ പെടുത്താവുന്ന ഒരു പ്രത്യേകതരം ജന്തു അല്ലെന്നും ഇതിനെ, അണുജന്തുക്കളുടെ ഒന്നായിച്ചേൎന്ന ഒരു ഗ്രാമം മാത്രമാണെന്നും ശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെട്ടിട്ടുണ്ടെങ്കിലും, അങ്ങിനെ നോക്കിയാൽ ഏതു ജന്തുവും അണുജന്തുക്കളുടെ ഒരുവക സമൂഹം മാത്രമാണെന്നും വിചാരിക്കാൻ ധാരാളം സംഗതി കാണുന്നതുകൊണ്ടു ഇതിനേയും കോശോദരിവൎഗ്ഗത്തിൽതന്നെ പെടുത്തിയതാകുന്നു. ദ്വാരചൎമ്മി എന്ന പേര് ഇത്തരം ജന്തു

ക്കൾക്കു വളരെ യോജിക്കും. സൃഷ്ടിയുടെ നാനാത്വവും അനന്തത്വവും അറിയുന്നവൎക്കുകൂടി, ദ്വാരചൎമ്മിയിൽ തന്നെ രണ്ടായിരം ജാതികളുണ്ടെന്ന വിവരം കണ്ണു തുറന്നുപോകുംവിധം അത്ഭുതമായിരിക്കും. ചിലതു വലിപ്പത്തിൽ ഒരു മൊട്ടുസൂചിയുടെ മൊട്ടിന്റെ അത്രമാത്രമേ ഉണ്ടാകയുള്ളു. എങ്കിലും ചിലതു അനേകം അടി ഉയരമുള്ള ഗംഭീരന്മാരായിരിക്കും. ചിലതിന്നു ഒരു നെന്മണിത്തൂക്കം ഘനമേ ഉണ്ടാകയുള്ളു എങ്കിലും ചിലതു നൂറു റാത്തൽ കുറയാതെ തൂങ്ങും. കോലംകൊണ്ടും അന്യോന്യം വളരെ വ്യത്യാസപ്പെട്ടവരെ ഇവരുടെ ഇടയിൽ കാണും. ചിലതു കോപ്പപോലെയും, ചിലതു പുഷ്പവാഹിനിപോലെയും, ചിലതു കൊമ്പു പൊട്ടിയ മരംപോലെയും ഇരിക്കുമെങ്കിലും ചിലതിന്നു സ്ഥിരമായ യാതൊരാകൃതിയും ഉണ്ടാകയില്ല. ജീവനുള്ളപ്പോൾ ഇവറ്റക്കു പല വൎണ്ണങ്ങളുമുണ്ടാകും. ദ്വാരചൎമ്മി തുളകളുള്ള അനേകം അണുക്കളുടെ ഒരു സമൂഹം മാത്രമാണ്. തോലിന്റെ ഉൾപ്പൊളിയുടെയും പുറംപൊളിയുടെയും മദ്ധ്യത്തിൽ സന്താനോല്പാദനത്തിന്നുള്ള ഏൎപ്പാടുകൾ കാണുന്നു. ഇതിന്റെ മുട്ടക്കു ഉൾപ്പൊളിയും പുറമ്പൊളിയും ഉണ്ടാകും. ഇതിൽ പുറമ്പൊളിയുടെ ഓരോ അണുക്കളിന്മേലും നേരിയ നാരുകൾ രോമങ്ങൾപോലെ നിൽക്കുന്നതു കാണും. ഈ മുട്ട ഒരു കടുകിൻമണിയോളമേ വലിപ്പമുണ്ടാകയുള്ളു. ഇതു ശരീരത്തിന്റെ മദ്ധ്യത്തിലുള്ള ഉദരത്തിൽകൂടി പുറത്തു വന്നു, ഒന്നുരണ്ടു ദിവസത്തോളം സമുദ്രത്തിൽ നീന്തിക്കളിക്കുന്നു. പിന്നീടു ഏതോ ഒരു അദൃശ്യോപദേശത്തിന്നധീനനായി ഇതു ഒരു സ്ഥാനത്തു വന്നുറച്ചുനിൽ

ക്കുകയും ഓരോ ദ്വാരചർമ്മിയായി വളരുകയും ചെയ്യുന്നു. ദ്വാരചർമ്മിയുടെ ഉറയിന്മേൽ അവിടവിടെ ദൃഷ്ടിഗോചരമല്ലാത്തവണ്ണം ചെറുതും അറുഭുജങ്ങളാലലംകൃതവുമായ ഓരോ ഉറപ്പുള്ള മുള്ളുകൾ കാണുന്നുണ്ടു. മഞ്ഞിൻപൂവുകൾ (Snow-Crystals) പോലെ, ഇവററ വളരെ ഭംഗിയുള്ള ആകൃതികൾ പലതും വന്നുചേർന്നു കാണും. ചില ദ്വാരചർമ്മി കുതിരവാൽപോലെ നീണ്ടു വെളുത്ത ചില നാരുകൾ ഉണ്ടാക്കുന്നു. ഇതു ക്ഷണം പൊട്ടിപ്പോകും. “ലോകമനോഹര”മാകുന്ന ‘പമ്പാസരസ്സട’ത്തിന്റെ ഇടത്തും വലത്തും കിടക്കുന്ന ഉൾക്കടലുകളിൽ ദ്വാരചർമ്മികളെ എത്രയെങ്കിലും കണ്ടുകിട്ടുന്നതാകുന്നു. ഇതിന്റെ ദ്വാരം നിറഞ്ഞ ഉറകൾ മനുഷ്യോപയോഗത്തിനുവേണ്ടി കച്ചവടസാധനമായിത്തീർന്നിരിക്കകൊണ്ടു കൊല്ലന്തോറും ഇവന്റെ വംശക്കാരെ മനുഷ്യർ എണ്ണിയാൽ തീരാത്ത വിധത്തിൽ ഒടുക്കിക്കളയുന്നുണ്ടു.

**ചൊറിയൻകോശോദരികൾ (Cnidaria):—** സ്ഥാവരങ്ങളെപ്പോലെ ഒരേടത്തു ഉറച്ചുനില്ക്കുന്ന ഇവററ ചില പ്രത്യേകാംഗങ്ങൾ ഉള്ളതുകൊണ്ടു ദ്വാരചർമ്മികളേക്കാളും ശ്രേഷ്ഠതയുള്ള സൃഷ്ടികളാണ്. ഇതിന്നു ഒരു സ്മരിക്കത്തക്കതായ വിശേഷവിധി ഉണ്ട്. ഇതിനെ തൊട്ടാൽ കൊടിത്തൂവ്വയുടെ ഇല തൊട്ടപോലെ ഒരു ചൊറിച്ചൽ ഉണ്ടാകും. കൊടിത്തൂവ്വയുടെ കാൎയ്യത്തിൽ അതിന്റെ ഇല മുഴുവൻ ഒരുവക വിഷമുള്ള ചെറുരോമങ്ങൾകൊണ്ടു നിറഞ്ഞിട്ടാണ് നമുക്കു അതു തൊടുമ്പോൾ ചൊറിച്ചൽ ഉണ്ടാകുന്നതു. എന്നാൽ ചൊറിയൻകോശോദരികളുടെ ഇടയിൽ ഈ മാതിരി രോമങ്ങൾ കാണുകയേ ഇല്ല. ഇ

തിന്റെ ചൊറിച്ചിലുണ്ടാക്കുന്ന സാധനം കണ്ണിന്നു ഗോചരമാകാത്തവിധത്തിൽ ചെറുതായിരിക്കും. ശക്തിയുള്ള അണുദൎശിനിയിൽകൂടി നോക്കിയാൽ മാത്രമെ കഷ്ടിച്ചു ഈ സാധനം ദൃശ്യമായി വരികയുള്ളു. അങ്ങിനെ നോക്കുമ്പോൾ സ്പഷ്ടമായ്വരുന്ന കാഴ്ച നമ്മുടെ അദ്ധ്യാനത്തിന്നുമാത്രം കൌതുകമുള്ളതാണെന്നു തോന്നാതിരിക്കില്ല. പ്രകൃതി എന്തൊക്കെ പണികളാണ് നിരൂപിക്കാത്ത ദിക്കിൽകൂടി എടുത്തുവെച്ചതു. ഈ കൌതുകം നല്ലവണ്ണം കാണ്മായ്വരണമെങ്കിൽ നാലായിരം ഇരട്ടി വലുതാക്കുന്ന ഒരു അണുദൎശിനിയുടെ സഹായംതന്നെ വേണ്ടിവരും. അതിൽകൂടെ നോക്കുമ്പോൾ പ്രത്യക്ഷമാകുന്ന കാഴ്ച അത്യന്തം വിസ്മയാവഹമായിരിക്കും. നിസ്സാരമെന്നു തോന്നുന്ന ഈ ജന്തുവിന്റെ പുറന്തോലിൽ ഈന്തിൻകായ് പോലെ തോന്നുന്ന ഓരോരോ സഞ്ചി അവിടവിടെ കുഴിച്ചിട്ടപോലെ നിരന്നു നിൽക്കുന്നതു കാണും. ഈ സഞ്ചിയിൽ ഒററത്തു സൂചിയുള്ള ഒരുവക നീണ്ട വെള്ളനാര് എത്രയോ ഭംഗിയായും വൃത്തിയായും ചുറച്ചു വെച്ചിട്ടുണ്ട്. ഈ ജന്തുവിനെ തൊടുമ്പോൾ, പെട്ടെന്നു ഈ നാര് സഞ്ചിയിൽനിന്നു മീൻപിടിത്തക്കാർ ചൂണ്ടലെറിയുമ്പോലെ ശക്തിയോടെ പുറത്തേക്കു നീളുന്നു. അതിന്റെ അററത്തുള്ള സൂചിപോലെ ചെറിയ മുനകൊണ്ടു മുറിയേൽക്കുമ്പോളാണ് കടച്ചലൊ ചൊറിച്ചലൊ ഉണ്ടാകുന്നതു. ഈ സഞ്ചിയിൽ ഒരുവക വിഷം കിടപ്പുണ്ടെന്നും ആ വിഷം കുഴൽപോലെ ഇരിക്കുന്ന ഈ നാരിൽകൂടെ അററത്തെ സൂചിയിൽ ഒഴുകി ചെല്ലുന്നുണ്ടെന്നും കണ്ടു മനസ്സിലാക്കിയിരിക്കുന്നു. ഈ

ഉപവൎഗ്ഗത്തിൽപെട്ട ജന്തുക്കളുടെ ദേഹത്തിന്റെ ആകൃതിക്കും ഒരു പ്രത്യേകതയുണ്ട്. ഒരു ചെറിയ തലയണയുടെ ഉറയെടുത്തു, ഒരു ഭാഗം മറ്റെ ഭാഗത്തിന്റെ ഉള്ളിൽ കുത്തിത്താഴ്ത്തിയാൽ, ഒരുഭാഗം കുഴിഞ്ഞിട്ടും മറ്റെ ഭാഗം ഗോളാൎദ്ധംപോലെയും നിൽക്കും. ഇങ്ങിനെ ഒരു കോപ്പപോലെയാണ് ചൊറിയൻ കോശോദരിയുടെ നിൎമ്മാണരീതി. എന്നുവെച്ചാൽ ഇതിന്റെ ശരീരത്തിന്മേലും രണ്ടു പൊളി തോലുകൾ ഉണ്ട്. ഒന്നു കോപ്പയുടെ തുറന്നുനിൽക്കുന്ന ഭാഗത്തിലുള്ളതും, മറ്റൊന്നു ഗോളംപോലെയുള്ള പുറമെ കാണുന്നതുമാകുന്നു. ഈ രണ്ടു പൊളികളുടേയും മദ്ധ്യേ മാംസപേശിയും ഞരമ്പും ഉണ്ട്. ഇതൊന്നും പോരാഞ്ഞിട്ടു കോപ്പയുടെ വക്കിനെല്ലാം ചുറ്റോട്ടുചുറ്റും നീണ്ടുരുണ്ട ഭുജങ്ങൾ നിരന്നു നിൽക്കുന്നുണ്ടാകും. ഈ ഭുജങ്ങളെക്കൊണ്ടു ചുറ്റപ്പെട്ട തുളയാണ് വായ്. ഈ ഭുജങ്ങൾ ചൊറിയൻ സഞ്ചികൾകൊണ്ടു നിറയപ്പെട്ടിരിക്കും. ഇങ്ങിനെയെല്ലാമിരിക്കുന്ന ഓരോ ചൊറിയൻകോശോദരി, ഓരോ സാധനത്തിന്മേൽ കടുക്കപോലെ വേരൂന്നി നിന്നു ആഹാരം തിന്നു പോഷിക്കുമ്പോൾ സന്താനോല്പാദത്തിന്നു ആരംഭിക്കുന്നു. ഈ കാൎയ്യത്തിലും ഇത്തരം ജന്തുക്കൾക്കു ഒരു വിശേഷവിധി ഉണ്ട്. ഇവറ്റ സന്താനം ജനിപ്പിക്കുന്നതു രണ്ടു രീതിയിലാണ്. ഒരു ജന്തുവിന്റെ ശരീരത്തിന്മേൽ ചെറിയ ഒരു മൊട്ടുപോലെ തോന്നുന്ന മുഴ പുറപ്പെടുന്നു. ആ മുഴ ക്രമേണ വലിപ്പംവെച്ചു, തള്ളയെപ്പോലുള്ള ഒരു ചൊറിയൻകോശോദരിയായിത്തീരുന്നു. ഈ നിലയിൽ തള്ളയെ കണ്ടാൽ രണ്ടുകൊമ്പുള്ള ഒരു ചെറിയ ചെടിപോലെ

തോന്നും. പിന്നേയും, ഈ രണ്ടിൽനിന്നും ഓരോ മൊട്ടു പുറപ്പെട്ടു പിന്നേയും ഓരോ ജന്തു പരിപൂൎത്തിയായ്വരുന്നു. ഇതിൽനിന്നും മൊട്ടുകൾ പുറപ്പെട്ടു, ഇങ്ങിനെ പിന്നേയും പിന്നേയും ഉണ്ടാകുന്ന ജന്തുക്കളിൽനിന്നും മൊട്ടുകൾ പുറപ്പെട്ടു ആദ്യത്തെ ജന്തു അനേകം കൊമ്പുകളുള്ള ഒരു വലിയ ചെടിപോലെ നിൽക്കുന്നു. ഇതാണ് ഒരു രീതി. മേൽപ്രകാരം ഒരു ചൊറിയൻകോശോദരി വളന്നുകൊണ്ടിരിക്കെ, ചില മൊട്ടുകൾ ഒരു കുമില്പോലെ കുടയും കാലുമുള്ള നിലയിൽ എത്തിയാൽ കോശോദരിയുടെ ദേഹവുമായുള്ള കാലിന്റെ ബന്ധവും വേൎവ്വിട്ടു യഥേഷ്ടം നീന്തിനടക്കുന്ന ഞണ്ണിപ്പോത്തുകൾ (Medusae) ആയിത്തീരുന്നു. കുറേ ദിവസങ്ങൾ ഇങ്ങിനെ സ്വതന്ത്രന്മാരായി നീന്തിക്കളിച്ചതിൽപിന്നെ, ഈ ഞണ്ണിപ്പോത്തുകൾ ഒരു സ്ഥലത്തു ചെന്നു പററി ആദ്യം പറഞ്ഞ ചൊറിയൻ കോശോദരിയുടെ ആകൃതിയായി ഭേദിച്ച്, തന്റെ തള്ളജന്തുവിന്റെ കോലത്തിൽ ഒരേടത്തുറച്ചു നിൽക്കുന്നു. ഇങ്ങിനെ നിൽക്കേ ഇതിന്റെ ദേഹത്തിന്മേൽനിന്നും മൊട്ടുകൾ പുറപ്പെടുകയും, ഇതും ആദ്യത്തെ തള്ളജന്തുവിനെപ്പോലെ അനേക ശാഖകളുള്ള ഒരു ചെടിപോലെ മുതിന്നു വരികയും ചെയ്യുന്നു. ഈ ജന്തുക്കളുടെ ജീവിതരീതിയിൽ കാണുന്ന ഒരു വലിയ അത്ഭുതം ഇതുതന്നെയാണ്. ഇളകാൻ വയ്യാതെ ഉറച്ചു നിൽക്കുന്ന ചെടിപോലെ വളരുന്ന ചൊറിയൻ കോശോദരികളിൽ ചിലതിന്റെ തടിയിന്മേൽ മുഴയോ എന്നു തോന്നുമാറു ചില പ്രത്യേകതരം മൊട്ടുകൾ പുറപ്പെട്ടു ആ മൊട്ടുകൾ ക്രമേണ വളൎന്നു, അവ പൊട്ടിപ്പുറപ്പെട്ട

തണ്ടിൽനിന്നു വേൎപ്പിട്ടു ആഞ്ഞിപ്പോത്തുകളായി നീന്തി കളിക്കുന്നു. ഈ ആഞ്ഞിപ്പോത്തുകളോ, കുറേ ദിവസം കഴിയുമ്പോൾ സൌകൎയ്യമുള്ള ഓരോ സ്ഥലം കണ്ടുപിടിച്ച അവിടെ വേരൂന്നിപ്പോയ ചെടിപോലെ ഉറച്ചു നിന്നു, വീണ്ടും മൊട്ടുകൾ പൊട്ടി അനേകം ശാഖകളുള്ള ചെടിപോലെ വളരുന്ന ഒരു ചൊറിയൻകോശോദരിയായി മുതിരുന്നു.

സ്വതന്ത്രന്മാരായി നീന്തുന്ന ആഞ്ഞിപ്പോത്തുകൾ ഒരു പുതിയ വിദ്യ കണ്ടുപിടിച്ചു, മേല്പറഞ്ഞ രണ്ടു രീതിയിൽനിന്നും ഭേദിച്ച ഒരു വിസ്മയജനകമായ ഏൎപ്പാടിനൊരുമ്പെടുന്നു. തലച്ചോറില്ലാത്ത ഇവറ്റക്കു ഈ അഭ്യാസം എങ്ങിനെ വശമാകുന്നു എന്നു ആരറിയുന്നു. ചിലപ്പോൾ സ്വതന്ത്രന്മാരായി നീന്തിനടക്കുന്ന ഈ ആഞ്ഞിപ്പോത്തുകളിൽ ചില വീരന്മാർ അന്യോന്യം തൊട്ടുതൊട്ടു നിന്നു, യോജിച്ചുപോയ ഒരു ഗ്രാമക്കാരെപോലെ വളരുന്നു. അപ്പോൾ ഓരോ പ്രത്യേകം പ്രത്യേകം വേലചെയ്യാനുള്ള ആവശ്യം നേരിട്ടു ഓരോരോ ആഞ്ഞിപ്പോത്തിന്റെ ആകൃതിയും ഭേദപ്പെട്ടുപോകുന്നു. എന്തുകൊണ്ടെന്നാൽ, ഗ്രാമക്കാരുടെ സൌകൎയ്യത്തിന്നു വേണ്ടി ഒന്നിച്ചുകൂടിയവരിൽ ചിലർ തുഴകൾപോലെ ചമഞ്ഞു ഗ്രാമക്കാരെ ഒരേടത്തിൽനിന്നു മറെറാരേടത്തു നീന്തിക്കൊണ്ടുപോകുവാൻ സഹായിക്കുന്നു. വേറെ ചിലർ ഗ്രാമക്കാരുടെ ആഹാരസമ്പാദനമാൎഗ്ഗമുണ്ടാക്കുവാൻ തക്കവണ്ണം ഭേദിച്ചുപോകുന്നു. ചിലതു സന്താനോല്പാദനത്തിന്നു വേണ്ടുന്ന ഏൎപ്പാടുകൾ ചെയ്യാൻമാത്രം ഉദ്യുക്തരായി നില്ക്കുന്നു. ഈ പ്രത്യേക ഗ്രാമക്കാർ കടലി

ന്റെ മേൽവിതാനത്തിൽ വന്നു ജീവദശ കഴിക്കുന്ന കൂട്ടരാണ്. ഇങ്ങിനെ കോശോദരികളുടെ സാമാന്യരീതിയും സ്വഭാവവും മനസ്സിലാക്കിയതിൽപിന്നെ ഈ ഉപവൎഗ്ഗത്തിൽ പെട്ട ചില പ്രത്യേകതരം ജന്തുക്കളെപ്പററിയും അല്പം ഒന്നു വിവരിക്കാൻ തുനിയാം.

ഹൈഡ്ര (Hydra):—ഈ കൌതുകമുള്ള ചെറുജന്തു ഒരംഗുലത്തിന്റെ എട്ടിലൊന്നു മുതൽ മൂന്നിലൊന്നു വരെ നീളമുണ്ടാകും. ഇവററക്കു സാമാന്യം നീളമുള്ള ഒരു തണ്ടും, തണ്ടിന്റെ അഗ്രത്തിൽ ചുറേറാടുചുററും ഭുജങ്ങളുമുണ്ടാകും. ഈ ജന്തു ഒരേടത്തു ചെടിപോലെ ഉറച്ചിട്ടാണ് നില്പ്. ചില സമയം ഒരു കടുകിൻമണിയോളം വലിപ്പത്തിലാവാൻ തക്കവണ്ണം ദേഹം ചുരുക്കിക്കളയുകയും, ക്ഷണത്തിൽതന്നെ ഒരു നാരുപോലെ ദേഹം നീട്ടി ഭുജങ്ങൾ വിറപ്പിക്കുകയും ചെയ്യും. ഇങ്ങിനെ ചുരുങ്ങിയും നിവിൎന്നും, ചുരുങ്ങിയും നിവിൎന്നും ചില വ്യായാമതല്പരന്മാർ ഇരുന്നും എഴുന്നേററും, ഇരുന്നും എഴുന്നേററും കളിക്കുംപോലെ ഇവൻ കാലയാപനം ചെയ്യുന്നതു കാണുമ്പോൾ ആൎക്കും ഇവനോടു രസം ജനിച്ചുപോകും. ഇവൻ ഒററത്തടിയായിട്ടോ ഒന്നോ രണ്ടോ ശാഖകളോടു കൂടിട്ടോ, നീർച്ചെടികളിന്മേലോ കവിടികളിന്മേലോ പററി നില്ക്കുന്നുണ്ടാകും. രക്തബീജാസുരന്റെ വരത്തിനോടു ഏകദേശം സാദൃശ്യമുള്ള ഒരു വരം ഈ ശിന്നനും ലബ്ധമായിട്ടുണ്ട്. ഒരു ഹൈഡ്രയെ എത്ര അംശങ്ങളായി ഖണ്ഡിച്ചാലും ഓരോ അംശം ഓരോ ഹൈഡ്രയായി വെവ്വേറെ ജന്തുക്കളായി വളരുന്നു. വൃക്ഷത്തെപ്പോലെ ഒരേടത്തു ഉറച്ചുനില്ക്കുന്ന ഈ ജന്തു ഇങ്ങിനെ ഒരു

വൃക്ഷത്തിന്റെ വിശേഷവിധിയുംകൂടി കാണിക്കുന്നതു ആശ്ചര്യമായിരിക്കുന്നു.

**കടൽപ്പൂക്കൾ** (Sea Anemone):— കടൽപ്പൂവ് എന്ന പേർ കേൾക്കുമ്പോൾ, ആകാശവേര്, അമ്മിത്തളിർ, മുയൽക്കൊമ്പ് മുതലായ ചിന്താസങ്കല്പമായ ഒരു വസ്തുവായിരിക്കുമെന്നു കരുതിപ്പോകരുതു. ഇതു കടലിൽ കാണുന്ന ഒരുതരം ജന്തുവിന്റെ പേർ മാത്രമാണ്. ഇവററയൊക്കെ എല്ലായ്പോഴും സ്ഥാവരങ്ങളെപ്പോലെ ഒരേടത്തു ഉറച്ചിട്ടാണ് നിൽക്കുന്നതു. ഇതിന്നു ഒന്നോ രണ്ടോ അംഗുലം നീളമുള്ള ഒരു തണ്ടും തണ്ടിന്റെ മേലേ അററത്തു ചെറുതോ അല്ലെങ്കിൽ വളരെ നീണ്ട നേരിയതോ ആയ ഭുജങ്ങൾ പലതും എറിച്ചോ താണോ നിൽക്കുന്നതു കാണും. കാഴ്ചയിൽ എത്രയോ ചെറുതായ ഈന്തുമരമോ എന്നു തോന്നിപ്പോകും. എന്നാൽ ഈന്തിനെപ്പോലെ ഒരു തടിയിന്മേൽനിന്നു കൊമ്പുപൊട്ടുംപോലെ നാലഞ്ചു ജന്തുക്കളെ കാണുകയില്ല. ഈ തരത്തിൽപെട്ട ചില ജന്തുക്കളുടെ തണ്ടിന്റെയും ഭുജങ്ങളുടേയും വർണ്ണങ്ങൾ ഏതു ചിത്രമെഴുത്തുകാരനേയും ലജ്ജിപ്പിക്കുന്ന മാതിരി വിളങ്ങുന്നതു കാണുമ്പോൾ നോക്കുന്നവർ മൂക്കിൽ വിരൽ വെച്ചുപോകാതെ ഇരിക്കില്ല. ഇവററ ആകൃതിയിൽ ഹൈഡ്രയെപ്പോലെ ഇരിക്കുമെങ്കിലും വലിപ്പത്തിൽ ഹൈഡ്രയേക്കാൾ വളരെ കവിയുന്ന കൂട്ടരാണ്. പാറകളിന്മേൽ പററിനിൽക്കുന്നതു കണ്ടാൽ ആ പാറകൾ പുഷ്പിച്ചതോ എന്നു തോന്നിപ്പോകും. ഇവററ വലിയ തീററിപ്പണ്ടാരങ്ങളാണ്. കിട്ടിയാൽ ശുക്തിജങ്ങളേപ്പോലും പിടിച്ചുതിന്നും. ചിലതു ചെന്നുപററുന്നതു

കവിടികളിന്മേലായിരിക്കും. ഇവ മുട്ടയിട്ടാണ് സന്തതി ഉണ്ടാക്കുന്ന കൎമ്മമാരംഭിക്കുന്നതു. മുട്ടയിൽനിന്നു ജനിക്കുന്ന കുട്ടി, യഥേഷ്ടം നീന്താൻ കഴിയുന്നതും ശരീരം മുഴുവനും രോമംപോലെയുള്ള നാരുകൾകൊണ്ടു നിറഞ്ഞതുമായ ഒരു ജീവിയാണ്. ഇതു കുറെ ദിവസത്തോളം, ഒരു സൌകൎയ്യമുള്ള സ്ഥലവും അന്വേഷിച്ചു നടക്കുന്നതോ എന്നു തോന്നുമാറു, അങ്ങുമിങ്ങും നീന്തുന്നുണ്ടാകും. ഇങ്ങിനെ നീന്തിനീന്തി ഒരു സൌകൎയ്യമുള്ള ദിക്കു കണ്ടുകിട്ടിയാൽ അതിന്മേൽചെന്നുപററി, സ്ഥാനം ഉറപ്പിച്ചു, ഗമനശക്തിയില്ലാത്ത ഒരു കടൽപ്പൂവായി വളരുന്നു.

**കടൽപ്പുററുകൾ**:—മനുഷ്യന്റെ ദേഹത്തിൽനിന്നു നഖങ്ങളും പല്ലുകളും ഉണ്ടാകുമ്പോലെ ആകൃതികൊണ്ടു കടൽപ്പൂക്കൾപോലെ ഇരിക്കുന്ന ചില ചെറുജന്തുക്കൾ തങ്ങളുടെ ഉറച്ച സ്ഥാനത്തിൽ ചോടെ ചില കടുപ്പമുള്ള പദാൎത്ഥങ്ങളെ തള്ളിവിടുന്നു. ഈ ജന്തുക്കൾ ഓരോന്നു മറെറാന്നിന്റെ ശരീരത്തിൽനിന്നു മൊട്ടുകൾപോലെ പൊട്ടിവളൎന്നു അന്യോന്യം തൊട്ടു തൊട്ടു നില്ക്കുന്ന ഓരോ വലിയ കൂട്ടമായി വളരുന്നു. ഇങ്ങിനെ വളരുംതോറും, ചോടെ തള്ളുന്ന കട്ടിയായ അവശിഷ്ടങ്ങൾ ക്രമേണ വൎദ്ധിച്ചു എത്രയോ നാഴിക നീളവും വീതിയും ഘനവുമുള്ള "കോറൽ" എന്നു വിളിച്ചുവരുന്ന ഗംഭീരവലിപ്പമുള്ള പുററിന്റെ വലക്കെട്ടായിത്തീരുന്നു. ശാന്തസമുദ്രത്തിലുള്ള അസംഖ്യം ദ്വീപുകൾ ഈ പുററു വളൎന്നുണ്ടായതാണെന്നുപോലും. സമുദ്രത്തിൽ ദ്വീപുണ്ടാക്കുന്ന ജാതിജന്തുക്കൾ കൂടാതെ കടൽപ്പുററിൽ വേറെയും പല ജാതിക്കാരും വേഷക്കാരും ഉണ്ട്. ചില ജന്തുക്കൾ ഒരു പൊതു

വായ തണ്ടിന്മേൽ അവിടെയും ഇവിടെയും തൊട്ടുത്തുവെച്ച പുഷ്പങ്ങൾ നില്ക്കുന്ന മട്ടിൽ വളരുന്നതു കാണും. തണ്ട്, മേപ്പടി പൂക്കൾ തള്ളിവിടുന്ന ഒരുവക കട്ടിയായ അവശിഷ്ടം മാത്രമാണ്. ഇങ്ങിനെ തള്ളിവിടുന്ന ഒരുവക തണ്ടു മാത്രമാണ് നവരത്നങ്ങളിൽ ഒന്നാണെന്നു ഹിന്തുക്കൾ ഗണിച്ചുപോരുന്ന ചുകന്ന പവിഴം. ചില ജാതി ഓരോ വലിയ പാറപോലെ തോന്നുന്ന അവശിഷ്ടങ്ങളിന്മേൽ പടർത്തിവെച്ച പൂക്കൾപോലെ തോന്നും. ചിലതു വിശറിയുടെ ആകൃതിയിൽ വളരെ വിശാലമായി പരക്കുന്ന സമവിതാനത്തിൽ കിടക്കുന്ന കൊമ്പുകളും ചുള്ളികളും പോലെ ഇരിക്കും. ചിലതു അനേകം കുഴലുകൾ ഒന്നിച്ചു കൂട്ടിവെച്ചപോലെ തോന്നും. എഴുതാനുപയോഗിക്കുന്ന വാത്തിന്റെ തൂവൽപോലെ ചിലതു തണ്ടിന്റെ രണ്ടു ഭാഗത്തും ചെറിയ നാരുകൾ ഉള്ളതായിരിക്കും.

കടല്പഴം (Cydippe.):— പൂവുകൾപോലെയുള്ള കോശോദരികളുള്ളപ്പോൾപഴംപോലെയുള്ളവേററയേയും കടലിൽ കാണുന്നതിൽ ആശ്ചര്യപ്പെടുവാനില്ല. ഇതു ഉരുണ്ടു സ്ഫടികവൎണ്ണമുള്ള ഒരു ജന്തുവാകുന്നു. പാൎക്കുന്നതു കടലിലാണ്. നീന്തുമ്പോൾ വായ്, സ്ഥാനംകൊണ്ടു ചോടെയായിരിക്കും. ഇതിന്റെ ദേഹത്തിൽ ചാലുകൾ പോലെ തോന്നുന്ന ചിപ്പുകൾ ഉണ്ടാകും. ഈ ചിപ്പുകൾ ചെറിയ തുളികൾപോലെ ഒന്നിന്മീതെ ഒന്നു വീഴാൻ തക്കവണ്ണം തൊട്ടുകൊണ്ടു നീണ്ടുകിടക്കുന്നുണ്ടാകും. ഈ ചിപ്പിന്റെ സഹായത്താലാണ് ഇവററ നീന്തുന്നതു. ആഹാരമെടുക്കുന്നതു കൂടാതെ, വായിൽകൂടെതന്നെ, ആഹാരത്തിന്റെ ദഹിക്കാത്ത ഭാഗങ്ങളും പുറത്തുക്കള

തള്ളുന്നു. ദേഹത്തിൻെറ ഉള്ളിൽ ചെറിയ വരകൾ പോലെ തോന്നുന്ന നിർച്ചാലുകളും ഉണ്ട്. ശരീരത്തിൻെറ ഇടത്തും വലത്തും നിന്നു, നൂലുപോലെ നേരിയ രണ്ടു ഭുജങ്ങൾ വളഞ്ഞു പിരിഞ്ഞു തൂങ്ങിക്കിടക്കുന്നുണ്ടാകും. ഇതു രണ്ടും ശരീരത്തിൻെറ ഓരോ ഭാഗത്തിൽ, ഇതു പുറപ്പെടുന്ന ഓരോ ഉറയിൽ വലിച്ചു ചുരുട്ടിക്കളയാം. ഈ ജന്തുവിൻെറ ആഹാരം മിക്കവാറും സമയത്തു ചെമ്മീനാണ്. ഇതിൻെറ ചിപ്പുകൾക്കും ഭുജങ്ങൾക്കും മിന്നാമിനുങ്ങിനെന്നുപോലെ സ്വയംപ്രകാശിക്കാനുള്ള ശക്തിയുള്ളതുകൊണ്ടു ഇവററ, കടലിനോടുള്ള കൌതുകം വർദ്ധിക്കുമാറു, കണ്ണിന്നു ആഹ്ലാദമുണ്ടാക്കുന്നുണ്ടു.

**കടലരഞ്ഞാൺ** (Venus girdle):—ഇതു ഒരു ജീവനുള്ള ജന്തുവാണെന്നു കാഴ്ചയിൽ ആരും തന്നെ മനസ്സിലാക്കുകയില്ല. ആകൃതികൊണ്ടു നോക്കിയാൽ ഇതു ഒരു കാഞ്ചനകാഞ്ചിയോ നീളമുള്ള അരപ്പട്ടയോ ആണെന്നു തോന്നും. ദേഹം രണ്ടിഞ്ച് വിസ്താരത്തിൽ അടിച്ചു പരത്തിയ ഒരു വെള്ളിത്തകിടുപോലെ വളരെ നീണ്ടിട്ടാണ്. ദേഹത്തിൻെറ പരന്ന ഭാഗത്തിൻെറ ഒത്ത മദ്ധ്യത്തിലാണ് വായ് കിടക്കുന്നതു. ചിലപ്പോൾ കാതിലിടുന്ന ഇയ്യോല മടക്കിവെച്ചപോലെ ദേഹത്തിൻെറ ഓരോ അററം ചുരുട്ടിവെക്കും. തൊടുമ്പോൾ ഇതു ടെയിപ്പ ചുരുട്ടിവെച്ചപോലെയൊ ഇയ്യോല ചുരുട്ടിവെച്ചപോലേയൊ ആകപ്പാടെ ചുരുണ്ടുകളയും. ചില സമയത്തു ഒരു ചുരുക്കുംകൂടാതെ ദേഹം ആകപ്പാടെ നിവിർത്തിക്കൊണ്ടു നീന്തുന്നുണ്ടാകും. ഇതിന്നും സ്വയംപ്രകാശ ശക്തിയു

ള്ളതുകൊണ്ടു ഇതു സാക്ഷാൽ ഒരു പൊൻതകിടാണെന്നു ആൎക്കും തോന്നിപ്പോകും.

ഇങ്ങിനെ കോശോദരികൾ ഒരു വല്ലാത്ത മാതിരി ജന്തുവൎഗ്ഗമാകുന്നു. അത്ഭുതസ്വരൂപത്തിലും വലിപ്പത്തിലും വൎണ്ണത്തിലും ഉള്ള ആഞ്ഞിപ്പൊത്തുകൾകൂടാതെ കോശോദരികളിൽ, കാഴ്ചക്കു കൌതുകകരങ്ങളായ വേറെയും ചില ജന്തുക്കൾ ഉണ്ടെന്നു നാം കണ്ടല്ലൊ. ഈ വൎഗ്ഗത്തിൽ മററും പലമാതിരി ജന്തുക്കളുണ്ടു്. ഒന്നു സാമാന്യം വലിയ ഒരു തൊപ്പിപോലെയൊ ഒഴിഞ്ഞ സഞ്ചിപോലെയൊ ഇരിക്കും. ഇതിന്നു നീണ്ട ഭുജങ്ങൾ ഒന്നും തന്നെ കാണുകയില്ല. നീളം ഏകദേശം മുക്കാലടി ഉണ്ടാകും. ദേഹത്തിലുള്ള എട്ടു ചാലുകൾ ശാഖോപശാഖകളായി വലകെട്ടുപോലെ നിൽക്കുന്നുണ്ടാകും. ഈ ജന്തുവിന്റെ വൎണ്ണം സ്ഫടികവൎണ്ണമല്ല. നിറം ഒരു മഞ്ഞയോടു യോജിച്ച ഇളംചുകപ്പാണു്. ഈ ജന്തു ജീവസന്ധാരണം ചെയ്യുന്നതു മററു ജന്തുക്കളെ പിടിച്ചു വിഴുങ്ങീട്ടാണു്. കബന്ധനെപ്പോലേയുള്ള രാക്ഷസന്മാർകൂടാതെ സഞ്ചിപോലേയുള്ള രാക്ഷസന്മാരും ഉണ്ടു് എന്നു ഈ ലക്ഷണം കെട്ട ജന്തു നമ്മെ അറിയിക്കുന്നു.

---

## അദ്ധ്യായം 3.

### ഇരകൾ (കീടങ്ങൾ).

---

ജന്തുക്കളെ അനേകഖണ്ഡങ്ങളായി ഭാഗിച്ചതിൽ മററു ജാതികളിലൊന്നും പെടാത്ത ജന്തുക്കളെ ഈ ഖ

ണ്ഡത്തിൽ ചേത്തിരിക്കകൊണ്ടു, ഇതിൽ അടങ്ങിയ എല്ലാ ജന്തുക്കൾക്കും പൊതുവായിക്കാണുന്ന ചില ലക്ഷണങ്ങൾ പറവാൻ സാധിക്കാതെ വന്നിരിക്കുന്നു. ഇവററയുടെ ദേഹത്തിൽ ഉള്ളറ ഉണ്ട്. ഉള്ളറ തന്നെ ഉദരമായ്വരുന്ന കോശോദരിയുടെ സമ്പ്രദായം വിട്ടു ഉള്ളറയിൽ ഒരു പ്രത്യേകം ഉദരം ഉണ്ടായിക്കാണുന്ന ഒരു സമ്പ്രദായം ഈ ജന്തുവിലാണ് ഒന്നാമതു പ്രത്യക്ഷമാകുന്നതു. അതുകൊണ്ടു കോശാദരിയെക്കാളും ഒരു പടി ഉയന്ന സൃഷ്ടിയാണ് കിടം. ഇരകളെ 1. മോതിരകീടങ്ങൾ, 2. നൂൽകീടങ്ങൾ, 3. ചാട്ടുളിക്കീടങ്ങൾ, 4. രോമകീടങ്ങൾ എന്നീ നാലു വൎഗ്ഗങ്ങളാക്കി ഭാഗിക്കാം.

---

## മോതിരകീടങ്ങൾ. (Annelida)

ദേഹം മുഴുവനോ, അല്ല എതാനും ഭാഗമോ മോതിരങ്ങൾപോലെയുള്ള അടയാളങ്ങൾ ഉള്ളതായിരിക്കും. ദേഹത്തിൽ ആകപ്പാടെയൊ ചില പ്രത്യേകസ്ഥലത്തൊ ഉറപ്പുള്ള ചില മുള്ളുകൾ ഉണ്ടാകും. എന്നുമാത്രമല്ല ചിലേടത്തു രോമങ്ങൾപോലെയുള്ള നേരിയ നാരുകളുംകൂടി കാണും. മോതിരകീടങ്ങളിൽ അധികം മുള്ളുള്ളതും, അസാരം മുള്ളുള്ളതുമായി ചില കൂട്ടക്കാരുണ്ട്. അട്ടയും ചക്രകീടവും മോതിരകീടങ്ങളിൽ പെട്ടവററ തന്നെയാണ്. വളരെ മുള്ളുള്ളവററയൊക്കെ കടലിൽ പാക്കുന്ന ജന്തുക്കളാണ്. ഈ കൂട്ടക്കാരെത്തന്നെ രണ്ടായി പിരിക്കാം. ഒരു കൂട്ടൎക്കു യഥേഷ്ടം നീന്താൻ കഴിയും. മറേറ കൂട്ടരുടെ കഴൽകൊണ്ടു മൂടിഃപ്പാകുന്ന ദേഹം സ്ഥാവരം

പോലെ ഒരേടത്തു ഉറപ്പിച്ചിട്ടാണ് നിൽക്കുന്നത്. ഒന്നാമത്തെ കൂട്ടരുടെ മുഖത്തിന്നു ഒരു പരന്ന മൂന്നററമുണ്ടാകും. അതിന്മേൽ കണ്ണുകളും സംവേദിനികളും കിടപ്പുണ്ട്. ചിലതു പരന്ന മൂന്നററത്തിന്മേൽ നിൽക്കുന്ന ചൂണ്ടൽപോലെയുള്ള മുള്ളുകൊണ്ടു ജന്തുക്കളെ പിടിക്കുന്നു. ചില കൂട്ടർ നാലിഞ്ച് നീളമുണ്ടാകും. ഇനി ചില പ്രത്യേകജാതികളെ ചുരുക്കത്തിൽ വിവരിക്കാം:—

കമ്പിളിക്കീടം. ദേഹത്തിന്റെ മോതിരങ്ങളുടെ ഓരോരോ ഭാഗത്തിലുള്ള അററങ്ങളിൽനിന്നു ഓരോ പിടി രോമങ്ങൾ പുറത്തോട്ടും പിന്നോട്ടുമായി ഏറിച്ചു നിൽക്കുന്നതു കാണും. ആ കപ്പാടെ രണ്ടിഞ്ച് നീളമേ ഉണ്ടാകയുള്ളു. ദേഹത്തിന്മേൽ ചളിയും മണലും ഒരു ഉറപോലെ കെട്ടിനിൽക്കുന്നുണ്ടാകും. ഈ അഴുക്ക് എടുത്തുകളഞ്ഞാൽ ദേഹത്തിന്റെ മയിൽപ്പീലിപോലെയുള്ള ഉളിച്ചൽ പ്രത്യക്ഷമാകും. ഈ ഉറയാകുന്ന രക്ഷ ഉണ്ടായിട്ടുകൂടി മത്സ്യങ്ങൾ ഇവററയെ കണക്കിലേറെ തിന്നൊടുക്കാറുണ്ട്. യഥേഷ്ടം നീന്തിക്കളിക്കുന്ന മറെറാരുതരം കീടം

നിറീസ്സാകുന്നു. സ്ഥലമാററം ചെയ്യുന്ന സമ്പ്രദായം, എന്നും തളരാത്ത ചുറുചുറുക്ക്, ഗതിവേഗത എന്നീ ഗുണങ്ങൾ സ്വാഭാവികമായുള്ള ഈ ജാതി കീടങ്ങൾ, ഗതിരീതിയിൽ ഒരുമാതിരി വ്യവസ്ഥയുള്ള ജന്തുക്കൾ തന്നെയാണ്. നിറീസ്സിന്റെ തല പരിശോധിച്ചുനോക്കിയാൽ താഴെ വിവരിക്കുന്ന കോപ്പുകളുണ്ടാകും. നഖംപോലെയുള്ള രണ്ടണ്ണികൾ ഓരോ അണ്ണിയുടെ കടയിൽ ഈച്ചവാളിന്റെ സമ്പ്രദായത്തിൽ നാലഞ്ചു പല്ലുകൾ; അഞ്ചാറു ജോഡ് സംവേദിനികൾ— എന്നീ കോപ്പുക

ളോടുകൂടിയതാണ് നിസ്സാരനെന്നു തോന്നിപ്പോകുന്ന നമ്മുടെ നിറിസ്സ്. ചിലതിന്റെ ശരീരത്തിന്റെ മുൻഭാഗം കണ്ടാൽ ഒരു പഴുതാരയാണെന്നു തോന്നും. ഈ കീടങ്ങൾ ഓരോ പ്രത്യേക സ്ഥലത്ത്, ഓരോ പ്രത്യേക കാലത്ത് കൂട്ടംകൂട്ടമായിപ്പോകുന്നതു പതിവാണ്. സേതോവാദ്വീപിൽ നേരം പുലരാനാകുമ്പോൾ അടുത്തു വരുന്ന ഇവററയുടെ സംഖ്യ നിസ്സീമമാണത്രെ. പുലന്നിട്ടും കുറേ നേരത്തോളം സമുദ്രം മുഴുവനും ഈ കീടങ്ങളെക്കൊണ്ടു നിറയപ്പെട്ടതാണ്. രണ്ടുമൂന്നു മണിക്കൂർ കഴിഞ്ഞാൽ ഒന്നിനെയും കാണ്മാനുണ്ടാകയില്ല. ഇവനേപ്പററി കാമ്മിക്കേണ്ടുന്ന മറെറാരു സംഗതികൂടി ഉണ്ട്. ഇവന്റെ ദേഹം എത്ര കഷണങ്ങളായി അംശിച്ചാലും ആ ഓരോ കഷണവും മരിച്ചുപോകാതെ പൂണ്ണവലിപ്പത്തിലും ആകൃതിയിലും ഉള്ള വെവ്വേറെ ഓരോ കീടമാകുന്നതുവരെ നിന്തിക്കളിക്കുന്നുണ്ടാകും. മുൻപറഞ്ഞപ്രകാരം വരുന്ന കൂട്ടം മുഴുവനും ഈ മാതിരി കീടങ്ങളുടെ കഷണങ്ങൾ മാത്രമാണെന്നു കേൾക്കുന്നു. ഈ ജാതിയിൽ തന്നെ പിന്നെയും പലതരക്കാരുണ്ട്. ഒന്നിന്റെ ശരീരം മൂക്കാത്ത പനങ്കുലയുടെ ഒരു ഇഴപോലെ ഇരിക്കും. മറെറാന്നിന്റെ ശരീരത്തിൽ പഴുതാരയുടെ മാതിരിയിലുള്ള കാലുകൾ കാണും. ഇതൊന്നും പോരാഞ്ഞിട്ട് മണലും പൊടിയുംകൊണ്ടുണ്ടാക്കപ്പെട്ട ഓരോ കുഴലുകളിൽ പാക്കുന്ന ചില കീടങ്ങൾ ഉണ്ട്. ഈ കുഴലിന്റെ മേലററത്തിൽനിന്നു ചിലപ്പോൾ പുറത്തേക്കു തുറുക്കുന്ന തലമേൽ പലമാതിരി നീളത്തിലും വലിപ്പത്തിലുമുള്ള അനേകായിരം മീശകൾ കാണും. ഈ മീശകളൊക്കെ, അതി

ന്റെ ഉടമസ്ഥനു് കുഴലിന്റെ ഉള്ളിൽ വലിച്ചുകളയുകയും ചെയ്യാം. മേലെഴുതിയ ജന്തുക്കളൊക്കെ മുള്ളധികമുള്ള കൂട്ടക്കാരിൽ പെട്ടവററയാണ്. മുള്ളധികമില്ലാത്ത കൂട്ടത്തിൽ പെട്ടതായിട്ടു നമ്മൾ സർവ്വത്ര കാണുന്ന നിലത്തിരയേത്തന്നെ എണ്ണാം. ദേഹത്തിന്മേൽ മൂന്നുനാലു വരികളായി ചെറിയ മുള്ളുകൾ എറിച്ചുനിൽക്കുന്നതു ഒരു ഭൂതക്കണ്ണാടികൊണ്ടുമാത്രമേ കാണ്മാൻ സാധിക്കുയുള്ളു. നിലത്തിരകൾക്കു കണ്ണും ചെവിയും ഒന്നുമില്ല. മണ്ണും ചളിയുമാണ് നിലത്തിരയുടെ ഭക്ഷണം. അതുകൊണ്ടു ഭൂമി ഉള്ള കാലത്തോളം ഇതിന്നു ക്ഷാമം ബാധിക്കുമെന്നു തോന്നുന്നില്ല. ഇതിനെ തിന്നാത്ത പക്ഷികളില്ലെന്നറിയുമ്പോൾ, ഇതിന്റെ സംഖ്യ ഇത്ര ജാസ്തിയായി വെച്ചിട്ടില്ലായിരുന്നുവെങ്കിൽ ഇതിന്റെ വംശം തന്നെ ഒടുങ്ങിപ്പോകുമായിരുന്നു. തെക്കേ ആഫ്രിക്കയിൽ അഞ്ചടി നീളമുള്ള നിലത്തിരകൾ ഉണ്ടു്. ചില നിലത്തിരകൾ നൂലുപോലെ നീണ്ടു നേരിയതായിരിക്കും. ഇത്തരക്കാരെ സാധാരണ കാണുന്നതു കിണറുകളിലും ആഴമില്ലാത്ത ജലാശയങ്ങളിലുമാണ്. വെള്ളത്തിൽ പാർക്കുന്ന ചില നിലത്തിരകൾക്കു പഴുതാരയെപ്പോലെ അനേകം കാലുകളും തലയിൽ ഒരു ശ്ശുരിയും കാണുന്നുണ്ടു.

ബാക്കിയുള്ളവരെ പററിക്കുന്നവനാണ് ചെററ. ബാക്കിയുള്ളവരിൽ പററുന്നവനാണ് അട്ട. എന്നാൽ ഒന്നിച്ചുകൂടിപ്പററുന്ന ചെററയേക്കാളും പററി ഒന്നിച്ചുകൂടുന്ന അട്ടയാണ് വലിയ ദ്രോഹി. ചെററ നമ്മുടെ അർത്ഥംകൊണ്ടെങ്കിലും തൃപ്തിപ്പെടും. അട്ട നമ്മുടെ രക്തം കൊണ്ടുമാത്രമേ തൃപ്തിപ്പെടുകയുള്ളു. ഇവൻ കേവലം

മുള്ളില്ലാത്ത ഒരുജാതി മോതിരകീടമാണ്. ഇവന്റെ വിശേഷവിധി പിൻഭാഗത്തു വലുതും മുൻഭാഗത്തു ചെറുതും ആയി ഓരോ പററുള്ളതാണ്. ഈ പററു കൊണ്ട് അവൻ ഒരെടത്തു പററിയാൽ ആന വലിച്ചാലും നീങ്ങുകയില്ലെന്നു പറയാം. ശംബൂകൻ ധൂമപാനം ചെയ്യുന്നതുകൊണ്ട് ബാക്കിയുള്ളവക്കൊന്നും ഉപദ്രവമില്ല. അവരുടെ ദേഹത്തിലാണ് ദ്രോഹം. എന്നാൽ അട്ട രക്തപാനം ചെയ്യുമ്പോൾ കഷ്ടനഷ്ടങ്ങൾ നേരിടുന്നതു ബാക്കിയുള്ളവക്കുതന്നെയാണ്. രക്തമല്ലാതെ ബാക്കി യാതൊന്നും ഇവൻ തൊടില്ല. ഇവൻ രക്തം കുടിക്കുമ്പോൾ ജന്തുക്കൾക്കു പറയത്തക്ക വേദനയും ഉണ്ടാകയില്ല. കെട്ടുചോര കളവാൻവേണ്ടി വൈദ്യന്മാർ ഇവനെ കുപ്പിയിലിട്ടു പോററാറുണ്ടു. അട്ട ലോകം മുഴുവനും ഒരുപോലെ വ്യാപിച്ച ഒരു ജന്തുവാകുന്നു. ശരീരത്തിൽ മോതിരംപോലെയുള്ള വകുപ്പുകൾ ഉണ്ട്. ശരീരം മുൻഭാഗം മെലിഞ്ഞിട്ടും പിൻഭാഗം പരന്നിട്ടുമാണ്. മുൻഭാഗത്തു എത്രയോ ചെറിയ പത്തു കണ്ണുകൾ നിൽപ്പുണ്ട്. കബന്ധന്റെ തല വയററിൽ എന്നു പറഞ്ഞതുപോലെ അട്ടയുടെ പല്ല് തൊണ്ടയിലാണ്. ഇവന്റെ അന്നപാത്രം ഒരററം തുടങ്ങി മറേറ അററംവരെ, നീണ്ടു പരന്ന ഒരു സഞ്ചിപോലെ കിടക്കുന്നുണ്ടാകും. ചോര കുടിച്ചാൽ ഒന്നു നാലിരട്ടി വണ്ണംവെക്കും. പതിനാറു വൃഷണങ്ങൾ തികഞ്ഞ ഇവൻ സന്താനോല്പാദനത്തിന്നു വമ്പനാകാതെ നിവൃത്തിയില്ല. ആണും പെണ്ണും ഒരുവൻതന്നെയായ ഇവൻ തള്ളിവിടുന്ന മുട്ടകൾക്കു സീമയുണ്ടാകയില്ല. സാധാരണ വെള്ളത്തിലാണ് ആവാ

സമെങ്കിലും, കരയിൽ പാൎക്കുന്ന ഒരു ചെറിയ തരം അട്ട ഉണ്ട്. വയനാട്ടുതാലൂക്ക് ഇവനെക്കൊണ്ടു നിറഞ്ഞിരിക്കും. ചിലർ ഇവനെ 'ഇമ്പുഴു' എന്നു വിളിക്കാറുണ്ട്. കാട്ടിൽ ചപ്പുകൾ വളരെ വീണുകിടക്കുന്ന ദിക്കിലാണ് ഇവനും വീണുകിടക്കുന്നതു. ഇത്ര വലിയ ദ്രോഹി വേറെ ഉണ്ടോ എന്നു സംശയമാണ്. നടന്നു പോകുന്ന മനുഷ്യന്റെയും മൃഗത്തിന്റെയും ശരീരത്തിന്മേൽ ഇവൻ കലികേറുമ്പോലെ കേറും. ഇവനു പ്രവേശിച്ചുകൂടാത്ത പഴുതുകൾ ഒന്നും ഇല്ല മനുഷ്യന്റെ ഗുഹ്യഭാഗങ്ങളിലുംകൂടി ഇവൻ പ്രവേശിച്ചു ചോര കുടിച്ചുകളയുന്നതുകൊണ്ടു ഈ ജന്തുവെ വെറുക്കാതിരിക്കുവാൻ നിവൃത്തിയില്ല. കാട്ടുമൃഗങ്ങളുടെ മേൽ ഇവന്റെ കൂട്ടക്കാർ പററി ചോര കുടിക്കുന്നതു എപ്പോഴും കാണും. ഒരു കാട്ടുകോഴിയുടെ കണ്ണിന്റെ പോളമേലുംകൂടി ഒരട്ട പററിയതു ഞാൻ കണ്ടിരുന്നു. പുകയിലനീര്, നൂറു, യൂക്കാലിപ്റ്റസ്സ് തൈലം, സ്പിറിട്ട് എന്നിവകൊണ്ടല്ലാതെ ഇവററയെ മടക്കിഅയപ്പാൻ മറെറാന്നുകൊണ്ടും സാധിക്കയില്ല. സമുദ്രത്തിൽ പാൎക്കുന്ന ഒരുതരം അട്ടയുടെ ദേഹം നല്ലവണ്ണം ഉരുണ്ടിട്ടാണ്. രണ്ടുഭാഗത്തും പററുണ്ടെങ്കിലും മുൻഭാഗം വളരെ മെലിഞ്ഞിട്ടാണ്. ഇതു പിന്നിലെപ്പററുകൊണ്ടു, ഓരോ പാറമേൽ ദേഹം മുന്നോട്ടു തള്ളിപ്പിടിച്ചു നിൽക്കുന്നുണ്ടാകും.

മോതിരകീടത്തിൽ പെട്ട മറെറാരു കൌതുകകരമായ ജന്തു ചക്രകീടമാകുന്നു. ഇതിനെ വെള്ളത്തിലേ കാണുകയുള്ളു. എത്രയോ ചെറുതാകകൊണ്ടു യന്ത്രസഹായം കൂടാതെ കാണുകയില്ല. ഒരംഗുലത്തിന്റെ അഞ്ഞൂറിൽ ഒരോഹരി മുതൽ അഞ്ഞൂറിൽ എട്ടോഹരി വരെ നിളമു

ണ്ടാകും. ഇതിൻെറ മുൻഭാഗത്തു വട്ടത്തിൽ, നില്ക്കുന്ന രോമനിരകൾ ഇളകുമ്പോൾ വണ്ടിയുടെ ചക്രം തിരിയുമ്പോലെ തോന്നും. പിൻഭാഗത്തെ പരന്നു കൂൎത്തു മീൻവാലുപോലെ ഇരിക്കുന്ന വിശിഷ്ടാവയവത്തെ ഒരേടത്തു ഊന്നി ചക്രകീടങ്ങൾ ഉറച്ചു നില്ക്കുന്നു.

## നൂൽകീടങ്ങൾ (Thread Worms.)

ഈ കൂട്ടക്കാർ മിക്കപേരും മററുജന്തുക്കളുടെ മാംസപേശികളിലും അന്ത്രങ്ങളിലും കടന്നുകൂടി പരസാദികളായി കാലം കഴിച്ചുകൂട്ടുന്നവററയാണ്. മിക്കതിന്നും രൂപാന്തരതകൾ കൂടാതെ കഴികയില്ല. ചിലതു ഒന്നുരണ്ടു ജന്തുക്കളിൽ പ്രവേശിച്ചതിൽ മാത്രമേ മുഖ്യജന്തുവിൻെറ ശരീരത്തിൽ എത്തുന്നുള്ളു. ഇനി ചിലജാതി നൂൽകീടങ്ങളെ വിവരിക്കാം.

**പന്നിഇര:**— മനുഷ്യൻെറ ശരീരത്തിൽ എന്നപോലെ പന്നിയുടെ ശരീരത്തിലും ഒരുതരം ഇരയെ കാണുന്നുണ്ട്. ഈ ഇരയുടെ ദേഹത്തിൽ അന്നപാത്രമോ, ദഹനത്തിന്നു വേണ്ടുന്ന ഏൎപ്പാടുകളോ ഒന്നുംതന്നേ കാണുന്നില്ല. ഇതിനേ പൂൎണ്ണവലിപ്പം പ്രാപിച്ചു കാണുന്നതു പന്നിയുടെ കുടൽമാലയിലാണ്. പുരീഷത്തിൻെറ ഒന്നിച്ചു ഇതിൻെറ മുട്ടകൾ പുറത്തു വീണാൽ അവയിൽനിന്നു വിരിയുന്ന ചെറിയ കീടങ്ങൾ വണ്ടുകളുടെ ദേഹത്തിൽ കടന്നു കൂടുന്നു. ഇങ്ങിനെയുള്ള വണ്ടുകളെ പന്നി തിന്നുമ്പോൾ ഇവററ പന്നിയുടെ അന്ത്രത്തിൽ എത്തുന്നു. അവിടെ എത്തിയാൽ ഒരു അദൃഷ്ടശക്തിക്കധീനരായി

അന്ത്രത്തോടു പററിക്കൂടി പൂൎണ്ണവലിപ്പം പ്രാപിച്ചു എത്രയെങ്കിലും മുട്ടകളിട്ടു വിടുന്നു.

**സാക്ഷാൽ നൂൽകീടങ്ങൾ:**—ഇതിന്നു വായ്, അന്നപാത്രം, ഞരമ്പ് മുതലായ എല്ലാ കോപ്പുകളും ഉണ്ടാകും. ചിലതു മററു ജന്തുക്കളുടെ ദേഹത്തിൽ പരസാദിയായി പാൎക്കുന്നു. നമ്മുടെ അച്ചാറും ചൊറുക്കയും കൃമിക്കുന്നതു ഈ തരക്കാരുടെ പുറപ്പാടുകൊണ്ടാകുന്നു. ചിലതു ഗോതമ്പുവിത്തിൽ കുടിയേറി അതു നശിപ്പിക്കുന്നു. ഒരുതരം നൂൽകീടം തവളകളുടെ ചെമ്പരത്തിയിൽ പാൎക്കുന്നു. അതിൻെറ കുട്ടികൾ ചെമ്പരത്തിയിൽകൂടെ തവളയുടെ അന്നപാത്രത്തിൽ എത്തി അവിടുന്ന ഒടുവിൽ പുറത്തിറങ്ങുന്നു. ഭൂമിയിൽ എത്തിയാൽ ഇവററ ആണും പെണ്ണുമായി സ്വതന്ത്രരായി ജീവിക്കുന്നു. പെണ്ണിൻെറ ഉള്ളിൽനിന്നു പുറപ്പെടുന്ന കുട്ടികൾ അമ്മയെ തിന്നുതീൎത്തു പുറത്തു വരും. ഒരു തരം കിട്ടുമ്പോൾ തവളയുടെ വായിൽകൂടെ ശ്വാസകോശത്തിൽ എത്തി അവിടെ ദ്വിലിംഗജീവികളായി പാൎത്തു എത്രയെങ്കിലും സലിംഗസന്താനങ്ങളെ തള്ളിവിടുന്നു. ഇവററയൊക്കെ എത്രയോ ചെറിയ ജന്തുക്കളാകുന്നു. രണ്ടു തരം നൂൽകീടം മനുഷ്യശരീരത്തിലും ഉണ്ട്. ഒന്നു ഉരുണ്ടുനീണ്ടിട്ടാണ്. ചെറുതാകകൊണ്ടു മറേറതിന്നു കൃമി എന്നാണ് പേർ. ഇതു വെളുത്തു 'ട' എന്ന മാതിരി ഒരു നൂൽക്കഷണം വെച്ചപോലെ തോന്നും. വലുതു കുടൽമാലയിലും പുരിഷാശയത്തിലും കിടക്കുന്നു. മിക്ക സമയത്തും കുട്ടികളേയാണ് ഇവററ ബാധിക്കുന്നതു. ഇവററയുടെ മുട്ടകൾ പുരീഷത്തിൽകൂടി എത്രയെ

ങ്കിലും പുറത്തുപോകുന്നു. വായുവഴിയായി അതു പുല്ലി
ലകളിന്മേലും ചപ്പുകളിന്മേലും ചെന്നു പററുന്നു. ആട്ടു
മാട്ടുകൾ ഈ പുല്ലും ചപ്പും തിന്നുമ്പോൾ ഈ മുട്ടകൾ
അവററയുടെ പള്ളവഴിയായി രക്തത്തിലും അവിടുന്നു
പാലിലും ചെല്ലുന്നു. ഈ പാൽ കുട്ടികൾ കുടിക്കു
മ്പോൾ കുട്ടികളുടെ ആന്ത്രത്തിൽ ഇവററ കടന്നുചെല്ലു
ന്നു. അവിടെ എത്തുമ്പോൾ ഒരു വിവരിക്കവെയ്യാത്ത
ശക്തികൊണ്ടു ഇവററ വിരിയുകയും അവിടുന്നു വളൎന്നു
മുട്ടകൾ തള്ളിവിടുകയും ചെയ്യുന്നു. മനുഷ്യരുടെ ശരീര
ത്തിന്മേൽ കടന്നുകൂടി ഓരോവിധം സുഖക്കേടുകൾ ഉ
ണ്ടാക്കുന്ന ചില തരക്കാരും നൂൽകീടങ്ങളിൽ കിടപ്പുണ്ടു.
ഒരു തരം കീടം വളരെ ചെറിയനിലയിൽ വെള്ളത്തിൻ
വഴിയായി മനുഷ്യദേഹത്തിൽ കടന്നുകൂടി ദേഹത്തി
ന്റെ ഉള്ളിൽ പലഭാഗത്തും വള്ളി പടൎന്നപോലെ ചു
ററിക്കൂടാൻ തക്കവണ്ണം പത്തിരുപതടി ദീൎഘം വെക്കു
ന്നു. ഇങ്ങിനെ ഒരു വലിയകഷ്ണം നൂലുപോലെ തന്റെ
പരിപൂൎണ്ണവളൎച്ചയെത്തിയതിൽ പിന്നെ, തന്റെ അ
സംഖ്യം മുട്ടകൾ പുറമെ ഭൂമിയിൽ തള്ളുവാൻ തക്കവ
ണ്ണം മനുഷ്യദേഹത്തിന്റെ ഒരേടത്തു തോൽ തുളച്ചു ത
ന്റെ തടിയുടെ ഒരററം പുറത്തേക്കു കാണിക്കുന്നു. ഈ
ദീൎഘമേറിയ നേരിയകീടം മനുഷ്യശരീരത്തിന്റെ പല
ഭാഗവും ചുററിച്ചുറഞ്ഞു പിണഞ്ഞുകിടന്നിരിക്കയാക
കൊണ്ടു ആ കീടത്തെ പുറത്തു വലിച്ചിടാൻ അത്യദ്ധ്വാ
നം വേണ്ടിവരുന്നു. പിടിച്ചുവലിച്ചാൽ കീടം പൊട്ടി
പ്പോകുമെന്നു മാത്രമല്ല, കീടമെങ്ങാൻ പൊട്ടിപ്പോയെ
ങ്കിൽ ആ സാധുമനുഷ്യൻ ദേവതോപദ്രവം നേരിട്ടു

പോലെ പെട്ടെന്നു മരിച്ചുപോകുന്നു. ഒരു ചെറിയ കൊള്ളിമേൽ ഈ കീടത്തിൻെറ പുറമെകാണുന്ന അററം ചുററി വെക്കണം. എന്നാൽ പിറേറന്ന് അസാരവും കൂടി നീണ്ടുവന്നിട്ടുണ്ടാകും. അതും ചുററിവെക്കണം. ഇങ്ങിനെ ഒന്നു ഒന്നര മാസംകൊണ്ടു പൊട്ടിപ്പോകാതെ ഈ ദുസ്സാമൎത്ഥ്യക്കാരനെ വലിച്ചെടുത്തുകളയാം. കടപ്പ, കണ്ണൂർ മുതലായ ദിക്കുകളിലെ വെള്ളത്തിലാണ് ഈ കീടം കൂട്ടിക്കാലത്തു പാൎക്കുന്നതു. ആ വെള്ളം കുടിച്ചിട്ടാണ് അവിടത്തെ കൂട്ടൎക്കു ഈ കീടത്തിൻെറ ഭയങ്കരബാധ പിടിപെടുന്നതു.

**ചാട്ടുളികീടങ്ങൾ:**—ഇവയെല്ലാക്കെ ശരീരത്തിൻെറ ഉള്ളിൽ വലിച്ചുകളവാൻ പാടുള്ള ഒരു തുമ്പിക്കൈയും അതിൻെറ അററത്തു ഒരു മുള്ളും ഉണ്ടായിരിക്കും. ദേഹം നീണ്ടു പരന്നിട്ടാണ്. തലയിൽ രണ്ടുകൂട്ടം കണ്ണുകളും രണ്ടു ദ്വാരങ്ങളും ഉണ്ടു. ഒരു ദ്വാരം അന്നപാത്രത്തിലേക്കു ചെല്ലുന്നതുകൊണ്ടു വായയാണെന്നു വിചാരിക്കാം. മറെറാന്നു തുമ്പിക്കൈ ചുരുക്കിവെക്കുന്ന സഞ്ചിയിലേക്കു ചെല്ലുന്നതാണ്. ഇവററയൊക്കെ വെള്ളത്തിൽ അധിവസിക്കുന്ന ജന്തുക്കളാണ്. തുമ്പിക്കൈയുടെ അററത്തിൽ മുള്ളുള്ളതെന്നും മുള്ളില്ലാത്തതെന്നും രണ്ടു ജാതികളായി ചാട്ടുളിക്കീടങ്ങളെ വിഭാഗിക്കാം.

## നാടക്കീടം (Tape worm).

ഇതൊക്കെ പരസാദിയായി ജീവകാലം കഴിക്കുന്നവററയാണ്. വായ, അന്നപാത്രം മുതലായവ ഒന്നും ഇല്ലാത്തതുകൊണ്ടു പോഷണദ്രവ്യം ശരീരംകൊണ്ടു വലിച്ചെടുക്കുകയാണ് ചെയ്യുന്നതു. തലയുടെ ഭാഗത്തു പററ

കളോ മുള്ളുകളോ ഉണ്ടാകും. ഈ കോപ്പുകൾകൊണ്ടു നാടക്കീടങ്ങൾ മററു ജന്തുക്കളുടെ അന്നപാത്രത്തിലോ കുടൽമാലയിലോ പററിക്കിടക്കുന്നു. പന്നിയുടെ വയററിലും, ചിലതു മനുഷ്യരുടെ ആന്ത്രത്തിലും കടന്നു കൂടുന്നു. മനുഷ്യനെ ബാധിക്കുന്ന കീടം പതിനെട്ടടി നീളമുണ്ടാകുമത്രെ. അനേകം ചെറിയ കണ്ണങ്ങൾ കൂട്ടിച്ചേൎത്തുവെച്ച പോലെയാണ് ദേഹത്തിന്റെ സ്ഥിതി. ഈ കണ്ണങ്ങൾ കഴുത്തിന്റെ ചുവട്ടിൽ നിന്നു ഒരു ചെറിയ മോതിരം പോലെ പുറപ്പെട്ടു ക്രമേണ നീണ്ടു ഓരോ കണ്ണമായി പിന്നോക്കം പിന്നോക്കം ചെല്ലുന്തോറും വലിപ്പം വെച്ചുകൊണ്ടിരിക്കും. തല വളരെ ചെറുതാണ്. ഭൂതക്കണ്ണാടിയുടെ സഹായം കൂടാതെ തിരിച്ചറിവാൻ പാടുണ്ടാകയില്ല. ദേഹത്തിന്റെ അന്തൎഭാഗം അസംഖ്യം മുട്ടകൾ ഉണ്ടാകുന്ന ഒരു യന്ത്രമാണെന്നു തോന്നിപ്പോകും. ഈ കീടത്തിന്റെ പിന്നിലുള്ള ഓരോ കണ്ണങ്ങൾ മുട്ടകൾകൊണ്ടു് നിറഞ്ഞുവരുന്തോറും ദേഹത്തിൽനിന്നു വേൎവിട്ടു മലത്തോടുകൂടി പുറത്തുപോകുന്നു. ഇങ്ങിനെ ഒരു മാതിരി ഉറപ്പുള്ള തോടോടുകൂടിയ കോടാനുകോടി മുട്ടകൾ ഭൂമിയിൽ എത്തുന്നു. ഇവററയിൽ ചിലതു പുല്ലുവഴിയായി കാളകളുടെ ഉദരത്തിൽ എത്തുന്നു. ആ മുട്ടകൾ അവിടുന്നു വിരിഞ്ഞു, ആറുമുള്ളുകളുള്ള ഒരുതരം ഉരുണ്ട ജന്തു പുറത്തുവരുന്നു. ഈ സ്വരൂപത്തിൽ ഇതു കാളയുടെ മാംസപേശിയിൽ വന്നുകൂടുന്നു. ആ മാംസം മനുഷ്യൻ തിന്നുമ്പോൾ, ചൂടുകൊണ്ടൊന്നും ചത്തുപോകാത്ത ആ ചെറുജന്തു മനുഷ്യന്റെ ആന്ത്രത്തിൽ എത്തുന്നു. എത്തിയ ഉടനെതന്നെ

സ്വാഭാവികവാസനക്കനുസരിച്ചു അവിടെ പററിക്കൂടി, ഒരു നാടകീടമായി വളരുകയും ചെയ്യുന്നു.

**രോമകീടങ്ങൾ**:—ശരീരത്തിൽ മുഴുവനും ചെറിയ രോമങ്ങൾ ഉണ്ടാകുമെങ്കിലും, കണ്ണുകൊണ്ടു കാണുന്നകാൎയ്യം പ്രയാസംതന്നെയായിരിക്കും. ദേഹം കുറേത്താനീലിച്ചോ ഉളിഞ്ഞുകൊണ്ടിരിക്കും. എന്നുമാത്രമല്ല ഇഴഞ്ഞുപോയ ദിക്കിൽ പശപോലെ ഒരു അടയാളവും ഉണ്ടാകും. ചട്ടുവത്തല മുതലായ ജന്തുക്കൾ ഈ വകക്കാരാണ്. ചിലതിൻെറ ദേഹം വളരെ പരന്നിരിക്കും. വയനാട്ടുപോലെയുള്ള ഉയൎന്നസ്ഥലത്തും, ഇവിടങ്ങളിലും ധാരാളമായല്ലെങ്കിലും ഒററയൊററയായി ഇവററയെ അപ്പഴപ്പോൾ കാണാകുന്നതാണ്.

---

## അദ്ധ്യായം 4.

## ശുക്തിജങ്ങൾ (Mollusca)

കവിടി, ശംഖ്, ഉത്തിൾ മുതലയവ ഉണ്ടാകുന്ന വററ, നീരാളി, കൂന്തൽ, അച്ച് ഇതൊക്കെയാണ് ഈ വലിയഖണ്ഡത്തിൽ പെട്ട ജന്തുക്കൾ. ഈ മാതിരി ജന്തുക്കൾ കരയിൽ കാണുന്നതിലും അധികം കടലിലാണുപാൎക്കുന്നതു. ഏകദേശം അമ്പതിനായിരം തരം ജന്തുക്കളെ കണ്ടുകിട്ടിയിരിക്കുന്നു. എന്നു മാത്രമല്ല കൂടെക്കൂടെ പുതിയ പുതിയ ഓരോതരം ജന്തുക്കളെ കണ്ടുകിട്ടിയും വരുന്നതുകൊണ്ടു മനുഷ്യരുടെ പരിശോധനയ്ക്കു പ്രചാരം പരിപൂൎത്തിയായി വരുന്താവും ഈ ഖണ്ഡ

ത്തിൽപെട്ട ജന്തുക്കളുടെ തരങ്ങൾക്കും വൎദ്ധന സിദ്ധിക്കുമെന്നു ഊഹിക്കാം. ഈ ഖണ്ഡത്തിൽ പെട്ട ഓരോ ജന്തുവും മൃദുവായി, ശീതരക്തമുള്ളതായി, അന്തൎഭാഗത്തിൽ ഉറപ്പുള്ള കൂടുകളില്ലാത്തതായിരിക്കും. ഉള്ളിൽ ഉറപ്പുള്ള ഏൎപ്പാടുകളൊന്നുമില്ലെങ്കിലും, ഇവറ്റക്കു പുറംഭാഗത്തു ഉറപ്പുള്ള ഉത്തിൾ തോടുപോലെ ഉണ്ടായിരിക്കും. ശരീരം കുപ്പായംപോലെയുള്ള ഒരു തോലാൽ മൂടിയിരിക്കും. ഈ തോലിന്നു അങ്കി (Mantle) എന്നു പേർ കൊടുത്താൽ യോജിക്കും. ഈ അങ്കിയിൽ നിന്നാണ് പുറമെ കാണുന്ന ഉത്തിൾ ഉണ്ടായ്വരുന്നതു. എല്ലാ ജന്തുക്കൾക്കും കാലുണ്ടാകുമെങ്കിലും ചിലതു മാത്രമെ കാൽ ഗതാഗതം ചെയ്യുവാനുപയോഗിക്കുന്നുള്ളൂ. ചിലതു, കാൽ മണലും മരവും പാറയും തുളച്ച മാളങ്ങളുണ്ടാക്കാൻ ഉപയോഗിക്കുന്നു. ഉത്തിൾ ഒരൊററയായിട്ടോ, അല്ല രണ്ടു ഇതളുകൾ ആയിട്ടോ കാണും. ഇതളുകൾ ചിലതിൽ സമങ്ങളും ചിലതിൽ അസമങ്ങളുമാണ്. ഇങ്ങിനെ കാണുന്ന ഈ ജന്തുക്കളുടെ ഉത്തിൾ, ആകൃതിയിലും, പ്രകൃതിയിലും, വൎണ്ണത്തിലും വലിപ്പത്തിലും വിവിധങ്ങളായിരിക്കും. ചില കവിടികളിന്മേൽ സൂചികൾപോലെ നീണ്ട ഉയൎച്ചകൾ കാണും. ചിലതു ഒരു നെന്മണിയുടെ അമ്പതിലൊരോഹരി തൂക്കമില്ലെങ്കിലും ചിലതിന്നു 500 റാത്തൽ തൂക്കം കാണും. ചിലതരം ജന്തുക്കളിൽ ആണും പെണ്ണും വെവ്വേറെ ഉണ്ടായിരിക്കുമെങ്കിലും ചിലതരത്തിൽ ആണിന്നും പെണ്ണിന്നും വേണ്ടുന്ന ഏൎപ്പാടുകൾ ഒരേജന്തുവിൽതന്നെ നിക്ഷേപിക്കപ്പെട്ടിരിക്കും. സന്താനങ്ങൾ പുറത്തുവരുന്നതു മുട്ടകൾ വിരി

ഞ്ഞിട്ടാണ് എന്നതിന്നു സംശയമില്ല. ചിലതരം ജന്തുക്കൾ, തങ്ങളുടെ ശരീരത്തിന്റെ ഉള്ളിൽനിന്നു മുട്ടകൾ വിരിഞ്ഞതിൽപിന്നെ മാത്രമേ കുട്ടികളെ പുറത്തിറക്കുന്നുള്ളു. ചിലതരക്കാർ ഓരോരോ കൂമ്പാരമായി അവിടവിടെ വെളുത്ത മുട്ടകളിടുന്നു. ഇങ്ങിനെയുള്ള ഓരോ കൂമ്പാരത്തിൽ കാണുന്ന മുട്ടകൾക്കു സീമയുണ്ടാകയില്ല. ഒരു ചെറിയ കുന്തലിന്റെ മുട്ടക്കൂമ്പാരം എണ്ണിനോക്കിയപ്പോൾ നാല്പതിനായിരത്തിൽ ജാസ്തിയുണ്ടെന്നു കണ്ടിരിക്കുന്നു. കടലിൽ പാൎക്കുന്ന ജന്തുക്കളോടൊത്തുനോക്കുമ്പോൾ കരയിൽ പാൎക്കുന്നവററ വളരേ കുറച്ചുമാത്രമേ മുട്ടയിടുന്നുള്ളു. ചില കടുക്കകൾ തള്ളിവിടുന്ന മുട്ടയുടെ സംഖ്യയെടുത്തുനോക്കിയാൽ പത്തുലക്ഷമൊന്നും പോരെന്നു സംശയമില്ലാതെ പറയാം. ഈ വലിയ ഖണ്ഡത്തിലുള്ള അനേകതരം ജന്തുക്കളിൽ സസ്യഭക്ഷകളും മാംസഭക്ഷകളും ഉണ്ട്. ചിലതു സ്വന്തം സഹോദരന്മാരെ പിടിച്ചുവിഴുങ്ങാനും മടിക്കില്ല. ചിലതു ഉത്തിളുള്ള വററയേ പിടിച്ചുതിന്നും. ചിലതു യോജിതഖണ്ഡപാദങ്ങളേയും ആഹാരമാക്കും. കരയിൽ കുടികൊള്ളുന്ന ഒരു തരം അച്ച് നിലത്തിറകളെതിന്നു ജീവിക്കുന്നു. മുരു, കക്ക, കടുക്ക മുതലായതിന്നൊന്നും പ്രത്യേകം തലയില്ല. പ്രത്യേകം തലയുള്ള ശുക്തിജങ്ങൾക്കൊക്കെ കണ്ണുകളും ഉണ്ടാകും. എന്നാൽ രണ്ടു ഉത്തിളുള്ള കടുക്ക, കക്ക മുതലായ ജാതികൾക്കൊന്നും കണ്ണുണ്ടാകയില്ല. കണ്ണത്തിന്റെ ചിഹ്നങ്ങളുണ്ടെങ്കിലും ശുക്തിജങ്ങൾ മുക്കാലും ചെവിടന്മാരാണ്. ഇക്കൂട്ടരൊക്കെ നിശ്ശബ്ദലോകത്തിൽ ജീവിക്കുന്ന കൂട്ടരാണ്. മണം ഗ്രഹിപ്പാനുള്ള പ്രത്യേ

കാവയവം ഇന്നതാണെന്നു ശാസ്ത്രജ്ഞന്മാർ ഇനിയും വേർതിരിച്ചറിഞ്ഞിട്ടില്ലെങ്കിലും ഈ ശാഖയിൽ പെട്ട എല്ലാ ജന്തുക്കൾക്കും ഘ്രാണശക്തി ധാരാളമുണ്ടെന്നു കണ്ടിരിക്കുന്നു. കരയിലുള്ള അച്ചുകൾ, അവററയുടെ ഭക്ഷണമായുപയോഗിക്കുന്ന ചെടികൾ കണ്ടുപിടിക്കുന്നതു മണംകൊണ്ടും രുചികൊണ്ടുമാകുന്നു. ശവം തിന്നുന്ന അച്ചുകൾ തങ്ങളുടെ ഭക്ഷണം കണ്ടുപിടിക്കുന്നതു വെറും മണംകൊണ്ടുതന്നെയാണ്. കടുക്ക മുതലായ രണ്ടു ഉത്തിളുകളുള്ള ജന്തുക്കൾക്കു മണവും രുചിയും അറിവാനുള്ള ശക്തി എത്രയോ കുറവാണ്.

ശുക്തിജങ്ങൾ എന്ന ഖണ്ഡത്തിൽപെട്ട ജന്തുക്കളുടെ ഗമനസമ്പ്രദായങ്ങളും വളരെ വ്യത്യാസപ്പെട്ടതാണ്. കുന്തൽ മുതലായവററ യഥേഷ്ടം നീന്തുന്ന ജന്തുക്കളാണ്. അച്ചു മുതലായ ജന്തുക്കൾ എത്രയൊ പതുക്കെ ഇഴയുന്നവയാണ്. ചിലതു വെള്ളത്തിൻെറ അടിയിൽ കൂടെമാത്രം ഇഴയുന്നവററയാണ്. ചിലതു പുഴുക്കളെപോലെ അളത്തം പിടിച്ചു നടക്കുന്നു. ചിലതു തുള്ളുന്നു. ചിലതു ഗമനശക്തിയൊന്നുമില്ലാതെ പാറയോടൊ മററു വല്ല സാധനത്തോടോ സ്ഥാനമുറപ്പിച്ചു നിൽക്കുന്ന ജന്തുക്കളാകുന്നു. ഈ വകുപ്പിൽപെട്ട നിർഭാഗ്യജന്തുക്കളൊക്കെ, മത്സ്യങ്ങൾക്കും, ഇഴജാതികൾക്കും സ്തനധാരികൾക്കും ആഹാരമായിത്തീരുന്നു. കരയിലെ കൂട്ടരെ എലിയും, താറാവും, പല്ലിയും തവളയും, പാമ്പും, തിന്നൊടുക്കുന്നു. മുരു, കക്ക, കടുക്ക, കുന്തൽ മുതലായ നാനാജാതി ജന്തുക്കളെ മനുഷ്യന്മാരും തിന്നുതീക്കുന്നു. ചിലതരം ജന്തുക്കളുടെ കവിടികൾ ആഭരണമായിട്ടും ചിലേടത്തു പണമായിട്ടും ഉപയോഗിക്കുന്നു.

ചിലതിന്റെ ശപ്പികൊണ്ടു വളരെ വിലയും ഭംഗിയും ഉപയോഗവും ഉള്ള സാമാനങ്ങൾ ഉണ്ടാക്കുന്നുണ്ടു. ചിലതിന്റെ അന്തർഭാഗത്തിൽനിന്നും നവരത്നങ്ങളിൽ ഒന്നാണെന്നു ഹിന്തുക്കൾ വിചാരിച്ചു പോരുന്ന വിലയേറിയ മുത്തു സിദ്ധിക്കുന്നു. രാജാക്കന്മാരുടെ കിരീടവും രാജമാന്യാംഗികളുടെ ഞൊത്തും ഈ മുത്തില്ലാതെ പൂർത്തിയാകുന്നില്ല. ഇങ്ങിനെ സാപ്പാടായും ആഭരണമായും ഭവിക്കുന്നതു കൂടാതെ, മനുഷ്യൎക്കു ദ്രോഹംചെയ്യുന്ന ജാതികളും ഈ വകുപ്പിൽ ഉണ്ടു. തുരകൻ (Toredo) എന്ന ഒരു ജാതി വെള്ളത്തിൽ കാണുന്ന മരത്തടികൾ തുളച്ചു അതിൽ പാൎക്കുന്നു. നിരന്തരോത്സാഹികളായ ഈ തരം ജന്തുക്കളുടെ പ്രവൃത്തികൊണ്ടു, ക്ഷണകാലംകൊണ്ടു ഒരു വലിയ മരത്തടി വെറും അരിപ്പയായ്പ്പോകുന്നു. കപ്പലിന്റെ മരപ്പണി ലോഹംകൊണ്ടു പൊതിയാതെ വിട്ടാൽ കുറെ കഴിയുമ്പോൾ ഈ ജന്തുക്കളുടെ പ്രവൃത്തികൊണ്ടു ഒന്നിനും കൊള്ളാത്ത പൊള്ളയായ്പ്പോകുന്നു. കടൽക്കരയിൽ കെട്ടിപ്പടുത്തിയ കല്ലുകളെക്കൂടി ചിലവ അരിപ്പയാക്കുന്നുണ്ട്. കരയിൽ കാണുന്ന അച്ചുകളിൽ ചില തരക്കാർ ധാന്യങ്ങളും ഉപയോഗമുള്ള മററ ചെടികളും തിന്നു നശിപ്പിക്കാറുണ്ടെങ്കിലും കടലിൽ കാണുന്ന ജാതികളോളം ദ്രോഹികളല്ലെന്നു നിശ്ചയമായും പറയാം. ഈ വലിയ ഖണ്ഡത്തിലുൾപ്പെട്ട ജന്തുക്കളെ അനേകം വൎഗ്ഗക്കാരാക്കാം.

1. കപാലപാദങ്ങൾ, 2. ഉദരപാദങ്ങൾ, 3. രണ്ടു ഉത്തിളുകളുള്ള ശുക്തികൾ.

## വൎഗ്ഗം 1. കപാലപാദങ്ങൾ (Cephalopoda).

ശുക്തിജഖണ്ഡത്തിൽപെട്ട ഏററവും ഉൽകൃഷ്ടജന്തുക്കൾ കപാലപാദങ്ങളാണ്. ചിലതു വലിപ്പംകൊണ്ടു ഭയങ്കരന്മാരാണ്. ഇവററയൊക്കെ കടലിലാണ് അധിവസിക്കുന്നതു. കാലുകൾ വായയുടെ ചുററുമുള്ള ഭുജങ്ങളായിത്തീൎന്നിരിക്കുന്നു. ശരീരത്തിൽ വെള്ളം ദൂരെ പ്രവഹിക്കുന്ന ഒരു നേരിയനാളം (Siphon) ഉണ്ടു. ഒരുജാതിയൊഴികെ മററൊന്നിനും പുറമെ ഉത്തിൾ കാണുകയില്ല. അതുകൊണ്ടാണ് ഇവററയെ നഗ്നശുക്തിജങ്ങളെന്നു വിളിച്ചുവരുന്നതു. ഇവററയിൽ ചിലതിന്നു, കടനാക്കു എന്നു പറയുന്ന അസ്സാരം ഉറപ്പുള്ള നീണ്ട ഇലപോലെയിരിക്കുന്ന സാധനം അങ്കിയുടെ നേരെ ചുവട്ടിൽ കിടപ്പുണ്ടു. കപാലപാദങ്ങളുടെ ഉദരാംശം ഒരു കീശപോലെയാണ്. അതിൻെറ ഉള്ളിൽ ഉദരാദിസ്ഥാനാശയങ്ങളും കിടക്കുന്നു. ശരീരത്തിൻെറ മുൻഭാഗത്തു തലയും, വായയുടെ ഭാഗത്തു കൊക്കും ഉണ്ടു. വായയിൽ മുള്ളുള്ള നാവുണ്ടു. തലയുടെ ഓരോ ഭാഗത്തു ഓരോ വലിയ കണ്ണുണ്ടു. ദേഹത്തിൻെറ മുൻഭാഗത്തു ചീപ്പ്ചെമ്പരത്തികളിലേക്കു (Branchiae) വെള്ളം കൊണ്ടുചെല്ലുവാൻ തക്കവണ്ണം ഒരു വലിയ തുളയുണ്ടു. ആ വെള്ളം പുറത്തുവിടുന്നതു മുമ്പറഞ്ഞ നാളത്തിൽ കൂടെയാണ്. വെള്ളം കൂടാതെ, കപാലപാദങ്ങളിൽ പെട്ട ചിലജന്തുക്കൾ കോപിച്ചാലൊ ഭയപ്പെട്ടാലൊ ഈ നാളത്തിൽകൂടെ 'മഷി' എന്നു വിളിച്ചു വരുന്ന ഒരുവക കറുത്ത ദ്രാവകവും പുറത്തു വിടാറുണ്ടു. ശുക്തിജങ്ങളിൽവെച്ചു, തലച്ചോറും ഞ

രവും ഒരുവിധം വളൎന്നു തികഞ്ഞതു കപാലപാദങ്ങളിൽ തന്നെയാണു. അണ്ണാക്കിന്റെ ചുററം മൃദ്വസ്ഥിയാൽ ചുററപ്പെട്ടുകൊണ്ടു ഇവററയുടെ തലച്ചോർ കിടക്കുന്നു. കപാലപാദങ്ങളിൽപെട്ട നഗ്നദേഹികളുടെ പുറന്തോൽ പിതർപൊന്തിയപോലെയുള്ള കുത്തുകളാൽ നിറഞ്ഞിരിക്കും. ഈ കുത്തുകളെ പലമാതിരി വൎണ്ണങ്ങളാക്കാനുള്ള ശക്തി ഇവററക്കുള്ളതുകൊണ്ടു ഓന്തിനെപോലെ യഥേഷ്ടം ഇവററക്കു ദേഹത്തിന്നു വൎണ്ണഭേദം ഉണ്ടാക്കാം. കപാലപാദങ്ങൾ വലിയ തീററിക്കാരാണ്. മത്സ്യം ചെമ്മീൻ മുതലായ ജന്തുക്കളേയാണ് തിന്നുന്നതു. ചിലതു ഈ മാതിരി ആഹാരത്തെ നീന്തിപ്പിടിക്കുന്നു. ചിലതു പതിയിരുന്നു ആഹാരമായെണ്ണുന്ന ജന്തുക്കളിന്മേൽ ചാടി വീഴുന്നു. കപാലപാദങ്ങൾക്കും തങ്ങളുടെ സംഖ്യ കുറക്കുന്ന ശത്രുക്കളുണ്ടു. ഇവ തിമിംഗലങ്ങളും മത്സ്യങ്ങളും കടൽപക്ഷികളുമാണ്. കപാലപാദങ്ങളിൽ പെടുന്നതായി 430 തരം ജന്തുക്കളെ കണ്ടുപിടിച്ചിട്ടുണ്ടു. കപാലപാദങ്ങളെ നാലു ഉപവൎഗ്ഗങ്ങളാക്കാം. 1. അഷ്ടപാദങ്ങൾ, 2. വിശറിമുതുകന്മാർ, 3. ദശപാദങ്ങൾ, 4. ബൃഹൽ ചക്രശുക്തികൾ. (Nantilus)

## വൎഗ്ഗം 1 കപാലപാദങ്ങൾ.

### 1-ാം ഉപവൎഗ്ഗം-അഷ്ടപാദങ്ങൾ.

---

നീരാളി (Octopus) എന്ന കോലമില്ലാത്ത ജന്തു ഈ ഉപവൎഗ്ഗത്തിൽ പെട്ടതാണ്. ദേഹം ഒരു വായ കുടുങ്ങിയ കുടുക്കപോലെ ഇരിക്കും. അതിന്റെ വക്കിൽ

നിന്നു എട്ടു ഭുജങ്ങൾ പുറപ്പെടുന്നതുകൊണ്ടു വായ ഭുജങ്ങളാൽ ചുററപ്പെട്ടിരിക്കും. ഓരോഭുജം കട തടിച്ചിട്ടും മുന്നോട്ടു ചെല്ലുംതോറും മെലിഞ്ഞു കൂൎത്തിട്ടുമാണ്. ഭുജത്തിന്റെ ഉൾഭാഗത്തു രണ്ടു വരികളായി പററകളും നില്ക്കുന്നുണ്ട്. അതുകൊണ്ടു ഈ കോലമില്ലാത്ത ജന്തു ഒരു പിടിപിടിച്ചാൽ ആ ഭുജം മുറിക്കുകയല്ലാതെ വേറേ പ്രകാരത്തിൽ പിടിത്തം വിടുൎത്തിക്കാൻ ആൎക്കും സാധിക്കുകയില്ല. കണ്ണുകൾ നില്ക്കുന്നതു കുടംപോലെയുള്ള ശരീരത്തിന്റെ പുറത്താണ്. പാലുണ്ണിപോലെ കാഴ്ചക്കു തോന്നുന്ന ഉരുണ്ടുയൎന്ന കുത്തുകൾകൊണ്ടു ദേഹം ആകപ്പാടെ നിറഞ്ഞിരിക്കും. ഈ എട്ടു ഭുജങ്ങളും വദനത്തിന്റെ ചുററുമായി വേലി കെട്ടിവെച്ചപോലെ നില്ക്കുന്നു. ചില നീരാളികളുടെ ഭുജങ്ങളിൽ രണ്ടായിരം പററകൾ ഉണ്ട്. ഇവന്റെ ഇടയിൽ രണ്ടുപററ മാത്രമുള്ള "അട്ടാപറെറഴുമാരിൽ നിന്ദ്യനവനേകഷ്ടം ഗണിക്കാവതോ" എന്നു തന്നെ പറയാം. വലിപ്പത്തിൽ വളരെ വ്യത്യാസപ്പെട്ട ജന്തുക്കളും നീരാളികളുടെ കൂട്ടത്തിൽ ഉണ്ടു. നീരാളികൾ പാറകളുടെ വിടകളിൽ ഒററയൊററയായി പററക്കിടക്കും. എന്നാൽ ചെറുതരം നീരാളികൾ ഓരോ കൂട്ടമായും സഞ്ചരിക്കും. ഇവററയ്ക്കു ഭുജങ്ങളും ഊന്നി സമുദ്രത്തിൽ അടിയിൽകൂടെയോ പാറയുടെ മേലേയോ മന്ദമായി നടക്കുവാനും കൂടികഴിയും. വെള്ളത്തിൽകൂടെ അതിശീഘ്രമായി നീന്തും. ഇവററയ്ക്കു മുന്നോട്ടെന്നപോലെ പിന്നോട്ടും പ്രയാസമില്ലാതെ നീന്താൻ സാധിക്കും. വെള്ളത്തിന്റെ ഉള്ളിൽ നിന്നു കണ്ടുമുട്ടിയാൽ നീരാളികൾ നിസ്സാരന്മാരായ ശത്രുക്കളല്ലെന്നു ക്ഷണം ബോദ്ധ്യമാകും. ചിലതിന്റെ ഓരോ

ഭുജം അഞ്ചടിനീളവും ഒരു മനുഷ്യന്റെ കൈത്തണ്ടയോളം വണ്ണവുമുണ്ടാകും. ബഹാമാസ്സ് രാജ്യത്തിന്റെ കടൽക്കരയിൽ 1872-ൽ ഒലിച്ചു വന്നിരുന്ന ഒരു നീരാളി 300 റാത്തൽ ഘനമുണ്ടായിരുന്നുപോലും. നീരാളി മുട്ടയിടുന്നതു അവിടവിടെ ഓരോ കൂട്ടമായിട്ടാണ്. ഓരോ നീരാളി നാല്പതിനായിരം മുതൽ അമ്പതിനായിരംവരെ മുട്ടകളിടും. പെൺനീരാളി അമ്പതു ദിവസത്തോളം മുട്ടയും കാത്തുകൊണ്ടിരിക്കുന്നതു ആശ്ചര്യമായിരിക്കുന്നു.

## വർഗ്ഗം 1. കപാലപാദങ്ങൾ.

## ഉപവർഗ്ഗം 2. വിശറിമുതുകൻ (Argonotaargo)

ഈ വല്ലാത്തമാതിരി ജന്തുവെ നീരാളിയുടെ ഒരു വംശക്കാരനായിട്ടാണ് ശാസ്ത്രജ്ഞന്മാർ വിചാരിച്ചുപോരുന്നതു. ഇതിന്നു കടലാസുപോലെയുള്ള ഒരു ഉത്തിളുറയുണ്ടു. ഈ ഉറ ഒരു പായപോലെ സമുദ്രവിതാനത്തിന്മീതെ ഉയർത്തിപ്പിടിച്ചു ഈ ജന്തു ഗതാഗതംചെയ്യുന്നു. ഈ മാതിരി വിശറി പെൺജന്തുക്കൾക്കുമാത്രമേ കാണുകയുള്ളു. വിശറി ഒരു മാതിരി വലുതാണെങ്കിലും ഉത്തിൾപോലെ ശരീരത്തിന്റെ അങ്കിയോടുയോജിച്ചു അമന്നുകിടക്കുന്നില്ല. ഈ ജന്തുവിന്റെ മുതുകിന്മേലുള്ള ഒരു ജോടു ഭുജങ്ങളിന്മേലാണു ഇതു സ്ഥാപിച്ചിരിക്കുന്നതു. ഒരു ഭാരം തലയ്ക്കുമീതെ രണ്ടു കൈകൊണ്ടും പൊക്കിപ്പിടിച്ചു പോകുംപോലെ തോന്നും. ചില പെൺവിശറിമുതുകന്നു ഈ മാതിരി വിശറി ഇല്ലാതെയും കണ്ടിട്ടുണ്ട്. അതിന്റെ അഭാവം പൊടിക്കാത്തതുകൊണ്ടോ പൊഴിയായതുകൊ

ണ്ടോ എന്നു തീൎച്ചയായിട്ടില്ല. ആൺ പെണ്ണുകളൊൾ എത്രയോ ചെറുതാണു. കഷ്ടിച്ചു ഒരു ഇഞ്ചുനീളം കാണുമായിരിക്കും. വിശറിമുതുകൻ കടലിൻമീതെ വന്നു നില്ക്കുമ്പോൾ ഉയൎന്നുനില്ക്കുന്ന വിശറിമേൽ കാററടിച്ചിട്ടു തന്നിക്കു പ്രത്യേകം അദ്ധ്വാനം തട്ടാതെ വളരെ വേഗത്തിൽ ഗതാഗതം ചെയ്യുമാറാകുന്നു.

## വൎഗ്ഗം 1. കപാലപാദങ്ങൾ

## 3-ാം ഉപവൎഗ്ഗം ദശപാദങ്ങൾ.

---

ഈ ഉപവൎഗ്ഗത്തിൽപെടുന്ന ജന്തുക്കൾക്കൊക്കെ പത്തിത് പാദങ്ങൾ ഉണ്ടു. പാദങ്ങൾ പത്തും ഭുജങ്ങളായിട്ടാണ് ഉപയോഗിക്കുന്നത്. ഈ പത്തിൽ രണ്ടെണ്ണം ബാക്കി എട്ടെണ്ണത്തെക്കാൾ വളരെ നീണ്ടിട്ടാണ്. ഈ നീണ്ട രണ്ടെണ്ണത്തിന്റെ അററത്തുമാത്രമേ പററുകൾ കാണുകയുള്ളൂ. ചിലതിന്നു ഈ നീണ്ട ഭുജങ്ങൾ പിന്നോട്ടു വലിച്ചുകളവാൻ തക്കവണ്ണം ഒരു ഉറയുണ്ടാകും. തല ദേഹത്തിൽനിന്നു വ്യത്യാസപ്പെട്ടുനില്ക്കുന്നുണ്ടാകും. വലിയ കണ്ണുകൾ അങ്ങുമിങ്ങും ഇളക്കുവാൻ സാധിക്കും. സമുദ്രവിതാനത്തിൽകൂടെ നീന്തുവാനിഷ്ടപ്പെടുന്ന ദശപാദങ്ങൾ ഓരോ വലിയകൂട്ടമായിട്ടാണ് സഞ്ചരിക്കുന്നതു. വലിയമത്സ്യങ്ങൾ ഇവററയെ അവധിയില്ലാതെ തിന്നൊടുക്കുന്നു. ശത്രുക്കൾ വഴിയെ പായുമ്പോൾ ശക്തിയോടെ മേലോട്ടുപായുന്ന കൂന്തലുകൾ ചിലപ്പോൾ കപ്പലുകളിൽ വന്നുവീഴാറുണ്ട്. ഇനി ഈ ഉപവൎഗ്ഗത്തിൽപെട്ട ചില പ്രത്യേകം ജന്തുക്കളെ വൎണ്ണിക്കാൻ നോക്കാം.

ക്കുറന്തൽ:—ശരീരം നീണ്ടും പിൻഭാഗം പരന്നു തിരണ്ടിയുടെ ആകൃതിപോലെയുമിരിക്കും. തലയിൽനിന്നു പുറപ്പെടുന്ന നീളംകുറഞ്ഞ എട്ടു ഭുജങ്ങളിന്മേലും പററകളുണ്ടാകും. ഈ പററകൾ ഈരണ്ടു വരിയായിട്ടു അടുത്തടുത്തു നിരന്നുനില്ക്കുന്നുണ്ടാകും. നീണ്ട രണ്ടു ഭുജങ്ങളുടേയും അഗ്രം പരന്നിട്ടാണ്. ഈ അഗ്രത്തിന്മേൽ നാലുവരി പററകൾ നിറഞ്ഞിരിക്കും. ഇതിൻെറ പിൻപുറത്തു, അങ്കിയുടെ അടിയിൽ, കണ്ടുവരുന്ന കടന്നാക്കു ദേഹത്തിൻെറ അത്രതന്നേ നീളവും വീതിയും ഉണ്ടാകും. കൂന്തൽ ഓരോ കൂട്ടമായിട്ടാണ് സഞ്ചരിക്കുന്നത്. ഒരു കൂന്തൽ നാല്പത്തിരണ്ടായിരം മുട്ടകളിടും. ചിലതു ഗതിവേഗതകൊണ്ടു കടലമ്പുകളെന്നും, മേലോട്ടു ചാടുന്ന സാമൎത്ഥ്യംകൊണ്ടു പറക്കുന്ന കൂന്തലുകളെന്നും പേരുകൾ സമ്പാദിച്ചുവയാകുന്നു. ചിലതു വളരെ വലിപ്പംവെക്കും. ശരീരം ഏഴടി നീളവും ശരീരത്തിൻെറ പിൻഭാഗം രണ്ടടി വീതിയും ഉണ്ടാകും. എട്ടു ഹ്രസ്വഭുജങ്ങളിൽ ഓരോന്നിന്നു ആറടി നീളവും രണ്ടു ദീൎഘഭുജങ്ങളിൽ ഓരോന്നിന്നു ഇരുപത്തിനാലടി നീളവും ഉണ്ടായിരിക്കും. ഒരു ഊക്കൻ കൂന്തൽ വലയിൽപെട്ടിട്ടു മുക്കുവന്മാർ ന്യൂഫൌണ്ട്ലണ്ടു രാജ്യത്തു കൊണ്ടുവന്നിരുന്നു. ഇതു 1774-ാമാണ്ടിലായിരുന്നു. ദീൎഘഭുജങ്ങൾ മുപ്പതടി മുതൽ അമ്പതടിവരെ നീളമുണ്ടായിരുന്ന കൂന്തലുകളുടെ ചരിത്രവും അപ്പോഴ്പോൾ കേട്ടിരുന്നു. ഒന്നു ആയിരം റാത്തലിലും അധികം തൂങ്ങിയിരുന്നുപോലും. 1875 ഏപ്രിൽ 24-ാംനു- അയർലാണ്ടിലെ കരയോടടുത്ത സമുദ്രത്തിൽ ഒരു വലിയജന്തു പൊന്തിക്കിടക്കുന്നതു

കൊട്ട്യക്കാർ കണ്ടു. അതെന്താണെന്നറിവാൻ വേണ്ടി കൊട്ട്യക്കാർ അടുത്തുചെന്നു നോക്കിയപ്പോൾ ഒരു ഭയങ്കരനായ കൂന്തലാണെന്നു കണ്ടു. അവർ അതിന്റെ ഒരു ഭുജം വെട്ടിയിട്ടു. വെട്ടേററപ്പോൾ അതിവേഗതയോടെ വെള്ളത്തിൽ കൂടെ നീന്തി ആണ്ടുകളഞ്ഞതുകൊണ്ടു കൊട്ട്യക്കാർ ഇതിനെ പിന്തുടൎന്നു ഏകദേശം നാലഞ്ചുനാഴിക വഴിചെന്നപ്പോൾ ആ ഗംഭീരനെ കണ്ടെത്തി. അപ്പോൾ അവർ, ശ്രീരാമൻ ചിലരാക്ഷസന്മാരെ എന്നപോലെ അതിന്റെ മറെറാരു ഭുജവും തലയും വെട്ടിക്കഷണിച്ചു. ഓരോ ഹ്രസ്വഭുജം എട്ടടിയും ദീൎഘഭുജം മുപ്പതടിയും കുറയാതെ നീളമുണ്ടെന്നും അവർ കണക്കാക്കിയിരിക്കുന്നു. തെക്കൻ അമേരിക്കയുടെ കടൽ തീരത്തു അടിച്ചു വന്നിരുന്ന ഒരു കൂന്തലിന്റെ ഹ്രസ്വഭുജം ഒമ്പതടി നീളവും ഒരടി ചുററളവും ഉണ്ടായിരുന്നത്രെ. എന്നുമാത്രമല്ല ഓരോന്നിന്മേൽ മുമ്മൂന്നുവരിപ്പററകളും ഓരോവരിയിൽ അടുത്തടുത്തു നൂററമ്പതു പററകളും ഉണ്ടായിരുന്നു. ഇതിന്റെ ദേഹം പന്ത്രണ്ടടി ദീൎഘമുണ്ടാകുമെന്നു കണ്ടിരിക്കുന്നു. അങ്ങിനെയാണെങ്കിൽ ദീൎഘഭുജങ്ങൾ മുപ്പതടിയിലും ജാസ്തിനീളമുള്ളവയായിരിക്കണം.

### മഷിക്കൂന്തൽ:—(Sepia)

---

ദേഹം സാക്ഷാൽ ഒരു സഞ്ചിപോലെ ഇരിക്കുമെങ്കിലും, ഇടത്തും വലത്തും ഇലപോലെ പരന്ന ഓരോ അവയവങ്ങൾ കാണും. ഇതിന്നു ശരീരത്തിന്റെ വൎണ്ണം ഇഷ്ടംപോലെ മാററുവാനുള്ള ശക്തിഉണ്ടു. വളരെ വലു

തായ നിലയിൽ ഇതിന്റെ ദേഹം ഒന്നര അടി നീളം വെക്കും. കരസ്ഥട്ടക്കെ സമുദ്രത്തിൽ പാക്കുന്ന ഇവററ മീനുകളും ചെമ്മീനുകളും തിന്നും. ഇതിനെ മനുഷ്യർ മിക്ക രാജ്യങ്ങളിലും ആഹാരമായുപയോഗിക്കുന്നു. ഇന്ത്യയിൽ ഇവററയെ ഉണക്കി വിൽക്കുന്നുണ്ടു. ഇതിന്റെ മഷി പണ്ടു എഴുതാനുപയോഗിച്ചിരുന്നു. ചിത്രമെഴുത്തുകാർ ഇന്നും ഈ മഷി "സിപ്പിയ" എന്ന പേരോടെ ഉപയോഗിച്ചു വരുന്നു. ഇവററയുടെ മുട്ടകൾ മുനയുള്ള മുന്തിരിങ്ങാക്കല പോലെ ഇരിക്കും. മലയാളത്തിലും ഇതിനെ ധാരാളമായി കാണും.

## വർഗ്ഗം 1. കപാലപാദങ്ങൾ.

## 4-ാം ഉപവർഗ്ഗം ബൃഹൽ ചക്രശുക്തി (Nautilus)

---

ഇതു ചെരട്ട ചുറഞ്ഞുകിടക്കുമ്പോലെ തോന്നുന്ന ഉത്തിളുള്ള ഒരുതരം ജന്തുവാണ്. ഉൾച്ചുററയക്കാൾ അററത്തേ ചുറസ്സു ക്രമേണ വണ്ണവും ജാസ്തിയാകുമെന്ന കാര്യവും അറിഞ്ഞാൽ ഈ ജന്തുവിന്റെ ഉത്തിളുറയുടെ കോലം പുറമെ കാഴ്ചയിൽ എപ്രകാരമെന്നു നമുക്കു ഊഹിക്കാം. ഉള്ളു പൊളിച്ചുനോക്കിയാൽ അനേകം അറകളും എല്ലാ അറകളിൽ കൂടിയും നടക്കുന്ന ഒരു കുഴലും കാണും. ഈ ജന്തു മിക്കവാറം സമയത്തും സമുദ്രത്തിന്റെ അടിയിലാണ് കിടക്കുന്നതു. ശരീരത്തിന്റെ മാംസം അവസാനത്തെ അറയിലാണ് വെച്ചിട്ടുള്ളതു. അവസാനത്തെ അറ പുറമേ തുറന്നു കാണുന്ന ആ വലിയ അറതന്നെയാണ്.

ഇവററയുടെ ചെറിയ കണ്ണുകൾ ഓരോ തണ്ടിന്മേലാണ് വഹിക്കുന്നതു. ചില രാജ്യക്കാർ ഈ ജന്തുവിനെ തിന്നും.

## വർഗ്ഗം 2. ഉദരപാദങ്ങൾ (Castropods).

ശുക്തിജങ്ങൾ എന്ന ശാഖയിൽ വെച്ച ഏററവും അധികം ജാതി ജന്തുക്കളുള്ളതു ഉദരപാദങ്ങൾ എന്ന വർഗ്ഗത്തിൽ തന്നെയാണ്. ചിലതു യഥേഷ്ടം നീന്തുന്നവററയും മററു ചിലതു ആഴംകുറഞ്ഞ ദിക്കിൽ താമസിക്കുന്നവററയുമാണ്. പുഴകളിലും തടാകങ്ങളിലും ഇവററയെ എത്രയെങ്കിലും കാണും. ചിലതിന്നു ചീപ്പ്ചെമ്പരത്തിയും ചിലതിന്നു ശ്വാസകോശവും ഉണ്ടായിക്കാണും. വദനത്തിൽ അനേകം മുള്ളുള്ള ഒരു നാവുണ്ടു. കണ്ണുകൾ ഓരോ നീണ്ട തണ്ടിൻെറ അററത്താണു സ്ഥാപിക്കപ്പെട്ടതു. കൊമ്പുകൾ പോലെ നിൽക്കുന്ന ഒന്നുരണ്ടു തണ്ടുകൾ പ്രത്യേകമായി കാണാവുന്ന തലയുടെ മുകളിലാണ് സ്ഥിതിചെയ്യുന്നതു. ഇവററയുടെ ഉത്തിളുകളും വിവിധരൂപങ്ങളിലായിരിക്കും. ഉത്തിളുകൾ ഒരു ചുറപോലെ നിൽക്കുന്നതു കാണും. ഈ ഉത്തിൾക്കുട്ടിൽ ജന്തുവിന്നു വലിഞ്ഞുകളവാനും പുറമെ വരാനും സാധിക്കും. വലിഞ്ഞുകളയുമ്പോൾ ഉറസ്സുള്ളഭാഗം അടഞ്ഞുപോവാൻ തക്കവണ്ണം ഒരു ഉത്തിൾ മൂടിയും ഇവററക്കുണ്ടാകും. ഈ വർഗ്ഗത്തെ രണ്ടുമൂന്നു ഉപവർഗ്ഗങ്ങളായിട്ടും അനേകം ജാതികളായിട്ടും അസംഖ്യം വംശങ്ങളായിട്ടും വിഭാഗിക്കാമെങ്കിലും ഗ്രന്ഥവിസ്താരം ഭയപ്പെട്ടു മുഖ്യമായ ഏതാൻ ചിലജാതി ജന്തുക്കളെമാത്രം വിവരിക്കാനെ ശ്രമിക്കുന്നുള്ളു.

**പിൻതൊപ്പി:**—(Slug)ഇതു കരയിലുള്ള ഒരുതരം അച്ചാണ്. ദേഹത്തിൻെറ മുൻഭാഗം കൂർത്തിട്ടും പിൻഭാഗം തടിച്ചിട്ടുമാണ്. പിന്നററത്തിൽ തൊപ്പിയിട്ട പോലെ തോന്നുന്ന ഒരു ഉത്തിൾ ഉണ്ടു. മുൻഭാഗത്തു രണ്ടു ചെറിയ കൊമ്പുകൾപോലെ മാംസം എറിച്ചു നില്ക്കുന്നുണ്ട്. ഇപ്പോലെ തന്നെ ഇടത്തും വലത്തും നിൽക്കുന്ന അസാരം വലിയ കൊമ്പുകളിന്മേലാണ് കണ്ണുകൾ നിൽക്കുന്നതു. ഇവററ തിന്നുന്നതു നിലത്തിരകളേയാണ്. ശൈത്യമുള്ള മാസങ്ങളിൽ ഇവററ പുഴുക്കളെപോലെ, ദേഹത്തിൻെറ ചുററം ഓരോ ഉറയുണ്ടാക്കുന്നു.

**ചുമടനച്ചു:**—ഇതിൻെറ ഉത്തിൾ, പുറത്തു ഒരു ചുമടുവെച്ചപോലെ കിടക്കുന്നതു കാണാം. ചിലതു തോട്ടച്ചെടികൾ തിന്നു നശിപ്പിക്കും. ഇവററ ഇഴഞ്ഞ സ്ഥലത്തു ഒരുമാതിരി വട്ടവുണ്ടായിരിക്കും. ഒരു മുടിക്കത്തിയുടെ മൂച്ചയുള്ള ഭാഗത്തുടെ മുറിയേൽക്കാതെ ഇവററയ്ക്കു ഇഴഞ്ഞു നടക്കാൻ സാധിക്കും. ഓരോന്നു എണ്ണൂറ മുട്ടയിടും. ഇംഗ്ലണ്ടിൽ അര അടി നീളമുള്ള ചില ചുമടനച്ചുകൾ ഉണ്ട്.

**തഴമ്പൻ:**—തലയുടെ പിൻഭാഗത്തു തഴമ്പുപോലെ തോന്നുന്ന ഒരു അവയവമുണ്ടു. ഉത്തിളൊന്നുമുണ്ടാകയില്ല. ഈ വിഭാഗത്തെ പലവർണ്ണങ്ങളിലും കാണാം.

**അച്ചു:**— പുറത്തു കാണുന്ന ഉത്തിളിന്നുള്ളിൽ ദേഹം മുഴുവൻ ഇതിന്നു വലിച്ചുകളയാൻ കഴിയും. ഇവററ പലവലിപ്പത്തിലും ഉണ്ടാകും. ഇതു മുട്ടയിടുന്നതു ഓരോ തുളയിലാണ്. ഒന്നുരണ്ടു ദിവസത്തിന്നുള്ളിൽ ഓരോന്നു 80 മുട്ടയിടും. ചിലതിന്നു ഒരു ആശ്ചയ്യജനക

മായ അഭ്യാസം വശമുണ്ടു. അതു, തന്റെ ഉത്തിൾ മരത്തോടു ചുററിച്ചിട്ടു ബഹുഭംഗിയുള്ള ഒരു സ്വാരം പുറത്തിറക്കുന്നു. വെള്ളത്തിന്റെ ഉള്ളിൽ നീർച്ചെടികളിന്മേൽ താമസിക്കുന്ന അച്ചുകളും ധാരാളമുണ്ടു. ചില നീരച്ചുകളുടെ നീണ്ട ശരീരത്തിന്മേൽ ഉരുതിളൊന്നും കാണുകയില്ലെങ്കിലും, മുരുക്കിൻ മുള്ളുപോലെ പൊന്തി നിൽക്കുന്ന ഭാഗങ്ങളും ചുറകളുള്ള കൊമ്പുകളുമുണ്ടാകും. വണ്ണംകൊണ്ടു വളരെ ഭംഗിയുള്ളവററയും അച്ചുകളിൽ ഉണ്ടു. ചിലതു വെളുത്തു നീണ്ടിട്ടായിരിക്കും. ചിലതിന്റെ ശരീരം മുളച്ചു വരുന്ന നീർച്ചെടികൾപോലെ ഇരിക്കും. ചിലതിന്റെ ശരീരം ഒരൊററ ഇലപോലെയും തലയും കഴുത്തും ഇലയുടെ തണ്ടുപോലെയുമിരിക്കും. ചിലതിന്റെ ശരീരം ഉള്ളിലുള്ള അംഗങ്ങളെ പുറമെ വിശദമായി കാണിക്കുവാൻ തക്കവണ്ണം സ്ഫടികവണ്ണമായിരിക്കും. ഒന്നിന്റെ ശരീരം മുഴുവനും അന്നത്തിൻ തൂവലിന്റെ കുഴൽപോലെയുള്ള അഗ്രങ്ങൾ പടത്തിവെച്ചപോലെ ഇരിക്കും. മുയലിന്റെ ആകൃതികൊണ്ടു കടൽമുയൽ എന്ന നാമത്തിന്നർഹന്മാരായി ഭവിച്ച അച്ചുകളും വെള്ളത്തിൽ താമസിക്കുന്നുണ്ടു. ഇവററക്കു ദേഹത്തിൽ നിന്നു ഒരു ദുർഗ്ഗന്ധം പുറത്താക്കുവാനുള്ള ശക്തിയും ഉണ്ടു.

തുരങ്കന്മാർ:—കാലു രണ്ടിതളുകളായി ഇലകൾപോലെ നിൽക്കുന്നുണ്ടു. ഈ ഇലകൾ കണ്ടാൽ ഒരു പൂമ്പാററയുടെ ചിറകുകളോ എന്നു തോന്നിപ്പോകും. തുരങ്കന്മാർ ഇതുകൊണ്ടാണു നീന്തുക. ആണിനും പെണ്ണിനുമുള്ള കോപ്പുകൾ ഒരു ജന്തുവിൽ തന്നെ ഉണ്ടായി

രിക്കും. ഇതിന്റെ മുട്ടകൾ നീണ്ട മാലകൾപോലെ സമുദ്രത്തിൽ കിടക്കുന്നുണ്ടാകും.

**കവിടികൾ:—** ജ്യോത്സ്യന്മാർ ഉപയോഗിക്കുന്ന കവിടിയും ഉദരപാദങ്ങളിൽ പെടുന്ന ജന്തുക്കളാകുന്നു. കവിടികൾ ചെറുതും വലുതുമായി അനേകം തരങ്ങളുണ്ട്. പിരിയുള്ള അനേകതരം ശംഖുകളും ഈ വംശക്കാർ തന്നെയാണ്. ഒന്നിന്റെ പിരിയുടെ തോത് മറെറാന്നിന്റെ പിരിയുടെനേരെ വിപരീതമായി കാണുമ്പോൾ ഇടമ്പിരി, വലമ്പിരി എന്ന രണ്ടുകൂട്ടക്കാരെ ശംഖുകളിൽ കാണുന്നു. പണ്ടുള്ള യോധന്മാരും ഇന്നുള്ള ഭിക്ഷുക്കളും ശംഖങ്ങൾ ഊതി ശബ്ദമുണ്ടാക്കുന്നു. ചില ശംഖങ്ങൾ വളരെ വലുതാകയും ചെയ്യുന്നു. ലക്ഷദ്വീപിൻ കടൽക്കരകളിൽ ശംഖങ്ങളെ അനേകലക്ഷങ്ങളെ കാണാം.

**കരന്നത്തോടുള്ള അച്ച്:** (Chiton) ഉത്തിരം എട്ടു കഷ്ണങ്ങൾകൊണ്ടു ഉണ്ടാക്കപ്പെട്ടതാണ്. ഈ ജന്തുവിന്റെ പുറത്താണ് ഉത്തിരം നിൽക്കുന്നതു. പള്ളമുഴുവനും കാലായി ഉപയോഗിക്കുന്നു. ഈ തരക്കാർക്കൊന്നും കണ്ണുകളൊ മാംസക്കൊമ്പുകളൊ ഇല്ല.

**ആനക്കൊമ്പൻ:** (Dentalium) വലിപ്പത്തിലല്ലെങ്കിലും ആകൃതിയിൽ ആനക്കൊമ്പുപോലെ ഇരിക്കുന്ന ഒരു ഉത്തിരം ധരിക്കുന്നതുകൊണ്ടാണ് ഇതിന്നു ആനക്കൊമ്പൻ എന്ന പേർ സിദ്ധിച്ചതു. ഇതുകഷ്ടിച്ച് ഒരു ഇഞ്ചു നിളം വെക്കും. നമ്മുടെ കടൽപുറത്തും ഇവററയുടെ ഓട്ടുകൾ സംഖ്യയില്ലാതെ കാണും.

## വൎഗ്ഗം 3. രണ്ടുത്തൂളുള്ളവററ (Lamellibranchiata)

ഇതൊക്കെ കടുക്കവൎഗ്ഗക്കാരാണ്. അനേകതരക്കാരും വലിപ്പക്കാരും ഈ വൎഗ്ഗത്തിൽ ഉൾപ്പെട്ടിട്ടുണ്ടു. ഉത്തിൾ രണ്ടു ഭാഗമായിട്ടാണ്. കാൽ, ഒരു ചെറിയ കറപ്പു കുററിയായി ദേഹത്തിന്റെ മദ്ധ്യത്തിൽ നില്ക്കുന്നതു കാണും. അതിന്നടുത്തായി, നൂലുകൾപോലെ ഇരിക്കുന്ന ചില സാധനങ്ങൾ മുളച്ചുവന്നു, കടുക്കയെ മറെറാരു കട്ടിപ്പദാൎത്ഥത്തോടു കെട്ടി യോജിപ്പിക്കുന്നു. ഉത്തുളുകൾ അല്പം വിടൎത്തി വെയ്ക്കുമ്പോൾ ഉള്ളിൽ ചളിയോടു പററിയ പോഷണസാധനങ്ങൾ നിറഞ്ഞിട്ടുള്ള സമുദ്രവെള്ളം കടക്കുകയും അതു ഈ ജന്തുക്കൾ ഊററിപ്പുള്ളയിലാക്കുകയും ചെയ്യുന്നു. കടുക്കയില്ലാത്ത ദിക്കുകൾ ഭൂമിയിൽ ഒരേടത്തും ഇല്ലെന്നു തന്നെ പറയാം. മുത്തു വിളയുന്ന കടുക്കയുടെ ഉത്തിൾ വൃത്താകൃതിയിലും ഉത്തിളിന്റെ ഓരം അനേകം മുനകളുള്ളതായും ഇരിക്കും. ഒരു കടുക്കയുടെ ഉത്തിളിന്നും ദേഹത്തിന്നും മദ്ധ്യേ ഒരു തരി, മണലൊ മറെറാ കെണിഞ്ഞാൽ അതിന്മേൽ ഓരോ പൊളികളായി ശിപ്പിപൊതിഞ്ഞുവന്നു, ക്രമേണ വലുതാകുമ്പോൾ മുത്തുകളായി വളരുന്നു. പുഴകളിൽ ഇളമ്പക്ക, കക്ക, ഓരിക്ക, ഇങ്ങിനെ ഓരോരോ പേരുകൾ നടപ്പുള്ള ഇരട്ടത്തോടൻ കടുക്കകളുണ്ടു. ഇവയൊക്കെ മനുഷ്യന്നു ആഹാരമായിത്തീരുന്നുണ്ടു. മുരുവിന്റെ തോടു രണ്ടും ഒരു ഭാഗത്തു യോജിച്ചിരിക്കയില്ല. ഒന്നിന്മീതെ ഒന്നു വെച്ചപോലെ തോന്നും. മുരു എത്രയോ രുചികരമായ ആഹാരമായി യൂറോപ്യന്മാർ എണ്ണുന്നുണ്ടു. ഫ്രാൻസിൽ ഇതിനെ കടലിൽ കിടങ്ങുകൾകെട്ടി വളൎത്തുന്നു.

---

## അദ്ധ്യായം 5.

## കൎക്കശചൎമ്മികൾ അല്ലെങ്കിൽ കവചധാരികൾ.

---

ഈ വിഭാഗത്തിൽ പെട്ട ജന്തുക്കൾ എത്രയൊ അപൂൎവ്വങ്ങളും സാധാരണ ജനങ്ങൾക്കു പരിചയമില്ലാത്തവററയും ആകുന്നു. ചിലതിന്റെ ഓട്ടുമാത്രം കണ്ടാൽ മുത്തരിപ്പണിയുള്ള ഒരു വലിയ തോടയാണെന്നു തോന്നും. ചിലതു പുഷ്പംപോലെയും ചിലതു നക്ഷത്രം പോലേയും ചിലതു എളവൻപോലെയും ഇരിക്കും. ദേഹത്തിൽ ഉള്ള നീർ ചാലുകളുടെ ക്രമവും, ദേഹത്തെ പൊതിഞ്ഞുനില്ക്കുന്ന ഉറപ്പുതോട്ടുകൾ ഉണ്ടാക്കപ്പെട്ട സമ്പ്രദായവും ആ തോടിൽ കാണാകുന്ന അനേകായിരം ചെറുതുളകളും ആ തുളകളിൽ കൂടെ പുറത്തിറക്കുന്ന ഗോളാഗ്രികളായ നേരിയ പാദപരമ്പരയുടെ രീതിയും ദേഹത്തിന്റെ ഉറപ്പുതോടിന്മേൽ ആകപ്പാടെ വളൎന്നുപൊതിയുന്ന ഉറപ്പുള്ള മുള്ളുകളുടെ ഭയങ്കരതയും ഈ വിഭാഗത്തിൽപെട്ട മിക്ക ജന്തുക്കളുടെയും പ്രത്യേക ലക്ഷണങ്ങളാകുന്നു. ചിത്രമൊന്നും വരയാതെ വെറും അക്ഷരരൂപേണ വിവരിക്കുന്നതുകൊണ്ടു ഈ മാതിരി ജന്തുക്കളുടെ ആകൃതി മനസ്സിലാക്കാൻ സാധിക്കുമെന്നു തോന്നുന്നില്ല. എന്നാൽ കടൽക്കരയിൽ പതിവായി ലാത്തുന്നവൎക്കു ഈ ജന്തുക്കളുടെ അവശിഷ്ടങ്ങളായ ചൎമ്മവിശേഷങ്ങൾ അവിടവിടെ കണ്ടുകിട്ടാതിരിക്കയില്ല. മിക്കതിന്റെ തോലിന്മേലും ഒരു ഉറപ്പുള്ള സാധനം ഉരുണ്ടുകൂടി ഓരോ പൊളിപോലെ

നിൽക്കും. ഈ പൊളി സൂക്ഷിച്ചുനോക്കിയാൽ അനേകം ചെറുതുളികൾകൂടി പടന്നുചേന്നു ഉണ്ടായതാണെന്നു കാണും. ഈ വിഭാഗത്തിൽപെട്ട എല്ലാ ജന്തുക്കൾക്കും വായയും അന്നപാത്രവും കുടൽമാലയും ഗുദവും ശരിയായി കാണുന്നുണ്ടു. ഉദരത്തിൽ നൂലാമാലയായ നീർക്കുഴലുകളും കിടപ്പുണ്ടു. ഏതു കടലിലും കാണുമെങ്കിലും ഇവററയെ ശുദ്ധജലത്തിൽ കാണുകയില്ല.

**കടലിളവൻ** (Sea cucumber) ഇതിന്റെ ആകൃതി ഒരു ചെറിയ ഇളവൻ കുമ്പളങ്ങയുടെമാതിരിയാണ്. ഒരററത്തു വായും മറേറ അററത്തു ഗുദവും ഉണ്ടാകും. വായുടെ ചുററും ഭുജങ്ങളുണ്ടു. ഓരോഭുജം ഒരു ഇഴപോലെയൊ, ശാഖോപശാഖകളായോ ഇരിക്കും. ഇതു ശരീരം വീപ്പിച്ച കുമ്പളങ്ങയുടെ ആകൃതിയാക്കുന്നതു നീർചാലിൽ വെള്ളം നിറച്ചിട്ടാണ്. എന്നാൽ ഭയംകൊണ്ടോ മറേറാ ഞെട്ടിപ്പോയാൽ പെട്ടെന്നു വെള്ളമൊക്കെ ഒഴിച്ചു ഒരു കഷ്ണം കടലാസ്സുപോലെ ഘനംകുറഞ്ഞതായി പാറകളുടെ കണ്ടാൻ വയ്യാത്ത ചെറുവിടകളിൽ ഒളിച്ചുകളയും. തിരസ്കരണികൊണ്ടു മറഞ്ഞുകളഞ്ഞതൊ എന്നു ആക്കും തോന്നിപ്പോകും.

**കടലാമ്പൽ** (Sealily) ഇതു ആകൃതിയിൽ ഒരു പുഷ്പമാണെന്നുതോന്നും. സ്ഥാനം ഉറച്ചുപോയ നീണ്ടതണ്ടിന്മേലാണ് പൂപോലെ ഇരിക്കുന്ന ജന്തുവിന്റെ നില്പ്. ഈ നേരിയതണ്ടു അനേകം ചെറിയ കഷ്ണങ്ങൾ (അടുത്തടുത്തു പുറപ്പെടുന്ന മുളകുമ്പുകൾപോലെ) കൂടിച്ചേന്നപോലെ ഇരിക്കും. തണ്ടു രണ്ടുമൂന്നംഗുലം നീളമുണ്ടാകും. തണ്ടിന്റെ അഗ്രത്തിൽ, പുഷ്പങ്ങളുടെ നേരിയ

ദളങ്ങൾപോലെ തോന്നുന്ന അഞ്ചു ഭുജങ്ങൾ ഉണ്ടാകും. കാരോ ഭുജങ്ങളിന്മേൽ തന്നെ ഇടത്തും വലത്തും ചെറിയ ശാഖകൾ പൊട്ടിനില്ക്കുന്നതു കാണും. കോലം കണ്ടാൽ ഇതു ഒരു ജന്തുവാണെന്നു ആരും വിചാരിക്കയില്ല. പണ്ടു ഒരു നിശ്ചയിക്കവയ്യാത്ത പൂർവ്വകാലത്തു ഭൂമിയിലെ സമുദ്രങ്ങളിൽ ഈ ജാതി ജന്തുക്കൾ എത്രയോ സമൃദ്ധിയായി ജീവിച്ചിരുന്നു എന്നതിന്നു ചളിയിൽ പെട്ടു ചളിയോടുകൂടെ പാറയായി ഉറച്ചുപോയ ചില ധാതു വിശേഷങ്ങളിൽ കണ്ടുകിട്ടിവരുന്ന ഇവററകളുടെ ശിസ്സിമങ്ങളായ അവശിഷ്ടങ്ങൾ തെളിയിക്കുന്നുണ്ടു.

**കടൽനക്ഷത്രം** (Star Fish) ഇതിന്നു ഒരേവിതാനത്തിൽ എറിച്ചു നില്ക്കുന്നതും ത്രികോണാകൃതിയിൽ ഇരിക്കുന്നതുമായ അഞ്ചുഭുജങ്ങൾ ഉണ്ടു. കുറെ അരിമാവെടുത്തു, ഒരുവപ്പികവട്ടത്തിലാക്കിവെച്ചു, ഓരം ഞെക്കി ത്രികോണാകൃതിയിലുള്ള അഞ്ചു ഭുജങ്ങളാക്കിയാൽ ഒരു കടൽനക്ഷത്രത്തിന്റെ ആകൃതി കിട്ടും. ഭുജത്തിന്റെ ഉൾമദ്ധ്യത്തിൽ ഒരു ചാലുണ്ടു. ആ ചാലിലാണ് സൂചിക്കാലുകൾ (Ambulacral Feet) നില്ക്കുന്നതു. യഥേഷ്ടം ഗതാഗതം ചെയ്വാൻ ശക്തിയുള്ള ജന്തുക്കളാണെങ്കിലും കടൽനക്ഷത്രം ഓരേ സ്ഥാനത്തുതന്നെ വളരെ ദിവസങ്ങളോളം നില്ക്കുന്നതു കാണും. ദേഹത്തിന്റെ ഉൾമദ്ധ്യത്തിലാണ് വായ. ഇതിന്റെ മദ്ധ്യത്തിൽ നില്ക്കുന്ന ശരീരം ചെറുതും ഭുജങ്ങൾ വലുതുമായിരിക്കും. മറെറാരു ജാതി കടൽനക്ഷത്രത്തിന്റെ കോലം ഇതിന്റെ നേരെ മറിച്ചാണ്. എന്നു വെച്ചാൽ മദ്ധ്യത്തിൽ കാണുന്ന ശരീരം വലുതും

ഭുജങ്ങൾ നീണ്ടുമെലിഞ്ഞുമിരിക്കും. ഭുജങ്ങൾ കേവലം ഇല്ലാത്തമാതിരി കടൽ നക്ഷത്രവും ഉണ്ടു.

കടൽതോട (Fchina) കാഴ്ചയിൽ ഇതു ഒരു മധുരനാരങ്ങപോലെ ഇരിക്കും. ദേഹം ഞാകപ്പാടെ കരമുള്ളൻെറ ദേഹം പോലെ, കാരമുള്ളോടു കിടയായ മുള്ളുകളെ കൊണ്ടു മൂടപ്പെട്ടിരിക്കും. മുള്ളുകളുടെ ഇടയിൽകൂടെ നാരുകൾപോലെ ഇരിക്കുന്നതും മൊട്ടുസൂചിയുടെ മൊട്ടു പോലെ തടിച്ച ഓരോ അഗ്രത്തിൽ അവസാനിക്കുന്നതും ആയ അനേകം സൂചിക്കാലുകൾ പുറപ്പെട്ടു കാണും. ഈ സൂചിക്കാലുകളെ ഇവററയ്ക്കു യഥേഷ്ടം നീട്ടുവാനും ഉള്ളോട്ടു വലിച്ചുകളവാനും സാധിക്കും. ഈ മാതിരി സൂചിക്കാലുകളുടെ മൊട്ടുകളിന്മേൽ പററകളുള്ളതുകൊണ്ടു ഇതിനെ വല്ലേടത്തും വെച്ചാൽ, ഈ മാതിരി സൂചിക്കാൽ നിരകൊണ്ടു ഇതിന്നു അവിടെ ഊന്നിപ്പിടിക്കാൻ സാധിക്കും. അങ്ങിനെ ഊന്നിപ്പിടിച്ചാൽ, ഇതിനെ എത്ര ശക്തിയോടെ പിടിച്ചുവലിച്ചാലും അനങ്ങുകയില്ല. ദേഹത്തിൻെറ ഒററത്തു കാണുന്ന വൃത്താകാരമായ വദനത്തിൻെറ ഓരങ്ങളിൽ ഉറപ്പുള്ള പല്ലുകളുണ്ടാകും. ഈ ജന്തു, മരിച്ചു, ജീൎണ്ണിച്ചു, മുള്ളുകളൊക്കെ കൊഴിഞ്ഞുപോയാൽ, ദേഹത്തിൻെറ, തൊണ്ടുപോലെ ഇരിക്കുന്ന തോടു, മുത്തരിപ്പണിയുള്ള ഒരു തോടപോലെ നിൽക്കുന്നതുകാണും. ഈ ജന്തുക്കൾ സമുദ്രത്തിൻെറ അടിയിൽ വളരെ ആഴത്തിലാണ് നിവസിക്കുന്നതു. ഇതു സമുദ്രത്തിൻെറ അടിയിൽ നിൽക്കുന്ന ജന്തുക്കളാണ്. ചോട്ടിൽകൂടെ ഇഴഞ്ഞു നടക്കുന്നതു വായ നിൽക്കുന്നഭാഗം ചുവടെയാക്കീട്ടാണ്. ഈ ജന്തുവെ ചില രാജ്യക്കാർ ക

ടൽപൂച്ച എന്നു പേർ പറയുന്നതു ഞാൻ കേട്ടിട്ടുണ്ടു. ഇതു ഒരു യോജ്യമായ പേരാണെന്നു എനിക്കൊന്നുകൊണ്ടും തോന്നുന്നില്ല. ഇതിന്നു പ്രത്യേകം യാതൊരുപേരും നാട്ടാടെ നടപ്പില്ലാത്തതുകൊണ്ടു "കടൽതോട" എന്നുപേർ വിളിച്ചതാണ്.

## അദ്ധ്യായം 6.

## യോജിതഖണ്ഡപാദങ്ങൾ.

ശരീരം, മോതിരം പോലെയുള്ള പല കണ്ണങ്ങൾ യോജിച്ചുവെച്ചപോലെ തോന്നും. കാലുകൾ പല കണ്ണങ്ങൾ ഒന്നിച്ചു കൂട്ടിച്ചേർത്തപോലെ ഇരിക്കും. മുന്നററത്തു കിടക്കുന്ന പാദങ്ങൾ സംവേദിനി (Antennae) യായും, ആഹാരം മെതിപ്പാനുപയോഗിക്കുന്ന അണ്ണിയായും ഭേദിച്ചുപോകുന്നു. ഭക്ഷണം മെതിപ്പാനുള്ള സൌകര്യത്തിന്നുവേണ്ടി ഭേദിച്ചുപോയ മുൻപാദങ്ങൾ ഒന്നുമുതൽ ആറവരെയാണെന്നു കണ്ടിരിക്കുന്നു. ശരീരത്തിൻെറ മോതിരം പോലെയുള്ള ഏതാനും കണ്ണങ്ങൾ ഒന്നിച്ചുചേർന്നിട്ടാണ് തല ഉണ്ടാകുന്നതു. ഈ വിഭാഗത്തിൽപെട്ട ജന്തുക്കളെ കരയിലും വെള്ളത്തിലും ഒരുപോലെകാണും. ഈ വകുപ്പിലെ ജന്തുക്കളെ പലവർഗ്ഗങ്ങളാക്കാം. 1. പുഴച്ചേരട്ട 2. ചെമ്മീനുകൾ 3. ഞണ്ടുകൾ 4. അഷ്ടപാദങ്ങൾ 5. ചേരട്ടകൾ 6. പഴുതാരകൾ 7. ഷൾപാദങ്ങൾ.

### വർഗ്ഗം 1. പുഴച്ചേരട്ട (Peripatus)

ഇതിൻെറ പേർ കേട്ടിട്ടു ആരും ഭ്രമിച്ചുപോകരുതു. കാഴ്ചയിൽ ഇതു പുഴുവിൻെറയും ചേരട്ടയുടേയും ലക്ഷ

ണമൊന്ത ഒരുതരം ജന്തുവാണ്. മുൻഭാഗത്തു തടിച്ചുകുറിയ രണ്ടു സംവേദിനികൾ ഉണ്ടു. കാൽ വളരെ ഉണ്ടു. ഓരോ കാൽ കടതടിച്ചിട്ടും അററം കൂത്തിട്ടുമാണ്. ഇതിനെ നമ്മുടെ രാജ്യത്തിൽ കാണുകയില്ല. തെക്കൻ ആഫ്രിക്കയാണു ഇവററയുടെ ജന്മരാജ്യം. അവിടെ ജീർണ്ണിച്ച മരങ്ങളുടെ ഉള്ളിലും മരത്തൊലിന്റെ അടിയിലും ഇവററ കടന്നുകൂടുന്നു. ഈ ജന്തുക്കളുടെ പ്രാധാന്യം ഇവററയുടെ നിർമ്മാണരീതിയിലാണു കിടക്കുന്നതു. ചില അവയവങ്ങളുടെ രീതികാണുമ്പോൾ ഇവററയെ കീടങ്ങളിൽ ഒന്നായിഗണിക്കേണ്ടതാണെന്നു തോന്നിപ്പോകും. മററു ചിലതു കാണുമ്പോൾ യോജിതഖണ്ഡപാദങ്ങളിൽ തന്നെ പെടുത്തേണ്ടതാണെന്നു നിശ്ചയിച്ചുപോകും. ഈ ഒരു സംഗതികൊണ്ടു തന്നെയാണു ഇതിനെ ഒരു പ്രത്യേകം ജാതിജന്തുവായി തിരിക്കേണ്ടിവന്നതു.

## വർഗ്ഗം 2. ചെമ്മീനുകൾ. (Crurtarcea)

---

ചെറുതും വലുതുമായി ഈ വർഗ്ഗത്തിൽ കാണുന്ന ജന്തുക്കൾ എത്രജാതിയുണ്ടാകുമെന്നു ഒരു സീമകാണുകയില്ല. "ചുരുക്കിച്ചൊല്ലുവാൻ കഥ നീട്ടതിലും" എന്നു തന്നെ ഉറച്ചാലും ഒരു ചുരുക്കമായ വിവരംപോലും ഈ മാതിരി ചെറുഗ്രന്ഥത്തിൽ അടക്കുവാൻ സാധിക്കയില്ല. കാലുകളുടെ രീതിയിലും എണ്ണത്തിലും ഇവററ കാണിക്കുന്ന വ്യത്യാസങ്ങൾക്കു ഒരു കയ്യുംകണക്കുമുണ്ടാകയില്ല. നേത്രഗോചരമാകാത്ത വിധത്തിൽ ചെറുതും ഒന്നുരണ്ടടിയോളം നീണ്ടദേഹമുള്ളതും ആയ ജാതികളും ഈ വർഗ്ഗ

ത്തിൽ ഉണ്ടു. ഇവററയിൽ ഒട്ടുമുക്കാലും മനുഷ്യൎക്കു ആഹാരമായി ഭവിക്കുന്നു. ചിലതിന്നു മുൻഭാഗത്തെ രണ്ടു കാൽ വളരെ നേൎമ്മയായി നീണ്ടു അതിൻെറ അററത്തിൽ നീണ്ട കൊറുങ്ങുകളും കാണുന്നു. ചിററാക്കൊഞ്ചിൻെറ കൊറുങ്ങു ഞണ്ടിൻെറ കൊറുങ്ങിനേയോളം വണ്ണമുണ്ടാകും. എല്ലാററിന്നും മുൻഭാഗത്തു ഒരു ഉറപോലെ ഉറപ്പുള്ള നേരിയ ഒരു പരിചഉണ്ടാകും. മിക്കതിൻെറ കാലുകളും ഈ പരിചയുടെ അടിക്കാണു. ഉദരം അനേകം അംശങ്ങളായിട്ടാണു. ഓരോ അംശവും ചെറിയ ഓരോ ഉറകൊണ്ടു മൂടപ്പെട്ടിരിക്കും. ചിലപ്പോൾ ഉദരത്തിന്മേലും കാലുകൾ കാണും. ഉദരാന്തത്തിൽ പരന്നിട്ടും മററനേകാകൃതിയായിട്ടുള്ള രണ്ടുമുതൽ നാലുവരെ കഷ്ണങ്ങൾ ഒന്നായി ഒരുതരം വാൽഉണ്ടു. ഈ വാൽ ഇതിൻെറ ഉടമസ്ഥനെ അതിവേഗത്തിൽ നീന്തുവാൻ സാധിപ്പിക്കുന്നു. കണ്ണ് ഒരു ചെറിയ തണ്ടിൻെറ മുകളിലാണ് വഹിക്കപ്പെടുന്നതു. കക്കപോലെ ഓടുള്ളതും ഒരേടത്തുറച്ചു നിൽക്കുന്നതുമായ വിചിത്രജന്തുക്കളും ഈ വൎഗ്ഗത്തിൽ ഉണ്ടു. (Barnacle) എന്നാൽ ഓടു മൂന്നുനാലു പൊളികളായിട്ടിരിക്കും. കുട്ടിക്കാലത്തു നീന്തിവന്നു, വല്ലപാറയോടൊ മററു വല്ല കട്ടിപ്പദാൎത്ഥത്തിന്മേലൊ തലകുത്തി നിൽക്കുന്നു. തലവേരുപോലെ ഉറക്കുന്നതോടുകൂടി കാലുകളുടെ ഭാഗത്ത ഒരു പ്രത്യേകം വായുണ്ടാകുന്നു. കാൽ കൂടക്കൂടെ ഇളക്കിട്ടു സമീപമുള്ള ചെറുജന്തുക്കളെ വായിൽ വലിച്ചു ഇടുന്നു. ഇതിനെ ചിലപ്പോൾ തിമംഗലത്തിൻെറ ദേഹത്തിന്മേലും കാണാറുണ്ടു. ചെമ്മീൻ, ലോകം ഒട്ടുക്കു വ്യാപിച്ചു ഒരു വൎഗ്ഗമാണെങ്കിലും ഉപ്പുവെള്ളത്തിൽ കാണുന്നത്ര സുല

ണമായി ശുദ്ധജലത്തിൽ ഒരിക്കലും കാണുകയില്ല. ചില ചെമ്മിനിന്നു മസ്തകത്തിന്മേൽ ഒരു നീണ്ടകുന്തം ഉണ്ടു. വെള്ളച്ചെമ്മീനും ചുകന്ന ചെമ്മീനും നമ്മുടെ കടലിൽ ഓരോരോ പ്രത്യേകകാലത്തു സീമയില്ലാതെ വരുന്ന കൂട്ടരാണ്. ഇവററ ആഹാരമായി വിററു തീരാഞ്ഞാൽ ഉപ്പിട്ടുണക്കിവെക്കും.

ചെമ്മിൻ വർഗ്ഗത്തിൽപെട്ട ഒരു ജാതിയാണു ഞണ്ടു. പരന്ന ഓടും, ആ ഓടിന്റെ അടിയിൽനിന്നു പുറപ്പെട്ടു, രണ്ടുഭാഗത്തും സ്പഷ്ടമായികാണത്തക്കവണ്ണം എറിച്ചു നിൽക്കുന്ന എട്ടു കാലുകളും രണ്ടു വലിയ കൊറുങ്ങുകളും ഞെണ്ടിന്റെ പ്രധാനലക്ഷണങ്ങളാകുന്നു. സൂക്ഷിച്ചു നോക്കിയാൽ മുൻഭാഗത്തു രണ്ടു ചെറിയ സംവേദിനിയും, രണ്ടു ചെറിയ കൊറുങ്ങയും രണ്ടു കണ്ണും നിൽക്കുന്നതു കാണും. ഇവററക്കു മുന്നോട്ടും പിന്നോട്ടും ഇടത്തും വലത്തും ഒരുപോലെ സൌകര്യമായി പായുവാൻ സാധിക്കും. ഇതും ആകൃതികൊണ്ടും വലിപ്പംകൊണ്ടും വർണ്ണംകൊണ്ടും പല തരക്കാരായിക്കിടക്കുന്നുണ്ടു. മിക്കജാതി ഞണ്ടുകളും മനുഷ്യന്നാഹാരമായിത്തീരുന്നു. പുഴയിലും കടലിലും എന്നുവേണ്ട കരയിലും ഞണ്ടുകളെ കാണും. പുഴഞണ്ടുകൾ മിക്കസമയത്തും പാറകളുടെ വിടകളിൽ വന്നുകൂടും. ചിലതു ചളിയിൽ ചില വലിയ മടകൾ ഉണ്ടാക്കി അതിൽ ഓരോ ഇണയായി പാർത്തുവരുന്നു. എല്ലാ ഞണ്ടുകളും കൂടക്കൂടെ ഓടു അഴിച്ചിട്ടാണ് വളരുന്നതു. ഓടു അഴിച്ചു കഴിഞ്ഞാൽ മറെറാന്നു ദേഹത്തിൽ ഉറക്കുന്നവരെ ഇവ വല്ലേടത്തും ഒളിച്ചു കിടക്കും. കടൽ ഞണ്ടുകൾക്കു വർണ്ണം കുറയുമെങ്കിലും വർണ്ണം ബഹുവിചിത്രമായിരിക്കും. ഇവററയുടെ കൊറു

ങ്ങ ചെറുതായും കാലുകൾ നീന്താനുപകരിക്കാൻ വേണ്ടി പരന്നു തുഴപോലെ ഇരിക്കുന്നതായും കാണും. കടൽ ഞെണ്ടുകൾ മുട്ടയിടുന്നതു അല്പം വെള്ളം മാത്രമുള്ള കടലോരത്തു വന്നിട്ടാണ്. ഇങ്ങിനെ വരുന്നതു ജൂലായി ആഗസ്ത മാസങ്ങളിലാണു. കടലിൽ മുട്ടോളം വെള്ളത്തിൽ ഇറങ്ങി നടക്കുമ്പോൾ കൂട്ടംകൂട്ടമായി ചോടെ കിടക്കുന്ന ഇവററയുടെ ദേഹങ്ങളിന്മേലല്ലാതെ നമ്മുടെ കാലടി പൂഴിയിൽ തട്ടുകയില്ല. പുഴഞെണ്ടുകൾ പുതുമഴപെയ്തു കലക്കവെള്ളം ഒഴുകിവരുമ്പോളാണു പുറപ്പെടുന്നതു. ഇവററ ചിലപ്പോൾ ഒരടിനീളമുണ്ടാകും. പുഴയുടെ തീരത്തു ചെറിയ ഒററക്കൊറുങ്ങൻ ഞെണ്ടുകളെ കാണാം. കൊറുങ്ങ ദേഹത്തെക്കാൾ വലുതാണു. ഇവററക്കു അധിവാസമായി ഓരോ പ്രത്യേകം മടയുണ്ടാകും. മടയുടെ മീതെയന്നു നിന്നു ഓരോ വലിയ കൊറുങ്ങയുടെ കത്രികപോലെ ഇരിക്കുന്ന അററം തുറന്നും പൂട്ടിയും കളിക്കുന്നതു കാണാം. ആൾ അടുത്തു ചെല്ലുമ്പോൾ എല്ലാകൂട്ടക്കാരും താന്താങ്ങളുടെ മാളത്തിൽ പോയൊളിക്കും. കരയിൽ ചുകന്നകൊറുങ്ങയുള്ള ചെറിയ ഞെണ്ടുകളെ കാണും. നമ്മുടെ പറമ്പും തിണ്ടും കുഴിച്ചു മടകളുണ്ടാക്കുന്നതു ഈ മാതിരി ഞെണ്ടാണു. ഇതു എത്താത്ത ദിക്കില്ലെന്നുതന്നെ പറയാം. ശുക്തിജങ്ങളുടെ ഒഴിഞ്ഞശംഖങ്ങൾ പാൎപ്പിടങ്ങളായി ഉപയോഗിക്കുന്ന ഒരു പ്രത്യേകജാതി ഞെണ്ടുണ്ടു. ഇതിന്നു കാലും കൊറുങ്ങയും മററുമുണ്ടെങ്കിലും ദേഹത്തിന്മേൽ മററു ഞെണ്ടിന്നെന്നപോലെ ഉറപ്പുള്ള യാതൊരു ഓടും കാണുകില്ല. ദേഹം നീണ്ടുമൃദുവായതാണു. തന്നിമിത്തം സ്വരക്ഷെക്കുവേണ്ടി ഇവററ ഒഴിഞ്ഞ ശംഖങ്ങളിൽ കടന്നു

കൂടി കാലും കൊറങ്ങയും മാത്രം പുറത്തുതള്ളി നിർഭയം സഞ്ചരിക്കുന്നു. ഞണ്ടു വലുതാകുമ്പോൾ ആദ്യത്തെ പാർപ്പിടത്തിൽ നിന്നിറങ്ങി അതിലും വലിയ ഒരു ശംഖം കണ്ടുപിടിക്കുന്നു. ഒരു ശംഖത്തിനു വേണ്ടി രണ്ടു ഞണ്ടുകൾ കലശലായ ശണ്ഠകൂട്ടുക പതിവാണു. ശംഖങ്ങൾ ഈ മാതിരി ജന്തുക്കളുടെ ശരീരത്തിൽ നിന്നു ഉണ്ടായതാണെന്നു ഇവററയെ കണ്ടിട്ടു അനേകം ജനങ്ങൾ തെററായി ധരിച്ചിട്ടുണ്ടു.

## വർഗ്ഗം 3 ഞണ്ടാമകൾ (Limulus)

ഞണ്ടാമ സമുദ്രത്തിന്റെ അടിയിൽ കിടക്കുന്ന ഒരു വല്ലാത്ത ജന്തുവാണു. ദേഹം രണ്ടു വലിയപരിചകളാൽ മൂടപ്പെട്ടതുകൊണ്ടു ഒരു ആമയുടെ പുറംപോലെ ഇരിക്കും. രണ്ടാമത്തെ പരിചയുടെ ഇടത്തും വലത്തുമുള്ള ഓരങ്ങളിലും മുതുകിലും മുള്ളുകൾ എറിച്ചുനിൽക്കുന്നുണ്ടാകും. പ്രത്യേകമായി ഒരു ശിരസ്സില്ല. നീണ്ട ഒരു വാൽ ഉണ്ടു. അതു കൊള്ളിപോലെ വളയ്ക്കാൻ പാടില്ലാത്ത വിധം കട്ടിയായിരിക്കും. ഉദര ഭാഗത്തിൽ, പരിചകൊണ്ടു മൂടപ്പെട്ടപോയിട്ടാണ് എട്ടുപാദങ്ങളും നിൽക്കുന്നതു. ഓരോ പാദത്തിന്റെ അഗ്രത്തിലും കൊറങ്ങ ഉണ്ടാകും. ഈ വല്ലാത്തജന്തു വാൽ കൂടാതെ മുക്കാലടി നീളമുണ്ടാകും.

## വർഗ്ഗം 4. അഷ്ടപാദങ്ങൾ.

തേൾ:—ദേഹത്തിൽ സ്പഷ്ടമായി ഒരു തലയുണ്ടെന്നു തോന്നുകയില്ല. മുൻഭാഗത്തു കാലുപോലെ തോന്നുന്ന രണ്ടു വലിയ കൊറങ്ങുകൾ ഉണ്ടു. ഈ കൊറങ്ങുകൾ

കൂടാതെ എട്ടു കാലുകളും ഉണ്ടു. ഉദരാന്തത്തിൽ നീണ്ടുമെലിഞ്ഞു അഞ്ചംശങ്ങൾ കോൎത്തുചേൎത്തുണ്ടാക്കിയപോലെ തോന്നുന്ന ഒരു വാൽ ഉണ്ടു. അഞ്ചാം അംശത്തിന്റെ അററത്തു അഗ്രം സൂചിപോലെ ഇരിക്കുന്ന ഒരു മണി ഉണ്ടു. ഈ മണിയിലാണു വിഷം ഇരിപ്പുള്ളതു. എതു സമയത്തും ഈ മണിയുള്ള വാൽ പൊക്കിപ്പിടിക്കും. ഗതിവേഗതയുള്ള ഒരു ജന്തുവാണെന്നു കണ്ടാൽ തോന്നുകയില്ലെങ്കിലും ചെറിയ തേളുകൾക്കു മുമ്പോട്ടും പിമ്പോട്ടും എന്നുവേണ്ട ഒരു ഭാഗമായിട്ടും വളരെ വേഗത്തിൽ പായുവാൻ കഴിയും. ശരീരത്തിന്റെ അടിയിൽ അട്ടിയായി വെച്ച കടലാസ്സുപോലെ ശ്വാസിപ്പാനുതകുന്ന അവയവം കിടപ്പുണ്ടു. ഇതുപോലെ ചെറിയ ചീപ്പുപോലെ തോന്നുന്ന മറെറാരുജോട് അവയവവും കാണുന്നുണ്ടു. ഇതിന്റെ പ്രയോജനമെന്താണെന്നറിയുന്നില്ല. ന്യൂസിലണ്ടു ദ്വീപിൽ തേളുകളില്ല. ആഫ്രിക്കയിലും ഇന്ത്യയിലുമാണ് തേളുകളിൽവെച്ചു വലിപ്പമുള്ള കൂട്ടരെകാണുന്നതു. ചില കറുത്ത തേൾ മുക്കാലടി നീളമുണ്ടാകും. തേളിനു മുൻഭാഗത്തു കണ്ണുകൾ വളരെ എണ്ണമുണ്ടെങ്കിലും ഒരു നോക്കിനു നമുക്കു അതൊന്നും തെളിഞ്ഞു കാണുകയില്ല. എല്ലാ തേളുകളും ഇരതേടുന്നതു രാത്രികാലത്തു മാത്രമാണു. ജീവനുള്ള പ്രാണികളെയാണു ഇവ പിടിച്ചു തിന്നുന്നതു. ഒരു പ്രാണിയെ കണ്ടാൽ, തന്റെ ശക്തിയുള്ള കൊറണ്ടു കൊണ്ടു പിടിച്ചുനിൎത്തി വാൽ വളച്ചു അതിനെ കുത്തി കൊല്ലുന്നു. പ്രാണി വളരെ ശക്തിയുള്ളതാണെന്നു കണ്ടാൽ രണ്ടു മൂന്നു പ്രാവശ്യം അതിനെ കുത്തുന്നു. നമ്മുടെ വീട്ടുകളിന്മേലും ചുമരിന്മേലും ചെറിയ വെള്ളത്തേളുകളെ കാ

ണ്ടാവണ്ടു. മമ്മസ്ഥലത്തിൽ ഇതിന്റെ കുത്തുകൊണ്ടിട്ടു മദിരാശിൽനിന്നു ഒരു തമിഴൻ മരിച്ചുപോയിട്ടുണ്ടു. തേളിൽ ആൺ പെണ്ണുങ്ങൾ വെവ്വേറതാണ്. ഇണചേൎന്ന ആണിനെ, പെണ്ണു എന്തിനൊ എന്നറിഞ്ഞില്ല കടിച്ചു നുറുക്കികളയും. കുട്ടികളെ കുറെ കാലത്തോളം പുറത്തേററി നടക്കും.

## കള്ളത്തേൾ (Thelyphonur).

---

തേളിന്റെയും എട്ടുകാലിയുടെയും സ്വഭാവങ്ങൾ ഒന്നിച്ചു കൂടിയ രണ്ടുതരം ജന്തുക്കളിൽ ഒന്നു കള്ളത്തേളാണു. ഇതിന്നു തേളിന്റെ ആകൃതിയും ഉദരവും കൊറങ്ങയും ഉണ്ടു. എട്ടുകാലുകൾ തേളിനെപ്പോലെ ഇതിന്നും ഉണ്ടെങ്കിലും മുൻജോടു കാലുകൾ നടക്കാനുപയോഗിക്കുന്നില്ല. ഇതിന്നു ഉരസ്സും ഉദരവും കൂടുന്നടിക്കു വളരെ അടുത്തിരിക്കും. സാക്ഷാൽ തേളിന്നു ഒരേ വലിപ്പമാണ്. ശരീരം തേളിന്റെ മാതിരിതന്നെ നീണ്ടിട്ടാണ്. എന്നാൽ വാൽ തേളിന്റെ വാലിന്നുള്ളത്ര തടിയില്ലെന്നുമാത്രമല്ല അതിന്റെ അററത്തു വിഷക്കൊപ്പുകളും ഇല്ല. അതുകൊണ്ടാണ് ഇതിനെ കള്ളത്തേളെന്നു വിളിപ്പാൻ സംഗതി. ഇതിന്നു അഞ്ചുപത്തു കണ്ണുകളുണ്ടു. ഏററവും വലുതായാൽ നാലിഞ്ചിൽ അധികം നീളമുണ്ടാകയില്ല. തണുപ്പും നനവും ഉള്ള ദിക്കിലാണ് ഇവററക്കു പാൎക്കുവാൻ ഇഷ്ടം കാണുന്നതു.

വാലില്ലാത്തേൾ:—ഇതിന്നു വാൽ കേവലം ഇല്ല. കാലുകൾ വളരെ നീണ്ടിട്ടാണ്. കൊറങ്ങു വളരെ നീണ്ടു മെലിഞ്ഞു അനേകം മുള്ളുകളുള്ളതാണ്. മുൻജോടു് കാലു

കൾ വളരെ നീണ്ടു അഗ്രം പ്രസ്പന്ദിനിപോലെ ബലമില്ലാതെ നേൎമ്മയായിരിക്കും. കാഴ്ചയിൽ ഇതു ഒരു ജാതി എട്ടുകാലിയാണെന്നു തോന്നും. ഇതേമാതിരി എത്രയോ ചെറുതായ മറെറാരു വാലില്ലാത്തേളുണ്ടു. പഴയ പുസ്തകങ്ങളിൽ ഇതിനെ കണ്ടുകിട്ടും.

**എട്ടുകാലി അല്ലെങ്കിൽ ചിലന്തി:**— ദേഹത്തിൽ മോതിരംപോലെയുള്ള പട്ടകളൊന്നും കാണുകയില്ല. മിക്കവാറും സംഗതികളിൽ ദേഹം ആകപ്പാടെ വൃത്താകാരമായ രണ്ടു അംശമായി നിൽക്കുന്നതുകാണും. മുന്നംശത്തിലാണ് എട്ടുകാലുകളും നിൽക്കുന്നതു. വദനത്തിന്റെ ഇടത്തും വലത്തും നിൽക്കുന്ന രണ്ടു ഹനുക്കളിൽ വിഷസഞ്ചിയും വിഷം കുത്തിയിറക്കാനുള്ള സൂചിയും ഉണ്ട്. ഓരോ ചിലന്തിക്കു എട്ടുകണ്ണുകളുണ്ടു. പൃഷ്ഠഭാഗത്തിൽ അഞ്ചോ ആറോ നൂൽസഞ്ചികൾ ഉണ്ടു. ഏറക്കുറയേ എല്ലാ ചിലന്തികൾക്കും നൂലുണ്ടാക്കാൻ സാധിക്കും. ഈ നൂൽ നേൎമ്മതകൊണ്ടു് പട്ടുനൂലേക്കാൾ എത്രയോ ലഘുവാണ്. ചിലന്തി ഈ നൂൽകൊണ്ടു ഒരു ഉറ ഉണ്ടാക്കി ആ ഉറയിൽ തന്റെ മുട്ടകൾ സൂക്ഷിച്ചുവെക്കുന്നു. ചില ചിലന്തികൾ വൃത്താകാരമായ ഈ ഉറ തങ്ങളുടെ ഉദരത്തോടടുപ്പിച്ചു പിടിച്ചു പോകുന്നേടത്തൊക്കെ പേറിക്കൊണ്ടുപോകും. ചിലന്തികൾ മനുഷ്യരുടെ വീടുകളിലും കുടിയേറി പാൎത്തുവരുന്നുണ്ട്. ചിലതു വലയൊന്നും കെട്ടുന്നില്ല. അവിടേയും ഇവിടേയും നടന്നു ഈച്ചയേയോ, മററു വല്ല ചെറുപ്രാണികളേയോ പിടിച്ചുതിന്നും. ഈ ജാതി പകൽ സമയത്താണ് ഇരയും തെണ്ടി നടക്കുന്നത്. വലകെട്ടുന്ന ചിലന്തികൾ നമ്മു

ടെ വീടുകളിൽതന്നെ അനേകം ജാതികളുണ്ടു. ചിലതു വലയിൽ കെണിയുന്ന ജന്തുക്കളെ അപ്പോൾതന്നെ പിടിച്ചുതിന്നും. ചിലപ്പോൾ പ്രശംസാർഹമായ മുൻകരുതലോടുകൂടെ മേലാൽ ആവശ്യത്തിനുവേണ്ടി ഇവയെ നൂൽകൊണ്ടു പൊതിഞ്ഞു ഒരേടത്തു തൂക്കിവെക്കും. വലിയൊരുതരം ചിലന്തി നമ്മുടെ വീട്ടിൽ അധിവസിക്കുന്നുണ്ട്. ഇതിന്റെ കടിയേററാൽ ഇതൊരു ഭയങ്കരനാണെന്ന കാര്യം ആരും മറക്കില്ല. ഇവൻ രാത്രിസമയത്തു മാത്രമേ ഇരതേടുകയുള്ളു. ആ സമയത്ത് അതിജാഗ്രതയിൽ പായുകയും വളരെ ഉയരത്തിൽ നിന്നു ഛോടെ ചാടുകയും ചെയ്യാൻ ഇവന്നു ലേശം കൂസലുണ്ടാകയില്ല. കൂറകളാണ് ഇതിന്റെ പ്രധാന ആഹാരം. ചെറിയ പക്ഷികളെ കൂടിപ്പിടിക്കുന്ന ചിലന്തികൾ അമേരിക്കയിൽ ഉണ്ടു. ചില ചിലന്തികൾ പാർക്കുവാനായി നിലത്തു ഒരു കുഴി കുഴിച്ചു കുഴിക്കു ഒരു മൂടിയും ഉണ്ടാക്കും. മൂടി എപ്പോഴും അടഞ്ഞ നിലയിൽ കിടക്കും. ആവശ്യമുള്ളപ്പോൾ ചിലന്തി അതു ഉന്തിത്തുറന്നു പുറത്തുവരും. തന്റെ ശത്രുക്കൾ വല്ലവരും മൂടി, പുറമെ നിന്നു തുറക്കാൻ യത്നിക്കുമ്പോൾ ഉള്ളിൽനിന്നു ഈ ചിലന്തി അതു അമർത്തിപിടിക്കും. ചില ചിലന്തികൾ തിണ്ടിന്മേലൊ നിലത്തൊ ഉള്ള ഒരു തുളയിൽ അമർന്നിരിക്കും. ആ തുളയുടെ ചുറേറാടുചുററും വ്യവസ്ഥയില്ലാത്ത മതിരി അനേകം നൂലുകൾ അങ്ങട്ടും ഇങ്ങട്ടും പിണച്ചുകെട്ടും. ഒരു കഷ്ണം മസ്ലിൻ വീണതാണെന്നു കാഴ്ചക്കു തോന്നും. വല്ലജന്തുക്കളും ആ വലയിൽ കെണിഞ്ഞാൽ തുളയിൽ സന്നദ്ധനായി നിൽക്കുന്ന ഈ ചിലന്തി ഒരു ഞൊടിയി

ടകൊണ്ടു ചാടിവന്നു അതിനെയും എടുത്തു തന്റെ മട യിൽ പോകും. വെള്ളത്തിന്നടിയിൽ കൂടുണ്ടാക്കുന്ന ചി ല ധിക്കാരികളും ചിലന്തികളിൽ ഉണ്ടു. ഇവ വലകൊ ണ്ടു ഏകദേശം ഒരു തിമ്പിളോളം പോരുന്ന കൂടുകെട്ടി അതിൽ എങ്ങിനെയൊ എന്നറിയുന്നില്ല വായു നിറയ്ക്കു ന്നു. ഈ കൂടുകെട്ടുന്ന രീതിയും കെട്ടിയാലുള്ള നിലയും കാണ്മാൻ വളരെ കൌതുകമുണ്ടാകും. കാൽ കണക്കി ലേറെ നീണ്ടും ശരീരം എത്രയൊ ചുരുങ്ങിയും കാണുന്ന ചില ജാതിച്ചിലന്തികൾ ഉണ്ടു. ദേഹത്തിന്മേൽ പലനി റത്തിലുള്ള വരകളും പുള്ളികളും നിറഞ്ഞ ചിലന്തികൾ നമ്മുടെ രാജ്യത്തിൽ തന്നേ ഉണ്ടു. ഇവററയുടെ പലമാ തിരിയായ ആകാരങ്ങളും നിറങ്ങളും ജീവിതരീതിയും നോ ക്കി മനസ്സിലാക്കുന്നതു നമ്മുടെ അറിവിന്നും വിനോദത്തി ന്നും ഒരുപോലെ ഉപയുക്തമാണെന്നു എല്ലാവരും ഗ്രഹി ക്കേണ്ടതാണ്. ചിലജാതിച്ചിലന്തികളിൽ ആൺ പെ ണ്ണിനെക്കാൾ ചെറുതാണ്. അങ്ങിനെ ഇരിക്കുമ്പോൾ ഭർത്താവായിത്തന്നെ സ്വീകരിച്ചാൽ വേണ്ടില്ലെന്ന വിചാ രത്തോടെ അടുത്തുവരുന്ന പുരുഷനെക്കൂടി സ്ത്രീ, പിടിച്ചു തിന്നാൻ മടിക്കയില്ല. എത്രയൊ നിപുണന്മാരായ പുരു ഷന്മാൎക്കു മാത്രമെ, തങ്ങൾക്കു ജീവനാശം പിണയാതെ സ്ത്രീയെ ഒരു മാതിരി വശീകരിച്ചു ഭാൎയ്യയാക്കാൻ സാധി ക്കയുള്ളു.

**ചെള്ളുകൾ:**—ചില വണ്ടുകൾക്കും പടുഭാഷയിൽ ചെള്ളുകൾ എന്നു പറയാറുണ്ടു. എന്നാൽ ഈ പേർ കൊണ്ടു ഞാൻ ഇവിടെ സൂചിപ്പിക്കുന്ന ജന്തുക്കൾ ചെറു തും വലുതുമായിക്കാണുന്ന അനേകതരം പേനുകളും നാ

യ്ക്കളുടെ മേലും മററും പററിക്കിടക്കുന്ന ഉണ്ണികൾ എന്നു വിളിച്ചുവരുന്ന ജന്തുക്കളുംമററുമാണ്. ചിലത് നേത്രഗോചരമാകാത്ത വിധത്തിൽ ചെറുതും ചിലതു കടലക്കയേക്കാൾ വലുതുമായിരിക്കും. എല്ലാററിന്നും എട്ടുപാദങ്ങൾ ഉണ്ടു. ശരീരത്തിന്റെ സ്ഥൂലതക്കനുസരിച്ച് ചിലതിന്നു കാൽ ദീൎഘം കാണുകയില്ല. ഈ വംശത്തിൽപെട്ട എല്ലാ ജാതി ജന്തുക്കളും, മറെറാരോ ജന്തുക്കളുടെ ദേഹത്തിന്മേൽ കടന്നുകൂടി ചോരയും കുടിച്ചു ജീവകാലം കഴിച്ചുവരുന്ന പ്രാണികളാണ്. മനുഷ്യരും ഇവരുടെ ബാധയിൽ നിന്നു വിട്ടുപോയിട്ടില്ല. പെണ്ണുങ്ങളുടെ മുടിയിൽ കാണുന്ന പേൻ ഈ ജാതിക്കാരനാണ്. മനുഷ്യന്റെ തോലിന്റെ ഉള്ളിൽ കടന്നുകൂടി ചൊറിയുണ്ടാക്കുന്ന ദുഷ്ടാത്മാവ് വലിപ്പത്തിൽ പേനിന്റെ അത്ര കാണുകയില്ല. നായയുടെ ദേഹത്തിന്മേലും ആട്ടിന്റെ ദേഹത്തിന്മേലും വലിയ ഉണ്ണികളേക്കാണാം. ഇവററയൊക്കെ കണ്ടാലറച്ചുപോകുന്ന ജന്തുക്കളാണ്. കോഴിയുടെ പൂവിന്മേൽ നിറയെ പൊതിയുന്ന കോഴിപ്പേൻ കറുത്ത ഒരു കുത്തുപോലെ തോന്നത്തക്കവണ്ണം ചെറുതാണ്. അതു വളരെ നല്ലവണ്ണം ചാടും. അടുത്തുചെന്നാൽ മനുഷ്യദേഹത്തിന്മേലും ചാടിവീണു രക്തപാനംചെയ്വാൻ മടിക്കുകയില്ല. എലികളുടെ ദേഹത്തിന്മേൽ വന്നുനിറയുന്ന നേത്രഗോചരങ്ങളല്ലാത്ത ചെറുപനുകളാണ് മഹാമാരി എന്ന ഭയങ്കരരോഗത്തെ മനുഷ്യൎക്കു കൊടുക്കുന്നതു. ഇതൊക്കെ ആലോചിച്ചാൽ ഇവററയും കേവലം നിസ്സാരന്മാരല്ലെന്നു നമുക്കു ഗ്രഹിക്കാം.

## വർഗ്ഗം 5. ചേരട്ട (തേററ്റ)

**സാധാരണചേരട്ട:—** രണ്ടു മീശയും ചുകന്നു നീണ്ട ദേഹവും അനേകം ചെറിയ കാലുകളുമുള്ള ഒരു പ്രാണിയാണ് അററപ്പുതോന്നിക്കുന്ന ചേരട്ട. അനേകം ചെറുകാലുകളുണ്ടെങ്കിലും ഗതിവേഗത ജാസ്തിയില്ല. ഇതു നടക്കുന്നതു കാണുമ്പോഠം തീവണ്ടി പോകുന്ന രീതിയോൎത്തുപോകുന്നു. പൂഴിയിൽ കൂടെപോകുമ്പോഠം തീവണ്ടിപ്പാതപോലെ ഇതിൻെറ കാലിൻെറ പാടുകാണും. ചേരട്ടയിൽ ആണും പെണ്ണും ഉണ്ടു. ഇവററ മുട്ടയിടുന്നതു ഉണക്കചെണ്ടിയിലും കരിച്ചോലയിലും മററുമാണു. മഴക്കാലത്തു മനുഷ്യരുടെ ഭവനങ്ങളിൽ ഇഴഞ്ഞുവരാതിരിക്കില്ല. എത്രതന്നെ വലിച്ചെറിഞ്ഞാലും വീട്ടിന്നു നേരെയായിരിക്കും നൂലിട്ടപോലെ പാഞ്ഞുവരുന്നതു. തലയിന്മേൽ സ്പഷ്ടമായി രണ്ടു കറുത്ത കുത്തുകഠം കാണുന്നതു കണ്ണുകഠം തന്നെയാണു. ദീൎഘമുള്ള തെങ്ങിൻെറ ഉണങ്ങിയ കൊതുമ്പിൻെറ ഉള്ളിൽകൂടി ചേരട്ടകളെ കാണുന്നതുകൊണ്ടു മന്ദഗതിയാണെങ്കിലും വളരെ ഉയരത്തിൽ പോകുന്നതിതൊന്നും ക്ലേശമില്ലാത്തവററയാണെന്നു മനസ്സിലാക്കാം. ഓലപ്പുരയുടെ ഓലകളുടെ ഇടയിൽ ഉണക്കലോല തിന്നു സ്ഥിരവാസം ചെയ്യുന്ന ഈ ജന്തുക്കളാണു വീട്ടിൽ ചോച്ച് വരുത്തുന്നതു. ഇതിൻെറ ദേഹം മനുഷ്യദേഹത്തോടമത്തിയാൽ പൊള്ളിപ്പോകുന്നതുകൊണ്ടു ദേഹത്തിന്മേൽ എന്തോ ഒരു വക വിഷം കിടപ്പുണ്ടെന്നു അനുമാനിക്കാം. പാലക്കാട് മുതലായ ദിക്കുകളിൽ, കറുത്ത വരകളുള്ള ചേരട്ടക

ളേയും കാണുന്നുണ്ടു. ചേരട്ട വംശത്തിൽ വളരെ നീള വും തടിയുമുള്ള ജന്തു കരിഞ്ചേരട്ടയാണ്. ഇതു ഒരിക്കലും വിട്ടുകളിൽ വരാറില്ല. എന്നാൽ വയനാട്ടിലെ ചില പെരുന്തടിയന്മാർ വീട്ടിന്റെ ഉള്ളിൽ വരാനും മടിക്കാറില്ല. പറമ്പുകളിലും കാട്ടുപ്രദേശങ്ങളിലും കരിഞ്ചേരട്ടയെ സുലഭമായിക്കാണും. ചത്ത ഒരു അരണയെ അനേകം കരിഞ്ചേരട്ടകൾ ഒത്തുകൂടിത്തിന്നുന്നതു ഞാൻ കണ്ടിട്ടുണ്ടു. ചേരട്ടകളെ ചില സമയം കോഴികളും വളരെ ദുല്ലഭം തവളകളും തിന്നാറുണ്ടെങ്കിലും ഇവററയുടെ വലിയ ശത്രു ഉറമ്പാണ്. കരിഞ്ച് നിളമുള്ള ഒരുവക ചേരട്ടയുണ്ടു. ഇതിനെ ഉപദ്രവിച്ചാൽ, സാധാരണ ചേരട്ടയേപ്പോലെ പുള്ളിപോലെ ചുററയാതെ, ഉണ്ടപോലെ ഉരുണ്ടുകളയും. ചേരട്ടയുടേയും പഴുതാരയുടേയും ആകൃതി സമ്മേളിച്ചു കാണുന്ന ഒരു ജന്തു ഉണ്ടു. ഇതു ഇരട്ടക്കാലൻ പഴുതാരയാണ്. ശരീരത്തിന്റെ ഓരോ അംശത്തിന്മേൽ ഓരോ ജോട്ടു കാലിന്നു പകരം ഈരണ്ടു ജോട്ടു കാലുകൾ കാണും. നനഞ്ഞ സ്ഥലത്തു കിടക്കുന്ന കല്ലുകളുടെ ചുവട്ടിലാണ് ഇവററ അധിവസിക്കുന്നതു. ഇവററയിൽ ചിലതിന്നു കണ്ണു കേവലം ഉണ്ടാകയില്ല. ഇതിനെ ഭൂമിയിൽ എല്ലാ ദിക്കിലും കാണും.

## വർഗ്ഗം 6. പഴുതാര (കരങ്ങാണി) വംശം.

മുഖത്തു അല്പം നീണ്ട രണ്ടു സംവേദിനികൾ ഉണ്ടായിരിക്കും. ദേഹം പല കണ്ണങ്ങളായി അംശിച്ചപോലെ തോന്നും. കാലുകൾ എത്ര അധികം ഉണ്ടായാൽകൂടി ഓരോ ഭാഗത്തു ഒററ സംഖ്യയല്ലാതെ ഇരട്ടസംഖ്യ ഉണ്ടാ

കയില്ല. 15 മുതൽ 121 വരെ ഓരോ ഭാഗത്തു കാലുകളുള്ള വററയേ കാണും. കണ്ണുകൾ ഓരോഭാഗത്തു ചെറിയ ഓരോ കൂട്ടമായിനില്ക്കും. ഭക്ഷണത്തിൽ കുത്താനുള്ള കോപ്പും ചിലതിനു വിഷസ്സഞ്ചിയും ഉണ്ടാകും. കാലിനു ആറേഴു സന്ധികളുണ്ടാകും. ഓരോന്നിൻെറ അററത്തു സൂചിപോലെ കൂർത്ത ഓരോ മുള്ളുമുണ്ടാകും. അവസാനത്തെ ഒരു ജോട് കാലിനു വലിപ്പം ജാസ്തി ഉണ്ടാകും.

**നീണ്ടകാലൻ പഴുതാര:—**(Scutigera)സംവേദിനികൾ വളരെ നേരിയതും നീണ്ടതുമാണ്. കാൽ പതിനഞ്ചുജോടുണ്ടു. മുൻകാലുകൾ ദേഹത്തിൻെറ അത്രമാത്രമേ ദീഘമുണ്ടാകയുള്ളു. എങ്കിലും പിന്നാട്ടു ചെല്ലുന്താറും കാലുകൾക്കു നീളം ജാസ്തികാണുന്നു. അവസാനത്തെ കാൽ ശരീരത്തെക്കാൾ എത്രയോ നീളമുള്ളതാണ്. ഇഴയുന്പോൾ പഴുതാരയെപോലെ ഉദരം നിലത്തു തട്ടുകയില്ല. ശരീരം കാലുകളിന്മേൽ പൊക്കിപ്പിടിച്ചിട്ടാണ ഗതാഗതം ചെയ്യുന്നത്. ശരീരം കഷ്ടിച്ചൊരിഞ്ചു നീളമുണ്ടാകും. എന്നാൽ ഇന്ത്യയിൽ കാണുന്ന ചില ജാതിക്കു ഇതിലും എത്രയോ അധികം നീളംകാണും. നിറം കറപ്പും മഞ്ഞയുമാണ്. ഇവററ ഈച്ച മുതലായ ചെറുപ്രാണികളേയാണ് തിന്നുന്നത്.

**പഴുതാര:—**ഇതു നമ്മുടെ രാജ്യത്തിൽ സാധാരണ കണ്ടുവരുന്ന ഒരു ജന്തുവാണ്. മലയാള ജില്ലയിൽ കാണുന്ന പഴുതാര നാലിഞ്ചുനീളമേ കാണുകയുള്ളു. എങ്കിലും ഇന്ത്യാരാജ്യത്തിൽ ഒരടി നീളമുള്ള മല്ലന്മാരും ഉണ്ടു. സാധാരണ രാത്രികാലത്തുമാത്രമേ ഇരതെണ്ടാൻ

നടക്കയുള്ളു. കല്ലിനുള്ളിലും വീടുകളുടെ ചുമരിനുള്ള വിടകളിലും മേൽപുരകളിലും മററമാണു പഴുതാര പകൽ സമയം ഒളിച്ചുകൂടുന്നതു്. ഭക്ഷണം പ്രാണികൾ തന്നെയാണു്. കൂറ, വണ്ടു്, ഇര, മുതലായവയൊക്കെ ഈ വിഷദംഷ്ട്രിയായ ജന്തുവിന്നു ആഹാരമായിത്തീരുന്നു. ഇതിന്റെ കടിയേററാൽ മനുഷ്യൻ മരിച്ചുപോകയില്ല. പല്ലി, ചുണ്ടെലി മുതലായ തങ്ങളെക്കാൾ വലിപ്പമുള്ള ജന്തുക്കളെക്കൂടി ഇവററ കൊന്നുതിന്നും. അല്പം നനവുള്ള സ്ഥലത്തു പെണ്ണു് ഒരു കൂട്ടം മുട്ടയിടും. കുട്ടികൾ വിരിയുന്നവരെ അതിന്മേൽ കിടക്കും. കുട്ടികൾ സ്വന്തയത്നത്തിന്മേൽ ആഹാരം പിടിപ്പാൻ ശേഷിയാകുന്നവരെ തള്ളയുടെ രക്ഷയിലായിരിക്കും. പഴുതാര കൂടക്കൂടെ തോൽ അഴിഞ്ഞുവീണിട്ടാണു് വളരുന്നതു്. ഒരു ഉറുമ്പു തന്റെ മീശക്കു കടിച്ചാൽ, അവിടം വിട്ടു പായുന്നതിന്നു പകരം, പഴുതാര, മുഖം നിലത്തു കുത്തി ഉറുമ്പിന്റെ കടി വിടുത്താൻ ശ്രമിക്കും. എന്നാൽ ഉറുമ്പു കടി വിടുകയില്ല ആ സമത്തു പട്ടാളംപോലെ ഉറുമ്പുകൾ എത്തി പഴുതാരയെ പൊതിഞ്ഞു, മടയിലേക്കു ഇഴച്ചുകൊണ്ടു പോകുന്നതു കാണും. കോഴികളും ചെറിയ പഴുതാരകളെ കൊത്തി വിഴുങ്ങും.

**നീളൻപഴുതാര:**—ഉടൽ വളരെ നീണ്ടിട്ടാണു്. ശരീരത്തിന്മേൽ 39 മുതൽ 100-ൽ ചില്വാനം അംശങ്ങൾ കാണും. പതിനാലു ചെറിയ കണ്ണങ്ങൾ യോജിച്ചുകൂടിയതാണു് ഇതിന്റെ നീണ്ട മീശ. ഇതു ഭൂമിയുടെ ചുവട്ടിൽ ഇരകളെപ്പോലെ അധിവസിക്കുന്നു. ഇതിന്റെ

ആഹാരവും ഇരകൾ തന്നെയാണ്. തങ്ങളേക്കാൾ തടിച്ച ഇരകളെക്കൂടി ഇവററ പുളഞ്ഞുകടിച്ചു കൊല്ലുന്നു.

തൊട്ടാറൊട്ടി:—ഇതിൻെറ ദേഹം നൂൽപോലെ മെലിഞ്ഞു നീണ്ടിട്ടാണ്. തല നിൽക്കുന്ന മുൻഭാഗം പിൻഭാഗത്തേക്കാൾ എത്രയോ നേരിയതാകുന്നു. ഇവററയെ പതിവായിക്കണ്ടുവരുന്നതു വീടുകളിലെ ചുമരിന്മേലാണ്. ശരീരത്തിന്നു ചിലപ്പോൾ ഒരു മാതിരി പച്ചനിറമായ ഉളിച്ചൽ കാണും. ഇതു കണ്ടിട്ടായിരിക്കാം ഈ ജന്തു വളരെ വിഷവാഹിയാണെന്നു നാട്ടുകാർ വിശ്വസിച്ചുപോരുന്നതു. ഇതിൽ എത്രണ്ടു പരമാർത്ഥമുണ്ടെന്നു പരിശോധിച്ചു തീർച്ചപ്പെടുത്തേണ്ടുന്ന സംഗതിയാണ്.

## വർഗ്ഗം 7. ഷൾപാദങ്ങൾ.

പി. കുഞ്ഞിരാമൻനായരവർകളുടെ കൊതുകുംമലമ്പനിയും എന്ന വിശിഷ്ടപുസ്തകത്തിൽ വിവരിച്ചിട്ടുള്ള കൊതുകിൻെറ നിർമ്മാണരീതി ഒരു മാതൃക ഷൾപാദപ്രാണിയുടെ നിർമ്മാണരീതിയായി സാമാന്യം വിചാരിക്കാം. ഷൾപാദപ്രാണിയുടെ ശരീരം, ശിരസ്സ്, ഉരസ്സ്, ഉദരം ഇങ്ങിനെ മൂന്നു ഭാഗങ്ങളാക്കാം. ശിരസ്സിൽ കണ്ണും സംവേദിനിയുഗ്മവും, ശബ്ദഗ്രഹണാവയവമായ ചാവ്വണികൾ മുതലായവയും ഹനുക്കളും ഉണ്ടാകും. ഉരസ്സ ചിലപ്പോൾ, മേലെ ഒരു പരിചകൊണ്ടു മൂടപ്പെട്ടിരിക്കുമെങ്കിലും അതിൻെറ മേൽഭാഗത്തു ഒന്നോ രണ്ടോ ജോട് ചിറകും അടിയിൽ ആറുപാദങ്ങളും നിൽക്കുന്നു. ഉദരത്തിന്മേൽ മോതിരങ്ങൾ യോജിപ്പിച്ചുവെച്ചപോലെ തോന്നുന്ന ചില അടയാളങ്ങൾ ശോഭിക്കുന്നുണ്ടു. യാതൊരു പാദ

ങ്ങളും ഇതിന്റെ ചുവട്ടിൽ കാണുകയില്ല. ഷൾപാദങ്ങൾ ശ്വാസിക്കുന്നതു വലക്കെട്ടുപോലെ ശരീരത്തിൽ വ്യാപിച്ചു കിടക്കുന്ന വായുക്കുഴലുകളിൽ കൂടെയാണ്. വായുക്കുഴലുകളുടെ പുറത്തേക്കുള്ള ദ്വാരങ്ങൾ ശരീരത്തിന്റെ ഇടത്തും വലത്തുമുള്ള ഓരങ്ങളിലാണ് നിരന്നു നില്ക്കുന്നതു.

ഷൾപാദങ്ങളുടെ മറ്റൊരു വിശേഷവിധി, അവറ്റ അധിവസിക്കുന്ന ദിക്കുകളുടെ വൎണ്ണത്തിന്നനുകരിച്ചു ശരീരധാരണമാകുന്നു. പച്ചിലപോലെയും, ഉണക്കിലപോലെയും, ചെറിയ പുള്ളിപോലെയും, പൂപ്പുപോലെയും മുള്ളുപോലെയും, പുഷ്പംപോലെയും ഓരോ ജന്തുക്കൾ അമൎന്നു കാണുമ്പോൾ, അവിടെയെങ്ങാനും ഒരു പ്രാണി ഇരുപ്പുണ്ടെന്ന പരമാൎത്ഥം എത്രതന്നെ നോക്കിയാലും നമുക്കു മനസ്സിലാകുന്നകാൎയ്യം സംശയമാണ്. ചരലിൽ സഞ്ചരിക്കുന്ന വണ്ടുകൾ നിശ്ചഞ്ചലന്മാരായി കിടക്കുമ്പോൾ ഒരു കഷണം ചരലെന്നല്ലാതെ വണ്ടെന്നാൎക്കും തോന്നുകയില്ല.

ഷൾപാദങ്ങൾക്കു ഇതിലും രസകരമായ മറ്റൊരു വിശേഷവിധികൂടിയുള്ളതു ഇവിടെ പ്രസ്താവിക്കാതെ വിട്ടുകളവാൻ പാടില്ല. ഒരു ഷൾപാദം മുട്ടയിട്ടാൽ അതിൽനിന്നു വിരിഞ്ഞുണ്ടാകുന്നതു ഷൾപാദത്തെപ്പോലെ ഒരു പ്രാണി അല്ല. ഷൾപാദത്തോടു യാതൊരു സാമ്യതയുമില്ലാത്ത ഒരു പുഴുവാണ്. (Caterpiller) ഇതു പച്ചിലയോ അല്ല, അതു അധിവസിക്കുന്ന സ്ഥലത്തിന്നനുസരിച്ചു മററു വല്ല സാധനമോ തിന്നുവളരുന്നു. പൂൎണ്ണവളൎച്ച തികഞ്ഞു എന്നു കാണുമ്പോൾ, ഈ പുഴു യാതൊന്നും ചെയ്യാതെ, ഒരു ദിക്കിൽ തപസ്സുചെയ്യുമ്പോലെ നിശ്ചേഷ്ടനായി

ബോധംകെട്ടപോലെ കിടക്കും. ആ സമയത്തു ഈ പുഴു, തന്റെ ശരീരത്തിന്മേൽനിന്നു തന്നെ പുറപ്പെട്ട, ക്രമേണ പൂൎത്തിയായിത്തീരുന്ന ഒരു ഉറകൊണ്ടു മൂടപ്പെട്ടപോകുന്നു. ഈ നിലയിൽ കിടക്കുന്ന പുഴുവിന്നു "രുചിരകദശ" എന്തി എന്നാണ് അറിയേണ്ടതു. ഇങ്ങിനെ കുറെകാലം കിടന്നതിന്റെ ശേഷം, ഈ ഉറ പൊട്ടി, അതിൽനിന്നു മുമ്പു മുട്ടയിട്ടിരുന്ന ഷൾപാദംപോലെയുള്ള ഒരു പ്രാണി പുറത്തിറങ്ങുകയും ചെയ്യുന്നു. ഇങ്ങിനെ ആലോചിച്ചു നോക്കിയാൽ, ചാണകക്കുണ്ടിൽ കാണുന്ന വലിയ പുഴുക്കളും, ഇലകളിന്മേൽ കാണുന്ന പച്ചപ്പുഴുക്കളും പുള്ളിപ്പുഴുക്കളും കമ്പിളിപ്പുഴുക്കളും എല്ലാം ഓരോതരം ഷൾപാദപ്രാണിയുടെ ജീവിതത്തിൽ കാണുന്ന ഒരു ദശമാത്രമാണെന്നേ ഗ്രഹിപ്പാനുള്ളൂ.

ഷൾപാദപ്രാണികളിൽ എത്രജാതി ജന്തുക്കളുണ്ടെന്നു ആലോചിച്ചുനോക്കിയാൽ ഭൂമിയിലുള്ള ബാക്കി എല്ലാജാതി ജന്തുക്കളെക്കാൾ അധികമുണ്ടെന്നു കാണുന്നതാണ്. ഇപ്പോൾ തന്നെ രണ്ടരലക്ഷത്തിലും അധികം ജാതി ജന്തുക്കളെ ശാസ്ത്രജ്ഞന്മാർ കണ്ടറിഞ്ഞിട്ടുണ്ടു. എന്നാൽ വാഷിങ്ങാംപ്രഭുവിന്റെ അഭിപ്രായപ്രകാരം മനുഷ്യൎക്കു നൂററിന്നു പത്തുവീതമായിട്ടേ ഈ ജന്തുക്കളെ അറിവായി വന്നിട്ടുള്ളു എന്നാണ്. ജാതികളുടെ എണ്ണംകൊണ്ടും അസംഖ്യതകൊണ്ടും കൂടാതെ ഷൾപാദങ്ങൾ വേറെപ്രകാരത്തിലും നമ്മെ വിസ്മയിപ്പിക്കുന്നുണ്ടു. വൎണ്ണങ്ങളുടെ പോഷണംകൊണ്ടും വൈചിത്ര്യംകൊണ്ടും, രീതികൊണ്ടും ആകൃതിയുടെ സൌന്ദൎയ്യംകൊണ്ടും ചിലജാതി ജന്തുക്കൾ മോടിയുള്ള പക്ഷികളെ

കൂടി നിസ്സാരന്മാരാകുന്നുണ്ടു. താരതമ്യപ്പെടുത്തി നോക്കിയാൽ ചുറുചുറുക്കിലും ദേഹബലത്തിലും ഈ ജാതി ജന്തുക്കൾ ഭൂമിയിലെ മറ്റെല്ലാ ജാതി ജന്തുക്കളേയും താഴ്ത്തി നിൎത്തുന്നുണ്ടു എന്നതു ഒരിക്കലും അതിശയോക്തിയല്ല. വെറും പച്ചപ്പരമാൎത്ഥമാണ്. ഒരു അണങ്ങിനു (Flea) ചാടാൻ കഴിയുന്നതു ഒരു മനുഷ്യനു ചാടാൻ സാധിച്ചാൽ നൂറടി ഉയരത്തിൽ ചാടാൻ അവനു നിഷ്പ്രയാസം സാധിക്കാവുന്നതാണ്. ഒരു കീരാങ്കീരിയെപ്പോലെ (Cicadas) ശബ്ദമുണ്ടാക്കാൻ ഒരു മനുഷ്യനു സാദ്ധ്യമായാൽ അവന്റെ ശബ്ദം നൂറുനാഴിക ദൂരത്തോളം വ്യക്തമായി കേൾക്കാവുന്നതാണ്. വിവേകമാണെങ്കിൽ ചെറിയ ഉറുമ്പിൽനിന്നു കൂടി സാരവത്തുക്കളായ അനേകം പാഠങ്ങൾ ഗ്രഹിക്കേണ്ടതുണ്ടു. ചെറുതരം ജന്തുക്കളാകകൊണ്ടു ഇവററയെ നോക്കി മനസ്സിലാക്കിയവർ സാധാരണന്മാരിൽ വളരെ ചുരുങ്ങും.

ഷൾപാദങ്ങളെ നമുക്കു അനേകം ഉപവൎഗ്ഗങ്ങളാക്കാം. 1. മൂട്ട, 2. ചിതൽ മുതലായവ, 3. വണ്ടു, 4. പാററ, 5. ദ്വിപത്രി അല്ലെങ്കിൽ ഈച്ച, 6. വേട്ടാളൻ മുതലായവ.

## 1-ാം ഉപവർഗ്ഗം—മൂട്ട.

ഈ ഉപവൎഗ്ഗത്തിൽ അനവധി ജന്തുക്കൾ അടങ്ങിപ്പോയിട്ടുണ്ടു കാന്തികൊണ്ടും വൎണ്ണംകൊണ്ടും ചില ജാതികൾ പൂമ്പാററകളെ ലജ്ജിപ്പിക്കുമെങ്കിലും കാഴ്ചക്കു അറപ്പുതോന്നുന്ന ചില ജാതികളും ഈ ഉപവൎഗ്ഗത്തിൽ തന്നെ ഉണ്ടു. ഈ ജന്തുക്കൾ ജനനത്തിൽ രൂപാന്തരദശ കാണി

ക്കുന്നില്ല. വദനത്തിൽ, പ്രപോഷിണി എന്ന ഒരംഗം ആഹാരമായിത്തീരുന്ന സാധനത്തിന്മേൽ താഴ്ത്താനും, അവിടന്നു സത്തു വലിച്ചെടുക്കാനും ഉതകുന്ന ഒരു തുമ്പിക്കൈപോലെ മൂട്ടവംശത്തിലെ എല്ലാ ജാതികൾക്കും ഉണ്ടു. ചില ജാതിയിൽ പെണ്ണിന്നും, മററുചില ജാതിയിൽ ആണിന്നും പെണ്ണിന്നും ചിറകുണ്ടാകയില്ല. ചിറകുള്ള ജാതികളിൽ മുൻചിറകു തടിച്ചതായും പിൻചിറകു നേരിയതായുമിരിക്കും. ഈ ഉപവർഗ്ഗത്തിൽ പതിനെണ്ണായിരത്തിൽപുറം ജാതികളെ കണ്ടറിവായിട്ടുണ്ടു. മൂട്ടകളെ കരയിലും വെള്ളത്തിലും കണ്ടുവരുന്നുണ്ടു. കരയിലുള്ളവററയുടെ സംവേദിനികൾ നീണ്ടിട്ടാണെങ്കിലും, വെള്ളത്തിലുള്ളവററയുടേതു കുറുതായി പുറത്തു കാണുവാൻ തന്നെ പ്രയാസമുള്ള സ്ഥിതിയിലാണ്. മൂട്ടകൾക്കു രണ്ടു കണ്ണുകളുണ്ടു. ഉരസ്സിന്റെ മുന്നംശം വളരെ വലുതാകകൊണ്ടു തല അതിൽ താണുപോയപോലെ തോന്നും. എല്ലാ ജാതി മൂട്ടകൾക്കും ഉദരത്തിൽ ഓരോ മാതിരി ദുർഗ്ഗന്ധം ഉണ്ടാക്കുന്ന കോപ്പുകളുണ്ടു. ഈ ദുർഗ്ഗന്ധകാരകമായ അംഗത്തിന്റെ പുറമെത്തുകയുള്ള ദ്വാരങ്ങൾ രണ്ടും ഉരസ്സിന്റെ മദ്ധ്യാംശത്തിലാണു. നാം കിടപ്പാനും ഇരിപ്പാനും ഉപയോഗിക്കുന്ന സാധനങ്ങൾ, പാർപ്പിടങ്ങളാക്കി, നമ്മുടെ ചോരയും കുടിച്ചു കാലംകഴിക്കുന്ന ചെറിയ ചുകന്ന മൂട്ടകളെ കാണാത്തവരാരും ഉണ്ടായിരിക്കയില്ല. ഇതിന്നു ചിറകുകളില്ല. ഒരേടത്തു അനേകം മുട്ടകളിടുന്നതുകൊണ്ടു ഇവററ ഒരേടത്തു ക്ഷണകാലംകൊണ്ടു പെരുകും. ഇതിന്റെ ശത്രു ഉറുമ്പും തണുപ്പുകാലവുമാണു. കാളഹസ്സാർ എന്ന അപായകരമായ പനിയുടെ ബീജങ്ങൾ ഈ ജാതി മൂട്ടയുടെ

ദേഹത്തിലാണ പോലും ഇരിക്കുന്നതു. ആകൃതിയിൽ ഏകദേശം കുറയേപ്പോലെ തോന്നുന്നതും മാക്കുക്കണ്ടൻ എന്നു ചിലേടത്തു വിളിച്ചു വരുന്നതുമായ ഒരുവക മൂട്ടകളുണ്ടു. ഇതിന്റെ മീശ ഒരു മാതിരി നീണ്ടിട്ടാണ. പഴത്തമാങ്ങയുടെ അണ്ടിയിന്മേൽ ഇവററ പൊതിഞ്ഞു നില്ക്കുന്നതു കാണും. ഉദരം ചുകന്നിട്ടാണ. പുറമെ കാണുന്ന നിറം ചുകപ്പോ, കറുപ്പോ അല്ല. ഈ രണ്ടു നിറത്തിന്റെയും മിശ്രാവസ്ഥ കാണിക്കുന്ന ചില കുത്തുകളും പുള്ളികളും തന്നെയായിരിക്കും. ഉപയോഗിക്കാതെ ഇരിക്കുന്ന അവസരങ്ങളിൽ നീണ്ട പ്രപോഷിണി, കിടക്കയിലെ മൂട്ടയേപ്പോലെ മടക്കി, ഉദരത്തോടു ചേൎത്തിട്ടാണ വെക്കുന്നതു. ഇതു കൊട്ടക്കയുടെ ഉറപ്പുള്ള പുറന്തോടിൽകൂടി ഇതിന്റെ പ്രപോഷിണിതാഴ്ത്തി ഉള്ളിലെ കാമ്പുതിന്നും. ഓരോ കൊട്ടക്ക ഇങ്ങിനെ കുത്തിപ്പൊക്കിപ്പിടിച്ചുകൊണ്ടു ഈ കൂട്ടക്കാരിൽ ചിലർ നടക്കുന്നതു ഞാൻ കണ്ടിട്ടുണ്ടു. നേരിയ ഒരു പ്രപോഷിണിയിൽ ഘനമുള്ള ഒരു കൊട്ടക്ക കുത്തിയെടുത്തു നടക്കുന്നതു നിശ്ചയമായും പ്രശംസാവഹമായ ഒരു ശക്തിപ്രദൎശനമാണ്.

ചെടികളിന്മേലും നിലത്തും അധിവസിക്കുന്ന പിന്നേയും അനേകം ജാതി മൂട്ടകളുണ്ടു. ചിലതു സസ്യങ്ങളുടെ നീരും, മററ ചിലതു നായാടിക്കിട്ടുന്ന ചെറുപ്രാണികളുടെ നീരും ആഹാരമായുപയോഗിക്കുന്നു. പ്രപോഷിണി മാത്രമേ ഉണ്ടാകുന്നതുകൊണ്ടു ഇവററക്കു യാതൊരു സാധനവും കടിച്ചിട്ടോ മെതിച്ചിട്ടോ തിന്നാൻ സാധിക്കയില്ല. ദ്രാവകനിലയിലല്ലാതെ കട്ടിനിലയിൽ ഇരിക്കുന്ന യാതൊന്നും ഇവററക്കു തിന്നുകൂടാ. കമ്പളക്കൊത്തൻ എന്നു വിളിച്ചു

വരുന്ന മൂട്ട നമ്മുടെ ദേഹത്തിലെങ്ങാനും പറന്നു വീണാൽ അതിന്റെ വല്ലാത്ത ചൂര് വളരെനേരത്തോളം വിട്ടുപോകുന്നതല്ല. വെള്ളത്തിൽ അധിവസിക്കുന്ന ചിലമൂട്ടയുടെ ദേഹം വളരെ നേരിയതും കാലോ വേണ്ടതിലും എത്രയോ അധികം നീളമുള്ളതുമാകുന്നു. ചിലതിന്റെ ഉദരാന്തം നീണ്ടു, നേർമ്മയായ ഒരു ശ്ലൂരിപോലെ നില്ക്കുന്നതുകാണും.

**കീരാങ്കീരി:**—(Cicadas) കാട്ടിന്റെ അടുത്തു പാർത്തുവരുന്നവർക്കുമാത്രമേ ഈച്ചയേപ്പോലെ ഇരിക്കുന്ന ഈ മൂട്ടയുടെ ദുസ്സഹമായ ശബ്ദംകേട്ടു പരിചയമാവാനിടയുള്ളു. ദേഹത്തിന്റെ നിറം, അതു നില്ക്കുന്ന മരത്തൊലോടു വളരെ ചേർച്ചയുണ്ടാകും. മുൻചിറകുകൾ, നേരിയതും, ഉള്ള് കാണുന്നവയും (Transparent) പക്ഷിത്തൂവലിന്റെ സമ്പ്രദായത്തിൽ ഉള്ള രേഖകൾകൊണ്ടു നിറഞ്ഞതവയും മടക്കുമ്പോൾ ശരീരത്തിന്റെ ഓരോ ഭാഗത്തു വന്നു നിൽക്കുന്നവയുമാണ്. പ്രപോഷിണി നീളംകുറഞ്ഞ ഒരു കട്ടാരംപോലെ ദേഹത്തിന്റെ മുൻഭാഗത്തു മടക്കിവെച്ചിരിക്കും. ദേഹത്തിന്നു ഒരു മാതിരി സ്ഥൂലത ഉണ്ടു. ശബ്ദംകൊണ്ടുള്ള അസഹ്യത മതിയെന്നു വിചാരിച്ചിട്ടോ മറ്റൊ, ഇതിന്റെ ശരീരത്തിൽ നിന്നു യാതൊരു ദുർഗ്ഗന്ധവും പുറപ്പെടുന്നില്ല. തല പരന്നു നീളം കുറഞ്ഞതാണു. മിക്കതും ചെടികളുടെ നീർ കുടിച്ചാണു ജീവിക്കുന്നതു. മുട്ടയിൽ നിന്നു വിരിഞ്ഞു പൂർണ്ണവളർച്ച എത്തുവാൻ പതിനേഴു കൊല്ലം വേണ്ടിവരുമെന്നു കണ്ടിരിക്കുന്നു. പെണ്ണിന്നു ശബ്ദമുണ്ടാക്കാനുള്ള കോപ്പുകൾ ഇല്ലാത്തതുകൊണ്ടു ഭർത്താവിന്നു തലയണമന്ത്രം മുതലായ ദ്രോഹങ്ങളൊന്നും ഉണ്ടാവാനിടയില്ല. ഇപ്പൽപോലെ മയിലാഞ്ചിച്ചെടിയിന്മേ

ല്യം മററം നരച്ചകാണുന്ന പദാൎത്ഥം, ഒരുതരം കീരാങ്കിരി തൻെറ സന്താനത്തെ പുഷ്ടിയായി അതിനെ പൊതിഞ്ഞുവെക്കുന്ന ഒരുതരം ആഹാരം മാത്രമാണ്. ആഹാരത്തിൻെറ മദ്ധ്യത്തിൽ ഒരു ചെറിയ ബീജംപോലെ സന്താനം കിടക്കുന്നുണ്ടാകും.

**മിന്നാമ്മിനുങ്ങി:**—ഇവയാണു രാത്രികാലത്തു ഒരു കട്ടത്തീജ്വാലപോലെ പറന്നുകളിക്കുന്ന ജന്തുക്കൾ. ചിലതിൻെറ ശരീരം വിചിത്രവൎണ്ണങ്ങൾകൊണ്ടു ശോഭിക്കപ്പെട്ടതായിരിക്കും. മെലിഞ്ഞു നീണ്ട ദേഹത്തിൻെറ പൃഷ്ഠഭാഗത്താണു മിന്നിക്കൊണ്ടിരിക്കുന്ന അവയവം കിടക്കുന്നതു. ഇവററ മരങ്ങളിൽ ഓരോ വലിയ കൂട്ടമായി കൂടുകയും, പെട്ടെന്നു ഒക്കപ്പാടെ മിന്നുമ്പോൾ മരം കത്തുന്നതാണെന്നു തോന്നിപ്പോകയും ചെയ്യും. എളുകൾ അവററയുടെ കൂട്ടത്തിൽ വിളക്കായുപയോഗിക്കാൻ മിന്നാമിനുങ്ങിയെ കൊത്തിക്കൊണ്ടു വെക്കാറുണ്ട്. ആഫ്രിക്കാരാജ്യത്തിൽ ചിലർ കാലിൻെറ വിരലിന്മേൽ രണ്ടുമൂന്നു മിന്നാമിനുങ്ങികളെ കെട്ടി ചൂട്ടിൻെറ ആവശ്യം നിവൎത്തിച്ചുപോരുന്നു.

**ബാലൻമൂട്ട:**—ഇതിൻെറ താമസം പുസ്തകങ്ങളുടെ ഉള്ളിലാണെന്നുതന്നെ പറയാം. ആഹാരം കടലാസ്സുതന്നെയാണ്. കടലാസ്സുണ്ടാക്കുന്ന വിദ്യ കണ്ടുപിടിക്കുന്നതിൻമുമ്പേ ഇവൻ ജീവൻ രക്ഷിച്ചുപോന്നതു എങ്ങിനെയെന്നു എനിക്കു ഊഹിക്കപോലും വയ്യാതായിരിക്കുന്നു. അസാരം നോട്ടക്കുറവു വന്നുപോയാൽ പുസ്തകങ്ങൾ ആകപ്പാടെ ഈ ജന്തു തിന്നുതുലച്ചതായി കാണും. ശരീരം ഒരുതരം വെള്ളപ്പൊടികൊണ്ടു മൂടി ഇയ്യംപോലെ മിന്നിക്കൊ

ണ്ടിരിക്കും. വാലിന്റെ ഭാഗത്തും രണ്ടുമൂന്നു മീശകളുണ്ടായിരിക്കും.

## ഷൾപ്പാദ വർഗ്ഗത്തിൽ ൭-ാം ഉപവർഗ്ഗം.
## ചിതൽ മുതല്ലായവ.

---

വിശറിച്ചിറകൻപാററ: — കാഴ്ചയിൽ ഇതു ഒരു ചെറിയ പൂമ്പാററയെപ്പോലെ ഇരിക്കും. മുന്നിലെ ഒരു ജോട് ചിറക് ആകൃതിയിൽ നെല്ലിച്ചപ്പുപോലെ ഇരിക്കും പിന്നിലുള്ള ഒരുജോട് ചിറക് നല്ല വീതിയുള്ളതും കടലാസ്സിന്റെ വിശറിപോലെ മടക്കാവുന്നതുമാകുന്നു. തല ചെറുതാണ്. അതിന്മേൽ അനേകം ചെറുമണികൾ കോർത്തുവെച്ചതുപോലെ ഇരിക്കുന്ന, നീണ്ട സംവേദിനികൾ ഉണ്ടു. കാലുകൾ വളരെ നീണ്ടിട്ടാണ്. ഇവററ പറന്നുകളിപ്പാൻ പുറപ്പെടുന്നതു രാത്രിയാണു. വിളക്കു കണ്ടാൽ വീടുകളിലും പ്രവേശിക്കും. ഇവററ മുട്ടയിടുന്നതു വെള്ളത്തിലാണു. മുട്ടയിൽനിന്നു ജനിക്കുന്ന പുഴുവിന്റെ ശരീരം പഴുതാരയുടെ ശരീരംപോലെ അനേകം പട്ടകൾ യോജിച്ചുവെച്ചപോലെ ഇരിക്കും. തലയുടെ പിന്നാലെ നിൽക്കുന്ന മൂന്നുപട്ടകൾ, തലപോലെതന്നെ കരിഞ്ഞുകപ്പു നിറമായിരിക്കും. ഈ മൂന്നു പട്ടകളുടെ അടിയിലാണു മൂന്നു ജോടു കാലുകളുള്ളതു. പിന്നെയുള്ള ഒമ്പതു പട്ടകളും വെളുത്തു മൃദുവായി ഉള്ളുകാണുംപോലെയുള്ളവയാണു. ഉദരത്തിന്റെ പട്ടമേൽ കാണുന്ന ചെറിയ നാരുകളെക്കൊണ്ടു വെള്ളത്തിൽ വാഴുന്ന ഈ പുഴു ശ്വാസിക്കുന്നു. ഈ പുഴുക്കളുടെ വിശേഷവിധി, അവററയ്ക്കു അധിവസിക്കാൻ, ഉറ

പോലെതോന്നുന്ന ഓരോ കൂട്ടുണ്ടാക്കുന്ന സമ്പ്രദായമാണു. ശരീരത്തിന്മേൽ പശപോലെ ഇരിക്കുന്ന ഒരു സാധനമുള്ളതുകൊണ്ടു, മണൽകൊണ്ടോ, ചെറിയ ചരൽകൊണ്ടോ, പടത്തിവെച്ചപോലെ തോന്നുന്ന ഭംഗിയുള്ള കൂട്ടുകൾ, വളരെ വൃത്തിയായി ഈ ചെറിയ പുഴു ഉണ്ടാക്കുന്നു. ചിലതിന്റെ കൂട്, ഇലകളുടെ ചെറിയ കഷണങ്ങൾ നെടുനീളത്തിൽ ഓരോരോ പരന്ന മോതിരങ്ങൾ നിൽക്കുമ്പോലെ തോന്നത്തക്കവണ്ണം പററിച്ചിട്ടാണു. ചിലതു എത്രയോ ചെറിയ അച്ചുകളുടെ തോടുകൾ കൊണ്ടാണു തന്റെ കൂട്ടുണ്ടാക്കുന്നതു. കൂടിന്റെ ഒററത്തു ഒരു തുളയുണ്ടു. അതിൽകൂടെ പുഴുവിന്റെ തലയും കാലുകളും പുറത്തു തള്ളുന്നു. മുഴുവൻ വലിപ്പമെത്തിയാൽ, പുഴു, തന്റെ ഉറയുടെ തുറന്നുകിടക്കുന്ന അററവും അടച്ചു നിശ്ചേഷ്ടനായി ഒരേടത്തു കൂടുന്നു. ഉറ പൊട്ടിയാൽ പിന്നെ പുറത്തുവരുന്നതു മുമ്പറഞ്ഞ വിശറിച്ചിറകൻ പാററയായിരിക്കും. ഒരു തരം വിശറിച്ചിറകൻ പാററകൾ കരസ്ത്താണു മുട്ടയിടുന്നതു. ഈ തരത്തിന്റെ മുട്ടയിൽനിന്നു ജനിക്കുന്ന പുഴു, കണ്ണിൽകാണുന്ന ഇലക്കഷണങ്ങളും മററും പിണച്ചു ഒരു വല്ലാത്ത കൂട്ടുണ്ടാക്കുന്നു. ഉണക്കവാഴയിലകളിന്മേലും മററും ഇക്കൂട്ടർ സഞ്ചരിക്കുന്നതു കാണും. മറെറാന്നു നമ്മുടെ വീടുകളിൽ പ്രവേശിക്കുന്നു. ഈ തരത്തിന്റെ മുട്ടയിൽ നിന്നു ജനിക്കുന്ന പുഴുവിന്റെ കൂടു ഒരു ചെറിയ സഞ്ചിപോലെ ഇരിക്കും. ഇതിന്നു സഞ്ചിപ്പുഴു എന്ന പേർ കൊടുക്കുന്നതുയോജിക്കും. ചുമരിന്മേൽ അവിടവിടെ ഈ സഞ്ചികൾ വിതാനിച്ചപോലെ നിൽക്കുന്നുണ്ടാകും. ഇതു കാഴ്ചക്കു നിർദ്ദോഷിയാണെങ്കിലും യഥാർത്ഥത്തിൽ ഒരു ദ്രോഹിയാണു.

എന്തുകൊണ്ടെന്നാൽ നമ്മുടെ ഉടുപ്പു സാമാനങ്ങൾ ഇതു തിന്നു നശിപ്പിക്കും.

**തേളീച്ച:**—ഇതിന്റെ ചിറകുകൾ രണ്ടു ജോടു നെല്ലിച്ചപ്പുപോലെ ഒരുപോലെ ഇരിക്കും. ഉള്ളു കാണും പ്രകാരമുള്ള നിറമാണെങ്കിലും ചിറകിന്മേൽ ചില പുള്ളികളുണ്ടാകും. ഉദരം തേളിന്റെ വാലിന്റെ അഗ്രംപോലെ പൊക്കിപ്പിടിക്കുന്ന സ്വഭാവം ഉള്ളതുകൊണ്ടാണു ഈ ജന്തുവിന്നു തേളീച്ച എന്നു പേർ കിട്ടിയതു. ഇതു ഓരോ ചെറിയ കുഴികളിൽ അനേകം മുട്ടകളിടുന്നു.

**കുഴിയാനപ്പാററ:**—ഇതു ചിറകുകൾ വിരുത്തിയാൽ ഒരു കണ്ണൻ പാററ (കൊക്കൻപക്ഷി=Dragon fly) യേപ്പോലെ ഇരിക്കും. പറക്കാതെ ഇരിക്കുമ്പോൾ ചിറകു പിന്നോട്ടുമടക്കി ഉദരം മൂടിപ്പോകുംവണ്ണമാണു വെക്കുന്നതു. ഇതു മുട്ടയിടുന്നതു പൊടിമണ്ണിലാണു. മുട്ടയിൽനിന്നു ജനിക്കുന്ന പുഴുവാണു, ചെറിയ നാളംപോലെ തോന്നുന്ന കള്ളക്കുഴികൾ കുഴിച്ചു ഉറമ്പിനെ പിടിച്ചുതിന്നു ഉപജീവനം കഴിക്കുന്ന കുഴിയാന. ഭക്ഷണദൌർല്ലഭ്യം നേരിട്ടാൽ കുഴിയാന കുഴിയിൽനിന്നു പുറപ്പെട്ടു, പൊടിമണ്ണുള്ള മറെറാരുസ്ഥലം കണ്ടുകിട്ടുംവരെ സഞ്ചരിക്കും. വഴിയോട്ടു നടന്നിട്ടാണു കുഴിയാന സഞ്ചരിക്കുന്നതു. അവിടെ എത്തിയാൽ പൊടിമണ്ണിൽ ആണ്ടു ഒന്നു വട്ടംതിരിഞ്ഞു മസ്തകം കൊണ്ടു മണ്ണു ദൂരെ തെറിപ്പിച്ചു മേൽപ്രകാരമുള്ള ഒരു കുഴി കുഴിക്കും. കുഴിയാനകളുടെ നാളംപോലെയിരിക്കുന്ന കുഴി ചിലപ്പോൾ രണ്ടിഞ്ചു ആഴമുണ്ടാകും. ഈ കുഴിയുടെ മദ്ധ്യത്തിൽ കത്രികപോലെയുള്ള തന്റെ വദനാഗ്രം മാത്രം പുറ

ത്താക്കി കുഴിയാന മണലിൽ പൂണ്ടു ഒളിച്ചിരിക്കും. ഏതു സമയത്തെങ്കിലും വല്ല ഉറുമ്പോ മറ്റോ കുഴിയിൽ മറിഞ്ഞു വീണു എന്നുവരട്ടെ കുഴിയാന തൽക്ഷണം അതിനെ മണലിൽ വലിച്ചുതാഴ്ത്തി അതിൻെറ സത്തൊക്കെ വലിച്ചെടുക്കുന്നു. കൊല്ലപ്പെട്ട ജന്തുക്കളുടെ അവശിഷ്ടങ്ങൾ നാലു ഭാഗത്തും തെറിപ്പിച്ചുകളഞ്ഞാൽ ആപത്തുണ്ടെന്നു മനസ്സിലാക്കി സമൎത്ഥരായ ഉറമ്പുകൾ അടുത്തൊന്നും വരാതിരുന്നാൽ തൻെറകാൎയ്യം പൊക്കമാകുമെന്നു കരുതി കുഴിയാനതാൻ കൊല്ലുന്ന ജന്തുക്കളുടെ അവശിഷ്ടങ്ങൾ തൻെറ മടയുടെ അടുക്കെത്തന്നെ സംസ്കരിക്കുന്നു.

കണ്ണൻപാററ:—(Dragon fly) തല ഈച്ചയുടേതുപോലെയാണു. ഉരസ്സ് വളരെ തടിച്ചതും മേൽഭാഗത്തു, ഒരേരീതിയിലുള്ള രണ്ടുജോടു ചിറകും ചുവട്ടിൽ ആറു കാൽ വഹിച്ചതുമാണു. ചിറകു ഉള്ളുകാണുന്ന നിറമാണു. ഉദരം ഏകദേശം ഒരിഞ്ചു നീണ്ടതും നേരിയ ഒരു കുഴൽ പോലെ ഇരിക്കുന്നതുമാണു. മുട്ടയിടുന്നതു വെള്ളത്തിലോ വെള്ളത്തിന്നടുത്തുള്ള ചെടികളിന്മേലോ ആണു. ഇതിൻെറ മുട്ടയിൽനിന്നു ജനിക്കുന്ന പുഴു, വെള്ളത്തിൽ പാക്കുന്നതും വെള്ളത്തിൽ കാണുന്ന മററു ചെറുജന്തുക്കളെ തിന്നു കാലം കഴിക്കുന്നതുമാണു. പുഴുവിൻെറ കോലത്തിൽ ഇവ ററ ഒരു കൊല്ലത്തോളം നിൽക്കും. കൂടക്കൂടെ ഉറ അഴിച്ചിട്ടാണു വളരുന്നതു. അവസാനത്തെ ഉറ അഴിയാറാകുമ്പോൾ പുഴു ഒരു പുല്ലിൻതണ്ടിന്മേൽ പററിപ്പിടിച്ചു കേറി നിൽക്കും. അവിടുന്നു അതു ക്രമേണ ഒരു കണ്ണൻപാററയായിപ്പാറന്നു പോകുകയും ചെയ്യും. മിക്ക സമയത്തും ഒരേ തരത്തിൽ ഉള്ള ആണുംപെണ്ണും നിറംകൊണ്ടു വ്യത്യാ

സപ്പെട്ടിരിക്കും. ചില സമയത്തു ഒരു ഒഴിവുള്ള സ്ഥലത്തിൽനിന്നു ഇവററ ഓരോ വലിയ സമൂഹമായി പറന്നു കളിക്കുന്നതു കാണും. ഒരു നോട്ടത്തിൽ ഇവററ ചുമ്മാ വിനോദിക്കയാണെന്നു തോന്നുമെങ്കിലും യഥാൎത്ഥത്തിൽ ആ ദിക്കിലുള്ള അനേകായിരം ചെറുപാററകളെ റാഞ്ചിപ്പിടിച്ചു കുക്ഷിപൂരണം ചെയ്യുകമാത്രമാണു. ഒന്നും ചെയ്യാതിരിക്കുമ്പോൾ ചിലതു ചിറകു പൂട്ടിവെക്കും. മററു ചിലതു നീട്ടിത്തന്നെ പിടിക്കും. അടങ്ങി ഇരിക്കുമ്പോൾ കണ്ണു അങ്ങട്ടും ഇങ്ങട്ടും തിരിച്ചു സമീപമെങ്ങാനും ചെറിയ പാററകളുണ്ടോ എന്നു നോക്കും. നമ്മുടെ കണ്ണിൽ കാണാത്ത ചെറുപാററകളെ കണ്ണൻപാററക്കു കാണ്മാൻ കഴിയും. കണ്ടു ഉടനെ ഇരുന്നേടത്തിൽനിന്നു ഒന്നു റാഞ്ചി അതിനെയും വായിലാക്കി പണ്ടത്തെസ്ഥാനത്തുതന്നെ വന്നുനിന്നു, മെതിച്ചുതിന്നും. സന്തോനോല്പാദനാവയവങ്ങൾ ആണിന്നു ഉദരാന്തരത്തിലും പെണ്ണിന്നു മസ്തകത്തിലുമാണു. ആണുംപെണ്ണും യോജിച്ച നിലയിലും പറന്നുകളിക്കുന്നുണ്ടാകും. കണ്ണൻപാററയുടെ പരമശത്രു റാഞ്ചാനിച്ചയാണു. റാഞ്ചൻ പെട്ടെന്നു ശരംവീഴുമ്പോലെ ഇതിന്റെ മസ്തകത്തിൽ ചാടിവീണു, അതിന്റെ മൂൎച്ചയുള്ള പ്രോപാഷിണ്ഡിദേഷത്തിൽ താഴ്ത്തി സത്തൊക്കെ വലിച്ചുകുടിച്ചു വെറും പൊള്ളയായ ശവത്തെ അവിടെ ഇട്ടേച്ചുപോരുന്നു.

**തൂൽവാലൻപാററ:**—ശരീരം വളരെ മൃദുവായതും ഉദരം വളരെ നീണ്ടതുമാകുന്നു. ഉദരത്തിൽ രണ്ടോ മൂന്നോ, തൂൽപോലെ ശരീരത്തേക്കാൾ നേൎമ്മയായ നാരുകൾ ഉണ്ടു. പിൻജോടു ചിറകു ചിലതിന്നു ഉണ്ടാകയില്ല. ഉണ്ടായാൽത്തന്നെ അതു മുൻജോടേക്കാൾ എത്രയോ

ചെറുതായിരിക്കും. നീണ്ട സംവേദിനിയുടെ കട തടിച്ചിട്ടാണു. ഇവററയുടെ ആയുസ്സു ഒന്നോ ഏറിയാൽ രണ്ടുമൂന്നോ ദിവസം മാത്രമാണു. മൂന്നുദിവസംകൊണ്ടു ഈ സ്വതന്ത്രനു എന്തു ലോകപരിചയമാണു സിദ്ധിക്കുന്നതെന്നു ആരുകണ്ടു. ഇവററ മുട്ടയിടുന്നതു വെള്ളത്തിലാണു. ചിലപ്പോൾ ഇവററ മഴപ്പാററയെക്കാൾ സുലഭമായി പാറുന്നതു കാണും. നിലവും നദിയും മുഴുവനും ഇവററയുടെ ശവംകൊണ്ടു മൂടപ്പെട്ടതായി പിറേറദിവസം കാണുകയും ചെയ്യും.

**ചിതൽ:**—ഇതു ഓരോ വലിയ കൂട്ടമായിട്ടാണു പാൎക്കുന്നതു. ഇതിന്റെ സംവേദിനി കാഴ്ചയിൽ, ഉരുണ്ട ചെറുതരികൾ കോൎത്തു വെച്ചപോലെ ഇരിക്കും. ചിറകുള്ളവററക്കു കണ്ണുണ്ടാകുമെങ്കിലും ചിറകില്ലാത്തവററയ്ക്കു കണ്ണുണ്ടാകയില്ല. ചിറകു രണ്ടുജോടും ആകൃതിയിൽ നെല്ലിച്ചപ്പുപോലെയാണു. ചിതലിന്റെ ഓരോ സമൂഹത്തിൽ രണ്ടുമൂന്നു തരം കൂട്ടക്കാരുണ്ടാകും. ആണിന്നും പെണ്ണിന്നും ചിറകുണ്ടു. എന്നാൽ നപുംസകന്മാൎക്കു ചിറകില്ല. ഇവററ മററുള്ളവററയെക്കാൾ ചെറുപ്പക്കാരുമാണു. ഓരോ സമൂഹത്തിലെ വേലക്കാരും ഇവരാണു. മുട്ടയിടുന്ന പെണ്ണിന്നു റാണി എന്നാണു പേർ കൊടുത്തിട്ടുള്ളതു. റാണിയുടെ ഉദരം മുട്ടകൾകൊണ്ടു ചീൎത്തു രണ്ടു മൂന്നിഞ്ചു നീളം വെക്കുന്നു. ഓരോ ദിവസത്തിൽ റാണിച്ചിതൽ പത്തുപതിനായിരം മുട്ടകളിടും. എന്നുമാത്രമല്ല ഇങ്ങിനെ ഇടവിടാതെ ആറുമാസത്തോളം മുട്ടയിടുകയും ചെയ്യും. പിന്നെ ചിതൽ പെരുകുന്നതിൽ ഒട്ടും ആശ്ചൎയ്യപ്പെടാനില്ലല്ലോ. മുട്ടകൾ ഓരോ അറയിൽ കൊണ്ടുവെച്ചു സൂക്ഷിക്കുന്നതും വിരി

യുന്ന കുട്ടികളെ ആഹാരംകൊടുത്തു രക്ഷിക്കുന്നതും നപുംസകന്മാരായ വേലക്കാരാകുന്നു. വേലക്കാരുടെ സംഖ്യക്കു സീമ കാണുകയില്ല. വേലക്കാരിൽ ചിലർ പടയാളികളായി നിൽക്കുന്നു. ഇവയുടെ തലയ്ക്കും കടിപ്പാനുള്ള കോപ്പുകൾക്കും, ഉറപ്പും വലിപ്പവും ജാസ്തി ഉണ്ടാകും. വേലക്കാർ, തങ്ങളുടെ തുപ്പലിൽ പൊതിർത്ത മരപ്പൊടികൾകൊണ്ടാണു മുട്ടയിൽനിന്നു വിരിയുന്ന കിടാവിനെ പുലർത്തുന്നതു. ആഹാരം കൊടുക്കുന്ന രീതികൊണ്ടു വേലക്കാൎക്കു കുട്ടിയെ ആണായിട്ടോ പെണ്ണായിട്ടോ പടയാളിയായിട്ടോ വേലക്കാരനായിട്ടോ ഇഷ്ടംപോലെ വരുത്തുവാൻ സാധിക്കുമെന്നു കാണുന്നു. നാഗരികന്മാരായ മനുഷ്യൎക്കുകൂടി ഈ വിദ്യ ശീലമില്ല. പുതുമഴ പെയ്യുമ്പോൾ ആണും പെണ്ണുമായി എത്രയോ ലക്ഷം ചിതലുകൾ—ഈ നിലയിൽ ഇവറ്റയെ മഴപ്പാറ്റകളെന്നാണു വിളിച്ചുവരുന്നതു—പുറത്തേക്കു പറന്നുവരുന്നു. മിക്കസമയത്തും ഇവ പുറത്തു വരുന്നതു സന്ധ്യക്കോ രാത്രിയിലോ ആയിരിക്കും. വിളക്കു കാണുമ്പോൾ വീടുകളിലും വന്നുകയറി തീയ്യിൽവീണു അനേകങ്ങൾ ചാകും. ഇങ്ങിനെ വ്യവസ്ഥയില്ലാതെ കുറേ നേരം പറന്നുകളിച്ചശേഷം നിലത്തുവീണു ഇവറ്റ വെവ്വേറെയുള്ള ഓരോ ജോടായി ഒത്തുകൂടുന്നു. ഈ അവസരത്തിൽ ചിറകുകൾ അനാവശ്യമെന്നു കരുതി, ഇവറ്റ, ഒരു പ്രത്യേകവിധത്തിൽ വളപ്പു പൊട്ടിച്ചിടുക്കുന്നു. ഇങ്ങിനെ ഓരോ ജോടായി ഇഴഞ്ഞുപോകുമ്പോൾ, യദൃച്ഛയാ, ഒരു ചിതൽ സമൂഹത്തിലെ വേലക്കാർ കണ്ടുമുട്ടും. അപ്പോൾ ദമ്പതികളെ ക്ഷണം എടുത്തുകൊണ്ടുപോയി, ഒരു അറയിൽ പാൎപ്പിച്ചു, രാജാവും റാണിയുമായി അഭി

ഷേകംചെയ്യും. പക്ഷേ രാജാംഗങ്ങൾ പ്രജകളെ പരിപാലിക്കുന്നതിന്നു പകരം പ്രജകൾ രാജാംഗങ്ങളെ പരിപാലിക്കയാണു ചെയ്യുന്നതു. അതുകൊണ്ടു പ്രജകളുടെ ഉത്സാഹവും സാമൎത്ഥ്യവും ഭാഗ്യവുംപോലെ ഓരോ സമൂഹത്തിൽ അനേകം രാജാക്കന്മാരേയും രാജ്ഞികളേയും കാണും. ചിതലിന്റെ ദേഹം എത്രയോ മൃദുവാണെങ്കിലും അതിന്റെ ആഹാരം എത്രയോ ഉറപ്പും കടുപ്പവുമുള്ള സാധനങ്ങളാണു. തുണി, കടലാസ്സു, പായ, ചൂടി, പലക, എന്നുവേണ്ട ഇരിമ്പുംകൂടി ഇവറ്റതിന്നും. ഓരോ സമൂഹക്കാർ, തങ്ങളുടെ ഇടയിൽനിന്നു മരിക്കുന്ന ജന്തുക്കളെ തിന്നുന്നതായ സ്വഭാവംകൊണ്ടു, ചിതലിന്റെ സമൂഹത്തെ ആകപ്പാടെ നശിപ്പിച്ചുകളവാൻ പ്രയാസമില്ല. പാഷാണം പുരട്ടി, ഒരു കഷണം മരം നിലത്തിട്ടാൽ ചിതൽ അവിടെ എത്തുകയും അത് തിന്നുകയും ചെയ്യും. തിന്നവറ്റ കൂട്ടിലെത്തിമരിക്കുമ്പോൾ, ആ ശവങ്ങൾ തിന്നിട്ടു, പിന്നേയും ചിലർ മരിക്കും. ഇങ്ങിനെ തിന്നും മരിച്ചും തിന്നും മരിച്ചും, ഒടുവിൽ ആ സമൂഹക്കാർ ആകപ്പാടെ ഒടുങ്ങിപ്പോകും. ചിതലിനെ സുലഭമായിക്കാണുന്നതു ഉഷ്ണമേഖലയിലാണു. ആഫ്രിക്കയിൽ ചിതൽ ഉണ്ടാക്കുന്ന പുററ പത്തുപതിനാലടി ഉയരമുണ്ടാകും. ആഹാരംനോക്കി നടക്കാൻപോകുന്ന വഴിയിൽ മണ്ണുകൊണ്ടു ഒരു മേലാപ്പുണ്ടാക്കി തങ്ങളെ കാണാൻ വയ്യാതാക്കുന്നു. വല്ല വീട്ടിലും പ്രവേശനം കിട്ടിയാൽ മരത്തൂണുകളും മേലേയുള്ള മച്ചും, വാരിയും ചോടെ കാണുന്ന മരപ്പെട്ടിയും തുണിസ്സാമാനങ്ങളും ഒട്ടൊഴിയാതെ അല്പദിവസത്തിന്നുള്ളിൽ തിന്നുതീൎത്തുകളയുന്നു. നിലത്തുവീഴുന്ന കാട്ടുമരങ്ങൾ ചിതലിന്റെ

ബാധകൊണ്ടു അല്പകാലത്തിന്നുള്ളിൽ പൊടിഞ്ഞു പോകും. അങ്ങിനെ ഇരിക്കെ ചിതൽ ഒരു നിസ്സാരനാണെന്നു ഒരിക്കലും വരുന്നതല്ല.

**പെരുമണ്ണട്ട** (Cricket):—മുൻചിറകു വളരെ തടിച്ചു, നേരിയ പിൻചിറകിനു ഒരു രക്ഷയായി നിൽക്കുന്നു. ഉരുണ്ടതലമേൽ വളരെ നീണ്ട ഒരു ജോടു സംവേദിനി ഉണ്ട്. കടിക്കുന്നഭാഗം വളരെ ബലവും പല്ലുപോലെയുള്ള തള്ളലും ഉള്ളതാണു. ശരീരത്തിന്റെ പിൻഭാഗം തടിച്ചിട്ടാണു. ചിറകുമടക്കി, പിൻഭാഗത്തോടു ചേൎത്തുവെച്ചാൽ ചിറകുണ്ടെന്നകാൎയ്യംതന്നെ അറിയുകയില്ല. മുൻകാലുകൾ വളരെ തടിച്ചു നിലം കുഴിപ്പാൻതക്ക ശക്തിയുള്ളവററയായിത്തീരുന്നു. സാധാരണ മണ്ണട്ടയെ തുള്ളന്റെ ജാതിയിലെ പെട്ടതാൻ തരമുള്ളൂ. അതു ക്ഷാരവൎണ്ണത്തിലും കാപ്പിനിറത്തിലും കാണും. പിൻകാലുകൾ തുള്ളന്റെ മാതിരി മടക്കിവെച്ചു സ്ഥൂലിച്ച അവയവമാണു. നല്ലവണ്ണം ചാടും. സാധാരണ പുറത്തിറങ്ങുന്നതു രാത്രിയാണു. ഉദരാന്തത്തിൽ സൂചിപോലെ നീണ്ട വാലുകൾ കാണും. മുൻചിറകുകൾ തമ്മിൽ ഉരച്ചു, ഇവററ, ദുസ്സഹമായ ഒരു പരുപരുത്ത ശബ്ദം ഉണ്ടാക്കുന്നു. വയലിലും വീട്ടിലും മണ്ണട്ട പാൎക്കുന്നു. നിലത്തു കുഴികളുണ്ടാക്കി ആ കുഴികളിലാണു മണ്ണട്ട പാൎക്കുന്നതും, അനേകം മുട്ടയിടുന്നതും.

**തുള്ളൻ** (ചാടാൻ) Grass hoper-നല്ലവണ്ണം പറക്കാൻ സാധിക്കുമെങ്കിലും തുള്ളന്മാർ മിക്കസമയത്തും തുള്ളിക്കൊണ്ടാണു ഒരേടത്തു നിന്നു മറെറാരേടത്തു പോകുന്നതു. പച്ചപ്പൈ എന്നു നാം പറയുന്ന പച്ചനിറത്തിലുള്ള തുള്ള

ന്നെക്കൊണ്ടാകുന്നു. ഇതിന്നു വല്ലാത്ത ഒരു ശബ്ദം പുറപ്പെട്ടുവിക്കാൻ സാധിക്കും. നിലക്കാക്ക എന്നു നാം പറയുന്നതു, നനവുള്ള സമയത്തു മിററത്തു കാണുന്ന ചെറിയ തുള്ളന്മാരെക്കൊണ്ടാണു. തുള്ളന്മാരുടെ പ്രധാനാഹാരം ഇലയും, പുല്ലും പക്ഷികളുടെ പ്രധാനാഹാരം തുള്ളനുമാണു. പക്ഷികൾ ഇവററയുടെ സംഖ്യ കുറക്കാതിരുന്നാൽ നാട്ടിൽ സസ്യങ്ങൾതന്നെ ഉണ്ടാകുമോ എന്ന കാൎയ്യം സംശയമാണു. തുള്ളന്മാൎക്കു പച്ചിലപോലേയും ഉണക്കില പോലേയും തോന്നുന്ന രക്ഷാവൎണ്ണങ്ങൾ കാണുമെങ്കിലും ഇവററയുടെ ചലനം കണ്ടറിഞ്ഞു പക്ഷികൾ സംഖ്യയില്ലാതെ കൊന്നുതിന്നുന്നുണ്ടു.

**വെട്ടുതുള്ളൻ:**—(Locust) സംവേദിനി ചെറുതും ദേഹത്തിന്റെ പകുതിയോളം മാത്രമെത്തുന്നതുമാകുന്നു. ആകാശത്തിൽകൂടെ ഇവററ ഓരോ വലിയ കൂട്ടമായി പറന്നു, വളരെ ദൂരദേശത്തിലുംകൂടി എത്തുന്നു. ഒരേടത്തു ചെന്നു വീണാൽ നിലത്തു കാണുന്ന പുല്ലും മരത്തിന്മേലുള്ള ചപ്പും ഒരു നിമിഷത്തിന്നുള്ളിൽ ഇവററ തിന്നുതീൎക്കും. പച്ചയായിക്കാണുന്ന യാതൊന്നും ഇവററ ബാക്കിവെക്കയില്ല. കൃഷിക്കാൎക്കു ഈ ജന്തുക്കളെ അത്യന്തം ഭയമാണെന്നു പ്രത്യേകം പറയേണ്ടതില്ലല്ലൊ. 1891-ാമാണ്ടിൽ തെക്കൻ അഫ്രിക്കയിലുള്ള പ്രിട്ടോറിയാപട്ടണത്തിൻ മേലേയായി പാറന്നുപോയ ഒരു കൂട്ടത്തിന്നു 25 നാഴിക നീളവും, അര നാഴിക ഘനവും, അരനാഴിക വീതിയും ഉണ്ടായിരുന്നത്രെ. അപ്പോൾ ആ കൂട്ടത്തിൽ എത്ര വെട്ടുതുള്ളന്മാർ ഉണ്ടായിരിക്കണം. 1797_ാമാണ്ടിൽ തെക്കൻ അഫ്രിക്കയിൽതന്നെ രണ്ടായിരം ചതുരശ്രനാഴിക വിസ്താ

രമുള്ള ദിക്കു മുഴുവനും ഒന്നിന്നൊന്നു മീതെയായി ഇടതിങ്ങിക്കൂടിയിരുന്ന വെട്ടുതുള്ളന്മാരെക്കൊണ്ടു മൂടപ്പെട്ടിട്ടുണ്ടായിരുന്നുപോലും. ഈ വലിയ കൂട്ടം പറന്നു മേലോട്ടു പൊന്തിയപ്പോൾ, അതിന്റെ നിർഭാഗ്യത്തിന്നും മനുഷ്യന്റെ ഭാഗ്യത്തിന്നും ഒരു കാററു വീശി എല്ലാററിനെയും കടലിലാക്കി. കടലിൽനിന്നു തിരകൾ, ഇവററയുടെ ശവങ്ങൾ, അടിച്ചു തീരത്താക്കി നാലടി ഉയരത്തിൽ അമ്പതു നാഴികനീളത്തോളം കടൽക്കരയിൽ ഇവററയുടെ ശവങ്ങൾ മതിൽപോലെ കിടന്നിരുന്നു. ശിവ! ശിവ! പ്രകൃതിയിൽ പ്രത്യക്ഷമാകുന്ന അനാവശ്യ ജീവനാശം കാണുമ്പോൾ ആരാണു അത്ഭുതംകൊണ്ടു വിഭ്രമിക്കാത്തതു.

**ചുള്ളിക്കോലൻ** (Mantis):—കാലും ശരീരവും വളരെ മെലിഞ്ഞു നീണ്ടിട്ടാണു. കാഴ്ചയിൽ ഒരു ഉണക്കച്ചുള്ളിപോലെ തോന്നും. ചിലതിന്നു ചിറകു തന്നേ ഉണ്ടാകയില്ല. മിണ്ടാതിരിക്കുമ്പോൾ, കാൽ നെട്ടനീളത്തിൽ ശരീരത്തോടു ചേർത്തുവെക്കുന്നതുകൊണ്ടു ഒരു നേരിയ ചുള്ളിയെന്നല്ലാതെ ഒരു ജന്തുവായിരിക്കുമെന്ന സംശയംപോലും ജനിക്കുകയില്ല. പോരാഞ്ഞിട്ട് ചുള്ളിയിൽ കാണുന്ന കമ്പുകളുടെ നെർപകപ്പുകളുംകൂടി ഇവന്റെ ദേഹത്തിൽ ഉണ്ടു. ഈ കള്ളൻ ഇര തെണ്ടുന്നതു രാത്രിയാണു. ഇലതന്നേയാണു ഇവന്റെയും ആഹാരം. ചിലതു ഒരടിയിൽ ജാസ്തി നീളം വെക്കുമെന്നു കണ്ടിരിക്കുന്നു.

**ഇലപ്രാണി** (Leaf insect):—ഇതിന്റെ ശരീരം അല്പം തടിച്ചു പരന്നിട്ടാണ്. മുൻചിറകുകൾ വലുതും പിൻചിറകുകൾ എത്രയോ ചെറുതുമാകുന്നു. മുൻചിറകുകൾ ഇവററയുടെ ശരീരംമൂടുംപ്രകാരം ഇവററ മൂടിവെ

ക്കുന്നു. ഈ ചിറകു ചിലതരക്കാൎക്കു പച്ചിലപോലെയും ചിലതരക്കാൎക്കു ഉണക്കിലപോലേയും ഇരിക്കും.

## കുപ്പുകയ്യൻ അല്ലെങ്കിൽ കൊപ്പരത്തുക്കി:—

(Praying insect) നീണ്ട രണ്ടു സംവേദിനി പിന്നോട്ടു പാറിനിൽക്കും. നീണ്ട കഴുത്തു ഒട്ടകമാണെന്നപോലെ പൊന്തിച്ചു പിടിക്കും. ആ കഴുത്തിന്മേൽ മൂന്നു മടക്കുള്ള രണ്ടു വലിയ കൈകൾ നിൽക്കുന്നുണ്ടു. ഈ കൈകൾ (യഥാൎത്ഥത്തിൽ മുൻകാലിന്റെ ഒരു ജോടു) നിലം തൊടാതെ പൊക്കിപ്പിടിച്ചുകൊണ്ടിരിക്കും. ഈ കൈകൾ പെട്ടെന്നു നീട്ടീട്ടാണു ഇവററ മററു പ്രാണികളേ പിടിച്ചു തിന്നുന്നതു. കൈകൾരണ്ടും പൊക്കിപ്പിടിച്ചു നിൽക്കുമ്പോൾ ഇവററ തൊഴുന്നതാണെന്നു തോന്നിപ്പോകും. വെറുതേ ഇരിക്കുമ്പോൾ ഇതിന്റെ ശരീരത്തിന്നു ഒരാട്ടം കാണും. ചിലപ്പോൾ ചിറകു പൂട്ടിവെച്ചു ഉദരം കണ്ടാൽ പാലപ്പൂവിന്റെ മൊട്ടാണെന്നു തോന്നിപ്പോകും. ഒരു വിദ്വാൻ, തലപൊക്കിപ്പിടിച്ചു ഒരു കുപ്പുകൈയന്റെ തല പെട്ടെന്നു നുള്ളി എടുത്തു. കുപ്പുകൈയൻ ഉടനെ മരിച്ചില്ലെന്നു മാത്രമല്ല കുപ്പുകൈയന്നു തന്റെ തല പോയ്പോയ വിവരവുംകൂടി മനസ്സിലായില്ല. എന്തുകൊണ്ടെന്നാൽ, പണ്ടെന്നപോലെ പെട്ടെന്നു നീട്ടിയകൈയിൽ യദൃച്ഛയാ ഒരു ഈച്ച കുടുങ്ങിയപ്പോൾ അതിനേയുംകൊണ്ടു കബന്ധന്റെ മാതിരി തന്റെ ഇല്ലാത്ത തലയുടെ അടുക്കെ കൊണ്ടുപോകുന്നതു കണ്ടിരുന്നു. അതുകൊണ്ടു തല പോയാലും നില പോകാത്ത കുപ്പുകൈയനെ നമ്മളാണു കുപ്പുകൈയന്മാരായി നിന്നു പുകഴ്ത്തേണ്ടതു.

കൂറ:—തലവെക്കുന്നതു താഴെ നോക്കിക്കൊണ്ടാകുന്നു. തലയിൽ നീണ്ട രണ്ടു സംവേദിനി ഉണ്ടാകും. ഹനുക്കൾ കടിപ്പാനുപയോഗിക്കുന്ന രീതിയിൽ നിൽക്കുന്നു. മീതെനിന്നു നോക്കിയാൽ മുന്നുരസ്സിന്റെ പരിചകൊണ്ടു മൂടപ്പെട്ടതായിട്ടു ശിരസ്സു നല്ലവണ്ണം കാണുകയില്ല. കൂറക്കു രണ്ടു ജോടു ചിറകുണ്ടു. മുൻചിറക പിൻചിറകെക്കാൾ തടിച്ചതാണു. നമ്മുടെ രാജ്യത്തു കാണുന്ന ചുകന്ന കൂറ അമേരിക്കയിൽനിന്നു വന്നു ഇവിടെ കുടിയേറിപ്പാൎത്തവരാണു. മനുഷ്യന്റെ ആഹാരസാധനങ്ങൾ തിന്നുന്നതു കൂടാതെ ഇവററ ഉറങ്ങുന്ന മനുഷ്യരുടെ നഖത്തിന്നുള്ളിലെ തൊലുംകൂടി തിന്നുകളയുന്നു. ഇവററയുടെ മുട്ട ഒരു ഉണങ്ങിയ പയറിൻമണിയോളം വലിപ്പത്തിലുള്ള, ഒരു ചെറിയ സഞ്ചിപോലെ ഇരിക്കും. ഈ മുട്ട ചുമരിൻ വിടവിലൊ, നിലത്തു കാണുന്ന മാളത്തിലൊ നിക്ഷേപിക്കുന്നു. അതിൽനിന്നു വിരിയുന്ന കുട്ടി വെളുത്തു ചെറുതായിരിക്കും. പൂൎണ്ണവലിപ്പം വെക്കുംമുമ്പെ പലവട്ടം തോൽ അഴിക്കും. ചുകന്ന കൂറകൾ കൂടാതെ ഊത നിറത്തിലും, മഞ്ഞപ്പുള്ളികളോടുകൂടിയ കറുത്ത നിറത്തിലും അനേകതരം കൂറകൾ നമ്മുടെ രാജ്യത്തുണ്ടു. അവററയൊന്നും ചെങ്കൂറയുടെ അത്ര വലിപ്പമുണ്ടാകയില്ല. വെള്ളത്തിന്റെ മീതെനിന്നു പമ്പരംപോലെ ചുററിക്കളിക്കുന്ന ഒരുതരം കറുത്ത കൂറയെ മഴക്കാലത്തു കാണാറുണ്ടു. ഇതിന്നു മീൻകൂറ എന്നാണു പേർ. വണ്ടിച്ചക്രത്തെക്കാൾ ശീഘ്രമായി ഇവ തിരിഞ്ഞുകൊണ്ടിരിക്കുന്നു. ഇതു ഓരോ കൂട്ടമായിട്ടാണു മിക്കസമയത്തും കാലം കഴിക്കുന്നതു. ലോകത്തിൽ പിന്നെയും പലതരം കൂറകളുണ്ടെങ്കിലും അയക്കൂറയും കൊടിക്കൂറയും ഓരോതരം കൂറയാ

ണെന്നു ആരും സംശയിക്കയില്ലെന്നു വിശ്വസിക്കുന്നു. ചിലന്തിയും, വലിയ വേട്ടാളന്മാരും മൂഷ്‌ണെലികളും ക്ലറയുടെ വലിയ ശത്രുക്കളാകുന്നു.

കത്രിവാലൻ:—നാം ഇരിപ്പാനുപയോഗിക്കുന്ന പലകസ്സു വല്ല വിടവോ തുളയോ ഉണ്ടെങ്കിൽ, അതു തേടിപ്പിടിച്ചു തന്റെ പാൎപ്പിടമാക്കുന്ന ഒരു ചെറുജന്തുവാണു കത്രിവാലൻ. വലിപ്പത്തിൽ അര ഇഞ്ച്യു നീളമേ കാണുകയുള്ളൂ. ശരീരം നീണ്ടു മെലിഞ്ഞിട്ടാണു. പിൻഭാഗത്തു അസാരം നീണ്ടുകൂൎത്ത രണ്ടു മുള്ളുകളുണ്ടു. ഇതു പൊക്കിപ്പിടിച്ചിട്ടാണു തന്റെ നടത്തം. മുൻചിറകുകൾ കറുതായി തടിച്ചിട്ടാണു. നേരിയ പിൻചിറകു കടലാസ്സ് വിശറിപോലെ പൂട്ടിവെക്കാം. പെണ്ണു ആണിനേക്കാൾ ചെറുതാണു. കല്ലിന്റെ ചുവട്ടിലും ചെറിയ തുളയിലും മറവും ഇടുന്ന മുട്ടകളെ പെണ്ണു വളരെ ജാഗ്രതയോടെ കാത്തിരിക്കും. പിടുക്കാഴി കിടക്കുമ്പോലെതന്നെ പെണ്ണു താൻ ഇട്ട മുട്ടകളുടെ മേലെ പൊരുത്തിനു കിടക്കുമെന്നു കേൾക്കുന്നു. സംഗതിവശാൽ മുട്ടകൾ അങ്ങുമിങ്ങും ചിതറിപ്പോയാൽ പെണ്ണു പ്രയാസപ്പെട്ടു അതെല്ലാം ശേഖരിച്ചു ഒരേടത്തു തന്നെ കൊണ്ടുവെക്കും.

## ഷൾപാദവൎഗ്ഗത്തിൽ 3-ാം ഉപവൎഗ്ഗം, വണ്ടുകൾ.

---

കവികൾ വൎണ്ണിക്കുന്ന തടിച്ച കറുത്ത തേൻകുടിയൻ ഈച്ചക്കും വണ്ടെന്നാണു പേർ പറയുന്നതു. സാക്ഷാൽ വണ്ടുകൾക്കു വണ്ടെന്നും ചെള്ളെന്നും പേർ നടപ്പുണ്ടു. മനു

ഷ്യരെ കടിക്കുന്ന ഒരുതരം എട്ടുകാലുള്ള പ്രാണികൾക്കും ചെള്ളെന്നു പറഞ്ഞു വരുന്നുണ്ടു. ഇങ്ങിനെ പേരുകൾക്കൊന്നും വ്യവസ്ഥയില്ലാതിരിക്കുമ്പോൾ ജന്തുശാസ്ത്രം എഴുതുന്നവൎക്കു സൌകൎയ്യമോ സമാധാനമോ ഉണ്ടാകുന്നില്ല. വണ്ടു മഴക്കാലത്തു രാത്രി വിളക്കിന്നടുക്കെ ബാണംപോലെ പറന്നുവന്നു കല്ലുപോലെ നിലത്തു വീഴുന്ന ആ പ്രത്യേകതരം പ്രാണിയാണു. വണ്ടിന്നു രണ്ടുജോടു ചിറകുകൾ ഉണ്ടു. ഒന്നാമത്തേ ജോടു തടിച്ച പരുപരുത്തതും ശരീരത്തിനൊത്തമദ്ധ്യത്തിൽ പുറമേ കൂട്ടിവെക്കുമ്പോൾ രണ്ടും ഒത്തുചേരുന്ന ദിക്കിന്നടയാളമായി ഒരു വരപോലും കാണാത്തതുമാകുന്നു. പറക്കുമ്പോൾ വിരുത്തുകയല്ലാതെ ഈ ജോടു പറക്കുവാൻ ഉപകരിക്കുന്നില്ല. പറക്കുവാൻ ഉപയോഗിക്കുന്ന രണ്ടാമത്തെ ജോടു ചിറകു വളരെ നേരിയതാണ്. പറക്കാതിരിക്കുമ്പോൾ ഈ ജോടു തടിയുള്ള മുൻജോടു ചിറകിന്റെ ഉള്ളിൽ ഒതുങ്ങിനിൽക്കുന്നതുകൊണ്ടു, തടിയുള്ള ജോടു വണ്ടിന്റെ ദേഹത്തിന്നും, നേരിയജോടുചിറകിന്നും രക്ഷയാകുന്ന ഒരു കവചമായിത്തീരുന്നു. വണ്ടുകളുടെ സംവേദിനികൾ പല ആകൃതിയിലും കാണും. കല്ലാക്കുരു കോൎത്തപോലെയും, കുപ്പിപോലെയും, വിശറിപൊലേയും തെങ്ങോലപോലേയും എന്നുവേണ്ട മററു നാനാപ്രകാരത്തിലും കാണും. ശ്രവണശക്തി ഇവററക്കു ധാരാളമുണ്ടെന്നു പരിശോധിച്ചു മനസ്സിലാക്കിയിരിക്കുന്നു. മിക്കതിന്നും ശബ്ദമുണ്ടാക്കാൻ സാധിക്കും. ശബ്ദമുണ്ടാക്കുന്നതു ശരീരത്തിന്റെ ഒരംശം മറെറാരംശത്തോടുരച്ചിട്ടാണു. ചില വണ്ടു ഒരു മൊട്ടുസൂചിയുടെ മൊട്ടോളമേ വലിപ്പമുണ്ടാകയുള്ളു. എങ്കിലും അമേരിക്കയിൽ കാണുന്ന ചിലതിന്നു

അര അടി ദീർഘമുണ്ടാകും. വണ്ടുകളുടെ മുട്ടയിൽനിന്നു ജനിക്കുന്ന പുഴു നാലഞ്ചു കൊല്ലത്തോളം പുഴുവായി ത്തന്നെ ഇരിക്കുന്ന സംഗതികളും ശാസ്ത്രജ്ഞന്മാർ കണ്ടു പിടിച്ചിട്ടുണ്ടു. ഈ പുഴുവിന്റെ വദനം വളരെ ഉറപ്പുള്ള തായിരിക്കും. വണ്ടുകൾ കരയിലും വെള്ളത്തിലും അധിവ സിക്കുന്നുണ്ടു. വെള്ളത്തിലെ വണ്ടുകളെ കണ്ടാൽ ചെറിയ ആമകളാണെന്നു തോന്നും. ഇടക്കിടെ വെള്ളത്തിന്റെ വിതാനത്തിൽ വന്നു പിൻഭാഗംപൊക്കി നില്ക്കുന്നതു വാ യുക്കുഴലുകളിൽ വായുനിറക്കുവാൻ വേണ്ടിയാണു. വെള്ള ത്തിലെ വണ്ടുകളുടെ ആഹാരം മിട്ടെലിയും ചെറിയ പല്ലിത്തവളകളുമാണു. മുട്ടയിൽനിന്നു ജനിക്കുന്ന പുഴു അധിവസിക്കുന്നതും വെള്ളത്തിലാണു. പുഴുവിന്റെ ആ ഹാരവും തള്ളയുടേതുപോലെ തന്നേയാണു. കരയിലെ വണ്ടുകൾ ഏകദേശം ഒരൊന്നരലക്ഷം ജാതികളുണ്ടായി രിക്കുമെന്നു നിൎണ്ണയിച്ചിട്ടുണ്ടു. പലതരം വൎണ്ണങ്ങൾകൊണ്ടു ശോഭിക്കപ്പെട്ടവയും വണ്ടുകളുടെ ഇടയിൽ ഉണ്ടു. വണ്ടോ ടുകൾ കഥകളിക്കാർ ഉപയോഗിക്കുന്ന കിരീടങ്ങളും ആലവട്ടങ്ങളും അലങ്കരിക്കാൻ എടുക്കാറുണ്ടു. ഇതിന്മേ ലൊക്കെ പ്രധാനമായിക്കാണുന്നതു പച്ച നിറത്തിലുള്ള ഓടുകളായിരിക്കകൊണ്ടു ആ വക വണ്ടുകൾ നമ്മുടെ നാട്ടിൽ കണക്കിലേറെ ഉണ്ടായിരിക്കേണ്ടതാണെന്നു മന സ്സിലാക്കേണ്ടതാകുന്നു. പുരീഷം കണ്ടാൽ അതിൽനിന്നു ഓരോ ചെറിയ ഉരുള പിൻകാലുകൊണ്ടു ഉരുട്ടിക്കൊണ്ടു പോയി മുൻകൂട്ടിക്കുഴിച്ചു വെച്ചിട്ടുള്ള കുഴിയിൽ ഇട്ടു, അതി ൽ മുട്ടയിടുന്ന ഒരുതരം കറുത്ത വണ്ടുണ്ടു. ഇവററയെ ന മ്മുടെ മാസ്സപ്പടി വാങ്ങാത്ത തോട്ടികളായി വിചാരിക്കാം.

ഈ ജാതിയിൽപെട്ട ഒരുതരം വണ്ടിനെയായിരുന്നു പുരാണകാലത്തു ഈജിപ്തിലെ കൂട്ടർ ആരാധിച്ചു വന്നിരുന്നതു. മിക്കവണ്ടുകളും മരത്തടി തുളച്ചു അതിൽ മുട്ടയിടുന്നവററയാണു. മുട്ടയിൽ നിന്നു പുറത്തുവരുന്ന പുഴുക്കൾ മരത്തടി കാൻതിന്നുന്നു. ചാണോക്കുഴിയിൽ മുട്ടയിടുന്ന ഒരുതരം വണ്ടുണ്ടു. അതിൽനിന്നു ജനിക്കുന്ന പുഴു തല ചുകന്നു, ദേഹം വെളുത്തു വലിപ്പം ധാരാളമുള്ള ഒന്നാകുന്നു. ഇതിനെ കുഴിച്ചെടുത്തു തിന്നാൻ കീരികൾ എല്ലാ സമയത്തും ശ്രമിക്കുന്നതു കാണും. തെങ്ങിനെ ബാധിക്കുന്ന ഒരുതരം വലിയ വണ്ടുണ്ടു. ഈ വണ്ടിന്നു ചെല്ലെന്നാണു പേർ പറഞ്ഞു വരാറുള്ളതു. വണ്ടു തെങ്ങിന്റെ കുരളിലാണു ചെന്നുകൂടുന്നതു. വണ്ടിന്റെ ആഹാരം കുരുത്തോലയാണെങ്കിലും അതിന്റെ മുട്ടയിൽ നിന്നു ജനിക്കുന്ന പുഴുവിന്റെ ആഹാരം ചിലസമയത്തു തെങ്ങിന്റെ ഇളന്തല തന്നെയായിരിക്കകൊണ്ടു, അല്പദിവസത്തിനുള്ളിൽ തെങ്ങിന്റെ തല മുറിഞ്ഞുപോകയോ, ഉണങ്ങിപ്പോകയോ ചെയ്യുന്നു. വിരിയുന്ന കുരുത്തോലകളുടെ കണ്ണികൾ ഒരുപോലെ മുറിഞ്ഞതായികാണുമ്പോൾ വണ്ടു ആ തെങ്ങിന്റെ കുരളിൽ ഉണ്ടായിരിക്കുമെന്നു മനസ്സിലാക്കാം. കമ്പികൊണ്ടു കുത്തിയെടുത്തിട്ടൊ ഉപ്പിട്ടു അനങ്ങാൻ വയ്യാതാക്കിയൊ നാട്ടുകാർ ഇതിനെ കൊല്ലാറുണ്ടു. വലിപ്പംകൊണ്ടു നോക്കുന്നതായാൽ ഇത്തരം വണ്ടാണു നമ്മുടെ നാട്ടിൽ വെച്ചു ഏററവും വലിയവ. വണ്ടുകളെ സമൃദ്ധിയായി കാണുന്നതു മഴക്കാലത്താണു. പറന്നു വരുന്നതോ തോക്കിന്റെ ഉണ്ടപോലെ ആയിരിക്കും. മിക്ക വണ്ടുകളും രാത്രിസഞ്ചാരികളാണു. വിളക്കു കണ്ടാൽ മററ പ്രാണികളെ

പ്പോലെ വണ്ടുകളും അട്ടത്തെത്താതിരിക്കില്ല. കുറേനേരം പറന്നുകളിച്ചാൽ പിന്നെ പെട്ടെന്നു നിലത്തു വീഴും. വീഴുന്ന മാതിരി കണ്ടാൽ ചിറകിന്നു പക്ഷപാതം പിടച്ചോ എന്നാരും ശങ്കിച്ചുപോകും. പോരാഞ്ഞിട്ടു നിലത്തു വീണാൽ കുറേനേരം ബോധം കെട്ടപോലെ കിടക്കും. പിന്നെ വീണ്ടും സാവധാനത്തിൽ ദീനം നല്ലവണ്ണം ഭേദമാകാത്ത രോഗിയെപ്പോലെ നടക്കും. പിന്നെ വീണ്ടും പറക്കും. നിലത്തു വീണുകിടക്കുമ്പോൾ നമ്മൾ എത്രതന്നെ ഉപദ്രവിച്ചാലും വണ്ടുകൾ പറന്നു രക്ഷപ്രാപിക്കാൻ ശ്രമിക്കുകയേ ഇല്ല. ഈ ഒരു സ്വഭാവംകൊണ്ടു ശവം തിന്നിത്തവളകൾക്കു (Toads) എത്രയെങ്കിലും വണ്ടുകളെ തിന്നുതീർക്കാൻ സാധിക്കുന്നു. ചെറുതരം പച്ചവണ്ടുകൾ ഓരോ കൂട്ടമായി പറന്നുകളിക്കുന്നതു ഞാൻ കണ്ടിട്ടുണ്ടു.

## ഷൾപ്പാദ വർഗ്ഗത്തിൽ 4-ാം ഉപവർഗ്ഗം.

## പാററകൾ.

---

ഈ ഉപവർഗ്ഗത്തിൽപെട്ട പാററകളെ രണ്ടു പ്രത്യേക ഭാഗങ്ങളാക്കാം. പകൽ പറന്നുകളിക്കുന്നവററയെ പൂമ്പാററകളെന്നു പറയാം. രാത്രി സഞ്ചരിക്കുന്നവററയെ രാപ്പാററകളെന്നും വിളിക്കാം. പൂമ്പാററയുടെ സംവേദിനിയുടെ അററം അതിന്റെ കടയ്ക്കൽ തടിപ്പുള്ളതായിരിക്കും. രാപ്പാററയുടേതു കടയ്ക്കൽ നേരിയതായിരിക്കും. പൂമ്പാററയുടെ ചിറകു വലുതും ശരീരം ചെറുതുമായിരിക്കും. മററതിന്നു നേരെമറിച്ചു ശരീരം വലുതും ചിറകു ചെറുതുമായിരിക്കും. പറക്കാതിരിക്കുമ്പോൾ ചിറകു പൂട്ടിവെക്കുന്ന

സമ്പ്രദായത്തിലും ഈ രണ്ടുവംശങ്ങളും വ്യത്യാസപ്പെട്ടി ട്ടുണ്ടു. പൂമ്പാററകൾ ചിറകുകളുടെ പുറംഭാഗങ്ങൾ അ ന്യോന്യം തൊടത്തക്കവണ്ണം മേലോട്ടു പൂട്ടിവെക്കുന്നു. മേറെറതു വീടുകളുടെ ഇറപോലെ രണ്ടുഭാഗത്തും ചാച്ചു വെക്കുന്നു. എന്നുവെച്ചാൽ പൂമ്പാററ പറക്കാതിരിക്കുമ്പോ ൾ ചിറകിൻെറ ഉൾഭാഗമാണു പുറമെ കാണുന്നതു. ഇതേ നിലയിൽ രാപ്പാററകൾ കാണുന്നതു ചിറകിൻെറ പുറംഭാഗംതന്നെയാണു. രാപ്പാററയുടെ മുട്ടയിൽനിന്നു പുറപ്പെടുന്ന പുഴുക്കളുടെ ദേഹത്തിൽ ചിലപ്പോൾ രോമ ങ്ങൾ വളരെ കാണും. പൂമ്പാററയുടെ പുഴുവിന്നു അങ്ങി നെയുള്ള രോമങ്ങളില്ല. പൂമ്പാററയുടെ പറക്കുന്ന രീതിക്കു വളരെ ഭംഗിയുണ്ടു. രാപ്പാററയുടെ രീതിക്കു അത്ര ഭംഗി കാണുകയില്ല. പാററകളുടെ ചിറകിന്നു പല വർണ്ണങ്ങളി ലുള്ള ചിത്രപ്പണികൾ കാണും. ഈ ചായം പൊടിയായി ട്ടാണു ഇരിക്കുന്നതു. തൊട്ടാൽ ആ നിറത്തിലുള്ള പൊടി വിരലിന്മേൽ പററും. പാററകൾ മുട്ടയിടുന്നതും അതിൽ നിന്നു ജനിക്കുന്ന പുഴുവിന്നു ആഹാരമായിത്തീരുന്ന ഇല യോമററൊ ഉള്ള ചെടികളിന്മേലും മരങ്ങളിന്മേലുമാണു. മുട്ട വിരിഞ്ഞു പുറത്തിറങ്ങുന്നതു, സ്വാതന്ത്ര്യമായി നടപ്പാ നും, ഭുജിപ്പാനും ശ്വാസിപ്പാനും സാധിക്കുന്ന ഒരു പുഴു ആ കുന്നു. പുഴുവിന്നു വളച്ചു തികഞ്ഞതിൽപ്പിന്നെ, ഇതു ഒരു തോൽകൊണ്ടു മൂടപ്പെട്ടു് സഞ്ചാരരഹിതനായി ജീവനില്ലാ ത്തവിധം ഒരു ഉണക്കമുരുക്കിൻകുരുപോലെ കിടക്കുന്നു. കുറേക്കഴിഞ്ഞാൽ ആ പുറന്തോടു പൊട്ടിപ്പുറത്തിറങ്ങുന്നതു ഒരു പാററയായിരിക്കും. പൂമ്പാററകൾ കുഴൽപോലെയിരി

ക്കുന്ന വളരെ നീളമുള്ള പ്രപോഷിണി ഉണ്ടു. ഇതു ഘടികാരത്തിന്റെ വില്ലുപോലെ ചുരുട്ടി വെച്ചിട്ടാണു. തണ്ടു നീളമുള്ള പുഷ്പങ്ങളിൽകൂടി ഈ പ്രപോഷിണി ഇറക്കി തേൻ വലിച്ചു കുടിപ്പാൻ ഇവററെക്കു സാധിക്കും. പൂമ്പാററ കാഴ്ചെക്കു വളരെ ഭംഗിയുള്ള ഒരു പ്രാണിയാണു. രാപ്പാററെക്കു അത്രെത്തോളം ഭംഗിയുണ്ടെന്നു തോന്നുന്നില്ല. പൂമ്പാററയുടെ മുട്ടയുംകൂടി വളരെ അഴകുള്ളതാണു. ഉരുണ്ടിട്ടും അണ്ഡാകൃതിയിലും പരന്നിട്ടു പീപ്പപോലെയും കുപ്പിപോലെയുമുള്ള പല ആകൃതിയിലും; വെളുപ്പു പച്ച മുതലായ പലവർണ്ണത്തിലും മുട്ടകൾ ഇലകളിന്മേലും തണ്ടുകളിന്മേലും മരത്തൊലിമേലും എന്നുവേണ്ട പലദിക്കിലും പടത്തിവെച്ചതു കാണും. പാററകൾക്കു ജീവദശയിലെ എല്ലാ അവസ്ഥകളിലും അനേകം ശത്രുക്കൾ ഉണ്ടു. മുട്ടയാണെങ്കിൽ ചെറിയ പക്ഷികളും വണ്ടുകളും ലോഭമില്ലാതെ തിന്നും. പുഴവായി നടക്കുന്ന കാലങ്ങളിൽ അനേകം പക്ഷികളും, വെട്ടാളന്മാരും, വാളനിച്ചകളും ഇവററയെ എണ്ണമില്ലാതെ തിന്നുതീർക്കുന്നു. ഉറയിൽ നിശ്ചേഷ്ടനായിക്കിടക്കുന്നകാലത്തു എലികൾ ഇവററയെ എത്രയെങ്കിലും തിന്നുന്നു. ഇങ്ങിനെയുള്ള ശത്രുബാധയിൽനിന്നൊഴിവാൻ ഇവററക്കു ദൈവദത്തമായ ചില കോപ്പുകളുമുണ്ടു. ഇവററയുടെ ദേഹം ഇവററ അധിവസിക്കുന്ന ദിക്കിനോടോ മററു വസ്തുക്കളോടോ തുല്യവർണ്ണവും ആകൃതിയും ഉള്ള മരത്തൊലിപോലെയും, ഇലപോലെയും, ചെറിയ ചുള്ളിപോലെയും പക്ഷികാഷ്ഠംപോലെയും തോന്നിപ്പോകുന്നവററയെ നമ്മുടെ രാജ്യത്തിൽ വളരെ കാണും. ഉണക്കില

പോലെയും ദ്രവിച്ച മരക്കഷണംപോലെയും, ചരൽപോലെയും, പൂവുപോലെയും, മുള്ളുപോലെയും ഇരിക്കുന്ന പൂമ്പാററകളുണ്ടു. ചിലതിന്റെ ശരീരത്തിന്മേൽ നിന്നു രൂക്ഷതയുള്ള ഒരു ഗന്ധം പുറപ്പെടുന്നതുകൊണ്ടു ശത്രുജന്തുക്കളൊന്നും ഉപദ്രവിപ്പാൻ ചെല്ലുന്നില്ല. ചിലതിന്റെ ചിറകിന്മേൽ മയിൽപ്പീലിയിൽ കാണുമ്പോലെ ചില കണ്ണുകളുടെ ചിത്രങ്ങൾകാണും. ചില രാപ്പാററകളുടെ പുഴുക്കൾ നിശ്ചേഷ്ടന്മാരായിരിപ്പാനുണ്ടാകുന്ന ഉറകളിൽ നിന്നാണു പട്ടുനൂലെടുക്കുന്നതു. ഈ കോപ്പുകളൊന്നുമില്ലായിരുന്നു എങ്കിൽ പാററവംശം ഭൂമിയിൽ അധികകാലം നിലനിന്നു പോരുമെന്നു തോന്നുന്നില്ല. ഇത്ര ധാരാളം ശത്രുക്കളുണ്ടായിട്ടുകൂടി പാററകളുടെ പുഴുക്കൾ ഒഴിച്ചുകൂടാത്ത ബാധകളായിട്ടാണു കണ്ടുവരുന്നതു. മാവിന്റെ ഇലകളൊക്കെ തിന്നുതീക്കുന്ന ഒരു വക രാപ്പാററയുടെ പുഴുക്കൾ എത്ര ഒട്ടുമാവുകളെയാണു കൊള്ളരുതാതാക്കിത്തീക്കുന്നതു. പാലക്കാട്ടു മുതലായ ദിക്കുകളിൽ താമസിച്ചുവക്കു മാത്രമേ, ഓരോ പ്രത്യേകകാലത്തു അവിടങ്ങളിലെ വീട്ടുകളിൽ കേറിവരുന്ന സംഖ്യയില്ലാത്ത കമ്പിളിപ്പുഴുക്കളുടെ ദ്രോഹം ഊഹിക്കാൻ സാധിക്കയുള്ളൂ. കൃഷികളെ നാശം ചെയ്യുന്ന അനേകം പാററപ്പുഴുക്കളുണ്ടെങ്കിലും, അനേകം പക്ഷികൾ തങ്ങളുടെ ജീവൻ പുലത്തുന്നതു ഈ പുഴുക്കളെ ഭക്ഷിച്ചിട്ടാകകൊണ്ടു, പാററകളുടെ പുഴുക്കളും കേവലം ഉപകാരമില്ലാത്ത ജന്തുക്കളാണെന്നു പറഞ്ഞുകൂടാ.

## ഷൾപാദവർഗ്ഗത്തിൽ 5-ാം ഉപവർഗ്ഗം ദ്വിപത്രി (ഈച്ചമുതലായവ).

ഈച്ച, കൊതു, അണങ്ങു മുതലായ രണ്ടു ചിറകുള്ള ജന്തുക്കൾ ഈ ഉപവർഗ്ഗത്തിൽ അടങ്ങിയിരിക്കുന്നു. ചിറകിൻെറ പിൻഭാഗത്തു ഓരോ ചെറിയ തണ്ടു എറിച്ചു നില്ക്കുന്നതു കാണും. ഇതു രണ്ടാം ജോടു ചിറകിൻെറ ഒരു സൂചനയായിരിപ്പാൻ മതി. ഇവറ്റക്കൾ കടിപ്പാനുതകുന്ന ഉപകരണമായോ പോഷണദ്രവ്യം വലിച്ചെടുക്കുന്ന പ്രപോഷിണിയായോ ഭേദിച്ചുപോകുന്നു. മുഖത്തിലുള്ള അവയവങ്ങൾ മനസ്സിലാക്കാൻ പി. കുഞ്ഞിരാമൻ നായരവർകളുടെ കൊതുവും മലമ്പനിയും എന്ന ചെറുപുസ്തകം വളരെ സഹായിക്കുന്നതാണു.

ഈച്ച:—ചുകന്നു വലുതായ കണ്ണു, ആശാരിയുടെ മട്ടം പോലെയുള്ള ചിറകു വെളുത്ത ഉദരം എന്നീ ലക്ഷണങ്ങൾ തികഞ്ഞവനാണു നമ്മേ പതിവായി ദ്രോഹിപ്പാൻ വരുന്ന ഈച്ച. സൂക്ഷിച്ചു നോക്കിയാൽ, മുഖത്തു, രണ്ടു കണ്ണിൻെറയും മദ്ധ്യത്തിൽ കറപ്പുനിറത്തിൽ ഒരു ചെറിയ ചാലും ആ ചാലിൻെറ ഇടത്തും വലത്തും ഓരോ വെളുത്ത വരയും കാണും. ഇടക്കിടേ തൻെറ സാമാന്യം തടിച്ച പ്രപോഷിണി ഉള്ളോട്ടു വലിക്കുന്നതും കീഴോട്ടു താഴ്ത്തുന്നതും ഒരു മാററാൻ പാടില്ലാത്ത സ്വഭാവമാണെന്നു ഗണിക്കാം. ഒരേ ദിക്കിൽ വളരെ നേരത്തോളം ഇളകാതെ നില്ക്കുന്ന സമ്പ്രദായം ഈച്ചക്കില്ല. ഇങ്ങിനെ ചെയ്യുന്നതു കേവലം കാരണം കൂടാതെയല്ല. പത്തു മിനുട്ടോളം ഒരേ

ടത്തു നിന്നാൽ തന്റെ കാലുകളുടെ അഗ്രത്തിൽനിന്നു
പുറപ്പെടുന്ന ഒരുതരം പശകൊണ്ടു താൻ ഇളകാൻ വയ്യാ
തെ പററിപ്പോകും. എന്തൊക്കെ വൃത്തികെട്ടുള്ള വേലക
ളിൽ ഏർപ്പെട്ടാലും ഈച്ച തന്റെ ശരീരം വളരെ വൃത്തി
യിൽ കൊണ്ടുനടക്കുന്നുണ്ടു. പിൻകാലുകൾകൊണ്ടു മുൻ
കാലും ചിറകും മുൻകാലുകൾകൊണ്ടു പിൻകാലുകളും
ഉഴിഞ്ഞു വെടിപ്പാക്കുന്നതു കാണുമ്പോൾ ആൎക്കും കൌതു
കം ജനിച്ചുപോകും. ഘ്രാണശക്തി കണക്കിലേറെ ഉണ്ടു.
അമേദ്ധ്യം, വ്രണം, ശവം മുതലായവയിന്മേൽ, ഈച്ച,
തന്റെ കുട്ടികളാകുന്ന പുഴുക്കളെ നിക്ഷേപിക്കുന്നു. അവ
ററ അവിടുന്നു പോഷണദ്രവ്യങ്ങൾ വലിച്ചെടുത്തു രുചിരക
ദശ പ്രാപിക്കുന്നു. അല്പ ദിവസത്തിന്നുള്ളിൽ പുറന്തോൽ
പൊട്ടി അതി സരസനായ ഒരു ഈച്ച പുറത്തു വരുന്നു.
ഇന്നടത്തേ വീഴാവു എന്ന പ്രതിപത്തിയൊന്നുമില്ലാത്ത
തുകൊണ്ടു, കണ്ണിൽകണ്ട രോഗബീജങ്ങളൊക്കെ തന്റെ
കാലിന്മേൽ പററികിടക്കും. അതുംപേറി വിടാൻ മനു
ഷ്യന്റെ ആഹാരസാധനങ്ങളിന്മേൽ കൂടി സഞ്ചരിച്ചുചെ
യ്തിട്ടോ, പാനീയങ്ങളിൽ വീണുമരിച്ചിട്ടോ, ഈ ബീജ
ങ്ങൾ മനുഷ്യന്റെ വയററിലാക്കുവാൻ ഭഗീരഥപ്രയത്നം
ചെയ്യുന്നുണ്ടാകും. മനുഷ്യന്റെ ഇടവിടാതെയുള്ള പ്രതി
ഷേധങ്ങളൊന്നും ഈച്ച വകവെക്കാറില്ല. പറക്കുമ്പോൾ
ചിറകിന്റെ ചലനം നമുക്കു പ്രത്യക്ഷമാകയില്ല. ഒരു
ശബ്ദമുണ്ടാക്കാതെ ചങ്ങാതി പറക്കാറുമില്ല. വലിയ ഈച്ച
യുടെ പിരടിക്കു ചില വരകൾ ഉണ്ടാകും. മണിക്കുഞ്ഞൻ
എന്ന നീലനിറത്തിലുള്ള ഈച്ചക്കു ശവങ്ങളാണു വളരെ
പിടിത്തം. റാഞ്ചൻ ഈച്ചയുടെ ഉദരം അത്ര സ്ഥൂലിച്ച

തല്ല. അതു കണ്ണൻ പാററയുടെ അത്ര നീണ്ടിട്ടല്ലെങ്കിലും
അതിൽ പകുതി നീളം കാണും. അററം കൂൎത്തുമിരിക്കും.
ഇതു ഓരോ ജന്തുക്കളുടെ മേൽ റാഞ്ചിവീണു, അതിന്റെ
രക്തപാനം ചെയ്യുന്നു. പൊട്ടൻ എന്നും പോന്ത എന്നും
പറയുന്ന വലിയതരം ഈച്ചകൾ ചോരകുടിയന്മാരാണു.
നാൽക്കാലികളുടെ നേരെയാണു ഇവററ ചെല്ലുന്നതു.
വീഴുന്ന സ്ഥലം നാൽക്കാലിക്കു ഒന്നുകൊണ്ടും തൊട്ടുകൂടാ
ത്തൊരേടമായിരിക്കും. നായീച്ച ഘനംകുറഞ്ഞ ഒരു ജന്തു
വാണു. വിരൽകൊണ്ടമൎത്താലൊന്നും അതു ചാകില്ല.
നായയുടെ കഴുത്താണു ഇതിന്റെ വാസസ്ഥാനം. ശരീരം
ഉണക്കനിറമാണു. നായ്ച്ചോരയാണു തനിക്കു അമൃതം.
ഈ തരത്തിൽ ഒരു കറുത്ത ഈച്ച മനുഷ്യരെയും കടി
പ്പാൻ വരാറുണ്ടു. പക്ഷെ ഇതു വളരെ അപൂൎവ്വമായി കാ
ണുന്ന ഒരു ജാതി ഈച്ചയാണു. പൂട്ടിവെച്ച ശീലക്കുടയുടെ
ഉള്ളിലും മററും ഈ വിദ്വാൻ ചിലപ്പോൾ വന്നുകൂടും.
ഉഷ്ണകാലത്തു കണ്ണിൽവീണു മരിക്കാൻ വരുന്ന ചെറിയ
ഈച്ചയാണു കടുകീച്ച. ഇതു കാഴ്ചയിൽ ചെറിയ ചിറ
കാന്ന് ഒരു മുത്താറിപോലെ തോന്നും. മേലെ നിന്നു തൂങ്ങു
ന്ന ഓലക്കണ്ണിയിന്മേലോ ചൂടിക്കഷണത്തിന്മേലോ ഇവ
ഇടപഴുതില്ലാത്ത ഓരോ കൂട്ടമായി പററിക്കൂടുന്നു. ഈ ജനു
സ്സിൽ പക്ഷെ ഇതിനേക്കാൾ വളരെ വലുതായി ഒരുതരം
ഈച്ചയുണ്ടു. ഇതു കൂട്ടമായി നടക്കില്ല. ഈച്ച വംശത്തിൽ
ഇങ്ങിനെ പല ജാതിക്കാരുണ്ടെങ്കിലും ആഫ്രിക്കാരാജ്യ
ത്തിലെ 'ട്സെട്സി' എന്ന പോന്തയെപ്പററി രണ്ടു വാ
ക്കെങ്കിലും പറയാതിരിപ്പാൻ പാടില്ല. ഇതിന്റെ കടി
യേററാൽകന്നുകാലികൾ രണ്ടുപക്ഷമില്ലാതെ ചത്തുപോ

കുന്നു. മനുഷ്യൎക്കു യാതൊരു കേടും ഇതിന്റെ കടികൊണ്ടുണ്ടാകുന്നില്ലതാനും. ഇതിന്റെ കരച്ചിൽ കേൾക്കുമ്പോൾ തന്നെ അവിടത്തെ കന്നുകാലികൾ, മരണപ്പാച്ചൽ പാഞ്ഞു അടുത്തുകാണുന്ന ജലാശയങ്ങളിൽ പോയി മുങ്ങിക്കളയുന്നു. കാട്ടുമൃഗങ്ങൾക്കൊന്നും ട്സെട്സിയുടെ കടി അത്ര അപായപ്രദമാകുന്നില്ല. വെള്ളത്തിന്റെ വിതാനത്തിൽ കൂടെ നടന്നുകളിക്കുന്ന ഈച്ചകളും ഉണ്ടു. ഇവററയിൽ ചിലതിന്റെ കാലുകൾ വളരെ നീണ്ടിരിക്കും. ചുവരിന്മേലുള്ള തുളകളിൽ വന്നുകൂടുന്ന ചില വിചിത്രവരിയന്മാരായ ജന്തുക്കളേയും ഈച്ചകളായി ഗണിക്കേണ്ടതാണെന്നു തോന്നുന്നു. ഈ കൂട്ടരിൽ ഒരു ജാതി മുട്ടയിടുന്നതു പൂഴിയിലാണു. ഇവററ പിൻകാലുകൾ കൊണ്ടു പൂഴിയിൽ കുഴികുഴിക്കുന്നതു വളരെ കൌതുകകരമായ ഒരു കാഴ്ചയാണ്.

കൊതു:—ചെറിയ ശിരസ്സും, കൂൻപോലെ വളഞ്ഞ ഉരസ്സും, നീണ്ട ഉദരവും സാമാന്യം നീണ്ട ആറു കാലുകളും, നേരിയ രണ്ടു ചിറകുകളും കൊതുകിന്റെ സാധാരണ ലക്ഷണങ്ങളാണെങ്കിലും കൊതു നമ്മെ വിസ്മയിപ്പിക്കുന്നതു അതിന്റെ വദനാവയവങ്ങൾകൊണ്ടാണ്. സ്പൎശഘ്രാണങ്ങൾ ഗ്രഹിപ്പാനുള്ള സംവേദിനികളും ഉള്ള കുഴൽപോലെയുള്ള പ്രചോഷിണിയും കുന്തംപോലെയുള്ള ചവ്വിണികളും മററും കൊതുകിന്റെ രക്തപാനത്തിന്നു ഉതകുന്ന കോപ്പുകളാകുന്നു. ഭൂതക്കണ്ണാടികൊണ്ടു നോക്കാതെ ഇതു വ്യക്തമായി കാണില്ല. കൊതു മുട്ടയിടുന്നതു വെള്ളം കെട്ടിനില്ക്കുന്ന ദിക്കുകളിലാണ്. മുട്ടയിൽനിന്നു പുറത്തു വരുന്ന പുഴുവിന്റെ ശിരസ്സു തടിച്ചിട്ടും വാലിന്റെ ഭാഗം

മെലിഞ്ഞിട്ടുമാണ്. വാൽ മീതെയാക്കി വെള്ളത്തിൽ പൊന്തി നിൽക്കുന്നതു ആ ഭാഗംകൊണ്ടു കാററു വലിച്ചെട്ടുക്കാനാണ്. ഉപദ്രവിച്ചാൽ അനേകം മറിച്ചലോട്ടുകൂടി ചോടേ താഴും. ഇങ്ങിനെ കുറേനാൾ പുഴുവായിക്കഴിച്ചാൽ, പിന്നെ നിശ്ചേഷ്ടനായി ഒരുടത്തു ഒതുങ്ങിനിൽക്കും. കുറേ ദിവസത്തിന്നുള്ളിൽ പുറമേയുള്ള ഉറയും പൊട്ടി ഒരു പരിപൂൎണ്ണനായ കൊതു പുറത്തുവരും. വെള്ളത്തിൽ പൊന്തിക്കിടക്കുന്ന ആ ഉറയുടെ മീതേ കുറേനേരം നിന്നു കൊതു തൻെറ ചിറകാററുന്നു. പിന്നെ തൻെറ ജീവിതോദ്ദേശസിദ്ധിക്കായി എവിടെയെങ്കിലും പാറിപ്പോകയും ചെയ്യുന്നു. തന്നേക്കൊണ്ടുള്ള ഒരു വലിയ സിദ്ധി മലമ്പനിയുടെ വിതരണംതന്നെയാണു. മലമ്പനിയുടെ ബീജങ്ങൾ കൊതുവിൻെറ കടിവഴിയായിട്ടാണു മനുഷ്യശരീരത്തിൽ എത്തിച്ചേരുന്നതു.

## ഷൾപാദവർഗ്ഗത്തിൽ 6-ാം ഉപവർഗ്ഗം
## വേട്ടാളൻ മുതലായവ.

---

വേട്ടാളവംശത്തിൽ, വാളനീച്ചകൾ, മരത്തുളയനീച്ചകൾ, വേട്ടാളന്മാർ, ഉറമ്പുകൾ, തേനീച്ചകൾ എന്നിങ്ങിനെ പലജാതി ജന്തുക്കളുണ്ടു. മുൻചിറകും പിൻചിറകും എത്രയോ സൂക്ഷ്മങ്ങളായ കൊളുത്തുകളാൽ യോജിക്കപ്പെട്ടിരിക്കും. ഈ ഉപവൎഗ്ഗത്തിൽ നാല്പതിനായിരത്തിലും അധികം ജന്തുക്കളെ കണ്ടുകിട്ടിയിരിക്കുന്നു. സുമാറ ഒന്നരലക്ഷം ജാതി ജന്തുക്കളെ ഇനിയും കണ്ടുകിട്ടേണ്ടതാണെന്ന കാൎയ്യം ശാസ്ത്രജ്ഞന്മാർ മനസ്സിലാക്കിക്ക

ഴിഞ്ഞിട്ടുണ്ടു. ഈ ഉപവൎഗ്ഗത്തിൽപെട്ട ജന്തുക്കളുടെ ശരീരത്തിന്നു വളരെ വൃത്തിയും ചൈതന്യവുമുണ്ടെന്നു മാത്രമല്ല പുറന്തോലിന്നു നല്ല ഉറപ്പും തിളങ്ങലും കാണും. തടിച്ച ഹനുക്കളും നേരിയതെങ്കിലും ബലമുള്ള ചിറകുകളും വിറപ്പിക്കാൻ കഴിയുന്ന ഉദരവും ഈ ജന്തുക്കളുടെ മുഖ്യ അടയാളമാണു. ചിലതിന്നു ഉദരാന്തത്തിൽ ഒരു നീണ്ട നാരാചം ഉണ്ടാകും. ചിലതിന്നു ഈ അവയവം ഒരു ചെറിയ സൂചിപോലെ ഇരിക്കും. ഈ ഉപവൎഗ്ഗത്തിൽപെട്ട എല്ലാ ജന്തുക്കൾക്കും ഒരുപോലെ യോജിക്കുന്ന ചില സാമാന്യലക്ഷണങ്ങൾ പറവാൻ പ്രയാസമാണെങ്കിലും മിക്ക ജന്തുക്കൾക്കും പററുന്ന ചില ലക്ഷണങ്ങൾ മാത്രം പറയാം. ഓരോ ജന്തുവിന്നു നേരിയതും കണ്ണാടിപോലെ ഉള്ളിൽകൂടെ കാണാവുന്നതുമായ നാലുചിറകുണ്ടു. ശിരസ്സും ഉരസ്സും വെവ്വേറെ ഭാഗങ്ങളായി പിരിഞ്ഞു നില്ക്കും. ഉദരവും ഉരസ്സും ഒരു നേരിയ തണ്ടിന്മേലാണ് യോജിപ്പിച്ചിരിക്കുന്നതു. ചൎമ്മത്തിന്നു ഉറപ്പും ഉളിച്ചലും ഉണ്ടാകുന്നതു കൂടാതെ അതിന്മേൽ ചെറിയ രോമങ്ങളും ചിലപ്പോൾ ഉണ്ടാകും. ഹനുക്കളെക്കൊണ്ടു ആഹാരം മെതിക്കുന്നതു കൂടാതെ, കുഴികുഴിക്കയും, മരങ്ങൾ കാൎന്നുമുറിക്കയും ചെയ്യുന്നു. ചില ഉറുമ്പുകളുടെ കൂട്ടത്തിൽ ശിരസ്സും ഹനുക്കളും വളരെ വലുതായി കാണുന്നവററ പടയാളികളായി നില്ക്കുന്നവററയാണു. ഉരസ്സിന്റെ അടിയിലാണു ആറുകാലുകൾ നില്ക്കുന്നതു. ഈ കാലുകളും ചില പ്രത്യേകാവശ്യം നിൎവ്വഹിക്കാനായ്ക്കൊണ്ടു ചില പ്രത്യേകഭേദഗതി പ്രാപിച്ചു വരാറുണ്ടു. തേനീച്ച പൂമ്പൊടിയും തേനും ശേഖരിച്ചുകൊണ്ടുവരാൻകൂടി തന്റെ കാലുകൾ ഉപയോഗിക്കുന്നു. ചില

നിലവെട്ടാളന്മാരുടെ കാലുകളിന്മേൽ നീണ്ട മുള്ളുകളുള്ളതു കൊണ്ടു അവററക്കു കുഴികുഴിപ്പാൻ വളരെ സൌകൎയ്യം വന്നു ചേരുന്നു. ഇവററ മുട്ടയിടുന്നതും മുട്ടയിൽനിന്നു വിരിയുന്ന കുട്ടിക്കു ആഹാരമായി കൊന്നുകൊണ്ടുവെക്കുന്ന പ്രാണികളെ ഇടുന്നതും ഈ കുഴിയിലാണു. സന്താനോല്പാദനത്തിന്നുള്ള സാമഗ്രികൾ ഉദരാന്തത്തിലാണു നിക്ഷേപിക്കപ്പെട്ടതു. ചിലതിന്നു അതു, കുത്തുന്ന സൂചിയുടെ ആകൃതിയിൽ ഇരിക്കും. ചിലതിന്നു ഈ സൂചിക്കു ദീൎഘം ജാസ്തികാണും. മരം തുളക്കുന്ന ചിലതു ഈ സൂചി ഒരു ചിററുളിയായുപയോഗിക്കും. വാളനീച്ചകൾക്കു ഈ ആയുത്തിന്മേൽ ചെറിയ പല്ലുകളുണ്ടാകുന്നതുകൊണ്ടു അവററ ഇതു ഇളഞ്ചുള്ളികൾ മുറിക്കുവാൻ ഒരു ഈൎച്ചവാളായുപയോഗിക്കും. ചിലതു ഈ ആയുധം പ്രാണികളെ കുത്തി ബോധംകെടുത്തുവാൻ ഉപയോഗിക്കുന്നു. സന്താനോല്പാദനത്തിൽ, മുൻ വിവരിച്ച രൂപാന്തരംകൂടാതെ മററൊരു വിസ്മരിക്കത്തക്കതല്ലാത്ത അതിശയവും കൂടി കാണുന്നുണ്ടു. ഇതു ആണിന്റെ ബീജസഹായമില്ലാതെ പെണ്ണു മുട്ടയിട്ടു കൊള്ളുന്നതാണു. ഈ ഉപവൎഗ്ഗത്തിൽപ്പെട്ട ജന്തുക്കളെ കൊണ്ടു മനുഷ്യന്നു ഉപകാരവും അപകാരവും ഒരുപോലെ ഉണ്ടു. ഇത്രത്തോളം മനസ്സിലാക്കിയതിൽപിന്നെ ഈ വംശത്തിൽപെട്ട ഓരോജാതി ജന്തുക്കളെപ്പററി അല്പം വിവരിക്കാം.

**വാളനീച്ചകൾ:**—(Saw flies) ഇതു വളരെ ചെറിയ ജന്തുവാണു. ഒരിഞ്ചിന്റെ മൂന്നിലൊരോഹരി നീളം ദേഹത്തിന്നു കാണുമെങ്കിലും ചിറകു വിടൎത്തിയാൽ ഒരററത്തിൽനിന്നു മറേറ അററംവരെ അരഇഞ്ചിലും ജാസ്തി

നീളം കാണും. പിൻചിറകുകൾ മുൻചിറകുകളേക്കാൾ
എത്രയോ ചെറുതാണു. ഇതിൽ ചിലതു ഉദരാന്തനാരാചം
കൊണ്ടു ഇലയോ ഇളഞ്ചുള്ളിയോ തുളച്ചു മുട്ടയിടുന്നു. മുട്ട
യിൽനിന്നു വിരിയുന്ന പുഴു അതു ഇരിക്കുന്നേടത്തുള്ള ഇല
യോ ഇളഞ്ചുള്ളിയോ തിന്നു ക്ഷണത്തിൽ വളരുന്നു. നിറയെ
പൂത്തിരുന്ന ഒരു ഒട്ടുമാവിന്റെ പൂങ്കുലകളുടെ തണ്ടിന്മേൽ
ഇവററ മുട്ടയിട്ടു ഒരു ഒററ പൂങ്കുലശേഷിയാതെ നശിപ്പി
ച്ചതു ഞാൻ കണ്ടിട്ടുണ്ടു. ചിലതു ഉറപ്പുള്ള മരത്തടി തുളച്ചു
അതിലാണു മുട്ട നിക്ഷേപിക്കുന്നതു. ചിലതു നെൽകൃഷി
ക്കുംകൂടി വൈഷമ്യമുണ്ടാക്കുന്നു. ഈ ജാതി ജന്തുക്കളിൽ
മനുഷ്യനു അപകാരികളല്ലാത്ത ഉപകാരികളായ ആ
രേയും കാണുകയില്ല.

വേട്ടാളൻ:—(Wasp) നമ്മുടെ വീടുകളിലും മററും
വന്നു ഒരു സൌകര്യമുള്ള സ്ഥലം തിരഞ്ഞെടുത്തു കൂടുകെ
ട്ടുന്ന വേട്ടാളന്മാരെ കാണാത്തവരുണ്ടാകയില്ല. വേട്ടാളൻ
വളരെ ബുദ്ധിയും ഉത്സാഹവും ഉള്ള ഒരു ജന്തുവാകുന്നു.
വേട്ടാളനെ എല്ലാ രാജ്യങ്ങളിലും കാണാമെങ്കിലും ഒരേ
ജാതി വേട്ടാളനെ പല രാജ്യങ്ങളിലും കണ്ടു എന്നു വരി
കയില്ല. നമ്മുടെ രാജ്യത്തിൽ മച്ചുകളിന്മേലും ജനവാതി
ലുകളിന്മേലും മണ്ണുകൊണ്ടു കൂടുണ്ടാക്കുന്ന രണ്ടു മൂന്നു ജാതി
വേട്ടാളന്മാർ ഉണ്ടു. ജൂലായി മുതൽ രണ്ടുമൂന്നുമാസംവരേ
യാണു വേട്ടാളന്മാർ അതി ജാഗ്രതകാണിക്കുന്നതു. ഒരു
ജാതിയുടെ നിറം കറുപ്പും മഞ്ഞയുമാണു. ഇതു ഈന്തിൻ
കുടുക്കയേക്കാൾ എത്രയോ ചെറുതുമായ, അനേകം അറ
കൾ ഒന്നോടൊന്നു തൊട്ടുകൊണ്ടു വളരെ വൃത്തിയിൽ
മണ്ണുകൊണ്ടുണ്ടാക്കുന്നു. ഒരു കൂട്ടിൽ പത്തുപതിന്നാലറകൾ

ഉണ്ടാകും ഓരോ അറ ഉണ്ടാക്കിക്കഴിഞ്ഞാൽ അതിൽ ഓരോ മുട്ടയിടും. പിന്നെ തന്റെ മുട്ടയിൽനിന്നു ജനിക്കുന്ന പുഴുവിന്നു ആഹാരമായി പാററകളുടെ പുഴുക്കളെ എടുത്തുകൊണ്ടുവന്നു ആ അറ നിറക്കും. ഒന്നു രണ്ടു മാസം കഴിഞ്ഞാൽ ഓരോ അറയിൽനിന്നു ഓരോ വേട്ടാളൻ പുറത്തുവരും. മറെറാരു ജാതി വേട്ടാളന്റെ ശരീരം ഇഷ്ടിക പോലെ ചുകപ്പാണു. കാലുകൾ മഞ്ഞയാണു. ഇതു താനുണ്ടാക്കുന്ന അറയിൽ ആഹാരമായി കൊണ്ടുവന്നു നിറക്കുന്നതു എട്ടുകാലികളേയാണു. നിലത്തു മടയുണ്ടാക്കി അതിൽ മുട്ടയിടുന്ന വലിയജാതി വേട്ടാളനുണ്ടു. ഇതു മടയിൽ കൊണ്ടുവെക്കുന്നതു കൂറകളെയാണു. കൂറകളെ തന്റെ ഉദരത്തിൽ കാണുന്ന സൂചികൊണ്ടു കുത്തി നിശ്ചേഷ്ടനാക്കിയതിന്റെ ശേഷം മാത്രമെ ഇഴച്ചു മടയിൽ കൊണ്ടുവന്നിടുകയുള്ളു. ഒരു ജാതി വേട്ടാളൻ ഇലയിൽ മുട്ടയിടുകയും, മുട്ടയിട്ട ഭാഗത്തിൽ ഓരോ നെല്ലിക്കാവണ്ണത്തിൽ ഓരോ മുഴ പുറപ്പെടുകയും ചെയ്യുന്നു. വേറെ ഒരു ചെറിയ ജാതി വേട്ടാളൻ മുട്ടയിട്ടു വരുന്നതു പൂമ്പാററകളുടെ പുഴുക്കളുടെ ശരീരത്തിന്മേലാണു. ഈ മാതിരി സ്വഭാവങ്ങൾ ആലോചിച്ചാൽ പക്ഷിയെപ്പോലെതന്നെ വേട്ടാളനും പാററകളുടെ പുഴുക്കളുടെ ബാധയിൽനിന്നു കൃഷിക്കാരെ രക്ഷിക്കുന്നുണ്ടു.

**കടന്നൽ:**—(Hornet) ഇതു കാഴ്ചയിൽ ഒരു വലിയ ഈച്ചയെപ്പോലെ ഇരിക്കും. മുഖത്തു കുത്തുവാനുപയോഗിക്കുന്ന ഒരു ആണി ഉണ്ടു. കുത്തിക്കഴിഞ്ഞാൽ ആണി മുറിയിൽതന്നെ തറച്ചിരിക്കും. കടന്നലിന്നു ലേശം വിഷമുള്ളതുകൊണ്ടു അനേകം കടന്നൽ ഒന്നിച്ചു കുത്തിയാൽ

മനുഷ്യനുതന്നെ ജീവനാശം പിടിപെടുവാനിടയുണ്ടു. കടന്നൽ കൂടുകെട്ടുന്നതു മിക്കവാറും സമയത്തു വലിയ പനയോലയുടെ ഉൾഭാഗത്താണു. ഒരു കടന്നൽക്കൂടു ചിലപ്പോൾ ഒരു മൂടയോളം (50 സേർ കൊള്ളുന്ന ഒരു പൊതിക്കെട്ടു്) വണ്ണമുണ്ടാകും. കൂടു വളരെ അറകളായി ഭാഗിച്ചിട്ടുണ്ടാകും. കടന്നൽക്കൂടിനു ഏറുകൊട്ടത്തിട്ടോ മററു വല്ല വിധത്തിലോ ഇളക്കം തട്ടിയാൽ അനേകം കടന്നലുകൾ അമ്പുപോലെ പറന്നെത്തി കണ്ണിൽകാണുന്ന കന്നുകാലികളേയും മനുഷ്യരേയും കുത്തി ദ്രോഹിക്കാതിരിക്കില്ല. കടന്നൽക്കൂട്ടത്തെ, യോഗമായിപാൎക്കുന്ന ഒരു ജാതി വേട്ടാളന്മാരായി വിചാരിക്കുന്നതിൽ അബദ്ധമില്ല.

**തേനീച്ച:**—ഇതും ഓരോ വലിയ കൂട്ടമായിപ്പാൎക്കുന്ന ജന്തുവാകുന്നു. ഇതിന്റെ വിശേഷവിധി കൂടും, തേനും, മെഴുകും ഉണ്ടാക്കുന്നതാണു. കൂടു അനേകായിരം അറകൾ കൊണ്ടു നിറഞ്ഞതാകുന്നു ഓരോ അറക്കു ആറു ഭാഗങ്ങൾ ഉണ്ടു. ഈ സംഗതികൊണ്ടു ചുരുങ്ങിയ ഒരു സ്ഥലത്തു ഏററവും അധികം അറ ഉണ്ടാക്കാൻ ഇതിനു സാധിക്കുന്നു. ഓരോ അറയിൽ ഓരോ മുട്ടയും, മുട്ടയിൽനിന്നു വിരിയുന്ന പുഴുവിനു തിന്നാൻകൊണ്ടുവെക്കുന്ന തേനും ഉണ്ടു. അറ ഉണ്ടാക്കുന്ന പദാൎത്ഥം തേനീച്ചയുടെ ശരീരത്തിൽ നിന്നു പുറപ്പെടുന്ന മെഴുവാണു. മാവും പുളിയും പൂത്താൽ ആ പുഷ്പങ്ങളും അന്വേഷിച്ചു അനേകായിരം തേനീച്ചകൾ വരുന്നു. ഇവയൊക്കെ ഒന്നിച്ചുകൂടിപ്പറന്നു കളിക്കുന്ന ശബ്ദം ഒരു മുഴക്കംപോലെ കേൾക്കും. തേനീച്ച പതിവായി കൂടുകെട്ടുന്നതു ഉയരമുള്ള മരത്തിന്മേലാണു. മുട്ടയിടുന്ന തേനീച്ചകളേ "റാണി" എന്നാണു പാശ്ചാ

ത്യർ വിളിച്ചുവരുന്നതു. ഇതിന്നു മുട്ടയിടുകയല്ലാതെ മററു യാതൊരു പ്രവൃത്തിയും ഇല്ല. മുട്ടയിടുംതോറും നപുംസകന്മാർ അതോരോന്നോരോന്നെടുത്തു ഓരോ അറകളിൽ കൊണ്ടുവെക്കുന്നു. ബ്ളാത്തിയിൽ കൃത്രിമക്കൂടുകളുണ്ടാക്കി കൊടുത്തു തേനീച്ചകൾ കൊണ്ടുവരുന്ന തേൻ ശേഖരിക്കാറുണ്ടു. നമ്മുടെ നാട്ടുകാരെപ്പോലെ തേനീച്ചകളെ ആകപ്പാടെ ചുട്ടുകരിച്ചിട്ടു തേനെടുക്കുന്ന രാക്ഷസ സമ്പ്രദായം അവക്കു കേവലം ഇല്ല. ചില ചെറുതരം തേനീച്ചകൾ ഓരോ തുളയിലാണു കൂട്ടുണ്ടാക്കുന്നതു. ചെറുതേൻ എന്നു വിളിച്ചുവരുന്ന ഇവററയുടെ തേനിന്നു വളരെ ഗുണം പറയുന്നുണ്ടു.

ഉറുമ്പുകൾ:— ഉദരവും ഉരസ്സും ഒരു നേരിയ തണ്ടുകൊണ്ടു യോജിക്കപ്പെട്ടിരിക്കും. ചിലതിന്നു ഉദരാന്തത്തിൽ കുത്താൻ ഉപയോഗിക്കുന്ന ഒരു സൂചി ഉണ്ടായിരിക്കും. ഇതു, ഉപയോഗിക്കാത്ത അവസരത്തിലൊക്കെ പൂച്ചയുടെ നഖംപോലെ ഉള്ളിലുള്ള ഒരു ഉറയിൽ വലിഞ്ഞുനിൽക്കും. ഉറുമ്പുകളിലും, ആൺ, പെൺ, നപുംസകം, എന്നീ മൂന്നു വിധക്കാരുണ്ടു. സാധാരണ പുറത്തു വന്നു ഓരോ പ്രവൃത്തി നടത്തുന്ന ഉറുമ്പുകളൊക്കെ നപുംസകന്മാരാണ്. ഇവററക്കു ചിറകുണ്ടാകയില്ല. ഇവററയുടെ നടവടിയും ബുദ്ധിയും മനുഷ്യരെപ്പോലും വളരെ ആശ്ചര്യപ്പെടുത്തിയിരിക്കുന്നു. ദർശനശക്തി ഉറുമ്പിന്നു ശരാശരിക്കുണ്ടു. എന്തുകൊണ്ടെന്നാൽ എല്ലാററിനും കണ്ണുകൾ കാൺനുണ്ടു. കാഴ്ച നല്ലവണ്ണമുണ്ടെങ്കിലും ശ്രവണശക്തി അധികമുണ്ടെന്നു തോന്നുന്നില്ല. പക്ഷേ ഈ കുറവും പരിഹരിക്കാൻ വേണ്ടിയോ മറേറാ ഘ്രാണശക്തി ഒവണ്ടതില

ധികം പൂർത്തിയായിട്ടുണ്ട. ഒരു പ്രത്യേക സ്ഥലത്തു എത്താനുള്ള മാൎഗ്ഗം കണ്ടുപിടിക്കുന്നതു തന്റെ കണ്ണുകൊണ്ടും ഘ്രാണശക്തികൊണ്ടുമാണ. ഒരുകൂട്ടം ഉറമ്പു തങ്ങളുടെ കൂട്ടിൽനിന്നു 500 വാര അകലേയുള്ള ഒരു മരുന്നു ഷാപ്പുകാരന്റെ അളമ്മാറയിൽ വെച്ച തേൻകുപ്പിയിൽ കൊല്ലംതോറും വരാറുള്ളതുകൊണ്ടു ഇതിന്നു മാൎഗ്ഗംതിരിച്ചറിവാനുള്ള ശക്തി നല്ലവണ്ണമുണ്ടെന്നു ഗ്രഹിക്കാം. സ്നേഹിതന്മാരെ തിരിച്ചറിവാനുള്ള ശക്തിയും ഉറമ്പിന്നു ധാരാളം ഉണ്ടു. ശത്രുക്കളെക്കണ്ടാൽ, വെറുതെ വിടാതെ, വല്ലപ്രകാരത്തിലും കൊല്ലാൻ ഉത്സാഹിച്ചുനോക്കും. ഒരു കൂട്ടിൽനിന്നു ചില ഉറമ്പുകളെ എടുത്തു ഒന്നുരണ്ടുമാസം മറെറാരു ദിക്കിൽ കൊണ്ടുവെച്ച ശേഷം, രണ്ടാമതും ആ കൂട്ടിൽ തന്നെ കൊണ്ടുവിട്ടാൽ മററുള്ളവററ, വിട്ടുപാൎത്തവററയെ തങ്ങളുടെ കൂട്ടക്കാർ തന്നെയാണെന്നു ക്ഷണം മനസ്സിലാക്കുന്നു. ചിലസമയത്തു മഴപ്പാററപോലെ പുറത്തുവന്നു പറന്നുകളിക്കുന്ന ചെറിയ ജന്തുക്കൾ ഉറമ്പുകളാണെന്നു കാണും. ഈ കൂട്ടത്തിൽ ആണും പെണ്ണും ഇടകലൎന്നുണ്ടാകും. ഇണചേൎന്ന ഉടനെതന്നെ ആൺ വീണുമരിച്ചുപോകുന്നു. വിധവയായ പെണ്ണോ, തന്റെ അലങ്കാരമായ ആ ചിറക ഉപേക്ഷിച്ചു, തന്നെ ആരും കാണരുതെന്നു വിചാരിച്ചാമട്ടററാ ഓരോ തുളയിൽചെന്നു പററുന്നു സക്കിട്ടു ചെയ്തുകൊണ്ടിരിക്കുന്ന നപുംസകന്മാർ തങ്ങളുടെ ജാതിയാണെന്നു തോന്നിയാൽ ഇവററയെ ദയാപൂൎവ്വം പോററിവരുന്നു.

ഉറമ്പുകൾക്കു തേൻ വളരെ പ്രിയമാണ. 'അരക്കപ്രാണികളുടെയും (Aphides) ചിലപ്പോൾ അവററയുടെ

മുട്ടകളേയും ഉറുമ്പുകൾ ശേഖരിച്ചു വെയ്ക്കുന്നു. അവരയോ, പയറോ, മററു വല്ല ചെടിയോ സമൃദ്ധിയായ് വളൎന്നു കണ്ടാൽ ഉറുമ്പുകൾ അരക്കപ്രാണികളേയൊ അവററയുടെ മുട്ടകളോ തളിൎപൊട്ടിവരുന്ന ദിക്കിലോ, പൂവിലോ കൊണ്ടുവെക്കുന്നു. ഈപ്രാണികൾ,ചെടിയിലുള്ള നീർ വലിച്ചുകുടിച്ചു പോഷിക്കുമ്പോൾ, അതിൻെറ പുറത്തുള്ള, രണ്ടുകുഴലുകളിൽ കൂടെ ഒരു വക നീർ പുറത്തു തള്ളുന്നു. ഈ നീർ മധുരരസമാകകൊണ്ടു ഉറുമ്പുകൾ എത്രയോ ആൎത്തിയോടെ അതൊക്കെ നക്കിക്കുടിക്കുന്നു. ചില പ്രത്യേക തലോടൽകൊണ്ടു ഉറുമ്പു ഈ പ്രാണിയെക്കൊണ്ടു നീർ പുറത്തുതള്ളിക്കാറുമുണ്ടു. ഈ കാൎയ്യം വിചാരിച്ചാൽ മനുഷ്യൻ പാൽകറന്നു കുടിക്കാൻ പശുക്കളെയും മററും പോററുമ്പോലെ, ഉറുമ്പുകൾ തങ്ങളുടെ ഇഷ്ടംപോലെ തേൻകുടിക്കാൻ അരക്കപ്രാണികളേയും പോററുന്നുണ്ടെന്നു പറയാം. ഒരു ദിക്കിലുള്ള ചെടികളൊക്കെ ഉണങ്ങിയെന്നു കാണുമ്പോൾ ഉറുമ്പുകൾ എത്രയോ കരുതലോടുകൂടെ ആ പ്രാണികളെ സൌകൎയ്യമുള്ള മറെറാരുദിക്കിൽ എടുത്തുകൊണ്ടുപോയി വെക്കുന്നു. അരക്കപ്രാണിയായ പശുവിനെ പോററിവളൎത്താൻതക്ക വൈഭവമുള്ള ഉറുമ്പുകളിൽ രണ്ടുമൂന്നു ജാതി, യുദ്ധംചെയ്തു, തടവുകാരായി പിടിച്ചുകൊണ്ടു വരുന്ന പരാജിതജാതികളെ അടിമകളാക്കി വളൎത്തിവരാറുണ്ടെന്ന വാസ്തവം അത്ര അതിശയിക്കത്തക്കതല്ലല്ലോ. യജമാനൻ ഉറുമ്പുകൾക്കു അടുത്തെങ്ങാനും മറെറാരുജാതി ഉറുമ്പിൻെറ കൂടുണ്ടെന്നു അറിവുകിട്ടിയാൽ പണ്ടുള്ള രാജാക്കന്മാരെപ്പോലെ ഒരു കവൎച്ചക്കുള്ള വട്ടം കൂട്ടുന്നു. ആ കൂട്ടിലുള്ള പോരാളികളേയും വേലക്കാരേയും

കൊന്നു കൂട്ടിൽ കാണുന്ന മുട്ടകളോ ചെറിയ ഉറുമ്പുകളെയോ തങ്ങളുടെ കൂട്ടിൽ കൊണ്ടുവരുന്നു. അടിമകൾ പൂൎണ്ണവളൎച്ച എത്തിയാൽ തങ്ങളുടെ യജമാനന്മാൎക്കു തീൻതേടിക്കൊണ്ടു വരാൻ തക്കവണ്ണം അവററയെ ശീലിപ്പിക്കുന്നു. യജമാനന്മാർ ഒരു സ്ഥലം വിട്ടു മറെറാരുസ്ഥലം ആവാസസ്ഥാനമാക്കാൻ പോകുമ്പോൾ അടിമകളെയും ഒന്നിച്ചുകൊണ്ടുപോകുന്നു. യജമാനന്മാരായ കവൎച്ചക്കാർ എത്തുമ്പോൾ ഉടമസ്ഥന്മാർ തങ്ങളുടെ കുട്ടികളെയുമെടുത്തു ഓടുന്നതും, ഓരോരോദിക്കിൽ രക്ഷപ്രാപിക്കുന്നതും, കടിപിടികൂടുന്നതും ഒരു കൌതുകകരമായ കാഴ്ചതന്നെയാണ്. കൊള്ളക്കാരായ ചെറിയ ഉറുമ്പുകൾ നമ്മുടെ രാജ്യത്തിലും വളരെയുണ്ടു. ഒരു ചെറിയ തുളയിൽനിന്നു ഇവററ സംഖ്യയില്ലാതെ പുറത്തുവന്നു, തുളയുടെ ചുററം ഒരു വൃത്താകാരമായി ഓടിപ്പോകുന്നു. ഈ ചെറിയകൂട്ടം ഉറുമ്പുകളെ ഭയപ്പെട്ടിട്ടു, വലിയ പാമ്പുറുമ്പുകൾ കൂടി അവററയുടെ മുട്ടകളും എടുത്തു മറെറാരോ അഭയസ്ഥലം കണ്ടുപിടിക്കാൻ ഓടുന്നതു ഞാൻ എത്രയോ പ്രാവശ്യം കണ്ടിട്ടുണ്ടു. ഉറുമ്പുകളുടെ കൂട്ടത്തിൽ ഇങ്ങിനെയുള്ള ദുസ്സാമൎത്ഥ്യക്കാർ വളരെ ഉണ്ടെങ്കിലും, ഉറുമ്പു വംശക്കാരുടെ നിരന്തരമായ പ്രവൃത്തി നടത്തലും, ക്ഷാമകാലത്തേക്കു ആവശ്യമായ ഭക്ഷണശേഖരണവും അവററ കാണിക്കുന്ന വിവേകവും ആൎക്കും ആശ്ചൎയ്യംകൊടുക്കാതിരിക്കില്ല. വെള്ളപ്പൊക്കം കൊണ്ടു തങ്ങളുടെ മടകൾ മുങ്ങിപ്പോയാൽ ഉറുമ്പുകൾ ഒരു പന്തുപോലെ ഒന്നിച്ചുകൂടിച്ചേൎന്നു വെള്ളത്തിൽ പൊന്തി നില്ക്കുന്നതു കാണും. ഇങ്ങിനെ ഒഴുകിപ്പോകുന്ന വഴിക്കു ഒരു

സൌകൎയ്യമുള്ളസ്ഥലം കണ്ടുകിട്ടിയാൽ അവിടെക്കു നടന്നു ചെല്ലുകയും ചെയ്യും. നമ്മുടെ രാജ്യത്തിൽതന്നെ നാം സാധാരണ കണ്ടുവരുന്നതായി അനേകം ജാതി ഉറുമ്പുകളുണ്ടെങ്കിലും അതിന്നൊന്നും പ്രത്യേകം പേരില്ലാത്തതുകൊണ്ടു പേരുള്ള ഏതാൻ ചില ജാതികളെപ്പററി മാത്രം അല്പം ഒന്നു പ്രസ്താവിക്കാം.

**മീറു:**—ഇതു വൃക്ഷങ്ങളിൽ പാൎക്കുന്ന ഒരു ചുകന്ന മാതിരി ഉറുമ്പാണു. ഇലകൾ, ഒരുതരം ഊറാമ്പില പോലെയുള്ള സാധനംകൊണ്ടു ഒന്നാക്കിപ്പിണച്ചിട്ടാണു കൂടുകൾ കെട്ടുന്നതു. കണ്ണുകൾ കറുത്ത കുത്തുകൾ പോലെ നിൽക്കുന്നതു കാണും. ശീലംകൊണ്ടു നോക്കിയാൽ വലിയ ദുസ്സ്വഭാവിയാണു. ആരായാലും വേണ്ടില്ല കടിച്ചു ദ്രോഹിപ്പിക്കുവാൻ സൎവ്വദാ സന്നദ്ധനാണു. എന്നാൽ മുൻഭാഗം മഞ്ഞയും ഉദരം കറുപ്പുമായ ചോണൻ ഉറുമ്പു എന്ന ഒരു ജാതിയെ കാണുമ്പോൾ ഇവററ എന്തെന്നില്ലാതെ ഭയപ്പെട്ടു ഓടിപ്പോകുന്നു.

**കുനനുറുമ്പ്:**—വൃക്ഷങ്ങളുടെ വേരിൻചോടേ മടകളുണ്ടാക്കുന്നു. തരിമണ്ണുകൾ ഈ കൂടുകളുടെ സമീപം കുമ്പാരമായി കൊണ്ടുയിട്ടതു കാണും. ഇവററയുടെ ശരീരം മഞ്ഞൾപോലെ മഞ്ഞക്കും.

**നെയ്യുറുമ്പു:**—ഇതു ചെറുതാണെങ്കിലും നല്ലവണ്ണം കടിക്കുന്നവററയാണു. ഈ ജാതിയിൽ ചോപ്പന്മാരും കറുപ്പന്മാരും ഈ രണ്ടും ഇടകലൎന്നവരും ഉണ്ടു. ദേഹം നൈ പുരണ്ടപോലെ ഇരിക്കും. ഇതിന്റെ കടിയേററാൽ കടച്ചിലെടുക്കും. ഇവൻ ഒരു ക്രൂരനാണെന്നു കാഴ്ചയിൽ തന്നെ തോന്നും.

**കരിഉറുമ്പു:**—ശുദ്ധ കറപ്പനാണെങ്കിലും രാക്ഷസസ്വഭാവമല്ല. എത്ര ഉപദ്രവിച്ചാലും ഇവൻ ദേഹത്തിന്മേൽ പൊതിയുകയല്ലാതെ കടിക്കുകയില്ല. ഓരോ കൂട്ടത്തിൽ സീമയില്ലാത്ത കൂട്ടക്കാരുണ്ടാകും. ആൾ വലിയ ഭീരുവാണു. ചില്ലറ ഒരു കാരണമുണ്ടായാൽ കൂട്ടം മുതലും വിട്ടു കുട്ടികളേയും പേറി എങ്ങോട്ടെന്നില്ലാതെ ഓടുന്നുണ്ടാകും.

**കട്ടഉറുമ്പു:**—ഇതു നീണ്ടു ക്ഷാരവർണ്ണമുള്ള ഒരുതരം ഉറുമ്പാണ്. വേട്ടാളനെന്നപോലെ ഇതിന്റെ ഉദരാന്തത്തിൽ കുത്തുന്ന ഒരു നേരിയ സൂചിയുണ്ടു. ഇതിന്റെ ഒരു യോഗത്തിൽ അധികം പേരുണ്ടാകയില്ല.

**പാമ്പുറുമ്പു:**—കട്ടഉറുമ്പിന്റെ മാതിരി ആണെങ്കിലും ദേഹം വളരെ കറുത്തിട്ടാണു. ചിലതരങ്ങൾക്കു നൈപുരണ്ടപോലെ ദേഹത്തിന്നൊരുളിച്ചലും ഉണ്ടു. മെക്സിക്കോ രാജ്യത്തിൽ ഉദരം ഉരുണ്ടു തടിച്ച ഒരുവക ഉറുമ്പുണ്ടു. ഉദരത്തിൽ നിറഞ്ഞുകിടക്കുന്നതു തേനായിരിക്കകൊണ്ടു ഈ ഉറുമ്പിന്റെ കൂടു തേടിപ്പിടിച്ചു നാട്ടുകാർ ഭക്ഷണാർത്ഥം ഇവററയെ പിടിച്ചുതിന്നുന്നു.

അസ്ഥി ഇല്ലാത്ത ജന്തുക്കളിൽ ഏതാൻ ചിലതിനെയൊക്കെ ഇപ്പോൾ വിവരിച്ചുകഴിഞ്ഞു. അസ്ഥി ഇല്ലാത്ത ജന്തുക്കൾ എന്നുവെച്ചാൽ മുതുകെല്ലില്ലാത്ത ജന്തുക്കൾ എന്നു സാരമാണ്. അസ്ഥി ഉള്ള ജന്തുക്കൾക്കൊക്കെ മുതുകെല്ലുണ്ടായിരിക്കും. ഒരു ജന്തുവിന്റെ വളച്ചയിൽ മുതുകെല്ലിന്റെ സ്ഥാനത്തു ഒരു മാതിരി ഉറപ്പില്ലാത്ത കമ്പുപോലെയുള്ള സാധനമാണു ഒന്നാമത് പുറപ്പെടുന്നതു. ഈ സാധനം ക്രമേണ ക്ഷയിക്കുന്തോറും അ

തിന്റെ സ്ഥാനത്തു അസ്ഥി വളൎന്നുവരുന്നു. എന്നാൽ ചില ജന്തുക്കൾക്കു പൂൎണ്ണവലിപ്പമെത്തിയാലും ആരംഭത്തിൽ പുറപ്പെടുന്ന കാമ്പുപോലെയുള്ള സാധനം പോയ്പോകാതെ നിലനിന്നുപോകുന്നു. ഈ ജന്തുക്കളും യഥാൎത്ഥം നോക്കിയാൽ മുതുകെല്ലുള്ള ജന്തുക്കളോടു വളരെ സംബന്ധപ്പെട്ടിരിക്കകൊണ്ടു ആ ശാലയിൽതന്നെ ഇവറ്റയെ പെടുത്തേണ്ടതാണെന്നു ചില ശാസ്ത്രജ്ഞന്മാർ ബലമായഭിപ്രായപ്പെടുന്നുണ്ടു. എന്നാൽ എല്ലില്ലാത്ത ഈ ജന്തുക്കൾ ആകൃതികൊണ്ടും സ്വഭാവംകൊണ്ടും അല്പം താണുപോയിരിക്കകൊണ്ടു അവറ്റയെ വേറെതന്നെ ഒരു വൎഗ്ഗക്കാരായി വെച്ചിരിക്കുന്നു. ഒന്നു കാഴ്ചയിൽ മനിഞ്ഞിൽ പോലെ ഇരിക്കുന്നുണ്ടു. ഒന്നു ഒരു ചെറിയ കത്തിപോലെ ഇരിക്കുന്നുണ്ടു. (Lancet) മറ്റൊന്നു ഒരു സഞ്ചിപോലെ ഉറയുള്ളതും കടുക്കപോലെ കല്ലോടുംമറ്റം പറ്റി ഉറച്ചു കിടക്കുന്നതുമാണ്. ചിലതു മാലപോലെ ഓരോ വലിയ കൂട്ടമായികണ്ടുകൂടുന്നു. ഇതിന്നു സ്വമേധയായി ദേഹത്തിന്നു ഒരു വക മിന്നലുള്ളതുകൊണ്ടു കടലിൽ ഓരോരോ സ്വൎണ്ണാഭരണം നില്ക്കുന്നതാണെന്നു തോന്നിപ്പോകും. ഒന്നു പുല്ലിപോലെ വളഞ്ഞ ഒരു കീടത്തിന്റെ സമ്പ്രദായത്തിലും മറ്റൊന്നു ഗ്ലാസ്സ് (Glass) പോലെയും ഇരിക്കും. ഇവറ്റയുടെ സമ്പ്രദായവും മറ്റം വിസ്തരിച്ചെഴുതുവാൻ ഈ അവസരത്തിൽ സാധിക്കാത്തതുകൊണ്ടു ഇത്രമാത്രം പറഞ്ഞു മതിയാക്കുന്നു.

# ജന്തുശാസ്ത്രം

## രണ്ടാം ഭാഗം.

---

## അദ്ധ്യായം—7.

## മത്സ്യങ്ങൾ.

---

മുതുകെല്ലുള്ള ജന്തുക്കളിൽവെച്ച് ഏററവും താണ പടിയിൽ നില്ക്കുന്നതും വെള്ളത്തിൽ അധിവസിക്കുവാൻ സൌകൎയ്യങ്ങളോടുകൂടിയ നിൎമ്മാണരീതി തികഞ്ഞതും ആയ തണുത്ത ചോരയുള്ള ജന്തുക്കളെ മത്സ്യങ്ങളെന്നു പറയാം. മത്സ്യങ്ങളിൽ ചിലത് കരയിലും ചിലത് ആകാശത്തിലും സഞ്ചരിക്കുന്നുണ്ടെങ്കിലും അതൊക്കെ അപൂൎവ്വങ്ങളായ ചിലതരം മത്സ്യങ്ങൾ മാത്രമാണ്. മത്സ്യം എന്നു കേൾക്കുമ്പോൾ ഒരുതരം പ്രത്യേകാകൃതി നമുക്ക് ഓൎമ്മവരുന്നുണ്ടെങ്കിലും വാസ്തവം പറഞ്ഞാൽ ഇത്ര അധികം വ്യത്യാസപ്പെട്ട ആകൃതികൾ അവലംബിക്കുന്ന ജന്തുക്കൾ മററവല്ല വിഭാഗങ്ങളിലും കാണാനിടയുണ്ടാകുമെന്നു ഒരിക്കലും വിചാരിച്ചുകൂടാ. നീണ്ടു നേരിയനൂല് പോലെ ഇരിക്കുന്നവററയും മീതേനിന്നു ചോടേപിടിച്ച് അമൎത്തിയപോലെ പരന്നവററയും, രണ്ടുഭാഗങ്ങളും പിടിച്ചു ഞെക്കിയപോലെ പരന്നവററയും, പന്തുപോലെ ഉരുണ്ടവററയും, കുതിരമുഖംപോലെയുള്ളവററയും, തലപിക്കംപോലെ തോന്നുന്നവററയും, തിറയണിഞ്ഞപോലെ തോന്നുന്നവററയും, കൊമ്പുള്ളവററയും, ഈൎച്ചവാള

ള്ളവററയും നാടപോലെ നീണ്ടവററയും മററമായി മത്സ്യങ്ങൾ കാണിച്ചുവരുന്ന കോലങ്ങൾക്ക് കണ്ണും കണക്കുമുണ്ടാകയില്ല. വൎണ്ണങ്ങളുടെ മാധുൎയ്യം കൊണ്ടും വൈചിത്ര്യം കൊണ്ടും പക്ഷികളോടും പൂമ്പാററകളോടും പടതല്ലുന്നവററയും മത്സ്യങ്ങളിൽ ധാരാളം ഉണ്ട്.

ആഹാരസാധനമായും കച്ചവടസാമാനമായും ഉപകരിക്കപ്പെടുന്ന സംഗതികൊണ്ട് മത്സ്യം മറെറല്ലാം ജന്തുക്കളേക്കാളും മനുഷ്യരെസഹായിക്കുന്നുണ്ട്. മത്സ്യത്തെ വേട്ടയാടിപ്പിടിച്ചിട്ട് മാത്രം ഉപജീവനംകഴിക്കുന്ന മനുഷ്യന്മാർ എത്ര ലക്ഷമുണ്ടെന്നു കണക്കാക്കാൻ സാധിക്കുകയില്ല. വളമായുപയോഗിപ്പാനും നെയ്യെടുപ്പാനും മററും അനേകതരം മത്സ്യങ്ങൾ തങ്ങളുടെ ശരീരദാനം ചെയ്യേണ്ടിവരുന്നു. സ്രാവിന്റെ തോല് വാൾപ്പിടിയായും, മണൽക്കടലാസായും ഉപയോഗിക്കുന്നു. തിരണ്ടിയുടെ വാൽകൊണ്ട് ചൂരലേക്കാൾ ഉലയുന്ന ഒരുതരം വടി ഉണ്ടാക്കുന്നു. ചില മത്സ്യങ്ങളുടെ തുളികൾകൊണ്ട് ശിപ്പിയിൽ വിളയുന്ന മുത്തുകളേക്കാൾ ഉളിയുന്ന ഇമിറേഷൻ മുത്തുകൾ ഉണ്ടാക്കുന്നു.

മത്സ്യത്തിന്റെ പെരുകാനുള്ള ശക്തി വിചാരിച്ചാൽ ബാക്കി എല്ലാജന്തുക്കളും കപ്പംകൊടുക്കേണ്ടിവരുമെന്നതിന്ന് സംശയമില്ല. ഒരൊററമത്സ്യം എത്രയോലക്ഷം മുട്ടയിടുമെന്നു പറയുന്നതിൽ അതിശയോക്തിയില്ല. മത്സ്യത്തിന്റെ മുട്ടനിറഞ്ഞ ഉറയാണ് ഇണർ എന്നു പറയുന്ന സാധനം. ഇതിൽ കാണുന്ന മുട്ടകൾ, തിരുത, ഏരി, മുത

ലായവററിൻെറതാണെങ്കിൽ ചീരവിത്തുകൾപോലെ ചെറുതായിരിക്കും.

മത്സ്യങ്ങൾക്ക് ബുദ്ധിശക്തി എത്രകണ്ടുണ്ടായിരിപ്പാൻ പാടുണ്ടെന്ന് ഒരു പൂൎണ്ണമായ ജ്ഞാനം സമ്പാദിക്കുവാൻ ആൎക്കും സാധിച്ചില്ല. ഇവററയുടെ മുൻകരുതലും, സാമൎത്ഥ്യവും, വകതിരിവും, ധൈൎയ്യവുംകൊണ്ടു ചൂണ്ടലെറിയുന്നവർ എത്ര ബുദ്ധിമുട്ടിപ്പോയിട്ടുണ്ടെന്ന് അവരോട് അന്വേഷിച്ചാൽ മാത്രമെ അറിവാകയുള്ളു. ഭാൎയ്യാഭൎത്താക്കന്മാർ വിട്ടുപിരിയാതെ ഒന്നിച്ചു നടക്കുന്നവററയും, കുട്ടികളെ രക്ഷിക്കുന്നവററയും, മത്സ്യങ്ങളിൽ ചിലതിന്നു വാത്സല്യഗുണം ഉണ്ടെന്നു തെളിയിക്കുന്നു. ചിലതിന്നു ശബ്ദമുണ്ടാക്കാൻ സാധിക്കുന്നതുകൊണ്ട്, ഇവററയുടെ ഇടയിൽ, വിചാരം അന്യോന്യം അറിയിക്കാനുള്ള ഒരു ശക്തിയുംകൂടി ഉണ്ടായിരിക്കുമെന്ന് ഊഹിക്കാൻ വഴികാണുന്നു.

ഒരു സാധാരണമത്സ്യത്തെ എടുത്തുനോക്കുമ്പോൾ നമുക്കു പ്രഥമദൃഷ്ടിയിൽ സ്പഷ്ടമാകുന്നത്, വായയുടേ കീഴും, ചെളുക്കയും, വലിയ കണ്ണും, കഴുത്തിലും മുതുകിലും വയറിലും വാലിന്മേലും ചെറിയ വിശറിപോലെ തോന്നുന്ന ചിറകുകളും, ശരീരത്തിൽ പടൎത്തിവെച്ച തുളികളും, വയറിൻെറ വെള്ളനിറവും, പുറത്തിൻെറ ഇരുണ്ടനിറവും, ശരീരത്തിൻെറ ഓരോ ഭാഗം നടുവെനെടുനീളത്തിൽ ഭാഗിച്ചുവെച്ചപോലെ തോന്നുന്ന ഒരു വരയും ആകുന്നു. മത്സ്യങ്ങളുടെ തുളിയും നാലുമാതിരിയായിട്ടാണ് കണ്ടുവരുന്നത്. ഒന്നാമത് വൃത്താകാരമായി, വൃത്തങ്ങളുടെ

ഉള്ളിൽ തൊട്ടുതൊട്ടു വൃത്തങ്ങൾപോലെ ഇരിക്കുന്ന വരകളുള്ളതായിരിക്കുന്ന തുളിയാണ്. രണ്ടാമത്തെ തുളിക്ക് ഒരുഭാഗത്ത് ചീപ്പ് പോലെ ഇരിക്കുന്ന അറ്റമുണ്ട്. മൂന്നാമത്തേതിന്റെ നടുവിൽനിന്ന് ഓരോ മുള്ളു പുറപ്പെടുന്നു. നാലാമത്തേത് എല്ലിന്റെ ഇഷ്ടികകൾപോലെ ഉറപ്പുള്ളതാകുന്നു. ഇങ്ങിനേതന്നെ ചിറകുകളുടെ വലിപ്പത്തിലും മട്ടിലും നില്പിലും മത്സ്യങ്ങൾ അന്യോന്യം വളരെ വ്യത്യാസപ്പെടുന്നുണ്ട്. മത്സ്യങ്ങൾക്ക് മൂക്കും നല്ലവണ്ണം തികഞ്ഞു കാണുന്നുണ്ട്. മത്സ്യങ്ങൾ ശ്വാസംകഴിക്കുന്നത് ചെളുക്കയുടെ ഉള്ളിൽ വളഞ്ഞുകിടക്കുന്ന ചീപ്പുകൾപോലെ തോന്നുന്ന ചുകന്ന പൂ കൊണ്ടാണ്. ഈ പൂവിൽ രക്തം ധാരാളം വന്നു നിറയുകയും, ഈ വഴിയായി ചീത്തവായു വെള്ളത്തിൽ കലങ്ങുകയും വെള്ളത്തിലെ നല്ലവായു രക്തത്തിൽ പ്രവേശിച്ചു രക്തം ശുദ്ധമാക്കുകയും ചെയ്യുന്നു. മത്സ്യം ആണും പെണ്ണുമായി വെവ്വേറെ ലിംഗങ്ങളുള്ള കൂട്ടക്കാരാണ്. ഇണനറ് വലുതാകാതെ ഇരിക്കുന്നത് ആണും തരിപോലെയുള്ള ഇണനറുള്ളത് പെണ്ണുമാകുന്നു. പെണ്ണിന്റെ ഗർഭപാത്രത്തിന്റെ പുറമെ ഉള്ള തുള മലദ്വാരത്തിന്റെ പിറകിലാണ്. കൂട്ടുകെട്ടുന്ന കൂട്ടക്കാരും മത്സ്യങ്ങളുടെ ഇടയിൽ ഉണ്ട്.

മത്സ്യത്തിന്റെ ഓരോ ഭാഗത്തുള്ള നെട്ടുനീളത്തിൽ കാണുന്ന നടുവരയുടെ ചോട്ടിലാണ് എണ്ണച്ചാല് നില്ക്കുന്നത്. ഇത് അനേകസുഷിരങ്ങളായി തോലിന്മേൽ വ്യാപിച്ചിട്ട് മത്സ്യത്തിന്റെ മേനിക്ക് ഒരു എണ്ണപ്പശ ഉണ്ടാക്കുന്നു.

ശുദ്ധവെള്ളത്തിലും ഉപ്പുവെള്ളത്തിലുമായി എത്രയോ ലക്ഷം ജാതി മത്സ്യങ്ങളെ കാണുമെങ്കിലും ഈ ചെറിയ പുസ്തകത്തിൽ അതിന്റെ ഒക്കെ ഒരു ചുരുക്കവിവരവുംകൂടി എഴുതുവാൻ പ്രയാസമായിരിക്കും. മത്സ്യങ്ങളെ താഴെ പറയുന്ന വൎഗ്ഗങ്ങളായി വിഭാഗിക്കാം.

1. ശ്വാസകോശമുള്ള മത്സ്യങ്ങൾ.
2. കഞ്ചുപിമത്സ്യങ്ങൾ.
3. ഇഷ്ടികത്തുള്ളിമത്സ്യങ്ങൾ.
4. വിശറിച്ചിറകൻ മത്സ്യങ്ങൾ.
5. മൃദ്വസ്ഥി (Cartilage) യുള്ള മത്സ്യങ്ങൾ.

## 1. ശ്വാസകോശമുള്ള മത്സ്യങ്ങൾ.

ഇതിൽ ചിലതിന്റെ വാൽ ചിറക് (ആകൃതിയിൽ മാത്രം) മയിൽപീലിയുടെ അററംപോലെ ഇരിക്കും. ചിലത് തടിയേക്കാൾ അധികരിച്ച നീളമുള്ളതും ചിറകുകൾ നീണ്ട് നേരിയതുമായിരിക്കും. വാൽതുടങ്ങി ശരീരത്തിന്റെ മദ്ധ്യവും കവിഞ്ഞുനില്ക്കുന്ന പുറച്ചിറകും ചിലതിന്നുണ്ട്. ഇതിന്നു പൂവുകൂടാതെ ശ്വാസംകഴിപ്പാൻ ചാക്കപോലെയുള്ള ഒരു ശ്വാസകോശവുംകൂടി ഉണ്ട്. തുളികൾ വെപ്പുകൊണ്ടു നോക്കിയാൽ ഒന്നൊന്നിന്റെ മീതെയായി ഓടിട്ടപോലെയായിരിക്കും. ഈ വൎഗ്ഗത്തിൽ അനേകം ജാതി മത്സ്യങ്ങൾ ഉണ്ട്. നമ്മുടെ നാട്ടിൽ കാണുന്ന ചെറമീൻ, കണ്ണൻ (പ്രാൽ അല്ലെങ്കിൽ കൈപ്പൻ) എന്നീ മത്സ്യങ്ങളും ഈ വൎഗ്ഗത്തിൽ പെട്ടവയാകുന്നു.

ആസ്ട്രേലിയയിലെ ചളിമീൻ.(Mudfish) നാട്ടുകാർ ഇതിനെ (ബാറാമുണ്ടി) എന്ന പേർ വിളിക്കുന്നു. ഇത് ആറടി നീളം വെക്കുമെങ്കിലും 20 റാത്തൽ ഘനമെ ഉണ്ടാകയുള്ളൂ. ഇത് സസ്യങ്ങളുംകൂടി തിന്നും. മുട്ട ഓരോന്നായി നീർച്ചെടികളുടെ ഇടയിലാണിടുന്നത്. പുഴയുടെ അടിയിലുള്ള ചപ്പിലും ചളിയിലുമാണ് ഇവററ പാക്കുന്നത്. ഇടക്കിടെ ശ്വാസംകഴിപ്പാൻ മീതെ പൊന്തിവരും.

ആഫ്രിക്കയിലെചളിമീൻ:— കഴുത്തിൽ ചിറകുകളും, അരച്ചിറകുകളും, നീണ്ട അസാരം പരന്ന ഞെണ്ടിൻകാൽപോലെ ഇരിക്കും. വാൽ ക്രമേണ കൂത്തു അററം സൂചിപോലെ നേൎമ്മയായിത്തീരുന്നു. ഉഷ്ണകാലത്തു ചളിയിൽ ഉറച്ചു വറണ്ടുകിടക്കും. പിറേറത്തെ മഴക്കാലം വരുമ്പോൾ മാത്രമെ പിന്നെ ഉണരുകയുള്ളൂ. ഇങ്ങിനെ ചളിയിൽ കല്ലുപോലെ വരണ്ടു കിടക്കുന്ന സുമാർ നൂറെണ്ണത്തെ ചളിയോടുകൂടെത്തന്നെ അടത്തെടുത്തു പാക്കർ ദ്വാര യൂറോപ്പിൽ കൊണ്ടുവന്നു. അവിടെ ചെന്നു വെള്ളത്തിൽ ഇട്ട ഉടനെ ഇവററക്കു ബോധംവന്നു. കരയിലിട്ടാൽകൂടി ഇവററ മരിച്ചുപോകുന്നില്ല. വളരെ കാലത്തോളം ജീവിക്കുമെന്നാണ് നാട്ടുകാർ പറയുന്നത്. ചിലത് ആറടി നീളംവെക്കും. ഒന്നിച്ചു ഒരു ജലാശയത്തിൽ ഇട്ടാൽ വളരേക്ഷണം വളരുമെന്നുമാത്രമല്ല എളുപ്പത്തിലൊന്നും മരിച്ചുപോകുന്നതുമല്ല. ദീൎഘകാലത്തോളം ആഹാരമില്ലാതെ ഇവററക്കു കഴിച്ചുകൂട്ടാൻ സാധിക്കുമെങ്കിലും തരമുള്ളപ്പോൾ ഇവററയെപ്പോലെയുള്ള തീററിപ്പ

ണ്ടാർങ്ങൾ ഉണ്ടാകയില്ല. അച്ചുകളേയും ഇരകളേയും ചെറിയ മത്സ്യങ്ങളേയും തവളകളേയും തിന്നൊടുക്കിയതിൽ പിന്നെ ഇവററ അന്യോന്യം തിന്നാൻ നോക്കും. രണ്ടിന്നിയുടേയും മുൻഭാഗത്ത് ഈരണ്ട് കൂർത്ത പല്ലുകളുണ്ട്. തലച്ചോറ്, ആകൃതിയിൽ തവളയുടേതുമായി വളരെ സാമ്യത കാണുന്നുണ്ട്. ഇവററയെ കാണുന്നത് നീലനദി, സാമ്പസിനദി മുതലായ വലിയ പുഴകളിലാണ്. ഉഷ്ണകാലത്ത് നാട്ടുകാർ വറണ്ട ചളികിളച്ച് അതിൽ ഉണങ്ങിക്കിടക്കുന്ന ഇവററയെ പിടിച്ചെടുക്കുന്നു. മാംസത്തിന്നു വളരെ രുചിയുണ്ടെന്നാണ് കേൾവി.

**നീലനദിയിലെ എല്ലൻമീൻ:**—(Bony pike). ഇത് ഒരുമാതിരി നീണ്ട കുഴൽപോലെ ഇരിക്കുന്ന മത്സ്യമാണ്. മുഖം ചെറുതാണ്. ശരീരംമുഴുവൻ ഇഷ്ടികപോലെയുള്ള തുളികൾകൊണ്ട് നിറഞ്ഞിരിക്കും. നീല, ഗേമ്പിയ, സെനിഗാൾ എന്നീ പുഴകളുടെ ചുവട്ടിലുള്ള ചളിയിൽക്കൂടെ ഇവററ കഴുത്തിലെ ചിറകുകളും കുത്തി ഇഴഞ്ഞു നടക്കുവാൻ ശ്രമിക്കും. വാൽചിറകിന്റെ അററം ഗോളാകൃതിയാണ്. മുതുകിന്മേൽ അന്യോന്യം തൊടാത്ത പല്ലുകൾപോലെ പന്ത്രണ്ട് ചിറകുകൾ അടുത്തടുത്തു എറിച്ചു നില്ക്കുന്നുണ്ടാകും. പൊട്ടി രണ്ട് ചെറിയ ചാക്കുകൾപോലെ ഇരട്ടയായിട്ടാണ്.

**അമേരിക്കയിലെ എല്ലൻമീൻ:**—ഇതിനെ വടക്കേ അമേരിക്കയിലെ പുഴകളിലും തടാകങ്ങളിലും കാണും. ഇതിന്ന് എത്രയോ വേഗതയോടെ നീന്താൻ കഴിയുന്നതുകൊണ്ട് മീതെനിന്നു ചോടെ വീഴുന്ന വെള്ളം വഴി

യായി മേലോട്ട് നീന്തിക്കേറാൻകൂടി ഈ മത്സ്യത്തിന്നു പ്രയാസംകൂടാതെ സാധിക്കും. സാധാരണ മത്സ്യങ്ങളേക്കാൾ ഇതിന്റെ ശരീരം ഇഷ്ടപ്രകാരം ഉലക്കുവാൻ ഇതിന്നു കഴിയും. ശരീരം അനക്കാതെ തല വളരെ സ്വാതന്ത്ര്യത്തോടെ ഇടത്തും വലത്തും തിരിക്കാൻ ഇതിന്നു കഴിയും എന്നുമാത്രമല്ല മേലെ പൊന്തിപ്പാനും ചോടെ താഴ്ത്താനും കൂടി ഇതിന്ന് ഒരു പ്രയാസം കാണുന്നില്ല. ഈ വിദ്യ ബാക്കി മത്സ്യങ്ങൾക്കൊന്നും വശ്ശുകയില്ല. തലയിന്മേൽ മുഴകളും ചാലുകളും കാണുന്നുണ്ട്. പൊട്ടി കഴുത്തുതുടങ്ങി വാൽവരെ നീണ്ടുകിടക്കുന്നു. അതിന്റെ ഉള്ള് കേവലം പൊള്ളയല്ലാത്തതുകൊണ്ട് ഒരുതരം ശ്വാസകോശമാണെന്നു വിചാരിക്കും. പച്ചനിറമായ പുറത്ത് ചിലപ്പോൾ കറപ്പ് കുത്തുകൾ ഉണ്ടാകും. ഒരു ഇരയെ പിടിച്ചാൽ അതിനെ എളുപ്പത്തിൽ വിഴുങ്ങാൻ തക്കവണ്ണം തിരിച്ചു തിരിച്ചു ശരിയായ രീതിയിൽ കൊണ്ടുവരും. ഇത് ചില പല്ലികളുടെ സ്വഭാവമാണ്. ഓരോ അണ്ണിയിൽ ഈരണ്ട് വരികളായി പല്ലുകൾ നില്ക്കുന്നുണ്ട്. എല്ലാ പല്ലിന്റെയും നീളം ഒരുപോലെ അല്ല. വലിയ പല്ലുകളൊക്കെ ചോടെ അണ്ണിയിലാണ്.

കണ്ണൻ:— ഇത് നമ്മുടെ രാജ്യത്ത് തോട്ടിലും കുളത്തിലും വയലിലും കാണുന്ന ഒരുതരം ചളിമീനാണ്. ചിറകുകൾ നല്ല വിശറിപോലെ ആയിരിക്കും. ഇത് കഴത്തിൽനിന്നു വെള്ളം കുടിപ്പാൻ തക്കവണ്ണം എത്രയോ സാവധാനമായി മീതെ പൊന്തിവരുന്നത് ഒരു ഭംഗിയുള്ള കാഴ്ചയാണ്. ആൺ പെണ്ണുങ്ങൾ ചെറു

താണ്. മുട്ടയിട്ടാൽ തളരാത്ത ക്ഷമയോടെ മുട്ടയും കാത്തു നില്ക്കും. മുട്ടയിൽനിന്നു വിരിയുന്ന പതലുകൾ സ്വൎണ്ണത്തിന്റെ നിറമാണ്. കുഞ്ഞുകളോടു വളരെ വാത്സല്യമുണ്ട്. ആണും പെണ്ണും ഒരുപോലെ പതലുകളെ കാത്തു നില്ക്കും. പതലിന്റെ അടുക്കെ കാവൽനില്ക്കുന്ന ഒരു കണ്ണനെ എന്റെ സ്നേഹിതൻ ഒരിക്കൽ വെടിവെച്ചു. തോക്കിൽനിന്നു പൊട്ടിത്തെറിച്ച ചില്ലുകൾ ഉണ്ടാക്കിയ ബഹളം ശമിച്ച ഉടനെതന്നേ, കണ്ണൻ പൊന്തിവന്നു തന്റെ കുട്ടികളുടെ അടുക്കെ കാവലായി നില്ക്കുന്നതു കണ്ടു. നോക്കുമ്പോൾ പിൻഭാഗത്ത് ദേഹത്തിന്റെ മൂന്നിലൊരംശം മുറിഞ്ഞു തെറിച്ചുപോയിരുന്നു. കണ്ണന്റെ മാംസം വളരെ രുചിയുള്ളതാണെന്നു പറയുന്നു.

**ചേറുമീൻ:—** കണ്ണന്റെമാതിരിതന്നെയാണെങ്കിലും ദേഹത്തിന്മേൽ ചില പുള്ളികളുണ്ടാകും. ഇതു കണ്ണനേക്കാൾ വളരെ വലിപ്പംവെക്കും. പതലിന്റെ നിറം കറപ്പാണ്. പതലിനേയും കാത്തുനില്പാൻ ഈ മത്സ്യവും വളരെ വിദഗ്ദ്ധനാണ്. മനുഷ്യരുടെ നിഴൽ കാണുന്ന ദിക്കിൽ നില്ക്കുകയില്ലെങ്കിലും കുളത്തിലും മററും വളൎത്തുന്ന ചേറമീൻ, ഒരു പ്രത്യേക ശബ്ദംഇട്ടാൽ പൊന്തിവന്നു നിൎഭയം നീന്തിക്കളിക്കും. ആളുകളെക്കൂടി കടിക്കുമെന്നു കേൾക്കുന്നതുകൊണ്ടു സ്വഭാവത്തിൽ ക്രൂരനാണെന്നു തോന്നുന്നു.

## വൎഗ്ഗം 2. കുരുപിമത്സ്യങ്ങൾ.

---

മുഖത്തിന്റെ അററം വായക്കീറിനേക്കാൾ മുന്നോ

ട്ട് ഉന്തിനില്ക്കുന്നനിമിത്തം കത്രപിമീൻ സ്രാവിന്റെ മ തിരിയാണെന്നു പറയാം. പക്ഷെ തലയുള്ള മുൻഭാഗം ക ണക്കിലേറെ തടിച്ചും പിന്നററം കണക്കിലേറെ ചടച്ചും ഈ മത്സ്യത്തെ മഹാ കത്രപി ആക്കുന്നുണ്ടു. പിരടിമേൽ നിന്നു ഒരു വലിയ ചിറകു പൊന്തിനില്ക്കുന്നുണ്ടു. കത്ര പിമീൻ രാത്രിമാത്രമേ അടിയിൽനിന്നു പൊന്തിവരാറു ള്ളു. അതുകൊണ്ടു ഇതിന്റെ സ്വഭാവം അറിഞ്ഞവരാ രും ഇല്ല. ഇതിനെ ധാരാളം കാണുന്നതു ധ്രുവസമുദ്രങ്ങ ളിലാണ്. സാധാരണ തിന്നുന്നതു ഞണ്ടുകളേയും ശുക്തി ജങ്ങളേയുമാണ്. ഈ ഇഷ്ടൻ ജെല്ലിഫിഷുകളേ (Telly-fish)കൂടി തിന്നുമ്പോലും. ഇതിന്റെ മാംസം എ ത്രയും മോശമാണ്. ഇതു മൂന്നടിയിൽ കുറയാതെ നീളം വെക്കും. താടിമേൽനിന്നു ഒരു ചിറകു കീഴോട്ടു തൂങ്ങിനി ല്ക്കുന്നുണ്ടു. രണ്ടുകണ്ണിന്റേയും മദ്ധ്യത്തിലുള്ള നെററിയു ടെ മീതെ വിരൽപോലെ തോന്നുന്ന ഒരു സാധനം വള ഞ്ഞുകിടക്കുന്നുണ്ടു. എപ്പോഴും തുറന്നു പിടിക്കുന്ന വായ യിൽകൂടി വരിവരിയായി നില്ക്കുന്ന പല്ലുകൾ ഇളിച്ചുകാ ണിക്കുന്ന രീതിയിൽ പുറത്തു കാണും. ആകപ്പാടെ നോ ക്കിയാൽ ഇങ്ങിനെ ഒരു പിശാചിനെ മത്സ്യവംശത്തിൽ കാണുവാനുണ്ടാകയില്ല.

പ്രൊഫസർ ലൈഡക്കർ കത്രപിമത്സ്യങ്ങളെപ്പ ററി ഇങ്ങിനെ പറയുന്നു. "ഈ മത്സ്യങ്ങൾ മൂന്നുജാതി യിൽ ആറതരങ്ങളായി ഭാഗിച്ചിട്ടുണ്ട്. കാഴ്ചയിൽ, വള രെ ഭേദിച്ചുപോയ ഒരു സ്രാവാണെന്നു തോന്നും. ശരീര

ത്തിൽ തുളിയില്ല. ചെളുക്കക്കു പകരം ഓരോ ഭാഗത്ത് മു
റിപോലെയുള്ള കുറേ നീണ്ട പിളപ്പുകൾ കരന്നുവെച്ച
സമ്പ്രദായത്തിൽ നില്ക്കുന്നതുകാണാം. കഴുത്തിൽ ചിറ
കു തുഴപോലെ താഴോട്ടു താണിട്ടാണ്. അതേസമ്പ്രദായ
ത്തിൽതന്നെ അരച്ചിറകുകളും ഉണ്ട്. പുറത്തെ ചിറകു
രണ്ടുദിക്കിലായിട്ടാണ് നില്പ്. മുൻഭാഗത്തേത് മുതുകി
ന്മേൽ ത്രികോണാകൃതിയിൽ നിവൎന്നുനില്ക്കുന്നു. അതി
ന്റെ ഒന്നാമത്തെ ഞരമ്പു തടിച്ച കൂൎത്ത മുള്ളുപോലെ
കട്ടിയായിരിക്കും. പുറത്തുള്ള രണ്ടാമത്തെ ചിറക്, പക്ഷി
ത്തൂവലിന്റെ ഒരു ഭാഗത്തെ രോമംപോലെ പിന്നോക്കം
ചെല്ലുന്തോറും ക്രമേണ വീതി കുറഞ്ഞുവരുന്ന സമ്പ്രദാ
യത്തിൽ ഏകദേശം വാലിന്റെ അററത്തോളം എത്തു
ന്നു. വാലും ക്രമേണ വീതി കുറഞ്ഞു ഒടുവിലെ അററം
വെറും നൂലുപോലെ നീണ്ടു നില്ക്കുന്നതുകാണും. മുഖ
ത്തിന്റെ അഗ്രം പരന്നിട്ടാണ്. കണ്ണ് വളരെ വലുതാ
ണ്. ആകപ്പാടെ കുരുപ്പിമീൻ എന്ന പേർ ഇതിന്നു
അൎത്ഥവത്തായിരിക്കും. ഓരോ മീൻ അഞ്ചടി നീളമു
ണ്ടാകും".

## 3. ഇഷ്ടികത്തുള്ളിമത്സ്യങ്ങൾ. (Bony fishes)

---

ഈ വിഭാഗത്തിൽപെട്ട മത്സ്യങ്ങളിൽ ചിലതി
ന്റെ ആകൃതി മററ മത്സ്യങ്ങളിൽനിന്നു എത്രയോ വ്യ
ത്യാസപ്പെട്ടതും കേവലം അസാധാരണമായതുമാകുന്നു. തു
ളി ഉറച്ച അസ്ഥിപോലെ കഠിനമായിരിക്കും. ചിലതിന്നു

ഇതിന്മേൽ ചെറിയ മുള്ളുകൾ എറിച്ചു നില്ക്കുന്നുണ്ടാകാം. ചിലതിന്നു ശരീരം ഒരുവക ഉറപ്പുള്ള പെട്ടിപോലെ ഇരിക്കും. ഇവററയെ കാണുമ്പോൾ ആമയുടെ ഓട്ടിൻപ്രകൃതിയാണ് നാം ഓൎമ്മിച്ചുപോകുന്നത്. ഉദരച്ചിറകുകൾ ഒന്നിന്നും കാണുകയില്ലെങ്കിലും ചിലതിന്നു ആ സ്ഥലത്ത് അസ്ഥിയുടെ ഉയൎച്ചകൾ അടയാളപ്പെട്ടുന്നുണ്ട്. എല്ലാററിന്നും പൊട്ടിയുണ്ടാകും. അണ്ണികളിൽ വലിയ പല്ലുകളുള്ളവററയും ഈ കൂട്ടക്കാരിൽ ഉണ്ട്. ഈ വൎഗ്ഗത്തിൽപെട്ട മത്സ്യങ്ങളെ അണ്ണിയുറച്ചവററയെന്നും കുതിരമോറന്മാരെന്നും രണ്ടു ഉപവൎഗ്ഗങ്ങളാക്കാം. ഉറച്ച അണ്ണിയുള്ളവററെ പല്ലുള്ളവററയെന്നും കൊക്കുള്ളവററയെന്നും രണ്ടായി ഭാഗിക്കാം.

**പല്ലുള്ളവററ**:— മുഖത്തിന്നു മുന്നോട്ടേക്ക് ഒരു ഉന്തൽഉണ്ട്. പല്ല് മുറിപ്പല്ലുകൾ (Incisors) പോലെ ഇരിക്കും. Ostracion പെട്ടിപ്പൊതിയൻമീൻ. ഇതിൻെറ ദേഹം പെട്ടിപോലെയുള്ള ഉറപ്പുള്ള തോൽകൊണ്ട് പൊതിയപ്പെട്ടിരിക്കും. ഈ തോൽ എട്ടീതതിരുള്ള ചെറുകഷണങ്ങൾ യോജിച്ചുണ്ടായതാണ്. ഈ പെട്ടിയിൽനിന്ന് തള്ളിനില്ക്കുമ്പോലെയാണ് വാലിൻെറ നില്പ്. അതിന്മേലുള്ളത് മുദ്രക്കളായതുളികളാണ്. ഉദരച്ചിറകുകൾഇല്ല. വാൽചിറകോട്ടു യോജിക്കുന്ന പെട്ടിപെ൦ലെയുള്ള തോലിൻെറ അററത്ത് മുള്ളുകൾ ഉണ്ട്. ഇവററയെ ധാരാളം കാണുന്നത് മലയൻദ്വീപുകളിലാണ്. ഏറിവന്നാൽ ഇവററ ഒന്നരഅടി നീളംവെക്കും. കടൽപൂച്ച (Tetrodon) ഇതിന്ന്

ഉരസ്സും ഉദരവും ഒക്കപ്പാടെ ഒരു പന്തുപോലെ വീപ്പി പ്പാൻ കഴിയുന്നതുകൊണ്ട് ഗോളമീൻ എന്നൊരു പേരു ണ്ട്. വീപ്പിച്ചനിലയിൽ ഇതിൻെറ തൊണ്ടതുടങ്ങി ഉദ രച്ചിറകുവരേയുള്ള ഭാഗം ശുദ്ധഗോളംപോലെ ഇരിക്കും. ആ സമയത്ത് ഒരു ഉരുണ്ടപന്തിൻെറ പിൻഭാഗത്തിൽ ഒരു മത്സ്യത്തിൻെറ വാൽ കുത്തിവെച്ചപോലെയാണ് ഇതിനെ കാണ്മാൻ തോന്നുന്നത്. ചിലതിൻെറ ശരീരം വിചിത്രവർണ്ണങ്ങളെക്കൊണ്ടും ചിലതിൻേറത് ചെറമു ള്ളുകളെക്കൊണ്ടും നിറഞ്ഞിരിക്കും. മിക്കതിൻേറയും മാം സം വിഷമാണത്രെ. ദേഹം ഗോളാകൃതിയിൽ വീപ്പിച്ചു കഴിഞ്ഞാൽ ഈ മത്സ്യം വെള്ളത്തിൻമീതെ ഉദരം മീതെ യാക്കി മലൎന്നുകിടക്കുന്നതും കാററുകൊണ്ട് അങ്ങും ഇങ്ങും ഒഴുകിപ്പോകുന്നതും കാണും. ജാപ്പാൻകാർ ഈ തരത്തിൽ പ്പെട്ട ഒരു മത്സ്യത്തെ ആത്മഹത്യചെയ്യാനായി ഭക്ഷിക്കാ റുണ്ട്. ഈ തരത്തിൽപെട്ട മററു ചില മത്സ്യങ്ങളെ ആ ന്തമൻദ്വീപുകാർ ആഹാരമായുപയോഗിക്കുന്നു. മലയാ ളരാജ്യത്തിലെ നാട്ടുവൈദ്യന്മാർ ഇതിൽ ചിലതിനെ മ രുന്നായും ഉപയോഗിക്കുന്നു. ഏകദേശം അറുപതു തര ങ്ങളോളം അടങ്ങിയ ഗോളമത്സ്യങ്ങൾ ഉഷ്ണമേഖലയിലാ ണ് അധിവസിക്കുന്നത്. ശുദ്ധവെള്ളത്തിൽ കുടികൊ ള്ളുന്ന തരക്കാരും ഇക്കൂട്ടത്തിൽ ഉണ്ട്. ഇന്ത്യൻസമു ദ്രത്തിൽ കണ്ടുവരുന്ന ഗോളമീനിൽ ചിലത് രണ്ടേകാലാ ടി ദീൎഘമുണ്ടായിരുന്നു. സൂൎയ്യമീൻ:— (Sun-fish) ശരീ രം നീളംകുറഞ്ഞതും ആകൃകാലിയുടെമട്ടിൽ പരപ്പുള്ളതുമാ ണ്. പൊട്ടിയും ഉദരച്ചിറകും ഇവററകു കാണില്ല. സൂ

ഷ്മമീനിനെ പുറങ്കടലിൽ എവിടേയും കാണും. ആസ്ത്രേലിയക്കാർ ഇതിൽനിന്ന് ഒരുതരം നെയ് എടുക്കുന്നു. കടലിന്റെ മീതെ പൊന്തിക്കിടക്കുക എന്ന സമ്പ്രദായം ഇതിന്നും കാണുന്നുണ്ട്. ആ നിലയിൽ ഇതിനെ പിടിപ്പാൻ വളരെ എളുപ്പമാണ്. ഇതു കിടക്കുന്നത് ഒരുഭാഗം കൊള്ളേയാണെന്നു കാണുമ്പോൾ കാററും കോളും ഉണ്ടാകില്ലെന്ന ലക്ഷണമാണെന്ന് മുക്കുവന്മാർ പറയുന്നു. ഇതിനെ പിടിച്ചാൽ പന്നിയെപ്പോലെ ഇത് ഒരു ശബ്ദമുണ്ടാക്കുമെന്നു പറയുന്നു. കണ്ണിന്റെ നേരെ വല്ലതും അടുത്തു വരുന്നെന്നു കാണുമ്പോൾ, കണ്ണ്, അതിന്റെ അന്തഃഭാഗത്തു വലിച്ചുകളയുന്നു. ആ സമയത്ത് ഒരു തോൽ വന്ന് ആ തുളയുംകൂടി മൂടിക്കളയുന്നു. കടലിൽനിന്നു പിടിച്ച് അരമണിക്കൂറോളം കരക്കിട്ടിരുന്ന ഒന്നിനെ രണ്ടാമതും കടലിൽ ഇട്ടപ്പോൾ അത് അമ്പുപോലെ നീന്തിപ്പോയ്ക്കളഞ്ഞതുകൊണ്ട് സൂഷ്മമത്സ്യത്തിന്നു ശ്വാസം മുട്ടിപ്പോകാതെ കുറെ നേരത്തോളം കരയിൽ കിടക്കാമെന്നു തെളിയുന്നു. ഇതിനെ ഭക്ഷിച്ച ചിലർ ഇതിന്റെ മാംസം ഞണ്ടിന്റെ മാംസംപോലെയാണെന്നു പറയുന്നു. ഇവററ കടൽചണ്ടികളും തോലുള്ള മററചില ജന്തുക്കളേയും തിന്നും. ചിലത് നല്ല വലിപ്പംവെക്കും. ഏഴേമുക്കാലടി നീളമുണ്ടായിരുന്ന ഒന്ന് എട്ടരഅടി വീതിഉണ്ടായിരുന്നത്രെ. ചെറുപ്രായത്തിൽ വായയുടെ അടുത്തു പൊന്തിക്കാണുന്ന മുള്ള്, പ്രായം ജാസ്തിയാകുമ്പോൾ ഒരു പൂഞ്ഞയായി (hump) വളരുന്നു. സൂഷ്മമത്സ്യത്തിൽപെട്ട ഒരുതരം മീൻ 500 റാത്തൽ ഘനമുണ്ടായിരുന്നു. സൂഷ്മമത്സ്യത്തി

ന്റെ ശരീരവും വാലും അനവധി പരസാദികളാൽ നിറയപ്പെട്ടിരിക്കും.

**കുതിരമോറൻമത്സ്യങ്ങൾ:**—ഇതിന്റെ ഒരു വിശേഷവിധി വാലിന്റെ ആകൃതിയിലാണ് കിടക്കുന്നത്. മററ മത്സ്യങ്ങളുടേതുപോലെ വളഞ്ഞ ചീപ്പുകളുടെ രൂപം അവലംബിക്കുന്നതിന്നുപകരം ഇവററയുടേത് ഒന്നിച്ചുകൂടിയ ചെറിയ കല്ലാക്കരുപോലെ ഇരിക്കും. സൂക്ഷ്മംപറഞ്ഞാൽ മൾബെറിപ്പഴംപോലെ ഓരോക്കൂട്ടം പൂനില്ക്കുന്ന വില്ലുകളിന്മേൽ പതിപ്പിച്ചിരിക്കും. കുഴൽപോലെ നീണ്ടമുഖം പല്ലില്ലാത്ത ഒരു വായയിൽ അവസാനിക്കുന്നു. ഇവററ കടൽമത്സ്യങ്ങളാണെങ്കിലും ചിലതരങ്ങൾ ശുദ്ധജലത്തിലും അധിവസിക്കും. കുതിരമോറൻ മത്സ്യങ്ങളെ കുഴൽമീൻ എന്നും കടല്ക്കുതിര എന്നും രണ്ട് ജാതിക്കാരാക്കാം. കുഴൽമീനിൽ പത്തുതരക്കാരും കടല്ക്കുതിരയിൽ അഞ്ചുതരക്കാരും ഉണ്ട്. കടല്ക്കുതിരക്കു തുമ്പിക്കൈപോലെ ഓരോ സാധനങ്ങൾ ചുററിപ്പിടിപ്പാൻ സാധിക്കാവുന്ന ഒരു വാൽ ഉണ്ട്. കുഴൽമീനിന്നും ചില വിസ്മരിക്കത്തക്കതല്ലാത്ത വിശേഷവിധികൾ ഉണ്ട്. ആണിന്റെ ഉദരത്തിന്നുപുറമെ ഒരു ഉറയുണ്ട്. പെണ്ണിടുന്ന മുട്ടകൾ ആൺ ഈ ഉറയിൽ ശേഖരിച്ചു വെക്കുന്നു. ഇതിൽനിന്നു കുട്ടികൾ വിരിയുമ്പോൾ ഉറ പൊട്ടി, കുട്ടികൾ പുറത്തേക്കിറങ്ങുന്നു. ആകൃതിയിൽ ഒരു നീണ്ട് ടപോലെ ഇരിക്കുന്ന കുഴൽമീൻ (pipe fish) അരഅടി നീളമുണ്ടാകുമെങ്കിലും വണ്ണം ജാസ്തിയുള്ള ശരീരഭാഗം ഒരു ചെറുവിരലോളം തടി കാണുകയില്ല.

പരന്ന മൂക്കൻ കുഴൽമീൻ (The broad-nosed pipe fish) യൂറോപ്പ് ഭൂഖണ്ഡം തൊടുന്ന എല്ലാസമുദ്രങ്ങളിലും കാണും. സാധാരണ നീളം ഒന്നേകാലടിയാണെങ്കിലും രണ്ടുമൂന്നടി നീളമുള്ളവറ്റേയും ചിലർ കണ്ടിരിക്കുന്നുപോലും. കടൽച്ചമ്മിയും ചണ്ടിയും ഉള്ള ദിക്കിലാണ് ഇവററയെ സാധാരണ കാണുന്നത്. ശരീരം 18 മോതിരങ്ങൾപോലെയുള്ള അസ്ഥികളാൽ ചുററപ്പെട്ടിരിക്കും. ക്രമേണ നേരിയതായിത്തീരുന്ന വാലിൻെറ അററത്തിൽ അഢ്വിശറിയുടെ രൂപത്തിൽ ഒരു ചിറകുണ്ട്. വാലിന്ന് നെടുനീളെ നാല് പരന്നഭാഗങ്ങൾ ഉണ്ട്. എത്രയൊ ചെറുപ്പത്തിൽതന്നെ ഇവററക്ക് സന്താനോല്പാദനശക്തി പരിപൂർണ്ണമായ്വരുന്നു. നാലിഞ്ച് നീളമുള്ളവററിൻെറ ഉദരത്തിലും എണ്ണർ കാണാം. ആണിൻെറ ഉറയിൽ എപ്പോഴും മുട്ടകൾ സൂക്ഷിക്കപ്പെട്ടിട്ടുണ്ടാകും. ഉറയിൽ മുട്ടകൾ എത്തിക്കഴിഞ്ഞാൽ അതിൻെറ ദ്വാരം മൂടിപ്പോകുന്നു. ഒരു സ്ഫടികദ്രാവകത്തുള്ളിയുടെ ഒരററത്തു പററിയിരിക്കുന്ന ചുകന്ന കുത്തോടുകൂടിയതാണ് ഓരോ മുട്ട. മുട്ട വിരിഞ്ഞു പുറത്തു കടൽവെള്ളത്തിൽ ഇറങ്ങുന്ന കുട്ടികൾ, ഭയപ്പെട്ടാൽ ഉടനെതന്നെ പിതാവിൻെറ ഉറയിൽ പാഞ്ഞുകേറി ഒളിക്കും. കടല്ക്കുതിരകൾ:—(Sea-horses) ഇവററയിൽ ചിലതിൻെറ ദേഹത്തിൽ പലേടത്തും നീണ്ട നാരുകൾ ഉണ്ടാകും. ഇതിൻെറ മുഖത്തിൻെറ നീളവും തല ദേഹത്തോടു യോജിച്ചുവെച്ച സമ്പ്രദായവും, ആകൃതിയും ഒരു കുതിരയെ ഓർമ്മപ്പെടുത്താതിരിക്കില്ല. കുഴൽമീനിനേക്കാൾ ശരീരം നീളംകുറഞ്ഞതാണ്. ശരീരത്തി

ന്മേൽ പരന്ന നാരുകൾ നിറഞ്ഞ ചിലത് ഇളകുമ്പോൾ ഒരു കടൽചെടി ഒഴുകിപ്പോകുന്നതാണെന്ന് തോന്നും. ചിലത് ഒരു കടൽചെടിയുടെ തണ്ടോടു, വാൽ ചുറച്ചുനില്ക്കും എന്നുമാത്രമല്ല നീരൊഴുക്കിൽകൂടെ വളരെ ദൂരത്തെത്തുകയും ചെയ്യും. ഇവ എഴുന്നേററുനിന്നപോലെ തോന്നുന്ന നിലയിലാണ് നീന്തുന്നത്. ചിലപ്പോൾ പത്തിരുപതെണ്ണം വാൽകൊണ്ട് അന്യോന്യം ബന്ധിതന്മാരായി ഓരോ കൂട്ടമായി നടക്കുന്നുണ്ടാകും. കണ്ണുകൾ ഒന്നിനൊന്നിന്നെതിരായും ഇളക്കുവാൻ സാധിക്കും. വളരെ മത്സ്യങ്ങൾ ഇവററയെ തിന്നും. ഇക്കൂട്ടരിൽ പലനിറമുള്ളവരും ഉണ്ട്.

## ചിറകിൽ മുള്ളില്ലാത്ത മത്സ്യങ്ങൾ.

**ശീമമത്തി.**(Cod)ശീമമത്തി എവിടേയും ഒരു മട്ടപ്പില്ലാത്ത തീററിക്കാരനാണ്. ഏത് ചൂണ്ടലിന്മേലും ചെന്നു കെണ്ണിയാതിരിക്കില്ല. സാധാരണ ഭക്ഷണം യോജിതപാദങ്ങളും, ശുക്തിജങ്ങളും, കീടങ്ങളും, ചെറിയ മത്സ്യങ്ങളുമാണ്. ഇതിന്റെ താടിമേൽ മുള്ളുപോലെ നീണ്ട ഒരു ഞരമ്പ് താഴോട്ടും മുന്നോട്ടുമായി എറിച്ചു നില്ക്കുന്നത് കാണും. സ്പർശഗുണപ്രധാനമായ ഈ ഞരമ്പുകൊണ്ട് ഇതിന്നു കടലടിയിലുള്ള ജന്തുക്കളേയും തപ്പിപ്പിടിക്കുവാൻ സാധിക്കുന്നു. ഒരു ചെറിയ ശീമമത്തിയുടെ പള്ളയിൽ മുപ്പത്തഞ്ച് ഞണ്ടുകളെ കണ്ടിരുന്നു. ഈ ഞണ്ടുകളിൽ ഏററവും ചെറിയത് രണ്ടുമുക്കാൽ വട്ടമുള്ളതായിരുന്നു. ഇവററയുടെ ദഹനശക്തി കേമമാണ്. മു

ക്കാലടിനീളമുള്ള ഒമ്പത് സ്രാവുകളെ മറെറാരിക്കൽ ഒരു ശീമമത്തിയുടെ പള്ളയിൽ കണ്ടിരുന്നു. ഇതിനെ ഇണർമുക്കുന്ന സമയത്താണ് തിന്നേണ്ടത്. ഡിസെമ്പർ, ജനവരി മാസങ്ങളിൽ മുട്ട പുറത്തേക്കു തള്ളുന്ന എണ്ണംകൊണ്ട് നോക്കിയാൽ ശീമമത്തി മത്സ്യങ്ങളിൽവെച്ച ഒരു പ്രധാനസ്ഥാനത്തെ അർഹിക്കുന്നുണ്ട്. കടലിൽ ഉള്ള ശീമമത്തികളെ മുഴുവനും ഒരു ഭാഗത്തും കടലിൽ കാണുന്ന മററ സകലതരം മത്സ്യങ്ങളെ മറെറാരു ഭാഗത്തുംവെച്ച തൂക്കിനോക്കിയാൽ ശീമമത്തി അധികം തൂങ്ങുമെന്നു കാണുന്നതാണ്. അപ്പോഠ ഇത് എണ്ണംകൊണ്ട് എത്ര നിസ്സീമകോടികഠ ഉണ്ടായിരിക്കുമെന്നു ആലോചിച്ചു നോക്കിൻ. മുപ്പതുറാത്തൽ തൂങ്ങുന്ന ഒരു ശീമമത്തിയുടെ എണർ നാലേകാൽ റാത്തൽ തൂക്കമുണ്ടാകും. ഈ ഒരൊററ എണറിൽ എഴുപതുലക്ഷം മുട്ടകളും ഉണ്ടാകും. തൊണ്ണൂറലക്ഷത്തിലും ജാസ്തി മുട്ടകളുള്ള എണറകളും കണ്ടുകിട്ടീട്ടുണ്ട്. നാലുമാസംകൊണ്ട് ഇതിൻെറ ഓരോ പരൽ ഓരൊ ഇഞ്ച് നീളംവെക്കും. ഇതുവരെ കണ്ടുകിട്ടിയ ശീമമത്തികളിൽ ഏററവും വലിയത് നൂററാത്തൽ ഘനമുണ്ടായിരുന്നു. യൂരോപ്പിലെ കടലുകളിൽ കാണുന്നതുകൂടാതെ ന്യൂ ഫൌണ്ടുലണ്ടിൽ ഇതിനെ എത്രയും സുലഭമായ്ക്കണ്ടുവരുന്നു. 1500-ാമാണ്ട് തുടങ്ങി ആ ദ്വീപിൽ ഇതിനെ പിടിക്കാൻവേണ്ടി കപ്പല്ലുകാർ പോയിത്തുടങ്ങീട്ടുണ്ട്. ഓരോ കപ്പൽ ഒരു കൊല്ലത്തിനിടയിൽ പതിനയ്യായിരത്തിൽ കുറയാതെ ഇവററയെ പിടിച്ചുകൊണ്ടുവരാറ

ണ്ട്. ഇപ്പോൾ കുറെകൊല്ലങ്ങളായി ശീമമത്തിക്ക് പ്രാധാന്യം സിദ്ധിച്ചത് അതിൽനിന്നെടുക്കുന്ന നെയ്യുടെ വിലയും ഗുണവും കൊണ്ടാണ്. ഇതിന്റെ പൊട്ടിയും (air bladder)കൂടി രുചികരമായ ആഹാരമായെണ്ണുന്നു. ശീമമത്തികളെ ഉപ്പിലിട്ടുണക്കി അനേകം രാജ്യങ്ങളിൽ കേററി അയക്കുന്നു. നാലായിരത്തറുനൂറെറണ്പത് ചൂണ്ടലുകൾ തൂങ്ങുന്ന വലിയ കണ്ണികളിട്ടിട്ടു ശീമമത്തിയെ പിടിക്കാറുണ്ട്. ഇങ്ങിനെ കപ്പലിൽനിന്നുമാത്രമെ പിടിക്കാൻ സാധിക്കയുള്ളു. ശീമമത്തിയെ പിടികിട്ടിയ ഉടനെ അതിന്റെ പൊട്ടിയാണ് ഒന്നാമത് എടുത്തു സൂക്ഷിക്കുന്നത്. കൊല്ലംതോറും ന്യൂഫൌണ്ട് ലണ്ട് ദ്വീപിൽനിന്ന് ഏഴുലക്ഷം പവൻ വിലക്കുള്ള ശീമമത്തികളെ പിടിക്കാറുണ്ട്. ചെറിയ ശീമമത്തി (Haddock) ഇതിനെ യൂറോപ്പിലും അമേരിക്കയിലും കാണും. ശീമമത്തിയുടെ തലയേക്കാൾ ഇതിന്റെ ചെറുതാണ്. പ്രധാനാഹാരം ശുക്തിജങ്ങളാണ്. വളരെ വലിപ്പംവെച്ചാൽ രണ്ടടി നീളവും അഞ്ചുപത്തുറാത്തൽ ഘനവും ഉണ്ടാകും. ചിലപ്പോൾ എന്തൊ ചില സംഗതികൊണ്ട് കടൽ മുഴുവനും ചെറിയ ശീമമത്തികളുടെ ശവങ്ങൾകൊണ്ട് നിറഞ്ഞിരിക്കും.

**ശിന്നൻശീമമത്തി.** (Whiting) യൂറോപ്പിന്റെ വടക്കൻസമുദ്രത്തിലാണ് ഇതിനെ സുലഭമായിക്കാണുന്നത്. ബാക്കിശീമമത്തികളേപ്പോലെ ഇത് വലിയ കൂട്ടമായിസ്സഞ്ചരിക്ക പതിവില്ല. എന്നാൽ വസന്താരംഭത്തിൽ ഇവയൊക്കെ ഒന്നിച്ചുകൂടും. ജനവരി, ഫിബ്രവരിമാസ

ങ്ങളിൽ കരക്ക് അരനാഴികയോളം അടുത്തുവരും. എറിവന്നാൽ ഈ മീൻ ഒന്നോ ഒന്നരയോ അടി നീളംവെക്കും. ഘനം ഒന്നൊന്നര റാത്തലാണ്. രാവിലേയും വൈകുന്നേരവും ഇവററ ചൂണ്ടലിന്നു പിടിക്കും. വേഗം ദഹിക്കുന്നതാകകൊണ്ട് ഈ മത്സ്യം രുചികരമായ ഒരു ഭക്ഷണമായിത്തീരുന്നു. എന്നാൽ ക്ഷണം ചീഞ്ഞുപോകുന്നതുകൊണ്ട് വളരെയെണ്ണത്തെ ഉപ്പിട്ടുണക്കുന്നു. ഇതിന്റെ പുറം കരിമ്മഞ്ഞയും, ഭാഗങ്ങൾ ഇളംമഞ്ഞയും ഉദരം വെള്ളയുമാകുന്നു. മററൊരുതരം ശീമമത്തി ഇംഗ്ലീഷിൽ 'പൊള്ളാക്' എന്നു പറയുന്നവററയാണ്. ഇവർ വലിയ ദുസ്സാമൎത്ഥ്യക്കാരും അനാവശ്യമായ ദ്രോഹികളുമാണ്. "ഒരു കുട്ടിശ്ശിന്നൻശീമമത്തി കുമിൽപോലെ ഇരിക്കുന്ന ഒരു ആഞ്ഞില്പ്പോത്തിന്റെ (Medusa) കുടയിൽ രക്ഷപ്രാപിച്ചിരുന്നു. ഇത് അഞ്ചിഞ്ച് നീളമുള്ള ഒരു പൊള്ളാക് യദൃച്ഛയാ കണ്ടു. കണ്ട ഉടനേതന്നെ അത് ശിന്നനെ ചെന്നെത്തു. ശിന്നൻ ആഞ്ഞില്പ്പോത്തിന്റെ കുടയുടെ ഉള്ളിൽനിന്ന് അതിന്റെ തണ്ടും ചുററിക്കൊണ്ടുനടന്നു ശിന്നൻ ആപത്തൊഴിച്ചുതുടങ്ങി. അപ്പഴക്കതാ, പൊള്ളാക്കിന്ന് സഹായമായി മററൊരു പൊള്ളാക്കും വന്നെത്തി, രണ്ടാളുംകൂടി ശിന്നനെ ദ്രോഹിക്കാൻതുടങ്ങി. കുറേ നേരത്തോളം ശത്രുക്കൾ രണ്ടാൾക്കും ശിന്നനെ തൊടാൻ കിട്ടിയില്ലെങ്കിലും, ഒരു തിരിച്ചൽ തിരിയുമ്പോൾ ശിന്നന്റെ കഷ്ടകാലത്തിന്ന് അത് കുടയുടെ ഉള്ളിൽനിന്നു പുറത്തായ്പ്പോയി. എന്തിന്നു പറയുന്നു ശിന്നന്റെ വഴിയേതന്നെ രണ്ടു ശത്രുക്കളും പാ

ഞ്ഞു. നായാട്ടിൽ ഉള്ള വാത്സല്യംകൊണ്ടൊ എന്നറിഞ്ഞി
ല്ല മററും പല പൊള്ളാക്കുകളും ശത്രുക്കളുടെ സഹായ
ത്തിന്നു ചെന്നു. ഒരു നിവൃത്തിയുമില്ലെന്നു കണ്ടപ്പോൾ,
ചകിതനായ ശിന്നൻ കടലിന്റെ മേലേപൊന്തി, ക്ഷീ
ണംകൊണ്ട് ചത്തപോലെ കിടന്നു. കുറെ നേരം കഴി
ഞ്ഞു ക്ഷീണംതീൎന്നപ്പോൾ ശിന്നൻ വീണ്ടും ആഞ്ഞതിപ്പോം
ത്തിന്റെ കുടയാകുന്ന തന്റെ രക്ഷാസ്ഥലത്തേക്ക് ഒരു
കുതികുതിച്ചു. ഈ ഗതി ഇച്ഛാഭംഗത്തോടെ ഇരുന്ന മേപ്പ
ടി പൊള്ളാക്കിൻകൂട്ടം കണ്ടു. ഇവററ ക്ഷണം വന്നെത്തു
ത്തു ശിന്നനെ പുറമേ ചാടിച്ചു, ശിന്നന്റെ പിന്നാലെ
ഓടി ആ സാധുവെ കടിച്ചുകൊന്നു. ശിന്നന്റെ മാംസം
ആരും ഭക്ഷിക്കാത്തതുകൊണ്ട് ഇവററ വെറും വിനോദ
ത്തിന്ന് ഇങ്ങിനെ ചെയ്യുതാണെന്ന് മനസ്സിലായി. അ
നാവശ്യമായി കാട്ടുമൃഗങ്ങളെ വെടിവെച്ചുകൊല്ലുന്ന പാ
ശ്ചാത്യരുടെ ബുദ്ധി മത്സ്യങ്ങളിൽ ചിലതിന്നും ഇല്ലെ
ന്നില്ല”.

ഹെയിക്. (Hake) ഇതും ഒരു പ്രത്യേകതരം ശീ
മമത്തിയാണ്. ജനവരിമുതൽ ഏപ്രിൽവരെ ഇത് കട
ലിന്റെ അടിയിൽ അമൎന്നുകളയുന്നതുകൊണ്ട് ഇതിനെ
കോരുവലകൊണ്ടു മാത്രമേ പിടിപ്പാൻ കഴികയുള്ളു. പി
ടിപ്പാൻ നല്ല സമയം രാത്രിയാണ്. ഒരു തോണിക്കാർ ര
ണ്ട് രാത്രികൊണ്ടു പതിനൊന്നായിരത്തിൽചില്ല്വാനം പി
ടിച്ചിട്ടുണ്ട്. ഈ മത്സ്യത്തിന്നു തന്റെ ഉദരത്തിലുള്ള പ
ദാൎത്ഥങ്ങളെ ഇഷ്ടംപോലെ കക്കിക്കളയാൻ കഴിയും. മ്ലു

ന്നനാലടി നീളംവെക്കുന്ന ഈ മത്സ്യം 20–22 റാത്തൽ ഘനമുണ്ടാകും.

ലിങ്ങ് (Ling). അഞ്ചരഅടി നീളമുണ്ടായിരുന്ന ഒരു ലിങ്ങ് 70–റാത്തൽ തൂങ്ങിയിരുന്നു. സാധാരണ നീളം മൂന്നുനാലടിയാണ്. ശരീരപ്രകൃതി നീണ്ടിട്ടാണ്. ഇത് പച്ചയിൽ അത്ര രുചിയുള്ള മത്സ്യമല്ലെങ്കിലും ഉണക്കിയ നിലയിൽ വളരെ രുചിയുള്ളതായുള്ളതായിരുന്ന മത്സ്യമാണ്. ഇതിന്റെ ഇണർ 11 റാത്തൽ തൂങ്ങും. ഇതും ഉണക്കും. ഇതിന്റെ നൈ പണ്ട് കത്തിക്കാൻ ഉപയോഗിച്ചിരുന്നു. ഇപ്പോൾ ഒരുതരം മരുന്നായുപയോഗിച്ചുവരുന്നു.

നങ്ക്, മാന്തൽ, വാളുറി മുതലായ പരന്നമത്സ്യങ്ങൾ:— ഇതൊക്കെ കടലിന്റെ അടിയിൽ പററിക്കിടക്കുന്ന മത്സ്യങ്ങളാണ്. അടിതൊടുന്ന ഭാഗം വെളുപ്പും മേൽഭാഗം കരിഞ്ചുകരപ്പാകരിമ്മഞ്ഞയോ ആയിരിക്കും. ഒരു കണ്ണ് മറേറക്കണ്ണുമായി ഒരു ചേർച്ച (Symmetry) യില്ലാത്തവിധത്തിലാണ് നില്ക്കുന്നത്. ശരീരത്തിന്റെ രണ്ടുഭാഗവും തുല്യതയില്ലാത്തവിധത്തിൽ കിടക്കുന്നു. ഗുദം ചിലപ്പോൾ തൊണ്ടയുടെ അരികിലായിരിക്കും. വാളുറി (Holibut) ഈ വംശത്തിൽവെച്ച് ഏററവും പെരിയവൻ വാളുറിയാണ്. ഈച്ചവാളിന്റെ ഒരു മുറിപോലെ ഇരിക്കുന്നതുകൊണ്ടായിരിക്കും ഈ മത്സ്യത്തിന്നു വാളുറി എന്ന പേർ സിദ്ധിച്ചത്. ഏഴര അടി നീളവും മൂന്നര അടി വീതിയും ഉള്ള ഒന്ന് 320–റാത്തൽ തൂങ്ങിയിരുന്നു. ന്യൂഫൌണ്ട്ലണ്ട് ദ്വീപിന്റെ അടുക്കെ ഇരുപതടി നീ

ളുമുള്ള ഭയങ്കരന്മാരേയും കണ്ടിരുന്നു. ചില രാജ്യങ്ങളിൽ
നിന്നു മുക്കുവന്മാർ ബോട്ടിൽകേറി, കടലിന്റെ അടി
യിൽ പററിക്കിടക്കുന്ന ഇതിനെ വലിയ കുന്തംകൊണ്ടു്
കുത്തിയെടുക്കുവാൻ ശ്രമിക്കുന്നു. ചിലപ്പോൾ കുത്തേററ
മത്സ്യത്തിന്റെ ബലമാന്നപിടക്കൽകൊണ്ടു് ബോട്ടുത
ന്നെ മറിഞ്ഞുപോയിട്ടുണ്ടു്. ഇതിന്റെ ആഹാരം, ഈ
വംശത്തിൽപെട്ട ചെറചെറതരക്കാരായ നങ്കു,മാന്തൽ,
മുതലായവയും ഞണ്ടുകളും മററമാണ്. നിലംപററി
(Sand-sucker)എന്നതു മറെറാരുതരം വാളുറിയാണ്. ഇ
തിന്റെ ദേഹത്തിന്നു സാധാരണ വാളുറിയേക്കാൾ പര
പ്പുണ്ടു്. എന്നാൽ ഒന്നര അടിയിൽ കവിഞ്ഞ ദീൎഘം ഒ
ന്നിനും കാണുകയില്ല. പത്തിരിമീൻ (Turbot) ഇതു് വൃ
ത്തംപോലെ പരന്ന ഒരുതരം വാളുറിയാണ്. ദേഹത്തി
ന്റെ ഓരംമുഴുവനും ഇടമുറിയാത്ത ചിറകുണ്ടു്. വീതി
യുടെ അഞ്ചിൽ മൂന്നോഹരിമാത്രമെ ദേഹത്തിന്നു നീളം
കാണുകയുള്ളു. ഇവററ ഓരോ വലിയ കൂട്ടമായി സഞ്ച
രിക്കുന്ന മത്സ്യങ്ങളാണ്. ചില പ്രത്യേകദിക്കിൽനിന്നു്
ഇതു പട്ടന്നകാലത്തു് പത്തുലക്ഷത്തിൽപുറം മത്സ്യങ്ങളെ
പിടിച്ചിരുന്നു.പത്തിരിമീനിന്റെ സാധാരണ തൂക്കം അ
ഞ്ചുപത്ത് റാത്തലാണെങ്കിലും, മുപ്പതും എഴുപതും റാ
ത്തൽ തൂങ്ങിയിരുന്ന പത്തിരിമീനുകളെ കണ്ടുകിട്ടീട്ടുണ്ടു്.
ഒഴുക്കുപത്തിരിമീൻ:—(Sail Fluke) കാററം കോളുമില്ലാ
ത്ത അവസരത്തിൽ, കടലിന്റെ മേൽഭാഗത്തു് പൊ
ന്തി, വാൽ ഒരു നിവൎത്തിയ പായപോലെ പൊക്കിപ്പി
ടിച്ചു ഇതു് ചത്തപോലെ കിടക്കും. ഇങ്ങിനെ കിടക്കു

മ്പോൾ ഇത് മെല്ലെ ഒഴുകി കരക്കടുക്കെ എത്തുന്നു. കരതൊട്ട ഉടനേതന്നെ മണലിൽ കുഴിച്ചു ആണ്ടുകളയുന്നു. എന്നാൽ മിക്ക അവസരത്തിലും അതിൻെറ വരവും പ്രതീക്ഷിച്ചു നില്ക്കുന്ന ഒരു കടല്കാക്ക അതിനെ കണ്ടെത്തുകയും, തൽക്ഷണം അതിന്മേൽ റാഞ്ചിവീണു, ഒരു കൊത്തുകൊണ്ട് അതിൻെറ യകൃത്ത് (liver) പുറത്താക്കുകയും ചെയ്യുന്നു. ഇങ്ങിനെ ഈ മീനിൻെറ ശക്തി കുറച്ചതിൽപിന്നെ കടല്കാക്ക അതിനേയും കൊത്തി ഒരു പാറമേൽ കൊണ്ടുവെച്ചു യഥേഷ്ടം ഭക്ഷിക്കുന്നു. ഇത് വളരെ രുചികരമായ മത്സ്യമാണെങ്കിലും, മുക്കുവന്മാൎക്ക വേണ്ടുന്നത്ര പിടിക്കാൻ കിട്ടാറില്ല. നീളം രണ്ടടിയും വീതി ഒരടിയും തൂക്കം മൂന്നാലുറാത്തലുമാണ്. തിരണ്ടിറാങ്ക്.

(Plaice) തിരണ്ടിയെപ്പോലെ നീണ്ടവാലിന്നു പകരം ഇതിൻെറ പിൻഭാഗം ഒരു വിശറിപോലെയുള്ള ചിറകിൽ അവസാനിക്കുന്നു. രണ്ട്ഭാഗങ്ങളിലും പിടിപ്പിച്ചപോലെ നില്ക്കുന്ന ചിറകിന്നു ശരീരത്തിൻെറ മദ്ധ്യഭാഗത്തിൽ എത്തുമ്പോൾ വീതി തെല്ല് ജാസ്തികാണും. ഇംഗ്ലണ്ടിലെ കൂലിക്കാൎക്ക് ഈ മീൻ പ്രധാനാഹാരമായിത്തീരുന്നു. ഈ മത്സ്യത്തിൻെറ മുട്ട കാണുന്നേടത്ത് ചെറിയ ചെമ്മീനുകൾവന്ന് അവരുടെ കുക്ഷിപൂരണം വരുത്തും. അങ്ങിനെ വരുന്നസമയത്ത്, അസാരം പശയുള്ള മുട്ടകൾ വളരെ എണ്ണം ചെമ്മീനുകളുടെ വാലിന്മേലും കാലുകളിന്മേലും പററിപ്പോകുന്നു. ഈ പററിപ്പോയ മുട്ടകൾ അവിടുന്നുതന്നെ കുറെ ദിവസത്തിനുള്ളിൽ വിരിഞ്ഞു കുട്ടികളായി പുറത്തിറങ്ങുന്നു. ഇങ്ങിനെ പല മുട്ട

കൾതിന്നു നശിപ്പിക്കുന്ന ചെമ്മീൻതന്നെ ചില മുട്ടകൾ സൂക്ഷിച്ചു രക്ഷിച്ചു വിരിപ്പിക്കുന്ന ഒരു സഹായികളായും തീരുന്നു. രണ്ടടി നീളമുണ്ടായിരുന്ന ഒരു തിരണ്ടിനു് 15 റാത്തൽ തൂക്കമുണ്ടായിരുന്നു. എന്നാൽ സാധാരണ കണ്ടുകിട്ടുന്നതു് രണ്ടുമൂന്നുറാത്തൽ തൂക്കമുള്ളതു മാത്രമാണു്. ചിലപ്പോൾ ഈ മത്സ്യങ്ങളെ അസംഖ്യങ്ങളായി പിടികിട്ടുന്നതു് അപൂൎവ്വസംഭവങ്ങളല്ല. ഇംഗ്ലണ്ടിൽനിന്നു് ഒരു കുറി, വിററുകൂടാത്തവണ്ണം എണ്ണിയാൽ തീരാത്തമാതിരി ഈ മത്സ്യങ്ങളെ കിട്ടിയപ്പോൾ മുക്കുവന്മാർ സാധുക്കൾക്കു വെറുതെ വാരിക്കൊടുക്കുകയാണു് ചെയ്തതു്. ഈ മത്സ്യത്തിന്റെ പിൻചിറകിന്റെ മുൻഭാഗത്തു് ഒരു മുള്ളുണ്ടു്. ദേഹത്തിന്റെ ഘനം നീളത്തിൽ പകുതിയാണെന്നു് പറയാം. മാന്തൽ (Sole) ഇതിന്നു ചെട്ടിയാം നക്കൊല്ലി എന്നൊരു പേരുണ്ടു്. ഇതിന്റെ ദേഹം കടന്നാക്കുപോലെ ഇരിക്കും. ഇവററ കടലിന്റെ മീതെ പൊന്തിവരുന്നതു രാത്രിസമയത്താണു്. അല്ലാത്ത സമയത്തൊക്കെ കടലടിയിൽ പററിക്കിടക്കുകയാണു് സമ്പ്രദായം. കോരുവലകൊണ്ടു് ഇവററയെ കണക്കിലേറെ പിടിക്കാം. ഈ മീൻ കഷ്ടിച്ചരയടി നീളമെ ഉണ്ടാകയുള്ളു. ഇതു് ഉണക്കിയാൽ ചുരുണ്ടുപോകുന്നു. കാഴ്ചയിൽ ഉണക്ക ചപ്പുകളാണെന്നു തോന്നും. കൊല്ലന്തോറും ഓരോ പ്രത്യേകസമയത്തു് നമ്മുടെ കടലരികെ എത്തുന്ന ഇതിനെ സമൃദ്ധിയായി പിടികിട്ടാറുണ്ടു്.



## അണ്ണിത്തൊണ്ടൻ മത്സ്യങ്ങൾ.

---

ഇക്കൂട്ടക്കാൎക്ക് എല്ലിൻകോപ്പുകൾ തൊണ്ടയിൽ കാണുന്നുണ്ട്. പൊട്ടിയും തൊണ്ടയും യോജിച്ചിരിക്കയില്ല. പുറച്ചിറകിലും, മുതുച്ചിറകിലും, ഗുദച്ചിറകിലും ചില മുള്ളുകൾ ഉണ്ട്. ഇവറ്റ ഹിന്തുസമുദ്രത്തിലും ശാന്തസമുദ്രത്തിലും അധിവസിക്കുന്ന ജന്തുക്കളാണ്. ഇവറ്റയുടെ ആഹാരം തരംപോലെ ഭേദപ്പെട്ടിരിക്കും. കടൽപ്പാറകളുടെ അടുത്താണെങ്കിൽ ഇവറ്റ അതിന്മേൽ കിടക്കുന്ന ശിന്നജന്തുക്കളേയും എന്നുവേണ്ട കടൽച്ചെടികളേയുംകൂടി തിന്നും. ഇവറ്റക്കു വളരെ ഭംഗിയുള്ള നിറം കാണും. റാസ് (Wrasse) ഇവറ്റയുടെ പ്രധാനാഹാരം ശുക്തിജങ്ങളാണ്. ഇത് അധിവസിക്കുന്നതു പാറകളുടെ വിടകളിലും തുളകളിലുമാണ്. ചിലപ്പോൾ സമീപത്ത് കടൽച്ചെടികളും ഉണ്ടാകും. മുട്ടയിടുന്നത് ഫിബ്രവരിമുതൽ ജൂൺ വരേയുള്ള മാസങ്ങളിലാണ്. ആ സമയത്ത് ഈ മത്സ്യങ്ങൾ മനോഹരവൎണ്ണങ്ങൾകൊണ്ട് അഞ്ചിതന്മാരാകുന്നു. ചെമ്മീനുകളും കടൽപ്പുഴുക്കളുമാണ് ഇവറ്റയുടെ മുഖ്യാഹാരം. കഷ്ടിച്ച് ഒന്നര അടി നീളമേ ഉണ്ടാകൂ. പുറം ചുകപ്പും, ഉദരം മധുരനാരങ്ങയുടെ അല്ലിയുടെ നിറവും ശരീരം പച്ചനീലക്കുത്തുകളുള്ളതും ആയിരിക്കും. ചില തരങ്ങളിൽ ആണുംപെണ്ണും വളരെ വ്യത്യാസപ്പെട്ട നിറക്കാരായിരിക്കും.

## ചിറകിന്മേൽ മുള്ളുകളുള്ള മത്സ്യങ്ങൾ.

(Spiny Finned fishes)·

ഈ കൂട്ടത്തിൽ അനേകതരം മത്സ്യങ്ങൾ അടങ്ങിപ്പോയിട്ടുണ്ട്. ചിറകിന്മേൽ മുള്ളുകൾ ഉണ്ടാകും. പെച്ച് (Perch) ഇതിനെ കാണുന്നത് ശുദ്ധജലത്തിലാണ്. ഇവററ പരലുകൾ, പ്രാണികൾ, പുഴുക്കൾ മുതലായവററയെ തിന്നും. മുട്ട ഓരോ വലിയ നൂൽപോലെ ഫിബ്രവരിമാസത്തിൽ ഇട്ടുതുടങ്ങും. ഒരൊററ പെച്ച് ഇരുപത്തഞ്ചുലക്ഷം മുട്ടയിടും. വെള്ളമില്ലാതെ വളരെ നേരത്തോളം ഇവററക്ക് കരക്കുകിടക്കാം. ചില സമയത്ത് കുളങ്ങളിൽനിന്ന് ഇവററയെ പിടിച്ചു മാക്കററിലേക്കു വില്ലാൻ കൊണ്ടുവരുന്ന ജമ്മൻകാർ, വിററുപോകാതവററയെ മടക്കിക്കൊണ്ടുവന്നു വീണ്ടും കുളത്തിൽതന്നെ ഇട്ടുവരാറുണ്ട്. എറിവന്നാൽ പെച്ച് ഒരടി നീളംവെക്കും. ലാപ്ലാണ്ട്കാർ പെച്ചിന്റെ തോലുണക്കി ഒരു പശയുണ്ടാക്കുന്നു. ഇവററക്കു പിന്നോട്ട് വളഞ്ഞ അനേകം ചെറിയ പല്ലുകൾ ഉണ്ട്. അണ്ണാക്കിലുംകൂടി ഇവററക്കു പല്ലുണ്ട്. ഉഷ്ണകാലത്തു പുഴയുടെ ഒഴുക്കധികമുള്ള ഭാഗത്തിൽ കാണുമെങ്കിലും ശീതകാലത്ത് ഒഴുക്കില്ലാത്ത സ്ഥലങ്ങളിൽ ഇവററ വലിയ കൂട്ടമായി ഒത്തുകൂടുന്നു. കടലിലെ പെച്ചിന്റെ പുറച്ചിറകിന്മേൽ ഒമ്പതു മുള്ളുകളുണ്ടാകും. ഇവററ ഓരോ കൂട്ടമായിട്ടാണ് നടക്കുന്നത്. മുട്ടയിടുവാൻ പുഴയിലേക്ക് കയറും. കരിമ്പെച്ചിന്റെ

അധിവാസം മദ്ധ്യധരാസമുദ്രമാണ്. ഈ സമുദ്രത്തിൽ കാണുന്നജാതി ചിലപ്പോൾ 60-റാത്തൽ തൂങ്ങുമെങ്കിലും ഹിന്തുസമുദ്രത്തിൽ കാണാറുള്ള ചിലത് ഇതിലും എത്രയോ വലിപ്പംവെക്കുന്നു. എററ്മീൻ (Toxotes) മൂന്നു ഉപവർഗ്ഗത്തിൽ പെട്ടതിയതായി പന്ത്രണ്ടുജാതി മീനുകൾ ഈ വംശത്തിൽ ഉണ്ട്. ഇതിനെ തരംതിരിക്കുന്നത്, അണ്ണാക്കിൽ പല്ലിന്റെ ഭാവമോ അഭാവമോ എന്നും മുതുകിലെച്ചിറകു മുന്നോട്ടോ പിന്നോട്ടോ എന്നും മററും നോക്കീട്ടാണ്. ഹിന്തുസമുദ്രത്തിലാണ് ഈ ജാതി മീനുകളെ അധികം കാണുന്നത്. ശരീരത്തിന്മേൽ കറുപ്പും വെളുപ്പും പുള്ളികളോ അല്ല കരന്നപോലെയുള്ള വരകളോ ഉണ്ടാകും. ഈ മത്സ്യം വർണ്ണസൌഭാഗ്യംകൊണ്ട് ശ്രുതിപ്പെട്ടവരാണ്. മത്സ്യജാതിയിൽ ഇത്ര സുന്ദരാംഗന്മാരുണ്ടോ എന്നു സംശയമാണ്. രൂപഗുണമുള്ള മീനുകൾ രുചിയുണ്ടാകയില്ല എന്ന പഴമൊഴി ഈ മത്സ്യം തീരെ അർത്ഥമില്ലാത്തതാക്കുന്നു. ഇതിന്റെ മാംസം പോഷകകാരിയാണെന്നുമാത്രമല്ല ബഹുരുചിയുള്ളതുമാണത്രെ. ദേഹം ആകോലിയെപ്പോലെ പരന്നിട്ടാണ്. ഏററവും വളർമ്മ എത്തിയാൽ ഒരടി നീളംവെക്കുമോ എന്നു സംശയമാണ്. ചിലതിന്റെ ചുണ്ടു കൊക്കുപോലെ കൂർത്തിട്ടായിരിക്കും. നദിയോരത്തുണ്ടാവുന്ന ചെടികളിന്മേൽ കാണുന്ന പ്രാണികളെ, ഇവററ നദിയുടെ വിതാനത്തിൽനിന്നും ദേഹത്തിന്റെ മുൻഭാഗം പൊക്കി വെള്ളംകൊണ്ട് ഒന്നെററിയാൽ ആ വെള്ളം പ്രാണിക്കു ചെന്നുതട്ടി അതും വെള്ളവും നദിയിൽ പതിക്കുമ്പോൾ കൌശലക്കാര

നായ ഈ മീൻ പ്രാണിയെ പിടിച്ചു വിഴുങ്ങുന്നു.

ചെമ്പാരം (red mullet) ഈ മീനിന്റെ വിളങ്ങുന്ന ചുകപ്പുനിറത്തിന്മേൽ, നെട്ടനീളത്തിൽ മൂന്നു മഞ്ഞവരകൾ ഉണ്ടാകും. ഇതിന്റെ മാംസം വെള്ളനിറവും ഉറപ്പും ഉള്ളതും, നെയ്യുടെ അവകാശംപോലുമില്ലാത്തതുമാകുന്നു. മനുഷ്യന്നു ആഹാരമായിത്തീരുന്ന മത്സ്യങ്ങളിൽവെച്ചു ഏററവും രുചിയുള്ള മത്സ്യം ഈ ജാതിയാണെന്നു ചിലർ വിചാരിച്ചുപോരുന്നു. രുചി തികഞ്ഞുകാണുന്നതു വളൎമ്മതികഞ്ഞ മത്സ്യങ്ങൾക്കാണ്. ഈ മത്സ്യത്തിന്റെ തോലിന്നു ഹാനിവരാതിരിപ്പാൻവേണ്ടി, പാകംചെയ്യുമ്പോൾ ഇതിനെ വല്ലതുംകൊണ്ട് പൊതിയേണ്ടിവരുന്നു. യൂറോപ്പിൽ ഈ സമ്പ്രദായം രണ്ടായിരംകൊല്ലം മുമ്പുകൂടി നടപ്പുണ്ടെന്നു കേൾക്കുന്നു. പണ്ടത്തെ റോമക്കാർ ചെമ്പാരക്ക് അതിന്റെ തൂക്കത്തിന്നു ശരാശരിത്തൂക്കമായി വെള്ളി കൊടുത്തിരുന്നു. ഇംഗ്ലണ്ടിൽനിന്നു പിടിച്ച ഏററവും വലിയ ചെമ്പാര മൂന്നരറാത്തൽ ഘനമുണ്ടായിരുന്നു. ഇത് ഒന്നേകാലടി നീളമുണ്ടായിരുന്നു. മരിച്ചാൽ ഇതിന്റെ വൎണ്ണം മങ്ങിപ്പോകുന്നു. ഇത് സഞ്ചാരികളായ മത്സ്യങ്ങളാണെങ്കിലും ഇംഗ്ലീഷ് ചേനൽ എന്ന കടലിലാണ് സുലഭമായിക്കാണുന്നത്. ഇവിടുന്ന് ഒരൊററ രാത്രികൊണ്ട് അയ്യായിരത്തിൽ അധികം മത്സ്യങ്ങളെ പിടിച്ചിട്ടുണ്ട്. ഇതിന്റെ ആഹാരം ചെറിയ ചെമ്മീനും ഘനംകുറഞ്ഞ തോടുകളോടുകൂടിയ ശുക്തിജങ്ങളുമാണ്. അമ്പൻമീൻ (Pelor Filamentosus) ഇതിന്റെ എല്ലാ ചിറകുകളിൽനിന്നും നീണ്ടുനേരി

യ മുള്ളുകൾ എറിച്ചു നില്ക്കുന്നുണ്ടാകും. കഴുത്തിന്റെ (തൊണ്ടയുടെനേരെ) ചോടെ മുന്നോട്ട് വളയുന്ന രണ്ടു ചെറിയ കൊമ്പുകൾ കറപ്പും വെളുപ്പും പട്ടകളിട്ടതാ എന്ന നിറത്തോടുകൂടി നില്ക്കുന്നുണ്ടാകും. മുഖത്തിന്മേൽ ഏററവും ഉയരത്തിൽ നില്ക്കുന്നതു കണ്ണുകളാണ്. ആ കപ്പാടെ ഒരു മഹാ വിരൂപിയാണ്. ഇവററയെ കണ്ടു വരുന്നത് ഹിന്തുസമുദ്രത്തിലാണ്. മൈഗർ (Maigre) ഇതു വായചെറുതായ ഒരു കോരയേപ്പോലെ ഇരിക്കും. സാധാരണ മൂന്നടി നീളംവെക്കുമെങ്കിലും ആറടി നീളമുള്ളവററയും കണ്ടുകിട്ടീട്ടുണ്ട്. വളരെ ശക്തിയുള്ള മത്സ്യമാകകൊണ്ട് പിടിച്ചു ഉടനേ ചെറിയ തോണിയിലൊന്നും ഇട്ടുകൂട. മദ്ധ്യധരാസമുദ്രത്തിലാണ് ഇതിനെ ധാരാളം കാണുന്നത്. ഇതിന്റെ തല തിന്നാൻ വളരെ രുചിയുള്ളതാണ്. പണ്ടേത്തെ കാലത്തു റോമൻ മജിസ്ത്രേട്ടുമാക്ക് കാഴ്ചവെക്കുന്നതുംകൂടി ഈ മത്സ്യത്തിന്റെ തലയാണത്രെ. ഈ മത്സ്യത്തിന്റെ പുറം പച്ചച്ഛായയുള്ള കറപ്പും ഉദരം നീലച്ഛായയുള്ള വെളുപ്പുമാണ്. ശൂരിക്കൊമ്പൻ (Sword fish) മീത്തലെ ചുണ്ട് അററം കുത്തുവടിപോലെ നീണ്ടുകിടക്കുന്നു. താഴെ ചുണ്ടും കുത്തു നീണ്ടിട്ടാണെങ്കിലും, അതു മേലെ ചുണ്ടിന്റെ പകുതി നീളം കാണുകയില്ല. പുറത്തെ ചിറക് പനയോല വിരുത്തിവെച്ചപോലെ, വളരെ വീതിയിൽ മേലോട്ടെറിച്ചുനില്ക്കും. വാൽചിറക് മേലോട്ടും കീഴോട്ടും എറിച്ചു നില്ക്കുന്ന രണ്ടംശങ്ങളായി ഛേദിപ്പിച്ചിട്ടുണ്ടാകും. ഉദരത്തിന്മേലും കഴുത്തിലും ചിറകുകൾ ഉണ്ട്. ഇതൊന്നും

പോരാഞ്ഞിട്ട് ഓരോ ഗളച്ചിറകിൻെറ കടയുടെ ചുവ ട്ടിൽനിന്നു സംഭാരപ്പുല്ലിലപോലെ നീണ്ട ഓരോ ഇഴ ചി റകിന്നു താഴോട്ടും പിന്നാട്ടുമായി നില്ക്കുന്നുണ്ട്. ദേഹം ഐലയുടെമാതിരിഇരുഭാഗത്തുംഅല്പംപരപ്പായിട്ടാണ്. ഇവററ സമുദ്രത്തിൻെറ മേൽഭാഗത്താണ് എപ്പോഴും നീ ന്തുന്നത്. ദേഹത്തിന്മേൽ തുളികളുണ്ടാകയില്ല. ഇത് പ ത്തുപതിനഞ്ചടി നീളംവെക്കും. ഹിന്തുസമുദ്രത്തിൽ കാ ണുന്ന ശൂരിക്കൊമ്പൻമത്സ്യത്തിൻെറ പുറത്തെ വലിയ ചിറകിന്മേൽ കരിന്നീലക്കുത്തുകളുണ്ടാകും. ഈ മത്സ്യ ങ്ങൾ ഭയങ്കരന്മാരായ അക്രമികളാകുന്നു. ശൂരിപോലെ യുള്ള കൊമ്പുകൊണ്ടു കുത്തീട്ടാണ് മററ മത്സ്യങ്ങളെ ആഹാരാൎത്ഥം പിടിക്കുന്നത്. ഇവററ കടലാനയെക്കൂടി അക്രമിക്കും. കടലാന തന്നെക്കാൾ എത്ര വലുതായാലും ശരി ശൂരിക്കൊമ്പൻ അനേകം കുത്തുകൾ കുത്തി ആ ഗ തിയില്ലാത്ത ജന്തുവെ കൊല്ലും. ചിലസമയത്ത് കപ്പലി ൻെറ അടി കടലാനയാണെന്നു തെററിദ്ധരിച്ചു ഇവററ കുത്തിത്തുളച്ചു കളയുന്നു. ചിലപ്പോൾ കപ്പലിൻെറ അ ടിക്കു തറച്ചുപോയ കൊമ്പ്, ഇതിന്നു ഊരിയെടുപ്പാൻ നിവൃത്തിയില്ലാതെവന്നു, ഇത്, അവിടെത്തന്നെ കുടു ങ്ങിപ്പോകുന്നു. എന്നാൽ മിക്കസമയത്തും ഈ ധീരൻ, ശക്തിയോടുകൂടി ഇളക്കി, തൻെറ കൊമ്പും പൊട്ടിച്ചു, സ്വാതന്ത്ര്യം പ്രാപിക്കുന്നു. കടലിൽ കുളിപ്പാനിറങ്ങിയ മനുഷ്യരെയുംകൂടി ഇവററ കുത്തിത്തുളച്ചതായറിവായിട്ടു ണ്ട്. ഇത് ചിലപ്പോൾ തൻെറ വിസ്താരമേറിയ പുറ

ഞ്ചിറക് നിശ്ശേഷം വെള്ളത്തിന്നു മീതെ പിടിച്ചു ശുമ്മാ
കിടക്കും. ആ നിലയിൽ കിടക്കുമ്പോൾ വല്ലവരും ദ്രോഹി
ച്ചാൽ ഇത് മേലോട്ട് വളരെ ഉയരത്തിൽ ചാടും. ചില
പ്പോൾ വഞ്ചിയിൽ പോകുന്ന ആളുടെ നേരേ ചാടും. ഒരു
കച്ചവടക്കപ്പലിന്റെ മുന്നംശത്തിൽ, ശൂരിക്കൊമ്പ
ന്റെ, ഒരടി നീളവും അര അടി ചുററളവും ഉള്ള കൊ
മ്പിന്റെ പൊട്ടിയ കഷണം തറച്ചുനില്ക്കുന്നത് കണ്ടിരു
ന്നു. മററൊരു കപ്പലിന്റെ പലകയിൽ രണ്ടടി ആഴ
ത്തോളം കടത്തിയ ഒരു കൊമ്പിന്റെ കഷണം ബ്രിട്ടീ
ഷ് കാഴ്ചബങ്കളാവിൽ വെച്ചിട്ടുണ്ട്. ഓലമുത്തുകൻ
(John dory) ഗോളാകൃതിയിലുള്ള ദേഹം ആ ആകോ
ലിയുടേതുപോലെ പരന്നിട്ടാണ്. വലിയ തലയുടെ അ
ണ്ണികൾ വളരെ വിസ്താരം വെപ്പിക്കാം. പല്ലുകൾ വളരെ
ചെറുതാണ്. മുതുച്ചിറകിന്റെയും വാലിന്റെയും മദ്ധ്യ
ത്തിൽ ഇടത്തും വലത്തുമായി ചെറിയ മുരിക്കിൻമുള്ളു
കൾപോലെ, ചില പരുപരുത്ത ഭാഗങ്ങൾ വരിയായി
നില്ക്കുന്നുണ്ട്. ശരീരത്തിന്റെ വാരിഭാഗത്തിൽ ഓരോ
വലിയ കറുത്ത പൊട്ടുകൾ ഉണ്ട്. മുതുച്ചിറകിന്മേൽ
സൂചിപോലെ നീണ്ട ഏട്ടു മുള്ളുകളും, ഈ മുള്ളുകളുടെ
വിടകളിൽ അഗ്രം നേരിയ നാരുപോലെ ചുരുണ്ടുപോ
കുന്ന തൊങ്ങൽപോലെ തോന്നുന്ന ചിറകിൻഞരമ്പു
കളും ഉണ്ട്. ഇതിനേയും ആഹാരമായുപയോഗിക്കും.
വളരെ വലുതായാൽ ഇത് രണ്ടടി നീളവും 18 റാത്തൽ
തൂക്കവും ഉണ്ടാകും. പററമീൻ (Sucking fish) തലയി

ന്മേൽ അട്ടയുടെ പററപോലെ ഗോളാകൃതിയിൽ ഒരു വലിയ പരന്ന പററ് എറിച്ചുനില്ക്കുന്നുണ്ടാകും. സ്രാവുകളുടേയും കടലാനകളുടേയും ദേഹത്തിന്മേലും കപ്പലിന്റെ അടിയിലും പററിയ നിലയിൽ ഇവററ അദ്ധ്വാനംകൂടാതെ അനേകംനാഴിക ദൂരം എത്തുന്നു. കടലാമയുടെ ദേഹത്തിന്മേലും ഇവററ പററാറുണ്ട്. പററിയ നിലയിൽ മത്സ്യം മരിച്ചുപോയാലും പിടിത്തം വിട്ടുപോകുന്നില്ല. ഇതൊക്കെ ആണെങ്കിലും തീററിഭ്രമംകൊണ്ട്, മാംസം കോൎത്തിട്ട ചൂണ്ടൽ കാണുമ്പോൾ, ഈ പററൻ വന്നു പിടിക്കാതെ വിടില്ല. എന്നാൽ കുട്ടങ്ങിയാലും കൂടി ഇതിനെ വലിച്ചു കരക്കിടാൻ സാധിക്കുമെന്നു തോന്നുന്നില്ല. ചൂണ്ടൽകൊണ്ട് വേദന തട്ടിയ ഉടനേതന്നെ, ഇത് വളരെ ആഴത്തിൽമുങ്ങി കപ്പലിന്റെ അടിയിലോ പാറയിന്മേലോ ചെന്നു പററിക്കിടന്നുകളയുന്നു. ചൂണ്ടൽ വളരെ ശക്തിയോടെ വലിച്ചാൽ ഈ മത്സ്യത്തിന്റെ വായ പൊട്ടിപ്പൊളിഞ്ഞുപോകയല്ലാതെ പററിയേടത്തുനിന്ന് അനങ്ങുകയില്ല. എന്നാൽ ചൂണ്ടൽ വിഴുങ്ങിയ ക്ഷണംതന്നെ, ഇതിനെ വലിച്ചെടുക്കാൻ സാധിക്കുന്ന വിദഗ്ദ്ധന്മാൎക്ക് ഇവററയെ എത്രയെങ്കിലും പിടിക്കാം. ഇതിന്റെ മാംസം മനിഞ്ഞിലിന്റെ മാംസംപോലെ വളരെ നല്ലതാണെന്ന് വിചാരിച്ചുവരുന്നു. ഇത് മുക്കാലടിയിൽ ജാസ്തി നീളംവെക്കുകയില്ല. മേൽനോക്കി (Star gazer). വലിയ തലയും, വൃത്താകാരമായി പിളൎന്നുപിടിച്ച വായയും വിശറിപോലെയുള്ള വലിയ ശല്ക്കച്ചിറകും തലയുടെ പിന്നിൽ പൊന്തിനില്ക്കുന്ന ചെറിയ കൊമ്പു

കളും, മുതുകിന്മേലുള്ള മുള്ളുകളും മേൽനോക്കിയെ ഒരു വ
ല്ലാത്ത വിരൂപിയാക്കുന്നുണ്ട്. ശരീരത്തിന്നു തലക്കടുത്ത
ടിയില്ലെന്നു തോന്നും. വാരിഭാഗത്ത് ഈരണ്ടുവരിയാ
യിട്ട് വെള്ളപ്പൊട്ടുകൾ നില്ക്കുന്നുണ്ട്. ഈ മത്സ്യം മണ
ലിൽ കുഴിച്ചു മൂടികിടക്കുന്നു. ഇതിന്റെ മുള്ളുകൊണ്ട്
വിരലിന്നു മുറിയേററാൽ വേദന തോൾവരെ ഉണ്ടാകും.
ഇതു വളരെ രുചിയുള്ള മത്സ്യമാണ്. മാക്കററിൽ അയ
ക്കുംമുമ്പെ ഇതിന്റെ മുള്ളു നീക്കംചെയ്യും. കടജിന്ന്
(Sea-devil or Angler). തലയുടേയും ദേഹത്തിന്റേയും
മുന്നംശത്തിന്റെ സ്ഥൂലത ബാക്കിഭാഗത്തെ അപേക്ഷി
ച്ച് എത്രയോ വലുതാകകൊണ്ട്, ആകൃതിയിൽ ഇത്
ഒരു ഗംഭീരനായ മിട്ടൈലിയോ (tadpole) എന്നു തോന്നി
പ്പോകും. ഈ ഉദരംഭരികളുടെ തലയിൽനിന്ന് രണ്ടു
മൂന്നു നൂലുപോലെ നേൎത്തുനീണ്ട ഞരമ്പുകൾ മേലോട്ട്
പൊന്തിനില്ക്കുന്നുണ്ട്. ഇതിന്റെ അററം നല്ലവണ്ണം
ഉളിയുന്നതായിരിക്കും. കടലിന്റെ അടിയിൽ കിടന്നി
ട്ട് ഈ മീൻ അരച്ചിറകും ഗളച്ചിറകും ഇളക്കി വെള്ളം
അസാരം കലക്കി ഈ ഞരമ്പുകൾ അങ്ങട്ടും ഇങ്ങട്ടും ഇ
ളക്കുന്നു. ഇത് കാണുമ്പോൾ ഒരുവക ഇര ആണെന്നു
ധരിച്ച് അതിനെ പിടിച്ചു വിഴുങ്ങാനാശിച്ച് അടുത്തു
വരുന്ന സകല മീനുകളേയും കടൽജിന്ന് ഓരോ ഞൊടി
യിടകൊണ്ട് തന്റെ വായിലാക്കുന്നു. ചിലപ്പോൾ ചൂ
ണ്ടലിന്മേൽ കുടുങ്ങിപ്പോയ ശീമമത്തികളേയും മററും ഇ
വററ മടികൂടാതെ കടിച്ചുതിന്നുന്നു. ഒരിക്കൽ ഒന്നിന്റെ
പള്ളയിൽ ഓരോ അടി നീളമുള്ള എഴുപത്തു മത്സ്യങ്ങളെ

കണ്ടിരുന്നു. യാതൊരു കേട്ടം കാണാത്തതുകൊണ്ട് ആ മത്സ്യങ്ങളെ മാൎക്കററിൽ കൊണ്ടുപോയി വില്ക്കയാണ് ചെയ്യുത്. അതുകൊണ്ട് ഇവററക്ക ദഹനം വളരെ സാവധാനമായിട്ടേ പ്രകടിക്കുന്നുള്ളൂ എന്നു മനസ്സിലാക്കാം. ഇതിന്ന് ഇന്നതെ തിന്നുകൂട എന്നില്ല. കണ്ണിൽ കണ്ടതൊക്കെ, ആഹാരസാധനങ്ങളോ എന്നു പരിശോധിച്ചുനോക്കാതെ, കാണും ക്ഷണം ചെന്നു വിഴുങ്ങുന്നു. കടൽപ്പക്ഷികളേകൂടി ഇവററ പിടിച്ചു വിഴുങ്ങാറുണ്ട്. കടജിന്ന് അഞ്ചടി നീളംവെക്കും. ഇണർ ചെറുതാണെങ്കിലും അതിൽ പതിനഞ്ചുലക്ഷം മുട്ടയുണ്ടായിരിക്കുമത്രെ. എന്നിട്ടുകൂടി ഇതിന്റെ കുട്ടികളെ ഇതുവരെ ആരും കണ്ടുപിടിക്കാൻ സാധിച്ചിട്ടില്ല. ഇതിന്നു വായ വളരെ വിസ്താരത്തിൽ വിളത്താം. ഇതിന്നു കള്ളമൻ എന്നൊരു പേരും കൂടി ഉണ്ട്. കടത്തവള (Malthe Vespertilio). ദേഹത്തിൽ ആകപ്പാടെ കുരുവാരകൾ നിറഞ്ഞതുപോലെ തോന്നുന്ന ചില ഉയൎച്ചകൾ ഉണ്ട്. മൂക്ക് ഒന്നരരണ്ടിഞ്ച് മുമ്പോട്ടു വിരൽപോലെ നീണ്ടിട്ടാണ്. അരച്ചിറകുകൾ കണ്ടാൽ തവളയുടെ കാൽ മടക്കിവെച്ചപോലെ തോന്നും. കടൽച്ചണ്ടികളുടെ ഇടയിലാണ് സഹവാസം. ഇവററക്ക കാററ് വലിച്ചെടുത്തു ദേഹം വീൎപ്പിച്ചു സമുദ്രവിതാനത്തിൽ പാറികിടക്കാൻ സാധിക്കും. മുതുമുള്ളൻ (Stickle backs). ഇതു നീണ്ട ചെറുമത്സ്യങ്ങളാണ്. ശുദ്ധജലത്തിൽ വളരെ കാണും. ഇതിനെ രണ്ടുമൂന്നു ജാതികളാക്കാം. ഒരു ജാതിക്കു മുതുകിന്മേൽ മൂന്നു മുള്ളുകളെ ഉണ്ടാകൂ. ഉദരച്ചിറകിന്മേലും ഒരു തടിച്ച മുള്ളുണ്ട്. ഇത്

ഒരു യുദ്ധതല്പരനാണ്. ആണുങ്ങൾ കണ്ടുമുട്ടിയാൽ വിട്ടൊഴിയാത്ത യുദ്ധംചെയ്യും. ബാക്കിമത്സ്യങ്ങൾക്കൊന്നും കാണാത്ത ഒരു വിശേഷവിധി ഇവററക്കുണ്ട്. ഇത് കടൽചണ്ടിയും പുല്ലും മററും കൊണ്ടുവന്നു പക്ഷികളെപോലെ ഒരു കൂട്ടുണ്ടാക്കുന്നു. ഇങ്ങിനെ ഉണ്ടാക്കുന്നത് ആണാകുന്നു. പുല്ലും ചപ്പും ചണ്ടിയും അന്യോന്യം ബന്ധിപ്പിക്കുന്നത് തന്റെ ശരീരത്തിന്മേൽ ഉള്ളതും ചിലപ്പോൾ വായിൽനിന്നു കക്കുന്നതും ആയ പശയുള്ള ഒരുതരം ദ്രാവകംകൊണ്ടാണ്. ഒന്നാമതുണ്ടാക്കുന്നത് കൂടിന്റെ അടിയാണ്. പിന്നീട്ടു രണ്ടുഭാഗങ്ങളും മേൽഭാഗവുമാണ്. ഒരു ഭാഗത്ത് ഒരു ചെറുദ്വാരവും ഉണ്ടായിരിക്കും. ഈ സമയത്ത് ആണിന്റെ ശരീരം നല്ലവണ്ണംകൊണ്ടു മിന്നുന്നുണ്ടാകും. അവൻ എത്രയോ സാഹസപ്പെട്ട് അവന്റെ പത്നിയെ ആ മന്ദിരത്തിൽ കടത്തിപ്പിക്കുന്നു. അവൾ ഒരു ഭാഗത്തൂടെ കടന്നു മുട്ടയിട്ടാൽ മുൻഭാഗത്ത് ഒരു ചെറിയ ദ്വാരമുണ്ടാക്കി അതിലെ പുറത്തുപോരുന്നു. പിന്നെ ആൺപ്രവേശിച്ചു മുട്ടകളെ തന്റെ ബീജവിതരണംകൊണ്ട് ജീവവത്തുക്കളാക്കുന്നു. ഇങ്ങിനെ ഇവൻ പല പെണ്ണുങ്ങളേയും കൂട്ടിക്കൊണ്ടുവന്നു തന്റെ കൂടിൽ മുട്ടയിടുവിക്കുന്നു. മുട്ടകൾ കടുംമഞ്ഞനിറമാണ് ഒരു മാസം വരെ ഇവൻ തന്റെ കുട്ടികളേയും കാത്തുനില്ക്കും. ഈ മത്സ്യം കഷ്ടിച്ചു മൂന്നിഞ്ച് നീളമേ ഉണ്ടാകയുള്ളൂ. ചില രാജ്യങ്ങളിൽ ഇവററ വളരെ സമൃദ്ധിയിൽ ഉള്ളതുകൊണ്ട് ഇവററയെ പിടിച്ചു വളമായുപയോഗിക്കുന്നു. ഇവററ മൂന്നുവയസ്സുവരെ ജീവിക്കും. ചിലേടങ്ങളിൽ ഇവററ

യെ ഉണക്കി നായക്കും പന്നിക്കും തീനായിട്ടു കൊടുക്കുന്നു. റഷ്യക്കാർ ഈ മത്സ്യങ്ങളിൽനിന്ന് ഒരുതരം നെയ്യെടുക്കുന്നു. മറ്റൊരു ജാതിക്ക് മുതുകിന്മേൽ പത്ത് മുള്ളുണ്ടാകും. മുള്ള് മിക്കതും കാണുന്നത് ദേഹത്തിന്റെ പിന്നംശത്തിലാണ്. ആണ് ബീജവിതരണകാലത്ത് കറുത്തവില്ലസിന്റെ നിറമാകുന്നു. ഇതിന്റെ കൂട് ചെടിയിന്മേലൊ അതിന്റെ വേരുകളിന്മേലൊ ആണ് കെട്ടുന്നത്. കൂട് ഉരുണ്ടിട്ടാണ്. മറ്റൊരു ജാതിക്ക് മുതുകിന്മേൽ പതിനഞ്ചു മുള്ളുകൾ ഉണ്ടാകും. ഇതിനെ കാണുന്നത് സമുദ്രത്തിലാണ്. ഇത് അരഅടിയിൽ ജാസ്തി നീളവും വെക്കും. മീൻമുട്ടകളും ചെറിയ പരലുകളേയും, കീടങ്ങളേയും മറ്റും ഇവറ്റ തിന്നും. കടൽ പുള്ള് (Trumpetfish or bellows fish) ഇതിന്റെ മുഖം പുള്ളിന്റെ കൊക്കുപോലെ നീണ്ടു നേരിയതാണ്. വായ കുഴൽപോലെ ഒരു തുളയിൽ അവസാനിക്കുന്നു. മുതുച്ചിറക് ശരീരത്തിന്റെ പിന്നംശത്തിലാണ്. അതിന്റെ മുൻവശത്ത് ഈച്ച്വാളുപോലെ തോന്നുന്ന തടിച്ചുനീണ്ട ഒരു മുള്ളുണ്ട്. പുറം റോസ് നിറവും ഉദരം വെളുത്തിട്ടുമാണ്. ചീനക്കടലിലാണ് ഇവറ്റയെ എത്രയെങ്കിലും കാണുന്നത്. മരം കേറുന്ന ഏരി. (Climbing perch). നീണ്ട പുറത്തെ ചിറകിന്നു അവിടവിടെ എറിച്ചുനില്ക്കുന്ന മുള്ളുകൾ കാണുന്നതുകൊണ്ട് ഈച്ച്വാളിന്റെ പല്ലുകളുടെ ഛായ തികഞ്ഞിരിക്കും. ഇതു മുക്കാലടി നീളമുണ്ടാകും. നിറം കരിമ്പച്ചയാണ്. ഇന്ത്യയിലെ പുഴകളിലും കുളങ്ങളിലും മറ്റും ഇവറ്റയെ കാണും. ഇതു കരക്കു കേറും. എന്നുമാത്രമല്ല മരത്തിന്മേൽകൂടി കേറുമെന്നു പറയുന്നു. കരയിൽ കേറിക്കിടക്കുന്നമാതിരിയിൽ ഇ

തിനെ പലരും കണ്ടിട്ടുണ്ട്. ഒരു പനയുടെ പൊത്തിൽ ഇതിനെ കണ്ടുകിട്ടീട്ടുണ്ട്. പൊട്ടി വാലിന്റെ അററത്തോളം എത്തും

## പൊട്ടി വായോടു സംബന്ധപ്പെടുന്ന മത്സ്യങ്ങൾ (Physostomi).

ഏട്ട. ശരീരത്തിന്മേൽ തുളി ഇല്ല. മുഖത്ത് മീശപോലെയുള്ള നാരുകൾ ഉണ്ട്. മുതുകത്ത് ഈച്ചവാളപോലെ ഇരിക്കുന്ന ഒരു മുള്ളുണ്ട്. ഇതു ചിലപ്പോൾ രണ്ടുമൂന്നടി നീളംവെക്കും. മുട്ട ഓരോന്ന് ഏകദേശം ഒരു നെല്ലിക്കയോളം ഉണ്ടാകും. മുട്ടയിട്ട ഉടനെ തള്ള അത് തന്റെ വായിലൊരേടത്ത് സൂക്ഷിച്ചുവെക്കുന്നു. കുട്ടിവിരിഞ്ഞു അതിന്റെ മുള്ള് തടയുമ്പോൾ മാത്രമെ കുട്ടികളെ പുറത്തേക്ക് വിടുന്നുള്ളു. ഏട്ട ചിലപ്പോൾ സുലഭമായിപട്ടുമ്പോൾനമ്മുടെമുക്കുവരുടെ ശുക്രദശയാണ്. അവർ ഇതിനെഉപ്പിലിട്ടുകററിഅയക്കുന്നു.രുചിയുണ്ടെങ്കിലുംഈ മത്സ്യത്തിന്നു ക്ഷണനമൊന്നും പോയ്പോകാത്ത ഒരു ദുർഗ്ഗന്ധം ഉണ്ട്. വിദ്യുച്ഛക്തിയുടെ കൊപ്പുകൾ ദേഹത്തിന്മേലുള്ള ഒരു തരം ഏട്ട നീലനദിയിലും പടിഞ്ഞാറൻ ആഫ്രിക്കയിലെ മററ നദികളിലും അധിവസിക്കുന്നു. പുറത്തെ ചിറക് എത്രയൊ പിന്നററത്ത് ഒരു ചെറിയ പൂഞ്ഞപോലെ നില്ക്കുന്നുണ്ട്. ശരീരത്തിന്മേൽ കറുപ്പ് കുത്തുകൾ ഉണ്ട്.തോലിന്റെ നേരെ ചോടെകാണുന്ന വിദ്യുച്ഛക്തിയുടെ ഇരിപ്പിടമായ അംഗം വാൽവരെ നീണ്ടുകിടക്കുന്നുണ്ട്. ഇ വററ ചെറുതരം ജീവികൾക്കെ അപായികളായിത്തീരുന്നുള്ളു. ഇതിന്റെ മാംസം തിന്നുന്നത് കൂടാതെ

വിത്ത്യച്ഛക്തി ഉണ്ടാക്കുന്ന അംഗം ഒരു മരുന്നായിക്കരുതിപ്പോരുന്നു. ആ അംഗം ചുട്ടിട്ട് അതിൽ നിന്നു പുറപ്പെടുന്ന പുകയേററാലാണ് രോഗശമനം ഉണ്ടാകുന്നത്.

സാമൻ. (Salmon). സാമൻ നമ്മുടെ രാജ്യത്ത് കാണുന്ന മത്സ്യമല്ല. കാഴ്ചയിൽ വളരെ ഭംഗിയുള്ള മീനാണ്. പരപ്പ് വേണ്ടുന്നത്രയല്ലാതെ ഇല്ല. ഉദരം വെള്ളിപോലെ വെളുത്തിട്ടാണ്. തലമുതൽ വാൽവരെപുറം കടുന്നീലനിറമാണ്. ശരീരത്തിന്മേൽ കറുത്ത കുത്തുകളും കാണും. ഈ കുത്തുകൾ പെൺമത്സ്യത്തിന്മേലാണ് ധാരാളം കണ്ടുവരുന്നത്. തുളികൾ വളരെ ചെറുതാണ്. സാമൻ മുട്ടയിടുവാൻവേണ്ടി ചില കാലങ്ങളിൽ കടലിൽനിന്നു പുഴകളിലേക്ക് കേറുന്നു. വെള്ളംവേലിക്ക് കേറുകയും താഴുമ്പോൾ മടങ്ങുകയും ചെയ്യുന്നു. ഒന്നാമത് വരുന്നത് പെൺ മത്സ്യങ്ങളാണ്. പിന്നെപ്പിന്നെ ഇവററ വേലിയെത്താത്തവണ്ണം പുഴയുടെ മററ അറ്റത്തിയിലുംകൂടി എത്തിച്ചേരുന്നു. വീഴുന്ന വെള്ളത്തിൽകൂടെ ഇവററ കുതിച്ചുകേറും. ചിലപ്പോൾ അഞ്ചു പത്തടി ഉയരത്തോളം ചാടും. പതിനാലടി ഉയരത്തിൽ ചാടിയമത്സ്യങ്ങളേയും കണ്ടിട്ടുണ്ട്. ഇങ്ങിനെ പുഴയുടെ ഉത്ഭവസ്ഥാനത്തോടടുത്തു ഓരോ ആഴമുള്ള ദിക്കുകളിൽ എത്തിയാൽ ഇവററ തങ്ങളുടെ യാത്രനിൎത്തുന്നു. ചോട്ടിലുള്ള ചരലിൽ ഇവററ മുട്ടയിടുന്നു. ആ സമയത്ത് ആണിന്റെ നിറം ചുകന്നു പോകയും പെണ്ണിന്റെനിറം കറുത്തുപോകയുംചെയ്യുന്നു. മുട്ടയിട്ട് ആൺ അതിന്മേൽ തന്റെ ബീജവിതരണവും ചെയ്താൽ ഇവററ ചരൽകൊണ്ട് ആ സ്ഥലം മൂടുന്നു.

മുട്ട വിരിഞ്ഞാൽ കുട്ടികൾ ഓരോരൊ വലിയ കൂട്ടമായി കടലിലേക്ക പോകുന്നു. ഇങ്ങിനേയുള്ള സഞ്ചാരം ഒരു മാസത്തോളമുണ്ടാകും. ഇതുവരെ കണ്ടുകിട്ടിയ ഒരു വലിയ സാമൻ 83 റാത്തൽ തൂങ്ങിയിരുന്നു. ചില പുഴകളിൽ വെള്ളത്തേക്കാൾ അധികം മത്സ്യമാണെന്ന് തോന്നുംവണ്ണം അത്ര നിസ്സീമമായും ഇടതിങ്ങിയും ഇവററ കേറിവരുന്നു. പരപ്പ്കൊക്കൻ (Pike). ഇതിന്റെ മുഖം പരന്ന ഒരു കൊക്കിൽ അവസാനിക്കുന്നു. പൂൎണ്ണവലിപ്പം എത്തിയാൽ അഞ്ചാറടി നീളമുണ്ടാകും. 80 മുതൽ 90 വരെ റാത്തൽ തൂക്കമുള്ളവററയേയും കണ്ടുകിട്ടീട്ടുണ്ട്. അപൂൎവ്വം ചിലത് ഇതിലും എത്രയോ ജാസ്തി വണ്ണംവെക്കുന്നു. ഒന്ന് 19 അടി നീളവും 350 റാത്തൽ തൂക്കവുമുണ്ടായിരുന്നു. ഈ മത്സ്യം 250 കൊല്ലത്തോളം ജീവിച്ചതായികേൾപ്പുണ്ട്. വിരിഞ്ഞു ഒരു കൊല്ലംകഴിയുമ്പോഴേക്ക ഒരടിയും രണ്ട് കൊല്ലത്തിന്നുള്ളിൽ ഒന്നര അടിയും ഇവററ നീളം വെക്കും. പിന്നെയുള്ളതിന്റെ നീളവും തൂക്കവും തനിക്കകിട്ടാനുള്ള ആഹാരത്തിന്റെ ഏറക്കുറവ് ആശ്രയിച്ചിരിക്കും. ആവാസം ശുദ്ധജലത്തിലാകുന്നു. പരപ്പകൊപ്പൻ ദഹനവീൎയ്യമുള്ള ഒരു മത്സ്യമാകകൊണ്ടു വിശപ്പ് ബാധിച്ചാൽ വളരെ ധൈൎയ്യവും ചുറുചുറുക്കും കാട്ടി മററ മത്സ്യങ്ങളുടെ നേരെ ചെല്ലും. ഇതിന്റെ തീററിഭ്രമത്തെപ്പററി പല കഥളും കേൾക്കാറുണ്ട്. ഒന്ന് ഒരു അരയന്നത്തിന്റെ തലകടിച്ചുവിഴുങ്ങി വെള്ളം കുടിപ്പാൻ വന്ന ഒരു കഴുതയുടെ മുഖം ഒരു വീരൻ ചെന്നുപിടിച്ചു. നീർ നായയോട് പോരാടി അത് പിടിച്ച മത്സ്യ

ത്തേയും അപഹരിക്കുന്ന പരപ്പുകൊക്കന്മാരും ഉണ്ട്. കുളിക്കുന്ന ആളുകളുടെ കയ്യും കാലും കടിച്ചുവലിച്ചതായിട്ടും അറിവുണ്ട്. ഒരു പരപ്പ്കൊക്കന്റെ ഉദരത്തിൽ ഒരു ചെറിയ മനുഷ്യക്കുട്ടിയെക്കൂടികണ്ടിരുന്നു. ഇരണ്ടകളേയും, നീർക്കോഴികളേയും ഇവററയുടെ പള്ളയിൽ കണ്ടുവരുന്നത് സാധാരണയാണ്. ഒരിക്കൽ തന്നേക്കാൾ അല്പം ചെറുതായ തന്റെ സഹോദരനെ ഒന്നു വിഴുങ്ങി. വിഴുങ്ങപ്പെട്ടവന്റെ ഏതാനും അംശം വിഴുങ്ങിയവന്റെ പള്ളയിൽ കൊള്ളാതെ വളരേനേരത്തോളം തള്ളിനിന്നു. ഉള്ളിലായ ഭാഗം ദഹിച്ചുതീർന്നതിൽ പിന്നെ മാത്രമേ പുറമേയുള്ള ഭാഗം ക്രമേണ വിഴുങ്ങി ഉള്ളിലാക്കാൻ സാധിച്ചുള്ളു. ഇതിന്റെ പൊതുവായ ആഹാരം തവളകളും ചെറുമത്സ്യങ്ങളുമാണ്. അഞ്ചിറാത്തൽ തൂങ്ങുന്ന എട്ടു പരപ്പുകൊക്കന്മാർ മൂന്നാഴ്ചകൊണ്ട്, തങ്ങളെക്കാൾ അസാരം ചെറുതായ അഞ്ഞൂററിൽചില്വാനം മത്സ്യങ്ങളെ തിന്നിട്ടുണ്ട്. 35 റാത്തൽ തൂങ്ങുന്ന ഒരു മീൻ ഏകദേശം മൂന്നുലക്ഷം മുട്ടയിട്ടിരുന്നു. ലാപ്ലാണ്ടുകാർ ആഹാരാവശ്യം ഇതിനെ ഉണക്കിവെക്കുന്നു. ശരീരം ഒരു ചെറിയ കമ്പനംപോലെ വളച്ചുപിടിച്ചിട്ടാണ് ഇവററയുടെ നിത്തം. നീണ്ട കീഴ്ക്കൊക്കൻ. (Gar fish) ശരീരം നീണ്ട്

---

ഉരുണ്ടുംകൊണ്ടാണ്. പിൻഭാഗത്തെക്കാൾ മുൻഭാഗം ക്രമേണ സ്ഥൂലിച്ചുവരുന്നുണ്ടാകും. മുഖം നീണ്ടകൊക്കിൽ അവസാനിക്കുന്നു. താഴെക്കൊക്ക മീതെക്കൊക്കിനേക്കാൾ നീണ്ടതാണ്. പുറച്ചിറക ശരീരത്തിന്റെ എത്ര

യോ പിന്നാററത്ത്, വാൽചിറകിൻെറ നേരെ മുന്നിലാ യിട്ടാണ് നില്ക്കുന്നത്. പുറത്തെ ച്ചിറകിൻെറ നേരെചു വട്ടിലാണ് ഉദരച്ചിറകം നില്ക്കുന്നത്. ഇത് ഐലക്കൂ ട്ടത്തിൻെറ മുൻവശത്താണ് സഞ്ചരിച്ചുകാണുന്നത്. ഇ തിനെ വല്ലേടത്തും കണ്ടാൽ പിന്നാലെ ഐലകളുണ്ടെ ന്ന് കണക്കാക്കാം. ഇവററ വളരെ ചുറചുറക്കുള്ള മ ത്സ്യങ്ങളാണ്. ചൂണ്ടലിന്നു ക്ഷണം പിടിക്കും. കടലിന്മീ തെ വന്നുവീഴുന്ന ചില കരത്തു ഈച്ചകളേയും ഇവററ വളരെ തിന്നും. നീളം രണ്ടുരണ്ടര അടി ഉണ്ടാകുമെങ്കി ലും വീതി ഒന്നര ഇഞ്ച് മാത്രമേ ഉണ്ടാകയുള്ളൂ. ഇതി ൻെറ എല്ലുകൾ പച്ചനിറമുള്ളവററയാണ്. ഇവററയിൽ ചില തരങ്ങളെ കടലെടി പിന്തുടരുമ്പോൾ വളരെ ഉയ രത്തിൽ ചാട്ടുകയും, ചാടിയെടത്തിൽനിന്നു നാല്പതടിദൂ രെ ചെന്നുവീഴുകയും ചെയ്യുന്നു. പറമീൻ (Flying fish) പറമീനിൻെറ ഗളച്ചിറകുകൾ വളരെ വലുതാണ്. ദേ ഹം ഒരു കുഴൽപോലെയാണ്. കടലിൽ നോക്കിക്കൊ ണ്ടിരിക്കുമ്പോൾ ഒരേടത്തുനിന്നു പെട്ടെന്ന് ഒററയായി ട്ടോ ഒരു കൂട്ടമായിട്ടോ പറമീൻ കടലിൽനിന്നു ആകാശ ത്തിലേക്കു പൊന്തുന്നതും കുറേദൂരം പറന്നതിൽപിന്നെ വെള്ളത്തിൽതന്നെ വീഴുന്നതും കൗതുകകാഴ്ചയാണ്. ഗ ളച്ചിറകുകൾ വളരെ നീണ്ടു പരന്നതാകകൊണ്ടും ദേഹം കുഴൽപോലെയായി ഘനം കുറഞ്ഞതുകൊണ്ടുമായിരിക്കും പറമീനിന്നു പറക്കുവാൻ സാധിക്കുന്നത്. വളരെ വലു തായാൽ ഇത് ഒരടി നീളംവെക്കും. ഇവററയൊക്കെ സ മുദ്രത്തിൻെറ മേലേയാണ് പാക്കുന്നത്. (മേലെ എന്നു

വെച്ചാൽ വെള്ളത്തിൻെറ മേൽഭാഗത്ത് ആകാശത്തിൽ എന്നല്ല. വെള്ളത്തിൻെറ വളരെ ചുവട്ടിലല്ല എന്ന അൎത്ഥമ ഉള്ളു). ഇവററയെ സമൃദ്ധിയായിക്കാണുന്നത് ഉഷ്ണമേഖലയിലാണ്. പുറം കറപ്പും, വാരിഭാഗം അസാരം നീലയും ഉദരം വെളുപ്പുമായിരിക്കും. വെള്ളത്തിൽനിന്ന ആകാശത്തിലേക്ക ചാടിയാൽ മുപ്പതു സെക്കണ്ടുനേരം ഇവററക്ക ചോടെ വീഴാതെ കഴിക്കാം. ഇത് പറക്കുമ്പോൾ പക്ഷികളേപ്പോലെ ചിറകടിക്കുന്നത് കാണുന്നില്ല. ഇരുന്നൂറ് വാരയിൽ ജാസ്തി ദൂരം ഇവററ പറന്നതായിക്കണ്ടിട്ടുണ്ട്. ഇങ്ങിനെ പറക്കുന്നത് വെള്ളത്തിൽനിന്ന രണ്ടുമൂന്നടി ഉയരത്തിൽ ചാടീട്ടാണ്. ചിലസമയത്ത് വെള്ളത്തിൽനിന്ന ഇരുപതടി മീതെ പറക്കുന്നതും കണ്ടിട്ടുണ്ട്. ചിലപ്പോൾ എണ്ണിയാൽ തീരാത്തവററ ഒന്നിച്ച പൊന്തുകയും പല ഭാഗങ്ങളിലും പറക്കുകയും ചെയ്യുന്നു. ഒന്നകാലടി നീളമുണ്ടായിരുന്ന ഒന്നിൻെറ പൊട്ടി ഒരടി നീളമുണ്ടായിരുന്നു. ഇതു പറക്കുന്നത് ഇതിനെ പിടിച്ച വിഴുങ്ങാൻ വരുന്ന മത്സ്യങ്ങളിൽനിന്ന രക്ഷപ്രാപിപ്പാൻവേണ്ടിയാണ്. പറക്കുമ്പോൾ കാററിൽപെട്ടു പോയിട്ട് ഇവ മിക്കവാറും സമയത്തിൽ ഇരുപതടി ഉയരത്തോളം പൊന്തിപ്പോകുന്നു. ഈ അവസരത്തിൽ ഇവററയെ കടൽപ്പക്ഷികളും സംഖ്യയില്ലാതെ പിടിച്ചുതിന്നുന്നു.

ഐല. പുറം കരിമ്പച്ചയും ഉദരം വെളുപ്പുമാകുന്നു. ഇത് ഏറിവന്നാൽ മുക്കാലടി നീളമുണ്ടാകും. ഇതിന്ന സാധാരണ മത്സ്യത്തേപ്പോലെ തുളിയുണ്ടാകയില്ല. ഇ

തിന്നെ അധികം തിന്നാൽ ചൊറിപിടിക്കുമെന്നു നാട്ടുകാർ പറയുന്നു. ഈ മത്സ്യത്തെ നമ്മുടെ രാജ്യത്തിൽനിന്ന് ഉണക്കി പലേടങ്ങളിലും കയററി അയക്കുന്നുണ്ട്. ഒരുതരം വെളിലക്കു ദേഹത്തിന്മേൽ വിലങ്ങനെ പച്ചവരകളും കാണാം.

കൈച്ചപ്പൊട്ടൻ:— ആകൃതിയിൽ ഒരു ചെറിയ പ്രാലാണെന്നു തോന്നും. കണ്ണ് അങ്ങുമിങ്ങുമിളക്കുമെന്നു മാത്രമല്ല കണ്ണിന്നു പോളയുംകൂടി ഉണ്ട്. പുറത്തെ ചിറകു രണ്ടംശമായിട്ടാണ്. ചളിയിൽകൂടെ തുള്ളിത്തുള്ളി പുഴയുടെ അടുത്തുള്ള മരങ്ങളുടെ വേരുകളിന്മേൽകേറിക്കിടക്കും. ഇവററക്കു വളരെ നേരത്തോളം വെള്ളമില്ലാത്ത ദിക്കിൽ കിടക്കാം. ബൎമ്മയിലും നമ്മുടെ രാജ്യത്തും ഇവററയെ ധാരാളം കാണും. പടമീൻ:— ഇതു പടവെട്ടാൻ താല്പര്യമുള്ള ഒരു മത്സ്യമാണ്. കണ്ണാടിയിൽകാണുന്ന തന്റെ സ്വന്തം ഛായയോടുതന്നെ ഇത് പടവെട്ടും. സിയാമിൽ ഈ മീൻകൊത്തൽ വളരെ വിനോദകരമായ കാഴ്ചയായെണ്ണുന്നു. ഇവിടന്നു നാം കോഴികൊത്തുകാണാൻ പോകുമ്പോലെ സിയാംകാർ മീൻ കൊത്തുകാണാൻ പോകുന്നു. ആ രാജ്യക്കാർ, വെള്ളംപകൎന്ന കണ്ണാടിക്കൂട്ടിൽ, ഇവററയെ, കൊത്തുപ്പുഴക്കളെ തീൻകൊടുത്തു പോററുന്നു. പെനാങ്ങിൽ ഈ മാതിരി മത്സ്യങ്ങളെ അനേകം കാണും. നാട്ടമീൻ:— ആകൃതിയിൽ ഒരു തളേന്റെ മാതിരി ആണെങ്കിലും തളേനേക്കാൾ നേരിയതും നീണ്ടതുമാണ്. ഇത് ഇരുപതടി നീളമുണ്ടാകും. പുറത്തെ ചിറകു, വാലിന്നാററത്തോളം ഇടമുറിയാതെ പൊന്തിനില്ക്കുന്നത് കാ

ണും. തലയിന്മേൽ അഗ്രം തടിച്ച അഞ്ചാറു ശിഖകൾ ഉണ്ടാകും. ദേഹത്തിന്മേൽ തുമ്പിയില്ല. ഇവററ സമുദ്രത്തിന്റെ വളരെ ചുവട്ടിൽ പാൎക്കുന്ന ജന്തുക്കളാണ്. ഇതിനെ ചാകാൻപോകുന്ന സമയത്തോ ചത്തുപൊന്തിയ സമയത്തോ മാത്രമെ കണ്ടുകിട്ടീട്ടുള്ളു. മനിഞ്ഞിൽ (Eel) ഇതിൽ ചിലതിനെ കടല്പാമ്പാണെന്ന് തെററിദ്ധരിച്ചുപോകും. ദേഹം പാമ്പിന്റേതുപോലെ നീണ്ടിട്ടാണ്. മിക്കതിന്നും ഉദരത്തിന്മേലോ പുറത്തോ ഇടമുറിയാത്ത നീണ്ട ചിറകുകളും ചെറിയ ഗളച്ചിറകുകളും ഉണ്ടാകും. ഇവററ കടലിന്റെ അടിയിലുള്ള ചളിയിൽപൂണ്ടു തലമാത്രം പുറത്താക്കിക്കിടക്കും. ചിലതു കൂടക്കൂടെ കഴുത്തു വീൎപ്പിക്കുന്നതു കാണും. ചിലതിന്നു പിളൎന്നകാണുന്ന വായ പൂട്ടുവാൻ സാധിക്കയില്ല. ഇവററയുടെ കുട്ടികൾ ഓരോ കൂട്ടമായി ഒരേടത്തുനിന്നു പുറപ്പെട്ടു മറെറാരേടത്തു് കുടിയേറാൻ നോക്കും. ആ സമയത്തു് ഈ ചെറിയ ജന്തുക്കളെ പിടിക്കുന്നതിന്നു കഷ്ടം കണക്കുമുണ്ടാകയില്ല. ഒരൊററദിവസത്തിൽ മൂന്നു ടൺ തൂക്കത്തക്കവണ്ണം മനിഞ്ഞിൽകുട്ടികളെ പിടിച്ചിരുന്നു. ഒരു ടൺ രണ്ടായിരത്തിരുനൂററിനാല്പതു് റാത്തലാകുമ്പോൾ മൂന്നു ടൺ 6720 റാത്തലാണ്. ഒരൊററ റാത്തൽ തൂക്കാൻ പതിനാലായിരത്തിലും പുറം മനിഞ്ഞിൽ കുട്ടികൾ വേണ്ടതാണെന്നറിയുമ്പോൾ ഒരു ദിവസംകൊണ്ടു് ഒരേടത്തുനിന്ന് എത്രയെണ്ണത്തെ പിടിച്ചുപോകുന്നുണ്ടെന്നു വിചാരിച്ചുനോക്കുവിൻ. ഒരുതരം മനിഞ്ഞിലിന്റെ ശരീര

ത്തിൽ വിദ്യുച്ഛക്തിയുടെ ഏൎപ്പാടുണ്ട്. ഈ മനിഞ്ഞിൽ ആറടി ദീൎഘംവെക്കും. വിദ്യുച്ഛക്തിപ്രയോഗത്താൽ ഈ മാതിരി ജന്തു ചെറം ഒരു നോട്ടങ്കൊണ്ട് മററു മത്സ്യങ്ങളെ കൊല്ലും. നോങ്ങൽ:—ഇതിന്നു കൊവ്വ എന്നും പൂളൻ എന്നും ചിലേടങ്ങളിൽ പേരുണ്ട്. ദേഹം ഉരുണ്ടു നീണ്ടിട്ടും മുഖം കൂൎത്തിട്ടുമാണ്. തുളളിവളരെ ചെറുതാണ്. ദേഹത്തിന്ന് ഒരു ഉളള് കാണുമ്പോലെയുളള ഉളിച്ചൽ ഉണ്ട്. പുഴകളിലാണ് മിക്കവാറും കാണുന്നത്. ചിലതിന്ന് ഒരു പാറിയ കറപ്പും മററു ചിലതിന്നു വെളുപ്പും നിറമാണ്. നീളം ഒരടി ഉണ്ടാകയില്ല.

**മത്തി.** ഭൂമിയിലുളള മത്സ്യങ്ങളെപ്പററി പ്രസ്താവിക്കുന്ന ഏതു പ്രബന്ധത്തിലും നമ്മുടെ സമുദ്രത്തിൽ സാധാരണ വരുന്ന മത്തിയെ വിട്ടുകളവാനൊരിക്കലും പാടില്ല. വണ്ണംകൊണ്ടുളള ഇവൻെറ പോരായ്മ എണ്ണംകൊണ്ടിവൻ പ്രതിഹരിക്കുന്നു. മത്തി ഓരോ വലിയ കൂട്ടമായിട്ടേ സഞ്ചരിക്കയുളളു. ഓരോകൂട്ടം അഞ്ചാറുനാഴിക നീളവും അത്രക്കത്ര വീതിയും ഉണ്ടാകും. ഒന്നൊന്നിന്നു ചോടയായി ഓരോകൂട്ടത്തിൽ പത്തിരുപതട്ടിയും ഉണ്ടാകും. മത്തി ജീവകാലം മുഴുവനും കഴിക്കുന്നത് ഇങ്ങിനെ ഓരോ കൂട്ടമായിട്ട് സഞ്ചരിച്ചിട്ടാണ്. വല്ലതും ഒരേടത്തു കുറെ നേരത്തോളം നില്ക്കുക എന്നത് മത്തിക്കൂട്ടത്തിന്നില്ല. സഞ്ചരിക്കുന്ന മദ്ധ്യേതന്നെ അവൻെറ ആഹാരസമ്പാദനവും അണ്ഡവിസൎജ്ജനവും സാധിച്ചുപോരുന്നു. ഓരോ കൂട്ടത്തിൻെറ ചുററും വലിയ മത്സ്യങ്ങൾ കാ

വല്ലുരെന്നപോലെ വിട്ടൊഴിയാതെ വിശക്കുമ്പോഴൊ
ക്കെ ഇവററയേയും തിന്നുകൊണ്ട് കൂടെത്തന്നെ നടക്കു
ന്നു. കടലാനകളും (Whales) മത്തിക്കൂട്ടത്തിന്റെ പിന്നാ
ലെ നടന്നു അങ്ങിനെ തോന്നുമ്പോഴും വായും പിളന്ന്
ഇതിന്റെ ഇടയിൽകൂടെ ഓരോ പാച്ചൽപാഞ്ഞു ഇരു
പത്തിനാല് മണിക്കൂറിനുള്ളിൽ പത്തിരുനൂറ് ചാക്കിൽ
കൊള്ളുന്നത്ര മത്തികളെ പള്ളയിലാക്കുന്നു. വലവീശു
ന്നവർ ഓരോ കൂട്ടത്തെ കണ്ടാൽ ആ കൂട്ടത്തിന്റെ ഒരു
ഓരത്തല്ലാതെ നടുവിൽ വലയിട്ടാൽ അട്ടിയട്ടിയായി നി
ല്ക്കുന്ന മത്തിക്കൂട്ടങ്ങളുടെ ഘനംകൊണ്ടു വല താഴുകയില്ല.
മത്തികളെ ഓരോ ഓടങ്ങളായി വാങ്ങി നെയ്യെടുപ്പാൻ
ആട്ടാറുണ്ട്. ഇതിന്റെ പിണ്ണാക്ക് വളമായിട്ടുപയോഗി
ക്കുന്നു. ഇതിന്റെ മാംസം ബഹുവിശേഷമാണ്. എത്ര
തിന്നാലും ശരീരത്തിന്നു കേടുതട്ടുകയില്ല. മിസ്രക്കാർ പു
രാതനകാലത്ത് മരിച്ച മനുഷ്യരെ ജീർണ്ണിപ്പിക്കാതെ വെ
ക്കുന്നത് അവരുടെ ആത്മാവു പോഴ്യാകാതിരിപ്പാനാ
ണെങ്കിലും ഇദ്ദേശക്കാർ മരിച്ച മത്തികളെ ടിന്നിലാക്കി
സൂക്ഷിക്കുന്നതു ജീർണ്ണിച്ചുപോകാത്ത ഇവററയുടെ മാംസ
ത്തെ കത്തലടക്കാനാണ്. ഓരോ മത്തി പത്തമ്പതുല
ക്ഷം മുട്ടയിടുന്നതുകൊണ്ട് ഇതു സംഖ്യയിൽ വർദ്ധിക്കുന്ന
തിൽ ആശ്ചര്യമില്ല. അയക്കൂറ. ആകൃതിയിൽ ഒരു വലി
യ ഐലയാണെന്നു തോന്നും. അഞ്ചാറടി നീളംവെക്കും.
ദേഹത്തിൽ മുള്ളുണ്ടാകയില്ല. ഇതും ആഹാരമായുപയോ
ഗിക്കുന്നു. കൊല്ലത്തിൽ ചില മാസങ്ങളിൽ ഇത് സമു

ഢിയായി നമ്മുടെ കടലിലും വന്നെത്തുന്നു. ഇതിനെ വിലങ്ങനെ കഷണങ്ങളാക്കി പടമിട്ടുവെച്ചാൽ മാംസം ജീൎണ്ണിച്ചുപോകാതെ വളരെ കാലം നില്ക്കും. ഉപ്പിലിട്ടിട്ടും അയക്കുറയെ പല രാജ്യങ്ങളിലും അയക്കുന്നുണ്ട്. മുള്ളുവാള ഇത് ആകോലിയുടെ അത്ര പരപ്പും ദശപ്പും ഇല്ലെങ്കിലും അതിലും വളരെ നീളമുണ്ടാകും. ദേഹം നിറച്ചും വിലങ്ങനെ ഏങ്കോണിച്ചു നില്ക്കുന്ന മുള്ളുകൾ ഉണ്ടാകും. മുള്ള് മുറിയാതെ ഇതിനെ കഷണങ്ങളാക്കേണമെങ്കിൽ വിലങ്ങനെ നേരെ മുറിക്കാൻ പാടില്ല. വളരെ സ്വാദുള്ള മത്സ്യമാകകൊണ്ട് ഇതിനെ ആഹാരമായുപയോഗിക്കുന്നു. ഇതും ചില പ്രത്യേകകാലങ്ങളിൽ ഓരോ വലിയ കൂട്ടങ്ങളായി നമ്മുടെ കടലിലും എത്തുന്നു. ഒക്ടോബർ, നവമ്പർ ഈ മാസങ്ങളിലാണ് ഇവർ നമുക്ക മാംസദാനം ചെയ്വാൻ വരുന്നത്. മുള്ളൻ ഇത് ഉറപ്പികപോലെ പരന്ന ഒരുവക ചെറമത്സ്യമാണ്. ഓരോ കൂട്ടമായിട്ടേ നടക്കപതിവുള്ളു. ഭയപ്പെട്ടാൽ ഇവ അപ്പപ്പോൾ മേലെ ചാടും. ഇതിനേയും ഉണക്കി ഓരോ രാജ്യത്തിൽ കേററി അയക്കുന്നുണ്ട്. തിരുത. പുതുമഴ തുടങ്ങുമ്പോൾ ചാടിച്ചാടി പുഴക്കു കേറുന്ന ആ ഭംഗിയുള്ള മത്സ്യം തിരുതയാണ്. ഇത് ആകൃതിയിൽ ഒരു വലിയ കട്ടങ്ങാലിയെപ്പോലെ ഇരിക്കും. സമുദ്രത്തിൽ അധിവസിക്കുന്ന ജന്തുവാണെങ്കിലും പുതുമഴക്കാലത്ത് തുള്ളിക്കൊണ്ട് പുഴകളിൽ കേറിപ്പോകുന്നതു മുട്ടയിടുവാൻ വേണ്ടിയാണ്. തിരുത ചാടുന്നത് നല്ല കാഴ്ചയാണ്. ഈ മത്സ്യത്തേയും ആഹാരമായുപയോഗിക്കും. ഇതിൻെറ ഇന്നർ രുചികൊണ്ട് കേൾ

വിപ്പെട്ടതാണ്. മൂന്നടിയിൽ കവിഞ്ഞ നീളമുള്ളവ ചുരുക്കമാണ്. തളേൻ:— ഇതു വളരെ നീണ്ടു രണ്ടുഭാഗവും പരപ്പുള്ള ഒരു കോലമില്ലാത്ത മത്സ്യമാണ്. കണ്ടാൽ ഒരു പട്ടപോലെ തോന്നും. വായ, കുഴലയുടേതുപോലെ ഒരു നീണ്ട കൊക്കിന്റെ സമ്പ്രദായത്തിലാണ്. ഇതിന്റെ ഉള്ളിൽ കൂത്തുമൂത്ത വളരെ പല്ലുകൾ കാണുന്നതുകൊണ്ടു ചെറമീനുകൾക്കു ഇവൻ ഒരു ഭയങ്കരനായ ഘാതകനായിരിക്കണം. ഇതിന്റെ ദേഹത്തിന്മേൽ തുളി കാണുകയില്ല. പുറത്തേ ചിറകിന്നു അധികം വീതിയുണ്ടാകയില്ല. ഇതിന്റെ വരവിന്നും ഓരോ പ്രത്യേകകാലം ഉണ്ട്. വേളൂരി. ഇതു വെള്ളനിറത്തിൽ വളരെ ഭംഗിയുള്ള ഒരു ചെറിയ മീനാണ്. ഇതിന്റെ മാംസത്തിന്നു യാതൊരു ദുർഗ്ഗന്ധവും ഉണ്ടാകയില്ല. ഓരോ കൂട്ടമായിട്ടു ചില കാലത്തു ഇവററയുടെ വരവുണ്ടാകുമെങ്കിലും എത്രയൊ സമൃദ്ധിയായിട്ടു ഇവററയെ ഒരേടത്തും കാണുകയില്ല. വേളൂരിയോടു ഏകദേശം സാമ്യതയുള്ള മററൊരുതരം മത്സ്യം അറഞ്ഞലാണ്. വാമീൻ:— ഇതു ഒന്നരണ്ടടി നീളംവെക്കുന്ന ഒരുതരം സാമാന്യം പരന്ന മത്സ്യമാണ്. ഉദരം വളരെ വെളുത്തിട്ടാണ്. ദേഹത്തിന്മേൽ തുളി കാണുകയില്ല. എന്തെങ്കിലും ഒരു വെളുത്ത സാധനം കണ്ണിയിൻകെട്ടി എറിഞ്ഞു, അതു സമുദ്രവിതാനത്തിൽകൂടെ വേഗതയിൽ വലിച്ചെടുക്കുമ്പോൾ ഈ മത്സ്യം അതു വിഴുങ്ങാൻ തക്കവണ്ണം മുതുകും പുറത്താക്കി ശീഘ്രമായി ഓടി വരുന്നതു ഒരു നല്ല കാഴ്ചയാണ്. ഇതിന്റെ മാംസം ഉപയോഗിച്ചാൽ വെളുപ്പ് രോഗംപിടിപെടുമെന്നു വിചാരിച്ചു വ

ളരെ ആളുകൾ ഈ മത്സ്യത്തെ ഉപേക്ഷിച്ചിട്ടാണ് കാണുന്നത്. കൊളോൻ. ഇതു രണ്ടുരണ്ടര അടി നീളംവെക്കുന്ന ഒരു മത്സ്യമാണ്. ഒററയൊററയായിട്ടല്ലാതെ ഓരോ കൂട്ടമായി നടക്കാറില്ല. വായ വളരെ വലുതാണ്. ഇതും ഉയരത്തിൽ ചാട്ടം. ഇതിനേയും ആഹാരമായുപയോഗിക്കുന്നു. ഏരി. ആകോലിയെപ്പോലെ പരന്ന ഒരു കറുത്ത മീനാണ്. ഏരി. മുതുകിലുള്ള ചിറകിന്മേൽ ഒരു മുള്ളുണ്ട്. ഇതിന്റെ ഇണർ കണ്ടാൽ ഭംഗിയുള്ളതാണെങ്കിലും തിന്നാൻ പാടില്ലാത്തതാണ്. ഇതിൽ ഒരു തരം വിഷംകിടപ്പുണ്ട്. ഈ വിഷം വിഷൂചികയുടെ ലക്ഷണങ്ങളാണ് ഭക്ഷിച്ചാലുണ്ടാകുന്നത്. കരിമീൻ. കുളത്തിലും മററും കാണുന്ന കറുത്തു പരന്ന ഒരു മീനാണ് കരിമീൻ. വളരെ വണ്ണാംവെക്കുകയില്ല. ഓരോ ചെറിയ കൂട്ടമായിട്ടാണ് ഇവ ചുററിക്കളിക്കുന്നത്. ഇവററയുടെ സംഖ്യ കുറക്കുന്നതു നക്രങ്ങളാണ്, അതുകൊണ്ടു മനുഷ്യന്മാർ ഇവററയെ വെറുതെ വിട്ടുകളഞ്ഞിട്ടുണ്ടെന്നു വിചാരിക്കരുത്. നെയ്യിൽ പൊരിച്ചാൽ ഇവററ ബഹു രുചിയുള്ള ആഹാരമാണ് പോലും.

## മൃദപാസ്ഥി ഉള്ള മത്സ്യങ്ങൾ.

ഇതിൽ പെടുന്നതു സ്രാവിന്റേയും തിരണ്ടിയുടേയും വംശക്കാരാണ്. ഇവററക്കു ഉറപ്പുള്ള എല്ലില്ല. വാൽചിറക് മേലെയും ചോടേയും രണ്ടിതളായി നില്ക്കും. മേലേ ഇതളിന്നു ദീർഘം ജാസ്തികാണും. കഴുത്തിന്നു കരന്നപോലെയുള്ള മറികൾ ഉണ്ടാകും. വായ മുഖത്തിന്റെ അ

ററത്തല്ല. ചുവട്ടിൽ അല്പം പിന്നോട്ടാണ്. ചിലതിന്റെ പല്ലുകൾ വായയിൽ ഇഷ്ടിക പടുത്തിവെച്ചപോലെ നില്ക്കുന്നുണ്ടാകും. മുട്ട ഒരു പരന്ന സഞ്ചിപോലെ തോന്നും. സഞ്ചിയുടെ ഓരോ കോണിൽ ചുറചുറയായി ചില നാരുകൾ നില്ക്കുന്നുണ്ടു. സ്രാവ് സമുദ്രത്തിന്മേലെ ഒഴുകിക്കാണുന്ന സാധനങ്ങൾ വിഴുങ്ങും. തിരണ്ടി സമുദ്രത്തിന്റെ അടിയിൽ നടക്കും. ശുക്തിജങ്ങളാണ് ഇതിന്റെ പ്രധാനാഹാരം. വലിപ്പംകൊണ്ടും സ്വഭാവംകൊണ്ടും ഭയങ്കരന്മാരായ ജന്തുക്കൾ ഈ വംശക്കാരിൽ കാണുന്നുണ്ട്.

**നീലസ്രാവ്**. പുറം നീലയും ഉദരം വെള്ളയുമാണ്. ഇതു പന്ത്രണ്ടടിമുതൽ പതിനഞ്ചടിവരെ നീളം വെക്കും. ഇവററ വലിയ ഭക്ഷണപ്രിയന്മാരാണ്. ഒരു തോണിയുടെ കൊമ്പും ഒരു വലിയ കടലാമയുടെ ഓട്ടും ഒന്നിന്റെ ഉദരത്തിൽ കണ്ടിരുന്നു. ചൂണ്ടലിൽ കെണിഞ്ഞാൽ ചരട്ടു സ്വന്തം ശരീരത്തിന്മേൽ ചുറച്ചിട്ടാണ് ഇവററ മേലെ പൊന്തിവരുന്നത്. ഇവ ഇരക്കു പുറപ്പെടുന്നത് രാത്രികാലത്താണ്. തരംകിട്ടിയാൽ മനുഷ്യരെക്കൂടി പിടിച്ചു വിഴുങ്ങും. പതിവായി കരക്കു അധികം അടുത്തു വരാത്തതു മനുഷ്യരുടെ ഭാഗ്യമാണ്. ദുർഗ്ഗന്ധം കേട്ടാൽ അതു ദൂരെ വിട്ടു മാറുന്നു. ഒരു കപ്പലിന്റെ ഒരു ഭാഗത്ത് തൂക്കിയിരുന്ന മാംസക്കഷണം കണ്ടിട്ട് ഇവററ വളരെ പ്രാവശ്യം തുള്ളിപ്പിടിക്കാൻ ശ്രമിച്ചിട്ടുണ്ടു. ചാകാതെ കരയിൽ വലിച്ചിട്ടാൽ ഇതിന്റെ അടുത്തു ചെല്ലാൻ വളരെ സൂക്ഷിക്കണം. വാൽകൊണ്ടു ഒരടികിട്ടിയാൽ മനുഷ്യരുടെ കാലോ കയ്യോ പൊട്ടിപ്പോകും. ഇതു വളരെ

ചൈതന്യമുള്ള ഒരു ജന്തുവാണ്. തലയറുത്തെടുത്ത ഒന്നിന്റെ ദേഹം വെള്ളത്തിലിട്ടപ്പോൾ അതു വളരെ നാഴിക നേരം നീന്തിക്കളിച്ചിരുന്നു. ഏദനിൽ ചില സമയത്ത് നീലസ്രാവുകൾ വളരെ വന്നുകൂടുന്നു. അവിടത്തെ സമുദ്രത്തിൽ നാട്ടുകാർ നീന്തിക്കളിക്കുന്നതുകൊണ്ട് ഒന്നും വരാനില്ലെങ്കിലും വെള്ളക്കാരിറങ്ങിയാൽ ഈ സ്രാവ് അവരെ പിടിച്ചു വിഴുങ്ങാറില്ല. വെളുപ്പുമനുഷ്യർക്ക് എവിടെച്ചെന്നാലും കറപ്പുമനുഷ്യരേക്കാൾ ബഹുമാനംതന്നെ.

**കൊമ്പൻസ്രാവ്:**—തല പിക്കംപോലെ ഇരിക്കും. കണ്ണ്, ഇടവും വലവും എറിച്ചുനില്ക്കുന്ന കൊമ്പുപോലെ ഉള്ള അംശത്തിന്റെ അററത്താകുന്നു. വലിയ ക്രൂരസ്വഭാവികളാണ്. ഇവററ പ്രസവിക്കുകയാണ് ചെയ്യുന്നത്. ഒരു പെണ്ണിന്റെ ഉദരത്തിൽ ഒന്നര അടി നീളമുള്ള മുപ്പത്തൊമ്പതു കുട്ടികളെ കണ്ടിരുന്നു. ഇത് ചിലപ്പോൾ പുഴകളിലും കേറിവരും. നമ്മുടെ രാജ്യത്തിൽ ഇതിനെ ധാരാളം കാണും. ഇത് 15 അടി നീളവും 700 റാത്തൽ ഘനവും ഉണ്ടാകും. മനുഷ്യരെ ദ്രോഹിക്കാൻകൂടി ഇവററക്കു മടിയില്ല.

**പൊങ്ങൻസ്രാവ്:**—(The basking Shark)- സ്രാവ് വംശത്തിൽ ഇത്ര ഭയങ്കരവലിപ്പം വെക്കുന്ന മറെറാരു ജാതിയും ഇല്ല. ഇത് മുപ്പത്തഞ്ചടി ദീഘമുണ്ടാകും. ഹിന്തുസമുദ്രത്തിൽ കാണുന്ന ചിലത് അമ്പതടി നീളമുണ്ടാകും. നീളത്തോടൊത്തു നോക്കുമ്പോൾ ദേഹത്തിന്റെ ചുററളവും വളരെ ജാസ്തിയാണെന്നു കാണും.

മുപ്പതടി നീളമുള്ള ഒന്നിന്ന് ഇരുപത്തുനാലടി ചുററള വ് കണ്ടിരുന്നു. എട്ടുപത്തു തൻ (ton) ഇതിൽ സാധാര ണന്മാരുടെ തൂക്കമാണ്. പിടിച്ച നിലത്തിട്ടാൽ ശരീര ത്തിന്നു പത്തടി പൊക്കവും കാണും. ഇതിൻെറ ഒരു വ ല്ലാത്ത സ്വഭാവം സമുദ്രത്തിൻെറ മീതെ ചത്തപോലെ പൊന്തിക്കിടക്കുന്നതാണ്. ഈ സ്രാവുകൾ ചിലപ്പോൾ ഇണയായി ഒന്നൊന്നിൻെറ പിന്നാലെയായി നീന്തും. ര ണ്ടും ഒരൊററ ജന്തുവിൻെറ നീളമാണെന്നു ധരിച്ചിട്ട് ഇ വൻ ഒരു ഭയങ്കരനായ കടല്പാമ്പാണെന്നു വളരെ ജന ങ്ങൾ വിചാരിച്ചുവന്നിരുന്നു. വായ തുറന്നാൽ മൂന്നാല ടി വിസ്താരമുണ്ടെന്നു കാണും. ഇതിൻെറ പ്ലീഹാശയം (യ കൃത്) വളരെ വലുതാകകൊണ്ട് അതിൽനിന്നു കണക്കി ലേറെ നെയ്യെടുക്കാറുണ്ട്. സമുദ്രവിതാനത്തിൽ പാറിക്കി ടക്കുമ്പോൾ മുതുകിലെ ചിറകു മൂന്നാലടി പൊക്കത്തിൽ തള്ളിനില്ക്കുന്നത് കാണും. ഇതിനെ മനുഷ്യന്മാർ പിടി ക്കുന്നത് സ്മരിക്കവയ്യാത്ത ക്രൌര്യം കാണിച്ചിട്ടാണ്. ഒ ന്നാമത് ഇതിൻെറ സമീപത്തിൽചെന്നു ശരീരത്തി ന്മേൽ ഒരു വലിയ ചാട്ടുളി ചാട്ടിയിറക്കുന്നു. അപ്പോൾ മരണവേദനയോടുകൂടെ ഇത് ആണ്ടുകളയുന്നു. അടിയി ലെത്തിയാൽ ദേഹത്തിന്മേൽ തറിച്ച ചാട്ടുളിയുടെ പിടി ത്തം വിട്ടുവിക്കാൻ ഇത് ഉരുണ്ടുകളിക്കുന്നു. ഇങ്ങിനെ എട്ടൊമ്പതു മണിക്കൂറോളം ഉരുണ്ടുപിടച്ചു കളിക്കു മ്പോൾ ഈ സാധുവിന്നു തളച്ച് പിടിപെടുന്നു. ആ അ വസരത്തിൽ ചാട്ടുളിയുടെ തലക്കു കെട്ടിയിരുന്ന കമ്പ മെല്ലെമെല്ലെ വലിച്ച ഈ ഭയങ്കരനെ മേലെ കൊണ്ടുവ രുന്നു. സമുദ്രവിതാനത്തിൽ എത്തിയ ഉടനെ നാലഞ്ച

ചാട്ടുളികൾ പിന്നെയും ഇതിൻെറ ശരീരത്തിന്മേൽ എറിഞ്ഞു താഴ്ത്തുന്നു. ഈ നിലയിൽ ഇവനെ കപ്പലിൻെറ ഒരു ഭാഗത്തോടടുപ്പിച്ചു പിടിക്കുന്നു. എന്നതിൽപിന്നെ ഒരു വലിയ ചങ്ങലകൊണ്ട് ഇതിൻെറ തലക്കും വാലിന്നും കുടുക്കിട്ടു കെട്ടുന്നു. എന്നിട്ട് ഈ നിർദ്ദയന്മാർ വാലിൻെറ രണ്ടുഭാഗത്തും മരം വെട്ടുമ്പോലെ ഒരു വലിയ കോടാലികൊണ്ട് വെട്ടുന്നു. മരണവേദന സഹിക്കാൻ വയ്യാതെ ഈ സാധുമത്സ്യം വാൽ ഇടത്തും വലത്തും ഭയങ്കരശക്തിയോടെ അടിക്കുന്നു. ഉടനേതന്നെ ഈ അടിയുടെ ഫലമായി വാൽ പൊട്ടിപ്പോകുന്നു. എല്ലാററിലും വലിയ ക്രൌര്യം പിന്നെ എടുക്കുന്ന പ്രവൃത്തിയാണ്. ശരീരത്തിൻെറ ഒത്തമദ്ധ്യത്തിൽ വിലങ്ങനെ ഒരു തുള തുളച്ചു അതിലെ ഒരു കയർ കടത്തി ഈ സാധുവെ കെട്ടുന്നു. ഇങ്ങിനെ ചെയ്യതിൽപിന്നെ ഈ ഭീമസേനനെ പ്രയാസപ്പെട്ട് മലർത്തിക്കിടത്തുന്നു. എന്നിട്ട് ഉദരം വെട്ടിപ്പൊളിച്ചു രണ്ടുതന്നിലും അധികം ഘനമുള്ള ഇതിൻെറ ഘൃതാശയം എടുക്കുന്നു. ഇതിൽ അഞ്ചെട്ടു പീപ്പ നെയ്യുണ്ടാകുമത്രെ. പിന്നെ കയറൊക്കെ അഴിച്ച് ഇതിൻെറ ശവം കടലിൽ ഇട്ടേച്ചുപോരുന്നു. ഒരൊററ കൊല്ലത്തിന്നുള്ളിൽ ഈ കൂററന്മാരെ അഞ്ഞൂറിൽ അധികം കൊന്നിട്ടുണ്ടുപോലും. ചിലപ്പോൾ ചാട്ടുളി കണക്കിൽ പററാഞ്ഞിട്ട് ഈ ഭയങ്കരൻ വാലിൻെറ ഒരേ ഒരടികൊണ്ട് സമീപത്തിൽ കണ്ട ബോട്ട് നുറുക്കിക്കളഞ്ഞിട്ടുണ്ട്. ഓരോന്നിൽനിന്നു മുപ്പതുമുതൽ അമ്പത് പവൻവരെ വിലക്കുള്ള തൈനെ കിട്ടും. ശരീരത്തിൻെറ മദ്ധ്യമാണ് വളരെ വണ്ണമുള്ള ഭാഗം. കണ്ണ് വളരെ ചെറുതാണ്.

**വാളൻസ്രാവ്**:— ഇതിൻെറ, മേലേച്ചുണ്ട് വളരെ നീണ്ട് അര അടി വീതിയുള്ള പലപോലെ ഏകദേശം ആറടി നീളത്തിൽ ഉന്തിനില്ക്കുന്നുണ്ടാകും. ഈ പലകയുടെ രണ്ടുഭാഗത്തും കൂത്ത പല്ലുകളും ഉണ്ട്. കാഴ്ചക്കു രണ്ടുഭാഗത്തും പല്ലുള്ള തടിച്ച ഒരു ഈൎച്ചവാളോ എന്നു തോന്നും. ഹിന്തുസമുദ്രത്തിലെ വാളൻസ്രാവ് പുഴകളിലും കേറിവരും. വാൾ അസാരം ചരിച്ചുപിടിച്ചു ഓരോ കുതി കുതിച്ചിട്ടാണ് ഇവ മററുള്ള ജന്തുക്കളെ ഈൎന്നുപൊളിക്കുന്നത്. ഇത് പത്തുപതിനഞ്ചടി നീളംവെക്കും. തന്നേക്കാൾ എത്രയോ വലുതായ തിമിംഗലങ്ങളെത്തന്നെ ഇവററ ഈൎന്നുകൊല്ലും. സമുദ്രത്തിൽ നിന്നു കുളിക്കുന്ന മനുഷ്യരെ ഇവററ പെട്ടെന്നുവന്നു രണ്ടു കഷണങ്ങളായീൎന്നുകളയുന്നത് അപൂൎവ്വസംഭവങ്ങളല്ല. ഇങ്ങിനെ മററ ജന്തുക്കളുടെ ദേഹം നിഷ്ഠുരമായിക്കഷണിച്ചതിൽപിന്നെ ഇവററ ഓരോ കഷണം വിഴുങ്ങുന്നു. മലയൻ ദ്വീപുകാർ ഇതിനെ തിന്നും. ഇതിൻെറ ചിറകു ചീനത്ത് കേററി അയക്കുന്നുണ്ട്.

**നായസ്രാവ്**:—(Dog fish). ഈ ജാതിയിൽ വളരെ തരങ്ങൾ അടങ്ങിപ്പോയിട്ടുണ്ട്. മിക്കതിൻേറയും വായ പിളൎന്നിട്ടാണ് നില്പ്. ഇവററ കടലടിയിലോ പാറകളുടെ വിടകളിലോ അധിവസിക്കുന്നു. ചിലതിൻെറ ശരീരത്തിന്മേൽ പുള്ളികളുണ്ടാകും. ആഹാരം മിക്കതിന്നും ചെമ്മീനും ഞണ്ടുമാണ്. വളരെ അപൂൎവ്വമായിട്ടെ ഇവ കരസ്ഥരികെ വരികയുള്ളൂ. ഒരു കൂട്ടൎക്ക് പുറത്തു രണ്ട്

മുള്ളുകൾ ഉണ്ടാകും. ഒരു തരക്കാക്ക് വരിയൻ കഴുതകളെപ്പോലെ ദേഹം മുഴുവനും വരകൾകൊണ്ട് നിറഞ്ഞിരിക്കും.

**മുനിസ്രാവ്:—** (Monk fish). മുഖം പരന്ന് ഒരു മനുഷ്യന്റെ മുഖംപോലെ ഇരിക്കും. ഗളച്ചിറകുകൾ പരന്ന് ഒരു തിരണ്ടിയുടെ രണ്ടുഭാഗംപോലെ കിടക്കും. കടിച്ചിറകുകൾക്ക് നീളത്തിന്റെ നാലിലൊന്നേ വീതി കാണുകയുള്ളു. ഇതിന്നു സ്രാവിന്റേയും തിരണ്ടിയുടേയും ആകൃതി സമ്മേളിച്ചു കാണുന്നു. ശരീരം അസാരം പരന്നിട്ടാണെങ്കിലും പിൻഭാഗം ഉരുണ്ടിട്ടാണ്. സാധാരണ കടലിന്റെ ചുവട്ടിൽ കിടക്കുന്ന ഈ മത്സ്യം ഇരപിടിക്കാൻവേണ്ടി മാത്രം പൊന്തിവരുന്നു. ഇതിന്റെ പ്രധാനാഹാരം നങ്കുകളും മാന്തലുകളുമാണ്. ചിലപ്പോൾ ഇവറ്റ മണലിൽ പൂണ്ടുകിടക്കുന്നു. ഇവറ്റ പ്രസവിക്കുകയാണ് ചെയ്യുന്നതു. കുട്ടി ഒരടി നീളമുണ്ടാകും. തള്ള അഞ്ചടിമുതൽ എട്ടടിവരെ നീളംവെക്കും. തോൽ വളരെ പരുപരുത്തതാകകൊണ്ടു മരസ്സാമാനങ്ങൾ മിനുസംവരുത്താൻ ഉപയോഗിക്കാറുണ്ട്. ഇതിന്റെ മാംസം ആഹാരമായുപയോഗിക്കുന്നു.

**തിരണ്ടികൾ.** (Rays) ദേഹം മീതേനിന്നു ചോടെ അമർത്തിയപോലെ പരന്നിട്ടാണ്. വാൽ പാമ്പിന്റേത്പോലെ നീണ്ടുനേർത്തതാണ്. ചിലതിന്നു മുതുതുടങ്ങി വാലിന്റെ അററംവരെ മുള്ളുകൾ ഉണ്ടാകും. ചിലത് വളരെ വലുതാകും. ആണിന്നു പല്ല് കൂർത്തിട്ടും പെണ്ണിന്നു പരന്നിട്ടുമാണ്. തിരണ്ടികളുടെ കണ്ണുകൾ

ക്കു നല്ല പരിപൂൎണ്ണതയുണ്ടു്. കണ്ണുകൾ സ്രാവിന്റെ കണ്ണുകളെക്കാൾ കൂൎമ്മതയുള്ളതാണ്. ഇവറ്റയുടെ ആഹാരം ഞണ്ടുകളും ശുക്തിജങ്ങളുമാണ്. വാളൻതിരണ്ടി:— (Pristidae) വാളൻസ്രാവിന്റെമാതിരി ഇതിന്നും ഒരു വാൾ ഉണ്ടു്. ദേഹം പരന്നിട്ടാണെങ്കിലും സാധാരണ തിരണ്ടിയുടേതിനേക്കാൾ നീണ്ടിട്ടാണ്. ഇവറ്റയെ സാധാരണ കാണുന്നതു് ഉഷ്ണമേഖലയിലാണ്. ഇതിന്റെ വാൾ അഞ്ചടി നീളംവെക്കും. വാളിന്റെ ഓരോ ഭാഗത്തു മുപ്പത്തഞ്ചീതു് പല്ലുകളുമുണ്ടാകും.

**അലമ്പൻതിരണ്ടി**:— (Torpedo ray) ആറുജാതികളായി ഭാഗിക്കാവുന്ന ഈ തിരണ്ടികളുടെ ദേഹത്തിന്മേൽ വിദ്യുച്ഛക്തി ഉണ്ടാക്കുന്ന കോപ്പുകൾ കിടപ്പുണ്ടു. ദേഹം വൃത്താകാരമായിട്ടാണ്. സ്വരക്ഷക്കുവേണ്ടിയും മറ്റു ജന്തുക്കളെ കൊല്ലാനും ഇവറ്റ വിദ്യുച്ഛക്തി പ്രയോഗിക്കും. രണ്ടുമൂന്നടി വീതിയുള്ള ഈ തരം തിരണ്ടികൾ വിദ്യുച്ഛക്തിപ്രയോഗംകൊണ്ടു് ഒരു മനുഷ്യനെ ശക്തിഹീനനാക്കാൻ സാധിക്കും. അലമ്പൻതിരണ്ടിയെ കയ്യിൽ എടുത്താൽ എന്തോ ഒരു പാഞ്ഞുകേറംപോലെയുള്ള അനുഭവം കൈതുടങ്ങി ചുമൽവരെ ഉണ്ടാകുന്നു. കൈ മുഴുവൻ വിറക്കുന്നതുകൂടാതെ മുട്ടിന്നു കഠിനവേദനയും ഉണ്ടാകും. ഈ ജന്തു തന്റെ അദൃഷ്ടശക്തികൊണ്ടു് ഒരു താറാവിനെ കൊല്ലുന്നതു കണ്ടിട്ടുണ്ടു്. ഇവറ്റ 50 മുതൽ നൂറോളം റാത്തൽ ഘനമുണ്ടാകും. മദ്ധ്യധരാസമുദ്രത്തിൽ കാണുന്ന അലമ്പൻതിരണ്ടികൾക്കു ദേഹത്തിന്മേൽ പുള്ളികളുണ്ടു്. പണ്ടൊരുകാലത്തു് ഇതിന്റെ മാംസം തല

വേദനക്ക ഒരു മരുന്നാംണെന്നു വിചാരിച്ചു പോന്നിരുന്നു. രാജൻതിരണ്ടി. ഇതാണ് നമ്മുടെ രാജ്യത്ത് സാധാരണ കാണുന്ന തിരണ്ടി. ഉണക്കിയാൽ ഇതിന്റെ മാംസത്തിന്നു ചീത്ത മണമേ ഉണ്ടാകയില്ല. ഇരുന്നൂറ് റാത്തൽ തൂങ്ങുന്ന ഭയങ്കരന്മാരും ഈ കൂട്ടക്കാരിൽ ഉണ്ടാകും. ചൂണ്ടലിന്നു കുടുങ്ങിയാൽ തലയും താഴ്ത്തി അനങ്ങാതെ കിടന്നു കളയുന്നതുകൊണ്ട്, ഇതിനെ വലിച്ചു പൊന്തിക്കാൻ അസാദ്ധ്യമാണ്. എന്നാൽ വല്ല സംഗതിവശാലും തല പൊന്തിച്ചാൽ പ്രയാസംകൂടാതെ അതിനെ വലിച്ചു പൊന്തിക്കാവുന്നതാണ്. മുട്ടകൾ വ്യവസ്ഥയില്ലാതെ തോന്നിയേടത്തിട്ടു കളയുന്നു. ഈ സാധുവിന്റെ ദേഹത്തിന്മേൽ എപ്പോഴും മീനട്ടകൾ പറ്റിയതു കാണും. മൂക്കൻതിരണ്ടി. (The long nosed skate) മൂക്ക കണക്കിലേറെ നീണ്ടുകിടക്കുന്നുണ്ടാകും. ഇതു സാധാരണയായി നാലര അടി നീളവും മൂന്നടി വീതിയും ഉണ്ടാകും. വാൽ പതിനാറിഞ്ച് നീളമുണ്ടാകും. വളരെ പരന്നു, മിനുസമായ ദേഹം ഇയ്യത്തിന്റെ നിറമാകുന്നു. ഉദരത്തിന്മേൽ കറപ്പു പുള്ളികളുണ്ട്. വാലിന്റെ രണ്ടുഭാഗത്തും വളഞ്ഞ മുള്ളുകൾ വരിയായി നില്ക്കുന്നുണ്ട്. മേലെ അണ്ണിയിൽ 46 വരി പല്ലുകൾ ഉണ്ട്. ഈ ജാതിയിൽ പെണ്ണ് ആണിനേക്കാൾ വലിപ്പംവെക്കും. മുക്കോണൻതിരണ്ടി. (The bordered rag) ഇത് എട്ടടി നീളവും അതിലും ജാസ്തി വീതിയും ഉണ്ടാകും. വാലിന്റെ മീതെയും രണ്ടു ഭാഗങ്ങളിലും വരിവരിയായി മുള്ളുകൾ നില്ക്കുന്നുണ്ടാകും. ശരീരത്തിന്നു നല്ല ഘനവും ഉണ്ട്. പരന്ത്രീസ്കാക്കാ

ണ്‌ ഈ ജാതി തിരണ്ടിയുടെ മാംസത്തോട്ടു വളരെ പ്രതിപത്തികാണുന്നത്‌. മുള്ളൻതിരണ്ടി:— ദേഹത്തിൽ മുതുതുടങ്ങി വാലിന്റെ ഏകദേശം അററത്തോളം എറിച്ചുനില്ക്കുന്ന മുള്ളുകൾ ഉണ്ടാകും. മുള്ളുകളുടെ നില്പുകൊണ്ട്‌ വാൽ ഒരു ഈൎച്ചവാളിന്റെ വായിത്തലപോലെ ഇരിക്കും. മൂന്നടി രണ്ടിഞ്ച്‌ നീളമുണ്ടായിരുന്ന ഒന്നിന്നു ഇരുപത്തെട്ടിഞ്ച്‌ വീതിയും, ഒന്നര അടി നീളമുള്ള വാലും ഉണ്ടായിരുന്നു. കുത്തുന്ന തിരണ്ടികൾ:— (The Sting rays) ഇവരിൽ പത്തുമുപ്പതുജാതിക്കാരുണ്ടു. അധിവാസം ഉഷ്ണമേഖലയാണ്‌. വാലിന്റെ മദ്ധ്യത്തിൽ രണ്ടുഭാഗവും ഈൎച്ചവാളുപോലെ കരന്നിട്ടുള്ള ഒരു മുള്ളുണ്ട്‌. മുള്ളിന്റെ നില്പ്‌ മേലോട്ട്‌ പൊന്തി പിന്നോട്ടേക്ക അല്പം ചരിഞ്ഞുകൊണ്ടാണ്‌. ഈ മുള്ള്‌ വല്ല സംഗതിവശാലും വീണുപോയാൽ അതിന്റെ സ്ഥാനത്തു മറെറാന്നു മുളച്ചുവരും. മൂന്നടി നീളമുള്ള ഒരു മീനിന്റെ മുള്ള്‌ അര അടിയിൽ ജാസ്തി നീളമുണ്ടായിരുന്നു. ഇതിന്റെ ചുകന്ന മാംസം തിന്നാൻ കൊള്ളില്ലെന്നു പറയുന്നു. പക്ഷിത്തിരണ്ടി. (The eagle ray) എത്രയൊ വിശാലമായി പരന്നുപോയ ശല്ക്കച്ചിറകുകൾ ഒരു ചിറകുപോലെ ചമയുകകൊണ്ടാണ്‌ ഇതിനെ പക്ഷിത്തിരണ്ടി എന്നു വിളിക്കുന്നത്‌. ദേഹത്തോട്‌ വാൽ യോജിക്കുന്നേടത്ത്‌, ഈൎച്ചവാൾപോലെ ഒരു മുള്ളുണ്ട്‌. വാലിന്നു ദേഹത്തിന്റെ ഇരട്ടി നീളമുണ്ടാകും. അത്‌ ശവൊക്കപോലെ നേത്തു കുലയുന്നതായിരിക്കും. ഈ തരത്തിൽപെട്ട ചില കൂററന്മാർ മുന്നൂറ്‌റാത്തലിലും അധികം തൂങ്ങിയിരു

ന്നു. ചിലപ്പോൾ ഇവററ സമുദ്രവിതാനത്തിൽ പൊന്തി വരും. പെരുന്തിരണ്ടി. (The oxray or sea devil)

ഇതിൻെറ ഗളച്ചിറകിൽനിന്നു രണ്ടു ഭുജങ്ങൾ കൊമ്പുകൾപോലെ മുന്നോട്ടെറിച്ചുനില്ക്കുന്നു. ദേഹത്തിന്നു നല്ല പരപ്പുണ്ടെങ്കിലും വാലിന്നു നീളം നന്ന കുറവാണ്. ഇതിൻെറ ചുകന്ന മാംസം വളരെ കട്ടിയുള്ളതും ദഹിപ്പാൻ പ്രയാസമായതുമാണെങ്കിലും ദരിദ്ര്യന്മാർ ഇതും ആഹാരമായുപയോഗിക്കുന്നുണ്ട്. ഒരു വലിയ കൂട്ടമായി പോകുന്ന ഇവററയിൽ കണ്ട ഏററവും ചെറതിന്നു ഇരുപത്തൊന്നടി നീളവും ഇരുപത്തെട്ടടി വീതിയും ഉണ്ടായിരുന്നു. തൂക്കത്തിൽ ഒരു തന്നിൽ ജാസ്തിഉണ്ടാകുന്ന മത്സ്യങ്ങൾ ഇവററയിൽ സാധാരണന്മാരാണ്. വായ ഒരു മനുഷ്യനെ പിടിച്ചു വിഴുങ്ങത്തക്കവണ്ണം വലുതാണ്. പെണ്ണ് ആണെക്കാൾ വലിപ്പംവെക്കും. പ്ലതാശയം വലുതും സാമാന്യം നെയ്നിറഞ്ഞതുമാണ്. വായയിൽ നൂററമ്പത് വരി ചെറപല്ലുകളുണ്ടത്രേ.

## ഉത്തിൾസ്രാവ്. (Sturgeon).

ഇതിൻെറ ദേഹത്തിന്മേൽ നെടുനീളെ ഉത്തിൾപോലെ പൊന്തിനില്ക്കുന്ന അഞ്ചുവരി ചെറ കുമ്പാരങ്ങൾ ഉണ്ട്. മുഖത്തിൻെറ മുൻഭാഗം കൊക്കുപോലെ കൂർത്തിട്ടാണ്. കുഴൽപോലെയുള്ള വായ തലക്കുചോടെ കണ്ണിന്നു കീഴെ നില്ക്കുന്നുണ്ടാകും. പല്ലൊന്നും ഉണ്ടാകയില്ല. ഇതിൽ പത്തിരുപതുജാതി ജന്തുക്കൾ ഉണ്ട്. വാൽ സ്രാവിൻേറതുപോലെയാണ്. പുറത്തെച്ചിറക പിന്നോട്ട് ചാ

ലിന്റെ സമീപത്താണ് നില്ക്കുന്നത്. ചില ജാതിക്കാ
ൎക്ക ദേഹത്തിൽ ഇത്തിളിന്നു പകരം ചെറിയ ദ്വാരങ്ങ
ളാണ് കാണുന്നത്. ഈ ദ്വാരങ്ങളിൽകൂടെ ഒരു പശ
പോലെയുള്ള ദ്രാവകം ഒഴുകിവരുന്നു. ഇവററ വെള്ളത്തി
ന്റെ അടിയിൽകൂടെയാണ് നീന്തുന്നത്. ചോടെ മുങ്ങി
പ്പോകുന്ന ജന്തുക്കളുടേയും സസ്യങ്ങളുടേയും ദ്രവിച്ചുതുട
രുന്ന സാധനങ്ങളാണ് ഇവററയുടെ പ്രധാനാഹാരം.
ഇതിനെ സാധാരണ കാണുന്നത് വലിയ പുഴകളിലാ
ണ്. ഇതിന്റെ വിലകിടക്കുന്നത് ഇതിന്റെ ഇണ്ണറി
ലാണ്. 273 റാത്തൽ തൂക്കമുണ്ടായിരുന്ന ഒരു മത്സ്യ
ത്തിന്റെ ഇണ്ണർ നാല്പത്തിരണ്ടുറാത്തൽ തൂങ്ങിയിരുന്നു.
ഓരോ ഇണ്ണറിൽ ഇരുപത്തുലക്ഷത്തിൽപുറം മുട്ടകളുണ്ടെ
ന്നു കണ്ടിരിക്കുന്നു. പുഴകളിൽ കേറിവരുന്ന നിലയിൽ
മാത്രമെ ഉത്തിൎസ്രാവിന്റെ സ്വഭാവം കണ്ടറിവാൻ ബൊ
ക്കിയുള്ളവൎക്ക സാദ്ധ്യമായിട്ടുള്ളു. അങ്ങിനെ വന്നാൽ
അടിയിലെ ചളിയും തന്റെ കൊക്കിട്ടു ചിള്ളിക്കൊ
ണ്ട് ഇവററ ഇഴയുംപ്രകാരം മെല്ലെ നീന്തിപ്പോകുന്നു
ണ്ടാകും. മുട്ടയിടുന്ന കാലത്ത് ചില ജാതികൾ ചെറി
യ മത്സ്യങ്ങളെമാത്രമെ തിന്നുകയുള്ളു. ശീതകാലത്ത്
ദീൎഘനിദ്രചെയ്യുന്ന സ്വഭാവവും ഈ ജാതിക്കാൎക്ക
ണ്ട്. ഇതിന്റെ ഇണ്ണറെടുത്തു, തട്ടിത്തട്ടി, മുട്ടകൾ അവ
നില്ക്കുന്ന പദാൎത്ഥത്തിൽനിന്നു വേർപെടുത്തുന്നു. ഇ
ങ്ങിനെ അരിച്ചെടുക്കുന്ന മുട്ടകൾമാത്രമേ ഉപ്പിലിട്ടു
പീപ്പകളിലാക്കി കേററി അയക്കാറുള്ളു. ഈ നിലയിൽ
മുട്ടകൾക്ക കെവിയർ (Caviare) എന്നാണ് പേർ.

ദീൎഘനിദ്ര തുടങ്ങുമ്പോൾ ഈ മീൻ ചേറോടെ ചളിയിൽ തന്റെ കൊക്കും മുഖവും താഴ്ത്തി, ദേഹം മുഴുവനും കുററി തറച്ചതാണെന്നു തോന്നുംപോലെ, മേലോട്ട് വെള്ളത്തിലേക്കു തള്ളിപ്പിടിച്ചു നില്ക്കുന്നു. ഈ നിലയിൽ നീണ്ട വടികൾകൊണ്ടു നാട്ടുകാർ ഇവററയെ എത്രയെങ്കിലും പിടിക്കാറുണ്ട്. ഉത്തിൾസ്രാവ് പുഴയിൽ കേറിവരുന്നത് മുട്ടയിടാൻവേണ്ടി മാത്രമാണ്. റഷ്യാരാജ്യത്തിലെ പുഴകളിൽ കേറിവരുന്ന ഇവററയുടെ സംഖ്യക്കു സീമയുണ്ടാകയില്ല. വൾഗാനദിയുടെ തീരത്തുള്ള റബിൻസ്കു എന്ന സ്ഥലത്ത് എത്തിക്കൂടിയ മത്സ്യങ്ങളെ പിടിക്കാൻ രാവുപകൽ അദ്ധ്വാനിച്ചു പിടിക്കുന്ന പത്തുലക്ഷം ആളുകളുംകൂടി പോരാതെ വന്നത്രെ. ഒരൊററദിവസം പിടിക്കാതെ ഇട്ടപ്പോൾ 360 അടി വീതിയും 28 അടി ആഴവും ഉണ്ടായിരുന്ന ഒരു പുഴയിൽ ഇടതിങ്ങിക്കൊണ്ട്, അടിതൊട്ടു മേൽഭാഗംവരെ നിറയപ്പെട്ട മത്സ്യങ്ങളെക്കൊണ്ടു പുഴതന്നെ സ്ഥലമില്ലാതെ വന്നിട്ട്, മേലെ അട്ടിയിൽ ഉണ്ടായിരുന്ന മത്സ്യങ്ങളുടെ മുതുകൊക്കെ പുറമെ കാണായിരുന്നുപോലും. ഒരൊററദിവസംകൊണ്ടു പത്തിരുപതിനായിരം മത്സ്യങ്ങളെ പിടിക്കുന്നതൊന്നും അപൂൎവ്വസംഭവങ്ങളല്ല. കാസ്പിയൻ സമുദ്രത്തിൽ സമൂഹിക്കുന്ന ഇവററയുടെ സംഖ്യ കണ്ടവർ വിസ്മയിച്ചുപോകാതിരിക്കില്ല. ഉത്തിൾസ്രാവിൽനിന്നു കിട്ടുന്ന മറെറാരു വിലപിടിച്ച സാധനം ഇതിന്റെ പൊട്ടിയാണ്. ഉത്തിൾസ്രാവ് സാമാന്യം നല്ല വലിപ്പംവെക്കും. നാന്നൂറ് അഞ്ഞൂറാത്തൽ തൂങ്ങുന്നവററയെ എത്രയോപ്രാവശ്യം കണ്ടിട്ടുണ്ട്. ഒന്നിന്റെ ഉദരത്തിൽ ഏകദേശം രണ്ടടി നീളമുള്ള വെള്ളി

കെട്ടിയ ഒരു ശബോക്ക കണ്ടുകിട്ടിയിരുന്നു. ഉത്തിരംസ്രാവിൽപെട്ട ഒരുജാതി മത്സ്യം (Acipenser huso) 25 അടി ദീൎഘവും 1200 റാത്തൽ തൂക്കവും ഉണ്ടാകും. ഇതിന്റെ ഉത്തിളിന്നു വലിപ്പം അസാരം കുറവായിരിക്കും. പ്രായം ചെല്ലുമ്പോൾ മനുഷ്യൎക്ക മുടികൊഴിഞ്ഞു കഷണ്ടിവരുമ്പോലെ,, ഇവററക്ക ഉത്തിളൊക്കെ കൊഴിഞ്ഞു ദേഹം മിനുസപ്പെട്ടുപോകുന്നു.

മത്സ്യങ്ങളുടെ വിവരം ഇതുകൊണ്ട് സമാപ്തമാക്കകയല്ലാതെ മററ യാതൊരു നിവൃത്തിയുമില്ല. എത്രയോ പ്രധാനപ്പെട്ട മത്സ്യങ്ങളെ മാത്രമെടുത്തു അവയുടെ ഒരു ചുരുങ്ങിയ വിവരംകൊടുക്കാൻകൂടി ഈമാതിരി ഒരു ചെറിയ ഗ്രന്ഥത്തിൽ സാധിക്കയില്ല. പിന്നെ നമ്മുടെ തോട്ടുകളിൽ കാണുന്ന നെററിപ്പൊട്ടൻ, കട്ടങ്ങാലി, കുഴല, പ്രാച്ചി, നായർ മീൻ, മുതലായവററിന്റെ പേർ തന്നെ പറവാൻ സാധിക്കുന്നത് ഒരു വിസ്മയമായി വിചാരിക്കേണ്ടതാണ്. ഓരോരു ദിക്കിൽ ഓരൊ മത്സ്യത്തിന്നു പേരും വെവ്വെറെയായിരിക്കകൊണ്ടു പടങ്ങളുടെ സഹായംകൂടാതെ ഓരോന്നിനെ വൎണ്ണിക്കുന്നതുകൊണ്ട് ഒരു സാമാന്യജ്ഞാനംതന്നെ ബാക്കിയുള്ളവൎക്ക സിദ്ധിക്കാനിടയുള്ളതൊ എന്നുകൂടി ഞാൻ ശങ്കിക്കുന്നു.

## അദ്ധ്യായം—8.

### ഭൂജലവാസികൾ.

ഈ വിഭാഗത്തിൽപെട്ട ജന്തുക്കൾ മിക്കതും ശൈ

ശവദശയിൽ വെള്ളത്തിലും പിന്നെ ക്രമേണ കരയിലും അധിവസിക്കുന്നതുകൊണ്ടാണ് ഇവക്കു ഭൂജലവാസികൾ എന്ന പേർ ദത്തമായത്. ആകൃതികൊണ്ട് അന്യോന്യം വ്യത്യാസപ്പെട്ട മൂന്നുതരം ജന്തുക്കളെ ഈ വിഭാഗത്തിൽ കാണാം. കുറുതായദേഹവും മടങ്ങിയ കാലുകളും കൂടിയ വാലില്ലാത്ത ജാതി ജന്തുക്കൾ തവളകളാണ്. നീണ്ട ദേഹവും ചെറിയ കാലുകളും, നീണ്ടുപരന്ന വാലുകളുംപൂണ്ട ജന്തുക്കൾ വാലൻ തവളകൾ അഥവാ പല്ലിത്തവളകളാണ്. പാമ്പിന്റെയോ ഇരയുടേയോമാതിരി യാതൊരു അവയവത്തിന്റെ അടയാളവുമില്ലാതിരിക്കുന്ന ഒരു പ്രത്യേകതരം പല്ലിത്തവളകളാണ് മൂന്നാമത്തെ മാതിരി ജന്തുക്കൾ. ഈ വിഭാഗത്തിൽപെട്ട ജന്തുക്കൾ വെള്ളത്തിലും കരയിലും അധിവസിക്കുന്നതെങ്ങിനെ എന്നു വെളിവാക്കുവാൻവേണ്ടി, ഒരു ഉദാഹരണമായി നമുക്കു തവളയുടെ ജീവചരിത്രം ആലോചിച്ചാൽമതി. തവള, വെള്ളമുള്ളദിക്കിൽ ഒന്നാമത് ചങ്ങലപോലെയുള്ള മുട്ടകൾ ഇടുന്നു. ചെറിയ കറപ്പുകുത്തുപോലെ തോന്നുന്ന മുട്ടകൾ പശയുള്ള ഒരു വെള്ളപ്പാടയിൽ പൂണ്ടുകിടക്കുന്നുണ്ടാകും. സൂക്ഷ്മം പറഞ്ഞാൽ ഈ കറപ്പുകുത്തു മുട്ടയുടെ ഒരംശംമാത്രമാണ്. ഓരോ മുട്ട ഒരു മഞ്ചാടിക്കുരുവോളം വണ്ണമുണ്ടാകും. ഓരോന്നിന്നു ഒത്ത നടുവിൽ ഒരു കടുകിന്മണിയോളം പോരുന്ന കറപ്പുകുത്തും ചുററം ഒരു സ്ഫടികനിറത്തിലുള്ള പദാർത്ഥവും ഉണ്ടാകും. സാക്ഷാൽ കുട്ടിയുണ്ടാകുന്ന ഭാഗം ഈ കറപ്പുകുത്താകുന്നു. മുട്ടയിൽനിന്നു വിരിഞ്ഞ ഉടനെ പുറത്തുവരുന്ന കുഞ്ഞി

ന്നു മിട്ടെലി എന്നു പറയും. ഇതിന്നു തടിച്ചുരുണ്ട മുന്ന ററവും നീണ്ടുപരന്ന വാലും, തലയുടെ രണ്ടുഭാഗത്തും വെള്ളത്തിൽനിന്നുതന്നെ ശ്വാസിപ്പാനുള്ള സൌകൎയ്യത്തിന്നു വേണ്ടി പൂച്ചെമ്പരത്തിയും (Branchia) ഉണ്ടു്. കുറേ ദിവസം കഴിയുമ്പോൾ പിൻഭാഗത്തിലെ രണ്ടു കാലുകൾ മുളച്ചുവരുന്നു. പിന്നെ പൂച്ചെമ്പരത്തികളും ക്ഷയിപ്പാൻ തുടങ്ങുന്നു. പിന്നെയും കുറേദിവസം കഴിഞ്ഞുവരുമ്പോൾ മുൻകാലുകൾ മുളച്ചുവരുന്നു. അതിൽപിന്നെ വാലിന്റെ ദീൎഘം കുറഞ്ഞു ക്രമേണ വാലും പൂച്ചെമ്പരത്തിയെല്ലാലെതന്നെ കേവലം പോയ്പോയിട്ടു് ഓരോ കുട്ടിത്തവള തള്ളയുടെ പ്രത്യേകാകൃതിയും അവലംബിച്ചു, വെള്ളത്തിൽനിന്നു ശ്വാസിപ്പാൻ സാധിക്കുന്ന പൂച്ചെമ്പരത്തിക്കുപകരം കരയിൽനിന്നു ശ്വാസിപ്പാനുതകുന്ന ശ്വാസകോശങ്ങളും പൂണ്ടു് കരക്കുകേറുന്നു. വാലൻതവളകളുടെ വളൎച്ചയും ഏകദേശം ഇങ്ങിനെ ആണെങ്കിലും ഇതിന്നു പൂൎണ്ണവളൎച്ച എത്തുമ്പോൾ ദേഹം കുറേക്കൂടി നീളംവെക്കുന്നു എന്നു മാത്രമല്ല വാൽ ഒരിക്കലും പോയ്പോകുന്നുമില്ല. ഇതിനെ കണ്ടാൽ പരന്ന വാലുള്ള ഒരു അരണയാണെന്നു തോന്നിപ്പോകും. ഇതിൽ ചില ജാതിക്കു പൂച്ചെമ്പരത്തികൾ വീണുപോകാതെ അവ എന്നും വെള്ളത്തിൽ അധിവസിക്കുന്ന ജന്തുക്കളായിത്തീരുന്നു. അതുകൊണ്ടു് ഈ വിഭാഗത്തിൽപ്പെട്ട ജന്തുക്കൾ എന്നും വെള്ളത്തിൽ പാൎക്കുന്നവററയും, വെള്ളത്തിലും കരയിലും പാൎക്കുന്നവററയും, എന്നു രണ്ടു ശീലക്കാരുണ്ടു്. ഭൂജലവാസികൾ മത്സ്യത്തേക്കാൾ ഒരുപടി ഉയൎന്ന ജന്തുക്കളാണു്. ഇവററ

യോട് ഏററവും അടുത്തുനില്ക്കുന്ന മത്സ്യങ്ങൾ പ്രാൽ മു തലായ ചളിമീനകളാണ്. ഇവററയുടെ തലച്ചോറിൻെറ പ്രകൃതിയും ഈ അനുമാനത്തിന്നു ശക്തികൊടുക്കുന്നുണ്ട്.

തവളവംശം:—തുറിച്ചുനോക്കുന്ന കണ്ണും കാലിൻെറ മടക്കിവെപ്പും, പിൻകാലുകളുടെ വിരൽ മൂടുന്ന തോൽപാടയും പ്രയാസപ്പെട്ടുകൊണ്ടുള്ള ചാട്ടവും തവളയെ ഒരു കാഴ്ചക്കു സുഖമില്ലാത്ത ജീവിയാക്കുന്നുണ്ട്. പിൻകാലുകൾ മുൻകാലുകളേക്കാൾ വലുതായിരിക്കുന്നു. ഉപ്പുവെള്ളത്തിൽ ഇതു നില്ക്കയില്ല. ശൈത്യരാജ്യങ്ങളിലുള്ളവററ കുളിർകാലത്തും ഉഷ്ണരാജ്യങ്ങളിലുള്ളവററ ഉഷ്ണകാലത്തും ഓരോ ദീർഘനിദ്രക്കൊരുമ്പെടും. ചില ജാതിക്കാക്ക് നാവുണ്ടാകയില്ല. വലിയ പൊക്കാൻതവളകൾ, ചെറിയ ജലാശയങ്ങളിൽ ദേഹം മുഴുവനും കിടന്നപോലെ പിടിക്കുന്ന ചെറുതവളകൾ, വീട്ടിന്നകത്തു വരുന്ന ചെന്തവളകൾ, വിശറിപോലെയുള്ള തോൽവാടകൾ പൂണ്ട നീണ്ട കാൽവിരലുകളോടുകൂടിയും പച്ചയും വെണ്ണീരും നിറത്തിലുള്ള മരത്തവളകൾ വീർത്ത ഉദരത്തോടുകൂടിയ ശവംതിന്നിത്തവളകൾ മുതലായവ നമ്മുടെ രാജ്യത്തു കാണുന്ന ജന്തുക്കളാണ്. തവളകൾക്ക് ഗതിവേഗത ലേശമില്ലെങ്കിലും ജീവനില്ലാത്ത സാധനങ്ങളെ തവള തിന്നുകയില്ല. അച്ച, വണ്ട്, ഓന്ത്, പാററ മുതലായ ചെറുജന്തുക്കളെ മാത്രമല്ല, ഈ വംശത്തിലെ കൂററന്മാർ പാമ്പുകളേയും ചെറിയ കോഴികളേയും കൂടിപ്പിടിച്ചു തിന്നും. കോലത്തിൻെറ സൌന്ദര്യം ആലോചിക്കുന്നില്ലെങ്കിൽ കൂടി തവളവംശം ഒരു ഭാഗ്യമുള്ള വംശമാണെന്നു വിചാ

രിപ്പാൻ പാടില്ല. തവളയെ സൃഷ്ടിച്ചത് ബാക്കിയുള്ള ജന്തുക്കൾക്ക് ആഹാരമായിത്തീരാനായിട്ടാണെന്നു വിചാരിക്കുന്നതിൽ അധികം അബദ്ധമില്ല. ഗതിവേഗത ഇല്ലാത്തതുകൊണ്ട് ഇതിനെ പിടിപ്പാനും പ്രയാസമില്ല. കാക്ക, പരുന്ത്, പ്രാപ്പിടിയൻ, മീൻകൊത്തി, കൊക്ക്, ഞാറ, നത്ത്, കൂമൻ, കുളക്കോഴി മുതലായ പക്ഷികൾ ഇവററയെ കണ്ടേടത്തിൽ വെച്ചേക്കയില്ല. ചെറിയ കടവാതിൽ ഇവനെ വായിലാക്കി കറുമുറ എന്നു തിന്നുമ്പോൾ മിക്ക അവസരത്തിലും ഇവന്റെ ഉടലിന്റെ ഏതാനും അംശം ചോടെ വീണുകിടക്കുന്നുണ്ടാകും. പാമ്പുകൾ ഇവനെ ഉടലോടെ വിഴുങ്ങുകയാണ് പതിവ്. പോരാഞ്ഞിട്ട് സ്വജനങ്ങൾതന്നെ വലിയവർ ചെറിയവരെ പിടിച്ചു വിഴുങ്ങും. ആമ, മെരു, കല്ലുണ്ണി, കീരി മുതലായ വളരെ ജന്തുക്കൾ തവളയെക്കൊണ്ടു കഴിയുന്നവററയാണ്. മനുഷ്യരുംകൂടി തവളകളെ ആഹാരമായുപയോഗിക്കുന്നു. തവളയുടെ നാനാവർണ്ണങ്ങളുള്ള സാമാന്യം തടിച്ച തോൽ നീക്കംചെയ്താൽ അതിന്റെ ഉള്ളിൽ കാണുന്ന വെളുത്ത മാംസത്തിന്നു യാതൊരു കേടും ഇല്ലെന്നു തോന്നിപ്പോകും. കുട്ടിക്കാലത്ത് ഇവനെ മത്സ്യങ്ങളും തിന്നൊടുക്കും. തവളയെപ്പോലെ ദ്രോഹം അനുഭവിക്കുന്ന ജന്തു വേറെ വല്ലതുമുണ്ടോ എന്നു സംശയമാണ്.

<u>പോക്കാൻതവള</u>:— ഇത് നല്ല വലിപ്പംവെക്കുന്ന ഒരു ജാതിത്തവളയാണ്. പകൽ മുഴുവനും പുൽക്കൂട്ടത്തിലോ ഇലകൾ നിറഞ്ഞ ചെറുചെടിയിൻചുവട്ടിലോ ഇവ ഒളിച്ചു കഴിച്ചുകൂട്ടും. സന്ധ്യാസമയത്ത് മെല്ലെ ഇരതെണ്ടാൻ

പുറപ്പെട്ടു. വെള്ളകൾ മുതലായ അനേകം പ്രാണികളെ പിടിച്ചു വിഴുങ്ങും. ഇത് ഒരു വലിയ അരണയെ പിടിച്ചു വിഴുങ്ങുന്നതുകൂടി ഞാൻ കണ്ടിട്ടുണ്ട്. തന്നേക്കാൾ ചെറിയ തവളയേയും ഇവററക്കു വർജ്ജ്യമില്ല. വാൽ തികച്ചുവന്ന ഒരു കോഴിക്കുഞ്ഞിനെ പിടിച്ചു തിന്നുന്നതും ഞാൻ കണ്ടിട്ടുണ്ട്. നീർക്കോലികളുടെ കുട്ടികളേയും ഇവററ എത്ര എങ്കിലും തിന്നും. നേരം പുലരുമ്പോൾ തുള്ളിത്തുള്ളി തന്റെ പാർപ്പിടത്തേക്കുതന്നെ മടങ്ങി എത്തും. മഞ്ഞത്തവള:—മഴക്കാലം ആരംഭിച്ചു, വെള്ളം നല്ലവണ്ണം കെട്ടിനിന്നു ഭൂമി ഒരുമാതിരി തണുക്കുമ്പോൾ, എങ്ങുന്നോ എന്നറിഞ്ഞില്ല, കെട്ടിനില്ക്കുന്ന വെള്ളത്തിൽനിന്നൊക്കെ മഞ്ഞത്തവളകളും പച്ചത്തവളകളും തുള്ളിക്കളിച്ചു നിലവിളിക്കുന്നതു കാണും. ഇത്ര അധികം തവളകൾ ഇത്രവേഗം എവിടുന്നുണ്ടായെന്ന് എല്ലാവരും അത്ഭുതപ്പെട്ടുപോകും. ആ കാലത്ത് രാത്രിയും പകലും ഈ ജന്തുക്കളുടെ നിലവിളികൊണ്ട് ദുസ്സഹമായിരിക്കും. ഉഷ്ണകാലത്ത് ഭൂമിയുടെ ചുവട്ടിൽ ദീർഘനിദ്രക്കുപോയവർ മഴക്കാലത്തുപുറമെ വന്നതാണെന്ന് ഇതിന്റെ ജീവചരിത്രം അറിഞ്ഞവർക്കു ഗ്രഹിപ്പാൻ പണിയില്ല. പുറത്തുവന്ന ഉടനെ ഇവ ഓരോ ഇണയേ തിരഞ്ഞു പിടിച്ചു ഒന്നൊന്നിന്റെ മീതേ പൊത്തിപ്പിടിച്ചുകൊണ്ടു കാലംകഴിക്കുന്നു. ആണ് പെണ്ണുക്കൾ ചെറുതാണ്. ശവംതിന്നിത്തവള:— (Toad) ഇതിന്റെ തല ചെറുതും ശരീരം വീർത്തുമിരിക്കും. ചെരട്ടയേയും കൂടി ഇവററ തിന്നും. കാഴ്ചക്കു മഹാവിരൂപിയായ ഒരു ജന്തുവാണ്.

തൊട്ടാൽതന്നെ ഒരു സ്ഥലത്തിൽനിന്നു നീങ്ങിപ്പോകുക അപൂൎവ്വമാണ്. തീച്ചൂട് നല്ലവണ്ണം സഹിക്കും. എരിയുന്ന ചൂട്ടുകൊണ്ടു ഞാൻ ഒന്നിനെ കുത്തിനോക്കിയപ്പോൾ, ഞാൻ വിചാരിച്ചപോലെ അതു പെട്ടെന്ന് പിടച്ചു ചാടിപ്പോകാൻ ഭാവിച്ചില്ല. ചൊന്തവള:— ഇതിന്റെ പുറം ഇഷ്ടികപോലെ ചുകന്നിട്ടും ശേഷം ഭാഗങ്ങൾ വെള്ളപ്പാടുകളുള്ള കറുപ്പുമാണ്. ഈ തവള അഞ്ചാറെണ്ണം ഒത്തുകൂടി മനുഷ്യർ അധിവസിക്കുന്ന വീടുകളിൽ കടന്നുവന്നു പകൽ കഴിച്ചുകൂട്ടും. വെള്ളത്തിൽ ഇറങ്ങുകയേ ഇല്ല. രാത്രി ഇരതേടാൻ പുറത്തിറങ്ങും. നേരം പുലരുമ്പോൾ വീടുകളിൽതന്നെ മടങ്ങി എത്തും. ചിലപ്പോൾ പകൽ വീടുകളിൽനിന്നു ഇവററ വളരെ നേരത്തോളം കരയും. ഇത് മഴയുടെ വരവ് അറിയിച്ചുതരാനാണെന്ന് ചില മുത്തശ്ശികൾ പറഞ്ഞു കേട്ടിട്ടുണ്ട്. മരത്തവള:— കാലുകളുടെ വിരൽ എത്രയോ നീണ്ടും തോൽ പാടകൾകൊണ്ടു മൂടിയുമിരിക്കും. വിരലിന്റെ അഗ്രം ഓരോ ചെറിയ ഗോളത്തിൽ അവസാനിച്ചിട്ടുണ്ടാകും. കാലിന്റെ വിരലുകൾ വിടൎത്തിക്കണ്ടാൽ ചെറിയ വിശറികളാണെന്ന് തോന്നിപ്പോകും. ഇതിന്നു വളരെ ഉയരത്തിൽ ചാടാൻ കഴിയും. ഇരിക്കുന്നത് സാധാരണ മരത്തിന്മേലോ മറേറാ പററിക്കൊണ്ടാണ്. നിറം ചിലതു പച്ചയും മററു ചിലത് ക്ഷാരവും ആയിരിക്കും. കൊമ്പൻതവള:— ഇവററ വലിപ്പംകൊണ്ടും വണ്ണാസംഭരംകൊണ്ടും മുഖ്യന്മാരാണ്. വായ വളരെ വീതിയുള്ളതാണ്. ഇത് അധിവസിക്കുന്നത് തെക്കൻ അ

മേരിക്കയിലാണ്. കണ്ണിൻെറ നേരെമീതെയുള്ള തോൽ
വലിയ മുള്ളുപോലെ എറിച്ചുനില്ക്കുന്നതുകൊണ്ടാണ് ഇ
തിന്നു കൊമ്പൻതവള എന്ന പേർ സിദ്ധിച്ചത്. ഇത്
ഏകദേശം മുക്കാലടി ദീൎഘമുണ്ടാകും. സുറീനാംതവള:—
ഇത് ഒരു ശവംതിന്നിത്തവളയുടെ ജാതിയാണെങ്കിലും
സാധാരണ ഇരിക്കുമ്പോൾ തുട നിലത്ത് തട്ടിക്കയില്ല.
ആ ഹേതുവാൽ തല താണുപോയപോലെയും പുറം കമാ
നംപോലെ പൊന്തിയുമിരിക്കും. ഇതിൻെറ തലയുടെ
വെപ്പ് കാണുമ്പോൾ വല്ല കാരണത്താലും ലജ്ജിച്ചു തല
താഴ്ത്തിക്കളയുന്ന പെൺകിടാങ്ങളെ ഓൎമ്മിച്ചുപോകും.
ഇത് ധാരാളം വലിപ്പംവെക്കും. മുൻകാലിൻെറ നീണ്ട
വിരലുകൾക്കു തോൽപ്പാട കാണുകയില്ലെങ്കിലും പിൻകാ
ലുകളുടെ കണക്കിലേറെ നീണ്ട വിരലുകൾ തോൽപാട
കൊണ്ടു മൂടപ്പെട്ടിരിക്കും. ഇവററ മിക്കവാറും സമയം
വെള്ളത്തിലാണ് കഴിച്ചുകൂട്ടുന്നത്. പെണ്ണ് മുട്ടയിട്ടു ഉ
ടനെ ആൺ അതൊരോന്നായെടുത്തു പെണ്ണിൻെറ പു
റത്തു കുഴിച്ചിടുന്നു. ഇങ്ങിനെ പുറം നിറയെ മുട്ട കുഴി
ച്ചിട്ടുപോയാൽ കുഴി മുഴുവനും തോൽകൊണ്ടു മൂടപ്പെട്ടു
പോകുന്നു. നമ്മൾ ഭൂമിയിൽ ഓരോ ചെടിയുടെ വിത്ത്
കുഴിച്ചിടുന്ന സമ്പ്രദായം ഇതുപോലെതന്നെയാണ്. വി
ത്തിൽനിന്നു ചെടി മുളച്ചുവരുമ്പോലെ, മുട്ട വിരിഞ്ഞാൽ
അമ്മയുടെ പുറത്തുള്ള ഓരോ അറയിൽകൂടെ, തോൽ മൂ
ടിയും പൊന്തിച്ചു കുട്ടിത്തവളകൾ എത്തിനോക്കുന്നു
ണ്ടാകും. പുറം മുഴുവനും കുട്ടികൾ എത്തിനോക്കുന്ന അറ
കളോടുകൂടിയ ആ അമ്മത്തവളയെ കാണുമ്പോൾ ചിരി

പൊട്ടിപ്പോകും. ഇരുവരിയൻതവള:— Alytes obstericana) സാധാരണ തവളയുടേയും ശവംതിന്നി ത്തവളയുടേയും മദ്ധ്യേ വെക്കാവുന്ന ഒരു തരം തവളയാണിത്. നിലത്തുള്ള മടകളിലാണ് ഇവററ താമസിക്കുന്നത്. പെണ്ണിട്ടുന്ന ചങ്ങലപോലെ ഒത്തുകൂടുന്ന വലിയ മുട്ടകൾ ആണുങ്ങൾ ശേഖരിച്ചു തൻെറ തുടയുടേയും പൃഷ്ഠത്തിൻേറയും മേൽ, ഒരുതരം പശപോലെയുള്ള സാധനംകൊണ്ട് ഒരു കുമ്പാരമായി പററിച്ചുവെക്കുന്ന മുട്ടയിൽനിന്നു വിരിഞ്ഞുവരുന്ന മിട്ടെലിയുടെ കണ്ണ് വെളിപ്പെടുന്നവരെ ഇവററ മടയിൽ ഒളിച്ചിരിക്കുന്നുണ്ടാകും. അതിൽപിന്നെ ഇതു വെള്ളം കെട്ടിനില്ക്കുന്ന ഒരേടത്ത് ചാടുകയും അക്ഷണംതന്നെ മിട്ടെലികൾ വെള്ളത്തിലിറങ്ങി യഥേഷ്ടം നീന്തിപ്പോകയും ചെയ്യുന്നു. ഈ മാതിരി തവളയെ പരന്ത്രീസ്‌രാജ്യത്തുകൂടിക്കാണും.

**വാലൻതവളകൾ:—** (The tailed amphibia) ദേഹംകണ്ടാൽ നീണ്ട പല്ലികളാണെന്നു തോന്നും. ചെറുപ്പകാലത്തു മിട്ടെലിദശയിൽ കാണുന്ന വാൽ ഇവററക്ക് ഒരിക്കലും പൊഴിയുന്നില്ല. രണ്ടു ജോട് കാലുകൾ എല്ലാററിനും ഉണ്ടെങ്കിലും ചിലതരങ്ങൾക്ക പിൻകാലുകൾ ഉണ്ടാകയില്ല. ചിലതിന്നു കഴുത്തിൻെറ ഇരുവശത്തുമായി പൂപോലെ എറിച്ചുനില്ക്കുന്ന ചെമ്പരത്തി പൊഴിയാതെ അതേനിലയിൽതന്നെ ഇരിക്കും. വാലൻതവളകൾ തങ്ങളുടെ ജീവദശയിൽ ഒരു കാലത്തെങ്കിലും വെള്ളത്തിൽ പാർത്തുവരുന്ന ഒരു ജന്തുവാകാതെ കഴികയില്ല. ചിലതു ചതുപ്പ് സ്ഥല

ത്തും, ചിലത് ആഴമുള്ള തടാകത്തിലും, ചിലതു ഭൂമിയിലെ അന്തർഭാഗത്തിലുള്ള ജലാശയങ്ങളിലും പാൎത്തുവരുന്നുണ്ട്. കരക്കാണെങ്കിൽ ഒളിവുള്ള സ്ഥലത്താ വെള്ളത്തിലാണെങ്കിൽ അടിയിലോ പകൽമുഴുവനും കഴിച്ചുകൂട്ടും. ഇരതെണ്ടാൻ പുറപ്പെടുന്നതു രാത്രിയാണ്. മണ്ണോടുകൂടി ഉറച്ചുപോയാലും ഉറച്ച വെള്ളത്തിന്റെ ഉള്ളിൽ പെട്ടുപോയാലും ഇവററ ഒരിക്കലും മരിച്ചുപോകയില്ല. ഇവയുടെ സന്താനോല്പാദനരീതിയും വളരെ കൌതുകകരമായതാണ്. ആൺ തന്റെ ബീജത്തിന്റെ ഒരു കട്ട വെള്ളത്തിൽ വിസൎജ്ജിക്കുന്നു. പെണ്ണ് അതെടുത്തു തന്റെ ഗൎഭാശയത്തിൽ തള്ളുന്നു. അവിടെ നിക്ഷേപിച്ചാൽ പിന്നെ, മുട്ടകളായിട്ടൊ മുട്ടകളിൽനിന്നു വിരിയുന്ന കുട്ടികളായിട്ടൊ പെണ്ണ് ആ ബീജക്കട്ടയെ പുറത്തിറക്കുന്നു. ഈ വിഭാഗത്തിൽപെട്ട ചില ജാതി ജന്തുക്കളെ മാത്രം അല്പം വിവരിക്കാം.

പുള്ളിപ്പല്ലിത്തവള:— (Spotled salamarder) ഇത് ഏകദേശം മുക്കാലടി നീളമുണ്ടാകും. പല്ലിയുടെ ആകൃതിയാണെങ്കിലും തല പല്ലിയുടെ തലയേക്കാൾ എത്രയോ തടിച്ചിട്ടാണ്. കറുപ്പുനിറമുള്ള ദേഹത്തിന്മേൽ മഞ്ഞപ്പുള്ളികൾ വിതറിയിരിക്കും. വാലിന്നു വിലങ്ങനെ പരപ്പു കാണുകയില്ല. ഇതു വിഷവാഹിയാണെന്നുവെച്ചും തിയ്യിൽ ചാടിയാൽ വെന്തുപോകാത്ത ജന്തുവാണെന്നുവെച്ചും പുരാതനമായിട്ടുതന്നെ ജനങ്ങൾ ഇതിനെ വളരെ ഭയപ്പെട്ടുവന്നിരുന്നു. മലയിന്മേലുള്ള പാറകളിലും താഴ്വാരങ്ങളിലും കാടുകളിലും, തണ

പ്പും തണലും ഉള്ള ദിക്കുകൾ കണ്ടുപിടിച്ചു, ഇവററ അവിടെ പാക്കുന്നു. രാത്രിയായാൽ ഇരതെണ്ടാൻ പുറപ്പെട്ടും. കരയിൽകൂടെ നല്ലവണ്ണം നടക്കാൻ സാധിക്കയില്ല. വെള്ളത്തിൽ എത്തിയാൽ ഇതിന്നു് അസ്സലായി നീന്താൻ കഴിയും. അച്ച്, ഇര, ചെള്ള് മുതലായ ജന്തുക്കളാണ് ഇതിന്റെ ഭക്ഷണം. ചിലപ്പോൾ വയർനിറയെ ശാപ്പിട്ടാൽ ഒരു മാസത്തോളം പട്ടിണികിടക്കാനും ഇവക്ക് കൂസലില്ല. കാലോ കയ്യോ മറേറാ പോയ്പ്പോയാൽ അതൊക്കെ രണ്ടാമതും മുളച്ചുവരും. തല വെട്ടിക്കളഞ്ഞാൽ കൂടി വളരെദിവസം താമസിയാതെ മറെറാരുതല പൊടിച്ചുവരുമെന്നു കേൾക്കുന്നു. ബ്രഹ്മാവ് രാവണന്നു വരം കൊടുക്കുംമുമ്പെ ഈ ജന്തുവിന്നാണ് വരം കൊടുത്തതെന്നു തോന്നിപ്പോകും. നീർപ്പല്ലി(Water newt)ഇത് ഏറിവന്നാൽ അര അടി നീളംവെക്കും. ഇത് തവളയുടെ മിട്ടെലികളെ എത്രയെങ്കിലും തിന്നും. ഇത് വെള്ളത്തിൽനിന്ന് ഒരിക്കലും കരക്ക് കേറാറില്ല. ശൈത്യകാലത്ത് വെള്ളത്തിന്റെ ചോടെചെന്നു ദീർഘനിദ്രക്കൊരുമ്പെട്ടും. ഇതിന്റെ തല പരന്നിട്ടാണ്. മീത്തലെച്ചുണ്ട് താഴെച്ചുണ്ടിന്മേൽ വീണുകിടക്കുമ്പോലെ കവിഞ്ഞുനില്ക്കും. ദേഹം തടിച്ചുരുണ്ടിട്ടും, പുറം കരിഞ്ചുകപ്പും ആണ്. അവിടെ നല്ല കറപ്പുകുത്തുകളും ഉണ്ട്. ഇണചേരുന്നകാലങ്ങളിൽ ആണിന്ന് മുതുകിന്മേൽ അസാരം ഏറിച്ചുനില്ക്കുന്ന ഒരു ചിറകുണ്ടാകും. ശൈത്യകാലമാകുമ്പോൾ ഇത് പോയ്പ്പോകും. നീന്തുന്നത് വാലിന്റെ ചലനംകൊണ്ടാണ്. കാൽ പിന്നോക്കം നീത്തിവെച്ചിട്ടുണ്ടാകും. ഈ ജ

ന്തുവിന്റെ ദേഹത്തിന്മേൽ ഒരുനുള്ള് ഉപ്പിട്ടാൽ ഇത് പിടച്ചുമരിച്ചുപോകുന്നു. ഈ ജന്തുക്കൾക്ക് ശ്വാസംകഴിക്കാൻ കൂടക്കൂടെ മേൽഭാഗത്ത് പൊന്തിവരണം. മുട്ടയിടുന്നത് നീർച്ചെടികളുടെ ഇലയിന്മേലാണ്. മുട്ടയിട്ടശേഷം ഇല മടക്കി മുട്ട അതിന്റെ ഉള്ളിലായ്പൊതിയുന്നു. മെക്സിക്കയിലെ പല്ലിത്തവള (Axolotl) ഇത് മെക്സിക്കോ പട്ടണത്തിന്റെ ചുറ്റും കാണുന്ന തടാകങ്ങളിലാണ് അധിവസിക്കുന്നത്. കാഴ്ചയിൽ തടിച്ച കാൽകുറിയ പല്ലികളൊ എന്നു തോന്നും. ഏകദേശം ഒരടി ദീഘമുണ്ടാകും. മുൻകാലുകൾക്ക് നാലും പിൻകാലുകൾക്ക് അഞ്ചും വിരലുകളുണ്ടാകും. മങ്ങിയ കറുപ്പുള്ള ദേഹത്തിന്മേൽ കറുപ്പു പുള്ളികൾ ഉണ്ട്. പൂച്ചെമ്പരത്തികൾ ഓരോരോഭാഗത്ത് തൂവൽപോലെയുള്ള മൂന്നു ഇതളുകളായി എറിച്ചുനില്ക്കുന്നുണ്ടാകും. പൂച്ചെമ്പരത്തികൾ ഒരിക്കലും പോയ്പ്പോകാത്ത ജന്തുക്കൾക്ക് കരയിൽകേറി നടക്കാൻ സാധിക്കയില്ല. അവക്ക് വെള്ളത്തിൽനിന്നെ ശ്വസിപ്പാൻ സാധിക്കയുള്ളു. ഈ ജന്തു ഒരിക്കലും പോയ്പ്പോകാത്ത പൂച്ചെമ്പരത്തിയോടുകൂടിയതാണെന്നു വിചാരിച്ചുവന്നിരുന്നു. പരിശോധിച്ചുനോക്കിയപ്പോൾ ഇതിന്റെ ജീവദശയിൽ ഒരു വിശേഷവിധികണ്ടു. പൂച്ചെമ്പരത്തിയോടുകൂടിയ ജന്തു മുട്ടയിട്ടു അങ്ങിനെയുള്ള കുട്ടികൾ വിരിഞ്ഞുവന്നു. ഈ കുട്ടികൾ പൂണ്ണവളച്ചയെത്തിയപ്പോൾ ചിലതിന്റെ പൂച്ചെമ്പരത്തികൾ പോയ്പ്പോകയും അവയുടെ ദേഹത്തിന്റെ ആകൃതിഭേദിക്കയും അവ കരയിൽകേറി വായു ശ്വസിക്കുന്ന ജന്തുക്കളായിത്തീരുകയും ചെയ്തു. ഇങ്ങിനെ ഒ

രേ ജന്തുവിന്റെ മുട്ടകളിൽനിന്നു രണ്ട് പ്രത്യേകതരം ജന്തുക്കൾ ജനിച്ചുവളരുന്നു. സൈറീൻ (Siren Lacertina) ചതുപ്പ് സ്ഥലങ്ങളിലും വെള്ളം കെട്ടിനില്ക്കുന്ന സ്ഥലങ്ങളിലും, വിശേഷിച്ചു നെൽകൃഷിചെയ്യുന്ന സ്ഥലങ്ങളിലും അസാരം കരത്തുനീണ്ട ചില പല്ലിത്തവളകളെ കാണുന്നുണ്ട്. സാധാരണ കാണുന്ന രാജ്യം തെക്കൻ കെറോലീനയാണ്. ഇതാണ് സൈറീൻ. ഇതിന്റെ മുൻകാലുകൾ ചെറുതും വളമ്മതികയാത്തതുമാണ്. ഇതിന്മേൽ നാല് വിരലുകൾ ഉണ്ട്. പിൻകാലുകൾ കേവലം ഇല്ല. വാൽ വിലങ്ങനെ പരുത്തിട്ടാണ്. കഴുത്തിന്റെ ഓരോവശത്ത് മുമ്മൂന്നിതളുള്ള പൂച്ചെമ്പരത്തിയും ഉണ്ട്. ഇതിന്റെ ചെറിയകണ്ണുകൾ തോൽകൊണ്ട് മൂടപ്പെട്ടിട്ടുണ്ടാകും. വായയുടെ കീറ് ചെറുതാണ്. ചെവിടിന്റെ ചിഹ്നമെ കാണുകയില്ല. വായയിൽ ചെറിയ പല്ലുകളുണ്ട്. ഇത് ചളിയിലാണ് കൂടുന്നത്. വെള്ളത്തിലും ഇറങ്ങും. അപൂൎവ്വമായിട്ടേ കരക്ക് കേറുകയുള്ളു. ആഹാരം ഇരകളും പ്രാണികളുമാണ്. ഇതിന്റെ പൂച്ചെമ്പരത്തികൾ ഒരിക്കലും പോയ്പ്പോകുന്നില്ല. ഇതിന്നു നീണ്ട സഞ്ചിപോലെയുള്ള ശ്വാസകോശവും ഉണ്ട്. തലയുടെ നീളം ഒരംഗുലമാണ്. ഉടലും വാലുംകൂടി ഒന്നര അടി നീളമുണ്ടാകും. മൂന്നടി നീളമുള്ള ജന്തുക്കളേയും കണ്ടിട്ടുണ്ട്. ഇതിന്റെ ദേഹത്തിന്മേൽ ഒരുതരം കട്ടിയായ പശ ഉണ്ട്. അതിന്ന് ഒരു ദുൎഗ്ഗന്ധവും ഉണ്ട്. പന്ത്രണ്ട് മണിക്കൂറിനുള്ളിൽ മൂന്നുപ്രാവശ്യം ഇവ ശ്വാസംകഴിപ്പാൻ പൊന്തിവരും. നെൽകൃഷിയുള്ള കണ്ടങ്ങളിൽ ഇവററയെ അ

സംഖ്യം കാണും. ഇരുട്ടിലെ പല്ലിത്തവള:—(Protens) ഭൂമിയുടെ ഉള്ളിലുള്ള ചതുപ്പ്ഗ്രഹകളിലും ജലാശയങ്ങളിലും മാത്രമേ ഇതിനെ കാണുകയുള്ളൂ. ഈമാതിരി സ്ഥലങ്ങൾ കാർനിയോലാ ഡാൾമെററിയാ എന്നീ രാജ്യങ്ങളിലാണ് കാണുന്നത്. നീന്തുമ്പോൾ ഇതിനെ കണ്ടാൽ ഒരു പല്ലിയെപോലെ ഇരിക്കും. കാലുകൾ വളരെചെറുതാണ്. കഴുത്തിൻെറ ഇരുവശത്തും ഓരോപിടി പൂച്ചെമ്പരത്തിയുണ്ടാകും. ഇത് ഒരടിയിൽ അസാരം ജാസ്തി നീളംവെക്കും. ഒരു വിരലിൻെറ അത്രവണ്ണവും ഉണ്ടാകുവാൻ വിലങ്ങനെ പരന്നിട്ടാണ്. മുൻകാലിന്ന് മൂന്നും പിൻകാലിന്ന് രണ്ടും വിരലുകളുണ്ട്. ഇതിൻെറ പൂച്ചെമ്പരത്തികൾ പവിഴംപോലെ ചുകന്നിട്ടാണ്. ഭീമൻപല്ലിത്തവള. തല പരന്നുതടിച്ചിട്ടാണ്. ദേഹത്തിന്നും വാലിന്നും സ്ഥൂലത ധാരാളം ഉണ്ട്. വാൽ വിലങ്ങനെ പരന്നിട്ടാണ്. വിരലുകൾ ഒന്നിച്ചു ചേർത്തുവെച്ചപോലെ തോന്നും. ഇവ വെള്ളത്തിൽ മാത്രമേ പാർക്കയുള്ളൂ. ചീനയിലും ജാപ്പാനിലും ഉള്ള പുഴകളിൽ ഇവയെ ധാരാളം കണ്ടുകിട്ടും. പൂച്ചെമ്പരത്തി തോലിൻെറഅടിയിലായിരിക്കകൊണ്ട് ആ ഭാഗത്തിലെ തോൽ പുറമെ കരന്നപോലെ തോന്നും. കണ്ണ് വളരെ ചെറുതും മൂക്കിൻെറ തുളകൾ മുഖത്തിൻെ അററത്തുമാകുന്നു. ദേഹത്തിൻെറ രണ്ടുഭാഗത്തും തോൽ ചുരുക്കുകളിട്ടപോലെ എറിച്ചനില്ക്കും. കരിഞ്ചുകപ്പുവണ്ണമായ ദേഹത്തിന്മേൽ കറപ്പുപുള്ളികൾ ഉണ്ട്. ഇത് ഏകദേശം നാലടി ദീർഘമുണ്ടാകും. നദികളുടെ ഉത്ഭവസ്ഥാനത്താണ് ഇതിനെ കാണുന്നത്. ര

ണ്ട തീരങ്ങളും പുല്ലുകൊണ്ടും ചെടികൊണ്ടും നിറഞ്ഞിരിക്കുന്ന പ്രദേശത്തോടാണ് ഇതിന്നു വളരെ വാത്സല്യം കാണുന്നത്. ഇര, മീൻ, ചെമ്മീൻ, തവളമുതലായ ജന്തുക്കളാണ് ആഹാരം. ഇവ രാത്രിമാത്രമേ ഇരതേണ്ടിനടക്കാറുള്ളു. ഒരിക്കലും കരക്കു കേറുകയില്ല. പാമ്പൻപല്ലിത്തവള:—ആകൃതിയിൽ ഒരു മനിഞ്ഞിൽ പോലെ ഇരിക്കും. മുൻകാലുകൾ എത്രയോ ചെറിയ മാതിരിയിൽ കഴുത്തിൻതാഴെ എറിച്ചുനില്ക്കുന്നതു കാണും. വാലിന്റെ മുന്നിൽ രണ്ടു പിൻകാലുകളും ഉണ്ട്. ഇങ്ങിനെ നാലു കാലുകളും ഉണ്ടെങ്കിലും നീന്തുന്നതു പാമ്പിനേപ്പോലെയാണ്. കണ്ണ് വളരെ ചെറുതാണ്. ഇതു രണ്ടര അടിയിൽ ജാസ്തി നീളമുണ്ടാകും. ഇവയെ വയലിൽ ഉള്ള തോടുകളിലും കാണും. ഇത് അധിവസിക്കുന്നതു വടക്കെ അമേരിക്കയിലാണ്. ഇരപോലെയുള്ള പല്ലിത്തവള:— (Apoda) കാഴ്ചയിൽ ഒരു നേത്തു നീണ്ടുരുണ്ട ഒരു ഇരയേപ്പോലെ ഇരിക്കും. കാലുകൾ കേവലം ഇല്ല. പുറമെ കാണത്തക്കനിലയിൽ കണ്ണുകൾ ഇല്ല. ചെറിയ മാളങ്ങൾ കുഴിച്ചു അതുകളിലാണ് ഇവ കടന്നുകൂടുന്നത്. പൂർണ്ണവലിപ്പം എത്തിയതിൽപിന്നെ മാത്രമെ ഇവ കരയിൽ കേറിവരാറുള്ളു. കുട്ടിക്കാലം മുഴുവനും വെള്ളത്തിലാണ് കഴിച്ചുകൂട്ടുന്നത്. ഈ മാതിരി പല്ലിത്തവളയെ ഇന്ത്യയിലും ആഫ്രിക്കയിലും അമേരിക്കയിലും കണ്ടുവരുന്നു. ഒരു ജാതിയെ വയനാട്ടിൽ കണ്ടിട്ടുണ്ട്. ദേഹം ഒന്നര അടിയിൽ ജാസ്തി നീളമുണ്ടാകും.

ചിലപ്പോൾ ദേഹത്തിന്മേൽ മോതിരംപോലെയുള്ള വെള്ളപ്പുട്ടകളും ഉണ്ടാകും. കാഴ്ചയിൽ ഇതൊരു കരുടൻപാമ്പാണെന്നു തോന്നിപ്പോകും.

## അദ്ധ്യായം_9.

## ഇഴജാതികൾ.

ഇഴജാതികൾ എന്ന പേർകൊണ്ടു സൂചിപ്പിക്കുന്ന ജന്തുക്കൾ ചീങ്കണ്ണി, ആമ, പല്ലി, പാമ്പ് ഇവററയാണ്.

### ചീങ്കണ്ണികൾ.

ഇതിന്നു മണ്ണൻ എന്നും മുതല എന്നും പേർ നടപ്പുണ്ട്. ഈ വംശത്തിലെ ജന്തുക്കൾ കരയിലും വെള്ളത്തിലും പാർക്കുന്നുണ്ടെങ്കിലും പറക്കുവാൻതക്കവണ്ണം കോപ്പുകളുണ്ടായിട്ട് ഒന്നിനേയും കാണുകയില്ല. ഇവററയെ അധികം കാണുന്നത് ഉഷ്ണമേഖലയിലാണ്. സംഖ്യകൊണ്ടും ജാതികൊണ്ടും ഈ വംശക്കാർ പരിപുഷ്ടിപ്രാപിച്ചുകാണുന്നത് ഇന്ത്യാരാജ്യത്തിലാണ്. പിന്നെ ജാസ്തി കാണുന്നത് ആഫ്രിക്കയിലാണ്. ന്യൂസിലാണ്ട് ദ്വീപിൽ ഒരു ജാതിയെ മാത്രമേ കാണുകയുള്ളു. ഇവയൊക്കെ കാഴ്ചക്കു വളരെ വിത്രപികളും മരക്കഷണംപോലെ ഓരോ ദിക്കിൽ കിടക്കുന്നവററയുമാണ്. ദേഹത്തിന്റെ ആകൃതി പല്ലിയുടെ ദേഹത്തിന്റെ ആകൃതിപോലെതന്നെ. പക്ഷേ വലിപ്പം വളരെ ജാസ്തിഉണ്ടാകും. വാൽ നീ

ണ്ടു ശക്തിയുള്ള വിലങ്ങനെ പിടിച്ചമൎത്തുപോലെ പരപ്പുള്ളതുമാകുന്നു. വാലിന്റെ മീതെ നെടുനീളത്തിൽ ഈൎച്ചവാളിന്റെ പല്ലുകൾപോലെ എറിച്ചുനില്ക്കുന്ന ഒരു വരമ്പുണ്ടു. മുഖം വളരെ നീണ്ടിട്ടാണ്. തലക്കു വളരെ പരപ്പുകാണും. കാലുകൾ വളരെ നീളംകുറഞ്ഞവയും വിരലുകളുടെ ഇടയിൽ അല്പം തോല്പാടയുള്ളവയുമാകുന്നു. ശരീരത്തിന്റെ പുറത്തും വാലിന്മേലും ഇഷ്ടികകൾപോലെ ഉറച്ച തോൽ അവിടവിടെ മുഴച്ചുനില്ക്കുന്നതുകാണും. ഉദരം വെളുത്ത മാൎദ്ദവമുള്ളതാകുന്നു. പല്ലുകൾ വളരെ ഉണ്ടു. വായ തുറന്നുനോക്കിയാൽ നാവുണ്ടെന്നു തോന്നുകയില്ല. ഇവ അധിവസിക്കുന്നതു പുഴകളിലും തടാകങ്ങളിലുമാണ്. ഉപ്പുവെള്ളം ഇതിനു നല്ല പത്ഥ്യമല്ല. പുഴകളിൽ അനങ്ങാതെ തലയും വാലും മാത്രം പുറമെ കാണിച്ചു കിടക്കുന്നത് ഇതിന്റെ സമ്പ്രദായമാണ്. ഇവ പുഴയിൽ വെള്ളംകുടിപ്പാൻ വരുന്ന വലിയ ജന്തുക്കളെതന്നെ പിടിക്കും. ഒരു ജന്തു പുഴയരികെ നില്ക്കുന്നതു കണ്ടാൽ വെള്ളത്തിന്റെ ഉള്ളിലൂടെ പൂളാനിട്ടു പെട്ടെന്ന് അതിന്റെ സമീപത്തെത്തി, മുഖമൊ പിടിത്തംകിട്ടുന്ന മററവല്ല ഭാഗമൊ മുറുകെ കടിച്ചു വാൽകൊണ്ടു വേണ്ടിവരുന്ന ദിക്കിൽ ഒരു അടിയും അടിച്ചു അതിനെ ക്രമേണ ഇഴച്ചു വെള്ളത്തിൽ ആഴ്ത്തി കൊല്ലുന്നു. ശവത്തെ കരക്കു കൊണ്ടുവന്നിട്ടാണ് മിക്കസമയത്തും തിന്നുന്നത്. മനുഷ്യന്മാരേയും ചീങ്കണ്ണികൾ വളരെ കൊന്നുതിന്നതായറിവുണ്ടു. ചീങ്കണ്ണി നമ്മെ വന്നു പിടിച്ചാൽ വിരലുകൾ അതിന്റെ കണ്ണിൽ ഇട്ടു അമ

ത്തിയാൽ മാത്രമേ അതിൻെറ പിടിത്തം വിട്ടുപോകയുള്ളു. ചീങ്കണ്ണി 20 മുതൽ 60 വരെ മുട്ടയിടും. മണലിൽ രണ്ടടി കുഴിച്ചു അതിലാണ് മുട്ടയിടുന്നത്. കുഴി മൂടിയതിൻെറ ശേഷം ചീങ്കണ്ണികൾ അതിന്മേൽ കിടക്കും. മുട്ട വിരിയാറാകുമ്പോൾ തള്ളകൾ കുഴിമാന്തി, മുട്ടകളെ പുറത്താക്കി, അതിൽനിന്നു വിരിയുന്ന കുട്ടികളേയുംകൂട്ടി നടക്കും. ചീങ്കണ്ണിവംശത്തിൽ വളരേജാതി ജന്തുക്കളുണ്ടെങ്കിലും മുഖ്യമായ നാലെണ്ണത്തെ മാത്രം വിവരിക്കാം. ഇവയിൽ ചിലജാതി ജന്തുക്കളുടെ മുഖത്തിൻെറ ആകൃതി പടംനോക്കി പ്രത്യേകിച്ചു മനസ്സിലാക്കേണ്ടതാ



1. 2. 3.

ണ്. പുരാതന മിസ്രക്കാർ നീലനദിയിൽ സംഖ്യയില്ലാതെ കണ്ടിരുന്ന ഈ ഗംഭീരന്മാരെ ആരാധിച്ചു പോന്നിരുന്നു. സകല പാപങ്ങൾക്കും ഉത്തരവാദിയെന്നും പുരാതന മിസ്രക്കാർ വിശ്വസിച്ചുപോന്നിരുന്ന ഒസീറിസ്സ് എന്ന ദേവതയുടെ അനുജൻ ടൈഫൻ എന്ന ദേവതയുടെ ഒരു അടയാളം ചീങ്കണ്ണിയായിരുന്നു. ചിലേടങ്ങളിൽ ചീങ്കണ്ണികൾക്ക് ഭക്ഷണം കൊടുക്കുന്നുണ്ട്. നമ്മുടെ തൃപ്രയാർ ദേവസ്വം സ്വത്തുക്കളിൽ ചിലത് ചീങ്കണ്ണിക

ളാണത്രെ. സേതു ബന്ധിക്കുമ്പോൾ കപികളെ പിടിച്ചു വിഴുങ്ങാഞ്ഞതുകൊണ്ടായിരിക്കുമോ ശ്രീരാമക്ഷേത്രത്തിൽ ഇവറ്റക്ക് ഇത്ര പ്രാധാന്യം വിധിച്ചത് എന്നു ഞാനറിയുന്നില്ല. ചീങ്കണ്ണികളെ തിന്നുന്ന സരസന്മാരും നമ്മുടെ ഇടയിൽ ഉണ്ട്. ഇതിന്റെ മാംസം കോഴിമാംസംപോലെ സ്വാദുള്ളതാണെന്ന് പറയുന്നു. ഇവറ്റ വളരെ പകയുള്ള ജന്തുക്കളാണെന്ന് നാട്ടോടെ ഒരു വിശ്വാസം ഉണ്ട്. ഉഷ്ണകാലത്ത് പുഴവക്കിനുള്ള മടകളിൽ കേറി ഇവറ്റ ദീൎഘനിദ്രക്കാരംഭിക്കും. മഴക്കാലത്ത് ഉണൎന്നു പുഴകളിൽ ഇറങ്ങിവരും. വിശപ്പുകൊണ്ട് പരവശന്മാരായിത്തീരുന്ന ഇവറ്റയെ ആ സമയത്ത് വളരെ ഭയപ്പെടേണ്ടതാണ്. പുഴയോരത്തുള്ള പറമ്പുകളിൽ കേറിവന്നു ഇവറ്റ മെച്ചിങ്ങയുംകൂടി തിന്നുമെന്നു കേൾക്കുന്നു. എമെസൻപുഴയുടെ തീരത്തുള്ള ഈഗാ എന്ന സ്ഥലത്ത് ചെന്നപ്പോൾ അവിടെ കണ്ടകാഴ്ച ബെയിടസ് എന്ന ധ്വര ഇങ്ങിനെ വൎണ്ണിച്ചിരിക്കുന്നു:—"ഉഷ്ണകാലത്ത് മുതലകൾ വളരെ ഉപദ്രവികളായിരുന്നു. ഈ കാലങ്ങളിൽ ഒന്നുരണ്ടെണ്ണം ജനങ്ങൾ കുളിക്കുന്നേടത്ത് എപ്പോഴും പതിയിരിക്ക പതിവായിരുന്നു. ആട്, നായ, പന്നി, മനുഷ്യക്കുട്ടി, മത്തനായ മനുഷ്യൻ മുതലായ കൂട്ടരെ ഇവറ്റ ഭേദമില്ലാതെ പിടിച്ചുതിന്നാറുണ്ട്. എന്നിട്ടുകൂടി കുളിക്കാനിറങ്ങുന്നവൎക്ക് വലിയ ഭയമൊന്നും കണ്ടില്ല. സമീപത്ത് ഇവൻ ഉണ്ടെന്ന് കണ്ടാൽകൂടി നാട്ടുകാർ കുളിപ്പാനിറങ്ങും. പക്ഷെ അവർ നല്ലവണ്ണം കരുതിയിരിക്കും. മുതല കുറെ അകലെനിന്ന് തലയുംപൊന്തിച്ചു കുളിക്കുന്നവരെ തുറിച്ചു

ന്നോക്കുന്നുണ്ടാകും. അവരാരും കരയുംവിട്ട് വളരെ അകലെ പോകാറില്ല. മുതലയുടെ വാലിന്റെ ഭാഗത്തിൽനിന്ന് വല്ല അനക്കവും ഉണ്ടായാൽ കുളിക്കാനിറങ്ങിയവരൊക്കെ കരക്ക് പാഞ്ഞുകേറും. മുതല, തങ്ങളേക്കൊള്ളെ വന്നിട്ട് സ്ത്രീകളും കുട്ടികളും പരിഭ്രമിച്ചു കരക്ക് പാഞ്ഞുകേറി ചിരിച്ചു വീഴുന്നത് ഞാൻ പലപ്പോഴുംകണ്ടിട്ടുണ്ട്. നാട്ടുകാക്ക് ഇവയെ കൊല്ലാൻ സാധിക്കുമെങ്കിലും അവർ സാധാരണ അതിന്നായൊരുമ്പെടാറില്ല. എന്നാൽ ഏതെങ്കിലും ഒരു മുതല ഒരു മനുഷ്യനെകൊന്നു എന്നറിവായാൽ, അവർ ഒടുങ്ങാത്ത ഉത്സാഹത്തോടെ അതിനെ വല്ലപ്രകാരത്തിലും തിരഞ്ഞുപിടിച്ചു ചാട്ടുളികൊണ്ടും മറവും കൊന്നു കരക്കിഴച്ചുകൊണ്ടുവരുന്നു. ഒന്നിനേക്കൊന്നാൽ രണ്ടുമൂന്നുദിവസത്തിന്നുള്ളിൽ മറ്റൊന്നു അതിന്റെ സ്ഥാനത്ത് വന്നെത്തുന്നു. വേറെ ചിലേടത്ത് നാട്ടുകാക്ക് ഇവയെ കേവലം ഭയമില്ല. ഇവരുടെ മുഖ്യാഹാരമായ കടലാമകളെപിടിപ്പാൻ ഒരു കൂട്ടക്കാർ വലിയ വല ഇട്ടപ്പോൾ, ആമകളുടെ കൂട്ടത്തിൽ ഒരു വലിയ മുതലയും പെട്ടു. നാട്ടുകാർ വലവലിച്ചു ആമകളെ പിടിക്കാൻ വെള്ളത്തിൽ ചാടിയപ്പോൾ ഒരടിയിൽ ജാസ്തി നീളമുള്ള മുഖത്തോടുകൂടിയ ഈ വലിയ മുതലയെ പുല്ലോളം വകവെച്ചില്ല. ആ മുതലക്ക് ഒരു കടികൊണ്ട് ഓരോരുത്തന്റെ കാൽ രണ്ടുകഷണമാക്കിക്കളയാമായിരുന്നു. ഇതിനെ കണ്ടിട്ട് നാട്ടുകാക്ക് ഭയമൊന്നും ഉണ്ടായിരുന്നില്ല. അവരുടെ ഭയം ഈ ജന്തു വലപൊട്ടിച്ചുകളയുമോ എന്നു മാത്രമായിരുന്നു. ഒരുത്തൻ "ഞാനിതാ മുതലയുടെ തലതൊ

ട്ടു" എന്നു നിലവിളിച്ചപ്പോൾ "എന്നെ ഇതാ മുതല മാന്തി" എന്ന് മറ്റൊരുവനും നിലവിളിച്ചു. ഇതിനെ ചവിട്ടിപ്പോയിട്ട് ഒരുത്തൻ വീണുകൊടുത്തപ്പോൾ ബാക്കിയുള്ളവർ കൈമുട്ടിയാർത്തു. ഒടുക്കം പതിനാലുവയസ്സുള്ള ഒരു ചെറുപ്പക്കാരൻ എന്റെ ആവശ്യപ്രകാരം അതിന്റെ വാൽപിടിച്ചു അതിനെ പ്രയാസപ്പെട്ടിഴച്ചുകൊണ്ട് കരക്കിട്ടു. ഈ കുട്ടി, ചളിവെള്ളത്തിൽകൂടെ അതിനെ ഏകനായി ഏകദേശം ആറവാര ദൂരത്തോളം ഇഴച്ചുകൊണ്ടുവന്നു. കരക്കെത്തിയപ്പോൾ ഞാൻ ഒരു വലിയ വടികൊണ്ടു അതിന്റെ തലക്ക് ഒന്നുകൊടുത്തു അതിനെ തൽക്ഷണംകൊന്നു."

കൈമൻ:— മേലെ കവിളിൻചോടെ അണ്ണിയിലേ വലിയപല്ലുകൾക്ക് വന്നുനില്ക്കുവാൻ തക്കവണ്ണമുള്ള ഒട്ട് (ഒഴിവുസ്ഥലം) കാണുകയില്ല. ഇവ അധിവസിക്കുന്നത് തെക്കൽ അമേരിക്കയിലാണ്. എമെസൻ, ഓറിനിക്കോ മുതലായ നദികളിൽ കൈമൻ അസംഖ്യമായി പാൎത്തുവരുന്നു. കൈമൻ ഇരുപതടിനീളവും വളരെ വലിപ്പവുമുള്ള ജന്തുവാകുന്നു. നമ്മുടെ കുളങ്ങൾ തവളകളേക്കൊണ്ട് നിറയപ്പെട്ടിരിക്കുന്നപോലെ, തെക്കൻ അമേരിക്കയിലെ പുഴകൾ കൈമന്മാരെക്കൊണ്ട് നിറയപ്പെട്ടതാകുന്നു എന്നു പറയുന്നതിൽ അതിശയോക്തി ഇല്ല. നാട്ടുകാർ ഇതിനേ വെറുക്കുകയും ഭയപ്പെടുകയുംചെയ്യുന്നുണ്ട്.

അമേരിക്കൻ ചീങ്കണ്ണി:— ഇവയേ സമൃദ്ധിയായി കാണുന്നത് വടക്കേ അമേരിക്കയിലും ചീനയിലുമാകുന്നു. വെള്ളപ്പൊക്കമുണ്ടാകുന്നകാലത്ത് ഇവ പുഴയുംവിട്ടു ച

ററമുള്ളദിക്കിൽ കേറുന്നു. ആ സമയത്ത് ആഹാരസമ്പാദനത്തിനുവേണ്ടി, ഇവ, അവിടവിടെ ഓരോ ആഴമുള്ള കുഴികുഴിച്ചുവെക്കും. ഇറക്കത്തിന്ന് വെള്ളം വാൎന്നുപോകുമ്പോൾ, മത്സ്യങ്ങളൊക്കെ, അധികവെള്ളം കെട്ടിനില്ക്കുന്ന ഈ കുഴികളിലെക്കിറങ്ങുന്നു. ഇങ്ങിനെ കുഴിയിൽ കെണിഞ്ഞുപോകുന്ന മത്സ്യങ്ങളെ, ചീങ്കണ്ണി പ്രയാസംകൂടാതെ പിടിച്ചുതിന്നും. ഇതൊന്നും പോരാഞ്ഞിട്ട് ഇവ വെള്ളംകുടിപ്പാൻ വരുന്ന, ആട്, നായ, മാൻ, കുതിര എന്നീ മൃഗങ്ങളെയും കടന്നുപിടിക്കും. ഓരോന്നു നൂറീത് മുട്ടയിട്ടും. പുഴയുടെ പത്തുപത്തുവാര അകലേയാണ് മുട്ടകൾ നിക്ഷേപിക്കുന്നത്. മുട്ടയിട്ടുതീൎന്നാൽ മുട്ടകളെ ഇവ ചണ്ടികൊണ്ട് മൂടിവെക്കും. ഈ ജാതി ചീങ്കണ്ണി ഇരുപതടിയിലും ജാസ്തി നീളംവെക്കും.

നാടൻചീങ്കണ്ണി:— ഈ ജാതിയിൽ ചെറിയതരക്കാരും വലിയതരക്കാരും ഉണ്ട്. ഓഷ്ഠത്തിന്റെ ഓരോ ഭാഗത്ത് താഴെ അണ്ണിയിൽനിന്നു പൊന്തുന്ന പല്ലുകൾക്കു വന്നുചേരാൻ തക്കവണ്ണം ഓരോ കുഴി ഉണ്ടാകും. ചെറിയമണ്ണന്മാർ നമ്മുടെ രാജ്യത്തിലെ ചെറിയ പുഴകളിലും തോടുകളിലും കുണ്ടുകുളത്തിലും വന്നുകൂട്ടും. രാത്രിയിൽ ഇവററ പറമ്പിൽകേറി മെച്ചിങ്ങയും മററുംതിന്നും. അങ്ങിനെയുള്ള അവസരങ്ങളിൽ അറിയാതെ പലരും ഇതിനെ തടഞ്ഞുവീണുപോയിട്ടുണ്ട്. തിത്രൂരിൽ വളരെ ആഴമുള്ള ഒരു കിണററിൽ ഒരു ചെറിയ മണ്ണനെ ഞാൻ കണ്ടിട്ടുണ്ട്. ഇതെങ്ങിനെ അതിൽ എത്തിക്കൂടി എന്നു എനിക്കു മനസ്സിലാകുന്നില്ല. എങ്ങിനെയായാലും അതിന്നു

തന്റെ ആയുസ്സ് അവിടെനിന്നുതന്നെ കഴിക്കാതെ നിവൃത്തിയില്ല. ആഹാരമൊന്നും കിട്ടാതെ ആ സാധുമണ്ണൻ വളരെ ക്ഷീണിച്ചിരുന്നു. മഴപെയ്തു പുഴകളിലും മററും പുളിവെള്ളം പോയ്പ്പോയകാലത്ത് അവിടെ എവിടുന്നോ എന്നറിഞ്ഞില്ല അസംഖ്യം മണ്ണന്മാരും വന്നെത്തുന്നു. ഇവ നായ്ക്കളേയും താറാവുകളേയും സാധാരണ പിടിക്കും. തിരൂരിൽ ഒരു നമ്പൂതിരിയുടെ കുളത്തിൽ കുളിപ്പാനിറങ്ങിയ ഒരാളെ സന്ധ്യാസമയത്ത് ഒരു മണ്ണൻ പിടിക്കുകയുണ്ടായി. എന്നാൽ മററ ചിലരുടെ സഹായംകൊണ്ട് അദ്ദേഹം ഒരുവിധേന രക്ഷപ്പെട്ടു. ഇച്ഛാഭംഗം നേരിട്ട മണ്ണൻ കരക്കുകേറി ഒരു വല്ലാത്ത ശബ്ദം ഉണ്ടാക്കിയിരുന്നു പോലും.

<u>കായൽ മുതല</u>:—ദേഹത്തിന്റെ വടിവിൽ മണ്ണനെപ്പോലെയാണെങ്കിലും ഇതു മണ്ണനേക്കാൾ വളരെ വലിപ്പംവെക്കും. മുഖം പരന്നിട്ടും സാമാന്യം നീളംകുറഞ്ഞിട്ടുമാണ്. ഇന്ത്യക്കാർ ഇതിനെ മംഗാർ എന്നു ചില രാജ്യത്തിൽ വിളിച്ചുവരുന്നുണ്ട്. ഇതിന്റെ അധിവാസസ്ഥലം ഇന്ത്യാ, ലങ്കാ, ബർമ്മാ, മലയാ, എന്നീ രാജ്യങ്ങളാണ്. ഇത് ഏററവും വലുതായാൽ പതിനെട്ടടി നീളമെ ഉണ്ടാവുകയുള്ളൂ. എന്നാൽ കായലുകളിൽ പാർക്കുന്ന ഒരുതരം ഭീമന്മാരുണ്ട്. ഇവററയുടെ മുഖം അസാരം നീണ്ടിട്ടുതന്നേയാണ്. ഇവ പുഴയും സമുദ്രവും യോജിച്ചുവരുന്നദിക്കിൽ മാത്രമല്ല കടലിൽ വളരെ ഉള്ളോട്ടുകൂടി കടന്നുകൂടാറുണ്ട്. ബംഗാൾ ഉൾക്കടലിലാണ് ഇവററയെ ധാരാളം കാണുന്നത്. ഈ തരത്തിൽപെട്ട ഒരു ഗംഭീരൻ

മുപ്പത്തിമൂന്നടി ദീൎഘമുണ്ടായിരുന്നു. ഈ മുതല മനുഷ്യ ന്മാരെയും വളരെ ഉപദ്രവിക്കാറുണ്ട്. തോണിയിൽകൂടെ പോകുന്നവരേയും ഇവററ നിൎഭയം വന്നു പിടിച്ചു കൊണ്ടുപോകാറുണ്ട്. ഒരു കുട്ടിയെ ഇങ്ങിനെ കൊണ്ടു പോയ മുതലയെ ഡക്കാരാജ്യക്കാർ ചാട്ടുളിയെറിഞ്ഞു കൊന്നിട്ടുണ്ടായിരുന്നു. കൊല്ലുന്ന സമ്പ്രദായം ഒരുമാതിരി ആപല്ക്കരമായ ഒരു മാതിരിയാണ്. അഞ്ചെട്ടാളുകൾ ഒരു ബോട്ടിൽചെന്നു കേറും. പുഴയുടെനടുക്കെത്തിയാൽ ഒരു ധീരനായ കുട്ടി വെള്ളത്തിൽചാടി കയ്യുംകാലും അടിച്ചു ശബ്ദമുണ്ടാക്കും. ശബ്ദമുണ്ടാക്കിയ ഉടനേതന്നെ ബാക്കിയുള്ളവർ കുട്ടിയെ എടുത്തു വഞ്ചിയിലിടും. ആ നിമിഷത്തിൽതന്നെ കുട്ടി ശബ്ദമുണ്ടാക്കിയ ദിക്കിൽ ഒരു വലിയ മുതല പൊന്തുന്നതു കാണും. അപ്പോൾ അതിനേയും കാത്തുകൊണ്ടിരിക്കുന്ന വഞ്ചിയിലെ കൂട്ടർ ചാട്ടുളി എറിഞ്ഞു അതിനെ കൊല്ലും. ഇങ്ങിനെ കൊന്നു പിടിച്ചുകൊണ്ടുവന്ന ഒന്നിന്റെ ഉദരത്തിൽ പൊന്നിന്റെയും വെള്ളിയുടേയും പല ആഭരണങ്ങൾ കണ്ടിരുന്നു. ഈ സംഗതികൊണ്ട് ആ മുതല വളരെ കുട്ടികളെ പിടിച്ചു തിന്നിരിക്കണം എന്നു ഊഹിക്കാവുന്നതാണ്.

നീലനദിയിലെ മുതല:—നീലനദിയിലെ ഇരുവശത്തുമുള്ള മണൽതിട്ടകളിന്മേലാണ് ഇവ വളരെ കേറിക്കിടക്കുന്നതു കാണുന്നത്. ഓരോ മണൽതിട്ടമേൽ ഓരോ പ്രത്യേകം മുതലയാണ് കേറിക്കിടപ്പാൻ എപ്പോഴും വരുന്നത്. മററ മുതലകളൊന്നും, ചില വ്യവഹാരതല്പരന്മാരായ അയൽവക്കക്കാരേപ്പോലെ അന്യന്റെ ദിക്കിൽ ക

യ്യറാൻ വരികയില്ല. ഈ ജാതി മുതലകൾ കണക്കിലേറെ ക്രൌൎയ്യവും അതിന്നടുത്ത ധൈൎയ്യവുമുണ്ട്. കുതിരപ്പുറത്തിരുന്ന ഒരു സാൎജ്ജിനെ പുഴവക്കിന്നെത്തിയപ്പോൾ, ഒരു മുതല, കാൽപിടിച്ചു പുഴയിൽ ഇഴച്ചുകൊണ്ടുപോയിക്കൊന്നു എന്നു മാത്രമല്ല ആ സാൎജ്ജിന്നു സഹായമായെത്തിക്കൂടിയ ചിലരേയും കടിച്ചു പരുക്കേല്പിച്ചു. പണ്ടു ഈജിപ്തിലെ ജനങ്ങൾ ഇതിനെ ആരാധിച്ചിരുന്നു. ഇതും പോരെങ്കിൽ ഇവറ്റക്ക് ആഹാരമായി മനുഷ്യശിശുക്കളെ പുഴയിൽ എറിഞ്ഞു കൊടുക്കാറുമുണ്ടായിരുന്നു. ആഫ്രിക്കയിലെ വടക്കുപടിഞ്ഞാറെഭാഗത്ത്, തദ്ദിക്കിലെ പുരോഹിതന്മാർ ഒന്നുരണ്ടു മുതലുകളെ ഒരുമാതിരി ഭക്ഷണംകൊടുത്തു മെരുക്കീട്ടുണ്ട്. ഭക്ഷണമായിക്കൊണ്ടുവരുന്നത് ഹിമംപോലെ വെളുത്ത കോഴികളെയാണ്. തൃപ്രയാർ ക്ഷേത്രത്തിന്റെ അടുത്തുള്ള പുഴയിലെ മുതലകൾക്കും അവിടത്തെ കൂട്ടർ ആഹാരംകൊടുക്കാറുണ്ട്. ചിലപ്പോൾ അവിടുന്നു കോപിച്ചുപോയിക്കളഞ്ഞ മുതലയെ, ചില ക്ഷേത്രകാൎയ്യക്കാർ, വളരെ ദൂരദേശങ്ങളിൽചെന്നു തിരഞ്ഞു കണ്ടുകിട്ടിയാൽ, വാദ്യഘോഷങ്ങളോടെ രണ്ടാമതും എഴുന്നെള്ളിച്ചുകൊണ്ടു വരാറുണ്ടെന്നു കേൾക്കുന്നു.

ഗംഗയിലെ ദീൎഘമുഖൻ മുതല:— (Gavial) ഇതിന്റെ മുഖം വളരെ നീണ്ടു മെലിഞ്ഞതാണ്. നാട്ടുകാർ ഇതിനെ ഗാറിയൽ എന്നു വിളിച്ചുവരുന്നു. ഇവ പാൎക്കുന്നത് പുഴകളിലാണ്. മുഖത്തിന്റെ അറ്റത്താണ് നാസാദ്വാരങ്ങൾ നില്ക്കുന്നത്. ഇത് ഇരുപതടി നീളം വെക്കും. പക്ഷേ മനുഷ്യരേയും മൃഗങ്ങളേയും ദ്രോഹിക്കാ

ൻ വരാറില്ല. ഒരുജന്തു നാല്പതു മുട്ടയിടും. ഇത് എത്രയോ അപൂൎവ്വമായിട്ടേ കരക്കു കേറിക്കിടക്കുകയുള്ളൂ.

## ആമവംശം.

ആമ, കാഴ്ചക്കു സുഖമില്ലാത്ത ഒരു വല്ലാത്ത സൃഷ്ടിയാണ്. പുറത്തും അടിയിലും ഒരുപോലെ, ഉറപ്പുള്ള അസ്ഥികൾ വന്നുചേൎന്ന്, ഒരു പെട്ടിപോലെ ഇരിക്കുന്ന ഒരുതരം ഉറയുള്ള ജന്തുക്കളാകുന്നു ആമകൾ. മീതെയുള്ള പലകപോലെ പരന്ന അസ്ഥിക്കുമേൽ പലിശ എന്നും ചോട്ടേയുള്ളതിന്നു കീഴ്പലിശ എന്നും പറയുന്നു. മേൽപലിശമേൽ ചിലപ്പോൾ പലതരമായ ഉയൎച്ചകളും താഴ്ചകളും ഉണ്ടാകും. ഈ അസ്ഥി മിക്കസമയത്തും തോൽകൊണ്ട് മൂടപ്പെട്ടിരിക്കുമെങ്കിലും ചിലപ്പോൾ ഇതിന്മേൽ അന്യോന്യം ബന്ധിച്ചുനില്ക്കുന്ന സെല്ലുലോസ്(Cellulose)പോലെയുള്ള പൊളികൾ നിരത്തിയിരിക്കും. ഈ പൊളികളിന്മേൽ ചിലപ്പോൾ മനോഹരങ്ങളായ ചിത്രപ്പണികളും കണ്ടുവരാറുണ്ട്. ആമകൾക്കു മിക്കതിന്നും ഉള്ളിൽ (ഈ പെട്ടിപോലെ ഇരിക്കുന്ന ഉറയുടെ ഉള്ളിൽ) തങ്ങളുടെ തലയും വാലും നാലുകാലും വലിച്ചുകളുവാൻ സാധിക്കും. കാൽ കുറുതായിട്ടാണ്. ഗതികാണുമ്പോൾ എന്തൊ ഒരു വലിയ ഭാരവും പേറി ഘനംകൊണ്ട് എത്രയോ പ്രയാസപ്പെട്ടുമാത്രം നടക്കുന്നതാണെന്നു തോന്നും. എന്തുകൊണ്ടെന്നാൽ ഭൂമിയിൽക്കൂടെ വളരെ സാവധാനമായി നടക്കാനേ ഇവക്കു സാധിക്കയുള്ളൂ. ഈ വംശത്തിൽ ചില

ത്തു കരയിലും, ചിലതു ചതുപ്പുസ്ഥലത്തിലും, ചിലതു പുഴയിലും ചിലതു കടലിലും അധിവസിക്കുന്നു. ഇങ്ങിനേയുള്ള അധിവാസസ്ഥലങ്ങൾക്കനുസരിച്ചു ഇവററയുടെ ആകൃതിക്കും പ്രകൃതിക്കും ഗണ്യമായ ഭേദം സിദ്ധിക്കുന്നതുകൊണ്ടു, മേല്പറഞ്ഞ അടിസ്ഥാനത്തിന്മേൽ ഇവററയെ നാല് വർഗ്ഗക്കാരായി വിഭാഗിക്കാവുന്നതാണ്. ആമയില്ലാത്ത രാജ്യങ്ങൾ ഉണ്ടായിരിക്കയില്ലെങ്കിലും ആമകളെ അതിസുലഭമായി കണ്ടുവരുന്നതു ദ്വീപുകളിലാണ്. ലക്ഷോപലക്ഷം ആമകൾ സമൂഹിച്ചതായി ഡാർവ്വിൻ കണ്ടിരുന്ന ചില ദ്വീപുകളിൽ ഈ കാലത്ത് അഞ്ചും പത്തുംകൂടി ഉള്ളതായിക്കാണുന്നില്ല. മനുഷ്യർ ഇതിനേയും ഇതിന്റെ മുട്ടകളേയും അത്ര അധികം നശിപ്പിച്ചു കളഞ്ഞിട്ടുണ്ട്. നാനാജാതി ആമകൾ വലിപ്പംകൊണ്ട് അന്യോന്യം വളരെ വ്യത്യാസപ്പെട്ടിരിക്കും. ചെറിയ ആമകൾകൂടാതെ, വളരെ വലിപ്പംവെക്കുന്ന ആമകളും ചിലടത്തുണ്ട്. തെക്കൻ ആഫ്രിക്കയിലും ഇന്ത്യയിലും ലങ്കയിലും ഭംഗിയുള്ള വർണ്ണങ്ങളുള്ള ആമകളെ കാണുന്നു. ചിലതു കുന്നുകളുടെ താഴ്വരയിൽ കാണുന്ന പുല്ലുകളുടെ ഇടയിൽ പാർക്കുന്നു. നാട്ടുകാർ ഇതിന്റെ കാലിന്റെ പാടുകൾനോക്കി ഇതിനെ തേടിപ്പിടിക്കാറുണ്ട്. ആമകൾ വെള്ളം ധാരാളം കുടിക്കും. വടക്കെ ഇന്ത്യയിൽ ചില സ്ഥലങ്ങളിൽനിന്നു പത്തിരുപതടി ചുററളവുള്ള ആമത്തോടുകൾ കണ്ടു കിട്ടാറുണ്ട്. ജീവനോടെ ഈ മാതിരി ഭയങ്കരന്മാരെ ഇതുവരെ കണ്ടുകിട്ടീട്ടില്ല. കണ്ടുകിട്ടുന്നകാലത്തു നാലഞ്ചാൾക്കു ഇതിന്റെ പുറത്തു പായ

യും വിരിച്ചിരുന്നു സുഖമായി സവാരിചെയ്യാൻ സാധിക്കുമായിരുന്നു. ഗാലിയാപേഗോവിലെ ആമ. ഓരോന്നു, കൊന്നാൽ, 20 റാത്തൽ മാംസം കിട്ടത്തക്കവിധത്തിൽ ഗംഭീരനാണ്. ഇതിന്റെ ആഹാരം ഒരുമാതിരി വെള്ളപ്പശിമയുള്ള കള്ളി (Cactus) യാകകൊണ്ട് ഇവക്കു വെള്ളംകുടിക്കാതെ കഴിക്കാം. ചിലതരം ആമകൾ വെള്ളമുള്ളേടത്ത് ഓരോ വലിയ കൂട്ടമായി ചെല്ലും. ഇവക്കു ചെവിട്ടു കേൾക്കുകയില്ലെന്നു പറയുന്നു. നാട്ടുകാരിൽ ചിലർ വലിയ ഒരാമയെകണ്ടാൽ അതിനെ പിടിച്ചു, വാലിന്റെ കീഴിൽ വലിയ ഒരു കീറകീറി, അതിൽകൂടെ ശരീരത്തിന്റെ ഉള്ളിൽ നല്ല മാംസമുണ്ടോ എന്നു പരിശോധിക്കുന്നു. മാംസമില്ലെന്നു കണ്ടാൽ ആ നിലയിൽ ആമയെ ഇളക്കിക്കളയുന്നു. ഇങ്ങിനെ മുറിയേററ ആമയുടെ മുറി ക്ഷണകാലംകൊണ്ടു കൂടിപ്പോകുമെന്നവർ പറയുന്നു. തത്തച്ചുണ്ടൻ ആമ:— (Hawk billed tortoise) ബർമ്മയിലും സിയാമിലും കണ്ടുവരുന്ന ഒരു വല്ലാത്ത ആമയാകുന്നു. തല നീണ്ടു തടിച്ചിട്ടും മുഖത്തുള്ള മേലെച്ചുണ്ട് തത്തയുടേതുപോലെ വളഞ്ഞു താണിട്ടുമാകുന്നു. വാൽ വളരെ നീണ്ടിട്ടാണ്. അസ്ഥിത്തോട് ദശപ്പുകുറഞ്ഞ ഒരു പൊളിപോലെ പുറത്തു നില്ക്കുന്നതുകാണും. അതിന്നുള്ളിൽ മററാമകളേപ്പോലെ ഇതിന്നു അവയവങ്ങൾ വലിച്ചുകളവാൻ സാധിക്കയില്ല. കടിയനാമ വടക്കേ അമേരിക്കയിലെ പുഴകളിൽ അധിവസിക്കുന്നു. മുട്ടയിൽനിന്നു വിരിഞ്ഞ ഉടനെ കണ്ണിൽ കണ്ടതു കൊത്തിത്തുളക്കാൻനോക്കും. ഇക്കൂട്ടക്കാർ അധിവസിക്കുന്ന പുഴകളിൽ

ഇറങ്ങുവാൻ വളരെ സൂക്ഷിക്കണം. ഇറങ്ങിയവരെ ഇവററ വല്ലാതെ കടിച്ചു മുറിയേല്പിച്ചിട്ടുണ്ട്. ഇവയുടെ പ്രധാനാഹാരം മത്സ്യവും തവളയും മററമാണ്. ചിലപ്പോഠം കടല്പക്ഷികളേയുംകൂടിപ്പിടിച്ചുതിന്നും. ഓരോന്നു [illegible]ത്തു മുപ്പതു മുട്ടയിടും. പൂൎണ്ണവലിപ്പം എത്തിയാൽ ഓരോന്നു നാലഞ്ചടി ദീൎഘവുമുണ്ടാകും. ഇവയുടെ മുട്ടകഠം നാട്ടുകാർ എത്രയെങ്കിലും തിന്നും. മനുഷ്യൎക്കു വേണ്ടാത്ത സാധനങ്ങഠം ലോകത്തിലെന്താണുള്ളത്. കടലാമ. (Turtle) ഇതിൻെറ ശരീരം വളരെ പരന്നു മെലിഞ്ഞിട്ടാണ്. കൈകാലുകഠം, പരന്നു തുഴകഠപോലെ ഇരിക്കും. ഇതിൻെറ മുട്ടയുടെ തോടു മൃദുവായതാണ്. മുട്ടയിടുവാൻവേണ്ടിയല്ലാതെ ഇതു കരയിൽ കേറിവരികയില്ല. കടലാമകളിലും വളരെ തരക്കാരുണ്ട്. മെക്സിക്കോവിലെ കടലാമ നിലാവുള്ള രാത്രിയിൽ മാത്രമെ മുട്ടയിടുവാൻ കരക്കു കേറിവരാറുള്ളൂ. ഓരോന്നു രണ്ടോ മൂന്നോ ആഴ്ച ഇടവിട്ടു മൂന്നു തവണയായി മുട്ടയിടും. ഒന്നുതന്നേ നൂററമ്പതു മുട്ടയോളം ഇടുമെന്നു കേഠക്കുന്നു. മുട്ട വിരിഞ്ഞ ഉടനെ ചെറിയ ആമക്കുട്ടികഠം ഓരൊ കൂട്ടമായി കടലിലേക്കു യാത്ര ചെയ്യും. പോകുംവഴിക്കു ആകാശത്തിൽനിന്നു പക്ഷികളും കരയിൽനിന്നു ഞണ്ടുകളും കടലിലെത്തിയാൽ മത്സ്യങ്ങളും ഇതിൻെറ സംഖ്യ കുറക്കുന്നു. ഈ മാതിരി നിരന്തരമായ നാശംകൊണ്ടു കൂടി പിന്നേയും എത്രയോ അനേകംപേർ ബാക്കിയാകുന്നു. പെരിയവരാകും മദ്ധ്യേ അവരിൽനിന്നും അനേകംപേർ ദുൎമ്മരണം പ്രാപിക്കുന്നു. വ

ലിയ ആമകളെ പിടിക്കുന്നത്, ഓടിച്ചെന്ന അതിന്റെ
കീഴ്പ്പലിശ പിടിച്ച പൊന്തിച്ച അതിന്റെ മേൽ പലിശ
ചോടെ വരാൻ തക്കവണ്ണം അതിനെ മറച്ചിട്ട മലത്തി
ക്കിടത്തീട്ടാണ്. മലൎന്നുപോയാൽ ഈ സാധുക്കൾക്ക ക
വിണ്ണു വീഴുവാൻ സാധിക്കയില്ല. ഈ വിവരവും സൃഷ്ടി
യിൽവെച്ച ദുസ്സാമൎത്ഥ്യക്കാരനായ മനുഷ്യൻ മനസ്സിലാ
ക്കി അവൻ ഇ വററയെ ഇങ്ങിനെ അഗതികളാക്കിയതി
ൽപിന്നെ ഇഷ്ടംപോലെ കൊല്ലാനൊരുമ്പെടുന്നു. ഇ
തൊന്നും കൂടാതെ കഴുത്തു പാമ്പിനെപോലെ നീണ്ട ഒ
രുതരം ആമ തെക്കെ അമേരിക്കയിൽ അധിവസിക്കു
ന്നുണ്ട്.

**എമെസൻ ആമ:**—ഇത് അധിവസിക്കുന്നത്
തെക്കൻ അമേരിക്കയിലെ പുഴകളിലാണ്. ഓരോന്ന് ര
ണ്ടരഅടി നീളമുണ്ടാകും. നിറം ഒരുമാതിരി പച്ചയാകു
ന്നു. നാട്ടുകാരുടെ ഭാഷയിൽ ഇതിന്റെ പേർ അറാൻ
എന്നാകുന്നു. ജനവരിമാസമായാൽ ഈ ജന്തുക്കൾ ഓരോ
കൂട്ടമായി വെയിൽകൊള്ളുവാൻ പൂഴിസ്ഥലത്ത് കേറിക്കി
ടക്കുന്നു. മാൎച്ച്മാസം തുടങ്ങുമ്പോൾ മുട്ടയിടുവാൻ കാല
മാകയും ആസമയത്ത് ഇവററ പുഴകളിലുള്ള ചെറിയ
തുരുത്തുകളിന്മേൽ ഓരോ കൂട്ടമായി ചെല്ലുകയും ചെയ്യു
ന്നു. ഇങ്ങിനെയുള്ള തുരുത്തുകളിൽ മാത്രമേ ഇവ കൊ
ല്ലന്തോറം മുട്ടയിടുവാൻ കേറിവരിക പതിവുള്ളൂ. ആളുക
ളുപദ്രവിച്ചാൽ ഇവററ ആ ദിക്കുവിട്ട് പോവാനിടയുള്ള
തുകൊണ്ട് നാട്ടുകാരാരും ആ സമയത്ത് ഇവററയേ ദ്രോ

ഹിക്കാൻ പോകാറില്ല. ഇവ ആ സാധുക്കളോട് തോ ന്നുന്ന അനുകമ്പകൊണ്ടാണെന്ന് ആരും വിചാരിച്ച് പോകരുത്. വാസ്തവം നേരേ വിപരീതമാണ്. ഇവയുടെ മുട്ടകൾക്ക് നല്ല വിലകിട്ടും. ഇവ വിട്ടുപിരിഞ്ഞാൽ മുട്ട കൾ യഥേഷ്ടം അപഹരിപ്പാനവസരമുണ്ടാകുമല്ലൊ എ ന്ന സ്വാർത്ഥചിന്തകൊണ്ടു മാത്രമാണ് തത്സമയത്തൊ ന്നും ഉപദ്രവിക്കാൻ ചെല്ലാത്തത്. ഈതരം ആമകൾ മു ട്ടയിടുന്നത് രാത്രിസമയത്താണ്. മുട്ടയിടുവാൻ കുഴിക്കു ന്ന ഓരോകുഴി മൂന്നടിനീളവും രണ്ടടി ആഴവും ഉണ്ടാകും. ഇവയുടെ ഇടതിങ്ങിയ നില്പ്കൊണ്ടും അടിക്കൂടൽകൊ ണ്ടും വളരെ മുട്ടകൾ ഉടഞ്ഞുപോകും. ഇങ്ങിനേ നോക്കി യാൽ അഞ്ചിലൊന്നിൽ കുറയാതെ അനാവശ്യമായി വ ളരെ മുട്ടകൾ നശിച്ചുപോകുന്നു. ചിലപ്പോൾ നേരംപുല ന്നാലും ഇതിൽ ചിർ മുട്ടയിട്ടു തീന്നിട്ടുണ്ടാകയില്ല. ആ സമയത്ത് ആളുകൾ അടുത്തുചെന്നാലുംകൂടി ഇവ പേടിച്ചുപോയിക്കളകയില്ല. നാട്ടുകാർ മുട്ടകൾ പെറുക്കി യെടുക്കുന്നത് പകലാണ്. ഇങ്ങിനെ മുട്ടകൾ എണ്ണിയാൽ തീരാത്തത് അപഹരിച്ചുകൊണ്ടുപോയിട്ടുകൂടി, മുട്ട വിരി യുന്നകാലത്ത് അനേകായിരം ചെറിയ ആമക്കുട്ടികൾ പൂഴിയിൽനിന്നു പുറമെ വരാറുണ്ട്.

## പല്ലികൾ.

പല്ലിയുടെ ശരീരവും കാലും ഒരുമാതിരി നീണ്ടിട്ടാ ണ്. ദേഹത്തിന്മേൽ ചെറിയ തുള്ളികളുണ്ടാകും. ഇതു ന ല്ലവണ്ണം സൂക്ഷിച്ചുനോക്കിയാലെ കാണുകയുള്ളൂ. നാല് കാലുകൾ മിക്കജാതിയിലും കാണും. ചില പ്രത്യേകജാതി

പ്പല്ലികൾക്ക് കാലുകളൊന്നും കാണാത്തതുകൊണ്ടും, ദേഹം വണ്ണംകുറഞ്ഞു വളരെ ദീൎഘംവെക്കുന്നതുകൊണ്ടും, ഇവ ആകൃതിയിൽ ശുദ്ധ പാമ്പുകളെപ്പോലെ ഇരിക്കും. എന്നാൽ പാമ്പുകളുമായി ഇവററയെ വേൎതിരിക്കുന്നതു നാവുനോക്കീട്ടാണ്. പാമ്പിന്റെ നാവിന്നുള്ളിൽ എപ്പോഴും ഒരു കുഴൽപോലെയുള്ള ഉറ ഉണ്ടാകും. പല്ലികൾക്ക് അങ്ങിനെയുള്ള ഉറ കാണുകയില്ല. പിന്നെ പാമ്പിന്നു കണ്ണിന്നിമയും ചെവിത്തുളയും കാണുകയില്ല. പാമ്പിനെപോലെയുള്ള പല്ലികൾക്ക് ഈ സാധനങ്ങൾ ഇല്ലാതിരിക്കില്ല. പല്ലികളിൽ 1700-ൽ ചില്ലാനം ജാതി ജന്തുക്കളുണ്ട്. ഭൂമിയിലെ ശൈത്യമേഖലകൾ ഒഴികെ മറെറല്ലാടവും പല്ലികളെ കാണുന്നുണ്ട്. ചിലജാതി ചീങ്കണ്ണിയെപോലെ വെള്ളത്തിലും ശേഷം ജാതി കരയിലും പാൎക്കുന്നു. കരയിലെ ജന്തുക്കളിൽ ചിലജാതി മരങ്ങളിന്മേലും, ചിലത് നിലത്തും, ചിലത് പാറകളുടെ വിടകളിലും ഏതാൻ ചിലത് വീട്ടുകളിലും മററചിലത് മാളങ്ങളിലും പാൎക്കുന്നു. പാൎക്കുന്നദിക്കുകളുടെ അവസ്ഥക്കനുസരിച്ചു ഓരോജാതിയുടെ ദേഹത്തിന്നും പകച്ചുകാണുന്നുണ്ട്. മിക്കതും പള്ള നിലത്തുകൊള്ളിച്ചുകൊണ്ടാണ് ഗതാഗതം ചെയ്യുന്നതെങ്കിലും ചിലതിന്നു ഭൂമി തൊടാത്തവണ്ണം ദേഹം ഉയൎത്തിപ്പിടിപ്പാനും നല്ലവണ്ണം ചാടാനും സാധിക്കും. മച്ചിന്മേൽക്കൂടേയും മരത്തിന്മേൽക്കൂടെയും പുറം ചോടെകാണിച്ചു ഇവക്കു പായുവാൻ സാധിക്കും. ഇത് സാധിക്കുന്നത് കാലിന്റെ വിരലിന്റെ സമ്പ്രദായംകൊണ്ടാണ്. പറക്കുവാനുള്ള സാമഗ്രികളോടുകൂടിയ ജ

ന്തുക്കളും പല്ലികളിൽ ഉണ്ട്. ചിലതിന്നു മുതുകിന്മേൽ, ചെറിയ മുള്ളുകൾപോലെ, ഒരു നീളംകുറഞ്ഞ പല്ലുള്ള ചീപ്പിന്റെ ആകൃതിയിൽ തോൽ പൊന്തിനില്ക്കുന്നത് കാണും. മിക്കതിന്നും ശബ്ദമുണ്ടാക്കാൻ കഴിയും. മിക്കതും മുട്ടയിടുകയാണ് പതിവ്. വാലും മററും മുറിഞ്ഞുപോയാൽ അത് ക്രമേണ രണ്ടാമതും മുളച്ചുവരും.

ഇലക്കാലൻ:—(Gecko) ഈ ജാതിയിൽ 280 തരം ഓരോകാലിന്മേൽ അഞ്ചീത് വിരലുകളുണ്ട്. ഓരോകാലിന്റെ അററം ഉരുട്ടിപ്പരത്തിയ ഓരോ ഇലപോലെ ഇരിക്കും. ഇവയെപററി പലരാജ്യത്തും പലവിധമായ അന്ധവിശ്വാസങ്ങൾ ഉണ്ട്. കാലിന്റെ, ഇലപോലെ തോന്നുന്ന അഗ്രത്തിൽ വിഷമുണ്ടെന്ന് ചിലദിക്കുകാർ വിശ്വസിക്കുന്നു. ഇവ കടിച്ചാൽ ഉരുക്കുംകൂടി തുളഞ്ഞുപോകുമെന്നു ചിലർ ശഠിക്കുന്നു. ഈജിപ്തിലെ ജനങ്ങൾ ഇതിനെ വിളിച്ചുവരുന്ന പേരിന്റെ അത്ഥം "കുഷ്ഠത്തിന്റെ അച്ഛൻ" എന്നാണ്. തുക്കിയിൽ കണ്ടുവരുന്ന ഒരുജാതി ഇലക്കാലന്നു, ദേഹത്തിന്മേൽ, കല്ലാക്കുരുപോലെ തോന്നുന്ന ഉണ്ണിലുകൾ, പത്തുപതിനാററ് വരിയായി നില്ക്കുന്നത് കാണും. ഉണ്ണിലുകളിൽ ചിലത് കറുപ്പും ചിലത് വെളുപ്പുമായിരിക്കും. ഇത് അഞ്ചിഞ്ച് നീളം ഉണ്ടാകും. ചിലജാതി ഇലക്കാലന്റെ പള്ള വളരെ പരന്നിട്ടായിരിക്കും. ഈ ജാതി മുക്കാലടി നീളമുണ്ടാകും. സുമേത്രാ, ജാവാ, ബോർനിയോ, മലയാ എന്നീ രാജ്യങ്ങളിലാണ് ഇവയെ കണ്ടുവരുന്നത്. ചുമരുകളിന്മേൽകൂടെ നടക്കുന്ന ഒരുതരം ഇലക്കാലൻ പടിഞ്ഞാറൻ ആഫ്രിക്കയിൽ അ

ധിവസിക്കുന്നുണ്ട്. തെക്കൻ ആഫ്രിക്കയിലെ "മണൽ ഇലക്കാലൻ" എന്ന ഒരു ജാതിയുടെ കരച്ചിൽകൊണ്ട്, രാത്രിയായാൽ സമീപത്ത് പാൎക്കുന്ന ജനങ്ങൾക്ക് ഉറങ്ങാൻ പാടുണ്ടാകയില്ല, എന്നു കേൾക്കുമ്പോൾ ആ ജാതിക്കാർ അവിടെ എണ്ണത്തിന്നെത്ര അധികം വേണമെന്നു ആലോചിച്ചുനോക്കുക, സിലോണിൽ വീടുകളിൽ അധിവസിക്കുന്ന ഒരുതരം ഇലക്കാലനുണ്ട്. അതിനേപ്പററി 'ടെനെൻട്' ധ്വര ഇങ്ങിനെ എഴുതിയിരിക്കുന്നു:— "സന്ധ്യയാകുമ്പോൾ ഈ പല്ലി തന്റെ ഒളിസ്ഥലത്തിൽനിന്നു പുറത്തുവന്ന് ഇരതെണ്ടാൻ തുടങ്ങുന്നു. പകൽ ഓരോ തുളകളിലും വിടകളിലും ഇവററ ചെന്നുകൂടുന്നു. ഒരു മുറിയിൽ തൂക്കിയിരുന്ന ചിത്രപ്പലകയുടെ പിറകിൽ ഒന്നു പാൎത്തിരുന്നു. വിളക്കുകൊളുത്തുമ്പോൾ അതു പുറത്തുവന്നു, അതിന്നു പതിവായി ഞങ്ങൾ ഇട്ടുകൊടുത്തിരുന്ന അതും ഇതും പെറുക്കുവാൻ കാത്തുനില്ക്കുന്നുണ്ടാകും. ഒന്നും കിട്ടിയില്ലെങ്കിൽ അതു 'ചിക്ചിക്ചിററ്' എന്നു കരഞ്ഞുതുടങ്ങും. മേശമേൽ വീണു വാൽ മുറിഞ്ഞുപോയ ഒന്നിന്നു ഒരു മാസത്തിന്നുള്ളിൽ പുതിയൊരു വാൽ മുളച്ചുവന്നു. കൊളമ്പിൽ ഒരു പട്ടാളഉദ്യോഗസ്ഥൻ ഒരു വീട്ടിൽ താമസിച്ചിരുന്നു. അദ്ദേഹം തീനിന്നിരിക്കുമ്പോൾ ഒരു ഇലക്കാലന്നു ഓരോ ഭക്ഷണസാധനം കൊടുത്തിരുന്നതുകൊണ്ട് ആ പല്ലി പതിവായി, തീൻകഴിക്കുന്ന സമയത്തു മേശപ്പുറത്തു വന്നിരുന്നു. അങ്ങിനെ ഇരിക്കുമ്പോൾ സൎക്കാർ ഉദ്യോഗസ്ഥന്നു കൊളമ്പും വിട്ടു, വേറെ ഒരു ദിക്കിൽ പോകേണ്ടിവന്നു. അതിന്നിടയിൽ അ

ദ്ദേഹം പാൎത്തിരുന്ന വീട്ടും മേൽപ്പുരയും (repair) വെടി പ്പാക്കി. നാലഞ്ചുമാസം കഴിഞ്ഞപ്പോൾ പട്ടാളഉദ്യോഗ സ്ഥൻ തന്റെ പണ്ടേത്തെ വീട്ടിൽതന്നെ മടങ്ങിവന്നു. അവിടെ വന്നതിൽപിന്നെ, തന്റെ ഒന്നാമത്തെ തീനി ന്നാരംഭിച്ചപ്പോൾ തന്റെപണ്ടേത്തെ പരിചയക്കാരനാ യ പല്ലി പതിവുപോലെ മേശമേൽ തുള്ളിയെത്തിപോലും. അതുകൊണ്ട് ഇവറ്റക്ക് നല്ല ഓൎമ്മശക്തിയുണ്ടെന്നു വ രുന്നു.

ആസ്ത്രേലിയാ, ന്യൂഗിനി, എന്നീ രാജ്യങ്ങളിൽ ക ണ്ടാൽ ശുദ്ധ പാമ്പിനേപ്പോലെ ഇരിക്കുന്ന ഒരുതരം പ ല്ലി ഉണ്ട്. ദേഹത്തിന്റെ മുൻവശത്ത്, കൈ വേണ്ടുന്ന ദിക്കിൽ, എറിച്ചുനില്ക്കുന്ന രണ്ട് തോൽകഷണങ്ങൾ മാ ത്രം കാണും. ഇത് രണ്ടടി നീളമുണ്ടാകും. ദേഹം നന്ന നേരിയതാണ് എന്നു മാത്രമല്ല ഒരു പതിഞ്ഞ ചെമ്പിൻ നിറവുമാണ്. ഭൂമിയുടെ അന്തൎഭാഗത്തിൽ പാൎക്കുന്ന ജ ന്തുക്കളാകകൊണ്ട് ഇവയുടെ സ്വഭാവം കണ്ടുപഠിപ്പാൻ സാധിച്ചിട്ടില്ല.

മലയാവിലെ പറക്കുന്ന പല്ലി:— ഉദരത്തിന്റെ ഇ ടവും വലവും വിശറിപോലെ വിരുത്താം. പറക്കാതിരിക്കു മ്പോൾ അത് വിശറിപോലെതന്നെ മടക്കിവെക്കുകയും ചെയ്യാം. തൊണ്ടമേൽ തോൽ പൊന്തിനിന്നിട്ടുണ്ടാകും. അതിന്റെ ഇടവും വലവും മുൻപറഞ്ഞമാതിരി ഓരോ ചെറിയ തോൽച്ചിറകുണ്ടാകും. ചിറകിന്മേൽ കറുത്തപു ള്ളികൾ കാണാം. ചിറകിന്റെ നിറം മധുരനാരങ്ങയുടെ നിറംപോലെയാണ്. അധിവാസം വൃക്ഷാഗ്രങ്ങളായിരി

ക്കകൊണ്ട് ഇവയെ അപൂൎവ്വമായിട്ടെ കണ്ടുകിട്ടുകയുള്ളൂ. ഇവ മരക്കൊമ്പുകളോട് പററിനില്ക്കും. സമീപം വല്ല പ്രാണികളേയും കണ്ടാൽ അതിന്മേൽ പറന്നുവീഴും. ഇത് മൂന്നോ നാലോ മുട്ടയിടും.

ഉത്തിൾപ്പല്ലി. (The stump tailed lizard) ദേഹത്തിന്ന് നല്ല സ്ഥൂലത ഉണ്ട്. ദേഹം കണ്ടാൽ അതിന്മേൽ തലതുടങ്ങി വാലടക്കം, ചെറിയ ഉത്തിളുകൾ പടത്തിവെച്ചപോലെ തോന്നും. കൈതച്ചക്കയുടെ മേൽ അടയാളപ്പെട്ടുകാണുന്ന പരിചകൾ ആലോചിച്ചാൽ ഉത്തിൾപ്പല്ലിയുടെ ദേഹത്തിൻെറ പ്രകൃതി നല്ലവണ്ണം മനസ്സിലാകും. വാൽ ദീൎഘംകുറഞ്ഞ ഒരു കുററിപോലെയാണെങ്കിലും തലയേക്കാൾ രണ്ടിരട്ടി വണ്ണമുണ്ടാകും. ഒരു നോക്കിന്നു ഈ പല്ലിക്ക് രണ്ടാററത്തും ശിരസ്സുണ്ടോ എന്നു തോന്നിപ്പോകും. ഈ വല്ലാത്ത ജാതിപ്പല്ലിയെ കാണുന്നത് ആസ്ത്രേലിയയിലാണ്.

ഓന്ത്:— ഇതിനെ ശാസ്ത്രീയഭാഷയിൽ മരപ്പല്ലി എന്നു പറയുന്നു. ഓന്തിനെ നമ്മുടെ രാജ്യത്തിൽ എല്ലാടവും കാണും. ഇതിന്നു ദേഹത്തിൻെറ വൎണ്ണം മാററാനുള്ള ശക്തിയും ഉണ്ട്. ആണ് പെണ്ണുക്കൾ വളരെ വലുതാകുന്നു. മുതുകിന്മേലും കഴുത്തിലും ചെറിയ ചീപ്പ്പോലെ തോന്നുന്ന തോലുയൎച്ച ഉണ്ടാകും. ഇത് ഒന്നേകാലടി നീളംവെക്കും. വാൽ ദേഹത്തെക്കാൾ നീണ്ടതാണ്. ഇതിന്നു ഗതിവേഗത കുറവാണ്. ചെമ്പോത്തിൻെറ പ്രധാനാഹാരം ഓന്താകുന്നു. ചെമ്പോത്തിൻെറ ബാധയിൽനിന്നു ഒഴിഞ്ഞുപോരാൻ നിവൃത്തിയില്ലാതേ വരുന്ന അവസര

ത്തിൽ, ഇത് ദേഹം പൊക്കിപ്പിടിച്ചു, തലയും കഴുത്തും രക്തവൎണ്ണമാക്കി, ദേഹവും വാലും മഞ്ഞനിറമാക്കി, കാലുകൾ കറപ്പുനിറമാക്കി ശത്രുവിനെ ഭയപ്പെടുത്തുവാൻ ശ്രമിക്കുന്നു. ചിലപ്പോൾ ഈ യുക്തി ഫലിക്കുകയും ചെയ്യും. ഓന്തിന്നു ചോരകുടിയൻ എന്നു പേർ സിദ്ധിച്ചത് ഈ സമ്പ്രദായംകൊണ്ടായിരിക്കും. ഓന്ത് ആഹാരം സമ്പാദിക്കുന്ന മാൎഗ്ഗം ഒരു പ്രത്യേകരീതിയിലാണ്. ഒരു ഉയൎന്നദിക്കിൽ എന്നുവെച്ചാൽ വേലിമേലോ മരത്തിന്മേലോ ഇത് കേറിനിന്നു ചോടെ സൂക്ഷിച്ചുനോക്കിയിരിക്കും. വല്ല മണ്ണട്ടയൊ തുള്ളനൊ മററു പ്രാണിയൊ വരുന്നതുകാണുമ്പോൾ പെട്ടെന്നു തുള്ളി നിലത്തുവീണു അവിടുന്നു ക്ഷണം പാഞ്ഞുപോയി അതിനെ പിടിച്ചുതിന്നും. ഇത് മുട്ടയിടുന്നത് ഇടതിങ്ങിയ ചെറുചെടികളുടെ ഉള്ളിൽ കുഴിക്കുന്ന മടകളിലാണ്. കുട്ടി വിരിഞ്ഞാൽ തള്ളകളുടെ യാതൊരു സഹായവും അതിന്നു കിട്ടുകയില്ല. കോഴികളും തവളകളുംകൂടി കാണാക്ഷണം അതിനെ കൊത്തിത്തിന്നും. ആരുമില്ലാത്തവൎക്ക് ദൈവംതുണ എന്നു പറയുമ്പോലെ, തന്റെ മുൻജന്മവാസനക്കനുസരിച്ചു, ഇടതിങ്ങിയ ഇലകൾ നിറഞ്ഞ ചെടികളിന്റെ ചെറിയ ചുള്ളിയും പൊത്തിപ്പിടിച്ചു സമീപം വരാനിടയുള്ള ഈമ്പുകളേയും മററും കാത്തുനില്ക്കുന്നത് കാണുമ്പോൾ ആൎക്കും സങ്കടംതോന്നിപ്പോകും.

മുള്ളു വാലൻപല്ലി —ഇതിനെ വടക്കൻ ആഫ്രിക്കയിലും ആസ്യയിലും കാണുന്നു. മുതുകിന്മേൽ ചിപ്പുപോലെയുള്ള തോലുയച്ചുകാണുകയില്ല. വാൽ, മുരട് തുടങ്ങി

ആറാംവരെ, ഓരോ പട്ടകൾ മേലേയുള്ള ഓരോന്നിൽകീഴെയുള്ള ഓരോന്ന് തിരുകിവെച്ച സമ്പ്രദായത്തിലാണ് കാണുന്നത്. ഓരോ പട്ടയുടെ പിന്നാററത്തിൽ മുള്ളുകൾ എറിച്ചു നില്ക്കുന്നുണ്ടാകും. ഈ പല്ലി ഒന്നരണ്ടടിനീളമുണ്ടാകും. മടകൾ കുഴിച്ചുണ്ടാക്കി അതുകളിലാണ് ഈ ജന്തുക്കൾ പാക്കുന്നത്. ഇവ സസ്യങ്ങൾ മാത്രമേ തിന്നുകയുള്ളൂ. അതുകൊണ്ട് പല്ലികളിലും ബ്രാഹ്മണന്മാർ ഇല്ലെന്ന് പറഞ്ഞുകൂട. കുടികൊള്ളുന്ന മടയിൽ, ഇതിന്റെ തലയും മുൻകാലും കടന്നുപോയാൽ, ബാക്കി പുറമെ കാണുന്ന പിന്നററം എത്രതന്നെ പിടിച്ചുവലിച്ചാലും ഇതിനെ പുറത്ത് വലിച്ചെടുക്കാൻ സാധിക്കയില്ല. ഇതിന്റെ മാംസം കോഴിക്കുഞ്ഞുങ്ങളുടെ മാംസംപോലെ ഇരിക്കുന്നതുകൊണ്ട്, അറബിക്കാർ ഇവററയെ യഥേഷ്ടം തിന്മാൻവേണ്ടി വീട്ടുകളിൽ പോററിവളർത്തുന്നു.

മുള്ളൻപല്ലി:— (Moloch lizard) ഇതിനെ മൊലോക്ക്പല്ലി എന്നും, മുള്ളൻപിശാച് എന്നും ഓസ്ത്രേലിയയിലെ ജനങ്ങൾ പറയുന്നു. കാഴ്ചക്ക് വളരെ ഭങ്കരനാണ്. നീളം മുക്കാലടി ഉണ്ടാകും. ദേഹത്തിൽ ആകപ്പാടെ മുരിക്കിൻമുള്ളുകൾ പടൎത്തിവെച്ചിട്ടുണ്ടെന്നു തോന്നും. തലയിൽ രണ്ട് കൊമ്പുകൾപോലെയുള്ള മുള്ളുകൾ ഉണ്ട്. കാലുകൾ തടിച്ചിട്ടും വിരലുകളിന്മേൽ വളഞ്ഞ നഖങ്ങളുണ്ടായിട്ടുമിരിക്കും. മണലുള്ളദിക്കിലാണ് ഇതു പാക്കുന്നത്. ഇതിന്റെ പ്രധാനാഹാരം ഉറമ്പാണ്.

തൊപ്പിത്തലയനോന്ത്. (Basilisk) മസ്തകത്തിന്മേൽ തോപ്പിപോലെ തോന്നുന്ന ഒരു ഉയൎച്ച ഉണ്ട്.

വാൽ ദേഹത്തിന്റെ ഇരട്ടിയിലും ജാസ്തി നീളമുണ്ടാകും. മുതുകിന്മേലും വാലിന്റെ മുൻഭാഗത്തിലും, വളരെ വീതിയിൽ മേലോട്ടെറിച്ചുനില്ക്കുന്ന ചിറകുകളുണ്ട്. ഇത് മത്സ്യത്തിന്റെ ചിറകുപോലെ ഇരിക്കുന്ന ഒരു തോലുയർച്ച മാത്രമാകുന്നു. നീളം രണ്ടര അടി ഉണ്ടാകും. നിറം പച്ചയാണ്. ഇവയുടെ സ്വരാജ്യം മദ്ധ്യഅമേരിക്കയും തറവാട് മരവുമാണ്. വെള്ളമട്ടത്തുള്ള ദിക്കിൽ കുടികൊള്ളാനാണ് ഇവക്ക പ്രത്യേകവാത്സല്യം കാണുന്നത്. നേരം പുലച്ചക്ക് ഇരതെണ്ടാൻ തുടങ്ങും. സസ്യങ്ങൾ മാത്രമെ തിന്നുകയുള്ളൂ. മദ്ധ്യാഹ്നത്തിൽ ഇലകൾകൊണ്ടു നിബിഡമായ ചെടിത്തണലുകളിൽ കടന്നുകൂടും. ഇവ നല്ലവണ്ണം നീന്തുകയും ചെയ്യും.

**കടലോന്ത്**:— ഇത് നാലര അടി ദീഘമുണ്ടാകും. ദേഹവും വാലും വിലങ്ങനെ അമത്തപോലെ തോന്നും. പിരടിതുടങ്ങി വാലിന്റെ അറ്റംവരെ ചെറിയ മുള്ളുകൾ നിരത്തിവെച്ചപോലെ തോന്നുന്ന തോലുയച്ചകാണും. നിറം കറപ്പാണ്. തലയിന്മേലും ചെറിയ മുള്ളുകളുണ്ട്. ഒരു കടലോന്ത് ഇരുപതുറാത്തൽ ഘനമുണ്ടാകും. ഇവ നീന്തുന്നത് പാമ്പു നീന്തുമ്പോലെ വെറും ഉടൽകൊണ്ടാണ്. ഒരു കടലോന്തിന്റെ മേൽ ഒരു വലിയ കല്ലു കെട്ടി അതിനെ ഒരു മണിക്കൂർ നേരത്തോളം വെള്ളത്തിന്റെ ഉള്ളിൽതന്നെ ആഴ്ത്തിവെച്ചു നോക്കീട്ടുംകൂടി അതിനെ പൊന്തിച്ചുനോക്കിയപ്പോൾ അതു ചത്തിട്ടുണ്ടായിരുന്നില്ല. ഇതിനെ ഉപദ്രവിച്ചാൽ ഇതു തന്റെ മൂക്കിൽനിന്ന് ഒരു മാതിരി ദ്രാവകം തെറിപ്പിക്കും. കടൽതീരത്തിൽ കാണുന്ന പാറകളിന്മേൽ ഇതു് സാധാരണ വന്നു

കിടക്കും. ഈ ജന്തുവെ കാണുന്നത് ഗാലാപേഗോസ് ദ്വീപിലാണ്.

കുടക്കഴുത്തനോന്ത്:—(The frilled lizard). ഇതിന്റെ വലിയ വിശേഷവിധി കഴുത്താണ്. കഴുത്തിൽ (പിൻഭാഗം വിടയുണ്ടെങ്കിലും) വട്ടത്തിൽ രണ്ട് മൂന്നിഞ്ചു വീതിയിൽ തോൽ എറിച്ചുനില്ക്കുന്നുണ്ടാകും. തല അതിന്റെ ഒത്തനടുക്ക് തിരുകിവെച്ചപോലെ തോന്നും. തോൽ എറിച്ചുനില്ക്കാതിരിക്കുമ്പോൾ വിശറിപോലെ പൂട്ടി നെഞ്ചത്തു പററിനില്ക്കുന്നു. അണ്ണാനിരിക്കുമ്പോലെ ഒരേടത്തിരുന്നു ഈ തോലും, നിവൎത്തിപ്പിടിച്ച വായയും പിളൎന്നു നില്ക്കുമ്പോൾ ഇവൻ ആളുകളെ ഭയപ്പെടുത്താൻ ശ്രമിക്കുന്നതോ എന്നു തോന്നും. ഇവന്റെ ദേഹം പാമ്പിന്റെ ദേഹംപോലെ ചെറിയ തുളികളാൽ നിറഞ്ഞിരിക്കും. നടുവിരലിന്റെ നഖം വളരെ നീണ്ടിട്ടാണ്. ഇവന്റെ അധിവാസസ്ഥലം ആസ്ത്രേലിയാ രാജ്യമാണ്.

പാമ്പൻപല്ലികൾ:— (Snake-like lizards) ഇവററക്കു പാമ്പിനെപ്പോലെ മസ്തകത്തിന്മേൽ തടിച്ച തോൽപൊളികൾ പലിശകൾപോലെ പടുത്തിവെച്ചതു കാണും. പാമ്പിനെപ്പോലെ ഇവ ഉഴ്പ്പിളി അഴിക്കുകയുംകൂടി ചെയ്യും. ഇവ വണ്ണാൻ, അച്ച്, ഇര മുതലായ പ്രാണികളെ തിന്നും. കുരുടൻ പാമ്പൻപല്ലി പ്രസവിക്കുകയും മററ പാമ്പൻപല്ലികൾ മുട്ടയിടുകയും ചെയ്യും. യൂറോപ്പിലെ പാമ്പൻപല്ലി ഏകദേശം മൂന്നടി ദീൎഘമുണ്ടാകും. ഇവ കുററിക്കാടുകളിലാണ് പാൎക്കുന്നത്.

ഉണക്കിലകളുടെ മേൽക്കൂടെ ഇവ മെല്ലെ ഇഴഞ്ഞുനടക്കും. വല്ല ജന്തുവിന്റേയും കാൽ പെരുമാററം കേട്ടാൽനിന്ന ദിക്കിൽനിന്ന് അനങ്ങുകയില്ല. വിഷമില്ലെങ്കിലും പാമ്പാണെന്നു വിചാരിച്ചു മനുഷ്യർ ഇവയെ വെറുതെ തല്ലിക്കൊല്ലുന്നു. സാധാരണ ആഹാരം എലികളാണെങ്കിലും ശൌര്യമുള്ള ഈ ജന്തു മെല്ലേചെന്നു, വിഷവാഹിയായ മണ്ഡലിയേക്കൂടി ചാടിപ്പിടിച്ചുതിന്നും. ഇവ പത്തരപത്തുകൊല്ലം ജീവിക്കും എന്നു പറയുന്നു.

**കുരുടൻപാമ്പൻപല്ലി:**— ദേഹം പാമ്പിന്റെ മാതിരി നീണ്ടിട്ടാണ്. കാലുകൾ ഇല്ല. നീളം ഒരടിയിൽ കവിയും. ദേഹത്തിന്റെ നിറവും സ്വഭാവവും തലയുടെ മാതിരിയും മററും കാണുമ്പോൾ ഒരു അരണയെ ഓർമ്മവരും. കുരുടൻ എന്നു വിളിച്ചുവരുന്നുണ്ടെങ്കിലും ഇതിന്നു ചെറിയ കണ്ണുകൾ ഉണ്ട്. ഇതിനെ എത്രതന്നെ ഉപദ്രവിച്ചാലും ഇത് കടിക്കുകയില്ല. ഇതിനെ തൊടുമ്പോൾ ഇത് ദേഹം കല്ലുപോലെയാക്കിപ്പിടിക്കുന്നു. ആ സമയത്ത് ഈ ജന്തുവെ ഒരു ഉണക്കക്കൊള്ളിപോലെ പൊട്ടിക്കാൻ കഴിയും. ആഹാരം അട്ടും ഇരയുമാണ്. ഇത് പത്തുപതിമൂന്നു കുട്ടികളെ പ്രസവിക്കും. പാക്കുന്നതു കാട്ടിലാണ്.

**വിഷപ്പല്ലി:**—മദ്ധ്യഅമേരിക്കയിലെ, മെക്സിക്കോ, ആറിഡോണാ മുതലായ ദിക്കുകളിലാണ് ഇവയെ കണ്ടുവരുന്നത്. ദേഹത്തിന്നു തലമുതൽ വാൽവരെ നല്ല സ്ഥൂലതയുണ്ട്. കാലുകൾക്ക് അത്ര തടികാണുകയില്ല. വിഷപ്പല്ല് വളഞ്ഞിട്ടാണ്. ഇതിന്റെ കടിയേററാൽ

ചെറുജന്തുക്കൾ നിസ്സംശയം മരിച്ചുപോകും. മനുഷ്യനും കൂടി ജീവിക്കുന്നതു പ്രയാസമാണ്. ദേഹം കറുപ്പുപുള്ളികൾ വിതറിയ മഞ്ഞനിറമാണ്. ഷൾപാദപ്രാണി, ഇര, കരിഞ്ഞാണി, ചെറുതവള, ഓന്തിന്റെ മുട്ട മുതലായവയാണ് ആഹാരം. ഈ പല്ലി കടിച്ചിട്ട് രണ്ടു ഗിനിപ്പന്നികൾ മരിച്ചുപോകുന്നത് ഡോക്ടർ ഫെയിട്ടർ കണ്ടിരിക്കുന്നുപോലും. ഒന്ന് ഒരു മനുഷ്യനെ ഒരിക്കൽ കടിച്ചു. അവൻ കലശലായ ദണ്ഡത്തിൽ വലഞ്ഞു എങ്കിലും ഒരു വിധേന സുഖപ്പെട്ടു.

**ഉടുമ്പുകൾ:**—(Veranus) നാവ് പാമ്പിന്റേതുപോലെ രണ്ടിളകളായിട്ടാണ്. അതു നല്ലവണ്ണം പുറമെ നീട്ടുവാനും ഇതിന്നു സാധിക്കും. ദേഹം നീണ്ടിട്ടാണ്. മുതുകിന്മേൽ ചീപ്പ് പോലെ എറിച്ചുനില്ക്കുന്ന തോലുയർച്ചയൊന്നും കാണുകയില്ല. കാലുകൾക്ക് അയ്യഞ്ചു വിരലുകൾ ഉണ്ട്. നീളമുള്ളതിന്റെ വാൽ വിലങ്ങനെ അമർന്നിട്ടായിരിക്കും. പല്ലുകൾ വളരെ കൂർത്തിട്ടാണ്. ആഫ്രിക്കയിലെ ഉടുമ്പ് നാലേകാലടി നീളംവെക്കുന്നു. ഇന്ത്യയിലെ ഒരു ജാതി ഉടുമ്പ് എഴടി നീളംവെക്കുമെന്നു കണ്ടിരിക്കുന്നു. മലയാളജില്ലയിൽ കാണുന്ന ഉടുമ്പുകൾ രണ്ടുമൂന്നടി നീളമേ ഉണ്ടാകയുള്ളൂ. ചിലതിന്നു കഴുത്തിന്മേൽ തോൽകൊണ്ട് ഒരു ഉറയുള്ളപോലെ തോന്നും. ഉടുമ്പുകൾ അടുക്കെ വെള്ളംകിട്ടുന്ന ദിക്കുകളിൽ മാത്രമെ പാൎക്കുകയുള്ളൂ. മരത്തിന്മേൽ പാൎക്കുന്ന ഉടുമ്പുകളേയും കണ്ടിട്ടുണ്ട്. തവള, പാമ്പ്, പക്ഷി, മുട്ട മുതലായവ ഇതിന്നാഹാരമായിത്തീരുന്നു. വേണമെങ്കിൽ ഇതിന്നു വള

രെ വേഗത്തിൽ ഓട്ടവാനും നീന്തുവാനും കഴിയും. നീരുട്ടമ്പിന്നു വളരെ നേരത്തോളം വെള്ളത്തിൽ മുങ്ങിക്കിടക്കുവാൻ സാധിക്കും. മലയൻ അൎദ്ധദ്വീപിൽ നീരുട്ടമ്പിനേ വളരെ കാണും. പുഴയുടെ മേലേ ചാഞ്ഞുനില്ക്കുന്ന തീരദ്രുമങ്ങളിലാണ് ഇവ കേറിനില്ക്കുന്നത്. പക്ഷികളേയും മുട്ടകളേയും ചെറപല്ലികളേയും ഇവ തിന്നുകയും, ആരെങ്കിലും അടുത്തുചെല്ലുന്നത് കാണുമ്പോൾ, എത്ര ഉയരത്തിൽനിന്നായാലും വേണ്ടതില്ല, വെള്ളത്തിലേക്ക് ചാട്ടകയും ചെയ്യുന്നു. ഇതുതന്നെ ബന്ധനസ്ഥനാക്കാൻ ശ്രുമ്മാനിന്നു കാണിച്ചുകൊട്ടക്കുന്ന ഒരു സാധുവൊന്നുമല്ല. ഇതിനേചെന്നു പിടിച്ചാൽ, കടിച്ചും, മാന്തിയും, വാൽകൊണ്ടടിച്ചും, പിടിവിട്ടുത്ത വല്ലപ്രകാരവും ഒഴിഞ്ഞുപോവാൻ ശ്രമിക്കും. ഇവ പുഴക്കരയിലേ മടകളിലാണ് പാൎക്കുന്നത്. ഹിന്തുക്കളിലേ താണജാതികൾ, മടതുരന്നു, ഇതിനേ പിടിച്ചു ഭക്ഷണമായുപയോഗിക്കുന്നു. ഇത് ഇരുപത് — ഇരുപത്തഞ്ചു മുട്ടയിട്ടുമെന്നു കേൾക്കുന്നു. നമ്മുടെ രാജ്യത്ത് കാണുന്ന ഉട്ടമ്പുകൾ, കല്ലും പാറയുമുള്ള ദിക്കിലാണ് മിക്കവാറും സമയത്ത് പാൎക്കുന്നത്. ഇതു ചേരട്ടകളേയും കൂടിത്തിന്നും. ഇതു ഒരേടത്ത്പിടിച്ചുനിന്നാൽ, എത്ര വലിച്ചാലും പിടുത്തം വിട്ടകയില്ലെന്നു കേൾക്കുന്നു. ഈ ഒരു സ്വഭാവംകൊണ്ടാണ് "ഉടുമ്പ് പിടിച്ചപോലേ" എന്ന പഴഞ്ചൊല്ല് മലയാളത്തിൽ നടപ്പായിവന്നത്. ഉടുമ്പിന്റെ മാംസം ഇവിടുത്തുകാരും തിന്നും.

മടപ്പല്ലി:— ഇതു അരഅടി ദീൎഘം മാത്രമേ ഉണ്ടാ

കയുള്ളു. ദേഹമദ്ധ്യം കഷ്ടിച്ചൊരു ചെറുവിരലോളം വ
ലിപ്പമുണ്ടാകയില്ല. തല ചെറുതാണ്. കഴുത്തിന്റെ ഭാ
ഗത്ത്, കുററിപോലെ തോന്നുന്ന രണ്ട് മുൻകാലുകൾ
കാണ്മാനുണ്ട്. പിൻകാലുകൾ കേവലമില്ല. കണ്ടാൽ ഒ
രു പാമ്പാണെന്ന് തോന്നിപ്പോകും. ഇഴയുന്ന രീതിയും
പാമ്പിന്റെ സമ്പ്രദായത്തിൽ തന്നെയാണ്. ഇവ ഒക്കെ
ഭൂമിയിലെ അന്തർഭാഗത്തുള്ള മടകളിലാണ് പാക്കുന്നത്.
ചിലത് മുട്ടയിടുന്നത് ഉറമ്പിൻകൂട്ടിലാണ്. മടപ്പള്ളി
യിൽ വളരെ ജാതിക്കാരെ കാണുന്നുണ്ട്. ഒരു ജാതിക്ക്
കുററിപോലെയുള്ള മുൻകാലുകളുംകൂടി ഇല്ലാത്തതുകൊണ്ട
അത് ആകൃതിയിൽ, ആക്ഷേപമില്ലാതെ ഒരു പാമ്പാ
ണെന്ന് തോന്നും. ഈ ജാതിയിൽപെട്ട ജന്തുക്കളുടെ തല
യും വാലും ഏകദേശം ഒരുപോലെ ഇരിക്കും. ഇതു ഒന്നര
അടി ദീൎഘമുണ്ടാകും. ഇതിന്റെ ഗതി എത്രയോ മന്ദമാ
യിട്ടാണ്. "സോബാ" ഉറമ്പിന്റെ മടയിലാണ് ഇവററ
യേ എല്ലായ്പ്പോഴും കാണുന്നത്. നാട്ടുകാർ ഇതിനേ വിളി
ക്കുന്നത് 'സോബകളുടെ അമ്മ' എന്നാണ്. ഉറമ്പുകൾ
ഈ ജാതി മടപ്പള്ളിയേ വളരെ സ്നേഹത്തോടെ വിചാരി
ച്ചുവരികയും മടപ്പള്ളിയേ എടുത്തുകളഞ്ഞാൽ ഉറമ്പുകൾ
ആ മടയും വിട്ടുപോയ്ക്കളയുമെന്നും നാട്ടുകാർ പറയുന്നു. ഇ
തിൽ എത്രത്തോളം വാസ്തവമുണ്ടെന്ന് ശാസ്ത്രജ്ഞന്മാരാരും
ഇതുവരെ പരിശോധിച്ചുനോക്കീട്ടില്ല.

**അരണ**:—ഇത് നമ്മുടെ രാജ്യത്ത് സാധാരണ
കാണുന്ന ഒരു പ്രത്യേകതരം പല്ലിയാണ്. ഇതിന്റെ ശ

രീരത്തിന്നു എല്ലാപ്പോഴും ഒരു നെയ്പ്പശ കാണുന്നുണ്ട്. ഈ നെയ് ആഹാരത്തിൽ ഏറവപോയാൽ വിഷമാണെന്നു നാട്ടുകാർ പറയുന്നു. അരണയുടെ മൂക്ക് ചുകന്നിട്ടാണ്. ഇതിന്റെ പ്രധാനാഹാരം ഉറമ്പും ചിതലുമാണ്. ഇരയ് ആഹാരവും അന്വേഷിച്ചു സദാ തെണ്ടുന്നത് കാണാം. വീട്ടിന്റെ ഉള്ളിൽ കടന്നുവരാനും ഇതിന്ന് മടിയില്ല. വീട് ഓലമേഞ്ഞതാണെങ്കിൽ അതിന്മേലും സക്കീറ്ചെയ്തു വല്ല തിന്നത്തക്ക ജന്തുക്കളും ഉണ്ടോ എന്നന്വേഷിക്കും. ചെമ്പോത്തുംകൂടി അരണയെ പിടിക്കുന്നത് ഞാൻ കണ്ടിട്ടില്ല.

പാമ്പനരണ:—ഒരടി നീളമുള്ള ഒരു നേരിയ പാമ്പിന്റെ രൂപം ആലോചിച്ചുവെക്കുവിൻ. ആ പാമ്പിന്റെ കഴുത്തിന്റെ ഭാഗത്തും, മദ്ധ്യദേഹത്തിന്റെ ഭാഗത്തും കുററികൾപോലേ തോന്നുന്ന ചെറിയ കാലുകളും ഉണ്ടെന്നു വിചാരിക്കുവിൻ. എന്നാൽ ആ ജന്തു ഒരു പാമ്പനരണയായി. ഇതിന്നു ദേഹത്തിന്മേൽ നെടുനീളെ കറുപ്പും വെളുപ്പും വരകൾ ഉണ്ട്. ഇതിനെ കാണുന്നത് ഇററലി, സർഡീനിയ, സിസിലി മുതലായ ദിക്കുകളിലാണ്.

**ആന്ത:**—ചൈതന്യം ലേശമില്ലാത്ത ഒരുതരം ഓന്താണ് ആന്ത. സ്ഥൂലിച്ച ദേഹം ഒരു ചെറിയ വില്ലുപോലെ വളഞ്ഞിട്ടാണ്. ഇതിന്നു നിലത്തിറപോലെ നീണ്ട നാവുണ്ട്. ഈ നാവ് അര അടി ദൂരെ ഇതിന്നു നീട്ടുവാൻ സാധിക്കും. ഈ നാവിന്റെ അററം അസാരം പരന്നിട്ടും അതിന്മേൽ പശപോലെയുള്ള തുപ്പൽ പുരണ്ടി

ട്ടും കാണും. ഗതിവേഗതയില്ലാത്ത കുറവ് ഓന്ത തന്റെ നാവുകൊണ്ടാണ് പരിഹരിക്കുന്നത്. തന്റെ അര അടി അകലെ, ആപത്തൊന്നുമില്ലെന്നു ആഹ്ലാദത്തോടെ അമരുന്ന വല്ല ഈച്ചയേയും കണ്ടാൽ, ഓന്ത, അമ്പുപോലെ തന്റെ നാവൊന്നു നീട്ടുകയും അതിന്റെ അററത്തിൽ പററിപ്പോകുന്ന ഈച്ചയെ വായിലാക്കുകയും ചെയ്യുന്നു. ഇതിന്റെ വിരലുകൾ കൊമ്പും ചുള്ളിയും പിടിക്കുവാൻതക്കവണ്ണം രണ്ടു ഭാഗമായിട്ട് നില്ക്കും. ഈ വിശേഷവിധികൊണ്ടായിരിക്കും ഓന്തകളെ നാൽക്കയ്യൻ ഓന്തെന്നു വിളിച്ചുവരുന്നത്. കണ്ണ് സ്ഥാപിതമായത് തുറിച്ചുനില്ക്കുന്ന ഒരു കോണിന്മേലാണ്. ഇതിന്നു കണ്ണ് ഇഷ്ടപ്രകാരം തിരിപ്പാൻ സാധിക്കും. ഒരു കണ്ണിന്നെതിരായിട്ടും മറേറക്കണ്ണ് പിടിക്കാനും ഇതിന്നു പ്രയാസം കാണുന്നില്ല. ഗതി വളരെ സാവധാനമായിട്ടാണ്. ഇടതിങ്ങിയ ഇലയുള്ള മരങ്ങളിന്മേൽ മാത്രമെ ഓന്ത കേറിക്കൂടുകയുള്ളൂ. ഇത് സാധാരണ പച്ചനിറമാണെങ്കിലും, തല്ക്കാലം ഏതു ദിക്കിലിരിക്കുന്നുവോ, ആ ദിക്കിന്റെ നിറം അവലംബിപ്പാനുള്ള ശക്തി ഇതിന്നൊക്കെ കാണുന്നുണ്ട്. മസ്തകത്തിന്റെ പിന്നാലെ കാണുന്ന തോലുയർച്ചയും, വാൽകൊണ്ട് ചുള്ളികൾ ചുറഞ്ഞുപിടിക്കുവാനുള്ള സാമർത്ഥ്യവും ഇതിനെ ഒരു വല്ലാത്ത ജന്തുവാക്കുന്നുണ്ട്. ഇവററ ക്ഷണത്തിൽ മെരുങ്ങും. ഇത് വശീകരണത്തിന്റെ ഒരു മരുന്നാണെന്ന് നമ്മുടെ രാജ്യത്തിലുള്ള ചില അന്ധവിശ്വാസികൾ തെററിദ്ധരിച്ചുപോരുന്നു.

**പാറോന്ത്**: — ഇത് നമ്മുടെ രാജ്യത്തു സാധാരണ

കാണുന്ന ഒരു ചെറിയ ഓന്താണ്. ഇതിന്റെ തൊണ്ടയിൽ ഒരു ചെറിയ തോൽവിശറി പൂട്ടിവെച്ചിട്ടുണ്ട്. അതു നീർത്തിയാൽ ഈ ചെറുപ്പക്കാരന്നു കുറെ ദൂരത്തോളം പറപ്പാൻ സാധിക്കുന്നു. ഈ ചിറകു വിടർത്തിയാൽ സർപ്പത്തിന്റെ ഫണംപോലെ ഇരിക്കും. ഇത് പറക്കുന്നതു വളരെ കൌതുകകരമായ ഒരു കാഴ്ചയാണ്. ഒരേടത്തു പറന്നുവീണാൽ പൂട്ടിവെക്കുന്ന വിശറിച്ചിറകു നാവുപോലെ മുന്നോട്ടിടക്കിടെ ഉന്തുന്നതു കാണും. ഇതിന്റെ നിറം ഇത് സഹവസിക്കുന്ന മരങ്ങളുടെ തോൽപോലെയാണ്. പറക്കുന്ന പാമ്പുകളുണ്ടെന്ന് ഒരു വിശ്വാസം നമ്മുടെ രാജ്യത്തു പരത്തിയത് ഈ പാറോന്തുതന്നെയായിരിക്കുമോ എന്നു ഞാൻ ശങ്കിക്കുന്നു.

## പാമ്പുകൾ.

ദീർഘകാലപരിണാമത്തിന്റെ ഫലമായി ആകൃതിയിലും പ്രകൃതിയിലും എത്രയോ ഭേദിച്ചുപോയ ഒരു പ്രത്യേകതരം പല്ലികളാണ് പാമ്പുകൾ. ദേഹം വളരെ നീണ്ടിട്ടാണ്. കാലുകളൊന്നുംതന്നെ സാധാരണ ഇവക്കു കാണുകയില്ല. താഴെ അണ്ണിയിലെ എല്ല് മേലെ അണ്ണിയിലെ എല്ലുമായി യോജിക്കുന്നില്ല. ഈ ഒരു കാര്യംകൊണ്ട് വായ വേണ്ടുവോളം ഒരു തടസ്ഥവുമില്ലാതെ പിളക്കാം. പാമ്പിന്നു കണ്ണിന്നിമ ഉണ്ടാകയില്ല. ചെവിയുടെ അടയാളമായി ഇവക്കു പുറമെ യാതൊരു ദ്വാരവും കാണുന്നില്ല. ഈ സംഗതികൊണ്ടായിരിക്കും പാമ്പിന്നു

ചെവിയും കണ്ണും ഒന്നാണെന്നു നമ്മുടെ പുരാതനന്മാർ വിശ്വസിച്ചുപോന്നത്. മിക്ക പാമ്പിന്റെയും ഉദരം, കരന്നുവെച്ചപോലെ ഇരിക്കും. ഇങ്ങിനെ കരന്നുകാണുന്നതുകൊണ്ട്, ഉദരം; അനേകം പട്ടകൾ പടത്തിവെച്ചപോലെ തോന്നും. പാമ്പുകൾക്കു കണ്ണാടിപോലെ മിനുസമായ ദിക്കുകളിൽകൂടെ ഇഴഞ്ഞുനടക്കുവാൻ സാധിക്കയില്ല. വിഷമില്ലാത്ത പാമ്പുകൾക്കു മേൽഭാഗം രണ്ടുവരിയും ചോടെ ഒരു വരിയും പല്ലുകൾ ഉണ്ടാകും. വിഷപ്പാമ്പിന്റെ വിഷപ്പല്ല് നില്ക്കുന്നതു മേലെ അണ്ണിയുടെ മുൻഭാഗത്താണ്. വിഷപ്പല്ല് ആകൃതിയിൽ, അന്തർഭാഗം, ഓടപോലെ കുഴലായിട്ടോ, അല്ല കുഴലാകാതെ ചാലുപോലെ നെടുനീളെ കുഴിഞ്ഞതോ ആയിരിക്കും. കുഴലായ പല്ലുകളുടെ കുഴൽ, പല്ലിന്റെ അഗ്രത്തിൽനിന്നു കുറെ മീതെ ദ്വാരമായ നിലയിൽ വർത്തിക്കുന്നതുകൊണ്ട്, അഗ്രം എപ്പോഴും മൂർച്ചയുള്ളതും, അതു മാംസത്തിൽ ആഴുമ്പോൾ മീതേയുള്ള ദ്വാരത്തിൽകൂടെ വിഷം മുറിയിൽ വ്യാപിക്കയും ചെയ്യുന്നു. ചാലുപോലെയുള്ള പല്ലുള്ളവററയുടെ പല്ലുകൊണ്ട് ഒന്നു വാർന്നുപോയാൽ മതി. വിഷം ചാലിൽകൂടെ ഒഴുകി മുറിയിൽ വ്യാപിക്കാതിരിക്കില്ല. പക്ഷെ കുഴൽപ്രായത്തിലുള്ളവററയുടെ പല്ലുകൊണ്ട് വാർന്നുപോയാൽ വിഷം ലേശം മുറിയിൽ എത്തുകയില്ല. എന്തുകൊണ്ടെന്നാൽ വിഷം പുറത്തേക്കൊലിക്കുന്ന ദ്വാരം അഗ്രത്തിൽനിന്നു അസാരം മീതേയായിരിക്കകൊണ്ടാണ്. പാമ്പിന്റെ ഒരു ശ്വാസകോശം മറേറതിനേക്കാൾ എപ്പോഴും വലുതായിരിക്കും. പാമ്പുകൾക്ക് അനേകകക്ഷണം

മുതുകെല്ലുകളും ഓരോ കഷണത്തിൽ ഓരോ ജോഡ് വാരിയെല്ലുകളും ഉണ്ട്. വാരിയെല്ലുകൾ ഓരോ ഭാഗത്തേത് മുൻവശത്തുവന്നു യോജിക്കുന്നില്ല. ഓരോന്നിന്റേയും അറ്റം ഉദരചർമ്മത്തോടുന്തിനില്ക്കുന്നതുകൊണ്ട്, പരുപരുത്ത സ്ഥലങ്ങളിൽ ഊന്നിപ്പിടിച്ചുകൊണ്ട് ഇവ ക്ഷണം ഗതാഗതം ചെയ്യുന്നു. ഊന്നുവാനുള്ള സൌകര്യംകൊണ്ട് കല്ലുകൾനിറഞ്ഞ സ്ഥലങ്ങളിൽകൂടെ ഇതിന്ന് അമ്പുപോലെ പായാം. മിനുസമുള്ള നിരത്തുവഴിയിൽകൂടെ എത്രയോ പ്രയാസപ്പെട്ടു മാത്രമെ ഇതിന്നിഴയുവാൻ സാധിക്കയുള്ളു. അതുകൊണ്ട് പാമ്പു കടിപ്പാൻതക്കവണ്ണം ഒരുവന്റെ പിന്നാലെ ഓടുമ്പോൾ അവൻ പാട്ടുള്ളേടത്തോളം മിനുസമുള്ള ദിക്ക് ലാക്കാക്കീട്ടാണ് ഓടേണ്ടത്. അവൻ തിരിഞ്ഞും മറിഞ്ഞും ഒരിക്കലും പായരുത്. തിരിയുവാനും മറിയുവാനും പാമ്പിനെപ്പോലെ മനുഷ്യർക്ക് എളുപ്പം കാണുകയില്ല. പാമ്പുകളുടെ ഭക്ഷണം മുട്ടയും ജീവനുള്ള ജന്തുക്കളുമാണ്. ഈ പദാർത്ഥങ്ങൾ വിഴുങ്ങാനല്ലാതെ കടിച്ചുതിന്നുവാൻ സാധിക്കയില്ല. പാമ്പിന്റെ രണ്ടിതളുള്ള നാവ് കുഴൽപോലെ ഇരിക്കുന്ന ഒരുറയിൽ വലിച്ചുകളവാൻ സാധിക്കുമെങ്കിലും കൂടക്കൂടെ പുറത്തുതള്ളുന്നത് അതു സ്പർശേന്ദ്രിയമായി ഉപയോഗിക്കാൻ വേണ്ടിയോ എന്നുതോന്നും. തവളകളും, എലികളും, ഓന്തുകളും, സ്വന്തവർഗ്ഗക്കാർ തന്നെയും പാമ്പുകളുടെ പ്രധാനാഹാരമായ് ഭവിക്കുന്നു. വിഴുങ്ങിക്കഴിഞ്ഞിട്ട് വളരെനേരം പാർത്താലും തവളകൾ പാമ്പിന്റെ ഉദരത്തിൽനിന്നു പിടയുന്നതായി കണ്ടിട്ടുണ്ട്.

ചില പാമ്പുകൾ ഇരവിഴുങ്ങുംമുമ്പെ അതിന്നു വിഷമേ
ല്പിച്ചു കൊല്ലുകയോ, അല്ല ശരീരംകൊണ്ടു ബലമായി ചു
റഞ്ഞു അതിനെ ശ്വാസംമുട്ടിച്ചു കൊല്ലുകയൊ ചെയ്യുന്നു.
ആഹാരം കൂടക്കൂടെ വേണമെന്നു പാമ്പിന്നു യാതൊരു
പിടിത്തവുമില്ല. ഒന്നിന്നു ഒരു കൊല്ലം മൂന്നു തവളകളെ
കിട്ടിയാൽ സുഭിക്ഷമായ്പോയി. ഒരു കൊല്ലത്തിലും അധി
കകാലം തീനും വെള്ളവും തൊടാതെ ജീവിച്ചുപോന്ന പാ
മ്പുകളും ഉണ്ട്. എന്നാൽ കഴിവുള്ളപ്പോൾ പാമ്പുകൾ
ധാരാളം വെള്ളംകുടിക്കും. തീൻകഴിഞ്ഞ ഉടനെ മഴക്കം
പിടിച്ചപോലെ എവിടെയെങ്കിലും ചെന്നുകിടക്കും. ഈ
അവസരത്തിൽ ഉപദ്രവിച്ചാൽതന്നെ ഇതു കൂട്ടാക്കുകയി
ല്ല. കുരുടൻപാമ്പുകൾ ജീവദശ കഴിക്കുന്നത് നിലത്തിര
കളെപോലെയാണ്. പാമ്പുകൾക്കു ഇന്നേടത്തേ പാർത്തു
കൂടു എന്നൊന്നുമില്ല. ചിലത് ശുദ്ധജലത്തിലും ചിലത്
കടലിലും, മററചിലത് മരങ്ങളിന്മേലും അനേകങ്ങൾ
മടകളിലും അധിവസിക്കുന്നു. ചവിട്ടുകല്ലിന്റെ ചോട്ടി
ൽ, പഴയവീടുകളിൽ എന്നുവേണ്ട മിക്കസ്ഥലത്തും പാ
മ്പുകളെ കാണും. പാമ്പുകളിൽ മിക്കജാതികളും മുട്ടയിട്ടു
കയാണ് ചെയ്യുന്നത്. മണ്ഡലികളിൽ ചിലത് മാത്രമേ
പ്രസവിക്കുകയുള്ളൂ. പാമ്പ് മുട്ടയും കാത്തിരിക്കുമെങ്കിലും
പൊരുത്തിന്നു കിടക്കാറില്ല. മുട്ടയിടുന്നകാലങ്ങളിൽ സ
ർപ്പങ്ങൾ അപായികളാണ്. ഈററസർപ്പം വളരെ അക
ലെ കടന്നുപോകുന്നവരെകൂടി കടിച്ചുകൊന്നതായറിവാ
യിട്ടുണ്ട്. പെരുമ്പാമ്പുകൾ തങ്ങളുടെ മുട്ട ദേഹത്തിന്റെ
ചുററുകളുടെ ഉള്ളിലാക്കി മേൽഭാഗം തലകൊണ്ട്മൂടി പൊ

രുത്തിന്നു കിടക്കുന്നതായി കണ്ടിട്ടുണ്ട്. ആ കാലത്ത് അതിൻെറ ശരീരത്തിൽ അല്പം ഉഷ്ണം ഉണ്ടായിവരാറുണ്ടെന്നും കേൾക്കുന്നു. ഇനി പാമ്പിനെപ്പററിയുള്ള അബദ്ധവിവരണങ്ങളും അസത്യകഥകളും, അസംബന്ധപ്രലാപങ്ങളും കേൾക്കാനിഷ്ടമുള്ളവർ, ഋഷിപ്രോക്തങ്ങളാണെന്നു ഹിന്തുക്കൾ ആദരിച്ചുവരുന്ന ജ്യോൽസ്നിക മുതലായ, ഒന്നിനും കൊള്ളാത്ത ചില ഗ്രന്ഥങ്ങൾ വായിച്ചുനോക്കിയാൽ മതി.

**കുരുടൻ പാമ്പുകൾ:—** ഇവററ എത്രയോ ചെറുതും കാഴ്ചയിൽ നിലത്തിരപോലെ ഇരിക്കുന്നതും ആയ ഒരുതരം പാമ്പുകളാണ്. ദേഹം സൂക്ഷിച്ചുനോക്കിയാൽ ആകപ്പാടെ തുളികൾ നിറഞ്ഞതാണെന്നു കാണും. ചിലതിന്മേൽ ചില പുള്ളികളും കാണും. ചിലതിൻെറ ദേഹത്തിന്നു നൈപുരണ്ടിയപോലെ ഒരുതരം ഉളിച്ചൽ ഉണ്ടാകും. ഇവ പാക്കുന്നത് നിലത്തിരകളുടെ മാതിരിതന്നെ ഓരോ ചെറിയ തുളകളിലാണ്. പകൽ ഇവററയെ ഒരിക്കലും പുറമേ കാണുകയില്ല. ഒരിക്കൽ ഒരു പഴയ തെങ്ങിൻെറ കുററി വിറകിന്നായി വെട്ടിക്കീറുമ്പോൾ അതിൻെറ ഉള്ളിൽനിന്നു രണ്ട് കുരുടൻ പാമ്പുകൾ പുറത്തുചാടി. അവ വളരെ ജാഗ്രതയോടെ ഇഴഞ്ഞുനടന്നിരുന്നു. ഇതിൻെറ വായയുടെ കീറ് മുഖത്തിൻെറ അററത്തല്ല. അസാരം പിന്നോട്ടാണ്. ഒന്നിന്നും പല്ലുകളില്ല. എന്നാൽ കാലിൻെറ സ്ഥാനത്ത് (കാലുണ്ടെങ്കിൽ അതു ഇന്നവിടെ ആയിരിക്കണം എന്നു ഊഹിക്കാവുന്ന ദിക്കിൽ) തോലിൻെറ ഉള്ളിൽ അതിൻെറ അവശിഷ്ടങ്ങളായ

അസ്ഥികൾ കിടപ്പുണ്ട്. അതുകൊണ്ട് കുരുടൻപാമ്പിന്റെ അനേക നൂററാണ്ട് മുമ്പുണ്ടായിരുന്ന പൂർവ്വന്മാർ രണ്ടു ചെറിയ കാലുള്ളവരായിരിക്കണം എന്ന് ഊഹിക്കാൻ വഴികാണുന്നുണ്ട്. കുരുടൻ പാമ്പുകളിൽ ഒരു ജാതിക്കും പല്ലുകൾ ഉണ്ടാകയില്ല. ഈ പാമ്പുകൾ ഉഷ്ണമേഖലയിൽ മാത്രമേ അധിവസിച്ചുകാണുന്നുള്ളൂ. മലയാളത്തിൽ ഇതു എത്രയെങ്കിലും ഉണ്ടെങ്കിലും രാത്രിമാത്രം തെണ്ടുന്ന ജന്തുക്കളാകകൊണ്ടു ഇതിനെ കൂടക്കൂടെ ആരും കണ്ടു എന്നു വരില്ല. ഇതിന്റെ മുട്ടകൾ ഒരുമാതിരി നീണ്ടിട്ടാണ്. അധികമായി മുട്ടയിടുന്ന കൂട്ടരേയും ഈ വംശക്കാരുടെ ഇടയിൽ കാണാറില്ല. ഇവ തിന്നുന്നത് പഴുതാരകളേയും ഉറമ്പുകളേയും മററുമാണ്. ചില ചെറിയ ഷട്പദങ്ങളുടെ പുഴുക്കളേയും ഇവ തിന്നുമെന്നു വിശ്വസിക്കുന്നതിൽ അബദ്ധമില്ല. ഇവയുടെ സ്വഭാവത്തെപ്പററി ഒരു പൂർണ്ണമായ അറിവ് ഇതുവരെ ആർക്കും കിട്ടീട്ടില്ല. ഇവററയെ വല്ലപ്പോഴും കണ്ടുമുട്ടാനിടയുണ്ടാകുന്ന നമ്മുടെ വായനക്കാർ തങ്ങൾക്കറിവായ സംഗതികൾ അപ്പപ്പോൾ രേഖപ്പെടുത്തി പത്രങ്ങളിൽ അയക്കുന്നത് വലിയ ഉപകാരമായിരിക്കും. ഇവററക്ക് വിഷമുണ്ടെന്നു നാട്ടുകാർ കരുതുന്നത് ശുദ്ധമെ അബദ്ധമാണ്.

**പെരുമ്പാമ്പുകൾ**:—പാമ്പുവംശത്തിൽവെച്ചു ഏററവും വലിപ്പമുള്ള പാമ്പുകളേ ഈ ജാതിയിലാണ് കാണുന്നത്. പല്ലുകൾ വളരെ ഉണ്ടെങ്കിലും ഒന്നിന്നും വിഷമുണ്ടാകയില്ല. ഇവററയേ കാണുന്നത് ആഫ്രിക്കയിലും ഇന്ത്യയിലും ഒരു ജാതിയേ അമേരിക്കയിലുമാണ്. കാലി

ന്റെ സ്ഥാനം ഇന്നതെന്ന് കുറിക്കുവാൻ തക്കവണ്ണം മി
ഛതിന്ന് അവിടെ ഓരോ വളഞ്ഞ നഖം പുറമെ എറി
ച്ചുനില്ക്കുന്നതു കാണും. ആഫ്രിക്കയിൽ 23 അടിയും ഇ
ന്ത്യയിൽ മുപ്പതടിയും നീളമുള്ള പെരുമ്പാമ്പുകളെ കണ്ടി
ട്ടുണ്ട്. എന്നാൽ സാധാരണ കാണുന്ന പെരുമ്പാമ്പുക
ളൊക്കെ പതിരുപതടി നീളം മാത്രമെ ഉണ്ടാകയുള്ളു.
ഇതിന്റെ മാംസപേശിക്ക് വളരെ ശക്തി ഉണ്ട്. നീള
മുള്ള ആണികൾ തറപ്പിച്ച വാരികൾകൊണ്ടു ഉറപ്പിച്ച ഒ
രു പെട്ടിയിൽ ഇട്ടിരുന്ന ഒന്നു തന്റെ മസ്തകംകൊണ്ട്
തടിച്ച വാരി ഉന്തി മേലോട്ട് പൊക്കിയിരുന്നുപോലും.
അപ്പോൾ അതു പൊക്കിയ വാരി അമൎത്തു അതിന്റെ
തലപൊക്കാൻ സമ്മതിയാതെ അതിനെ അകത്തുതന്നെ
വെപ്പാൻ ഒരുവന്റെ ശക്തിമുഴുവൻ പ്രയോഗിക്കേണ്ടി
വന്നുപോലും. ഒരു പെരുമ്പാമ്പു സാധാരണയായി ഒരു
മനുഷ്യന്റെ തുടയോളം തടിയുള്ളതായിരിക്കകൊണ്ടു ഇതു
ഒരു നിസ്സാരനായ ശത്രുവായിരിപ്പാനിടയില്ല. നായയേ
യും, ആട് മാൻ മുതലായ കൊമ്പുള്ള ജന്തുക്കളേയുംകൂടി
പിടിച്ചു വിഴുങ്ങാൻ ഇവക്കു സാധിക്കും. വിഴുങ്ങുന്നത്
ആദ്യം തലതുടങ്ങീട്ടാണെങ്കിലും ചിലപ്പോൾ അങ്ങിനേ
അല്ലാതേയും കണ്ടിട്ടുണ്ട്. ഗതിയിൽ എത്രയോ മന്ദന്മാ
രായ ഇവക്കു ഗതിവേഗതയുള്ള ജന്തുക്കളേ കിട്ടിപ്പോകു
ന്നതു എങ്ങിനേയെന്നു പലരും ആശ്ചൎയ്യപ്പെടുന്നുണ്ടായി
രിക്കും. ഇവ ചിലപ്പോൾ ശരീരംകൊണ്ടു ഓരോ ചെറി
യ കമാനങ്ങൾ ഉണ്ടാക്കിവെക്കയും അതിന്റെ ഉള്ളിൽ
കൂടെ കടന്നുപോകുന്ന ജന്തുക്കളെ അമൎത്തിക്കളകയും

ചെയ്യുന്നു. ചിലേടത്ത് താഴത്തുവീണ ചക്രംപോലെ
ശരീരം വളച്ചുവെക്കുന്നു. അതിലെ കടന്നുപോകുന്ന വ
ല്ല മൃഗങ്ങളും അതിന്നുള്ളിൽ കാൽ വെച്ചുപോയാൽ അ
ക്ഷണംതന്നെ അതിനെ ചുറ്റി ശ്വാസമില്ലാതാക്കുന്നു.
വേറെ ചിലത് മരക്കൊമ്പുകളിൽ ഞാന്നിരിക്കുകയുംചോ
ട്ടേപോകുന്ന ജന്തുക്കളുടെമേൽ ചാടിവീഴുകയും ചെയ്യുന്നു.
പെരുമ്പാമ്പു പിടിച്ചിട്ട് ആടുകളും മാനുകളും ദീനസ്വ
രത്തിൽ നിലവിളിക്കുമ്പോൾ ആളുകൾ ഓടിച്ചെന്നു അ
വററയെ പെരുമ്പാമ്പിന്റെ വായിൽനിന്നു വലിച്ചെടു
ത്തു തങ്ങളുടെ വായിലാക്കാനുള്ള ഏർപ്പാട് ചെയ്യുന്നു. ഇ
വററ മനുഷ്യരെ പിടിച്ചതായ സംഭവങ്ങളും അപ്പോഴപ്പോ
ൾ അറിവായിട്ടുണ്ട്. കുന്നിൻചെരുവിൽ താമസിച്ചിരു
ന്ന ഒരാൾ ഇടയിലൂടെ ഇറങ്ങാറുള്ള പന്നികളേയും കാ
ത്തു ഒരുദിവസം പുലച്ചെ മൂന്നുമണിക്കു ഇടവക്കിന്നുള്ള
തിണ്ടിന്മേൽ തോക്കുമായി കാത്തുനില്ക്കുമ്പോൾ, സമീപ
മുള്ള ഒരു വലിയ പാറയുടെ വിടയിൽനിന്നു ഒരു പെരു
മ്പാമ്പു ചാടി ഇവന്റെ തുട കടിച്ചതോടുകൂടി പാമ്പും
തോക്കും ശിക്കാറിയും ഒക്കപ്പാടെ ഇടയിൽ മറഞ്ഞു കെട്ടി
റീണു. കടിവിട്ടുപോയ പാമ്പു തല്ക്കാലമുണ്ടായ ബഹളം
കൊണ്ടുള്ള പരിഭ്രമം ഹേതുവായിട്ട് അവിടുന്നുപോയി.
ശിക്കാറിക്കു ബോധംവന്നപ്പോൾ അവന്നു ഒന്നും മനസ്സി
ലായില്ല. പണിക്കരെക്കൊണ്ടു നോക്കിച്ചപ്പോൾ ഗുളിക
ന്റെ ഉപദ്രവമാണെന്ന് പറഞ്ഞു. അങ്ങിനേയായിരിക്കു
ണം എന്നു ശിക്കാറിക്കും തോന്നി. എന്തെന്നാൽ അവ
ന്റെ ശരീരത്തിന്മേൽ ഒരു നനഞ്ഞ കയർ ചുറ്റിച്ചപോ

ലെ ഒരു സ്വപ്നംപോലെയുള്ള ഓൎമ്മ അവന്നും ഉണ്ടായിരുന്നു. ദിവസം നാലഞ്ചുകഴിഞ്ഞപ്പോൾ അതേസ്ഥലത്തുവെച്ചുതന്നെ ഒരു നിൎഭാഗ്യനായ നായ ഓരിയിടുന്നത് കേട്ടു. തോക്കും ചൂട്ടുമായി അഞ്ചെട്ടാളുകൾചെന്നു നോക്കിയപ്പോൾ, നായയെ പകുതി വിഴുങ്ങികഴിഞ്ഞ ഒരു പെരുമ്പാമ്പിനെ കണ്ടു: തൊട്ടുകൂടി പണ്ടത്തെ ഉളികനാരാണെന്ന് പരമാൎത്ഥവും വ്യക്തമായി. ഇയ്യടെ ഇരുട്ടിയിൽനിന്നു കാട്ടിൽകൂടെ നാലഞ്ച് പെണ്ണുങ്ങൾ വിറകുംവെട്ടി മടങ്ങിവരുമ്പോൾ അവസാനം വരുന്നവളെ പെട്ടെന്നൊരു പെരുമ്പാമ്പ് കുടുക്കി. അവളും കൂടെയുണ്ടായിരുന്ന സ്ത്രീകളും നിലവിളിച്ചപ്പോൾ ചില കുറച്ചിയന്മാർ ഓടി എത്തി. അരിവാൾകൊണ്ട് പാമ്പിനെ നാലഞ്ച് വെട്ടുവെട്ടി സ്ത്രീയെ രക്ഷപ്പെടുത്തി. ഇര വിഴുങ്ങിക്കഴിഞ്ഞാൽ പെരുമ്പാമ്പ് ജീവനില്ലാത്ത ഒരു മരക്കഷണംപോലെ കിടക്കും. അതിനെ എത്ര ഉപദ്രവിച്ചാലും ആ നിലയിൽ അതൊന്നും കണക്കുവെക്കയില്ല. ഇങ്ങിനെയുള്ള സമയത്ത് അതിൻെറ ഉദരത്തോൽ കീറി ചില കാടന്മാർ നെയ്യൊക്കെ കരസ്ഥമാക്കാറുണ്ടെന്ന് കേൾക്കുന്നു. പെരുമ്പാമ്പ് അടുത്തു വെള്ളംകിട്ടുന്ന സ്ഥലങ്ങളിൽ മാത്രമെ കുടിയേറിപ്പാൎക്കയുള്ളു. വെള്ളത്തിൽകൂടെ നീന്തുന്നതിന്നും ഇതിന്ന് അശേഷം മടികാണുകയില്ല. ബേപ്പൂർപുഴയുടെ ഒരു തീരത്തു പാൎത്തിരുന്ന ഒന്ന്, എല്ലാദിവസവും സന്ധ്യാസമയത്ത് പുഴയും നീന്തിക്കടന്നു മറേറക്കരക്കു പോകാറുണ്ടെന്ന്, അതിൻെറ സമീപവാസിയായ ഒരു ജൎമ്മൻപാതിരി പറഞ്ഞതായി എ

നിക്കോൎമ്മയുണ്ട്. മലയാളരാജ്യത്തു രണ്ടുതരം പെരുമ്പാമ്പുകളുണ്ട്. ചെറതിനെ അണലി എന്നു പറയും. ഇതിൻെറ നിറം ഒരു സ്ലെയിററവൎണ്ണത്തിൽ പൊളിനിരപടൎന്നപോലെ തോന്നുന്ന വെള്ളപ്പുടപ്പുകളാണ്. മററെത് വളരെ വൎണ്ണംവെക്കുന്ന മലപ്പാമ്പാണ്. ഇതിൻെറ ദേഹത്തിൽ ഭംഗിയുള്ള അനവധി ചെറിയ കള്ളികൾ ഉണ്ടാകും. 1098 വൃശ്ചികം 15-ാംനു-ലെ മുസ്ലിംസഹകാരിയിൽ കേരളവാൎത്തയിൽ ഒന്നു താഴെ ഉദ്ധരിക്കുന്നതാണ്. "കുറെ അധികം കോഴികളെ വിഴുങ്ങുകയും ചില ആട്ടുകളെ ഉപദ്രവിക്കുകയും ചെയ്തുകൊണ്ട്, കൊച്ചിയിലെ ഒരു കൊങ്ങിണിയുടെ വീട്ടിന്നു സമീപം ചുററിക്കിടന്നിരുന്ന ഒരു വലിയ മലമ്പാമ്പിനെ ഇയ്യുടെ പിടിച്ചു കൂട്ടിലാക്കിയിരിക്കുന്നു. പതിനെട്ടടി നീളമുള്ള ഈ മലമ്പാമ്പ് വീരാളിമണ്ടൻ എന്ന ജാതിയിൽ പെട്ടതാണത്രെ". മരപ്പെരുമ്പാമ്പുകൾ പാൎക്കുന്നത് മരങ്ങളിന്മേലാണ്. ഇവ സംധാരണ അഞ്ചടിമുതൽ ഏഴടിവരെ ദീൎഘമുണ്ടാകും. എന്നാൽ ദേഹത്തിന്ന് ഒരുവക സ്ഥൂലത ഉണ്ടാകും. ഇവ കാട്ടുകോഴികളേയും കണ്ണിൽ കാണുന്ന മററ പക്ഷികളേയും പിടിച്ചുവിഴുങ്ങും. അമേരിക്കയിൽ അധിവസിക്കുന്ന ഒരു വലിയ മലപ്പാമ്പ്, ആ രാജ്യക്കാർ "അനാക്കോണ്ടാ" എന്നു വിളിച്ചുവരുന്ന ഗംഭീരനാണ്. പെരുമ്പാമ്പുകളിൽവെച്ച് ഏററവും വലിയത് അനാക്കോണ്ടയാണ്. ഇതിൻെറ പുറത്തു വലിയ കറുപ്പുപുള്ളികൾ ഉണ്ട്. ഈ ജാതിയിൽ സാധാരണ കണ്ടുവരുന്ന ഓരോ പാമ്പിൻെറ നീളം 33 അടി ആകകൊണ്ട് നാല്പതടി ദീൎഘമു

ള്ള അനാക്കോണ്ടകളേയും പരിശോധിച്ചാൽ കണ്ടുകിട്ടാതെ ഇരിക്കില്ല. മരത്തിന്മേൽ കേറാൻ വളരെ സാമത്ഥ്യമുണ്ടെങ്കിലും അനാക്കോണ്ട മിക്കസമയത്തും വെള്ളത്തിലാണ് കിടക്കുന്നത്. ചിലപ്പോൾ വെള്ളത്തിന്റെ ഒഴുക്കിൽകൂടെ മരംപോലെ ഒഴുകിപ്പോകും. ചിലപ്പോൾ ഒഴുക്കില്ലാത്ത സ്ഥലങ്ങളിൽ മുങ്ങി, തലമാത്രം വെള്ളത്തിൻ മീതെ പൊന്തിച്ചുപിടിച്ചു നില്ക്കും. ഇങ്ങിനെ നിന്നിട്ടോ, പാറമേൽ കിടന്നിട്ടോ, അല്ല കരക്കുകേറിപ്പോയ മരത്തടിയിന്മേലോ, മണൽതിട്ടുമേലോ കിടന്നിട്ടോ ഇതു തന്റെ ഇരക്കു കാത്തുനില്ക്കും. കരക്കുകേറിയാൽ മരത്തിന്മേൽ കേറുമെന്നു മാത്രമല്ല പൂഴിസ്ഥലത്തുംകൂടി എത്തും. മരത്തിന്മേൽ കേറിയാൽ അതിന്റെ ചോട്ടേകൂടെ പോകുന്ന മൃഗങ്ങളുടെമേൽ ചാടിവീഴും. അനാക്കോണ്ട മനുഷ്യന്മാരെക്കൂടി പിടിച്ചുതിന്നാൻ ശങ്കിക്കാറില്ല. ഈ വലിയ പാമ്പ് മുട്ടയിടുന്നതിന്നുപകരം പ്രസവിക്കയാണ് ചെയ്യുന്നത്. പെരുമ്പാമ്പിന്റെ വംശത്തിലുള്ള മറ്റൊരു ജാതി ബോവാപെരുമ്പാമ്പാകുന്നു. ഇത് പന്ത്രണ്ടടി ദീഘംവെക്കും. ഈ ജാതിയുടെ അധിവാസസ്ഥലം തെക്കൻ അമേരിക്കയാണ്. ഇതിന്റെ ദേഹത്തിന്മേൽ പലമാതിരി പുള്ളികളും ചിത്രപ്പണികളും ഉണ്ടാകും. ഇത് സാധാരണയായി മരത്തിന്മേൽകേറി ചോട്ടേപോകുന്ന ചെറുജന്തുക്കളെ ചാടിപ്പിടിച്ചു കഴിച്ചുകൂട്ടുന്നവറ്റയാണ്. പക്ഷികളും നായകളും വേറെ ചില ചെറുജന്തുക്കളും ഇവറ്റക്ക് ആഹാരമായിത്തീരുന്നു. നാട്ടുകാർ ഇതിന്റെ മാംസം തിന്നും. മാംസം പല രോഗങ്ങൾക്കും ഒരു സിദ്ധൌ

ഷധമെന്നാണ് വെച്ചിട്ടുള്ളത്. പെരുമ്പാമ്പിന്റെ നൈ കുഷ്ഠരോഗത്തിന്നു കൈകണ്ട മരുന്നാണെന്ന് ഇന്നും ഒരു വിശ്വാസമുണ്ട്.

**മൺമണ്ഡലി**:— (Sand snake) ഇതിന്റെ നിറം മണ്ണിന്റെ നിറംതന്നെയാണ്. ദേഹത്തിന്റെ മദ്ധ്യം തടിച്ചും വാലും തലയും നേരിയതും ഏകദേശം ഒരേവണ്ണത്തിലുള്ളവയുമായിരിക്കും. പാമ്പിനെപ്പററി യാതൊരു ഗന്ധവുമില്ലാത്ത നാട്ടുകാർ വിഷമില്ലാത്ത ഈ പാമ്പിനെ ഇരുതലമൂഖൻ എന്ന ഭയങ്കരനാമവും കൊടുത്തു ഇതിനെ കാണുമ്പോൾ പേടിച്ചു വിറക്കാറുണ്ട്. ഇതിന്റെ തോൽ ചെറിയ കല്ലാക്കുരുമണികൾ നിരത്തിവെച്ചപോലെ മുഴകൾ നിറഞ്ഞതായിരിക്കും. കോലമില്ലാത്ത ഈ സാധുപ്പാമ്പിനെ മലയാളത്തിൽ ചിലേടത്ത് എഴുത്താണിമൂഖനെന്നും വിളിച്ചുവരാറുണ്ട്. ഇത് രണ്ടുമൂന്നടിയിൽ ജാസ്തി നീളമുണ്ടാകയില്ല. ചുറുചുറുക്ക ലേശമില്ലാതെ ജീവച്ഛവംപോലെ ഒരേടത്തു കിടക്കുന്നവനാണ് ഈ പാമ്പ്.

**മണൽമണ്ഡലി**:— ഈ പാമ്പ് മൺമണ്ഡലിയുമായി നിറംകൊണ്ടല്ലാതെ മററു യാതൊരു വിധത്തിലും വ്യത്യാസപ്പെടുന്നതല്ല. ഈ രണ്ട് പാമ്പുകളുടേയും വാൽ ലേശവുംകൂടി മുറിച്ചു, ആ ഭാഗം തലയെപ്പോലെ തടിയുള്ളതാക്കി പാമ്പാട്ടികൾ ഇരുതലമൂഖനാണെന്ന നാട്യത്തിന്മേൽ നാട്ടുകാരുടെ കണ്ണിൽ പൊടിയിടാറുണ്ട്. ഒരു സ്ലെയിററ് നിറത്തിന്മേൽ പൊളിനിരപോലെ (ചുണങ്ങ്) ചില പുള്ളികൾ ഈ പാമ്പിന്റെ നിറമാണെന്നു വി

ചാരിക്കാം. പാറകളുടെ അടിയിലും വിടകളിലും ഇവ ഇരക്കവേണ്ടി പ്രവേശിക്കും. ചിലദിക്കുകാർ ഇതിനെ ചേനത്തണ്ടനെന്നു വിളിക്കാറുണ്ട്.

**വാലില്ലാപ്പാമ്പ്**:—ദേഹം ഒരുഭാഗം മുറിച്ചപോലേ തോന്നും. ആ ഭാഗമാണ് വാൽ കാണേണ്ടുന്ന ഭാഗം. ഇത് മടയുണ്ടാക്കി അതിലാണ് പാൎക്കുന്നത്. മരത്തടിയുടേയും കല്ലിൻേറയും ഉള്ളിൽ ചിലപ്പോൾ കണ്ടു എന്നു വരാം. സാധാരണ താമസിക്കുന്നതു മലകളിന്മേലാണ്. വലിപ്പംകൊണ്ടു നോക്കിയാൽ ഇവൻ ഒരു ചെറുപ്പക്കാരനാണ്. മിക്കതിൻേറയും നിറം ചോപ്പും മഞ്ഞയും ഇടകലൎന്നുംകൊണ്ടാണ്. ചിലതു ഉളിയുന്ന കാപ്പുനിറമാണ്.

**നീർപാമ്പ്**:— മലയാളത്തിലെ നീൎപ്പാമ്പ് ഒരുമാതിരി മഞ്ഞനിറമാണ്. പകൽമുഴവനും വെള്ളത്തിൻെറ ചോടേയുള്ളപടകളുടെ വിടകളിലോ തുളകളിലോ കേറി, തലമാത്രം വെള്ളത്തിൻെറമീതെ പൊക്കിപ്പിടിക്കും. ആളുകൾ ഉപദ്രവിച്ചാൽ ചുകന്ന മൂക്കുള്ള ആ തലയും തുളയിൽ വലിച്ചുകളയും. ഉപദ്രവം നീങ്ങിയാൽ പിന്നെയും പണ്ടത്തെപ്പോലെ തലപൊക്കി നില്ക്കും. അങ്ങിനെ നില്ക്കുമ്പോൾ ഇരയുടെ വിചാരംതന്നെ ഇവന്നു പിടിപെടുന്നില്ല. സന്ധ്യയാകുമ്പോൾ മെല്ലെ കരക്കു കേറിവരും. വടക്കേ മലയാളത്തിൽ ഇതിന്നു നീക്കോലി എന്നു പറയും. നീളംകൊണ്ട് രണ്ടടിതികയുന്നതു വളരെ അപൂൎവ്വമാണ്. വയലുകളിലും ഇവയെ ധാരാളം കാണും. നീൎമ്മണ്ടെലി എന്ന പാമ്പ് നീക്കോലി വലുതായതാണെന്നു നാട്ടുകാർ പറയുന്നുണ്ട്. ഇതു ശരിയല്ല. നീൎമ്മണ്ടെലി വേറേതന്നെ

16 *

ഒരുജാതി പാമ്പാകുന്നു. ഇതിന്റെ ദേഹം മഞ്ഞനിറത്തിൽ എത്രയോ പ്രകാശിച്ചുകിടക്കുന്ന കറുപ്പുകുത്തുകൾകൊണ്ടു നിറഞ്ഞിരിക്കും. ചെറുപ്രായത്തിൽ നീർക്കോലിയുടെ മാതിരി ഇതും വെള്ളത്തിൽ കാലം കഴിച്ചുകൂട്ടും. വലിപ്പം തികഞ്ഞാൽ ഇതു വെള്ളത്തിൽ പതിവായി ഇറങ്ങിനില്ക്കാറില്ല. എന്നാൽ വെള്ളമുള്ള ദിക്കിന്റെ സമീപത്തെങ്ങാനും ഉണ്ടായിരിക്കയും ചെയ്യും. ഇതു രണ്ടടിയിൽ ജാസ്തി നീളംവെക്കും. ദേഹത്തിന്നു നല്ല വണ്ണമുണ്ടാകും. പ്രകൃതിയിൽ ഇതു മഹാ ക്രൂരനാണ്. ഇതിനെ ഒന്നും ദ്രോഹിച്ചിട്ടല്ലെങ്കിലും, ഇതിന്റെ അടുക്കെക്കൂടെ കടന്നുപോകുന്ന മനുഷ്യരെ ഇതു കടിച്ചുപറിച്ചതായി പലപ്പോഴും കേട്ടിട്ടുണ്ട്. ഇതിന്റെ കടിയേറ്റാൽ ആ ഭാഗം വളരെ കടച്ചിലെടുക്കുമെന്നു കേൾക്കുന്നതുകൊണ്ട് ഇതിന്റെ തുപ്പലിന്നു അസാരം വിഷമുണ്ടെന്നു വിചാരിക്കാം. ഇതിനെ തൊട്ടാൽ കൈ വല്ലാതെ നാറും. തവളകളാണ് ഇതിന്റെ പ്രധാന ഭക്ഷണം. ഒരു ദിവസം ഇതു ഒരു സാമാന്യം വലിയ തവളയെ പിൻഭാഗം കടിച്ചിട്ടു വിഴുങ്ങാൻ തുടങ്ങി. തവളയുടെ കണ്ണും തലയും മാത്രം ബാക്കിയായപ്പോൾ ഞങ്ങൾ ഇതിനെ ദ്രോഹിച്ചു തവളയെ ഒരു വിധേന പുറത്തു കക്കിപ്പിച്ചു. പക്ഷെ ആ തവളക്കു ജീവനുണ്ടായിരുന്നില്ല. അതുകൊണ്ട് ഈ പാമ്പിന്നു ചെറുജന്തുക്കളെ കൊല്ലാൻ തക്ക വീര്യമുള്ള വിഷമുണ്ടെന്നു വരുന്നു.

**ചേര** — ഇതു നമ്മുടെ രാജ്യത്ത് സാധാരണ കാണുന്ന ഒരു പാമ്പാകുന്നു. രാവും പകലും ഒരുപോലെ ഇ

രതെണ്ടി നടക്കുന്നതുകൊണ്ട് ഇതിനെ കാണാത്തവർ ആരും ഉണ്ടായിരിക്കയില്ല. ഇതു വളരെ നീളംവെക്കും. ആറടി ഒരു സാധാരണ ചേരയുടെ നീളമാണ്. ചേര നിറംകൊണ്ട് രണ്ടുമൂന്നു തരക്കാരായി പിരിയുന്നുണ്ട്. ഒന്നു ഇളംമഞ്ഞയും മറ്റൊന്നു ശുദ്ധമഞ്ഞയും മൂന്നാമതൊന്നു കറുപ്പുമായിരിക്കും. ചേരക്കു വിഷം കേവലം ഇല്ലെങ്കിലും സപ്പ്വിഷം ഏററാലുംകൂടി ചേര നാലഞ്ചുദിവസം ജീവിക്കും. ഇതു കണക്കിലേറെ കോപമുള്ള ഒരു പാമ്പാണ്. കോപിച്ചാൽ പുളയുകയോ കടിക്കുകയോ ചെയ്യും. ചേര പുളഞ്ഞാൽ അതിനെ മുറിച്ചെട്ടത്തല്ലാതെപിടിത്തം വിടുകയില്ലെന്നു നാട്ടുകാർ പറയുന്നു. ഇതു കിടന്നുവരാത്ത ദിക്കില്ലെന്നു പറയേണം. വീടുകളിലും, മേൽപുരയിലും അട്ടത്തും ഇവററ പ്രവേശിക്കാതെ ഇരിക്കയില്ല. എലികളെ അന്വേഷിച്ചാണ് ഇങ്ങിനേ വരുന്നത്. ഒരിക്കൽ പച്ചപ്പകൽ ഒരു വീട്ടിന്റെ മേൽതട്ടിലുള്ള മുറിയിൽ ജനൽവഴിയായി ഒരു ചേരകടന്നു. കുട്ടിൾ നിലവിളിച്ചപ്പോൾ ഒരു ചുമരളമാരിയിൽ വെച്ചിരുന്ന സ്ഫടികസാമാനങ്ങളുടേ ഇടയിൽചെന്നൊളിക്കാൻനോക്കി. ആ ശ്രമത്തിൽ അതു അനേകം സ്ഫടികപാത്രങ്ങളെനിലത്ത് തള്ളിയിട്ടു ഉടച്ചു. അതിന്റെ കഥകഴിപ്പാൻ അത്യദ്ധ്വാനം വേണ്ടിവന്നു. ഇവററ മരത്തിന്മേൽകേറി ചെറിയ പക്ഷികളെ പിടിക്കാനും ശ്രമിക്കും. ചില സമയത്ത് ചാട്ടംപിഴച്ചിട്ടും സൂത്രം തെററിയിട്ടും ഇതു ഇടിയപ്പൊളിയെ ചുവട്ടിൽവീഴും. വീണാൽ വേദനതീക്കുവാൻ വേണ്ടി എന്നപോലെ,കുറെനേരം വീണേടത്തുതന്നെ കിടക്കും. ആ

രെങ്കിലും അടുത്തുചെല്ലുമ്പോൾ ഓടിപ്പോകയും ചെയ്യും. ഇതിന്നു ഒരുമാതിരി ശബ്ദം ജനിപ്പിക്കുവാനും സാധിക്കു മെന്നു കേൾക്കുന്നു. ചേരക്കു സഹനശക്തി വളരെ കുറ യും. ഒരുദിവസം ഒരു വലിയ പാടത്തിൽനിന്നു നാലഞ്ചു കുട്ടികൾ ഇതിൻെറ പിന്നാലെ ഓടി. ഇതു ആദ്യം ബാ ണംപോലെ ഓടിയെങ്കിലും രണ്ടുമിനുട്ടുകൊണ്ടു് തളൎന്നു, പിന്നേ കേവലം ഓടാൻ വയ്യാതായപ്പോൾ വെള്ളത്തിൽ ചാടി ക്ഷീണംതീൎക്കാൻ നോക്കി. അവിടുന്നു മഴപെയ്യു മ്പോലെ വീണ ഏറു സഹിയാതെ, തൻെറ മരണത്തി ന്നുവേണ്ടി വീണ്ടും കരക്കുകേറിവന്നു. ചേരയെ സ്ഥലമാ റ്റംചെയ്യുമ്പോൾ അതിന്നു എന്തെന്നറിയാത്ത ഒരു അ സ്വാസ്ഥ്യം നേരിടുന്നു. കലക്ടർ ലോഗൻ സായ്പവർകൾ നാലഞ്ചു ചേരയെ പിടിച്ചു ലക്ഷദ്വീപുകളിൽ ചിലതി കൽ കൊണ്ടുയിളക്കി. അവിടെ എലികളുടെ ഉപദ്രവം സഹിക്കവയ്യാഞ്ഞിട്ടായിരുന്നു ഇങ്ങിനേ ചെയ്യിരുന്നതു. തങ്ങളുടെ നാലുഭാഗവും തങ്ങളുടെ ഭക്ഷണങ്ങൾ—ഗണ പതിയുടെ അഥവാ മഹാമാരിയുടെ വാഹനങ്ങൾ പാ ഞ്ഞു കളിക്കുന്നതുകണ്ടിട്ടുംകൂടി ചേരകൾ ഒന്നും ധരിക്കവെ ക്കാതെ അവിടേയും ഇവിടേയും ഇഴഞ്ഞുകൊണ്ടുതന്നെ നടന്നു രണ്ടുമൂന്നുദിവസത്തിന്നുള്ളിൽ ഒക്കെ മരിച്ചുപോ യി. അല്ലെങ്കിലോ പാമ്പുകൾ എന്നുവെച്ചാൽ ഒരുകൊ ല്ലത്തോളം തീനും വെള്ളവുംകൂടാതെ ജീവിക്കുന്ന വ്യക്തി കളാണ്. കറക്കുന്ന പശുക്കളുടെ കാലിന്മേൽ ചുററിപ്പുള ഞ്ഞു മുലവായിലാക്കി ചേര പാൽ വലിച്ചുകുടിക്കുമെന്നു എന്നൊട്ടു പലരും പറഞ്ഞിട്ടുണ്ട്. പോരാഞ്ഞിട്ട് പശു

വിൻെറ മുലമേൽ പല്ലുകൊണ്ട് വാന്ന അടയാളവുംകൂടി ചിലർ എനിക്കു കാണിച്ചുതന്നിട്ടുണ്ട്. ചിലതൊക്കെ വളരെ പ്രയാസപ്പെട്ടിട്ടെ വിശ്വസിക്കാൻ പാടുള്ളു. എന്തുകൊണ്ടെന്നാൽ പടമുള്ള പാമ്പും ചേരയും പുഴുപ്പിടിക്കുമെന്നു പലരും എന്നോടു പറഞ്ഞിട്ട് ചിലരുടെ അഭിപ്രായം ഇതിൽനിന്നും ഒാമ്പം കവിഞ്ഞുപോയിട്ടുണ്ട്. പടമുള്ള പാമ്പൊക്കെ ആണാണെന്നും ചേരകൾ അവററയുടെ പെൺപിറന്നവർ മാത്രമാണെന്നും മററമാണ്. ഈ അബദ്ധവിശ്വാസങ്ങളേക്കാളും അബദ്ധം "മഞ്ഞച്ചേര മലർന്നുകടിച്ചാൽ മലനാട്ടിലും മരുന്നില്ല" എന്ന പഴഞ്ചൊല്ലാണ്. ഗതികെട്ടാൽ ചേരപാമ്പുകളേക്കൂടി പിടിച്ചുതിന്നും. വിഷവാഹിയായ ഒരു പയ്യാനമണ്ഡലിയേ ഒരു പാടത്തിൽവെച്ചു ഒരു ചേര പിടിച്ചു വിഴുങ്ങുന്നത് ഞാൻ കണ്ടിട്ടുണ്ട്.

**മരപ്പാമ്പ്**:—ദേഹം വളരെ നേരിയതും നീണ്ടതുമാകുന്നു. കഴുത്തു വളരെ നേരിയതും അതിൻെറ മുന്നിൽ നില്ക്കുന്ന തല, പിൻഭാഗം നല്ല പരപ്പായിട്ടും മുൻഭാഗം കൂർത്തിട്ടുമായിരിക്കും. വാൽ വളരെ നീണ്ടിട്ടാണ്. പിന്നററം ഒരു നേരിയ നിലത്തിരയുടെ അത്ര വണ്ണമുണ്ടാകയില്ല. മരത്തിന്മേൽ കേറി ഓരോ കൊമ്പിൽനിന്നു മററോരോ കൊമ്പിന്മേൽ ഇഴഞ്ഞുകേറുന്നതും, ചോടുമാത്രം ഒരു പിടിത്തമുള്ള ദേഹം വടിപോലെ പിടിച്ച് എത്രയോ ഉയരത്തുള്ള മറെറാരു ചുള്ളിചെന്നു തൊടുന്നതും കാണുമ്പോൾ, അതിൻെറ ഭംഗിയും സാമർത്ഥ്യവും എളുപ്പരീതിയും ആരേയും വിസ്മയപ്പെടുത്തും. രണ്ടു ജാതിയുണ്ടെങ്കി

ലും നിറംകൊണ്ടല്ലാതെ മറ്റൊന്നുകൊണ്ടും ഇവ തമ്മിൽ വ്യത്യാസപ്പെടുന്നില്ല. ഒന്നിന്റെ ദേഹം മാവിൻതിരുളിന്റെ ഇളന്നീലനിറമാണ്. ദേഹത്തിന്റെ ഓരോ ഭാഗത്ത് നെടുനീളെ ഓരോ വെള്ളവരയുമുണ്ട്. ഇതിനെ സാധാരണ കാണുന്നതു കുരുമുളകുവള്ളി പടൎന്നുപിടിച്ച മരങ്ങളിന്മേലാണ്. ഇതിന് ചില മനുഷ്യന്മാരെപ്പോലെ ക്ഷണം ദേഷ്യംപിടിക്കും. ഒന്നിനെ ഞാൻ എറിഞ്ഞു ദ്രോഹിച്ചപ്പോൾ അതു മരത്തിന്റെ ഏറ്റവും ഉച്ചത്തിൽ പോയിനിന്നു. അവിടെ നിന്നപ്പോഴും ഞാൻ എറിയുന്നുണ്ടെന്നു കണ്ടപ്പോൾ, ഏറ് അതിന്റെ സമീപമൊന്നും തട്ടാതെ പോയിട്ടുകൂടി ആ ക്രുദ്ധൻ അവിടുന്ന് എന്റെ നേരെ ഒരു ചാട്ടംചാടി. ഞാൻ നിന്നേടത്തിൽനിന്നു നീങ്ങിയിരുന്നില്ലെങ്കിൽ അത് എന്റെ തലമേൽ വീഴുമായിരുന്നു. പക്ഷെ വിധി വേറെയായിപ്പോയി. അവന്റെ തലമേൽ എന്റെ വടിവീണു, കോപം ആപല്ക്കരമാണെന്ന പരമാൎത്ഥം തന്റെ മരണത്തോടുകൂടി അവൻ പഠിച്ചു. മറ്റൊന്നിന്റെ നിറം തിളങ്ങുന്ന പച്ചയാണ്. ഇതിന്നു പച്ചപ്പാമ്പ്, പച്ചോലപ്പാമ്പ്, പച്ചെളിപ്പാമ്പ് ഇങ്ങിനെ പല പേരും നടപ്പുണ്ട്. ആൾ കണ്ടാൽ ബഹുസുന്ദരനാണ്. ഇലകൾ നിറഞ്ഞ മരങ്ങളേക്കാളും ഇതിന്നിഷ്ടം വലിയ കൈതക്കാടുകളാണ്. നിലത്തോ മറ്റോ ഇറങ്ങിയാൽ അടുത്തുചെല്ലുമ്പോൾ തല പൊക്കിപ്പിടിച്ച് ഇളക്കിത്തുടങ്ങും. ഓന്താണ് ഇതിന്റെ പ്രധാനാഹാരം. ഒരിക്കൽ ഒരു വേലിമേൽനിന്ന് ഇതു തന്നേക്കാൾ വണ്ണമുള്ള ഓരോന്നിനെ പിടിച്ചുവിഴുങ്ങി.

അനങ്ങാൻ വയ്യാതെ കിടന്ന ആ പാമ്പിനെ ഞാൻ മി റെറത്തുകൊണ്ടുവന്നു. ഒരു കൊള്ളികൊണ്ട് കഴുത്തിന്നമ ത്തപ്പോൾ അതു വായ പാട്ടുള്ളടത്തോളം പൊളിച്ചു. ഞാൻ ഒരുനുള്ള് പൊടി അതിൻെറ വായയിൽ ഇട്ടു. അ തിൻെറ ദേഹം അക്ഷണംതന്നെ ഒന്ന് ആകപ്പാടെ വിറ ച്ച് അതു ചത്തുപോകയുംചെയ്തു. പൊടി ഇത്ര വിഷ വാഹിയാണെന്ന് ഞാനറിഞ്ഞിരുന്നില്ല. ഞാൻ അന്നുത ന്നെ പൊടിവലി വിട്ടു.

വൃച്ഛപ്പാമ്പ്:— കഴുത്തിൽനിന്നു പരന്ന തല വ ളരെ വ്യത്യാസപ്പെട്ടുനില്ക്കുന്നതു കാണും. നിറം ഒരു മാ തിരി കരിമ്മഞ്ഞയാണ്. അതിന്മേൽ കറപ്പുവരകളും പു ള്ളികളും ഉണ്ട്. ഇതു പാറകളുള്ള ഉഷ്ണസ്ഥലങ്ങളിൽ പാക്കുന്നു. ഈ മാതിരി ദിക്ക തിരഞ്ഞുപിടിക്കുന്നതു ത ങ്ങളുടെ ആഹാരസമ്പാദനസൌകൎയ്യത്തിന്നുവേണ്ടി മാ ത്രമാണ്. ഇതിന്നു മററു പാമ്പുകളെപ്പോലെ വാലുള്ള എലികളേയും വാലില്ലാത്ത തവളകളേയും ഒന്നും വേണ്ട. ഇതിന്നു പല്ലികളെയാണ് വളരെ പത്ഥ്യം. ആഫ്രിക്കാ രാജ്യത്തും ഈ ജാതി പാമ്പിനെ കാണും. ഈ പാമ്പിന്നു നല്ല വിഷമുണ്ട്. ഇതിൻെറ കടിയേററ ഒരു പല്ലി ഒന്നര മിനുട്ടിന്നുള്ളിൽ മരിച്ചുപോയിരിക്കുന്നു.

പവിഴപ്പാമ്പ്:— (The Cural Snake) ഇതു കാഴ്ചക്കു വളരെ ഭംഗിയുള്ള പാമ്പാണ്. തെക്കൻ ആഫ്രിക്കയിലും തെക്കൻ അമേരിക്കയിലും ഇത് അധി വസിക്കുന്നു. ദേഹം ഉരുണ്ടുനീണ്ടിട്ടാണ്. കഴുത്തും തല യുമായി വലിപ്പത്തിൽ വ്യത്യാസം കാണുകയില്ല. വാൽ

നീളംകുറവാണ്. ഈ പാമ്പ് രണ്ടുരണ്ടര അടി നീളം ഉണ്ടാകും. ദേഹം മുഴുവനും ചുകപ്പും കറുപ്പും പട്ടകൾ ഇട്ട പോലെ തോന്നും. ഒരിഞ്ച് നീളമുള്ള ചുകപ്പുപട്ടയുടെ പകുതി വീതി മാത്രമെ കറുപ്പുപട്ടകൾക്കുണ്ടാകയുള്ളു. ഇതും ഒരു വിഷമുള്ള പാമ്പാകുന്നു. സാധാരണ ഇതിനെ കാട്ടുപ്രദേശങ്ങളിൽ മാത്രമെ കണ്ടുകിട്ടുകയുള്ളു. ഇവയുടെ ആഹാരം പലതുമായിരിക്കും. ഷൾപാദങ്ങളേയും, പഴുതാരകളേയും പല്ലികളേയും മററ പാമ്പുകളെത്തന്നെയും ഇവററ തിന്നും.

**വെള്ളിക്കെട്ടൻ**:—(Thrait) ഇതിന്നു വളപ്പാമ്പെന്നും വളേരിപ്പാമ്പെന്നും വേറെ പേരുകൾ ഉണ്ട്. ഈ ഒരു ജാതിയിൽ അനേകതരം പാമ്പുകൾ ഉണ്ട്. മിക്കതിന്നും ഉളിയുന്ന കറുപ്പുനിറത്തിൽ ഉള്ള ദേഹത്തിന്മേൽ ഒററയോ ഇരട്ടയോ ആയ നേരിയ വരകൾ വിലങ്ങനെ കിടക്കുന്നുണ്ടാകും. നമ്മുടെ രാജ്യത്തു സാധാരണ കാണുന്നത് ഇരട്ടവരയന്മാരെയാണ്. ഓരോ വെളുത്ത വര അടുത്തടുത്തു പടത്തിവെച്ച വെള്ളക്കുത്തുകൾ കൊണ്ടുണ്ടാക്കപ്പെട്ടതാണ്. ഈ ജാതി പാമ്പ് വളരെ വിഷമുള്ളവയാണ്. നമ്മുടെ രാജ്യത്തുണ്ടായിക്കേൾക്കുന്ന വിഷം തീണ്ടിമരണം മിക്കവാറും ഇതിനേക്കൊണ്ടും നേരിടുന്നതാണ്. ഇതിന്നു മനുഷ്യർ അധിവസിക്കുന്ന വീടുകളിൽ കടന്നുകൂടാൻ ലേശം മടികാണുന്നില്ല. മേല്പുരയിന്മേലും അട്ടത്തിന്മേലും ഇത് എത്തുമെന്നു മാത്രമല്ല അവിടെ മുട്ടയിട്ട് കുട്ടി വിരിക്കാൻകൂടി ഈ സാഹസിക്കു മടിയില്ല. പണ്ടുള്ള കാരണവന്മാർ വീടുപണിതിട്ടത് ഇവന്റെ

സൌകൎയ്യവും നല്ലവണ്ണം ആലോചിച്ചിട്ടാണെന്ന് തോ
ന്നും. വാതിലിന്റെ നേരെ മീതെ വിസ്താരമുള്ള ദ്വാരസ്ഥ
ലങ്ങൾ, വളകൾ, തുലാങ്ങളിൽ വെക്കുന്ന ഒഴിവുസ്ഥല
ങ്ങളിൽ പ്രവേശിക്കാനുള്ള ദ്വാരങ്ങൾ, ഇരുട്ട് പിടിച്ച
നടുമുറികൾ, നിലയറകൾ, ഇതൊക്കെ വീട്ടുകാൎക്ക് ഉപ
കരിക്കുന്നതിലും നന്നായി വളേരിപ്പാന്റെ വംശക്കാൎക്ക് ഉ
പകാരമായിത്തീരുന്നു. അവിടങ്ങളിൽനിന്നൊക്കെ അ
നേകം ആളുകൾക്ക് അപായം നേരിട്ടിട്ടുണ്ട്. വാതിടാ
ത്ത മുറിയിൽ കിടക്കുമ്പോൾ, മേൽപ്പുരയിൽനിന്നു ചോ
ടെ കിടക്കുന്നവരുടെ മീതേവീഴുന്ന വളേരിപ്പാൻ കടി
ച്ചിട്ടും വളരേപേർ നശിച്ചിട്ടുണ്ട്. ഉറിയിൽവെച്ച കല
ത്തിലുംകൂടി ഈ വിദ്വാനെ കണ്ടിട്ടുണ്ട്. തെങ്ങിന്നു കെ
ട്ടിയ പൊത്തൻതൊട്ടപ്പോൾ, അതിന്റെ ഉള്ളിൽചെന്നു
കൂടിയ ഒന്നിന്റെ കടിയേററിട്ട് ഒരുവൻ മരിച്ചത് എ
ന്റെ അറിവിൽപെട്ടിട്ടുണ്ട്. ഈ ഭയങ്കരൻ മൂന്നുമൂന്നര
അടി നീളംവെക്കും. മററ പാമ്പുകൾക്ക് സാധിക്കാത്ത
ചില കസൎത്തുകളും ഇവന്നു ശീലമുണ്ട്. ഒരു കുമ്മായമിട്ട
ചുമരിന്മേൽ, നിലത്തിൽനിന്നു നാലരഅടി മീതേ ഇവ
ൻ പററിക്കിടക്കുന്നതു കണ്ടിരുന്നു. ഇവന്റെ ഒരു ചിത്രം
വരച്ചുവെച്ചതാണെന്ന് ആദ്യം കണ്ട ആൾക്ക് തോന്നി
പ്പോയി. ചാരുകസേലമേൽ കിടന്നു തന്റെ മുറിയിൽനി
ന്നു രാത്രി വായിച്ചിരുന്ന ഒരാൾ അതിന്റെ കയ്യിന്മേൽ
കൂടി കേറിവരുന്ന ഒരു വളേരിപ്പാനേ ചുമരിന്മേൽവീണ
നിഴൽകൊണ്ടു കണ്ടറിഞ്ഞിരുന്നില്ലായിരുന്നു എങ്കിൽ എ
ന്തൊക്കെ സംഭവം ഉണ്ടാവാൻ മതിയായിരുന്നു എന്നു

ഊഹിക്കുവാനെ തരമുള്ളൂ. കോസടിയിൽ നിന്നെഴുന്നേററം ചോരം ഉണ്ട് കിടന്നുറങ്ങാൻ മടങ്ങിവന്ന ആൾ, തന്റെ വിരിപ്പിൽ സുഖമായി കിടന്നുറങ്ങിയിരുന്ന ഒരു വളേരിപ്പാനേയായിരുന്നു കണ്ടത്. വളേരിപ്പാൻ മരത്തിന്മേലും കേറും. സ്വതവേ ഒരു ദ്രോഹിയല്ലെങ്കിലും തൊട്ടാൽ കടിക്കുന്ന തരക്കാരനായിരിക്കകൊണ്ട് ഇവനേ വളരേ ഭയപ്പെടേണ്ടതാണ്. ദേഹത്തിൽ കാണുന്ന വർണ്ണപ്പുള്ളികൾകൊണ്ട് വളേരിപ്പാനേ ഒന്നിലേറെ തരങ്ങളായി ഭാഗിക്കാം. 1. ദേഹത്തിന്മേൽ വിലങ്ങനെ ഒററയൊററ വരകൾ മാത്രമുള്ള തരം. 2. ഇരട്ടവരകളുള്ള തരം. 3. വരക്കുപകരം, അതിന്റെ സ്ഥാനത്ത് മുതുകിന്മേൽ ഓരോ വെള്ളക്കുത്തുമാത്രമുള്ള തരം. 4. ദേഹത്തിന്മേൽ യാതൊരു കുത്തും വരയുമില്ലാതെ വെറും കരിനിറത്തിൽ ഉള്ള തരം. അവസാനം പറഞ്ഞതരം വളേരിപ്പാനെ ഞാൻ മയ്യഴിയിൽ കണ്ടിട്ടുണ്ട്. വളേരിപ്പാനെപ്പോലെ വരയുള്ള പാമ്പുകൾ മററും പലതുണ്ടായിരിക്കകൊണ്ട് അവയിൽനിന്നു വളേരിപ്പാനെ കണ്ടറിയുന്നത് മനസ്സിലാക്കേണ്ടതാണ്. എന്തെന്നാൽ വിഷമില്ലാത്ത വളപ്പാമ്പുകൾ കടിച്ചിട്ട് വളേരിപ്പാനാണെന്നു ശങ്കിച്ചിട്ട് അനാവശ്യപരിഭ്രമത്തിന്നും ശങ്കക്കും അനേകംപേർ അടിമപ്പെട്ടുപോകുന്നത് കൂടാതെ, ക്ഷണം അഭയംപ്രാപിക്കുന്ന വിഷഹാരികൾക്ക് അവർ അനാവശ്യവും അനർഹവുമായ മാനവും കേളിയും സമ്പാദിച്ചുകൊടുക്കുന്നുമുണ്ട്. വളേരിപ്പാന്റെ ശരീരത്തിന്മേൽ പടത്തിവെച്ചപോലെ തോന്നുന്ന തുളികൾ ഒന്നു പരിശോധിച്ചാൽ മതി. മുതുകി

മേൽ, എന്നുവെച്ചാൽ, പുറത്തു ഒത്തനടുക്ക് കാണുന്ന തുളികൾ ബാക്കിത്തുളികളെക്കാൾ വലിപ്പമേറിയതായിരിക്കും. ഇത് ഒരു തെററാത്ത ലക്ഷണമാണ്. വരകൾ തുടങ്ങുന്നത് കഴുത്തിൽനിന്നു ചോടേയായിട്ടാണെങ്കിലും വാലിന്റെ അററംവരെ വിലങ്ങനേയുള്ള വരകൾ കാണും. ബാക്കിയുള്ള വളപ്പാമ്പുകളുടെ വള വാൽതുടങ്ങുന്ന ദിക്കോടുകൂടി അവസാനിക്കുന്നു. വളേരിപ്പാനെ സർപ്പം കടിച്ചാൽ അത് മരിച്ചുപോകുന്നില്ല. താനും ഒരു വിഷപ്പാമ്പായിരിക്കകൊണ്ടായിരിക്കും സർപ്പവിഷം ഇതിന്നേശാത്തത്. ഒരു പൂർണ്ണവലിപ്പമുള്ള വളേരിപ്പാന്റെ വിഷസ്സഞ്ചിയിൽ, എപ്പോഴും അഞ്ചാറാളുകളെ കൊല്ലാൻ മതിയായ വിഷം കിടപ്പുണ്ടാകും. ഇനി മറെറാരുതരം വളേരിപ്പാന്റെ ചരിത്രവും കൂടി അസാരം വിസ്തരിക്കാനുണ്ട്. ഇതിന്റെ മുതുകിന്മേൽ നെടുനീളെ കാണുന്ന തോൽ ഒരു ചെറിയ വരമ്പുപോലെ അസാരം പൊന്തിനില്ക്കും. പുറത്ത് ഒത്തനടുക്ക് ദേഹത്തിന്റെ ചുവട്ടിൽ നെടുനീളെ ഒരു ഈൾ വെച്ചപോലെയാണ് ഈ തോലിന്റെ നില്പ്. ദേഹം മുഴുവനും നീലയും മഞ്ഞയും പട്ടകൾകൊണ്ട് ചുററപ്പെട്ടതാണ്. ഇന്ത്യയിൽ മിക്കദിക്കിലും ഇതിനേ 'ശങ്കിനി' എന്നാണ് വിളിച്ചുവരുന്നത്. ഇത് ആറടിയിലും ജാസ്തി നീളംവെക്കും. ഇതിന്റെ തല മററ വളേരിപ്പാന്മാരുടെ തലയെക്കാൾ ചെറുതായിരിക്കും. അതുകൊണ്ട് വിഷപ്പല്ലും നന്ന ചെറുതാണ്. ഇതു കടിക്കുമ്പോൾ ഇതിന്റെ ചെറിയ വിഷപ്പല്ല്, മിക്കസമയത്തും വേണ്ടെടത്തോളം മാംസത്തിൽ പ്രവേശിക്കാതെ വരിക

നാൽ, ഇതിന്റെ കടിയേററവർ മിക്കവക്കും ഒരു സമയം രക്ഷ പ്രാപിച്ചുപോകും എന്നു കരുതാം. ഈ ജാതി വളേരിപ്പാൻ വീട്ടിൽ ഒരിക്കലും കേറിവരുന്നില്ല. മലയാളത്തിൽ കാണുന്ന ശംഖിനികളുടെ പട്ടകളുടെ നിറം, മഞ്ഞക്കും നീലക്കും പകരം വെള്ളയും കറുപ്പുമാണ്. ഒരു വലിയ ശംഖിനിയെ ഒരു പൊട്ടക്കിണററിൽ ഞാൻ കണ്ടിട്ടുണ്ട്. മററ വളേരിപ്പാൻമാരെപ്പോലെ വിഷവീയ്യമുള്ളവനാണെങ്കിലും ഇവനെക്കൊണ്ട് നേരിടുന്ന അപായങ്ങൾ സംഖ്യകൊണ്ട് ചുരുക്കമാണ്. ഇവൻ കാഴ്ചക്ക് വളരെ ഭംഗിയുള്ള പാമ്പാണ്.

**സാധാരണ സപ്പം**— (Cobra) ഇതൊക്കെ പടമുള്ള പാമ്പാണ്. വിഷവാഹികളാണെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. കഴുത്തിന്റെ ഇടത്തും വലത്തും കാണുന്ന കുറെവാരിയെല്ലുകൾ മററുള്ള എല്ലുകളേക്കാൾ നീണ്ടു പിന്നോട്ട് ഒതുങ്ങിനില്ക്കുന്നു. ഇതു മുന്നോട്ടേക്കു നിവിത്തുമ്പോൾ ഒരു ഇലപോലെ അതു പൊതിയപ്പെട്ട തോൽ വിടന്നു നില്ക്കുന്നു. ഇതാണ് പടം. സിംഹത്തിനെ മൃഗങ്ങളുടെ രാജാവാക്കിയതുപോലെ സപ്പത്തിനെ പാമ്പുകളുടെ രാജാവാക്കാം. എന്തുകൊണ്ടെന്നാൽ സപ്പം, പകുതിദേഹം മേലെ പൊന്തിച്ചു പടവും വിരുത്തി, ആടിക്കൊണ്ട് ഇടത്തും വലത്തും നോക്കുന്നതും, വളരെ നല്ലവണ്ണം ഞെളിയുന്നതും ഭയങ്കരമാകുംവണ്ണം ഊതുന്നതും ഒരു നല്ല കാഴ്ചയാണ്. കാണുമ്പോൾ ആരും ഒന്നു അഞ്ചിപ്പോകും. സപ്പത്തെക്കണ്ടാൽ ക്ഷണത്തിൽ മനസ്സിലാക്കാനുള്ള മാഗ്ഗങ്ങൾ പലതുമുണ്ട്. ഒന്നാമത് സ

ൎപ്പം ആളുകളെ കണ്ടാൽ മററ പാമ്പുകളെപ്പോലെ അതി ശീഘ്രമായി ഓടിപ്പോകുകയില്ല. പടത്തിന്നുള്ള തോൽ ചുരുക്കുകൊണ്ടു കഴുത്തിന്നു തടിക്കുടുന്നതുകൊണ്ടു തലയും കഴുത്തും വലിപ്പത്തിൽ വ്യത്യാസമില്ലാതെ ഒരേവൎണ്ണമായിരിക്കും. തുളികളുടെ മദ്ധ്യത്തിൽ കാണുന്ന ചാലുകളുടെ നിറം ശുദ്ധ വെളുപ്പൊ നല്ല മഞ്ഞയൊ ആയിരിക്കും. അടിക്കഴുത്തിന്മേൽ കറുപ്പുവര ഉണ്ടാകും. ഇതൊക്കെ ആലോചിച്ചാൽ സാമാന്യം ദൂരത്തിൽനിന്നുതന്നെ സൎപ്പത്തെ തിരിച്ചറിവാൻ സാധിക്കും. സൎപ്പം സാധാരണ ഇരതെണ്ടുന്നത് രാത്രിയാണെങ്കിലും പൊറതിമുട്ടിയാൽ പകൽ തെണ്ടിനടക്കുന്നതിന്നും ഒട്ടും മടിക്കയില്ല. സൎപ്പങ്ങൾക്ക പലമാതിരി വൎണ്ണങ്ങൾ കാണും. വെള്ളനിറമായും സ്വൎണ്ണനിറമായും നീലനിറമായും കരിനിറമായും പുളിങ്കുരുവിന്റെ നിറമായും സൎപ്പങ്ങൾ ഉണ്ട്. സൎപ്പങ്ങളെ ധാരാളം കാണുന്നത് ഇന്ത്യയിലും ദക്ഷിണ ആഫ്രിക്കയിലുമാണ്. ഇന്ത്യയിൽ ബങ്കാളസംസ്ഥാനത്താണ് അധികം കാണുന്നത്. നമ്മുടെ കേരളം നാഗങ്ങളെക്കൊണ്ടും ഭൂതങ്ങളെക്കൊണ്ടും കുടികൊള്ളാൻ അസാദ്ധ്യമായ ദിക്കാണെന്നു പണ്ടുപണ്ടേ ശ്രുതിയുള്ളതാണ്. പാലക്കാട്ടും കോഴിക്കോട്ടും അണ്ടലൂരും ഇന്നും അനവധി പാമ്പുകളെ കാണുന്നുണ്ട്. പൂഴിസ്ഥലത്തോട് ഒരു പ്രത്യേക വാത്സല്യം ഉണ്ടോ എന്നു തോന്നിപ്പോകുന്നു. നിറംകൊണ്ട് എത്ര വ്യത്യാസപ്പെട്ടവരായാലും വേണ്ടില്ല സകലവും ഒരുപോലെ വിഷവാഹികളാണ്. മുട്ടയും കാത്തുകിടക്കുന്ന സൎപ്പങ്ങളല്ലാതെ അനാവശ്യമായി യാതൊന്നും

ആളുകളെ പാഞ്ഞുകടിക്ക പതിവില്ല. മുട്ടയിടുന്നത് മാ
ളത്തിലാണ്. മാളം കുഴിച്ചുകൊടുക്കുന്നത് ഞണ്ടുകളും
എലികളുമാണ്. മുട്ട നീണ്ടും പതമുള്ള തോലോടുകൂടിയ
തുമാണ്. 21 മുട്ടയിടും. സൎപ്പത്തിന്റെ സാധാരണ നീ
ളം മൂന്നടിമുതൽ ആറടിവരെയാണെങ്കിലും എട്ടടിനീള
മുള്ള കൂററന്മാരും ഇക്കൂട്ടരിൽ ഉണ്ട്. നമ്മുടെ പൂൎവ്വന്മാർ
എട്ടടിമൂൎഖൻ എന്നു വിളിച്ചുവരുന്നത്, കടിച്ചാൽ എ
ട്ടടി നടക്കുംമുമ്പെ മരണപ്പെടുത്തുന്ന പാമ്പുകളെപ്പററി
അല്ല. എട്ടടി നീളംവെക്കുന്നവററയെപ്പററിയാണ്. പ
ടത്തിന്മേൽ കാണുന്ന അടയാളങ്ങൾകൊണ്ട് സൎപ്പങ്ങളെ
പലതരക്കാരായി ഭാഗിക്കുന്നത്, ഈ അടയാളം ചില
തിന്നു ചുരുക്കിയിട്ട 'ഹ' പോലെയും ചിലതിന്നു വൃത്ത
മായും ഇരിക്കും. ചിലതിന്നു പടത്തിന്മേൽ യാതൊരുഅ
ടയാളവും കാണുകയില്ല. സൎപ്പങ്ങൾ നിവസിക്കുവാനി
ഷ്ടപ്പെടുന്ന സ്ഥലം ഇന്നതാണെന്നില്ല. വീടുകളുടെ തറ
ക്കല്ലുകളിൽ ഉള്ള വിടകളിൽ, ചവിട്ടുകല്ലിന്മേൽ എന്നു
വേണ്ട വീടുകളുടെ അകത്ത് തന്നെയും ഇവററ കടന്നുകൂടു
ന്നു. ഉടുപ്പുകൊണ്ടു നിറച്ച ഒരു തകരപ്പെട്ടി തുറന്നപ്പോൾ
ഒന്നിനെ അതിന്റെ ഉള്ളിൽ കണ്ടിരുന്നു. പക്ഷികളേയും
അന്വേഷിച്ചു മരങ്ങളിന്മേൽ കേറും. മരപ്പൊത്തുകൾ
പാൎപ്പിടമാക്കി ഉപയോഗിക്കുകയും ചെയ്യും. കോഴിക്കൂട്ടും
പ്രാവിൻകൂട്ടും ഉള്ളേടിക്കുകളിൽ ഇവററ എത്താതിരിക്കി
ല്ല. ചെറിയ കുഞ്ഞുകളേയും മുട്ടകളേയും കാംക്ഷിച്ചിട്ടാണ്
ഈ വരവ്. ചിലസമയത്ത് കോഴിക്കൂട്ടുതുറന്നു നോക്കു
മ്പോൾ പിടക്കോഴി മരിച്ചുകിടക്കുന്നതും അതിന്റെ സ

മീപത്ത് മൂന്നുനാല് മുട്ട ഉദരത്തിൽനിന്നു മുഴച്ചുകാണുന്ന ഒരു സർപ്പം കിടക്കുന്നതും കാണും. ഇരയും അന്വേഷിച്ചു നമ്മൾ ആലോചിക്കാത്ത ദിക്കുകളിൽകൂടി ഈ പാമ്പെത്തും. ഒരു പീററത്തെങ്ങിന്റെ അഗ്രത്തിൽവെച്ചാണ് ഒന്ന് ഒരു തിയ്യനെ കൊത്തിക്കൊന്നത്. മററൊരിക്കൽ ഒരു ചെക്കൻ കഴങ്ങിന്മേൽ കേറി, കൃഷിക്കു ദ്രോഹികളായ എലികളുടെ കൂടുകൾ വലിച്ചു ചോടെ തള്ളിയിട്ടുമ്പോൾ, ഒന്നു വളരെ ഘനമുണ്ടെന്നു പറഞ്ഞു ചോടെ ഇട്ടു. അതു പരിശോധിച്ചപ്പോൾ, ഒന്നുരണ്ടു പക്ഷിക്കുട്ടികളെ സാപ്പിട്ട് ഒരു സർപ്പം സുഖമായതിൽ ചുരുണ്ടു കൂടിയിരുന്നു. ഒരിക്കൽ ഒരു കുണ്ടുകുളത്തിൽനിന്നു കുളക്കോഴിയുടെ ശബ്ദം അസഹ്യമായി ഇടമുറിയാതെ പുറപ്പെട്ടപ്പോൾ, കുളത്തിന്റെ നടുക്കുണ്ടായിരുന്ന പുൽക്കുട്ടത്തിൽസ്ഥാപിച്ച കുളക്കോഴിയുടെ കൂട്ടിൽകേറി ശകാരിച്ചുകൊണ്ടിരിക്കുന്ന പക്ഷികളെ ഒന്നും കൂട്ടാക്കാതെ ഒരു വലിയസർപ്പം മുട്ടകളും വിഴുങ്ങി വെള്ളത്തിൽക്കൂടെ നീന്തി മടങ്ങിവരുന്നതുകണ്ടു. സർപ്പം വെള്ളത്തിൽ ഇറങ്ങാറും മടിക്കാത്ത ജന്തുവാണെന്നു നിശ്ചയമില്ലാത്ത ഞങ്ങൾ അതിനെ ഒരു ചേരയാണെന്നു കണക്കാക്കി. വെള്ളംവിട്ടു ഉടനെതന്നെ അതു സമീപത്തുണ്ടായിരുന്ന ഒരു മൊയിലാഞ്ചിമരത്തിന്മേൽ കേറി. അവിടുന്നു ഞങ്ങളിൽ ഒരാൾ അതിനെ വെടിവെച്ചു തള്ളിയിട്ട് എടുത്തു പരീക്ഷിച്ചപ്പോൾ മാത്രമാണ് ആ പാമ്പ് ഒരു സർപ്പമായിരുന്നു എന്ന വിവരം ഞങ്ങൾക്കു മനസ്സിലായത്. സർപ്പം ഭക്ഷണമായുപയോഗിക്കുന്നത് തവളകളേയും എലിക

ളേയുമാണ്. പക്ഷിക്കുഞ്ഞുകളേയും പക്ഷിമുട്ടകളേയും ഇവ എത്രയെങ്കിലും തിന്നുകൊള്ളും. ഒന്നു ഒരു പൂച്ച കുട്ടിയേ വിഴുങ്ങിയതായി അറിവുണ്ട്. പാമ്പുകളേയും തരത്തിന്നു കിട്ടിയാൽ സൎപ്പംപിടിച്ചു വിഴുങ്ങും. ഒരിക്കൽ ഒരു വീട്ടിന്റെ നടയിൽ നെടുനീളേ കിടന്നിരുന്ന സൎപ്പത്തെ അടിച്ചുകൊന്നപ്പോൾ അതിന്റെ ഉദരത്തിൽ മറ്റൊരു പാമ്പുണ്ടായിരുന്നു എന്ന പരമാൎത്ഥം പുറത്തുവന്നു. ഒരു പയ്യാനമണ്ടേലിയെ വിഴുങ്ങുന്ന ഒരു സൎപ്പത്തെ മതിരാശി കാഴ്ചബങ്കളാവിൽ നിറച്ചുവെച്ചിട്ടുണ്ട്. ഒരു ദിവസം രാവിലെ ഒരു ഇടയിൽവെച്ചു ഒരു സൎപ്പം (എട്ടടി ഉണ്ട്) ഒരു വലിയ ചേരയെ പിടിച്ചു വിഴുങ്ങുന്നതു കണ്ടു. ചേരയുടെ വാൽ മാത്രമേ പുറമെ കാ കാണാനുണ്ടായിരുന്നുള്ളു. അതിനിടക്കു വീട്ടുകാർ ചിലരെത്തി കുറെ ഊയ്യാരവും ലഹളയും ഉണ്ടാക്കി. ഉപദ്രവം കൊണ്ടോ എന്തോ എന്നറിഞ്ഞില്ല ആ വലിയ സൎപ്പം താൻ വിഴുങ്ങിയ ഇരയെ ഉഴിഞ്ഞു പുറത്തിടാൻ തുടങ്ങി. അതിനും അധികനേരം വേണ്ടിവന്നു. ഒടുവിൽ മുഴവൻ പുറത്തായപ്പോൾ ചേര ചത്തുപോയതായും അതിന്റെ ദേഹത്തിൽ അവിടവിടെ തോൽ പോയ്പോയതായും കണ്ടു. ഇങ്ങിനെ ഉഴിഞ്ഞിട്ടതിൽപിന്നെ ഈ വലിയ സൎപ്പം മുള വേലിയുടെ അരികെകൂടി എത്രയോ സാവധാനമായിഇഴയുവാൻ തുടങ്ങി. തന്റെ പിന്നാലെ ഞങ്ങൾ അനേകം പേർ ഉണ്ടായിരുന്നിട്ടും ആ വലിയ സൎപ്പത്തിന്നു യാതൊരു കുസലും കണ്ടിരുന്നില്ല ഇങ്ങിനെ ഒരു അരമണിക്കൂർ കഴിഞ്ഞതിൽപിന്നെ അതു വേലിയുടെ മേൽഭാഗത്തുകേ

റി, അതിൻകൂടെ നിഷ്പ്രയാസം ഇഴഞ്ഞു, ഒരു മൂക്കിൽ ഉണ്ടായിരുന്ന പറങ്കിമാവിന്മേൽ കേറി. അതിന്റെ ഉച്ചത്തിൽ നില്ക്കുന്ന ഒരു കൊമ്പിന്മേൽ ചുറഞ്ഞിരുന്നുകൊണ്ട് ഫണം വിടൎത്തി ചുററുമുള്ളവരെ നോക്കാൻതുടങ്ങി. ഇവനെ വടിക്കഷണംകൊണ്ട് എറിഞ്ഞു തള്ളിയിട്ടു യമലോകത്തേക്കയപ്പാൻ, ആളുകളുടെ മൂഢവിശ്വാസംകൊണ്ട് വളരെ അദ്ധ്വാനം വേണ്ടിവന്നു. ഗതിവേഗതയുള്ള ചേരയെ ഇതിന്നു പിടിപ്പാനെങ്ങിനെ സാധിച്ചു എന്നു ഞാൻ വളരെ അത്ഭുതപ്പെട്ടു. സൎപ്പം ഒരേടത്ത് പാൎപ്പിടമുറപ്പിച്ചാൽ എവിടെയെല്ലാം തെണ്ടിനടന്നാലും ഒടുവിൽ ആ സ്ഥാനത്ത് വന്നുചേരാതെ ഇരിക്കില്ല. ഒരു സൎപ്പം ഒരു വീട്ടിന്റെ തറയുടെ കിഴക്കുഭാഗത്തുണ്ടായിരുന്ന വിള്ളൽ തന്റെ പാൎപ്പിടമായുപയോഗിച്ചിരുന്നു. ആ വീട്ടിലെ ഒരു കുട്ടി കോലായിൽ ഇരുന്നു കാൽ മിററത്തേക്ക് നീട്ടി, കാലും ഇളക്കിക്കൊണ്ടിരുന്നു. നേരെ പിന്നിലെ വിള്ളലിൽ ഉണ്ടായിരുന്ന സൎപ്പം ഇത് ഒരു ദ്രോഹമെന്നു കരുതി, കണങ്കാലിന്റെ പിൻഭാഗത്ത് ഒരു കടികൊടുത്തു. കരിങ്ങാണി കത്തിഎന്നു കുട്ടി നിലവിളിച്ചു. എന്നാൽ രക്തം അധികം ഒഴുകുന്നത് കണ്ടിട്ടു വീട്ടുകാൎക്ക് സംശയം ജനിച്ചു. സൂക്ഷിച്ചുനോക്കിയപ്പോൾ തറയുടെ വിള്ളലിൽ ഒരു സൎപ്പത്തെക്കണ്ടു. സൎപ്പത്തെ കൊല്ലുവാൻ മടിയുണ്ടായിരുന്ന വീട്ടുകാർ അതിനെ പിടിപ്പിച്ചു ഒരു പാത്രത്തിലാക്കി നാലുനാഴിക അകലെ ഉണ്ടായിരുന്ന ഒരു കുന്നിന്മേൽ ഇളക്കി. അവിടുന്നുകൂടി ഇത്ര മടങ്ങിവരുമെന്ന ബോധം വീട്ടുകാൎക്കില്ലായിരുന്നു. ഒരു കൊ

ല്ലം കഴിഞ്ഞപ്പോൾ ആദ്യത്തെ കുട്ടിയെപ്പോലെതന്നെ മറ്റൊരുകുട്ടിയും സംഗതിവശാൽ ഇരിക്കേണ്ടിവന്നു. ആ കുട്ടിയും ഈ സൎപ്പത്തിന്റെ കടിയേറ്റു മരിച്ചു. പിന്നെയും ഇതിനെ പണ്ടെപ്പോലെ നാട്ടുകടത്തി. പിറ്റെന്നു നോക്കുമ്പോൾ സൎപ്പത്തെ ആ വില്ലലിൽതന്നെ കണ്ടെത്തി. അതിനെ മാപ്പിളമാരെക്കൊണ്ടു ഒട്ടവിൽ തല്ലിക്കൊല്ലിക്കയാണ് ചെയ്തത്. സൎപ്പം നല്ലവണ്ണം മെരുങ്ങും. മെരുങ്ങിയാൽതന്നെ ഇടക്കിടെ കടിപ്പാൻ നോക്കുന്നതുകൊണ്ട് പാമ്പാട്ടികൾ മിക്കസമയത്തും ഇതിന്റെ വിഷപ്പല്ല് പറിച്ചുകളയുന്നു. എന്നാൽ മിക്കതിന്നും രണ്ടാമതും വിഷപ്പല്ല് മുളച്ചുവരുന്നതുകൊണ്ട്, ആ വിവരവുംകൂടി നിശ്ചയമില്ലാത്ത പാമ്പാട്ടികൾ അബദ്ധത്തിൽ ഇതിന്റെ കടിയേറ്റു മരിച്ചുപോകാറുണ്ട്. മെരുങ്ങിയ പാമ്പിനെക്കൊണ്ട് പാമ്പാട്ടികൾ ആളുകളുടെ കണ്ണിൽ പൊടിയിട്ട് വളരെ പണം സമ്പാദിച്ചുകളയാറുണ്ട്. ചിലപ്പോൾ തലേദിവസം രാത്രി ഒരു ധനികന്റെ വീട് നില്ക്കുന്ന പറമ്പത്തെവിടേയെങ്കിലും ഒരു സൎപ്പത്തെ ഇളക്കിവിടും. പിറ്റെന്നു എന്തും വിശ്വസിക്കുന്നവരായ വീട്ടുകാരോട് അവിടേ ഒരു പാമ്പുണ്ടെന്നും അതിനെ പിടിച്ചു സ്ഥലമാറ്റം ചെയ്യാതെപോയാൽ അത്യാപത്തുകളുണ്ടാകുമെന്നും, ഇത്ര ഉറപ്പികകിട്ടിയാൽ താൻ അതിനെ പിടിച്ചുകൊണ്ടുപൊയ്ക്കൊള്ളാമെന്നും പറയും. ഈ കെട്ടുകഥ കേൾക്കുമ്പോൾതന്നെ ചകിതന്മാരായിത്തീരുന്ന വീട്ടുകാർ സകലത്തിന്നും വഴിപ്പെട്ടുകയും പാമ്പാട്ടി പലേദിക്കിലുംപോയി തന്റെ കുഴലൂതി ഒരേടത്തിൽനിന്നു താനിളക്കിയ

പാമ്പിനെ പിടിച്ചുകൊണ്ടുവരികയും ചെയ്യുന്നു. ചില
പ്പോൾ ഇങ്ങിനെ തിരവാൻപോകുന്നത് ഒരു കമ്പിളി
ചുമലിലിട്ടിട്ടാണ്. കമ്പിളിയുടെ മടക്കിൽ ഒരു പാമ്പി
നെ അടക്കംചെയ്തിട്ടുണ്ടെന്ന വിവരം ശുദ്ധന്മാരായ ന
മ്മുടെ നാട്ടുകാക്കാക്കും ഉണ്ടാകയില്ല. പറമ്പിൽ ഒരേടത്ത്
എത്തുമ്പോൾ (ഇതാ പാമ്പ്) എന്നു നിലവിളിച്ചുകൊ
ണ്ട് കമ്പിളി നിലത്തിടുന്നു. കമ്പിളി മെല്ലെ എടുക്ക
മ്പോൾ പാമ്പ് അവിടെ ഉണ്ടായിരിക്കയുംചെയ്യും. കൊ
ണ്ടുവന്നു ഉടനെ പല്ലില്ലാത്ത തന്റെ മെരുങ്ങിയ പാമ്പു
കടിച്ചു എന്ന നാട്യത്തിന്മേൽ ഒരു സൂചികൊണ്ട് കത്തി
വിരലിന്മേൽ ചോരയൊലിക്കുന്ന ഒരു മുറി ഉണ്ടാക്കും.
അപ്പോൾ അവന്റെ ചങ്ങാതിയായ പെരുങ്കള്ളൻ, വ
ലിയ ഒരു ബഹളം ഉണ്ടാക്കി, അവന്റെ സഞ്ചിതുറന്നു,
വിഷക്കല്ല് എന്നു വിളിച്ചുവരുന്ന ഒരു സാധനം കയ്യിൽ
എടുത്തുപിടിക്കുംമുമ്പെ കടിയേററ എന്നു നടിച്ചവൻ ഒ
രു കള്ളബോധക്കേടുകൊണ്ട് കണ്ണുംഅടച്ചു മലൎന്നുവീഴും.
കടിവായിൽ കല്ല് വെച്ചു പത്തുമിനിട്ട് കഴിയുമ്പോൾ ക
ടിയേററവൻ മെല്ലെ ബോധംവന്നപോലെ കണ്ണുതുറന്നു
ക്രമേണ സകലം സുഖപ്പെട്ടുപോയപോലെ ചാടി എഴു
ന്നേല്ക്കുന്നു. എന്തിന്നു പറയുന്നു ഇതൊക്കെ കണ്ടുനിന്നി
രുന്ന നാട്ടുകാർ, തലയിൽ തലച്ചോറെക്കാളും പെട്ടിയിൽ
ഉറപ്പികയുള്ള സാധുക്കൂട്ടർ, ആ പാമ്പാട്ടിപ്പെരുങ്കള്ളൻ
പറയുന്ന വിലയുംകൊടുത്തു വിഷക്കല്ലിന്റെ ഓരോകഷ
ണം വാങ്ങി, തങ്ങളുടെ പെട്ടിയിൽ നിക്ഷേപംപോലെ
കൊണ്ടുപോയ് സൂക്ഷിക്കുന്നു. കമ്പിളിയിൽ പാമ്പിനെ

ഇട്ടുകൊണ്ടുപോകുന്ന കാൎയ്യം എന്നോടാരും പറഞ്ഞുതന്നതല്ല. ഞാൻ യദൃച്ഛയാ കണ്ടുപിടിച്ച ഒരു സംഗതിയാണ്. ഒരുദിവസം വീട്ടിൽവെച്ച ഒരുപാമ്പിനെപിടിക്കാമെന്നു വീരവാദംപറഞ്ഞ ഒരു പാമ്പാട്ടി തന്റെ കമ്പിളിയും ചുമലിലിട്ടു പുറപ്പെട്ടപ്പോൾ, കമ്പിളി ഇവിടെതന്നെ ഇരിക്കട്ടെ, എന്നു പറഞ്ഞുകൊണ്ട് ഞാൻ കമ്പിളി ചെന്നുപിടിച്ചപ്പോൾ അതിന്റെ ഉള്ളിൽനിന്നു പിടയുന്ന പാമ്പിന്റെ ചലനം അനുഭവിച്ചറിഞ്ഞു. ഞങ്ങൾ കമ്പിളി ബലിച്ചു താഴത്തിട്ടപ്പോൾ അതിൽനിന്നു പാമ്പും പുറത്തുവന്നു. എന്തും വിശ്വസിക്കുന്ന നമ്മുടെ കൂട്ടരെ ആക്കാണ് പററിച്ചുകൂടാത്തത്. സൎപ്പത്തിന്റെ കടിയേല്ക്കുന്നത് മിക്കസമയത്തും സന്ധ്യക്കോ. നന്നപുലച്ചക്കോ ആയിരിക്കും. സന്ധ്യക്കു സൎപ്പങ്ങൾ ഇരതെണ്ടാൻ പുറപ്പെടുന്ന സമയവും നന്നപ്പുലച്ചെ മടയിലേക്കുമടങ്ങിപ്പോകുന്ന സമയവുമാണ്. സന്ധ്യക്ക് ആളുകളുടെ ഗതാഗതം ഒതുങ്ങാഞ്ഞിട്ടും നന്നപ്പുലച്ചേ അതു ആരംഭിക്കുന്നതുകൊണ്ടും സൎപ്പവും മനുഷ്യനും വഴിക്കൽ കണ്ടുമുട്ടുകയും സൎപ്പത്തെ ചവിട്ടിപ്പോവാനിടവരികയും ചെയ്യുന്നു. മനുഷ്യർ തെല്ലുകൂടി ശ്രദ്ധവെച്ചാൽ സൎപ്പത്തിനെക്കൊണ്ടുള്ള മരണത്തിന്റെ സംഖ്യ വളരെ കുറക്കാം. കുളിർകാലത്ത് സൎപ്പം മുട്ടയിടുന്ന സമയമായതുകൊണ്ട് രാത്രി വെളിച്ചംകൂടാതെ ഒരിക്കലും പുറത്തിറങ്ങുന്നത്. ഒരൊററ ഈററ് പാമ്പ് അഞ്ചുപത്താളെ കടിച്ചുകൊന്നതായി കേൾവിഉണ്ട്. ഈ കാലത്ത് ഇവററ ദ്രോഹിക്കാതെ ശൂന്മാ കടന്നുപോകുന്ന ആളുകളുടെ പിന്നാലെ

ഓടിച്ചെന്നു കടിക്കാനുംകൂടി മടിക്കില്ല. മഴക്കാലത്തും ആളുകൾ വളരെ സൂക്ഷിക്കേണ്ടതാണ്. ഇടവിടാതെ മഴ പെയ്യുമ്പോൾ മഴവെള്ളംകൊണ്ടു മടകൾ നിറഞ്ഞുപോകുന്നതുകൊണ്ട് സൎപ്പം വേലിമേലും മരങ്ങളിന്മേലും പററിക്കേറുന്നു. രണ്ടു ഭാഗത്തും വേലിയുള്ള ഇടക്കവഴിയിൽക്കൂടെ വൎഷകാലത്തു വഴിനടക്കാൻ വളരെ സൂക്ഷിക്കേണ്ടതാണ്. വേനല്ക്കാലത്ത് രാത്രിയായാൽ വെള്ളമുള്ള കുളത്തിൻെറ അടുത്തുപോവാൻ വളരെ സൂക്ഷിക്കേണ്ടതാണ്. സൎപ്പം വളരെ വെള്ളംവേണ്ടുന്ന ഒരു ജന്തുവായിരിക്കകൊണ്ടും സൎപ്പത്തിൻെറ ആഹാരമായ തവള കുളത്തിൽ ഉണ്ടായിരിക്കുന്നതുകൊണ്ടും ആ വക സ്ഥലങ്ങളിൽ പതിവായി സൎപ്പങ്ങൾ എത്തുന്നതിൽ അത്ര ആശ്ചൎയ്യപ്പെടാനില്ല. ചെമ്പോത്തും പരുന്തും മയിലും, കീരിയും, പൂച്ചയും സൎപ്പത്തിനെ പിടിച്ചു കൊല്ലാറുണ്ടെങ്കിലും സൎപ്പവിഷം ഏററാൽ ഇവററയൊക്കെ മരിച്ചുപോകുന്നു. തേള് സൎപ്പത്തെ കണ്ടാൽ ഒരു ചെടിയിന്മേൽ കേറി ആ ചെടിയുടെ അഗ്രം ക്രമേണ വളച്ചു, സൎപ്പത്തിനെ സമീപിക്കുമ്പോൾ കുത്തിക്കൊല്ലുമെന്നു പറയുന്നതു നാട്ടുകാരുടെ അന്ധവിശ്വാസത്തിൻേറയും അന്ധകാരത്തിൻേറയും ഉത്തമസാക്ഷിയാകുന്നു. സൎപ്പത്തിന്ന് അല്പംകാലംനില്ക്കുന്ന ഒരു പകയുണ്ടായിരിക്കുമെങ്കിലും നമ്മുടെ നാട്ടുകാർ വിശ്വസിക്കുമ്പോലെ ദീൎഘകാലം നിലനില്ക്കുന്നതും ഒരിക്കലും മറഞ്ഞുപോകാത്തതും, ആളുകളെ കണ്ടറിഞ്ഞു കരുതിയിരിക്കുന്നതുമായ കുടുമ്പക ഇല്ലെന്ന് എനിക്കു സത്യംചെയ്തു പറയാം. സൎപ്പത്തിന്നു

കേവലം പകയില്ലെന്നു പറവാനും പാടില്ല. ഒരിക്കൽ സന്ധ്യാസമയത്ത് തന്റെ വീട്ടിൽനിന്ന് ഇടയിലേക്കുള്ള കോണിയിറങ്ങാൻ നോക്കുന്ന ഒരു തരുണൻ ഇടയിൽകണ്ട ഒരു വലിയ പാമ്പിനെ ചേരയാണെന്നു ശങ്കിച്ച് ഒരു വലിയ കല്ലുകൊണ്ട് നടുക്കൊരേറ് കൊടുത്തു. പാമ്പ് കുറേനേരം പിടച്ച് ഒരു മടയിൽ ഇറങ്ങി. അരമണിക്കൂർ കഴിഞ്ഞു തരുണൻ മടങ്ങി ഇടയിൽനിന്നു കോണികേറി നടയിൽ കാൽ വെച്ചപ്പോൾ ഒരു പാമ്പോടിവന്നു അവനെ കടിച്ചു. കടിയുടെ കടുപ്പംകൊണ്ട് പല്ലു ക്ഷണത്തിൽ ഊരാൻ കഴിയാതെവന്ന ആ പാമ്പിനേയും ഇഴച്ചുംകൊണ്ട് തരുണൻ കോലായിൽ എത്തി. എന്നെ ഒരു ചേര കടിച്ചെന്നു പറഞ്ഞു. വീട്ടുകാർ ഓടിയെത്തി പാമ്പിനെത്തല്ലിക്കൊന്നപ്പോൾ അത് ഒരു സർപ്പമാണെന്നും, അതിന്റെ ശരീരത്തിന്മേൽ കണ്ട പരുക്ക് ഇവന്റെ ഏറാണെന്നും കഥയെല്ലാം പറഞ്ഞുകേട്ടപ്പോൾ മനസ്സിലായി. ആ സാധുതരുണൻ മരിച്ചു. മറെറാരിക്കൽ ഒരു ജട്ക്കച്ചക്രംകൊണ്ട് സന്ധ്യാസമയത്തിൽ നിരത്തു കിടക്കാൻ നോക്കിയിരുന്ന ഒരു വലിയ സർപ്പത്തിന്റെ വാൽ മുറിഞ്ഞു. അന്നുതുടങ്ങി രാത്രിയായാൽ ജട്ക്കയുടെ ശബ്ദം കേൾക്കുമ്പോൾ സമീപത്തു പതിയിരുന്ന ഈ സർപ്പം ജട്ക്കയെ കടിപ്പാൻ തക്കവണ്ണം ഓടിഎത്തുക പതിവായി. ഏത് ജട്ക്കയായാലും അതിന്നു കണക്കൊന്നുതന്നെയായിരുന്നു. ഒരു ദിവസം അനേകം വണ്ടിച്ചക്രങ്ങളുടെ പാടുകൾപൂണ്ട അവന്റെ ശവം ആ വഴിക്ക് കണ്ടെത്തി. മറെറാരിക്കൽ രാത്രി പന്ത്രണ്ടുമണിസമയത്ത്

ഇടവഴിയിൽകൂടെ ചൂട്ടുമായി പോയിരുന്ന ഒരു കള്ളുകുടിയൻ, തിണ്ടിന്മേൽ ഒരു സൎപ്പത്തെ കണ്ടപ്പോൾ അതിനെ ചൂട്ടുകൊണ്ടൊരു കുത്തുകുത്തി. അത് എവിടെയോ പാഞ്ഞുകളഞ്ഞു. പിന്നെ ആ വഴിയിൽകൂടെ രാത്രിയായാൽ ചൂട്ടുംകൊണ്ടാൎക്കും പോയിക്കൂടാതായി. ചൂട്ട് കാണുമ്പോൾ എവിടുന്നെങ്കിലും ഓടി എത്തി ഇടയിൽ ഇറങ്ങി ചൂട്ടുടമസ്ഥനെ കടിപ്പാൻ നോക്കും. ദ്രോഹം സഹിക്കവയ്യാതായപ്പോൾ നാട്ടുകാരൊക്കെ ഇതിനെ കൊന്നു. ഇങ്ങിനെ ഒരു വ്യവസ്ഥയില്ലാത്ത പക കാണിക്കുമെന്നല്ലാതെ, ആളുകളെ തിരിച്ചറിഞ്ഞ് അനേകകൊല്ലം പകയും വെച്ചു കരുതിയിരിക്കുമെന്നു വിചാരിക്കുന്നത് ശുദ്ധ ഭോഷത്വമാണ്. സൎപ്പങ്ങൾ വീട്ടിലേക്കു കേറിവരുന്നത് ചുമരും നിലവും തൊടുന്ന കോണോട് പറ്റിക്കൊണ്ടാണ്. മനുഷ്യരുടെ സഹവാസവും ശബ്ദവുംകൊണ്ടൊന്നും പാമ്പുകൾക്ക് യാതൊരു കമ്പവുമുണ്ടാകയില്ല. ഉപദ്രവിക്കാതിരുന്നാൽ അവ വീട് തങ്ങളുടെ തറവാട്ടാക്കും. പാമ്പുംമേക്കാട്ട് മനക്കൽ ഇങ്ങിനെയുള്ള പാമ്പുകളുണ്ടെന്നു കേൾക്കുന്നു. ഞാൻ അതൊന്നും കണ്ടിട്ടില്ല. പാമ്പിന്റെ കാൎയ്യത്തിൽ കണ്ടു എന്നു സത്യംചെയ്തു പറയുന്ന കൂട്ടരുടെ വാക്കുതന്നെ പ്രമാണിപ്പാൻ പാടില്ലാത്തതാണെന്ന് എനിക്കു പലപ്പോഴും ബോദ്ധ്യം വന്നിട്ടുണ്ട്. പാമ്പിന്നു മുട്ട ആകപ്പാടെ വിഴുങ്ങാനല്ലാതെ കൊത്തിക്കുടിപ്പാൻ സാധിക്കയില്ല. എന്നാൽ നാട്ടുകാരുടെ ഇടയിലുള്ള വിശ്വാസം പാമ്പ് മുട്ട കൊത്തിക്കുടിക്കുകയാണ് ചെയ്യുന്നത് എന്നാണ്. പാമ്പിൻകാവുണ്ടായിരുന്ന ഒരു പ്രസി

ധത്തറവാട്ടിലെ ഒരു പ്രൌഢയോട് ഒരു ഗുഹയിൽ മുട്ടകൾവെച്ചതു കണ്ടിട്ട് ഇതൊക്കെ പാമ്പുതിന്നുന്നതു കണ്ടിരിക്കുന്നോ എന്നു ചോദിച്ചപ്പോൾ ഉണ്ടെന്നു പറഞ്ഞു. മുട്ട കൊത്തിക്കുടിക്കുന്നതു സ്വന്തം കണ്ണുകൊണ്ട് അവൾ എത്രയോ പ്രാവശ്യം കണ്ടിട്ടുണ്ടെന്നു പറഞ്ഞു. 'ഇതിലധികംചുനരെന്തൊരുകുതുകം' നിധികണ്ടാൽ സർപ്പം അവിടെക്കിടന്നുകൂടി അത് ഊതിയൂതി അനേകകൊല്ലങ്ങൾകൊണ്ട് ഒരു ചെറിയ മാണിക്യരത്നമാക്കി തന്റെ കവിളിൽവെച്ചു നടക്കുമെന്നും, അത് ചിലപ്പോൾ സർപ്പത്തോട്ടുവെച്ചു മറന്നുപോയിട്ടോ, അല്ല സർപ്പം സ്വമേധയാ ദാനംചെയ്തിട്ടോ വല്ലവർക്കും കിട്ടിയാൽ അവരുടെ സമ്പൽസമൃദ്ധിക്ക് ഒടുക്കമുണ്ടാകയില്ലെന്നും, മാണിക്യരത്നംഉള്ള സർപ്പം ആകാശത്തിൽകൂടെ പറന്നുകളിക്കുമെന്നും മറ്റും നാട്ടുകാർ പറഞ്ഞുകേൾക്കുമ്പോൾ, ഈ മാതിരി കെട്ടുകഥകൾ പറഞ്ഞും വിശ്വസിച്ചുംപോരുന്ന വങ്കന്മാരെ ശിക്ഷിക്കാൻ നിയമമില്ലാത്തതുകൊണ്ട് വ്യസനിക്കയെ നിവൃത്തിഉള്ളൂ. ജനങ്ങളുടെ അന്ധവിശ്വാസം ഇതുകൊണ്ടും ഒടുങ്ങിയോ. കേരളീയരുടെ അനാചാരങ്ങൾക്കും അന്ധവിശ്വാസങ്ങൾക്കും ഒടുക്കം വരികയോ? അന്നു സൂര്യൻ പടിഞ്ഞാറിൽ നിന്നല്ലേ ഉദിക്കുക. മുക്കാൽ പൈസക്കു വിലയില്ലാത്ത വല്ല ജടാധാരികളും കൌപീനധാരികളും വല്ല തോന്നിവാസങ്ങളും പറയുകയോ എഴുതുകയോ ചെയ്താൽ, അതൊക്കെ ഇദാനീന്തനശാസ്ത്രങ്ങളെയും കവിഞ്ഞ ഒരു ദിവ്യശാസ്ത്രമാണെന്നു പരീക്ഷകൂടാതെയും കണ്ണടച്ചും വിശ്വസിച്ചുപോരുവാൻ ശങ്കയില്ലാ

ത്ത ഈ കൂട്ടരുടെ അന്ധവിശ്വാസങ്ങൾ പോകേണമെങ്കിൽ യുഗമെത്ര കഴിയേണമെന്നു വിചാരിക്കുന്നു. ആളുകളെയും ആഭാസാചാരങ്ങളെയും എത്ര ഉരുക്കിവാക്കേണ്ടിവരുമെന്നു വിചാരിക്കുന്നു. സർപ്പത്തിനെക്കൊന്നാൽ കുഷ്ഠരോഗം പിടിക്കുമെന്നും സർപ്പത്തിന്നു ശപിക്കാൻ തക്ക ബുദ്ധിശക്തിയും വരശക്തിയും ഉണ്ടെന്നും ഇന്നും എത്ര രസികന്മാർ വിശ്വസിച്ചു പോരുന്നുണ്ട്. ഇതൊക്കെ ഒരു മാതിരി പൊറുക്കാം. എന്നാൽ സർപ്പം നരകന്യകളെ കാംക്ഷിക്കുമെന്നും അവരുമായി സംയോഗം നടത്തുമെന്നും പറയുന്നത് കേൾക്കുമ്പോൾ ആർക്കാണ് കോപം ജനിച്ചു പോകാത്തത്. ഇങ്ങിനെ പറയുന്ന ഉണ്ണാപ്പന്മാരെ കൊന്നുപോയാൽതന്നെ തല്ക്കാലമുള്ള ഉൾക്കടകോപം നിമിത്തമാണെന്ന ന്യായത്തിന്മേൽ കൊലക്കുറ്റം ചെയ്യുവരെ മാപ്പാക്കേണ്ടതാണെന്ന് ഒരു നിയമം നടപ്പാക്കുന്നത് നിശ്ചയമായിട്ടും ഒരു നല്ല ഉദ്യമമാണെന്നു വിചാരിക്കാം. ഇങ്ങിനെ ഉള്ളവർ അന്തർദ്ധാനം ചെയ്യാതെ ഭൂമി തെളികയുള്ളൂ. ഇങ്ങിനെ ചിലതൊക്കെ പ്രസ്ഥാപിക്കുന്ന ശാസ്ത്രങ്ങൾ ചുട്ടുകളഞ്ഞാൽ മാത്രമെ നാട്ടിന്നു നന്മയുണ്ടാകയുള്ളൂ. ഭൂമിക്കു ഭാരം കുറയുകയുള്ളൂ. സർപ്പത്തിന്റെ വിഷം മേലെ അണ്ണിയിൽ ഇടത്തും വലത്തുമായിക്കിടക്കുന്ന ഓരോ സഞ്ചിയിലാണ് സ്ഥാപിക്കപ്പെട്ടിരിക്കുന്നത്. ഈ സഞ്ചി ഒരു പരന്തിൻതുവലിന്റെ കട്ടയേക്കാൾ അല്പം തടിയും ഒന്ന് ഒന്നര ഇഞ്ച് നീളവും ഉണ്ടാകും. ഓരോ സഞ്ചിയിൽ അഞ്ചുപത്ത് തുള്ളിയിൽ കുറയാതെ വിഷം ഉണ്ടാകും. എന്നാൽ രണ്ടുമൂന്നു ജന്തുക്കളെ കടിച്ചതിൽ

പിന്നെയൊ, ഇരവിഴുങ്ങിയതിൽപ്പിന്നെയൊ, വിഷസ്സ ഞ്ചിയിലെ വിഷം വളരെ കുറഞ്ഞുപോയിട്ടൊ കേവലം ഇല്ലാതെയായിട്ടൊ കാണും. ഈ അവസരത്തിൽ കടി യേററാൽ വിഷത്തിന്ന് വീൎയ്യം കുറവായതുകൊണ്ടൊ, വി ഷം കേവലം ഇല്ലാതെപോയിട്ടൊ ദഷ്ടൻ ഒരിക്കലും മരി ച്ചുപോകുന്നില്ല. വിഷസ്സഞ്ചിക്ക് ഒരു പതിഞ്ഞ നീലച്ഛാ യ ഉണ്ടായിരിക്കുമെങ്കിലും വിഷത്തിന്റെ നിറം വൈ ക്കോൽപോലെ ഒരു ഇളമഞ്ഞയാണ്. വിഷസ്സഞ്ചി കീറി വിഷം ഒരേടത്ത് ഒഴിച്ചാൽ അല്പസമയംകൊണ്ട് അതു ഉറച്ചുപോകുന്നു. വിഷത്തിന്റെ രസം സഹിക്കവയ്യാത്ത കയ്പാണെന്ന് അത് രുചിച്ചുനോക്കാൻ ധൈൎയ്യപ്പെട്ടവർ പറയുന്നു. വിഷം ചില ദ്രുക്ഷക്ഷാരങ്ങളെപ്പോലെ ശരീര ത്തിൽ വെച്ചാൽ ആ ഭാഗം കുഴിച്ചു രക്തത്തോട്ടു യോജി ച്ചുകളയുന്നു. ഒരു കടിയിൽ ഒരാംക്കേററത് മുക്കാൽതുള്ളി വിഷം മാത്രമാണെങ്കിൽ, ദഷ്ടൻ അല്പനേരത്തിന്നുള്ളിൽ വിഷചിഹ്നങ്ങളൊക്കെ പ്രകാശിപ്പിച്ചു ബോധംകെട്ടു പോകുമെങ്കിലും, ഒരു മരുന്നുംകൂടാതെ ഒന്നുരണ്ടു ദിവസ ത്തിന്നുള്ളിൽ ആമയമൊക്കെ അകന്നു സുഖസ്ഥിതി പ്രാ പിക്കുന്നു എന്നത് പ്രത്യേകം ശ്രദ്ധിക്കേണ്ടുന്ന ഒരു കാൎയ്യ മാണ്. വിഷം ഏററ ഉടനേ അത് തട്ടിയഭാഗത്ത് പൊ ള്ളുംപോലെയുള്ള ഒരുതരം വേദന ഉണ്ടാകും. നെഞ്ഞത്തു ഒരു ഘനംപോലെ തോന്നും. പിരടിക്ക് ഒരു അടി കിട്ടി യപോലെ ഉള്ള അനുഭവമുണ്ടാകും. സൎപ്പത്തിന്റെ വി ഷം ചോര തൈരിൻകട്ടപോലെ ഉറച്ചുപോയതാകുന്നു. ഈ വിഷം ഏററാൽ ചെറിയജന്തുക്കൾ, രണ്ടുമൂന്നു മി

നട്ടുകൊണ്ടും വിലിയവ 3½ മണിക്കൂർകൊണ്ടും മരിച്ചു പോകും. സൎപ്പത്തിന്റെ വിഷം നല്ലവണ്ണം എറ്റാൽ വല്ല പ്രത്യൌഷധവും ഉണ്ടെന്നു തോന്നുന്നില്ല. മരുന്നു കുടിക്കാതെതന്നെ മാറുന്ന വിഷം, കുറെ വേഗത്തിൽ മാറുന്നതിന്നു ചില മരുന്നുകൾ സഹായിക്കാൻ മതി എങ്കിലും, വിഷം നല്ലവണ്ണം എല്ക്കുന്ന സംഗതികളിൽ ഒരു മരുന്നും ഫലിക്കില്ല. എന്നു പറഞ്ഞാൽ പാമ്പു കടിച്ചാൽ വിഷഹാരിയുടെ അരികെപ്പോകയൊ, മരുന്നുകുടിക്കയൊ ഒന്നും ചെയ്യേണ്ടുന്ന ആവശ്യമില്ല. യാതൊരാളുടെ സഹായവുംകൂടാതെ ജീവിക്കുന്ന കെയിസ്സ് ക്രമേണ സുഖപ്പെട്ടുവരുന്നതാകകൊണ്ട് ആ സ്ഥിതി എത്തിയത് വിഷഹാരിയുടെ മന്ത്രപ്രയോഗമൊ ഔഷധപ്രയോഗമൊ മറ്റൊ കൊണ്ടാണെന്നു ഒരു കേട്ടുകേളി അവൎക്കു സമ്പാദിച്ചുകൊടുക്കേണ്ടുന്ന ആവശ്യമേ ഇല്ല. പാമ്പ് കടിച്ചു ഉടനെ ചെയ്യേണ്ടുന്നത് ആ സ്ഥലം ഉടനെ പൊള്ളിച്ചു കളകയാണ്. തീ കിട്ടിയില്ലെങ്കിൽ ഒരു ചരടുകൊണ്ടു കടിച്ചതിന്റെ ഒരിഞ്ച് മീതെ ചരടുകൊണ്ട് മുറുക്കികെട്ടണം. ആദ്യത്തെ കെട്ടിന്റെ ഒരു ഇഞ്ച് മീതെ പിന്നെയും ഒരു കെട്ടുകെട്ടണം. ഇങ്ങിനെ മൂന്നുകെട്ടുകൾ കെട്ടണം. എന്നതിൽപിന്നെ കടിവായി ഒരു കത്തികൊണ്ടു അല്പം വികസിപ്പിച്ചു കെട്ടചോര പിഴിഞ്ഞുകളയണം. പിന്നെ ഒന്നാമത്തെ കെട്ടിന്റെ സ്ഥാനത്ത്, കടിവായുടെ നേരെ മീതെ രണ്ടിഞ്ച് നീളത്തിലും അര ഇഞ്ച് ആഴത്തിലും ഒരു കത്തികൊണ്ടു ഒരു മുറിയുണ്ടാക്കി അതിൽ കൂടെയും ചോര പുറത്തിറക്കണം. ഇങ്ങിനെ ചെയ്യുന്ന

തായാൽ മരണകരമായ വിഷം ശരീരത്തിൽ ഏററാലും ഒരു സമയം ജീവിച്ചു എന്നു വരും. മന്ത്രവാദംകൊണ്ടു വിഷമിറക്ക എന്നു പറയുന്നത് ശുദ്ധ കമ്പമാണ്. ഭൂതലക്ഷണം ഭ്രാന്തിന്റെയും അല്പജ്ഞതയുടെയും ലക്ഷണമാകുന്നു. മന്ത്രവാദംകൊണ്ട് ഇറമ്പിൻകരുത്ത്, ഗരുഡക്കരുത്ത് മുതലായ കരുത്തുകൾ പ്രയോഗിച്ചു കടിച്ച പാമ്പിനെ വരുത്തി എന്നു വിശ്വസിക്കുന്നതിലും വലിയ വങ്കത്വം ആ പാമ്പിന്നു താൻ കടിച്ചുകൊന്നവനെ രണ്ടാമതും കടിച്ചു വിഷത്തിൽനിന്നു മോചിപ്പാൻ സാധിക്കും എന്നു വിശ്വസിക്കുന്നതാണ്. അങ്ങിനെയായിരുന്നു എങ്കിൽ കാൎയ്യത്തിന്നു വളരെ എളുപ്പമുണ്ടായിരുന്നു. ആരെങ്കിലും ഒരാളെ വെട്ടിക്കൊന്നാൽ, കുററക്കാരനെ പിടിച്ചുകൊണ്ടു വന്നു രണ്ടാമതും വെട്ടിച്ചാൽ മൃതപ്പെട്ടവൻ ജീവിക്കുമല്ലൊ. പാമ്പിനെപ്പററിയുള്ള ഹിന്തുക്കളുടെ ശാസ്ത്രം ഒരു ശൈശവസ്ഥിതിയിലുള്ള ശാസ്ത്രം മാത്രമാണ്. എത്രയോ പണ്ട്, മനുഷ്യൎക്കു ബുദ്ധിവികാസവും പരിഷ്കാരസിദ്ധിയും പരിശോധനതല്പരതയും, ഇന്നുള്ളപോലെ ഇല്ലായിരുന്ന ഒരു പൂൎവ്വകാലത്ത്, ഹിന്തുക്കളിൽ ചിലർ എഴുതിവെച്ച ശാസ്ത്രമാണ് ജ്യോൽസ്നിക മുതലായത്. പിന്നീടു പിറന്നവർ അന്നത്തെ നിലയിലുള്ള ആ ശാസ്ത്രത്തെ ആദരവോടെ സ്വീകരിക്കയല്ലാതെ പിന്നെയും പിന്നെയും ചെയ്യാവുന്ന പരിശോധനകൾകൊണ്ടും ആലോചനകൊണ്ടും അറിവുകൊണ്ടും അനുഭവംകൊണ്ടും അതിനെ ബുദ്ധിപൂൎവ്വം നന്നാക്കുവാനൊ, അതിലെ അബദ്ധങ്ങൾ നിഷ്കാസിക്കാനൊ ഒന്നുംതന്നെ ശ്രമിച്ചിരുന്നില്ല. ഇങ്ങിനെയുള്ള

പുരാതനപ്രതിപത്തികൊണ്ടും ആരാധനകൊണ്ടുമാണ് ഹിന്തുക്കൾ കെട്ടിനില്ക്കുന്ന വെള്ളംപോലെ, ഒരു മുൻഗതിയും ഇല്ലാതെ കെട്ടനാറിപ്പോയത്. ഇങ്ങിനെയുള്ള അനാചാരങ്ങളും ആഭാസാചാരങ്ങളും അന്ധവിശ്വാസങ്ങളും സ്വാൎത്ഥതല്പരനിയമങ്ങളും നാരായവേരോടുകൂടെ നിഷ്കാസിക്കാതിരിക്കുന്നേടത്തോളം ഈ അന്ധവിശ്വാസങ്ങളിൽ മൂരിപ്പിടത്തമുള്ള ഹിന്തുക്കൾക്ക് ഒരിക്കലും ഔന്നത്യമുണ്ടാകുന്നതല്ലെന്ന് നിസ്സംശയമായ പരമാൎത്ഥമാണ്. പുരാണങ്ങൾപോലും ആപാദചൂഡം പരമാൎത്ഥബുദ്ധിയോടെ സ്വീകരിക്കുന്ന മഹാ പാപികൾ എന്നു നന്നാവുന്നു?

**കാട്ടുമൂഖൻ:** — സൎപ്പങ്ങൾതന്നെ പാമ്പുകളിൽ വെച്ചു ഭയങ്കരന്മാരാണെങ്കിൽ കാട്ടുമൂഖൻ സൎപ്പങ്ങളിൽ വെച്ചു ഏറ്റവും ഭയങ്കരനാണ്. ഇതിനെ കരിവഴല എന്നും കരിങ്കുറഞ്ഞി എന്നും കരിവേല എന്നും ഓരോ രാജ്യത്തിൽ വിളിച്ചുവരുന്നു. ഇവൻ ഏകദേശം പത്തുപതിനഞ്ചടി നീളംവെക്കും. കുട്ടിക്കാലത്ത് ദേഹത്തിന്മേൽ സ്പഷ്ടങ്ങളായ പട്ടകളും വലിപ്പംവെക്കുന്ന കാലത്ത് മങ്ങിയ പട്ടകളും ഉണ്ടാകും. വലിപ്പത്തിന്നനുസരിച്ചു പടം വലിപ്പമുണ്ടാകയില്ല. ഇവറ്റ വലിയ ദുസ്സ്വഭാവികളാണ്. ആളുകളെ കണ്ടാൽ, ഒരു കാരണവുംകൂടാതെ ഓടിക്കടിക്കും. ഇങ്ങിനെ മഹാക്രൂരനും അനാവശ്യമായി ആളുകളെ അപായപ്പെടുത്തുന്നവനുമായിരിക്കകൊണ്ട് ഇവനെ നാടോടെ എല്ലാവരും ഭയപ്പെടുന്നു. ഇതിനെ ഇന്ത്യാ ബൎമ്മ മലയാ മുതലായ രാജ്യങ്ങളിലൊക്കെ കാണും. ഈ രാ

ജ്യങ്ങളിൽ അവിടവിടെ അന്ന്യോന്യം വളരെ ഇടവിട്ടു കൊണ്ടല്ലാതെ ഒരേടത്തുതന്നെ മററ സപ്പങ്ങളെപ്പോലെ അനേകത്തെ ഒന്നിച്ചു കാണുകയില്ല. ഈശ്വരന്റെ മുൻകരുതലാണ് ഇവിടെയും നമ്മെ ഓമ്മപ്പെടുത്തുന്നത്. അല്ലാതെപോയിരുന്നുഎങ്കിൽ മനുഷ്യനെ സംഖ്യകൊണ്ട് പകുതിയാക്കിക്കളവാൻ ഇവൻ മാത്രം മതിയായിരുന്നു. ഒരിക്കൽ ഒരു നിരത്തിന്മേൽ മദ്ധ്യേയാം കണ്ടുമുട്ടിപ്പോയ ഒരു ബെമ്മക്കാരനെ ഈ മൂഖ്ൻ കടിപ്പാൻചെന്നു. ബെമ്മക്കാരൻ ഓടി. ഈ പാമ്പും ആ സാധുവിന്റെ പിന്നാലെ തന്നെ ഓടി. ഏകദേശം ഒന്നുരണ്ടു ഫല്ലോങ്ങ് ഓടീട്ടു കൂടി പാമ്പിന്നു പിന്നോക്കംവെക്കാൻ ഭാവമില്ല. ബെമ്മക്കാരൻ പൊറുതിമുട്ടിയപ്പോൾ മുന്നിൽകണ്ട ഒരു ചെറിയ പുഴയിൽചാടി. കാട്ടുമൂഖ്നും പിന്നാലെതന്നെ ചാടി. ബെമ്മക്കാരൻ മറേറക്കരയിൽ എത്തി തിരിഞ്ഞു നോക്കിയപ്പോൾ, പുഴയിൽ തുള്ളിയപ്പോൾ തെറിച്ചുപോയ തന്റെ തലപ്പാവ് തേടിപ്പിടിച്ച് അതിന്മേൽ വുളയുകയും കൊത്തുകയും ചെയ്യുന്ന ക്രുദ്ധനായ കാട്ടുമൂഖ്നെ കണ്ടു. തലപ്പാവ് വീഴാതെ പോയിരുന്നു എങ്കിൽ ആ സാധുബെമ്മക്കാരന്റെ കാൎയ്യം അവതാളത്തിൽ കലാശിച്ചു പോകുമായിരുന്നു. കാട്ടുമൂഖ്ന്റെ പതിവായ ആഹാരം മററ പാമ്പുകളായിരിക്കകൊണ്ട് ഈ ജാതിക്കു പാമ്പിനെത്തിന്നി എന്ന ഒരു ബിരുദനാമവുംകൂടി ഉണ്ട്. പാമ്പിനെ തിന്നുന്ന ഇവൻ ബാക്കി ജന്തുക്കളെ ഒന്നും തിന്നാറില്ലെന്ന് ഒരിക്കലും വിചാരിച്ചുപോകരുത്. പക്ഷികളേയും പക്ഷിക്കുഞ്ഞുകളേയും എലികളേയും ഇവൻ തരം

കിട്ടുമ്പോൾ പിടിച്ചു വിഴുങ്ങാൻ മടിക്കില്ല. ഇവൻ ചെവിടോൎമ്മ നല്ലവണ്ണമുള്ളവനാണ്. കീ–കീ–എന്ന നേരിയ ശബ്ദം കേൾക്കുമ്പോൾ സമീപത്തെങ്ങാനും എലികളോ പക്ഷിക്കുഞ്ഞുകളോ ഉണ്ടായിരിക്കുമെന്ന് ഇവൻ ഗണിക്കും. ആ ശബ്ദം പുറപ്പെടുന്ന ദിക്കിൽ ഇവൻ യാതൊരു ശബ്ദവുമുണ്ടാക്കാതെ പുറപ്പെടും. ഒരു ദിവസം ഒരു ശിക്കാറി അവന്റെ ആയുസ്സിന്റെ പ്രാഭവംകൊണ്ടുമാത്രം രക്ഷപ്പെട്ടു. കാട്ടിൽ ഒരു കടവിന്റെ സമീപം ഒരു ഒളികെട്ടി പന്നിയെ വെടിവെക്കാൻ ഒരു ശിക്കാറി ഒരുക്കംകൂട്ടി. ഏകദേശം അഞ്ചാറടി അകലെ രണ്ട് മരങ്ങൾ നിന്നിരുന്നു. അതിന്റെ വിലങ്ങനെ, നിലത്തിൽനിന്ന് എട്ടടി ഉയരത്തിൽ ശിക്കാറി ചൂടികൊണ്ട് ഒരു മുള വരിഞ്ഞുകെട്ടി. രാത്രി നല്ല നിലാവുണ്ടായിരുന്നു. ശിക്കാറി ഒരു മരവുംചാരി തോക്ക വിലങ്ങനെയുള്ള മുളമേൽ ആക്കത്തിന്നുവേണ്ടി കിടത്തിപ്പിടിച്ചു, പന്നിയേയും കാത്തിരുന്നു. ശിക്കാറി ഇരിപ്പിടത്തിൽനിന്നു കൂടക്കൂടെ ഇളകുമ്പോൾ താൻ ചാരിയ മരത്തോടു മുളചേൎത്തു ചൂടികൊണ്ടു വരിഞ്ഞ കെട്ടിൽനിന്നു കീ–കീ– എന്ന ഒരു ശബ്ദം ഉണ്ടായി. ഇതു കേട്ടപ്പോൾ സമീപത്തെങ്ങാനുണ്ടായിരുന്ന ഒരു കാട്ടുമൂഖൻ മറ്റേമരത്തിന്മേൽക്കൂടെ കേറി വന്നു വിലങ്ങനെ കെട്ടിയ മുളമേൽ എത്തി. അവിടുന്നും ഇഴഞ്ഞു ശിക്കാറിയുടെ കിടത്തിവെച്ച തോക്കിന്റെ പകതിക്കുഴൽ നീളത്തോളം എത്തി. അപ്പോൾ ചപ്പെം ച്ചപ്പെടുന്ന ശബ്ദംകേട്ട ശിക്കാറി പെട്ടെന്നു തോക്കയൎത്തിയപ്പോൾ, തൈസ്–ർക്കട് പിടിപ്പെട്ട കാട്ടുമൂഖൻ പെട്ടെ

ന്നു പടവും വിരുത്തി ഒന്നൂതി. ശിക്കാറി നോക്കുമ്പോൾ തന്റെ മുമ്പിൽ വിരുത്തിയ ഫണത്തോടുകൂടിയ ഒരു കാട്ടുമൂഖൻ അടുക്കുന്നതാണ് കണ്ടെത്തിയത്. മരവുംകേറി, വിലങ്ങനെ ഇഴഞ്ഞുവന്നിട്ടുകൂടി കാട്ടുമൂഖന്റെ പകുതിദേഹം പിന്നെയും നിലത്തുതന്നെ കിടന്നിരുന്നു. തോക്കും താഴത്തിട്ടു, മരത്തിന്മേൽനിന്നു ചോടേചാടി ശിക്കാറി തന്റെ ഭവനത്തിലേക്ക ഒരു മരണക്കുതി കുതിച്ചു.

**മുള്ളുവാലൻ:**— (The Australian death adder) ഇതിന്നു വാലിന്റെ അററത്തു നഖംപോലെ തോന്നുന്ന ഒരു മുള്ള് നീണ്ടുകിടക്കുന്നുണ്ടാകും. ഈ പാമ്പ് ഏറിവന്നാൽ മൂന്നുനാലടി നീളംവെക്കും. മൂന്നടിയാണ് സാധാരണ നീളം. ഇത് വളരെ വിഷവാഹിയായ ഒരു പാമ്പാണ്. ഇതിന്റെ അധിവാസസ്ഥാനം ഓസ്ത്രേലിയാ ആണ്. ആ രാജ്യക്കാർ ഇതിനെ വിളിച്ചുവരുന്നത് മരണദായകൻ പാമ്പ് എന്നാണ്. വീടുകളിൽ പ്രവേശിക്കാനും ഇവററ മടിക്കാറില്ല. ഒരു രാത്രി ഒരു മദാമ്മ തന്റെ കട്ടിന്മേൽ നിന്നിറങ്ങി ഉറക്കമുറിയിൽകൂടെ വിളക്ക കത്തിക്കാൻവേണ്ടി രണ്ടടിവെച്ചപ്പോൾ ഒരു പാമ്പിനെ ചവിട്ടി. ധീരയായ മദാമ്മ ചവിട്ടിയപ്പോൾ കടികിട്ടാഞ്ഞത് ചവിട്ട് തലയിന്മേലായ്പോയതുകൊണ്ടാണെന്നു മനസ്സിലാക്കി നിന്നേടത്ത് നിന്നിളകിയതെ ഇല്ല. ഭർത്താവിനെ വിളിച്ചപ്പോൾ അദ്ദേഹം വെളിച്ചവും കൊളുത്തി വന്നു. ഒരു മുടിക്കത്തികൊണ്ടു പാമ്പിനെ രണ്ടുകഷണമാക്കി. ഇങ്ങിനെ മദാമ്മ തന്റെ ധൈര്യംകൊണ്ട് ജീവൻ രക്ഷിച്ചു.

കടല്പാമ്പുകൾ:—(Sea Snakes) തല ഒരുമാതിരി ചെറുതാണെങ്കിലും പിന്നോക്കം ചെല്ലുന്തോറും ദേഹം തടിച്ചുവരുന്നതും, വാൽ വിലങ്ങനെ (എന്നുവെച്ചാൽ ഇരുവശത്തായി) അമൎന്നപോലെ വീതിവെക്കുന്നതും കാണും. ഇവ കടലിൽതന്നെയാണ് പാൎക്കുന്നത്. വൎണ്ണങ്കൊണ്ട് വളരെ മനോഹരന്മാരും ഈ വംശത്തിൽ ഉണ്ട്. മിക്കതിന്നും ദേഹത്തിന്മേൽ മോതിരങ്ങൾപോലെയുള്ള പട്ടകൾ പല നിറത്തിലും കാണും. മസ്തകത്തിന്മേൽ വലിയ പലിശകൾ ഉണ്ട്. ഈ പാമ്പുകൾ വളരെ വിഷവാഹികളാണെന്നു വാസ്തവം മിക്കവരും അറിഞ്ഞിട്ടുണ്ടാകയില്ല. എന്നാൽ കടലിൽ ഇറങ്ങുന്നത് അബദ്ധമല്ലേ എന്നു നിങ്ങളിൽ ചിലർ ചോദിക്കുമായിരിക്കും. അത് ഒരു സാരമായ ചോദ്യമായിരിക്കയില്ല. ഭൂമിയിൽ, കടലിലുള്ളതിനേക്കാളും ലക്ഷമിരട്ടി പാമ്പുകളുണ്ടായിട്ടുകൂടി രാവും പകലും മനുഷ്യന്മാർ ഭൂമിയിൽ സഞ്ചരിക്കുന്നില്ലേ. അപ്പോലെതന്നെ പാമ്പുകൾ കടലിലുണ്ടെന്നുവെച്ചിട്ട് നമുക്കും കടലിലിറങ്ങിക്കൂടെ? ഇതു വളരെ അപൂൎവ്വമായിട്ടെ മനുഷ്യന്മാരെ കടിച്ചു കേട്ടിട്ടുള്ളൂ. ഇതിന്റെ കടിയേറ്റവരാരും ഇതുവരെ ജീവിച്ചുകാണാത്തതുകൊണ്ട് വിഷവീൎയ്യംകൊണ്ട് ഈ കൂട്ടക്കാർ സൎപ്പത്തെക്കൂടി കടത്തിവെക്കുമെന്നു തെളിയുന്നു. മൂന്നടിമുതൽ എട്ടടിവരെ നീളമുള്ള പാമ്പുകളും ഈ വംശത്തിൽ ഉണ്ട്. ഇതിന്റെ വിഷത്തിന്ന് ഒരു വലിയ വിശേഷവിധി ഉണ്ട്. വിഷമേറ്റാൽ ദഷ്ടന്ന് അനുഭവമായ്വരുന്നത് ഒരു ലഹരിമയമായ പരമാനന്ദമാണ്. അവൻ വളരെ ചുറുചുറുക്കോടെ ന

ടക്കുന്നതും നേരംപോക്കു പറയുന്നതും കാണും. ശരീരസൌഖ്യത്തിന്റെ പരമകാഷ്ഠ പ്രാപിച്ചവനാണെന്ന് ആൎക്കും തോന്നിപ്പോകുംപ്രകാരം, അവന്റെ മുഖത്തിന്നു പ്രസാദവും കൎമ്മത്തിന്ന് ഉത്സാഹവും സ്വഭാവത്തിന്ന് ഉന്മേഷവും ഉണ്ടാകും. കെടാൻപോകുന്ന തിരിയെപ്പോലെ ഇത് ഒരു അവസാനത്തെ പ്രകാശം മാത്രമാണ്. അല്പനേരം കഴിഞ്ഞാൽ പെട്ടെന്ന് ഒരു തളൎച്ച പിടിപെട്ട് അവൻ വീണുപോകും. "ഹാ ഹാ മേ നിശ്ചയിപ്പാൻപണിയിതു സുഖമോ ദുഃഖമോ നിദ്രതാനോ — മോഹംതാനോ മദംവാ സുമുഖി വിഷമതിൻവ്യാപ്തിയോ എന്നുതോന്നും". ഇങ്ങിനെ ഭവഭൂതി ശ്രീരാമനെക്കൊണ്ട് പറഞ്ഞതാലോചിക്കുമ്പോൾ ചില പ്രത്യേകതരം വിഷവ്യാപ്തിവേദനക്കുപകരം സുഖമുണ്ടാക്കുമെന്ന് അന്നുള്ളവരും ധരിച്ചിരുന്നു എന്നുവരുന്നു. ആകൃതിയിൽ പാമ്പുകളെപ്പോലെ ഉരുണ്ടുനീണ്ട ചില മത്സ്യങ്ങളേയും നമ്മുടെ നാട്ടുകാർ കടല്പാമ്പുകളെന്നു തെറ്റായി വിളിച്ചുവരാറുണ്ട്. മത്സ്യങ്ങളാണെങ്കിൽ ദേഹത്തിന്റെ ഏതെങ്കിലും ഭാഗത്തിൽ ചിറകുകളോ ചിറകുകളുടെ അടയാളങ്ങളോ കാണും. ആ മാതിരി യാതൊന്നും കടല്പാമ്പുകൾക്കു കാണുകയില്ല. വെള്ളത്തിന്റെ ഉള്ളിൽനിന്ന് കടിച്ചാൽ വിഷമുണ്ടാകയില്ലെന്നു നാട്ടുകാർ പറയുന്നതു വിശ്വസിക്കത്തക്കതല്ലെന്ന് കടല്പാമ്പുകൾ തെളിയിക്കുന്നുണ്ട്. മണ്ണാർ ഉൾക്കടലിൽനിന്നു, കഴുത്തോളം വെള്ളത്തിൽനിന്നിരുന്ന ഒരു ധ്വരയുടെ കാലിന്റെ വിരലിന്ന് ഒരു കടല്പാമ്പ് കടിക്കുകയും ആ ധ്വര ക്ഷണകാലംകൊണ്ട് മൃത

നാകയുംചെയ്യു. കടല്പാമ്പുകളെ ധാരാളം കാണുന്നത് ഹി ന്തുസമുദ്രത്തിലാണ്. വടക്കെ മലയാളത്തിൽ തൃക്കോടിയുടെ അടുത്തുള്ളതും വെള്ളിമാങ്കല്ല് എന്നു വിളിച്ചുവരുന്നതും ആയ ഒരു കൽതുരുത്തി കിടക്കുന്നുണ്ട്. ഇതിൻെറ വിടകളിലും മററും കാണുന്ന സ്ഫാടികവെള്ളത്തിൽ ഈ പാമ്പുകളെ ധാരാളം കാണാറുണ്ട്. കടല്പാമ്പിൻെറ വിഷത്തിന്നു സർപ്പവിഷത്തേക്കാൾ ഇരുപതിരട്ടി കടുപ്പമുണ്ടെന്ന് റോജർ എന്ന പണ്ഡിതൻ പരിശോധിച്ചു മനസ്സിലാക്കിയിരിക്കുന്നു.

**മണ്ഡലികൾ:** — (Vipers) ഞാൻ മണ്ഡലികൾ എന്നു വിളിക്കുന്ന പാമ്പുകൾ ഇന്നവരായാണെന്ന് വിവരിക്കാതെ നിവൃത്തിയില്ല. വർണ്ണമുള്ള പാമ്പുകളെ മുഴുവനും മണ്ഡലികൾ എന്നു വിളിച്ചുവരുന്നവരാണ് നമ്മുടെ നാട്ടുകാർ. ഒരുതരം പെരുമ്പാമ്പിനെ അണലി എന്നു പേരുംഇട്ട് അളവില്ലാത്ത വിഷവാഹിയാണെന്നു വിശ്വസിച്ചുപോരുന്ന കൂട്ടരല്ലേ അവർ. അങ്ങിനെയുള്ള മഹത്തുക്കൾ മണ്ഡലി എന്നു വിളിച്ചുവരുന്ന എല്ലാം പാമ്പുകളും ഞാൻ വിവരിക്കുന്ന മണ്ഡലികളിൽ പെടുകയില്ല. മണ്ഡലികളുടെ തുള്ളികൾ എത്രയോ ചെറുതാകകൊണ്ട് ദേഹത്തിന്മേൽ വർണ്ണംകൊണ്ടുള്ള ഒരു തേപ്പല്ലാതെ തുള്ളിഉണ്ടെന്നു തോന്നുകയില്ല. മസ്തകത്തിന്മേൽ മററ പാമ്പുകളെപ്പോലെ പലിശകൾ എന്നു വിളിച്ചുവരാവുന്ന വലിയ തഴമ്പൻതുള്ളികൾ ഉണ്ടാകയില്ല. ഇതാണ് സാക്ഷാൽ മണ്ഡലി. എന്നാൽ അരമണ്ഡലികൾ (Pit-Vipers) എന്ന മററൊരുതരം മണ്ഡലികൾ ഉണ്ട്. ഇതിൻെറ ത

ലയുടെ ഇടവും വലവും പിടിച്ചു ഞെക്കിയപോലെ ഒരു അമച്ചയുണ്ട്. (Genus Trimerisurus or Callophis) ഈ കൂട്ടക്കാരിൽ പെട്ടതാണ് പച്ചമണ്ടലി, ആന്തത്തലയൻ മുതലായ കൂട്ടർ. ഈ രണ്ടു കൂട്ടരും ചെറിയ ചെടികളിലും കാറ്റിക്കാട്ടുകളിലും കേറിക്കൂടുന്നവരാണ്. ഇവിടെ കാണുന്ന സാക്ഷാൽ മണ്ടെലികൾ പയ്യാനമണ്ടലിയും തളമണ്ടലിയും മാത്രമാണ്. എല്ലാ മണ്ടലികളും വിഷവാഹികളാണ്.

പയ്യാനമണ്ടലി. (Daboia Elegans or Russels' Vipar) മണ്ടലികളിൽവെച്ച് ഒരു ഭയങ്കരൻ ഇവൻ തന്നെയാണ്. ഇവൻ നമ്മുടെ രാജ്യത്തു സാധാരണ കണ്ടുവരുന്ന ഒരു വിഷപ്പാമ്പാണ്. ഇവനെ അധികമായി കണ്ടുവരുന്നത് വടക്കെ മലയാളത്തിലാണ്. കണ്ണൂരിൽ ഇവനെ ഞാൻ എത്രയെങ്കിലും കണ്ടിട്ടുണ്ട്. കാഴ്ചക്കു സുന്ദരനായ ഇവൻ ബഹുഭയങ്കരനാണ്. ദേഹത്തിന്റെ അടിസ്ഥാനവൎണ്ണം ഒരു പതിഞ്ഞ മഞ്ഞയാണ്. അതിന്മേൽ പല മാതിരിയായ കറപ്പുപുള്ളികൾ നിരത്തിവെച്ചപോലെ നില്ക്കുന്നുണ്ടാകും. പാമ്പിന്റെ പുറത്തും ഇരുവശത്തും ചങ്ങലപോലെ ഈ മാതിരി പുള്ളികൾ നില്ക്കുന്നുണ്ടാകും. പിൻഭാഗം പരന്ന തല, കഴുത്തിൽനിന്നു വളരെ വ്യത്യാസപ്പെട്ടുനില്ക്കും. പ്രകാരം കഴുത്തൊക്കൾ വളരെ വൎണ്ണമുള്ളതായിരിക്കും. ഇവനെ നോക്കുമ്പോൾ പ്രഥമദൃഷ്ടിയിൽ മുഴച്ചുതോന്നുന്നത് ഇവന്റെ ഭയങ്കരവലിപ്പമുള്ള നാസാദ്വാരങ്ങളാണ്. ഇവൻ നാലടി നീളവും നല്ല തടിയും വെക്കുന്നവനാണ്. ഇ

ത് ചിലപ്പോൾ ചൈതന്യമില്ലാതെ ഓരോടിക്കിൽ പു ളഞ്ഞുകിടക്കും. ആളുകളുടെ കാൽചെരുമാററം കേട്ടാൽത ന്നെ ഇവൻ കൂട്ടാക്കാത്തതുകൊണ്ട് ഇവററയെ ചവിട്ടി പ്പോവാൻ വളരെ എളുപ്പമാണ്. ഇവൻ ചുറചുറക്ക കു റയുന്നവനാകകൊണ്ട് ചവിട്ടിയ ക്ഷണംതന്നെ ചാടിക്ക ളഞ്ഞാൽ ഇവന്റെ കടിയിൽനിന്നു മിക്കവാറം സമയ ത്ത് മോചനം കിട്ടുന്നതാണ്. മഴ്യുഴിയിലെ നടയിൽവെ ച്ച് ഒന്നിനെ ചവിട്ടിപ്പോയ ഞാൻ ഇങ്ങിനെയാണ് ര ക്ഷപ്പെട്ടുപോയത്. ഒരുദിവസം വള്ളിയായിൽനിന്നു ഒരു വിദ്വാൻ (വിസ്കൃാൻ എന്നു വിളിക്കുന്നതായിരിക്കും വ ളരെ യോജിപ്പ്) സന്ധ്യാസമയത്ത് ഒരു വയലിന്റെ വ രമ്പിൽകൂടെ വരുമ്പോൾ ഈ മണ്ഡലിയെ ചവിട്ടിപ്പോ യി. അവൻ ക്ഷണം മുന്നോട്ടുചാടി കടിയിൽനിന്നു രക്ഷ പ്പെട്ടു. എന്നാൽ അവൻ അവന്റെ പാട്ടിനുപോകാതെ ചവിട്ടിയത് പാമ്പിനെത്തന്നെയോ എന്ന സംശയം തീ ൎക്കാൻ മെല്ലെ മടങ്ങിവന്നു, കുനിഞ്ഞുനിന്ന് ചോടെ സൂ ക്ഷിച്ചുനോക്കുമ്പോൾ, പാമ്പോടിവന്നു അവനെക്കടിച്ചു. യമലോകത്ത് വിസ്കികളുടെ തുക ഒന്നുകൂടി ജാസ്തിയായി എന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലൊ. അനാവശ്യമാ യി ഇവററ ദ്രോഹിക്കില്ലെങ്കിലും മലയാളികളുടെ അകാ ലമരണങ്ങൾക്ക ഒരു വലിയ ഹേതുഭൂതൻ ഇവൻതന്നെയാ ണ്. ഇവൻ മരത്തിന്മേൽ സാധാരണ കേറാറില്ല. കോ പിച്ചാൽ സൎപ്പത്തേക്കാളും വളരെ ഉച്ചത്തിൽ ഊതും. ഈ മണ്ഡലിയുടെ വിഷമേററിട്ട് മനുഷ്യന്മാർ കൂടാതെ വള രെ കന്നുകാലികളും ചത്തുപോകുന്നു. ഇതിന്റെ വിഷമേ

റാൽ ചോര വെള്ളമ്പോലെയായ്പ്പോകുന്നു. ചിലൎക്ക നവദ്വാരങ്ങളിൽക്കൂടിയും രോമകൂപങ്ങളിൽക്കൂടിയും രക്തം അരിഞ്ഞുവരുന്നു. ഇതിന്റെ വിഷപ്പല്ല് കുഴൽപോലെ ഇരിക്കുന്നതിന്നു പകരം അതിന്മേലുള്ളത് വെറും ഒരു ചാലാണ്. അതുകൊണ്ട് ഇതിന്റെ പല്ലുകൊണ്ട് ഒന്നു വാർന്നുപോയാൽക്കൂടി ശരീരത്തിൽ വിഷമേറ്റുപോകുന്നതാണ്. ഇതിന്റെ വിഷപ്പല്ല് വളരെ വലുതാണ്. വല്ല സംഗതിവശാലും പല്ല് അഴിഞ്ഞോ പൊട്ടിയോ നഷ്ടംവന്നുപോയാൽ അതിന്റെ സ്ഥാനത്തു വന്നുനില്ക്കുവാൻ തക്കവണ്ണം മുമ്പിലെത്തത് പിന്നിലെത്തതിനേക്കാൾ വലിപ്പമുണ്ടാകുന്ന നിലയിൽ വേറെയും അഞ്ചാറു അവകാശികളായ പല്ലുകൾ ഉള്ളോട്ട് നില്ക്കുന്നുണ്ടാകും. ഇങ്ങിനെ സ്ഥാനികഴിഞ്ഞാൽ ഇളങ്കൂറും മൂന്നാങ്കൂറും നാലാങ്കൂറും മറ്റും മനുഷ്യരുടെ ചില തറവാട്ടേപ്പ്രട്ടുകളിൽ എന്നപോലെ പയ്യാനമണ്ഡലിയുടെ വിഷപ്പല്ലുകളിലും കാണ്മാനുണ്ട്. മടയുടെ ഉള്ളിൽ കയ്യിട്ടാൽ അതിൽ കുടികൊള്ളുന്ന സൎപ്പങ്ങൾക്കു നമ്മെ വിഷമേല്പിക്കാൻ തക്കവണ്ണം കടിച്ചുകൂട എങ്കിലും പയ്യാനമണ്ഡലിക്കു അതും സാധിക്കും. ഉടമ്പാണെന്ന് ശങ്കിച്ചു ഒരു മടയിൽ കയ്യിട്ട തീവണ്ടിക്കൂലിക്കാരനെ ഒരു പയ്യാനമണ്ഡലി മയ്യഴിയിൽവെച്ചു കടിച്ചുകൊന്നിരിക്കുന്നു. ഇതിന്നു ആഹാരവും വെള്ളവുംകൂടാതെ വളരെകാലത്തോളം ജീവിച്ചിരിക്കാം. ഒരു കൊല്ലത്തോളം തിന്നാതെയുംകുടിക്കാതെയും ഒരു കൂട്ടിൽ പരീക്ഷാൎത്ഥം കിടത്തിയ ഒരുപയ്യാനമണ്ഡലി, അതിന്റെ കൂട്ടിൽ കൊണ്ടയിട്ട ഒരു വലിയ പൂങ്കോഴിയെ കടിക്കുകയും ആ കോഴി മൂന്നു മിനുട്ടുകൊണ്ട് മ

ിച്ചുപോകയും ചെയ്യിട്ടുണ്ട്. വീടുകളിൽ കേറിവരുന്ന സമ്പ്രദായം പയ്യാനമണ്ഡലിക്കില്ല. ഈ പാമ്പിനെ ചിലേടങ്ങളിൽ വട്ടക്കൂറ എന്നു വിളിച്ചുവരുന്നു. പയ്യാനമണ്ഡലികളെ ബൎമ്മയിലും കാണും. ചിലപ്പോൾ അക്ഷോഭ്യനായി ഒരേടത്ത് മരിച്ചപോലെ കിടന്നുകളയുന്നതുകൊണ്ട്, ഈ ജാതിയിൽപെട്ട ഒരു ചെറുപ്പക്കാരനെ ഒരു ചേര പിടിച്ചു വിഴുങ്ങുന്നതു ഞാൻ കണ്ടിട്ടുണ്ട്. ഈ മണ്ഡലികൾ ചിലപ്പോൾ അകാരണമായ വെറിപിടിപെടാറുണ്ട്. ആ സമയത്ത് അതിന്റെ മടയുടെ അടുക്കെക്കൂടെ വഴിപോകുന്നവരെ കഴുത്തുനീട്ടി കടിച്ചുകളയും.

**വീപ്പുമണ്ഡലി:—** (Puff Adder) ഇത് ആഫ്രിക്കയിൽ കാണുന്ന ഒരു ഭയങ്കരനായ മണ്ഡലിയാണ്. ആമപ്പൂട്ടുപോലെയുള്ള തലയും, തടിച്ച ദേഹവും, ആറടിയിലും കവിയുന്ന നീളവും, ഓഷ്ഠത്തിന്റെ അടുക്കെ കുഴലുകൾപോലെ പൊന്തിനില്ക്കുന്ന മൂക്കിൻതുളകളും, കണ്ണുകളുടെ മീതെ, കണ്ണുകൾപോലെ തോന്നുന്ന രണ്ടു കുത്തുകളും ഇവനെ കാഴ്ചയിൽ ഒരു വലിയ രാക്ഷസനാക്കിത്തീൎക്കുന്നുണ്ട്. അത്യന്തം വിഷവാഹിയായ ഈ പാമ്പിന്റെ പേർ കേൾക്കുന്നമാത്രയിൽ നാട്ടുകാർ നടുങ്ങിപ്പോകുന്നു. വെള്ളമില്ലാത്ത മണൽപ്രദേശത്താണ് ഇത് പാൎക്കുന്നത്. കോപിച്ചാലൊ അപകടമുണ്ടെന്നറിഞ്ഞാലോ ഉള്ളോട്ട് ഒരു ദീൎഘമായ ശ്വാസം കഴിച്ചു, ഇതു തന്റെ ദേഹം വണ്ണത്തിൽ ജാസ്തിയാസ്സരുവാൻ തക്കവണ്ണം വീൎപ്പിക്കുന്നു. ആരെങ്കിലും അടുത്തുചെല്ലുമ്പോളൊന്നും ഇവൻ ഭയപ്പെട്ടോടിക്കളയുന്നവനല്ല. സാധാരണ ഇത് മണലിൽ പകുതിദേഹം പുറത്താക്കിക്കിടക്കും. വലി

യ കുതിരകൾകൂടി ഇതിൻെറ കടിയേററാൽ ക്ഷണം മരി ച്ചുപോകുന്നു. നാട്ടുകാർ ഇതിൻെറ വിഷം തങ്ങളുടെ അ മ്പിൻെറ മുനമേൽ പിരട്ടുന്നു. ഇങ്ങിനെ പിരട്ടുന്നത് ഒരു മാതിരി മരപ്പശയോട് ചേൎത്തിട്ടാണ്.

**കൊമ്പൻമണ്ടലി:**—(Horned Viper) ഇതിനെ ആഫ്രിക്കയിലെ ഈജിപ്ത് രാജ്യത്തിലാണ് കാണുന്നത്. ആ ദിക്കിലെ പുരാതന നിവാസികൾ ഈ മണ്ടലിയേപോ ലെ മററ യാതൊരു ജന്തുവേയും ഭയപ്പെട്ടിരുന്നില്ല. ഓരോ മണ്ടെലിക്ക് കണ്ണിൻെറ പിൻഭാഗത്ത് ഓരോകൊമ്പ് പൊന്തിനില്ക്കുന്നു. കൊമ്പ് അരഇഞ്ച് നീളമുണ്ടാകും. ദേഹം രണ്ടടിയിൽ ജാസ്തി നീളംകാണുകയില്ല. ഇത് പാൎക്ക ന്നത് മണൽസ്ഥലത്താണ്. ഒട്ടകത്തിൻെറ കാലടിയുടെ വട്ടവായി കുഴിഞ്ഞുനില്ക്കുന്ന സ്ഥലത്തു ഇത് ചുരുണ്ടുകി ടക്കും. ദ്രോഹംചെയ്വാൻ ഇവൻ സൎവ്വദാ സന്നദ്ധനാണ്. വല്ല ജന്തുക്കളും അട്ടക്കെക്കൂടെ കടന്നുപോകുമ്പോൾ ഇതു പെട്ടെന്നു ചാടിക്കടിക്കും. കുതിരകളും മററും ഇതിനെ കാ ണുമ്പോൾ ഭയപ്പെട്ടു ചാടിപ്പായും. തന്നെ ദ്രോഹിക്കാതെ തന്നെ, അനാവശ്യമായി മററ ജന്തുക്കളെ ഈ ക്രൂരൻ കടിച്ചുകൊല്ലും. ഇവൻെറ ആഹാരം എലിയും പല്ലിയുമാ ണ്. വൎണ്ണം ഒരു പതിഞ്ഞ മഞ്ഞയിന്മേൽ അഞ്ചാറ് വരി കളായി നില്ക്കുന്ന കറുപ്പ് കുത്തുകളാകുന്നു. ഇടക്കിടെ വെ ള്ളക്കുത്തുകളും കാണും. മനുഷ്യർ ഇതിൻെറ വിഷമേററാൽ അരമണിക്കൂറിനുള്ളിൽ മരിച്ചുപോകുന്നു. കൊമ്പൻമണ്ട ലിയിലും പലതരക്കാരുണ്ട്, ഒററക്കൊമ്പനും, ഇരട്ടക്കൊ മ്പനും മുക്കൊമ്പനും നാൽക്കൊമ്പനും ഒക്കെ ഓരോതരക്കാ രായി നില്ക്കുന്നുണ്ട്.

തളമണ്ഡലി:— (Echis Carinata) കണ്ടാൽ ഒരു പയ്യാനമണ്ഡലിയുടെ ചെറിയ കുട്ടിയാണെന്നു തോന്നും. ദേഹത്തിന്മേൽ ഒരു വിവരിക്കവയ്യാത്ത വൎണ്ണപ്പണി ഉണ്ട്. കണ്ണുകാണുമ്പോൾ ഇവൻ ചില്ലറക്കാരനല്ലെന്നു മനസ്സിലാക്കാം. സാധാരണ കിടക്കുമ്പോൾ ദേഹം രണ്ടു മടക്കാക്കി(S. എന്നുപോലെ) തല മുന്നോട്ടാക്കി വെക്കും. തമിളന്മാർ ഇതിനെ ചുരുട്ട എന്നു പറയുന്നു. മലയാളക്കാർ ചുരുട്ട എന്നു വിളിച്ചുവരുന്ന പാമ്പ് ഈ മാതിരി പാമ്പല്ല. അതുകൊണ്ടാണ് ഞാൻ ഇതിന്ന് ആ പേർ സ്വീകരിക്കാതിരിക്കുന്നത്. ഇതിൻെറ നീളം ഏറിവന്നാൽ രണ്ടടി മാത്രമെ ഉണ്ടാകയുള്ളു. ഇതിന്ന് ഒരു ഊതുമ്പോലെയുള്ള ശബ്ദം തൻെറ ദേഹത്തിന്മേലുള്ള തുളികൾ അന്യോന്യം ഉരസി പുറപ്പെടുവിക്കാൻ സാധിക്കും. കാഴ്ചബങ്ക്ലാവിൽ ഇതിനെ ഇട്ട കൂട്ടിൻെറ അടുത്തു ചെന്നാൽ ഒരു തിരയൊഴുകിപ്പോകുമ്പോലെ ദേഹം മുൻഭാഗത്തു വീൎത്ത് അതു ക്രമേണ പിന്നോട്ടു ഒഴുകിപ്പോകുംപോലെ ഗതിചെയ്യുന്നതു കാണും. കടിക്കാനായി വലിയ കാരണമൊന്നും വേണമെന്നില്ല. സമീപത്തുകൂടെ കടന്നുപോയാൽ മതി. മിന്നലേക്കാളും വേഗതയിൽ അതു കടിച്ചു കഴിയും. ഇതു ഭയങ്കരനും ക്രൂരനുമായ ഒരു വിഷപ്പാമ്പാണ്. ഇതിൻെറ കടിയേററ കോഴി നാലഞ്ചു മിനുട്ടകൊണ്ട് മരിച്ചുപോകും. മനുഷ്യൻ മരിക്കുമോ എന്നു തീൎച്ചുപറഞ്ഞുകൂട. എന്നാൽ തളമണ്ഡലി സമൃദ്ധിയായുള്ള ദിക്കിൽ, വിഷംതീണ്ടിമരണത്തിൻെറ സംഖ്യ വൎദ്ധിക്കുന്നതുകൊണ്ടു മനുഷ്യനും ഇതിൻെറ കടിയേററാൽ മരിച്ചു

പോകുമെന്നുതന്നെയാണ് മനസ്സിലാക്കേണ്ടത്. ഇവനെ നമ്മുടെ രാജ്യത്തിലും ദുല്ലഭം കാണുമെങ്കിലും വടക്കെ ഇന്ത്യയിലാണ് ഇവന്റെ ജാതിയെ സുലഭമായി കാണുന്നത്.

കുട്ടകുട്ടമണ്ഡലി:— (Rattle Snake) ഇതിന്നു വാലിന്റെ അററത്തിൽ നാടകൊണ്ട് കുറെ മുകിളലോളം വരിഞ്ഞു ചുററിയമട്ടിൽ ഒരു ആകൃതിവിശേഷം ഉണ്ട്. വാൽ കണ്ടാൽ ചുററുള്ള കൊങ്കുരുവിന്റെ (ഒരുതരം ശുക്തിജം) ആകൃതി തോന്നിപ്പോകും. വല്ലവരും അടുത്തു ചെന്നാലോ ഉപദ്രവിച്ചാലോ ഇതു വാൽകൊണ്ട് കുട്ടകുട്ട എന്ന ഒരു കുഴക്കുംപോലെയുള്ള ശബ്ദമുണ്ടാക്കും. ഇതിന്റെ സാധാരണ നിലയിലുള്ള കിടത്തത്തിന്ന് ഒരു വിശേഷവിധി ഉണ്ട്. ദേഹം ചുരുളയായി ചുററിച്ചും കഴുത്തു S എന്നപോലെ വളച്ചും, തല ദേഹത്തിന്റെ ചുറയുടെ ഉള്ളിൽനിന്നു പൊന്തിച്ച മീതെ അട്ടിയിൽ പിടിച്ചും, ശംഖുപോലെ തോന്നുന്ന വാൽ ചുററുടെ ഉയർച്ചയെക്കാൾ കവിഞ്ഞു പൊന്തി നിർത്തിച്ചും ആണ് ഇതിന്റെ സ്വാഭാവികമായ കിടത്തം. മലയിൽ കടന്നുകൂടാൻ ഇതു ഒട്ടും ഇഷ്ടപ്പെടുന്നില്ല. അമേരിക്കയിലും ഇന്ത്യയിലുമാണ് ഇത്തരം മണ്ഡലികളെ കാണുന്നത്. ഇന്ത്യയിലെ ജാതിക്ക് അമേരിക്കയിലെ ജാതിയുടെ അത്ര വിഷമില്ല. ഇന്ത്യയിൽതന്നെ കുട്ടകുട്ടമണ്ഡലികളെ വളരെ അപൂർവ്വമായിട്ടേ കാണുന്നുള്ളൂ. വടക്കെ ഇന്ത്യയിലാണ് മിക്കവാറും സമയത്ത് ഇവററയെ കാണുന്നത്. അവിടെ ഈ ജാതി പാമ്പുകൾ മരത്തിന്മേലും കേറുന്നു. അമേരിക്കയിലെ

കുട്ടകുട്ടമണ്ഡലികൾ ശൈത്യകാലത്ത് ഒരു ദീൎഘനിദ്രചെയ്യുന്നു. അങ്ങിനെ ചെയ്വാൻ കാലമാകുമ്പോൾ ഇവറ്റ അദൃഷ്ടമായ ഒരു വാസനാശക്തിക്കധീനന്മാരായി ഒരു പ്രത്യേകദിക്കിൽ സീമയില്ലാതെ സമൂഹിക്കുന്നു. ഇങ്ങിനെ ചെയ്തുകഴിഞ്ഞാൽ, ദിഗ്ജയം ചെയ്വാനൊരുമ്പെട്ട സേനാസമൂഹത്തെപ്പോലെ ഒക്കപ്പാടെ, പിന്നീടൊരു പ്രത്യേകഗുഹയിൽ ചെന്നുകിടക്കുകയും ചെയ്യുന്നു. ഇങ്ങിനെ കണ്ടുകിട്ടുന്ന അവസരങ്ങളിൽ അമേരിക്കക്കാർ, ഇത്ര നല്ലതരം വെറുതെ വിട്ടുകളയരുതെന്നുവെച്ച് ഇവറ്റയെ അനവധി കൊല്ലാറുണ്ട്. എത്രതന്നെ വിഷവാഹിയായാലും ഇതിനെക്കൊണ്ട് മനുഷ്യന്നു വളരെ അപൂൎവ്വമായിട്ടെ അപായം നേരിടാറുള്ളു. എന്തുകൊണ്ടെന്നാൽ ഏകദേശം തന്റെ നേരെ വല്ലവരും അടുക്കുന്നുണ്ടെന്നു കാണുമ്പോൾ ഇവൻ ഇവന്റെ സ്വാഭാവികമായ കുട്ടകുട്ടശബ്ദം കൂടക്കൂടെ പുറപ്പെടുവിക്കുകയും അതുകേട്ടു അപായം തിരിച്ചറിയുന്ന മനുഷ്യൻ മറ്റൊരു വഴിക്കു പോകുകയും ചെയ്യുന്നു. പാഞ്ഞുകടിക്കുന്ന പതിവു കുട്ടകുട്ടമണ്ഡലിക്കില്ല. ഇതിന്റെ വാലിന്മേൽ കാണുന്ന ചുറയുടെ സംഖ്യകൊണ്ട് ഇതിന്റെ പ്രായം കണക്കാക്കാമെന്നു പറയുന്നു. തെക്കെ ഇന്ത്യയിൽ കുട്ടകുട്ടമണ്ഡലി ഇല്ലെന്നാണ് ചില ജന്തുവൃത്താന്തക്കാരുടെ അഭിപ്രായം. ഈ അഭിപ്രായം ശരിയാണെന്നു തോന്നുന്നില്ല. തെക്കെ ഇന്ത്യയിൽ ദുൎല്ലഭമായി ഇതിനെ കാണുമെന്നാണ് വിചാരിക്കേണ്ടത്. എന്തുകൊണ്ടെന്നാൽ നമ്മുടെ മലയാളത്തിലുംകൂടി ഞാൻ ഈ ജാതി മണ്ഡലിയെ കണ്ടിട്ടു, ഇതിനെ ക

ണ്ടാൽ കുട്ടകുട്ടമണ്ഡലിയാണെന്ന് ഒരു നോക്കിന്നു മനസ്സിലാക്കാം. ഒന്നാമത് ആ ഛായയുള്ള വാൽ, രണ്ടാമത് ആ വാൽകൊണ്ടു പുറത്തിറക്കുന്ന കുടയുംപോലെയുള്ള ശബ്ദം ഇതു രണ്ടും കണ്ടാലും കേട്ടാലും ഏതു പാമരന്നും കുട്ടകുട്ടമണ്ഡലിയെ തിരിച്ചറിവാൻ സാധിക്കും. ഒന്നിനെ മയ്യഴിയിലും മറെറാന്നിനെ വടകരയിലും കണ്ടിട്ടുണ്ട്. മലയാളത്തിൽ കാണുന്ന പാമ്പുകളെ മിക്കവാറും തെക്കൻ ഇന്ത്യയിലും കാണുമെന്നത് നിസ്സംശയമാണ്. വടക്കെ ഇന്ത്യയിൽ കാണുന്ന പാമ്പിന്നു മലയാളത്തിൽ എത്തുന്നതിലും എളുപ്പം തെക്കെ ഇന്ത്യയിൽ എത്താനാണ്.

**പച്ചമണ്ഡലി**:—ഇത് അരമണ്ഡലി എന്ന ജാതിയിൽ പെട്ടതാണ്. ദേഹം പച്ചളിപ്പാമ്പിന്റെ നിറമാണെങ്കിലും നീളം അത്ര ജാസ്തി കാണുകയില്ല. പച്ചളിപ്പാമ്പക്കാൾ ദേഹത്തിന്നു സ്ഥൂലതയും ഉണ്ട്. ഈ മണ്ഡലി മരത്തിന്മേലും കേറും. ഇവനും ഒരു വിഷമുള്ള പാമ്പാണ്. ഇതിന്റെ വിഷമേററാൽ വായിൽക്കൂടെയും മൂക്കിൽക്കൂടെയും വളരെ നാളോളം (രണ്ടു മാസത്തോളം) ചോര ഒലിച്ചുകൊണ്ടിരിക്കും. പക്ഷെ മനുഷ്യർ മരിച്ചുപോകുന്നത് അപൂർവ്വമാണ്. പച്ചനിറത്തിൽതന്നെ മറെറാരു തരം മണ്ഡലി ഉള്ളത് ആന്തതലയനാണ്. ഇതിന്ന് ഈ പേർ സിദ്ധിച്ചത് ആന്തയുടെ തലയുടെ പിൻഭാഗം കാണുന്ന ഒരു തൊപ്പിപോലെ ഉള്ള തള്ളൽ ഇതിന്റെ തലക്കും കാണുന്നതുകൊണ്ടാണ്. ഇതും മരത്തിന്മേൽ കേറുന്ന ഒരുതരം മണ്ഡലിയാണ്. അരമണ്ഡലികളിൽ എനിയും പല തരക്കാരുണ്ട്.

ഗരുഡപ്പാമ്പുകൾ:— (Calamaria) ഇത് ഒരുതരം നീണ്ട നേരിയ ചെറുപാമ്പുകളാണ്. ഇതിന്റെ മേലെ അണ്ണിയും ഇടത്തും വലത്തും കിടക്കുന്ന ഓരോ വിഷസ്സഞ്ചി അണ്ണിതുടങ്ങി ഏകദേശം വാലിന്റെ കടയോളം നീളമുണ്ടാകും. എന്നിട്ടുകൂടി ഇതിന്റെ വിഷത്തിന്നു വലിയ വീൎയ്യമുണ്ടെന്നു തോന്നുന്നില്ല. മനുഷ്യർ ഇതിന്റെ കടിയേററാൽ മരിച്ചുപോകയില്ല. ഇതു ചെറിയപാമ്പുകളെയല്ലാതെ മററൊന്നിനേയും തിന്നുകയില്ല. ഗരുഡനെപ്പോലെതന്നെ ഭോഗഭുക്കായതുകൊണ്ടാണ് ഇതിന്നു ഗരുഡപ്പാമ്പുകൾ എന്നു പേർ സിദ്ധിച്ചത്.

ഇതൊന്നുംകൂടാതെ നമ്മുടെ നാട്ടിൽതന്നെ പിന്നെയും പലതരം പാമ്പുകളുണ്ട്. ഉപ്പ് മണ്ടലി, തെയ്യൻ, കട്ടിവീൎയ്യൻ, ചുരുട്ട, വളയൻ (Lyeodon Aulicus), ഇങ്ങിനെ ചിലതിന്നേ പേരുകളുള്ളൂ. തെയ്യൻ ക്ഷണം ക്രുദ്ധനാകുന്ന ഒരു പാമ്പാണ്. കോപിക്കുമ്പോൾ ഈ തെയ്യൻ (Tropodonatus Stolatus) ദേഹം തലതുടങ്ങി വാലിന്റെ കടവരെ പരത്തും. ഞാൻ ഒരിക്കൽ ഒരിടയിൽവെച്ചു ഒരു വടികൊണ്ട് ഒരു ചെറിയ തെയ്യനെ ഉപദ്രവിച്ചപ്പോൾ അത് തുരുതുരെ വടിക്കു രണ്ടുമൂന്നു കടികടിച്ചു. കുട്ടിവീൎയ്യൻ പാലക്കാട്ട് പതിവായി കാണുന്ന ഒരു ചെറിയ പാമ്പാണ്. മൈതാനത്തിൽ ലാത്തുന്നതിന്നാണ് ഇതിന്നു വളരെ താല്പൎയ്യം. ഞാൻ ഒരു ദിവസം ഇതിനെ ഒന്നിനെ മൈതാനത്ത് കൊന്നിട്ടു. അരമണിക്കൂർ കഴിഞ്ഞു അവിടെച്ചെന്നു നോക്കിയപ്പോൾ, തന്റെ കൂട്ടക്കാരിൽ മൂന്നാലാളുകൾ തങ്ങളുടെ സഹോദരന്റെ

ശവവും ചുററിക്കിടക്കുന്നതുകണ്ട് ആശ്ചൎയ്യപ്പെട്ടു. ഇക്കൂട്ടർ ഇത്രവേഗം അവിടെ എങ്ങിനെ എത്തി എന്നും, ഇങ്ങിനെ ചെയ്യതിന്റെ താല്പൎയ്യമെന്തെന്നും എനിക്കു മനസ്സിലായില്ല. ഇപ്പോൾ ഇത്രമാത്രം. ബാക്കിപ്പാമ്പുകളെ ഒക്കെ എടുത്തു വിവരിക്കാൻ ഇവിടെ സൌകൎയ്യമൊന്നും കാണാത്തതുകൊണ്ടും, ചിത്രമില്ലാതെ ഇവയുടെ വിവരണമൊന്നും പൂൎത്തിയാകാനിടയില്ലാത്തതുകൊണ്ടും, ആ ഭാഗമൊക്കെ വിട്ടുകളയേണ്ടിവന്നിരിക്കുന്നു.

പാമ്പിനെപ്പററി എഴുതുമ്പോൾ, രണ്ടുമൂന്നു സംഗതികൾ എഴുതുവാൻ വിട്ടുപോയതു്, വലിയ ആനക്കാൎയ്യങ്ങളൊന്നുമല്ലെങ്കിലും, വായനക്കാൎക്കു രസിക്കുമെന്നു വിചാരിച്ചിട്ടു് ഞാൻ എഴുതുന്നതാണ്. നമ്മുടെ അറിവില്ലാത്ത നാട്ടുകാർ പറയുന്ന യാതൊരുകാൎയ്യങ്ങളും വിശ്വാസയോഗ്യങ്ങളല്ല. "ഒരിക്കൽ ഞാൻ രണ്ടുമൂന്നു കൂലിക്കാരേയും കൂട്ടി ഒരു കിളകിളപ്പിക്കുകയായിരുന്നു. കൂലിക്കാർ തിണ്ട് കൊത്തിക്കൊണ്ടിരിക്കെ, ഒരു മടയിൽനിന്നു പെട്ടെന്നു ഒരു പാമ്പ് ഇടയിലേക്കു ചാടി. പാമ്പിന്നു രണ്ടുഭാഗവും തല ഉണ്ടായിരുന്നു. എന്റെ വശം നല്ല പിശാങ്കത്തി ഉണ്ടായിരുന്നു. ഞാൻ ഒരു വെട്ടിന്നു പാമ്പിനെ രണ്ടുകഷ്ണമാക്കി. അപ്പോൾ എന്തൊരത്ഭുതം. വടക്കോട്ടീശ്വരനാണെ നേരുകണ്ടെങ്കിലല്ലാതെ ആരും വിശ്വസിക്കയില്ല. ഞാനും ആ കൂലിക്കാരും മാത്രമേ കണ്ടിരുന്നുള്ളു. പെട്ടെന്നു കൊത്തേററ ഭാഗത്ത് ഓരോ വാലും മുളച്ചുവന്നു ആദ്യത്തെ ഒരു പാമ്പ് രണ്ടു പാമ്പുകളായി രണ്ടുദിക്കിലേക്കു ഓടിക്കളഞ്ഞു". ഇതാണ് ഒരു സാമാ

ന്യം പോരുന്ന ജന്മി എന്നോട് പ്രസ്താപിച്ചത്. തന്റെ മുജ്ജന്മകഥകൾ, കൊല്ലവും കൂടി കണക്കാക്കി എഴുതുവാൻ ധൈൎയ്യപ്പെട്ട ആനിബെസാണ്ട് മദാമ്മയുടെ, ആന വലിച്ചാൽ നീങ്ങാത്ത പൊള്ളുകളും ഭള്ളുകളുംകൂടി ഇതിന്നു സമമാകുമോ എന്നു സംശയിക്കേണ്ടിവന്നിരിക്കുന്നു. ഒന്നാമത് ഒരു പാമ്പ് ചേനത്തണ്ടുപോലെയോ ഉണ്ണിക്കാമ്പുപോലെയോ എളുപ്പത്തിൽ ഒരു വെട്ടിന്നു മുറിഞ്ഞുപോകുന്ന ഒന്നെന്നാണ് ഈ സരസന്മാർ കരുതിയത്. ഇത്ര വിഡ്ഢിത്വമായ വിശ്വാസം വേറെ ഒന്നുമില്ല. പാമ്പിന്റെ ദേഹത്തിന്മേൽ നെടുനീളെ ഒരു ഉറപ്പുള്ള മുതുകെല്ലും അതിൽനിന്ന് ഇരുവശത്തും താഴന്ന വാരിയെല്ലുകളും ഉള്ളപ്പോൾ, കത്തികൊണ്ട് ഒരു വെട്ടുവെട്ടിയാൽ പ്രയാസമില്ലാതെ രണ്ടു കഷണമായിപ്പോക എന്നത് ഒരു ഉണ്ടാവാൻ പാടില്ലാത്ത സംഗതിയാണ്. ഒരുദിവസം ഒരു സൎപ്പത്തിന്റെ തല ദേഹത്തിൽനിന്നു മുറിച്ചെടുപ്പാൻ യത്നിച്ച എനിക്കു അതിന്റെ കാൎയ്യം നല്ലവണ്ണമറിയാം. ഒരു മരത്തിന്മേൽ അതിനെ കിടത്തി, ഒരു കൈക്കോട്ടുകൊണ്ടു വെട്ടിയിട്ടുതന്നെ, രണ്ടുമൂന്നു വെട്ടുകൊണ്ടു മാത്രമേ അതു മുറിഞ്ഞുള്ളൂ. മറെറാരു വിദ്വാൻ കണ്ടകാൎയ്യം എന്നോട് പ്രസ്താപിച്ചത് ഇങ്ങിനെയായിരുന്നു. ഞാനും രാമൻ വൈദ്യരും സംഗതിവശാൽ അണ്ടല്ലൂക്കു പോകയായിരുന്നു. പോകുംവഴിക്കു ഒരു കാടുകെട്ടിയ കൽപ്പറമ്പുണ്ടായിരുന്നു. അവിടുന്നു ഒരു നേരിയ ദീനസ്വരം പുറപ്പെടുന്നതുകേട്ടു. അതെന്താണെന്നു രാമൻവൈദ്യരോട് ഞാൻ ചോദിച്ചു. അദ്ദേഹം ഒരു വിഷവൈദ്യ

ശീലമുള്ള ഒരാളായിരുന്നു. വൈദ്യർ കുറെ ഒന്നാലോചിച്ചു, പ്രസവവേദന കിട്ടിയ ഒരു മണ്ഡലി കരയുന്നതാണെന്നു പറഞ്ഞു. മണ്ഡലിക്കു സാധാരണ മുതുക് കീറുകയാണെന്നും അതിൽകൂടെ മണ്ഡലിക്കുട്ടികൾ കൂടാതെ നാനാമാതിരി വിഷജന്തുക്കളും വരുമെന്നും, ഇങ്ങിനെ പ്രസവിച്ചതോടുകൂടി മണ്ഡലിയും മരിച്ചുപോകുമെന്നും വൈദ്യർ എന്നോടു പറഞ്ഞു. ഇതു കേട്ടപ്പോൾ കണ്ണുകൊണ്ട്, കാണേണമെന്നു വിചാരിച്ചു ഞാനും വൈദ്യരും ആ പറമ്പിൽ കടന്നുചെന്നു. വൈദ്യർ ഒരു കുണ്ടിൽ കിടന്നിരുന്ന മണ്ഡലിയെ എനിക്കു കാട്ടി. വലിയ കൂററൻ. ഒരു കഴങ്ങിന്റെ തടി ഉണ്ട്. ഒന്നാമത് മുതുകിൽകൂടെ അഞ്ചാറ് ചെറുമണ്ഡലികൾ ഇറങ്ങിവന്നു. പിന്നെ വന്നത് രണ്ടരണയായിരുന്നു. പിന്നെ നാലഞ്ച് തേളും അഞ്ചാറ് പഴുതാരയും പുറത്തുവന്നു. എല്ലാം തീൎന്നെന്നു വിചാരിച്ചപ്പോൾ അതാ പുറത്തുവരുന്നു അഞ്ചുപത്തു ചിലന്തികൾ. ഞങ്ങളോട് ചിരി പൊട്ടിപ്പോയി. ഞങ്ങൾക്കു കളവ് പറഞ്ഞിട്ടെന്ത് കിട്ടാനാണ്. ഇതിൽ പിന്നെ മണ്ഡലിക്കു ദേഹത്തിന്നു ഒരു വിറയൽ പിടിപെട്ടു വാലുകൊണ്ട് കുറേ നിലത്തുതല്ലി. എന്നിട്ട് അതു മരിച്ചു."

ഇങ്ങിനെ ഒക്കെ പറഞ്ഞു തരുവാൻ ധൈൎയ്യപ്പെടുന്ന കൂട്ടൎക്കു എന്തുതന്നെ പറഞ്ഞുകൂട. നിശ്ചയമായിട്ടും ഇവരെ ഒക്കെ ബ്രഹ്മവിദ്യാസംഘത്തിൽ (Theosophic Society) പൂൎവ്വജന്മവൃത്താന്തങ്ങളെഴുതുവാൻ വയ്ക്കുന്ന അംഗങ്ങളാക്കി അഭിഷേകം ചെയ്യേണ്ടതാണെന്നു എന്റെ ശിപാൎശിക്കു വല്ല വിലയും ഉണ്ടായിരുന്നെങ്കിൽ ഞാനിങ്ങിനെ ചെ

ശ്യമായിരുന്നു. മറെറാരുവിദ്വാൻ പറഞ്ഞ കഥ ഇതിലും വിചിത്രമായിരിക്കുന്നു. ഗവമ്മേണ്ടിന്റെ ദരസ്സർപരീക്ഷ ജയിച്ച ഒരുവനെ വിഡ്ഢി എന്നു വിളിക്കുന്നത് നിയമവിരോധമാണെന്നു ഭയപ്പെട്ടിട്ട് എനിക്കങ്ങിനെ വിളിക്കാൻ തല്ക്കാലം ധൈര്യം വരുന്നില്ല. അദ്ദേഹത്തിന്റെകഥ കേൾക്കത്തക്കതുതന്നെയാണ്. "ഈ ഇംഗ്ലീഷുകാർക്കുണ്ടോ വിഷവൈദ്യം. നിങ്ങളുടെ അമ്മയുടെ അച്ഛൻ കക്കാട്ട് കുങ്കറ് വൈദ്യരായിരുന്നു. അദ്ദേഹത്തിനെപ്പോലെ വിഷവൈദ്യം അറിഞ്ഞിട്ടുള്ളവർ, പരശുരാമൻ സൃഷ്ടിച്ച ഈ കേരളത്തിൽ, ഗോകർണ്ണംമുതൽ കന്യാകുമാരിവരെ തിരികത്തിച്ചു തിരഞ്ഞുനോക്കിയാലുംകൂടി മറെറാരാളെ കാണുകയില്ല. ഞാൻ അക്കാലത്ത് ഒരു ചെറിയ കുട്ടിയായിരുന്നു. കഷ്ടിച്ചു എട്ടു വയസ്സുണ്ടായിരുന്നില്ല. ഒരുദിവസം മയ്യഴിയിൽ പോയപ്പോൾ ഞാനവിടെ പോയിരുന്നു. അന്നു താമസിച്ചതും അവിടെത്തന്നെ ആയിരുന്നു. ഇവര് കോലായിൽ ഒരു പുല്ലുപായിൽ ഇരിക്കുന്നുണ്ട്. ഞാൻ സമീപത്ത് ഒരു പലയിന്മേലും. ഒരു നിലവിളക്കു കത്തുന്നുമുണ്ട്. ഏകദേശം എട്ടെട്ടരമണിക്കു ഒരു കണിയാനെ വിഷംതീണ്ടീട്ട് അവിടെ കൊണ്ടുവന്നു. ഇദ്ദേഹം സകലവിവരവും മുങ്കൂട്ടിത്തന്നെ വീട്ടുകാരോട് പറഞ്ഞിരുന്നു. അതുകൊണ്ടു വേണ്ടുന്ന പദാർത്ഥങ്ങളൊക്കെ അവരും ഒരുക്കിയിരുന്നു. കൊണ്ടുവന്ന ഉടനെ ബാക്കിയുള്ളവരോട് മുററത്ത് ഒരു പായിൽ കിടത്തുവാനും, പിറെറന്നു രാവിലെ വരാനും പറഞ്ഞു. ശവത്തിന്റെപിന്നിൽ ഇദ്ദേഹം ഒരു പുല്ലുപായിൽ ചമ്രംപടിയിട്ടിരുന്നു. ഇരിക്കുംമുമ്പെ എന്നോട് പേടി ഉണ്ടെങ്കിൽ അകത്തേക്കു പൊയ്ക്കൊള്ളാൻ പറഞ്ഞു. ഞാനത് പൊരുളിച്ചില്ല. കുട്ടിക്കാലത്തു ഞാൻ വലിയ ഒരു ഗുരുതപം കെട്ടവനായിരുന്നു:—ഇവര് ജപിക്കാൻ തുടങ്ങി. കഷ്ടിച്ചൊരു മണിക്കൂർ കഴിഞ്ഞിരിക്കണം. ഈശ്വരാ ഈശ്വരാ ഓരോ പാമ്പുകൾ വരാൻതുടങ്ങി. ഈമാതിരി പാമ്പുകളൊക്കെ ഭൂമിയിൽ ഉണ്ടല്ലോ എന്നെനിക്കു തോ

ന്നിപ്പോയി. ഞാൻ ഭയംകൊണ്ട് നിൎജ്ജീവനായിപ്പോയി.
ഒരു പാമ്പ് ഒരു കരിമ്പനയോളം ഉണ്ടായിരുന്നു. തടി അ
തിലും ജാസ്തി. വരുന്ന പാമ്പുകളൊക്കെ ശവത്തിന്റെ അ
ങ്ങെപ്പുറം നില്ക്കും. അപ്പോൾ വൈദ്യർ കൈകൊണ്ട് ഒ
രു ആംഗ്യംകാട്ടും. ഓരോന്ന് മടങ്ങിപ്പോകയും ചെയ്യും. ഒ
രു പതിനൊന്നുമണിയായപ്പോൾ വന്നവർ വന്നവരൊ
ക്കെ മടങ്ങി. പിന്നെ ആരെയും കാണാതായി. വൈദ്യർ
വേറെചില സാമഗ്രികളൊക്കെ കൊണ്ടുവന്നു പിന്നെ
യും അവിടെ ഇരുന്നു അത്യുഗ്രമായി ജപിക്കാൻതുടങ്ങി.
ഒരു പന്ത്രണ്ട് മണിക്കുണ്ട് ഉറമ്പരിക്കുംപോലെ കടിച്ചു
വിടാൻ വരുന്നു. കണ്ടു ഉടനെ എന്താണിഷ്ടാ ഇത്ര മടി
എന്നു വൈദ്യർ ചോദിച്ചു. അപ്പോൾ അത് പടവുംപൊ
ക്കി വൈദ്യരെ അഞ്ചാറുത്തുതി. എനിക്കോടാൻ കാലു
വലിച്ചിട്ടു വരാഞ്ഞിട്ട് ഞാനവിടെത്തന്നെ ഇരുന്നു. വൈ
ദ്യൎക്കൊ പുല്ലുവില. അദ്ദേഹം എന്തൊ ജപിച്ചു ഒരു ന
ല്ല ഭസ്മം അതിന്റെനേരെ എറിഞ്ഞു. അപ്പോൾ അതു
തലതാഴ്ത്തി. പിന്നെ വൈദ്യർ കൊത്തി വിഷമെടുത്തുകള
വാനും എന്നാൽ ഒന്നും ചെയ്യാതെ മടക്കിഅയക്കാമെ
ന്നും പറഞ്ഞു. വൈദ്യർ എന്തു പറഞ്ഞിട്ടും എത്ര നി
ഷ്കൎഷിച്ചിട്ടും പാമ്പ് കൂട്ടാക്കിയില്ല. 'ഓ ഹൊ നീ ചത്താ
ലും ചെയ്കയില്ല ഇല്ലേ! ഇങ്ങിനെ പറഞ്ഞു വൈദ്യർ
പിന്നെയും ജപിച്ചു ഒരു വെററിലയുടെ ഞെട്ടികൊണ്ടു അ
തിനെ എറിഞ്ഞു. അത് തെക്കോട്ട് തലയുംവെച്ചു നീ
ണ്ടുകിടന്നു. ആ വെററിലയുംപിടിച്ചു വൈദ്യർ പിന്നെ
യും ജപിച്ചു. ഒടുവിൽ ആ വെററിലകൊണ്ടു ദുഷ്ടനെ മൂന്നു
പ്രദക്ഷിണംചെയ്തു അത് രണ്ടായികീറി ഇടത്തും വലത്തും
എറിഞ്ഞു. അക്ഷണംതന്നെ പാമ്പും നെടുനീളത്തിൽ ര
ണ്ടു പിളപ്പായി ഇടത്തും വലത്തും വീണു. ആ നിമിഷ
ത്തിൽ ദുഷ്ടൻ കണ്ണുതുറന്നു എഴുന്നേററിരുന്നു.' വായന
ക്കാരെ ഇതു കേൾക്കുമ്പോൾതന്നെ നിങ്ങൾക്കു പരമാൎത്ഥ
മാണെന്നു തോന്നുന്നില്ലേ. ഇദ്ദേഹം കുട്ടിക്കാലത്ത് കണ്ട

ഒരു ഭയങ്കരസ്വപ്നം (Night mare) ആയിരിക്കാനെ തരമുള്ളു എന്നു വിചാരിച്ചു. ഇദ്ദേഹത്തെ ക്ഷമിക്കാം. ഇങ്ങിനെ ഇശ്ശി കഥകൾ നമ്മുടെ നാട്ടുകാർ പറയും. അതാരും പൊരുളിക്കാതിരുന്നാൽ മതി. ഓ ഹൊ. ഒന്നു മറന്നുപോയി. വിഷഹാരിയെന്നു പ്രശംസിക്കപ്പെട്ട ആ മഹാൻ— എന്റെ അമ്മയുടെ അച്ഛൻ—മരിച്ചതു പാമ്പുകടിച്ചിട്ടാണ്.

ഇനി എന്റെ അറിവിൽപെട്ട ഒന്നുരണ്ടു സംഗതികൾ പറയാം. കുളക്കോഴിയുടെ മുട്ട വിഴുങ്ങിയ ഒരു സൎപ്പത്തെ വെടിവെച്ചു എന്നു കുറെ മുമ്പെ പറഞ്ഞിരുന്നല്ലോ. ഞാൻ അതിന്റെ ഉദരം ശിക്കാർകത്തികൊണ്ടു കീറി മൂന്നു മുട്ടകളും പുറത്തെടുത്തു. പരിശോധിച്ചു നോക്കിയപ്പോൾ യാതൊരുകേടോ പരുക്കൊ അതിന്മേൽ കണ്ടില്ല. ഞാൻ ഒരു പൊരുത്തിന്നുകിടന്നിരുന്ന പ്രാവിന്നു ഈ മുട്ടകൾ വെച്ചുകൊടുത്തു. എന്നാൽ ഒന്നും മുറിഞ്ഞില്ല. അഞ്ചെട്ട് ദിവസത്തിന്നുള്ളിൽ കേടുവന്നുപോയി. പിന്നെ ഒരിക്കൽ ചെറിയ ഒരു ജീവനുള്ള കരിനാഗത്തെ ഒരു കുപ്പിയിലിട്ടു അണ്ടലൂരിൽനിന്നു എന്റെ ഒരു ചങ്ങാതി അയച്ചുതന്നു. ഞാൻ അതിനെ കൊല്ലാൻവേണ്ടി മദ്യസത്തു (Mythilated spirit) കുപ്പിയിൽ പകൎന്നു മദ്യസത്തു കാൽ കുപ്പിമാത്രമെ ഉണ്ടായിരുന്നുള്ളു. ഇതു അതിന്റെ വിതാനത്തിന്മീതെ തലപൊക്കിപ്പിടിച്ചുകളഞ്ഞതുകൊണ്ട് ഞാൻ അതിന്റെ തല ആഴുവാൻതക്കവണ്ണം കുപ്പി ചരിപ്പാൻ തുടങ്ങി. ദ്രോഹം സഹിക്കവയ്യാതായപ്പോൾ ഇതു പടവുംവിരുത്തി കുപ്പിക്കു രണ്ടുമൂന്നു കൊത്തുകൊത്തി. അതിൽ ഉണ്ടായിരുന്ന മദ്യസത്തു വെറും കറുപ്പുമഷിപോലെ കറുത്തുപോയി. മഞ്ഞനിറമുള്ള വിഷം ശുദ്ധസ്ഫടികനിറമുള്ള മദ്യസത്തിൽ കലൎന്നപ്പോൾ ആ മദ്യസത്തു എങ്ങിനെ കറുത്തുപോയി എന്നു മനസ്സിലാകുന്നില്ല. അന്നുമുതൽ ഇന്നുവരെ എനിക്കു ഒരു പ്രബലമായ ആഗ്രഹം ഉണ്ടായി. അതു മറ്റൊന്നുമല്ല. വിഷംതീണ്ടിയ ഒരു

ത്തന്റെ ശരീരത്തിൽ മദ്യസത്തു കുത്തിയിറക്കിനോക്കേണ്ടതാണെന്നു ഒരു വിചാരം. വിഷം ഏററാൽ ഒരുവക ലഹരിയാണ് പോലും ഫലം. മദ്യസത്തും വളരെ ലഹരിയുള്ള സാധനമാണ്. ഹോമിയോപതി ചികിത്സാക്രമപ്രകാരം ഇതു ഒരു കൊള്ളരുതാത്ത ചികിത്സയല്ല. ഏതായാലും സൌകൎയ്യമുള്ളവർ അതൊന്നു പരിശോധിച്ചുനോക്കേണ്ടതാണ്.

എനിക്കു മറെറാരു ശങ്കയുംകൂടി ഉണ്ടായിരുന്നു. വിഷം തീണ്ടിയാൽ ഒരിക്കലും ഒരുവൻ മരിക്കയില്ലെന്നും കുറേനാളോളം നില്ക്കുന്ന ഒരു ബോധക്ഷയം (Coma) മാത്രമെ അവന്നു പിടിപെടുന്നുള്ളു എന്നും, യാതൊന്നും ചെയ്യാതെ ദഷ്ടനെ ഒരേടത്തു കിടത്തിയാൽ അവന്നു ക്രമേണ ഭേദം വരും എന്നും മററുമായ ഒരു ശങ്കയായിരുന്നു. ഇങ്ങനെ ഒരു ശങ്ക വരാൻ എനിക്കു ഒരു കാരണവുംകൂടി ഉണ്ടായിട്ടുണ്ട്. ഒരു പട്ടാണിയെ ഒരിക്കൽ ഒരു സൎപ്പം കടിച്ചു. ആ സാധു മൂന്നു മണിക്കൂർകൊണ്ട് മരിച്ചു. രണ്ടുമൂന്നു ദിവസം അവനേയുംകൊണ്ടു പല വിഷഹാരികളുടെ വീട്ടിലും ചെന്നു. എല്ലാരും മരിച്ചു എന്നു അഭിപ്രായപ്പെട്ടു. നാലാം ദിവസം പുലൎന്നു. ഇനി ഇന്നദിക്കിൽ കുഴിച്ചിടാം എന്നു അവന്റെ ജ്യേഷ്ഠൻ പറഞ്ഞു. മറെറാരു വിഷഹാരിയുടെ അടുക്കെക്കൂടിപ്പോയിട്ടു കുഴിച്ചിടാമെന്ന് ദഷ്ടന്റെ അളിയൻ അഭിപ്രായപ്പെട്ടു. പലരും വിരോധം പറഞ്ഞെങ്കിലും ഒടുവിൽ എല്ലാവരും വഴിപ്പെട്ടു. അവൻ ചില പ്രയോഗങ്ങളൊക്കെ ചെയ്തു. രണ്ടുദിവസം കഴിഞ്ഞപ്പോൾ ദഷ്ടൻ ഉണൎന്നു. അവന്നു യാതൊരു ചേഷ്ടയുമുണ്ടായിരുന്നില്ലെങ്കിലും അവന്നു നല്ല ഓൎമ്മയുണ്ടായിരുന്നു എന്നും ഇന്നിന്നവർ കുഴിച്ചിടാൻ പറഞ്ഞതും അളിയൻ ഇന്നവിഷഹാരിയുടെ അടുക്കെ കൊണ്ടുചെല്ലാൻ പറഞ്ഞതും ഒക്കെ അവൻ സ്പഷ്ടമായി കേട്ടിരുന്നു എന്നും ദഷ്ടൻ പറഞ്ഞു. എല്ലാവരും അത്ഭുതപ്പെട്ടു. ഈ കാൎയ്യവും സൌകൎയ്യമുള്ളവർ ഒന്നു പരിശോധിക്കേണ്ടതാണ്.

# ജന്തുശാസ്ത്രം

## അദ്ധ്യായം 10.

### പക്ഷികൾ.

പക്ഷികളെപ്പോലെ മനുഷ്യന്നു സന്തോഷം കൊടുക്കുന്ന ജന്തുക്കൾ ഭൂമിയിൽ വേറെ ഇല്ല. അവൻ സ്വന്തോപയോഗത്തിന്നുവേണ്ടി മെരുക്കിയും സ്വവിനോദത്തിന്നുവേണ്ടി കൂട്ടിലിട്ടും അനേകതരം പക്ഷികളെ രക്ഷിച്ചുപോരുന്നുണ്ടു്. രൂപത്തിന്റെ ഭംഗികൊണ്ടു് ചിലതും സ്വരത്തിന്റെ മാധുര്യംകൊണ്ടു് ചിലതും, മാംസത്തിന്റെ രുചികൊണ്ടു് മററു ചിലതും ജന്തുക്കളിൽവെച്ചു് ഉത്തമസ്ഥാനത്തെ അർഹിക്കുന്നുണ്ടു്. ഇവററയുടെ ആഹാരസമ്പാദനവും, കൂടുകെട്ടുന്ന മട്ടും, കുഞ്ഞുകളെ രക്ഷിക്കുന്ന രീതിയും എത്രതന്നെ കണ്ടാലും മനസ്സിന്നു മടുപ്പു് തോന്നുകയില്ല. നാടോടെ വ്യാപിച്ചിട്ടു് വേറെയും ചില ജന്തുക്കളുണ്ടാകുമെങ്കിലും പക്ഷികളെപ്പോലെ സർവ്വത്ര ദൃഷ്ടിക്കു വിഷയമായിത്തീരുന്ന ജന്തുക്കൾ മററു വല്ലതുമുണ്ടോ എന്നു സംശയമാണു്. നേരം പുലന്നു സന്ധ്യയാകുന്നവരെയും സന്ധ്യ തുടങ്ങി നേരം പുലരുംവരെയും പക്ഷികളുടെ ശബ്ദം കേൾക്കാത്ത അവസരമുണ്ടാകയില്ല. നമ്മു

ടെ ചുററുമുള്ള പ്രദേശങ്ങളിൽ പാർത്തു ജീവകാലം കഴിക്കുന്നവററയാണെങ്കിലും, ഇവററയുടെ സ്വഭാവം നോക്കി മനസ്സിലാക്കുവാൻ നാട്ടുകാർ ഇതുവരെയ്ക്കും ഉദ്യമിക്കാഞ്ഞത് നമുക്കുള്ള പല പോരായ്മകളിൽ ഒരു വലിയ പോരായ്മയാണെന്നു ഗണിക്കേണ്ടിവന്നിരിക്കുന്നു. നമുക്കു നിത്യപരിചയമുള്ള പക്ഷികളിൽ ചിലതിന്നു പ്രത്യേക പേരുകൾതന്നെ നമ്മുടെ ഭാഷയിലില്ല. വല്ലവനോടും ചെന്നു ഓരോ പക്ഷിയുടെ പേരെന്തെന്ന് അന്വേഷിച്ചാൽ "അതൊരു കിളി" എന്നായിരിക്കും മിക്കസമയത്തും നമുക്കു കിട്ടുന്ന ഉത്തരം. പക്ഷികളെ മററു ജന്തുക്കളിൽനിന്നു വേർതിരിക്കുന്ന വിശേഷവിധികളെന്താണെന്നു വളരെ ഒന്നും വിവരിക്കേണമെന്നു തോന്നുന്നില്ല. പക്ഷി മുട്ടയിൽനിന്നാണ് ജനിക്കുന്നത്. പക്ഷിയുടെ ശരീരം തൂവൽകൊണ്ടു മൂടപ്പെട്ടിരിക്കും. മുൻകാലുകൾ, നിലം തൊടാതെ പിൻകാലുകളെക്കാൾ ഭേദിച്ചു, ആകാശത്തിൽകൂടെ പറക്കുവാനുള്ള ഒരു ഉപകരണമായിത്തീരുന്നു. മുഖം കൂർത്തതോ പരന്നതോ ആയ ഒരു കൊക്കിൽ അവസാനിക്കുന്നു. കാലിന്മേൽ വിരലുകളും നഖങ്ങളുമുണ്ട്. വാലിന്റെ കടയ്ക്കൽ (ശരീരത്തിന്റെ പിന്നററത്ത്) നൈ ശേഖരിച്ചുവെച്ച ഒരു സഞ്ചി ഉണ്ട്. കഴുത്തു പിന്നോക്കം വളച്ചു, കൊക്കുകൊണ്ട് ആ നൈ ലേശം എടുത്തു പക്ഷികൾ തങ്ങളുടെ തൂവൽ മിനുക്കി വെടിപ്പു വരുത്തുന്നു. വലിപ്പംകൊണ്ടും, വർണ്ണംകൊണ്ടും, ആകൃതികൊണ്ടും, മററു ചില വിശേഷവിധികൊണ്ടും അന്യോന്യം വ്യത്യാസപ്പെട്ട അനേകജാതി പക്ഷികളുണ്ടെങ്കിലും അവ

ററയിൽ ചുരുക്കം ചില ജാതി പക്ഷികളെ വിവരിക്കാനെ ഈ ചെറുഗ്രന്ഥത്തിൽ തരമുള്ളു. പക്ഷികളെ വർഗ്ഗോപവർഗ്ഗങ്ങളായി തരംതിരിക്കുന്നത് കൊക്കിൻേറയും കാലിൻേറയും രീതികൊണ്ടും സ്വഭാവവിശേഷംകൊണ്ടും മററുമാണ്. ചിലപ്പോൾ ഓരോ ഉപവർഗ്ഗത്തിൽ ഓരോജാതിപ്പക്ഷികളെ നിർണ്ണയിച്ചിട്ടുത് അസ്ഥികളുടേയും, അന്തർഭാഗത്തിലെ ചില അംഗങ്ങളുടേയും വിശേഷവിധികൾ അടിസ്ഥാനപ്പെടുത്തിയാണെന്നും തല്ക്കാലം കരുതിയാൽ മതി. ഓരോ വർഗ്ഗത്തെ പല ഉപവർഗ്ഗങ്ങളാക്കാം. ഓരോ ഉപവർഗ്ഗത്തിൽതന്നേ അനേകംജാതിപ്പക്ഷികളുണ്ട്. അതുകൊണ്ട് ഓരോ ഉപവർഗ്ഗത്തിൽപെട്ട പല ജാതികളുടേയും ഒരു സാമാന്യലക്ഷണം പറവാനുള്ളതാണെങ്കിലും അങ്ങിനെ ചെയ്യുവാൻ ഇടയും ഇടവും ഇല്ലാത്തതുകൊണ്ട് ഓരോരൊ ജാതിയെത്തന്നേ എടുത്തു വിവരിക്കുന്നതാണ് എളുപ്പമെന്നു തോന്നുന്നു. പക്ഷികളെ ഒട്ടാകെ നമുക്കു താഴെ പറയുംപ്രകാരം വിഭാഗിക്കാമെങ്കിലും ഞാൻ ആ ക്രമത്തിൽ ഇവയെ വിവരിക്കാനൊരുമ്പെടുന്നില്ല.

1. കാക്ക മുതലായവ.
2. മരങ്കൊത്തിമുതലായവ.
3. തത്തമുതലായവ.
4. നത്ത് മുതലായവ.
5. പ്രാപ്പിടിയൻമുതലായവ
6. കഴു മുതലായവ.
7. സഞ്ചിക്കൊക്കൻ മുതലായവ.
8. ഞാറ മുതലായവ.
9. അന്ന ഞാറ മുതലായവ.
10. പ്രാവുകൾ.
11. കോഴികൾ.
12. കൊത്തിത്തീററി മുതലായവ.

13. പുള്ളകൾ. 15. കടൽപക്ഷികൾ.
14. കടക്കാക്ക മുതലായവ. 16. ഒട്ടകപ്പക്ഷി മുതലായവ.

അതുകൊണ്ട് ഒന്നാമത്തു പക്ഷികളിൽ അഗ്രഗണ്യനായ കാക്കയെത്തന്നെ എടുത്തു വിവരിക്കാം.

തോൽമോറൻകാക്ക. (Rook)

ദേഹം ചുകപ്പോടിടകലൻ പച്ചയുടേ ഉളിച്ചൽ കൊണ്ടു ശോഭിക്കുന്നു. ഇതിൻെറ കുട്ടിക്കു തൂവലില്ലാത്ത ഭാഗം മുഖത്തിന്മേലില്ലെങ്കിലും പൂൎണ്ണവലിപ്പംവെക്കുമ്പോൾ അങ്ങിനെ ഒരു ഭാഗം തികഞ്ഞുവരുന്നു. ഈ പക്ഷിയെ യൂറോപ്പിൽ എല്ലാടവും എന്നുവേണ്ട വടക്കൻ ചീനയിലും കാണും. ചീനത്തുള്ളവററ ഓരോ വലിയ സമാജമായിപ്പാൎക്കുകയും കൂട്ടുകെട്ടി കുട്ടിയെ വിരിക്കയും ചെയ്യുന്നു. കൊല്ലന്തോറും ഒരേ കൂട്ടുകൾതന്നെ ഇവററ ഉപയോഗിക്കുന്നു. മുട്ടയിടുന്ന കാലം വിൃച്ഛവരിയും മാൎച്ചുമാണ്. ഓരോ കൂട്ടം കൂട്ടുകൾ വീട്ടിന്നരികെയുള്ള മരത്തിന്മേലും എന്നുവേണ്ട ഗ്രാമങ്ങളിലും പട്ടണത്തിലും കാണുന്ന മരത്തിന്മേലുംകൂടി ഉണ്ടാകും. നമ്മൻ കാക്ക ലോകത്തിന്ന് ഒരു അപകാരിയൊ ഉപകാരിയോ എന്നു തീൎച്ച പറവാൻ പാടില്ല. ദോഷവാന്മാരായ അനേകം പ്രാണികളെ ഈ ജാതി പക്ഷികൾ തിന്നുതീൎക്കുമെങ്കിലും, പക്ഷിക്കുഞ്ഞുങ്ങളെയും കുട്ടികളെയും തിന്നുതീൎക്കുന്നതുകൊണ്ടും തങ്ങളുടെ കൂട്ട് കെട്ടാൻ തെഴുക്കുന്ന മരങ്ങളുടെ ഇളഞ്ചുള്ളികൾ പൊട്ടിച്ചെടുക്കുന്നതുകൊണ്ടും ഇവർ ഗുണവാന്മാരാണെന്നു പറഞ്ഞുകൂടാ. ഈ പക്ഷിയുടെ വിശ

ഷ്ടം ദഹനശക്തിയും അതിർകവിഞ്ഞതാണ്. മൂപ്പര് തിന്നാത്തത് ഒന്നുമില്ലെന്നു പറയാം. തനിക്ക് അവകാശപ്പെട്ടതാണെന്നു വിചാരിക്കാവുന്ന പുഴക്കളേയും ഇരകളേയും പിടിച്ചു വിഴുങ്ങുന്നതു കൂടാതെ ഇവൻ ചെറിയ മുയലിനേയും താറാവിനേയും കൊന്നു തിന്നും. മാംസം ശുദ്ധിയുള്ളതായാലും വേണ്ടില്ല, ചീഞ്ഞതായാലും വേണ്ടില്ല, പാകംചെയ്യതായാലും വേണ്ടില്ല, ഉണങ്ങിയതായാലും വേണ്ടില്ല ഇവൻ അത്യാത്തിയോടേ തിന്നുതീക്കും. സമുദ്രതീരത്തിൽ ചെന്നു മണൽമനിഞ്ഞിൽകളെ (Sand Eels) എത്രയെങ്കിലും കൊത്തിവലിച്ചു ഭക്ഷിക്കുവാൻ ഈ വിദ്വാന് അശേഷം മടി കാണുകയില്ല. മുരുവിന്നുവേണ്ടി ഇവൻ ചിലപ്പോൾ കടൽപക്ഷികളോട് അടികൂടാൻ കൂടി ശങ്കിക്കാറില്ല. ഓരോ മുരുവും കൊക്കിലാക്കി വളരെ ഉയരത്തിൽ പറന്നു അവിടുന്ന് അത് ഒരു പാറമേൽ ഇട്ട് ഉടയ്ക്കുന്ന സമ്പ്രദായം ഇവൻ കടല്പക്ഷികളോടു കണ്ടു പഠിച്ചതായിരിക്കും. ചില വെട്ടന്മാരെ (Hawks) പോലെ ദഹിച്ചുപോകാത്ത ആഹാരത്തെ ചെറിയ ഉരുളകളാക്കി കക്കിക്കളവാനുള്ള ശക്തി നഗ്നൻകാക്കയ്ക്കും ഉണ്ട്. ഒരു ഉരുള പരിശോധിച്ചുനോക്കിയപ്പോൾ അതിൽ കണ്ടിരുന്നതു ചെറിയ കല്ലുകളും വണ്ടുമാട്ടകളും ഉമിയും മററുമായിരുന്നു.

വടക്കൻകാക്ക. (The common Raven)

യൂറോപ്പിൻേറയും ആസ്യയുടേയും വടക്കുഭാഗങ്ങളിൽ കാണുന്ന ഒരുതരം ബലിക്കാക്കയാണ് വടക്കൻകാക്ക. ശീതകാലത്ത് ഈ കാക്ക ഇന്ത്യയുടെ വടക്കുപടി

ഞ്ഞാറുഭാഗത്തുകൂടി എത്തുന്നു. ചീനയിലും ജാപ്പാനിലും ഇതിനെ കാണുകയേ ഇല്ല. വടക്കേ അമേരിക്കയിൽ വളരെ സുലഭമാണ്. ചില രാജ്യങ്ങളിൽ വളരെ ഭയമുള്ളതും മെരുങ്ങാത്തതുമായി നടക്കുന്നുണ്ടെങ്കിലും മററു ചിലേടത്തു നിർഭയനും ഗണ്യമില്ലാത്തവനുമാണെന്നു തെളിഞ്ഞിരിക്കുന്നു. ഹെൻഡർസൻ ധാര സേനാസമേതനായി യാക്കണ്ടിലേക്കു പുറപ്പെട്ട കാലത്തു സേനയെ പിന്തുടൎന്നുകൊണ്ടു ചില വടക്കൻകാക്കകളും പോയിരുന്നു. തിന്നാത്തക്ക വല്ല സാധനവും സൂക്ഷിക്കാതെ പോയാൽ അതു വടക്കൻകാക്കയുടെ വായിലായിപ്പോകും. മനുഷ്യരുടെ വളരെ അടുക്കെ വരാൻതക്കവണ്ണം ഇതിനു മെരുക്കവും ധൈൎയ്യവും ഉണ്ടായിരുന്നു. പാലുള്ള കുപ്പി കണ്ടാൽ ഇതു കല്ലിച്ചുകൂട്ടി അതു തള്ളിയിട്ട് അതിൽനിന്നു പുറത്തു വരുന്ന പാൽ കുടിക്കുന്നു. സേനകൾ രണ്ടായി ഒരേടത്തിൽനിന്നു പിരിഞ്ഞപ്പോൾ വടക്കൻകാക്കകളും രണ്ടു കൂട്ടമായിപ്പിരിഞ്ഞു. തമ്പടിച്ചു പാൎത്തിരുന്ന ഒരേടം വിട്ടു സേനകൾ യാത്രക്കൊരുമ്പെടുമ്പോൾ കുറെ ദൂരത്തോളം സേനകളുടെ ഒന്നിച്ചുതന്നെ വരുന്ന ഈ കാക്കകൾ പിന്നെ ക്ഷണം മടങ്ങി പണ്ടത്തെ തമ്പടിച്ച സ്ഥലത്തു വീണു വല്ലതും പെറുക്കിത്തിന്നാനുണ്ടോ എന്നു ഒരു മണിക്കൂറുനേരം പരിശോധിച്ചു പരതിനടക്കും. ബാക്കിയൊന്നുമില്ലെന്നു തൃപ്തിപ്പെട്ടാൽ ഇവററ പിന്നെയും സേനയെ പിന്തുടരും. വയറ് നല്ലവണ്ണം നിറഞ്ഞാൽ വലിയ മരത്തിന്മേൽ ചെന്നിരുന്നു തന്നോടുതന്നെ ഓരോന്നു നൊടിഞ്ഞുകൊണ്ടിരിക്കും. ഈ സംസാരം അവസാനിക്കുന്ന

ു കോക്ക്—തുറക്കുമ്പോലെയുള്ള ഒരു ശബ്ദംകൊണ്ടാണ്. വലിയ വൃക്ഷങ്ങളിന്മേലും ഉയൎന്ന പാറകളിന്മേലും വടക്കൻകാക്ക കൂടുകെട്ടുന്നു. അടുക്കെ ഒന്നും ആളുകളില്ലാത്ത ദിക്കാണെങ്കിൽ വടക്കൻകാക്ക കുറ്റിച്ച മൂന്നടി ഉയരമില്ലാത്ത കള്ളിച്ചെടിയിന്മേലുംകൂടി തന്റെ കൂടുകെട്ടും.

ബ്ലാത്തിക്കാക്ക. (The common Jackdaw)

പട്ടണങ്ങളിലുംകൂടി ഇവനെ കാണും. ഇവന്റെ സാമൎത്ഥ്യവും ബുദ്ധിയുംകൊണ്ട് ഇവനെപിടിച്ച കൂട്ടിലിട്ടുവെക്കുവാൻ വളരെ ആളുകൾക്ക താല്പൎയ്യമാണ്. ഇതു ക്ഷണം മെരുങ്ങും. ഇതു ചില കാലങ്ങളിൽ വളരെ ദൂരം പറന്നു സഞ്ചരിക്കും. കൂടു കെട്ടുന്നതു ചിലപ്പോൾ ഗോപുരത്തിന്മേലും ഒഴിഞ്ഞ വീടുകളിലുമാണ്. കടല്ക്കരയിൽ പാൎക്കുന്നവററ പാറകളിന്മേൽ കൂടുകെട്ടും. മരപ്പൊത്തുകളിലുംകൂടി ബ്ലാത്തിക്കാക്കയുടെ കൂട് കണ്ടിട്ടുണ്ട്. ഇതിന്റെ മുട്ട തോടിന്റെ വെള്ളനിറം കാണാത്തവിധത്തിൽ പുള്ളികൾകൊണ്ടു നിറഞ്ഞിട്ടാണ്. ഒരു കൂട്ടിൽ നാലെണ്ണമുണ്ടാകും. ഒരെസ്ഥലത്തുതന്നെ കൊല്ലംകൊല്ലം കൂടുണ്ടാക്കുകയും ചെയ്യും. ചിലർ ഇതിനെ വളരെ ചെറുതാകുമ്പോൾ എടുത്തു പോററുകയും പൂൎണ്ണവലിപ്പം എത്തിയാൽ വിട്ടുകളകയും ചെയ്യും. അങ്ങിനെ ചെയ്താൽ ആ കാക്ക തീനമന്വേഷിച്ച ഒരിക്കൽ ആ വീട്ടിൽ ചെല്ലുകയും വല്ലതും കിട്ടിയാൽ തൃപ്തിപ്പെട്ടു ക്ഷണം പറന്നുപോകുകയും ചെയ്യും. ഇഷ്ടംപോലെ ഭക്ഷണം കഴിക്കുന്ന സമയത്ത് ഈ കാക്കയ്ക്കു ഒരു ഗംഭീരഭാവം സിദ്ധിക്കുന്നുണ്ട്. കഴുത്തിന്റേയും തലയുടേയും തൂവലുകൾ എ

റിച്ചുനിൎത്തി ഗൌരവഭാവത്തോടെ അങ്ങും ഇങ്ങും നടക്കു
ന്നത് ഒരു നല്ല കാഴ്ചതന്നെയാണ്. ഒരാൾക്ക് ഒരു മര
പ്പൊത്തിൽനിന്ന് ഈ പക്ഷിയുടെ മൂന്ന്നാല് മുട്ടകിട്ടി.
മുട്ടകൾ മുഴുവനും കളിമണ്ണുകൊണ്ടു പൊതിഞ്ഞിരുന്നതു
കൊണ്ട് ഇവയൊക്കെ മുട്ടകളാണെന്ന് ആൎക്കും തോന്നു
കയില്ലായിരുന്നുപോലും. ഒരു മുട്ട കഴുകി വെടിപ്പാക്കി
യപ്പോൾ അതിന്മേൽ കട്ടിയായ ഒരു വണ്ണം കണ്ടു. എ
ന്നുമാത്രമല്ല ഈ മുട്ടകളുടെ ഇടയിൽ ഒരു കഷണം കളി
മണ്ണും അദ്ദേഹം കണ്ടു. ഇങ്ങിനെ ചെയ്യുതു, മുട്ടതിന്നി
കളായ മററു ചില പക്ഷികളുടെ കണ്ണിൽ പൊടിയിടു
വാനാണെന്നു ചിലർ പറയുന്നു. ബ്ലാത്തിക്കാക്ക കാ
ഴ്ചയിൽ നമ്മുടെ പേനക്കാക്കയോടൊക്കുമെങ്കിലും ഇതി
ന്റെ കൊക്ക് വളരെ കുറിയതും കൂൎത്തതുമാകുന്നു. കഴു
ത്തും നെഞ്ചും ഉദരവും നമ്മുടെ പേനക്കാക്കയുടേതുപോ
ലെ അത്ര ഇളംകറുപ്പുനിറമുള്ള വററയല്ല. ബ്ലാത്തിക്കാ
ക്ക 13 അംഗുലം നീളമുണ്ടാകും. ആണും പെണ്ണും ഒരു
പോലെയാണ്. ഈ രാജ്യത്തുള്ള പേനക്കാക്കയോടു
ബ്ലാത്തിക്കാക്കയേക്കാൾ സാമ്യതയുള്ളതു "ദേശാടൻകാ
ക്ക"യ്യാണ്. (Hooded crow) ഇത് ഒരുകാലത്ത് ഓരോ
വലിയ കൂട്ടമായി ഒരു ദിക്കുംവിട്ടു മറെറാരു ദിക്കിലേക്കു
പറന്നുപോകുന്നു. ഹിലിഗൊലാണ്ട് എന്ന പാറദ്വീപിൽ
വിശ്രമിക്കാൻ അല്പനേരമിരിക്കും. ആ സമയത്ത് അവി
ടേയുള്ളവർ ഇതിനെ കണക്കിലേറെ വെടിവെച്ചുകൊന്നു
ഭക്ഷണമായുപയോഗിക്കാറുണ്ട്. കൂടെക്കൂടെ പൊട്ടുന്ന
വെടിയുടെ ശബ്ദവും ചത്തുവീഴുന്ന ചങ്ങാതികളുടെ എ

ണ്ണവും കണ്ടിട്ട ചിലപ്പോൾ ദൂരേനിന്നു ദ്വീപിലേക്കു സമീപിക്കുന്ന വലിയക്കൂട്ടം വളഞ്ഞു ദ്വീപും ഒഴിവാക്കി പറന്നുപോയ്ക്കളയാറുണ്ടത്രെ. ഇത് ആ കൂട്ടത്തിന്റെ നേതാവിന്റെ ബുദ്ധിശക്തിയായിരിപ്പാനെ തരമുള്ളു. ഈ കാക്കകളിൽ ഒരു അപൂർവ്വസംഭവം കാണാനിടയായിട്ടുണ്ട്. പക്ഷിവംശത്തിൽ ഈ മാതിരി ഒരു സംഭവം കണ്ടുകിട്ടുമൊ എന്നു സംശയമാണ്. ദേശാടൻകാക്കയും ബലിക്കാക്കയും ഇണചേർന്നു ഭാര്യാഭർത്താക്കന്മാരായി യഥാസുഖം കാലം കഴിക്കുംപോലും. എന്നാൽ ഇതിൽനിന്നു ജനിക്കുന്ന കുട്ടികളെ സങ്കരന്മാരെന്ന് ഒരിക്കലും പറഞ്ഞുകൂട. മാതാപിതാക്കന്മാരുടെ സ്വഭാവം ഇടകലർന്നിട്ടുള്ള യാതൊരു കുട്ടിയും ഉണ്ടാകാറില്ല. ഒരു കൂട്ടിൽ നാലു കുട്ടികൾ മുറിഞ്ഞുകണ്ടാൽ രണ്ടെണ്ണം ശുദ്ധ ബലിക്കാക്കയെപ്പോലെയും ശേഷം രണ്ട് ശുദ്ധ ദേശാടൻകാക്കയെപ്പോലെയും ഇരിക്കും. ഇതും ഒരു അത്ഭുതസംഭവം തന്നേയാണ്. എന്തുകൊണ്ടെന്നാൽ ഒരേടത്തിൽനിന്ന് ഒരു മയിൽ ഒരു പിടക്കോഴിക്കിണചേർന്നു. ആ പിടക്കോഴിയുടെ സന്താനത്തിന്നു മയിലിന്റെയും കോഴിയുടേയും ലക്ഷണങ്ങൾ സമ്മേളിച്ചുകണ്ടിരുന്നു. കോഴി താറാവിന്നും താറാവു കോഴിക്കും ചിലപ്പോൾ ഇണചേരുമെങ്കിലും യാതൊന്നും ഈ രണ്ടു ജാതികളുടെ കോലം കലർന്നിട്ട് ഒരു കുഞ്ഞു വിരിച്ചതായി ഞാൻ ഇതുവരെ കണ്ടിട്ടില്ല.

ബലിക്കാക്ക:— (The Carrion Crow) ഇതിനെ ഏതുരാജ്യത്തും കാണും. മനുഷ്യവാസമില്ലാത്ത കാട്ടുപ്ര

ദേശങ്ങളിൽക്കൂടി ഇവനെ കാണും. ഒരേടത്തും ഓരൊ വലിയ കൂട്ടമായി കാണുകയില്ല. ദേഹം ആകപ്പാടെ കറപ്പാണ്. പേനക്കാക്കയേക്കാൾ വലിപ്പവും ഉണ്ടാകും. ഇതു പക്ഷിമുട്ടകളേയും പക്ഷിക്കുട്ടികളേയും എത്രയെങ്കിലും നശിപ്പിക്കും. കോഴിക്കുഞ്ഞുങ്ങളെ പോററുന്നവർ ഇവൻെറ ഉസ്സാമത്ഥ്യംകൊണ്ടു വളരെ പാട്ടപ്പെട്ടുപോയിട്ടുണ്ട്. വീട്ടുകാരുടെ സൂക്ഷ്മതകൊണ്ടു പകലൊന്നും ഒരു പഴുതു കിട്ടിയില്ലെങ്കിൽ ഇവൻ സന്ധ്യാസമയത്തു കോഴിയേയും കുട്ടികളേയും കോഴിക്കൂട്ടിൽ തള്ളിവിടാൻ വരുന്ന അവസരവും പ്രതീക്ഷിച്ചു സമീപത്തുള്ള ഒരു വാഴയിന്മേലോ തയ്യിന്മേലോ ഒളിച്ചിരിക്കും. തരം കിട്ടുമ്പോൾ ഒരു കോഴിക്കുട്ടിയേയും കൊക്കിലാക്കി ഇവൻ മൂന്നുനാലു കണ്ടിപ്പറമ്പ് അകലെ പറന്നുപോയി അവിടുന്നു യഥാസുഖം ഭക്ഷിക്കും. ഇങ്ങിനെ ചെയ്യുന്നതു നഷ്ടംവന്ന വീട്ടുകാരുടെ ബഹളത്തിൽനിന്നും ബാധയിൽനിന്നും ഒഴിവാൻവേണ്ടി മാത്രമാണ്. കട്ടി വിരിഞ്ഞാൽ ഭക്ഷണാന്വേഷികളായ ഈ കാക്കകൾ ശുദ്ധ ഭ്രാന്തുപിടിച്ചപോലെ കളിക്കുന്നു. അണ്ണാക്കൊട്ടൻെറ വഴിയെ ചെന്നിട്ടും കയിലിനെ പിന്തുടൎന്നുനോക്കീട്ടും മററും ഇപ്രകാരമുള്ള സാഹസമാണ് ചെയ്യാത്തത് എന്നു പറഞ്ഞുകൂട. യൂറോപ്പിലെ ബലിക്കാക്ക നമ്മുടെ രാജ്യത്തിൽ കാണുന്നവനെക്കാളും വലിയ അമാന്തക്കാരനാണ്. അതു പക്ഷികളെക്കൂടാതെ മുയലുകളേയും കൊന്നുതിന്നും. ഒന്നിൻെറ പള്ളയിൽ ചെമ്മീനുകളും ശുക്തിജങ്ങളും കീടങ്ങളും ധാന്യങ്ങളും കണ്ടിരുന്നു. യൂറോപ്പിലെ ബലിക്കാക്ക ശവംതി

ന്നികളാണ്. ചിലപ്പോൾ ഇവററ ആട്ടിൻകുട്ടികളേയും ദീനംപിടിച്ച ആടുകളെത്തന്നേയും എതിൎക്കും. ആട്ടിൻകുട്ടികളെ കണ്ടുമുട്ടിയാൽ ഈ നിഷ്ഠുരൻ ഒന്നാമത് അതിന്റെ കണ്ണുകളെ കൊത്തിക്കുഴിച്ചെടുത്തുകളയുന്നു. ആ സമയത്തു വേദന സഹിക്കവയ്യാത്ത ആട്ടിൻകുട്ടികൾ വായ്തുറക്കുമ്പോൾ അവയുടെ നാവ് കൊത്തിപ്പറിച്ചുകളയുന്നു. ഇങ്ങിനെ ചെയ്യുമ്പോൾ ദേഹപീഡകൊണ്ടും കഠിനവേദനകൊണ്ടും ആട്ടിൻകുട്ടികൾ ചത്തുവീഴുന്നു. ഒരു കാക്ക ഒരു പ്രാവിന്റെ വഴിയെ പറന്നു തലയ്ക്കു കൊട്ടത്ത ഒരു കൊത്തുകൊണ്ടു പ്രാവിനെക്കൊന്നു വീഴ്ത്തിയിരുന്നു. ബലിക്കാക്കയുടെ നീളം 19 ഇഞ്ചാണ്. നമ്മുടെ രാജ്യത്തുള്ള ബലിക്കാക്ക ഇത്ര ദ്രോഹിയാണെന്നു തോന്നുന്നില്ല. എന്നാൽ ഇവന്റെ ദുസ്സാമൎത്ഥ്യത്തിന്നു യാതൊരു കുറവും ഇല്ല. എലിയുടേയും ഓന്തിന്റേയും വാൽ സൃഷ്ടിച്ചത് ഇവന്നു കൊത്തിവലിക്കാൻ വേണ്ടിയാണെന്നു തോന്നും. ഇവന്നു തന്റെ പരുപരുത്ത ശബ്ദം പല രീതിയിലും സ്വഭാവത്തിലും മാററാൻ സാധിക്കും. ചില ശബ്ദം വീട്ടിൽ വിരുന്നുകാർ വരുന്നതു കുറിക്കുന്നതാണെന്നു പലരും വിശ്വസിച്ചുപോരുന്നുണ്ട്. നമ്മുടെ രാജ്യത്തു ബലിക്കാക്കയെ പേനക്കാക്കയുടെ അത്ര സുലഭമായി കാണുകയില്ല. എവിടെയും കാണുമെങ്കിലും ഒരേടവും സംഖ്യയിൽ ജാസ്തി കാണുകയില്ല. കൂടുകെട്ടുന്നതു മിക്കവാറും സമയത്തു വലിയ മാവിന്റേയോ മററുവല്ല വൃക്ഷങ്ങളുടേയോ കവച്ചങ്ങളിലാണ്. പൂവനും പിടയും പൊരുത്തിന്നു കിടക്കും.

വേനക്കാക്ക:— (The Indian Prey necked crow) ആകൃതികൊണ്ടും വൎണ്ണംകൊണ്ടും നോക്കിയാൽ യൂറോപ്പിലെ ദേശാടൻ കാക്കയോട് ഇതിന്നു വളരെ സാമ്യത ഉണ്ട്. കൊക്കും, തലയും, തൊണ്ടയും, ചിറകും വളരെ കറുപ്പാണെങ്കിലും കഴുത്തും ഉദരവും വളരെ മങ്ങിയ കറുപ്പാണ്. കാക്കവംശത്തിൽ ഇതിനെപ്പോലെ ഒരു പെരുങ്കള്ളനും ദുസ്സാമൎത്ഥ്യക്കാരനും ഉണ്ടോ എന്നു സംശയമാണ്. ഇവന്നു വേണ്ടാത്തതൊന്നുമില്ല. വല്ലവരും മൂക്കു കറന്നിടുകയൊ കഫം തുപ്പുകയോ ചെയ്തിട്ടുണ്ടെങ്കിൽ അതും ഇവന്നു വേണം. മരിച്ച ജന്തുക്കളാണെങ്കിൽ അവിടെയും ഇവന്നൊരു പങ്കുണ്ട്. സൂൎയ്യവെളിച്ചം കാണട്ടെ എന്നുവെച്ചു മടയിൽനിന്നു പുറമേ എത്തിനോക്കുന്ന വല്ല ഞാഞ്ഞൂലിനേയും കണ്ടാൽ, ഇവൻ അതിനെ വലിച്ചുപുറത്തിട്ട്, സൂൎയ്യന്റെ വെളിച്ചം നല്ലവണ്ണം കാണിച്ചതിൽപിന്നെ ഇവന്റെ അന്നപാത്രത്തിന്റെ അന്ധകാരം കാട്ടിക്കൊടുക്കുന്നു. പുതുമഴപെയ്തു വണ്ടുകൾ പുറപ്പെടുമ്പോൾ ഇവൻ ആ കാൎയ്യം മനസ്സിലാക്കി, ആ സാധുജന്തുക്കൾ പുറമേ വരും മിനുട്ടിനുതന്നേ അവററയുടെ ദശപ്പേറിയ ചിറകുകൾ കൊത്തിനീക്കി ശേഷം ഭാഗം രുചിയോടെ വിഴുങ്ങുന്നു. പറമ്പു വല്ലവരും കൊത്തുന്നുണ്ടെങ്കിൽ ചിലേടത്തുചെന്ന്, കൊക്കുകൊണ്ടു മണ്ണുചിള്ളി ഇവൻ വലിയ പുഴുക്കളെ കണ്ടുപിടിക്കുന്നു. ഒന്നിനെ കിട്ടിയാൽ കാൽകൊണ്ടു ചവിട്ടിപ്പിടിച്ച് ആ പുഴുവിന്റെ ഉറപ്പുള്ള വദനഭാഗങ്ങൾ കൊത്തിനീക്കി ശേഷംഭാഗം രണ്ടുമൂന്നു കഷണങ്ങളാക്കിത്തിന്നുന്നു. ഇതൊന്നും ചോ

രാഞ്ഞിട്ട് ഇവന്നു മനുഷ്യരുടെ വീടുകളിൽനിന്നു വല്ലതും കിട്ടാഞ്ഞാൽ ഉറക്കിടില്ല. ഓരോ വീട്ടിന്ന് അവകാശികളായ കാക്കകളും ഉണ്ടു്. വീട്ടിലുള്ള കോഴികളോട് ഇവന്നു വലിയ പകയാണ്. അവററയുടെ ആഹാരം അപഹരിക്കുന്നതുകൂടാതെ തരം കിട്ടുമ്പോൾ ആണിതറിക്കുമ്പോലെ തലയ്ക്കു് ഓരൊ കൊത്തും കൊത്തും. അനാവശ്യമായി ഒരു കോഴിയുടെ കണ്ണിന്നു കൊത്തീട്ട്, രണ്ടുമൂന്നു ദിവസത്തിനുള്ളിൽ ആ കോഴി മരിച്ചുപോയത് ഞാൻ കണ്ടിട്ടുണ്ടു്. മനുഷ്യരുടെ വീടില്ലാത്ത ദിക്കിൽ ഈ കാക്ക ഒരിക്കലും നില്ക്കില്ല. എല്ലാരെയും തോല്പിക്കുന്ന മനുഷ്യരെ തോല്പിച്ചാലെ ഇതിന്നു സുഖമുള്ളൂ. മനുഷ്യൎക്കൊരാൾക്കും തന്നെക്കണ്ടുകൂടാ എന്ന് ഇവന്നു നല്ല ബോദ്ധ്യമുണ്ടെങ്കിലും, മനുഷ്യൻ സംഭരിക്കുന്നതിൽ സാമാനങ്ങളോട് ഇവന്നു വളരെ ബോദ്ധ്യമാണെന്ന് ഇവൻ പലപ്പോഴും മനുഷ്യൎക്കു കാണിച്ചുകൊടുത്തിട്ടുണ്ടു്. സകല ജന്തുക്കളും ഭയപ്പെടുന്ന മനുഷ്യനെ നമ്മുടെ വേനക്കാക്കയ്ക്കു വലിയ പുച്ഛമാണ്. അവൻ ഏതുസമയത്തും തന്റെ നടവടികൊണ്ടു മനുഷ്യനെന്നപമാനിക്കുന്നു. കുട്ടികളുടെ കയ്യിൽനിന്ന് അപ്പം തട്ടിക്കൊണ്ടുപോയിട്ടും, നായയുടെ വാലിന്റെ കടയ്ക്കു കൊത്തീട്ടും, നിലവിളക്കിൽനിന്നു വെളിച്ചെണ്ണ കട്ടുകുടിച്ചിട്ടും, അരയ്ക്കുന്ന പെണ്ണുങ്ങളുടെ സമീപത്തിൽനിന്നു രായിവെച്ച തേങ്ങ കവൎന്നിട്ടും മററും ഇവൻ വീട്ടുകാൎക്കു ചെയ്യുന്ന ദ്രോഹങ്ങൾ ചില്ലറയല്ല. ഇവന്റെ ദുസ്സാമൎത്ഥ്യംകൊണ്ടു കാവലില്ലാതെ യാതൊരു സാധനവും മനുഷ്യൎക്കു ചിക്കുകയോ ഉണക്കുക

യോ ചെയ്യുകൂടാ. കാവലുണ്ടായാൽകൂടി കാവല്ക്കാരെ ഇവൻ പററിക്കാതെ ഇരിക്കില്ല. ഒന്നു കണ്ണുതെററിയാൽ മതി. അപ്പോഠം ഇവൻ ഇവന്നു വേണ്ടുന്നതൊക്കെ കൊക്കിലാക്കും. വീട്ടിന്നകത്തു കിടക്കാൻകൂടി ഇവന്നു മടി കാണുകയില്ല. തിന്നാനൊന്നും കിടച്ചില്ലെങ്കിൽ കുട്ടികളുടെ ആഭരണമൊ, കിഴവന്മാരുടെ കണ്ണടയൊ കൊത്തിക്കൊണ്ടു പറന്ന്, ഈ നേരംപോക്കുകാരൻ ദൂരെ എവിടെയെങ്കിലും ഇട്ടുകളയും. ഇവററയെപ്പററി കെപ്ററൻ വിൻസണ്ട് ലഗ്ഗ് ഇങ്ങിനെ എഴുതിയിരിക്കുന്നു. "വിവേകികളായ തന്റെ വംശക്കാരിൽപെട്ട മറെറല്ലാ തരങ്ങളേക്കാളും ബുദ്ധികൊണ്ട് ഇവൻ ഉപരിയായി നില്ക്കുന്നു. ഇവന്നു കണക്കിലേറെ തലച്ചോറുള്ളതുകൊണ്ട് ഇവൻ ബാക്കിയുള്ളവക്കു വലിയ ദ്രോഹിയായി ഭവിച്ചിട്ടുണ്ടെങ്കിലും ഇന്ത്യയിലെ പട്ടണങ്ങഠംക്ക് ഇവൻ ഒരു ഉപകാരിയാണ്. എല്ലാ പട്ടണങ്ങളിലും ഇവനെ അഭിവൃദ്ധി കണ്ട നിലയിലാണ് കണ്ടുവരുന്നത്. ഇവന്റെ അഭിവൃദ്ധിക്കും സൌഖ്യത്തിന്നും കാരണം, ഇവന്റെ ദുസ്സഹമായ ധിക്കാരവും, മനുഷ്യനോടുള്ള അഗണ്യതയും, കളവിന്നുലക്കുള്ള വാസനയും, ശരിയായ അവലോകനശക്തിയും മററുമാണ്. കൃത്യസമയത്തു പട്ടാളക്കാരുടെ പാൾപ്പിടങ്ങളുടെ മുററത്തും, ബംഗ്ലാവിലെ കോലായയിലും, മുറിച്ചമരിന്മേലും, മാംസം സൂക്ഷിക്കുന്നേടത്തും ഇവൻ ഹാജരുണ്ടാകാതെ ഇരിക്കില്ല. ഇവൻ സാക്ഷിയാകാതെ ഒരു കാളയെ അറക്കാൻ സാധിക്കില്ല. മുക്കുവന്മാർ വല വലിക്കുമ്പോഠം കടൽതീരത്ത് ഇവൻ കാത്തുനില്ക്കു

ന്നുണ്ടാകും. നാട്ടുകാർ രാവിലെ ഭക്ഷണം പാകംചെയ്യു മ്പോൾ അവരുടെ വീട്ടിന്റെ ചേതിയിന്മേൽ ഇവൻ പാട്ടുനില്ക്കുന്നുണ്ടാകും. ഇവൻ വരുന്നതു നല്ല അവസരം നോക്കിയായിരിക്കകൊണ്ടു് ഒരെടത്തുനിന്നും ഇവൻ വെറുതെ മടങ്ങിപ്പോരേണ്ടിവരില്ല. പട്ടാളക്കാരുടെ മദ്ധ്യാഹ്നത്തിലെ തീൻ തെയ്യാറായെന്നു കാണുമ്പോൾ ഇവനും ജനലിന്മേലൊ മററുവല്ല സൌകര്യമുള്ളേടങ്ങളിലൊ വന്നു പതുങ്ങുന്നു. കണ്ണുതെററിപ്പോയാൽ പട്ടാളക്കാരുടെ മുന്നിൽവെച്ച പിഞ്ഞാണത്തിൽനിന്ന് ഓരോ വലിയ കഷണം അപ്പമോ മാംസമോ ഇവൻ കവൎന്നുകൊണ്ടുപോകാതിരിക്കില്ല, തട്ടിമേലും ജനവാതിലിന്റെ പൊളിമേലും വന്നിരിക്കുന്ന ഇവൻ കുട്ടികളുടെ കയ്യിൽനിന്നു പലഹാരം തട്ടിപ്പറിക്കുന്നതും, മേശമേൽവെച്ച പാൽ കപ്പി തള്ളിയിടുന്നതും, മററും കാണുമ്പോൾ ആരും അത്ഭുതപ്പെട്ടുപോകും. ഒരിക്കൽ മേശപ്പുറത്ത് ഒരു തുവാലകൊണ്ടു മൂടിവെച്ചിരുന്ന ചുട്ട മാംസത്തിന്റെ അടുത്തെത്തി ഒരു കാക്ക സംശയഭാവത്തോടെ ആ സാധനം ഒന്നു നോക്കി, പിന്നെ സംശയം തീൎക്കുവാൻവേണ്ടി എന്നപോലെ തുവാല കൊത്തി ദൂരെ ഇട്ടു, തന്റെ സംശയം അസ്ഥാനത്തിലൊ അകാരണമായൊ ഉണ്ടായതല്ലെന്ന സംതൃപ്തിയോടെയും ചുരുങ്ങിയ സമയത്തിനുള്ളിൽ പെരുകിയ കാൎയ്യസിദ്ധി വരുത്തേണമെന്ന വിചാരത്തോടെയും ആ മാംസം ഇടവിടാതെ തന്റെ മിടാവുപോലെയുള്ള കൊക്കുകൊണ്ടു കൊത്തിത്തിന്നാൻതുടങ്ങി. ഈ കാക്ക കവൎച്ചക്കാരെപ്പോലെ സകലവരിൽനിന്നും

കപ്പും ചിരിപ്പിക്കുന്നു. തീൻ കൊണ്ടുവെച്ച മേശയുടെ അടുക്കെ ഒരുനിമിഷം ആരും ഉണ്ടായില്ല എന്നു വരട്ടേ, മടങ്ങിവരുമ്പോൾ ഒരു ചിറകിന്റെ ശബ്ദവും ഒരു കറപ്പൻജനവാതിലും കടന്നു പറന്നുപോകുന്നതും കാണും. വെള്ളമേശത്തുണിമേൽ അവിടവിടെ അവന്റെ കാലിന്റെ പാടും, വെണ്ണപ്പാത്രത്തിലെ വെണ്ണമേൽ കൊക്കിന്റെ പാടും, പഴത്തിന്റെ സംഖ്യച്ചുരുക്കവും മററും അവിടെ കടന്നുവന്നവൻ നമ്മുടെ കാക്കതന്നെയാണെന്നു വിളിച്ചുപറയുന്നുണ്ടാകും. വെള്ളയപ്പക്കാരത്തി അവളുടെ ചെറിയ ഓലച്ചെററയിൽനിന്നു വെള്ളയപ്പം ചുടുന്നുണ്ടായിരിക്കും. അവളുടെ തലയ്ക്കുമീതെ ചെററയുടെ മേൽതലയും ചരിച്ചുപിടിച്ചു. ആ സാധുസ്ത്രീയുടെ പ്രവൃത്തിയും നോക്കിക്കൊണ്ടു നമ്മുടെ കാക്കയും ഇരിക്കുന്നുണ്ടാകും. തള്ള ചട്ടിയിൽനിന്ന് അപ്പവും എടുത്തു വാഴയിലവെച്ചു ഒരു കൊട്ടയിൽ ഇടുന്നു. അതിനിടയിൽ ഒന്നു മുറുക്കണമെന്നുവിചാരിച്ചു, പിന്നിൽ വെച്ചിരുന്ന വെററില എടുക്കുവാൻതക്കവണ്ണം ഒന്നു തിരിഞ്ഞുനോക്കുന്ന ആ നിമിഷത്തിൽ ഒരു കറുത്ത സ്വരൂപം ചെററമേൽനിന്നു പാറിവീഴുകയും, പെട്ടെന്നു തിരിഞ്ഞുനോക്കുന്ന തള്ള ആ കള്ളനെ അടിപ്പാൻ കൈനീട്ടുംമുമ്പെ അവൻ അപ്പവും കൈക്കലാക്കി പറന്നുപോകുകയും ചെയ്യും. ചിലപ്പോൾ കൊത്ത് നല്ലവണ്ണം ഏല്ക്കാഞ്ഞിട്ടോ മറെറാ, അപ്പം കാക്കയുടെ കൊക്കിൽനിന്ന് ഊരി നിരത്തിന്മേൽ വീണുപോകും. അപ്പോൾ പല മരങ്ങളിന്മേൽനിന്നും ഈ സംഭവം നോക്കിക്കൊണ്ടിരുന്ന അനേകം കാക്കകൾ

പറന്നുവീണു കാലുകൊണ്ടു പന്തുകളിക്കുന്നവരെപ്പോലെ ആ അപ്പം തട്ടിപ്പറിക്കാൻ നോക്കും. തനിക്കു കാൎയ്യമൊന്നുമില്ലെങ്കിലും, തന്റെ സാധനം അനുഭവിക്കാൻ ആ കള്ളന്മാരെ സമ്മതിക്കരുതെന്നു വിചാരിച്ചു, കാക്കകളെ തെളിച്ചുകൊണ്ടു നമ്മുടെ അപ്പക്കാരത്തിത്തള്ളയും അവിടെ എത്തും. ഈ സാഹസം കാൎയ്യം പിന്നേയും മോശമാകും. ചെററയിൽ ആരുമില്ലെന്നുകണ്ടു ഉടനേ നാലഞ്ചു കാക്കകൾ പ്രവേശിച്ചുകഴിഞ്ഞിരിക്കും. അരിമാവു പകുതിയും തിന്നുപോയിട്ടുണ്ടെന്നു കാണാം. തേങ്ങാപ്പാൽ നിലത്തിൽ നിന്നൊഴുകുന്നുണ്ടാകും. രായിവെച്ചു തേങ്ങ മുക്കാലും കാണ്മാനുണ്ടാകയില്ല. ഉടഞ്ഞുവീഴുന്ന പിഞ്ഞാണങ്ങളുടേയും ഉരുളുന്ന മുരുടകളുടേയും ശബ്ദം കേട്ടു ക്ഷണംതന്നേ തള്ള മടങ്ങിവന്നിട്ടുണ്ടായിരുന്നില്ലെങ്കിൽ അവളുടെ നഷ്ടം ഇതിലും കവിഞ്ഞുപോകുമായിരുന്നു പുരയിലും ബജാരിലും ഇരിക്കുന്നവൎക്കു് ഈ കാക്ക വലിയ ദ്രോഹിയാകുന്നു. എന്നാലും ഈ കാക്കയുടെ അഭാവം നാട്ടിന്നു നന്മയല്ലെന്നാണ് എന്റെ അഭിപ്രായം. വീട്ടുകളിൽനിന്നു പിൻഭാഗത്തും റോഡിലും വലിച്ചെറിയുന്ന ദുസ്സാധനങ്ങൾ ഇവൻ പെറുക്കിയെടുത്തു ഭക്ഷിക്കുന്നതുകൊണ്ടു് ഇവൻ ആ ദിക്കൊക്കെ ശുദ്ധമാക്കുന്നുണ്ടു്. അല്ലായിരുന്നു എങ്കിൽ അവററയൊക്കെ ക്ഷണം ചീഞ്ഞുനാറിക്കൊണ്ടിരിക്കുമായിരുന്നു. കൊട്ടയും തലയിൽവെച്ചു പോകുന്നവരുടെ കോട്ടയിൽചെന്നു വീണു് അതിൽനിന്നു വല്ല അപ്പമോ ഫലമോ കരസ്ഥമാക്കാൻ മടി

ക്കില്ലെങ്കിലും, തോക്കുകണ്ടാലൊ, എന്നുവേണ്ട ഒരു വടി കൊണ്ടു തോക്കുപോലെ ചൂണ്ടിപ്പിടിച്ചാലൊ, മൂപ്പർ ആ ദിക്കിലെ നില്ക്കയില്ല. കാക്ക ഉറങ്ങുന്നതു വലിയ ഓരൊ കൂട്ടമായി കടൽതീരത്തിലെ തെങ്ങുകളിന്മേലൊ തുറസ്സുള്ള ദിക്കിൽ ഉള്ള മരത്തിന്മേലൊ ആയിരിക്കും.

കഴക്കാക്ക:— (The Bare-necked crow) ഈ കാക്കയുടെ ആകാരവിശേഷത മനസ്സിലാകേണമെങ്കിൽ, ഇതിനെ ജീവനോടേയോ സ്പിരിട്ടിൽ ഇട്ടു സൂക്ഷിച്ച നിലയിലൊ കാണേണ്ടതാണ്. എന്തുകൊണ്ടെന്നാൽ മരിച്ച നിലയിലോ ഉണക്കിവെച്ച നിലയിലൊ ഇതിൻെറ തൂവലില്ലാത്ത തലയുടെ തോലിൻെറ വർണ്ണം മങ്ങിപ്പോകുന്നു. തലയും കഴുത്തിൻെറ ഏതാനുംഭാഗവും തൂവൽ കേവലം ഇല്ലാത്ത ഭാഗങ്ങളാണ്. അവിടെ ഉള്ളത് കട്ടം മഞ്ഞ വർണ്ണത്തിലുള്ള തോൽ മാത്രമാണ്. കാതിൻെറ ചുററും ഒരു കാശുവട്ടത്തിൽ നിറം ഭേദിച്ചുകാണും. ഉദരം വെളുത്തും ബാക്കി ഭാഗം കറുത്ത ക്ഷാരവും ആയിരിക്കും. കഴക്കാക്ക അധിവസിക്കുന്നത് ആഫ്രിക്കയിലെ ഗോർഡ് കോസ്ട് എന്ന ദിക്കിലെ കാടുകളിലാണ്. നാട്ടുകാർ ഇതിനെ ഒരു ദൈവമായി കരുതുന്നതുകൊണ്ട് ഇതിനെ കിട്ടുവാൻ വളരെ പ്രയാസമാണ്. ഈ കാക്ക പാക്കുന്നതു കാടുകളിലെ പാറകളിന്മേലാണ്. അടുത്തു നദിയും ഉണ്ടായിരിക്കണം. ഇതു കൂടുകൂട്ടുന്നതു പാറകളിന്മേൽ തന്നെയാണ്. അട്ടകളും, ശുദ്ധജലത്തിലുള്ള കക്കകളും ഇഴജാതികളും ഇതിന്നാഹാരമായിത്തീരുന്നു. ഇതിൻെറ

കുട്ടിയുടെ കോലംകണ്ടല്ലാതെ മററിത് ഒരുതരം കാക്ക യാണെന്നു കാഴ്ചയിൽ തോന്നുകയില്ല.

ന്യൂസിലാണ്ട്കാക്കാ— നാട്ടുകാർ ഇതിനെ ഹ്യൂയാ എന്നാണ് വിളിക്കുന്നത്. ന്യൂസിലാണ്ടിൽ അല്ലാതെ വേറെ ഒരേടത്തും ഇതിനെ കാണുകയില്ല. ന്യൂസിലണ്ടിൽ തന്നേയും ഇതു സംഖ്യകൊണ്ടു വളരെ ചുരുക്കമാണ്. കൊല്ലംതോറും ഇതിന്റെ എണ്ണം ചുരുങ്ങിവരികയാണ് ചെയ്യുന്നത്. ആണിന്റേയും പെണ്ണിന്റേയും കൊക്കി ന്റെ ആകൃതിയിലുള്ള വ്യത്യാസംകൊണ്ട് ഇവ രണ്ടുജാ തിപ്പക്ഷികളാണെന്നു വളരെക്കാലംവരെ വിശ്വസിച്ചു പോന്നിരുന്നു. പിടയുടെ കൊക്കു വളരെ നീണ്ടു നേർത്തു കമാനംപോലെ വളഞ്ഞതാണ്. അധികകാലം കഴിയും മുമ്പെ ഈ കാക്കയുടെ വംശം ഒടുങ്ങിപ്പോകുമെന്നാണ് തോന്നുന്നത്. ഹ്യൂയയെ അതിന്റെ വാൽ തൂവലിന്നുവേ ണ്ടി നാട്ടുകാർ വേട്ടയാടുന്നു. ഹ്യൂയയുടെ കണ്ണിന്റെനേ രെ താഴെ ഒരു കാശുവട്ടത്തിൽ രോമമില്ലാത്ത തോൽ ഉണ്ട്. വാലിന്റെ അഗ്രം വെളുത്തിട്ടാണ്. ഹ്യൂയയേ പോററിയ ഒരു ധ്വര അതിന്റെ സ്വഭാവത്തെപ്പററി ഇങ്ങിനെ പറയുന്നു. "ഞാൻ ഒരു ജോട് ഹ്യൂയയെ ഒരു കൊല്ലംവരെ പോററിയിരുന്നു. അവക്ക് ഈ കാരാഗൃ ഹവാസം വലിയ സങ്കടമായിത്തോന്നിയില്ല. അഞ്ചാറു ദിവസംകൊണ്ട് ഇവ നല്ലവണ്ണം മെരുങ്ങി. ഇവയെ ഇട്ടിരുന്നത് ഒരു വലിയ മുറിയിലായിരുന്നു. ജനവാ തിലുകൾക്കൊക്കെ കമ്പിവല ഇട്ടിരുന്നു എങ്കിലും, മു റിയിൽനിന്നു വിട്ടൊഴിവാൻ ഇവററ ശ്രമിക്കുന്നതു ഞാൻ

ഒരിക്കലും കണ്ടിട്ടില്ല. പക്ഷികളുടെ ഇടയിലും ഉശ്ശീല
ക്കാരും ശാഠ്യക്കാരും ഉണ്ട്. കൂട്ടിലിട്ട ശിക്രയെ കണ്ടാൽ
അതിന്നു തന്റെ തല്ക്കാലസ്ഥിതി ഒട്ടും രസിച്ചിട്ടില്ലെന്നു
തോന്നും. ഒരുജാതി നാര യാതൊന്നും തിന്നാതെ മരിച്ചു
കളയുന്നു. ചുറുചുറുക്കുള്ള ഝങ്കാരപ്പക്ഷികൾ കൂട്ടിന്റെ
അഴിയോടു വെച്ചടിച്ചിട്ടു മരിച്ചുപോകുന്നു. എന്നാൽ
ക്ഷണം മെരുങ്ങുന്ന കൂട്ടക്കാരും പക്ഷികളുടെ ഇടയിലി
ല്ലെന്നില്ല. തത്തകൾ ക്ഷണം മെരുങ്ങും. ചിലതു കൂ
ട്ടിൽനിന്നിളകിപ്പറന്നു പോയ്ക്കളഞ്ഞാലും പിന്നെയും മട
ങ്ങിവരും. ഈ മാതിരി മെരുങ്ങുന്ന ഒരു സ്വഭാവം ഹ്ലയ
കൾക്കും ഉണ്ടായിരുന്നു. ഇവയെ പിടിച്ച മാതിരിയും
എളുപ്പമായിരുന്നു. ഒരു നാട്ടുകാരൻ ഒരെടത്ത് ഒളിച്ച്
ഇവയുടെ കരച്ചിൽപോലെ ഒരു ശബ്ദം ഉണ്ടാക്കി. അ
വന്റെ കയ്യിൽ ഒരു നീളമുള്ള വടിയും വടിയുടെ അററ
ത്ത് ഒരു ഉൗരാങ്കുടുക്കും ഉണ്ടായിരുന്നു. ഈ ശബ്ദം കേട്ട
പ്പോൾ അടുക്കെ വന്ന പിടയെ കുടുക്കി. കുടുക്കിൽ കെ
ണിഞ്ഞ പിടയെ കണ്ടപ്പോൾ പൂവനും നിർഭയമായി അ
വിടെ എത്തി. അവനേയും നിഷ്പ്രയാസം കുടുക്കി. ഞാൻ
ഇവയെ എട്ടടി നീളവും ആറടിവീതിയും ഉള്ള ഒരു മുറി
യിൽകൊണ്ടുയിട്ടു. പുഴുക്കളെ തിന്നാൻ കൊടുത്തപ്പോൾ
ഇവ നല്ലവണ്ണം തിന്നു. രാത്രിയായപ്പോൾ രണ്ടും തൊ
ട്ടുകൊണ്ട് ഒരെടത്തു പതുങ്ങി. രാവിലെ ചെന്നുനോക്കു
മ്പോൾ ഇവ വെച്ചുകൊടുത്ത ആഹാരമൊക്കെ മടിക്കൂ
ടാതെ കഴിക്കുന്നതും വെള്ളം വേണ്ടതു കുടിക്കുന്നതും അ
ങ്ങുമിങ്ങും വളരെ ചുണയോടെ തുള്ളിനടക്കുന്നതും കണ്ടു.

ഹൂഹൂ എന്ന രാത്രിഞ്ചാരിയായ ഒരു വണ്ടിന്റെ പുഴുക്കളാണ് ഇവററയുടെ പ്രധാനാഹാരം. ഇവററയെ ദ്രവിച്ച മരത്തടികളിലാണ് കാണുന്നത്. വലുതായാൽ ഒരാളുടെ ചെറുവിരലോളമുണ്ടാകും. ഇതിന്റെ തല വളരെ ഉറപ്പുള്ളതാണ്. ഹൂയക്ക് ഒന്നിനെ കിട്ടിയാൽ അതിനെ ഒരു കാൽകൊണ്ടു ചവിട്ടിപ്പിടിച്ച്, ഉറപ്പുള്ള തലയുടെ ഭാഗം കൊത്തിനീക്കി, പുഴുവിനെ മേലോട്ടെറിഞ്ഞു വീഴുമ്പോൾ നെടുനീളെ കൊത്തിവിഴുങ്ങുന്നു. ആദ്യം കുറേദിവസം ആഹാരം തിന്നു വിശപ്പടങ്ങിയാൽ ഇവ ഒരേടത്ത് ശുമ്മാ ഇരിക്കും. പിന്നെപ്പിന്നെ ഇവയ്ക്കു ചുണയും ഉണർവ്വു വർദ്ധിച്ച് അന്യോന്യം കളിച്ചുതുടങ്ങി. ഒരേടത്തുതന്നെ വളരെനേരം ഇരിക്കാതായി. ഇവററ ചിലപ്പോളൊക്കെ വണ്ണാത്തിപ്പുള്ളിന്റെ മാതിരി വാൽ വിരുത്താറുണ്ട്. ഒരു ദ്രവിച്ച മരക്കഷണം ഇട്ടുകൊടുത്തപ്പോൾ ആണും പെണ്ണും അതു കൊത്തിപ്പൊളിക്കാൻ തുടങ്ങി. ആണിന്റെ കൊക്ക് എത്താത്ത സ്ഥലത്താണ് പുഴുവെങ്കിൽ പെണ്ണ് അതിന്റെ നീണ്ട കൊക്കുകൊണ്ട് അതിനെ ആ തുളയിൽനിന്നു കൊത്തിയെടുത്തു തിന്നും. കുറേദിവസം ഹൂഹൂവണ്ടുകളുടെ പുഴുക്കളെയല്ലാതെ ഇവററ മറെറാന്നും തിന്നാറില്ല. എന്നാൽ ക്രമേണ ഞാൻ ഇവററയെ വേറെ പദാർത്ഥങ്ങളും തിന്നാൻ ശീലിപ്പിച്ചു. പുഴുങ്ങിയ ഉരുളൻകിഴങ്ങ്, ചോറ്, തറിച്ച പച്ചമാംസം മുതലായവയൊക്കെ ഇവററയ്ക്കു വളരെ പത്ഥ്യമായി വെള്ളം എത്ര അധികം വെച്ചുകൊടുത്താലും കുടിക്കയല്ലാതെ കുളിക്കാൻ വട്ടമിടാറില്ല. ചിലപ്പോൾ ഇതിന്റെ ശബ്ദം നാ

യക്കട്ടി കരയുംപോലെ ഇരിക്കും. ആൎക്കും മറച്ചുവിചാരിക്കാൻ തരമുണ്ടാകയില്ല."

സൂചിക്കൊക്കൻകാക്ക— (Chough) കൊക്ക നീണ്ടിട്ടും അസാരം വളഞ്ഞിട്ടുമാണ്. മൂക്കിന്റെ ദ്വാരം അസാരം താണിട്ടും തടിച്ച രോമംപോലെയുള്ള തൂവലുകളാൽ പൊതിയപ്പെട്ടിട്ടും കിടക്കുന്നു. ഇതിന്റെ ഓരോ തരങ്ങൾ ഭൂമിയിൽ എല്ലാടവും ഉണ്ട്. മരുഭൂമികളിലും കൂടി ഇവയുണ്ടാകും. ബ്രിട്ടനിൽ വെയിൽസ് എന്ന സ്ഥലത്തിൽ പാറകളുള്ള ദിക്കിൽ ഇതിനെ കാണും. സ്വിററ്സർലണ്ടിലും ഹിമാലയത്തിന്മേലും ഇവററ എത്രയെങ്കിലുമുണ്ട്.

ഓലമുറിയൻ:— (Trojan of the Malabar tree-pie) വാലിന്റെ രണ്ടു തൂവൽ ശേഷം തൂവലേക്കാൾ വളരെ നീണ്ടുനില്ക്കും. വാലിന്റെ തൂവലിന്റെ അററം കറുപ്പും മററുഭാഗം വെള്ളയുമായിരിക്കും. തലയും ചിറകിന്റെ വക്കും കറുപ്പാണ്. പുറം ഒരു മൺചുകപ്പുവൎണ്ണമാണ്. ഇതിനെ മലയാളത്തിൽ എല്ലാടവും കാണും. ഇതു പലവിധമായ ശബ്ദം ഉണ്ടാക്കുമെങ്കിലും ചിലതു മാത്രമേ കൎണ്ണസുഖമായിത്തീരുന്നുള്ളു. ഒരു പ്രത്യേകതരം ശബ്ദംകൊണ്ട് ഇതിന്നു പൂക്കുറുഞ്ഞി എന്ന പേർ സിദ്ധിച്ചിരിക്കുന്നു. വഴക്കുകൂടുന്ന സമയത്താണെങ്കിൽ ഇതിന്റെ ശബ്ദം കലുക്കിട്ട കലുക്കുമ്പോലെ പരുപരുത്തതായിരിക്കും. ഇത് ഇണയായിട്ടോ നാലഞ്ചെണ്ണമുള്ള കൂട്ടമായിട്ടോ നടക്കും. സ്ത്രീകളെപ്പോലേതന്നെ നാവടക്കിവെക്കുന്ന സമ്പ്രദായം ഇവന്നില്ല. ഇവന്നു കൂടക്കൂടെ ശബ്ദിച്ചുകൊണ്ടിരിക്കണം.

ചിലപ്പോഴം ഒരു തെങ്ങോലയുടെ കട കടിച്ച് അററംവരെ ഇവൻ വാന്നോട്ടക്കംപോലെ തോന്നുന്ന ഒരു കസത്ത് കളിക്കുന്നതു കാണും. ഇത് ഓലപ്പൊളിയുടെ മദ്ധ്യത്തിൽ പാറിക്കൂടുന്ന ചില പ്രാണികളെ വായിലാക്കാൻ വേണ്ടിയാണ്. ഈ സമ്പ്രദായംകൊണ്ടാണ് മൂപ്പക്ക് ഓലമുറിയൻ എന്ന പേർ സിദ്ധിച്ചത്. എന്റെ അഭിപ്രായത്തിൽ പൂക്കറുഞ്ഞി എന്ന പേരാണ് ഇവന്നു യോജ്യതയുള്ളത്. ചിലപ്പോഴം ഇവൻ പുറത്തിറക്കുന്ന ശബ്ദം കേട്ടാൽ മഞ്ഞക്കിളിയുടെ ശബ്ദമോ എന്ന് ആരും ശങ്കിച്ചുപോകും. ആകപ്പാടെ ഇവൻ നടപടികൊണ്ടു നോക്കിയാൽ ഒരു ചില്ലറ രസികനാണ്. ദുരുതപക്കേടും കേവലമില്ലെന്നില്ല. ഒരേടത്ത് അടങ്ങിക്കൂടുന്ന കാക്കയെക്കണ്ടാൽ "ഹ്ഹ, എന്താണു ശുമ്മാക്കൂടാൻ തോന്നിയത്" എന്നു ചോദിക്കുംപ്രകാരം ഇവൻ പറന്നു ചെന്നു തലക്കൊരു മുട്ടു കൊടുക്കാതിരിക്കില്ല. ഇവൻ കൂടു കെട്ടാൻ തിരഞ്ഞു പിടിക്കുന്നതു വളരെ ഉയൎന്ന മരങ്ങളാണ്. ചുള്ളികൾകൊണ്ടാണ് കൂടുണ്ടാക്കുന്നത്. ഇവന്റെ കൂടു കണ്ടുകിട്ടാൻ വളരെ പ്രയാസമാണ്. മൂന്നോ നാലോ മുട്ടയിടും. മുട്ടക്കു പച്ചനിറത്തിന്മേൽ പല നിറമുള്ള വരകൾ കാണാം. പ്രധാനമായി ഇവൻ തിന്നുന്നതു പ്രാണികളെയാണ്. കടവാതിൽ ചെറുതാണെങ്കിൽ ഇവൻ അതിനേയും പിടിച്ചുതിന്നും. കൊക്കിന്നു നല്ല വലിപ്പമുള്ളതുകൊണ്ട്, ഇവന്റെ ഒരു കൊത്തു സഹിക്കാൻ മിക്ക ചെറുജന്തുക്കളും ഞെരുങ്ങും. ചെറിയ പക്ഷികളേയും ഇവൻ വെറുതെ വിട്ടേക്കാറില്ല. ഒരിക്കൽ ഇവൻ ഒരു

കോഴിക്കുഞ്ഞിനെ കൊത്തി വലിക്കുന്നത് ഞാൻ കണ്ടിട്ടുണ്ട്.

പൊന്മ: — (Jay) വലിപ്പംകൊണ്ടു നോക്കുന്നതായാൽ ഇതു കഷ്ടിച്ച് ഒരു കാക്കയുടെ പകുതിയെ ഉണ്ടാകയുള്ളു. കൊക്കു വളരെ നീണ്ടിട്ടല്ലെങ്കിലും കേവലം വലിപ്പമില്ലാത്തതല്ല. ശീമപ്പൊന്മക്കു മസ്തകത്തിന്മേലുള്ള തൂവൽ അസാരം വലിപ്പം ജാസ്തി കാണുന്നതുകൊണ്ടു, ബോമ്പെ ക്രോപ്പെട്ടത്ത യുവാക്കളുടെ മൂർദ്ധാവുപോലെ, തലയിൽ ഒരു തൊപ്പിയിട്ടിട്ടുണ്ടോ എന്നു ശങ്കിച്ചുപോകും. നമ്മുടെ പൊന്മക്ക് അങ്ങിനെയുള്ള വിശേഷവിധിയൊന്നുമില്ല; പുറം നല്ല നീലനിറമാണ്. വാലിന്മേലുള്ള പ്രധാനവർണ്ണം നീലതന്നെയാണ്. ഇടക്കിടെ അസാരം കറപ്പും മററുണ്ടെന്നേ ഉള്ളു. കഴുത്തും നെഞ്ചും ഒരു വെണ്ണീർ നിറത്തിന്മേൽ കറപ്പും ചോക്കലേററും അടയാളങ്ങൾകൊണ്ടു മൂടപ്പെട്ടിരിക്കും. കാഴ്ചക്കുപയോഗിക്കുന്ന ഇതിന്റെ കണ്ണു കാഴ്ചക്കു ഭംഗിയുള്ളതല്ല. ആകപ്പാടെ നോക്കിയാൽ പൊന്മ ഒരു ഭംഗിയുള്ള പക്ഷി ആണ്. ഈ പക്ഷിയെ ചിലേടങ്ങളിൽ പുഴക്കാള എന്നു വിളിച്ചുവരാറുണ്ട്. അത് ഒരു നല്ല പേരാണെന്ന് എനിക്കു തോന്നുന്നില്ല. കാഴ്ചയിൽ എത്രയോ സൌന്ദര്യമുള്ള ഒരു സ്ത്രീക്കു ചക്കി എന്നോ കങ്കി എന്നോ പേർ കൊടുക്കുന്നതു ചേർച്ചക്കു പോരാത്തതാണ്. ഇതേ വർണ്ണമുള്ള ഒരു മീൻകൊത്തിയെ പൊന്മ എന്നു ചിലർ പറഞ്ഞുവരുന്നത് ഉപേന്ദ്രവജ്രയെ ഇന്ദ്രവജ്രയെന്നു വിളിക്കുമ്പോലെ ഒരു വലിയ തെററാണ്. പൊന്മയുടെ

ശബ്ദം കാക്കയുടെ മാതിരി ആണെങ്കിലും രൂക്ഷത അത്ര കാണുകയില്ല. കരയുന്നതു കേൾക്കുമ്പോൾ ശബ്ദത്തിന്റെ സഹജമായ രൂക്ഷത കുറക്കുവാൻ തക്കവണ്ണം ഇവൻ അത്യദ്ധ്വാനം ചെയ്യുന്നുവോ എന്നു തോന്നിപ്പോകും. ഇവന്റെ ആഹാരം പഴവും പക്ഷിക്കുഞ്ഞുങ്ങളും ആകുന്നു. ഇവൻ തലപോയ തെങ്ങിന്മേൽ സാധാരണ പറന്നു വീഴുന്നതു കാണും. കൂട്ടുകെട്ടാനൊന്നല്ല തന്റെ കൂററുകാരുടെ കൂട്ട പരിശോധിക്കാനോ എന്ന കാര്യം ഇന്നും തീർച്ചയായിട്ടില്ല. ഇവന്റെ കൂട്ട സാധാരണ കാണുന്നതു മരത്തിന്മേലാണ്. കറുപ്പും വെളുപ്പും വണ്ണമുള്ള അഞ്ചാറു മുട്ടകൾ തന്റെ കൂട്ടിൽ നിരന്നു നില്ക്കുന്നതു കാണും.

<u>ചെമ്പോത്ത്</u> — (The crow pheasant) ചെമ്പോത്തു സുമാറ് ഒരു കാക്കയോളം വലിപ്പം വെക്കുന്ന പക്ഷിയാണ്. കൊക്കു കാക്കയുടെ അത്ര വലുതെങ്കിലും വളരെ കറവു കാണുകയില്ല. വാൽ കാക്കയുടെ വാലേക്കാൾ ജാസ്തി ദീർഘമുള്ളതാണ്. ചിറകും പുറവും ഇഷ്ടികപോലെയുള്ള ചുകപ്പും ശേഷം ഭാഗങ്ങൾ ശുദ്ധകറുപ്പുമാകുന്നു. കണ്ണു നല്ല ചുകപ്പാണ്. ചെമ്പോത്തിന്നു പഴങ്ങളും ഫലങ്ങളും അത്ര പത്ഥ്യമല്ല. ആഹാരം തെണ്ടുന്നതു മിക്ക സമയത്തു പറന്നു നിലത്തു വീണിട്ടാണ്. വലിയ മരങ്ങളിന്മേൽ വിശ്രമിക്കാനും മററുമല്ലാതെ ആഹാരത്തിന്നുവേണ്ടിച്ചെന്നിരിക്ക പതിവില്ല. അങ്ങിനെ ചെയ്യേണ്ടുന്ന ആവശ്യവുമില്ല. എന്തുകൊണ്ടെന്നാൽ ത

ന്റെ ആഹാരം ഓന്ത്, എലി, പല്ലി, പാമ്പു മുതലായ ജന്തുക്കളെയാണ്. മരത്തിന്മേൽനിന്നു താഴത്തു പറന്നു വരുന്ന സമ്പ്രദായവും ഒന്നു കാണേണ്ടതാണ്. മീതെനിന്നു താഴേ ഒഴുകിവരുമ്പോലെ, ഒന്നു രണ്ടു പ്രാവശ്യം ശബ്ദമില്ലാതെ ചിറകടിച്ചും പിന്നെ കുറേ നേരത്തോളം ചിറകനക്കാതെ വിരുത്തിപ്പിടിച്ചിട്ടും ഇതു നിലത്തു വീഴുന്നു നിലത്തു വീണാൽ നടക്കുകയല്ലാതെ ഒത്തടിവെച്ചു തുള്ളുന്ന പതിവില്ല. ഇഴജന്തുക്കളെ വേട്ടയാടിപ്പിടിക്കുന്ന ഒരു പക്ഷിയാകകൊണ്ട്, ഇവൻ വേലിയുടെ രണ്ടു ഭാഗവും, കററിക്കാടുകളും, ഓലക്കെട്ടുകളും സൎവ്വദാ പരതുന്നുണ്ടാകും. ഓന്തു തെങ്ങിന്മേലേറിയാൽ അതിനെ പിടിപ്പാൻ തെങ്ങിൻതടി ചുററിപ്പറക്കാനും ഇവന്നു മടിയില്ല. ഊ. ഊ. ഊ. എന്നു തുടൎച്ചയായി അഞ്ചെട്ടു കുറി ഉണ്ടാക്കി വിടുന്നതാണ് ഇവന്റെ ശബ്ദം. ചിലപ്പോഴ് പഴുപ്പിച്ച് ഇരുമ്പു വെള്ളത്തിൽ കുത്തുമ്പോലെയുള്ള ഒരു വല്ലാത്ത ശബ്ദവും ഇവൻ പുറത്തിറക്കാറുണ്ട്. ഒരിക്കൽ ഒരു പാമ്പിനേയും കാലിലിറുക്കി കുറെ ദൂരത്തോളം ഇവൻ പൊന്തിയതു ഞാൻ കണ്ടിരുന്നു. ചെമ്പോത്തു കൂടു കെട്ടുന്നതും കുട്ടിയെ പുലത്തുന്നതും വളരെ ഗോപ്യമായിട്ടാണ്. ചെമ്പോത്ത് ഇരതെണ്ടുന്നതു മിക്കവാറും സമയത്ത് ഒററയായിട്ടാണ്. ഭാൎയ്യാവിരഹം, മററു പക്ഷികളെപോലെ, ഇവനെ വേദനപ്പെടുത്തുന്ന ഒരു കാൎയ്യമല്ല. ആ ചപല വല്ല കാരണത്താലും ഭൎത്താവിന്റെ അടുക്കേ വന്നു ചേൎന്നാൽ ഇവൻ അവളെ ശകാരിപ്പാനുംകൂടി ശ്രമിക്കാറില്ല.

വണ്ണാത്തിപ്പുള്ള:— (The Magpie robin) നിറം കറുപ്പിന്റെയും വെളുപ്പിനേയും ഒരു കൂട്ടാണ്; തലയും കഴുത്തും ചുമലും ചിറകിന്റെ അററവും വളരെ കറുപ്പാണ്. ശേഷം ഭാഗം അലക്കിയ മല്ലുപോലെ നിർമ്മലമായ വെള്ള നിറമാണ്. വാൽ എപ്പോഴും കുത്തനേ, അസാരം ഉയർത്തിയാണ് പിടിക്കുന്നത്. ഈ ഭംഗിയുള്ള പക്ഷി വളരെ ശിന്നനാണ്. നമ്മുടെ രാജ്യത്തു സാധാരണ കാണുന്ന ഒരു പക്ഷിയാണെന്നു പറയുന്നതുകൊണ്ടു മാത്രം ഇതിന്റെ പ്രചാരം ഇത്രയുണ്ടെന്നു ഗണിച്ചുകൂടാ. എല്ലാ പറമ്പുകളും ഓരോ ജോടു വണ്ണാത്തിപ്പുള്ളിന്റെ സ്ഥിരവാസസ്ഥലങ്ങളാണ്. ഇവൻ ഭക്ഷണം അന്വേഷിക്കുന്നതു മിക്കവാറും സമയത്തു നിലത്തു വീണിട്ടാണ് മരത്തിന്മേലെ പഴങ്ങളെക്കാളും നിലത്തു കാണുന്ന കൃമികളെയാണ് ഇവന്നു വളരെ താല്പര്യം. ഇവൻ നമ്മുടെ സ്നേഹത്തിന്നും കൌതുകത്തിന്നും അർഹനായിത്തീരുന്നത് ഇവന്റെ കർണ്ണമധുരമായ സ്വരത്തെക്കൊണ്ടുതന്നെയാണ്. ആ ചെറിയ തൊണ്ടയിൽനിന്ന് ഇത്ര വിവിധങ്ങളും രമ്യങ്ങളുമായ സ്വരങ്ങൾ എങ്ങിനെ പുറപ്പെടുന്നു എന്നു നമ്മളൊക്കെ അത്ഭുതപ്പെട്ടുപോകും. നേരം പുലർച്ചക്കും വൈകുന്നേരവുമാണ് ഇവൻ പാട്ടിന്നാരംഭിക്കുന്നത്. ഉഷ്ണകാലത്താണ് ഇവന്ന് അത്യന്തം ഉന്മേഷവും ഇവന്റെ പാട്ടിന്ന് അത്യന്തം മുറുക്കവും കാണുന്നത്. ആഹാരത്തിന്നുവേണ്ടി നിലത്തിറങ്ങുമ്പോൾ ഈ സാധുപ്പക്ഷിയെ പതുങ്ങിനിന്നു ദുസ്സാമർത്ഥ്യക്കാരനായ പൂച്ച പിടിച്ചുകളയാറുണ്ട്. ഇവന്റെ സങ്കടസൂചകങ്ങളായ നിലവിളി

യൊന്നും നിഷ്കളനായ പൂച്ച വകവെക്കാറില്ല. യാതൊരു ദോഷവും ചെയ്യാത്ത് ആ നിഷ്കളങ്കനെ അനേകവിധ സങ്കടങ്ങൾ അനുഭവിപ്പിച്ചതിൽ പിന്നെ മാത്രമേ പൂച്ച കൊല്ലുകയുള്ളൂ. പൂച്ച കൂടാതെ മററു ചില പക്ഷികളും ഈ സാധുവേ ദ്രോഹിക്കാറുണ്ട്. രാത്രിയായാൽ ഇലച്ചുളിയുടെ ചുവട്ടിടെ ഇല്ലികളുടെ ഇടയിലൊ പതുങ്ങി, നേരം പുലരാൻ കാത്തുംകൊണ്ടിരിക്കുന്ന ഇവനെ നത്തു വംശക്കാരും പിടിച്ചുതിന്നാൻ ശ്രമിക്കാറുണ്ട്. ഒരു ദിവസം രാത്രി പത്തു മണിക്ക് എൻെറ വീട്ടിൻെറ മേലേത്തട്ടിലെ ഒരു മുറിയിൽ ഇരുന്നു ഞാൻ വായിച്ചുകൊണ്ടിരിക്കുമ്പോൾ തുറന്നുവെച്ചിരുന്ന ഒരു ജനലിൻെറ ഉള്ളിൽക്കൂടെ ഒരു സാധു വണ്ണാത്തിപ്പുള്ള് എൻെറ മേശമേൽ പറന്നു വീണു ഞാൻ പിടിക്കാൻ നോക്കിയപ്പോൾ പറന്നു പോയ്ക്കളവാനുംകൂടി യത്നിച്ചില്ല. ആ സാധുവേ ഞാൻ കയ്യിലാക്കിയപ്പോൾ, അത് അത്യന്തം ഭയപ്പെട്ടുപോയിട്ടുണ്ടെന്ന് അതിൻെറ കഠിനമായിത്തുടിച്ചുകൊണ്ടിരിക്കുന്ന ഹൃദയം എന്നേ മനസ്സിലാക്കി. ചില സമയം കടവാതിലുകളും ചെറിയ പക്ഷികളെ തിന്നാറുണ്ടെന്നറിഞ്ഞിട്ടു ഞാൻ ഇവനെ ഒരു അലമാരിയിൽ ഇട്ട് അടച്ചു, നേരം പുലന്നപ്പോൾ മാത്രം തുറന്നു വിട്ടു. അവൻ ഉടനെതന്നെ അടുത്തുണ്ടായിരുന്ന ഒരു മുള്ളൻ പിലാവിൻെറ കൊമ്പിന്മേൽ ഇരുന്നു പലവിധ രമ്യസ്വരങ്ങളാൽ എനിക്കു നന്ദി പറഞ്ഞു; വീടുകളുടെ അടുക്കെ ഇലകൊണ്ടു തിങ്ങിയ ചെറുമരങ്ങൾ ഉണ്ടെങ്കിൽ അവിടെ ആയിരിക്കും ഇവൻ രാത്രി കഴിച്ചുകൂട്ടുന്നത്. അശോകം,

ആങ്കോലം, കായൽക്കൂട്ട, മന്ദാരം മുതലായ മരങ്ങളി
ന്മേൽ സന്ധ്യയാകുമ്പോൾ ഇവൻ ശരണം പ്രാപിക്കുന്ന
തു ഞാൻ പലപ്പോഴും കാണാറുണ്ട്. തത്തയോ കുള
ണ്ണയോ ഒഴിച്ചിട്ടു ചെറിയ മരപ്പൊത്തുകളാണ് ഇവൻ കൂ
ടായുപയോഗിക്കുന്നത്. സാധാരണ ഇവന്റെ വണ്ണം
സ്പഷ്ടമായ കറുപ്പും വെളുപ്പുമാണെങ്കിലും ശുദ്ധകറുപ്പു നി
റമായ പക്ഷിയേയും, ചിറകു വിരുത്തിയാൽ മാത്രം അ
സാരം ഒരു വെളുപ്പു ലാഞ്ഛന കാണുന്ന പക്ഷിയേയും
ഞാൻ തിരൂരിൽ വഴിയാത്രക്കാരുടെ ബങ്കളാവു നില്ക്കുന്ന
പറമ്പിൽ കണ്ടിട്ടുണ്ട്. എല്ലാ ജാതിവണ്ണാത്തിപ്പുള്ളുകൾ
ക്കും വാൽ കുത്തനെ പിടിച്ചു കൂടക്കൂടെ വിശറിപോലെ
വിരുത്തുന്ന ഒരു ഓമനസമ്പ്രദായമുണ്ട്. നിലത്തു വീ
ണാൽ നടക്കുന്നതിന്നു പകരം രണ്ടു കാലും ഒന്നിച്ചുവെച്ചു
ചാടുന്നതിലാണ് അധികം വാസന കാണുന്നത്. കിണ
ററിന്നരികെ വെള്ളം കെട്ടിനില്ക്കുന്നതു കണ്ടാൽ അവിടെ
വെള്ളം മെയ്യിലാക്കി, കിണററിന്റെ ചുമരു കെട്ടിന്മേൽ
ചെന്നിരുന്നു, ദേഹം കുലുക്കിയും കുടഞ്ഞും വെടിപ്പാക്കു
ന്നത് ഒരു സന്തോഷകരമായ കാഴ്ചയാണ്.

ശിന്നൻ പാററ, റാഞ്ചൻ:— (The fautail fly-
catcher) കാഴ്ചയിൽ ഇത് ഒരു പ്രത്യേകതരം വണ്ണാത്തി
പ്പുള്ളാണെന്നു തോന്നും— എന്നാൽ ഇതു വണ്ണാത്തി
പ്പുള്ളിനേക്കാൾ എത്രയോ മെലിഞ്ഞു ചെറുതായി വെ
ണ്ണീററു തവിടിൻ നിറമുള്ള ഒരു പക്ഷിയാണ്. വാൽ
അസാരം കുത്തനെ പിടിച്ചു, വിശറിപോലെ വിരുത്തുന്ന
സമ്പ്രദായം ഈ ചെറിയ പക്ഷിക്കുമുണ്ട്. എന്നാൽ വ
ണ്ണാത്തിപ്പുള്ളിനെപ്പോലെ അത്ര കുലശലായിട്ടില്ല. നെ

ററിമേൽ ഒരു വെള്ള അടയാളം കാണും. വാലിൻെറ തൂവലുകളിൽ ചിലതും വെളുത്തിട്ടാണ്. ജാഗ്രതയുടെ ക്രമ്മതകൊണ്ട് ഒരേടത്തു കുറേ നേരം സ്വസ്ഥനായിരിപ്പാനുംകൂടി ഇവനു സാധിക്കയില്ല. തിരിഞ്ഞിട്ടും മറഞ്ഞിട്ടും പല അഭ്യാസങ്ങൾ കാണിച്ചുകൊണ്ടാണ് ഇവൻ നിലത്തു പറന്നു വീഴുന്നത്. പാററയെ റാഞ്ചിപ്പിടിച്ചു കഴിയുന്നവനാണെങ്കിലും ഇവനെ കൂടക്കൂടെ നിലത്തു കാണുന്നതുകൊണ്ട് ഇരയും കൃമിയും വജ്ജിച്ചവനല്ലെന്നു മനസ്സിലാക്കാം. സ്വരം പല മാതിരി ഇല്ലെങ്കിലും ഉള്ളതു കേൾപ്പാൻ വളരെ ഭംഗി ഉണ്ട്. "കി, ക്കി, ക്കി, ക്കീ, ക്കൊ, ക്കൊ, ക്കൊ, ക്കൊ" എന്നാണ് സാധാരണരീതിയെങ്കിലും അവസരക്കുറവുകൊണ്ടു ചിലപ്പോൾ ഇടക്ക് ഓരോ അക്ഷരം വിട്ടുകളയാറുമുണ്ട്. ഇവൻെറ ആ അക്ഷരപരമ്പരകളുടെ ആവത്തനം കേൾക്കുമ്പോൾ തന്നെ ഇവൻ ഒരു നിഷ്കളങ്കനും സദാനന്ദനുമാണെന്ന് ആക്കും തോന്നിപ്പോകും. ഇവന് ആയുരാരോഗ്യസമൃദ്ധി ഉണ്ടാകട്ടെ എന്നു പ്രാത്ഥിച്ചുപോകുവാൻ ആക്കും ഉത്സാഹം ജനിക്കും.

ശീമപ്പുള്ള — (Magpie) കാഴ്ചയിൽ ഇതു നമ്മുടെ വണ്ണാത്തിപ്പുള്ളിനേപോലെ ഇരിക്കുമെങ്കിലും വലിപ്പം വണ്ണാത്തിപ്പുള്ളിനേക്കാൾ ജാസ്തി ഉണ്ട്. പൂക്കുറുഞ്ഞിയെപ്പോലെ വാലിൻെറ നടുവിലത്തെ രണ്ടു തൂവലുകൾ ബാക്കിത്തൂവലുകളേക്കാൾ ദീഘമുള്ളതാണ്. നിറംകൊണ്ടു നോക്കിയാലും ഇവൻ നമ്മുടെ വണ്ണാത്തിപ്പുള്ളിനെപ്പോലെ കറുപ്പും വെളുപ്പും വഹിക്കുന്നവനാണ്. കറ

പ്പിന്നു പച്ചച്ഛായയും നീലച്ഛായയും ഓരോരോരെടത്തു ശ
ക്തിയോടെ നില്ക്കുന്നതു കാണും. ശീമപ്പുള്ളു പതിനാ
റംഗുലം നീളമുള്ളതുകൊണ്ടു് ഇതു സാമാന്യം വലിയ ഒരു
പക്ഷിതന്നെയാണ്. ഇതിന്റെ അധിവാസം യൂറോ
പ്പാണ്. ഇംഗ്ലണ്ടിലും ഇതിനെ ധാരാളം കാണും. പ
ക്ഷിക്കുഞ്ഞുകളേയും പക്ഷിമുട്ടകളേയും തിന്നുതീക്കുന്നതു
കൊണ്ടു ശീമപ്പുള്ളിനെ അവിടത്തുകാർ കാണുംമാത്ര
യിൽ കൊല്ലുന്നതുകൊണ്ടു ഇവന്റെ സംഖ്യ കൊല്ലംതോ
റും കുറഞ്ഞുപോകുന്നുണ്ടു്. കൊല്ലംതോറും ഒരെടത്തുത
ന്നെ കൂടു കെട്ടുവാൻ വരുന്ന സമ്പ്രദായം ഇവന്നു കലശ
ലായുണ്ടു. ഒരുകൊല്ലം ചില്ലുകൊണ്ടു് ഒരു കാൽ മുറി
ഞ്ഞുപോയ ഒന്നു പിറേറത്തെ കൊല്ലം അതേദിക്കിൽത
ന്നെ വന്നുകണ്ടതുകൊണ്ടു് ഈ അഭിപ്രായം തെററല്ലെ
ന്നു വെളിപ്പെടുകയും ചെയ്തു. ചിലപ്പോൾ ഇതു കൂടുകെ
ട്ടുന്നതിൽ അത്യന്തം മുൻകരുതലും ശ്രദ്ധയും കാണിക്കാറു
ണ്ടു്. ചുററുവട്ടത്തിലൊന്നും അധികം മരങ്ങളില്ലാതെ,
ഒരു വീട്ടിന്റെ അരികെ ഒരു ചെറിയ കുററിച്ചെടി ഉ
ണ്ടായിരുന്നു. ഇതായിരുന്നു ഒരു ജോട് ശീമപ്പുള്ളുകൾ
തങ്ങളുടെ കൂടുകെട്ടാൻ കണ്ടുപിടിച്ച സ്ഥലം. എന്നാൽ
അവിടെ കല്പിച്ചുകൂടാത്ത പല അപായങ്ങളും നേരിടാ
നിടയുണ്ടെന്നറിഞ്ഞു. ഇവർ തടിച്ചുകൂർത്ത മുൾക്കൊമ്പു
കൾ കൊണ്ടുവന്ന് ഈ ചെടിയെ ആകപ്പാടെ ചുറച്ചു
കെട്ടി എന്നിട്ടും തൃപ്തിപ്പെടാതെ ഈ മുൾനിറഞ്ഞ കൊ
മ്പുകൾ തടിപ്പിക്കാൻവേണ്ടി ഒന്നിന്റെ മേൽ ഒന്നുകൊ
ണ്ടുവെച്ചു പിണച്ചു പിണച്ചു ആ കുററിച്ചെടി ഒരു ചെ

റിയ കോട്ടയാക്കി. ചെടിയുടെ ഉള്ളു കാണാൻ വയ്യാത്തവണ്ണം ഒരു ദുഷ്പ്രാപമായ മുൾമതിൽ കെട്ടിയതിന്റെ ശേഷം അതിന്റെ ഉള്ളിൽ കൂടുകെട്ടി അഞ്ചാറു മുട്ടകളിട്ടു. മുട്ടകൾ നീലവർണ്ണത്തിൽ പച്ചക്കുത്തുകളുള്ളതായിരുന്നു. ചില മുട്ടയ്ക്കു് അധികം കുത്തുകൾ അതിന്റെ തടിച്ചഭാഗത്താണെങ്കിൽ ചിലതിന്നു നേരിയഭാഗത്തും ആയിരുന്നു. കുട്ടികൾ വിരിഞ്ഞ ഉടനെ ആണും പെണ്ണും പുറത്തുപോയി എവിടുന്നെങ്കിലും പല്ലികളേയും തവളകളേയും, ചുണ്ടെലികളേയും കൊത്തിക്കൊണ്ടുവന്നു കുട്ടികളെ പുലർത്തിവന്നു. ഒരിക്കൽ ആൺ തെണ്ടാൻ പോയപ്പോൾ പെണ്ണു് ഒരു സാമാന്യം വലിയ എലിയെ തന്റെ ഭവനത്തിൽ കയ്യേറ്റംചെയ്യാൻ തക്കവണ്ണം വരുന്നതു കണ്ടു. അവൾ ഉടനേതന്നെ എലിയെച്ചെന്നെതൃത്തു. അവളുടെ കൊക്കാകുന്ന വേലേററിട്ടൊന്നും ആ ഗണേശവാഹനത്തിന്നു കൂസലൊന്നുമില്ലെന്നു കണ്ടപ്പോൾ, കഷ്ടിച്ചു തൂവൽതികഞ്ഞു നടക്കാറായ തന്റെ സന്താനങ്ങളിൽ ഒരുവൻ മാതൃസഹായത്തിന്നു മുന്നോട്ടു തുള്ളിവന്നു. ആൺ തന്റെ ഭവനത്തിൽ മടങ്ങിവന്നപ്പോൾ കണ്ടതു തന്റെ ഭാൎയ്യയും പ്രഥമപുത്രനും ഒരു എലിയോടെതൃക്കുന്നതായിരുന്നു. പിന്നത്തെ കഥ പറയേണ്ടതുണ്ടോ. കൊക്കിൽ ഉണ്ടായിരുന്ന ഒരു ചുണ്ടെലിയുടെ മൃതശരീരവും ചോടെ ഇട്ടു, അവനും ഘോരസമരത്തിന്നൊരുമ്പെട്ടു് ആ മൂഷികേശ്വരനെ സ്വൎഗ്ഗസ്ഥനാക്കി. ഇവരുടെ മക്കളുടെ കരച്ചിൽ കേട്ടിട്ടു്, കററിച്ചെടി പരിശോധിക്കാൻതക്കവണ്ണം അടുത്തുവരുന്ന വീട്ടിലെ

പൂച്ചയെയും നായയെയും, ഇവർ കാണേതന്നെ വീട്ടുകാർ ആട്ടി ദൂരത്താക്കാറുണ്ടെങ്കിലും, വീട്ടുകാരോടിവരാരും യാതൊരു നന്ദിയും കാണിക്കാറില്ല. ഒരിക്കൽ ഒരു പിടക്കോഴിയും തന്റെ "പുത്രസമൂഹവും" കററിച്ചെടിയുടെ അടുത്തെത്തിയപ്പോൾ, പെൺശീമപ്പുള്ള് ഒരു കട്ടിയേയും കൊത്തി വീട്ടിന്റെ മേൽപ്പുരയിൽ കൊണ്ടുവെച്ചു. കട്ടി കഠിനമായി നിലവിളിച്ചപ്പോൾ അതിന്റെ തള്ളയും തുടരെത്തന്നെ പറന്നുചെന്നു, ശീമപ്പുള്ളിനെ കൊത്തിയകററി, തന്റെ പുത്രനേയും കൊക്കിലാക്കി താഴെ പറന്നെത്തി. ശീമപ്പുള്ള കൊത്തിക്കൊണ്ടു പോകുമ്പോൾ അതികലശലായി നിലവിളിച്ചിരുന്ന കോഴിക്കുട്ടി, തന്റെ തള്ള കൊത്തി താഴെ കൊണ്ടുവരുമ്പോൾ യാതൊരു ശബ്ദവും പുറത്തിറക്കിയിരുന്നില്ല എന്നതു പ്രത്യേകം ഓൎമ്മിക്കേണ്ടുന്ന ഒരു സംഗതിയാണ്.

സ്വൎഗ്ഗപ്പക്ഷികൾ— (The birds of paradise) ചെറിയ ഝങ്കാരപ്പക്ഷികളെ കഴിഞ്ഞാൽ, പക്ഷിവൎഗ്ഗത്തിൽ, ഇങ്ങിനെ യഥാവിധി ഭൂഷണാകാരന്മാരായ മററു യാതൊരുവൎഗ്ഗം പക്ഷികളെയും കാണ്മാനുണ്ടാകയില്ല. തൂവലിന്നു കൂട്ടുന്ന വിവിധങ്ങളായ വൎണ്ണങ്ങൾ ഇവററയെ കാഴ്ചക്ക് എത്രയോ ഭംഗിയുള്ള പക്ഷികളാക്കിത്തീൎക്കുന്നുണ്ട്. ഈ വംശത്തിൽ നീണ്ട കൊക്കുള്ളവററയും കുറിയ കൊക്കുള്ളവററയും ഉണ്ട്. അമ്പതുജാതി സ്വൎഗ്ഗപ്പക്ഷികളുള്ളതിൽ മിക്ക കൂട്ടക്കാരും ന്യൂഗിലാണ്ട്ദ്വീപിലാണ് അധിവസിക്കുന്നതു്. പിട, അലങ്കാരസമൃദ്ധിയൊ

ന്നമില്ലാതെ ഒരു സാധാരണപക്ഷിയെപ്പോലെ ഇരിക്കു മെങ്കിലും, പൂവന്നു സാധാരണപക്ഷികളിലൊന്നും കാണാ ത്തവിധത്തിൽ അത്ഭുതമാകുംവണ്ണം തൂവലുകളുടെ സമൃ ദ്ധിയും ഭേദഗതികളും വർണ്ണവ്യത്യാസങ്ങളും കാണുന്നു. കൊടിക്കൂറപോലെയും, വിശറിപോലെയും, പരിചകൾ പോലെയും തോന്നുന്ന തൂവലുകൾ ഇതിന്റെ ചിറകി ന്മേൽ വിളങ്ങിക്കാണുന്നുണ്ട്. വാലിന്റെ തൂവലുകളും നിറംകൊണ്ടും കോലംകൊണ്ടും ചിറകിൻതൂവലുകളോടു താണുനില്ക്കുന്നവററയല്ല. അതൊക്കെ ചിലപ്പോൾ നീ ണ്ട കമ്പികൾപോലെയും, പരന്നുനീണ്ടു വിവിധവർണ്ണങ്ങ ളായിട്ടും വിലസുന്നതുകൂടാതെ, ചിലതിന്റെ വാലിന്റെ കടയുടെനേരെ മേൽഭാഗത്തുനിന്നു ചെറിയ കരുത്തോല കൾപോലെ തോന്നുന്ന ഒരു വലിയക്കൂട്ടം നീണ്ടു നേരിയ തൂവലുകൾ കമാനംപോലെയോ, പൂവൻകോഴിയുടെ ആ വളഞ്ഞ വാൽ തൂവലിന്റെ ഒരു സമൂഹംപോലെയൊ നിബിഡമായിനിന്നു വാലിന്മേൽ മറിഞ്ഞുവീഴുന്നതു കാ ണും. തണ്ടു നീണ്ട പൂപോലെ എറിച്ചുനില്ക്കുന്ന തൂവലു കൾ തലയിൽനിന്നും മുതുകിൽനിന്നും ചില ജാതിയിൽ പുറപ്പെട്ടുനില്ക്കുന്നതു കാണും. വർണ്ണങ്ങളുടെ ഭംഗികൊ ണ്ടു തധങ്കാരപ്പക്ഷികൾ മാത്രമെ ഇവററയെ കടത്തിവിടു ന്നുള്ളു. ഒരു ചെറിയ പക്ഷിയുടെ മുതുകിൽ തെങ്ങോല കൾ നില്ക്കുന്ന സമ്പ്രദായത്തിൽ ഇടത്തും വലത്തും നേരി യ തൂവലുകൾ നില്ക്കുന്നുണ്ട്. ചിലതിന്റെ തൂവലുകളു ടെ അററം നീണ്ടു നേരിയ കമ്പികളെപോലെ ചോടെ താണു, അററം മടക്കിവെച്ചസമ്പ്രദായത്തിൽ കിടക്കുന്നു

ണ്ടാകം. ചിലതിന്റെ വാതിന്മേൽനിന്ന നാടപോലെ നീണ്ട രണ്ടു തൂവലുകൾ തൂങ്ങുന്നു. ചിലതിന്ന തൂവലിന്റെ നിൽപുകൊണ്ടു മസ്തകത്തിന്മേൽ ഓരോ തൊപ്പി കാണുന്നു. മറെറാന്നിന്ന നെഞ്ഞത്തും മുതുകിന്മേലും ഓരോ പ്രത്യേകപൊളികൾവെച്ചപോലെ, ഭംഗിയുള്ള തൂവലുകൾ കട്ടപിടിച്ചപോലെ നിരന്നുനില്ക്കുന്നു. നീളമുള്ള വാലിന്റെ ഓരോ തൂവൽ ഘടികാരത്തിന്റെ ഓരോ ചെറിയ ചുറപോലെ (Spring) വളഞ്ഞതായും കാണും. ചിലതിന്റെ തലമേൽ മൈലിന്റെ തലയ്ക്കുള്ളപോലെ തൂവലുകളുടെ പൊടിപ്പു കാണും. എന്നാൽ ഒഴിഞ്ഞിരിക്കുന്ന ആ തണ്ടു മൈലിന്റേതിനേക്കാൾ വളരെ ദീഘമുണ്ടാകം. ആ തണ്ടിന്റെ അററത്തിൽമാത്രമെ, ചെവിട്ടിൽ തിരികാൻ വെടിപ്പാക്കിവെച്ച കോഴിത്തൂവലിന്റെ മട്ടിൽ, അല്പം തൂവൽക്കമ്പികൾ കാണുകയുള്ളു. ഇങ്ങിനെ വിവിധാകൃതികൾകൊണ്ടും വൎണ്ണങ്ങൾകൊണ്ടും, കണ്ണും ഹൃദയവും ഒന്നിച്ചൊരുപോലെ ആഹ്ലാദിച്ചപോകുന്ന, ഈ മനോഹരന്മാരെ ഓരോന്നോരോന്നായി വിവരിക്കാൻ ശ്രമിക്കുന്നത്, അവററയുടെ ഭംഗിയുടെ ലക്ഷാംശംപോലും വെളിപ്പെടുത്തുവാൻ സാദ്ധ്യമാകാത്ത ഒരു വെറും ശ്രമമായിത്തീരുന്നതുകൊണ്ട്, ആ മാതിരി അനാവശ്യമായ സാഹസത്തിന്ന് ഒരുമ്പെടാത്തതാണ് ഉത്തമമെന്നു തോന്നിപ്പോകുന്നു. പക്ഷികളെയൊ, അതിന്റെ ഛായാപടങ്ങളേയൊ കാണാതെ, ഏതുമാതിരി വിവരണവും ഫലംകൊണ്ട് അപജയത്തിൽ തുഞ്ചുകമാത്രമെ ഉണ്ടാകയുള്ളു. സ്വൎഗ്ഗപ്പക്ഷികളുടെ ചരിത്രത്തിൽ നാഗരിക

ന്മാർ ഒന്നാമത്തു കടമ്പെട്ടതു വാളെസ് പണ്ഡിതന്നായിരിക്കകൊണ്ടു്, ആ ധീര, എഴുതിയ ചരിത്രത്തിൽനിന്നു് ഒരു ചെറിയ അംശമെങ്കിലും ഇവിടെ ഉദ്ധരിക്കാതെ വിട്ടുകളയാൻ മനസ്സു വരുന്നില്ല. "കൂററൻ സ്വർഗ്ഗപ്പക്ഷി— (The great bird of paradise). കൊക്കുമുതൽ വാലിന്നററംവരെ അളന്നുനോക്കിയാൽ ഒന്നരഅടിയിലും ജാസ്തി കാണും. ശരീരം മുഴുവനും കരിഞ്ഞുകപ്പു് (Rich coffee brown) നിറമാണു്. നെഞ്ചു കടുംസുമ്മനിറമാകുന്നു. (Blackish white or purple brown) മസ്തകവും കഴുത്തും വൈക്കോലിന്റെ മഞ്ഞനിറമാണു്. തൂവൽ എത്രയോ ചെറുതും ഇടപഴുതില്ലാതെ നിരന്നുനില്ക്കുന്നതുമാകകൊണ്ടു വില്ലുസുപോലെ മാർദ്ദവമായിരിക്കും. തൊണ്ടയുടെ ചോടെ കണ്ണുവരെ മരതകനിറത്തിൽ തുള്ളിപോലെയുള്ള തുവലുകൾ ഉണ്ടു് ഇതിന്നു മിനുക്കിയ ലോഹംപോലെയുള്ള ഉളിച്ചലും ഉണ്ടു്. കണ്ണു കടുംമഞ്ഞയാണു്. കൊക്കു് ഈയ്യത്തിന്റെ നിറമാണു്. കാൽ ഇളഞ്ചുകപ്പുനിറമാണു്. വാലിന്റെ മദ്ധ്യത്തിലുള്ള രണ്ടു തൂവലുകൾക്കു നടുവിലത്തെ കണ്ണിയല്ലാതെ കുമിൽപൊളികൾ (Web) ഇല്ല. അതു നീണ്ടകണ്ണിപോലെ അഗ്രം രണ്ടുമൂന്നുചുറകളായി, വളരെ ഭംഗിയിൽ വീണുകിടക്കുന്നുണ്ടാകും. ഈ തൂവൽ മൂന്നടിദീർഘമുണ്ടാകും. ചിറകിന്റെ താഴെ ശരീരത്തിന്റെ രണ്ടു ഭാഗത്തിൽനിന്നും, ഓരോ പിടി നീണ്ടുമിനുത്തു, വണ്ണംകുറഞ്ഞ തൂവലുകൾ, മധുരനാരങ്ങയുടെ അല്ലിയുടെ നിറത്തിലും രണ്ടടി നീളത്തിച്ചു വിളങ്ങുന്നതുകാണാം. ഇതൊക്കെ പൂവന്റെ

അലങ്കാരങ്ങളാണ്. പിടക്ക് ഈമാതിരി നിറങ്ങളൊ
ഭൂഷണങ്ങളൊ ഒന്നുംതന്നെ ഉണ്ടാകയില്ല. അത്
ആകപ്പാടെ ഒരു പുകയിലപ്പൊടിയുടെ നിറമാണ്.
ഇതിന്നു വാലിന്റെ കമ്പികളും കാണുകയില്ല. പൂവൻ
ഒരു വയസ്സു തികയുംവരെ പിടയുടെ നിറം തന്നെയായി
രിക്കും. മൂന്നുപ്രാവശ്യം തൂവൽ കൊഴിഞ്ഞു പുതിയതു മു
ളച്ചതിൽപിന്നെ മാത്രമെ പൂവന്നു തന്റെ വിവിധവൎണ്ണ
ങ്ങളായ തൂവൽ ഉണ്ടാകയുള്ളു, ക്രൂററൻസപൎഗ്ഗപ്പക്ഷി വ
ളരെ ചുറുചുറുക്കുള്ള ഒരു പക്ഷിയാണ് എപ്പോഴും പറ
ന്നിട്ടൊ ഇളകിക്കൊണ്ടൊ കാലം കഴിക്കുന്നു. സംഖ്യയി
ലും ഈ പക്ഷി ഒട്ടും കുറവുകാണിക്കുന്നില്ല. പകൽ മുഴു
വനും ഈ ജാതിയുടെ ശബ്ദം കേൾക്കാത്ത ഒരു അവസ
രമുണ്ടാകയില്ല. ശബ്ദം വളരെദൂരം കേൾക്കുകയും ചെ
യ്യും. കൂട് ഇരുമ്പിൻകൂട്ടിന്റെ മീതെയൊ വളരെ ഇല
യുള്ള ഒരു കൊമ്പിന്റെ അററത്തൊ ചപ്പുകൾ പിണ
ച്ചുണ്ടാക്കിയതാണ്. കൂട്ടിൽ സാധാരണ ഒരൊററ കു
ഞ്ഞു ഉണ്ടാകയുള്ളു ഇതിന്റെ മുട്ട നാട്ടുകാരുംകൂടി ഇ
തുവരെ കണ്ടിട്ടില്ലെന്നു പറയുന്നു. നേരം പുലരുമ്പോൾ
പൂവന്മാരൊക്കെ ഒരു സമാജമായൊത്തുകൂടി തങ്ങളുടെ
ദേഹകാന്തി ബാക്കി ലോകത്തിന്നു കാണിക്കുവാനൊ എ
ന്നു തോന്നുമാറ് ഒരു കൂടിക്കാഴ്ച കഴിക്കുന്നു. ആ സമയ
ത്തു നാട്ടുകാൎക്ക് ഇതിനെ കൊല്ലാനും ക്ഷണം സാധിക്കു
ന്നു. ഈ പക്ഷികൾ ഓരൊ കൂട്ടമായി പുലർകാലം വ
ന്നുകൂടി നൎത്തനംചെയ്യുന്നത് ഏതു മരത്തിന്മേലാണെന്നു
മനസ്സിലാക്കിയാൽ നാട്ടുകാർ ആ മരത്തിന്റെ ഒരു കൊ

മ്പിന്മേൽ ഒരു മറകെട്ടി പിറേറന്നുരാവിലെ പക്ഷികൾ വരുംമുമ്പെ മൊട്ടമ്പുകളുമായി കാത്തുനില്ക്കുന്നു. ആപത്തറിയാത്ത ഈ സാധുപ്പക്ഷികൾ പറന്നുവന്നു ഒന്നിച്ചു കൂടുമ്പോൾ, ഒളിയിലിരിക്കുന്ന ആൾ മൊട്ടമ്പുകൾകൊണ്ട് ഇതിനെ ഓരോന്നോരോന്നായി നിലത്തു വീഴ്ത്തുന്നു. മൊട്ടമ്പാകകൊണ്ടു പക്ഷികൾക്കൊന്നും മുറിതട്ടാതെ അവററ ബോധംകെട്ടോ മരിച്ചോ നിലത്തു വീഴുന്നു. ഇങ്ങിനെ ചെയ്യുന്നതുകൊണ്ട് ഇതിൻെറ മനോഹരവൎണ്ണങ്ങളായ തൂവലുകൾക്കു ചോരപുരണ്ടാതെ കിട്ടുന്നു. മേല്പറഞ്ഞപ്രകാരം പല പക്ഷികളെ കൊന്നുവീഴ്ത്തിയതിൻെറ ശേഷം മാത്രമേ ബാക്കിയുള്ളവൎക്കു തങ്ങളുടെ ജാതിക്കു നേരിട്ട നഷ്ടം മനസ്സിലാകയുള്ളൂ. ആ സമയത്തു ബാക്കിയുള്ളവർ കഠിനമായി കരഞ്ഞുകൊണ്ട് ആ മരവും വിട്ടു പറന്നുപോകുന്നു.

ക്രൂരൻ സ്വൎഗ്ഗപ്പക്ഷികളുടെ കാൎയ്യം ഇങ്ങിനെ ഇരിക്കട്ടെ. ചെറിയ സ്വൎഗ്ഗപ്പക്ഷികളെപ്പററി (The smaller bird of paradise) ലേശമൊന്നു പ്രസ്താവിക്കാം. ഇവററ എന്തും തിന്നും. പഴവും പ്രാണിയും ഇവററക്ക് ഒരുപോലെയാണ്. പഴമാണെങ്കിൽ ആലിൻ പഴങ്ങളോടു കൂടുതൽ പ്രിയമാണ്. പ്രാണികളാണെങ്കിൽ ചാടൻ, വെട്ടുക്കിളി, കൂറ, പുഴു, ഇവററയാണു വളരെ ഇഷ്ടപ്പെട്ടവർ. “1862-ാംകൊല്ലം ഇംഗ്ലണ്ടിലേക്കുള്ള എൻെറ മടക്കയാത്രയിൽ സിങ്കപ്പൂരിൽവെച്ചു മെരുങ്ങിയ രണ്ടു സ്വൎഗ്ഗപ്പക്ഷികളെ കാണാനുള്ള ഭാഗ്യം എനിക്കു സിദ്ധിച്ചു. അതു കൂറയെമാത്രമല്ല ചോറും വാ

ഴപ്പഴവും എത്രയൊ ആൎത്തിയോടേ തിന്നിരുന്നു. ഞാൻ നൂറുപവൻ കൊടുത്തു ആ ഒരൊററ ജോട്പക്ഷിയെ വിലയ്ക്കുവാങ്ങി. ഈ പക്ഷികൾക്കു വാഴപ്പഴം വേണ്ടുന്നത്ര സമ്പാദിപ്പാൻമാത്രം ഞാൻ വരുന്നവഴിയ്ക്കു ബോംബ്ബായിൽ ഇറങ്ങി ഒരാഴ്ച പാൎത്തു. എന്നാൽ കൂറകളെ കിട്ടാൻ എനിക്കു വളരെ പ്രയാസമായി. ഒരു പക്ഷിക്കു് ഒരു സമയത്തു വേണ്ടുന്നത്ര കൂറകളെതന്നെ, ഞങ്ങളുടെ കപ്പലിലെ കലവറകൾ മുഴുവൻ തിരഞ്ഞുനോക്കീട്ടു കിട്ടിയില്ല എന്നാൽ മാൾട്ടയിൽ എത്തിയപ്പോൾ ഞാനവിടെ രണ്ടാഴ്ച പാൎത്തു. എനിക്കെത്രയെങ്കിലും കൂറകളേയും കിട്ടി. ഞാൻ വഴിക്കുച്ചിലവിന്നുവേണ്ടി അനേകം ബിസ്കത്ത്പെട്ടികൾ നിറയെ കൂറകളെ സമ്പാദിച്ചു. മദ്ധ്യധരാസമുദ്രത്തിൽ കൂടെയുള്ള സഞ്ചാരത്തിൽ, കുളിർകാററുകൾക്കും മൂടൽമഞ്ഞുകൾക്കും നിത്യേന അടിമപ്പെട്ടു പാൎക്കേണ്ടിവന്നിട്ടുകൂടി ഇവററ ഭേദഗതികൾ കാണിച്ചു ആ മാതിരി ശീതോഷ്ണസ്ഥിതിയൊന്നും തീരെ ഗണ്യമാക്കാതെ, പൂൎണ്ണദേഹസുഖത്തോടെ ഇംഗ്ലണ്ടിൽ എത്തി. അവിടത്തെ കാഴ്ചബങ്ക്ളാവിൽ ഒന്നുരണ്ടു കൊല്ലത്തോളം പാൎത്തു. തന്നേക്കാണ്മാൻ വരുന്നവൎക്കു് ആനന്ദം കൊടുത്തു.” വാലെസ് മടങ്ങിവന്നതിന്റെശേഷം, യൂറോപ്പിലെ ലന്തക്കാർ ഈ മനോഹരപക്ഷികളുടെ വൃത്താന്തം മുഴുവൻ അറിഞ്ഞുവരാൻ പിന്നേയും പല സമൎത്ഥന്മാരായ പക്ഷിശാസ്ത്രജ്ഞന്മാരെ പറഞ്ഞയച്ചു. വാലെസിന്നു കണ്ടുകിട്ടാത്ത അനേകതരം പക്ഷികളെ അവർ കണ്ടുപിടിച്ചു. സഗ്രോജാ (D'Albert's paradise

bird) സംഖ്യകൊണ്ടു കുറവല്ലായിരുന്നു എങ്കിലും കണ്ടുകിട്ടാൻ പ്രയാസമായ ഒരു തരം സ്വൎഗ്ഗപ്പക്ഷിയാണ്. ഇതിന്ന് ഒരു പ്രത്യേകതരം കരച്ചിലൊന്നുമില്ലാത്തതുകൊണ്ട്, ഇതിനെ കണ്ടുകിട്ടുന്നത് ഒരു വെറും ഭാഗ്യംകൊണ്ടാണ്. മൂവായിരം അടിമുതൽ അയ്യായിരം അടിവരെ പൊക്കമുള്ള ദിക്കുകളിലാണ് ഇതിനെ കണ്ടുമുട്ടുന്നത്. ഇതു പറന്നുവീഴുന്നത് ഉണക്കമരങ്ങളിന്മേലും കോടെ വീണമരത്തടികളിന്മേലുമാണ്. ഒന്നുരണ്ടിന്റെ പള്ള പരിശോധിച്ചപ്പോൾ വളരെ പുഴുക്കളേ കണ്ടു. മിക്കതും വണ്ടിന്റെ പുഴുക്കളായിരുന്നു. താടയുള്ള സ്വൎഗ്ഗപ്പക്ഷി (The wattled bird of paradise) യേ ഒന്നാമതു കണ്ടത് ഒരു മരത്തിന്റെ ചെറിയ മാംസളമായ പഴം തിന്നുകൊണ്ടിരിക്കുമ്പോളായിരുന്നു. ഉണക്കൊ ഇലകളില്ലാതിരിക്കുന്നേയോ ആയ മരങ്ങളിന്മേലാണ് ഇത്തരക്കാൎക്കു ചെന്നിരിപ്പാൻ താല്പൎയ്യം കാണുന്നത് ഈ ജാതിപ്പക്ഷിയുടെ എത്രയൊ രമണീയമായ ആഭരണം കഴുത്തിന്മേൽനിന്നു താടയെപ്പോലെ തൂങ്ങുന്ന ഭംഗിയുള്ള തോലാണ്. പക്ഷി മരിച്ചാൽ ഈ തോലിന്റെ വൎണ്ണം ക്ഷണം മങ്ങിപ്പോകുന്നു. മീതെ നില്ക്കുന്ന പൂ, നെററിയുടെ ഇടത്തും വലത്തുമായി എറിച്ചു നില്ക്കുന്നു. അതു മഞ്ഞപ്പൂായ ഉണ്ടെന്നു തോന്നിപ്പോകുന്ന പച്ചവൎണ്ണമാണ്. താഴെക്കൊക്കിന്റെ കടയിൽ കിടക്കുന്നതിന്റെ നിറം നീലയും അതിന്റെ കോടെ ഒരു മധുരനാരങ്ങനിറവുമാണ്. ആർഫാക്ക് ദ്വീപുകാർ ഇതിനെ 'ഫപ്പാവാ' എന്നാണ് വിളിച്ചുവരുന്നത്. 'ഷഷ്ഠശിഖി' (The six-plumed

bird of paradise)തലയിൽ ആറു ശിഖയുള്ള ഒരുതരംസ്വ ൎഗ്ഗപക്ഷിയാകുന്നു. ഇതിൻറ കണ്ഠി ആകാശനീലനിറവും അതിൻെറ പുറവുമുള്ള മോതിരം മഞ്ഞയുമാണ്. പൂവൻ സംഖ്യകൊണ്ടു വളരെ കുറവും. 'പൊങ്കൻ സ്വൎഗ്ഗപ്പക്ഷി' (The superb bird of paradise) ഒരു അസാധാരണ പക്ഷിയാണ്. പഴംകൊണ്ടുപജീവനം കഴിക്കുന്ന പക്ഷികളെ, പഴമില്ലാത്ത അവസരങ്ങളിൽ ഒരേടത്തു കാണുന്നതു വളരെ ദുൎല്ലഭമായിരിക്കകൊണ്ട്, ഈ ജാതിയെ ഒരു അസാധാരണനാക്കുന്നത് ഈ കാരണംകൊണ്ടോ എന്നറിയുന്നില്ല. 'അതിപ്രഭൻ സ്വൎഗ്ഗപ്പക്ഷി' (The magnificent bird of paradise) സാധാരണ കണ്ടുകിട്ടുന്ന ഒരു പക്ഷിയാണ്. ഇതിൻെറ പ്രത്യേകസ്വരംകൊണ്ട് ഇത് ഇരിക്കുന്ന സ്ഥലംകണ്ടുപിടിക്കാൻ ഞെരുക്കമില്ലാത്തതുകൊണ്ട് ഇതിനെ ക്ഷണം കൊല്ലാനും സാധിക്കുന്നു. കയ്യിന്നടിയിൽ ചുംബനം വെക്കുമ്പോൾ ജനിക്കുന്ന ശബ്ദംപോലെയാണ് ഇതിൻെറ ശബ്ദം. ഇങ്ങിനെയുള്ള ശബ്ദം കേൾക്കുമ്പോൾ, ശ്രദ്ധയാ സൂക്ഷിച്ചുകൊണ്ട് അടുത്തുചെന്നാൽ ഒന്നു രണ്ടു വാര വ്യാസത്തിലുള്ള ചില തുറസ്സുസ്ഥലങ്ങളിൽ ചെന്നിരുന്നു ഒന്നോ രണ്ടോ പൂവന്മാർ ഒരു പിടയെ വശത്താക്കുവാനുദ്യമിക്കുന്നതു കാണും. ആ സമയത്തു പൂവന്മാർ തങ്ങളുടെ തൂവലുകളൊക്കെ എറിച്ചുനിൎത്തുന്നു. കഴുത്തിൻെറ തോൽ ആട്ടിൻപോട്ടിപോലെ വീൎപ്പിക്കുന്നു. നെഞ്ഞത്തുള്ള തൂവലുകൾ വിരുത്തിപ്പിടിക്കുന്നു. അതിൻെറ നേരെമീതെ

യുള്ള മഞ്ഞത്തൂവലുകളും വിശറിപോലെ വിരുത്തുന്നു. തല ഒരു പ്രകാശമുള്ള പരിധിയുടെ നടുവിൽ എന്നപോലെ നില്ക്കുന്നു. അടുക്കെ പുഴകളുള്ള ഊഷ്ണസ്ഥലങ്ങളിലാണ് ഇവററയെ കാണുന്നത്.

ദിവാൻ:— (The regent bird) ഈ പക്ഷിക്കു പേർ സൂചിപ്പിക്കുംപ്രകാരം രാജ്യഭരണംജാലിയൊന്നും ഇല്ല. എന്നാൽ സ്വന്തഭരണത്തിൽ വിദഗ്ദ്ധനാണ്. ആണും പെണ്ണും നിറംകൊണ്ടു വളരെ വ്യത്യാസപ്പെട്ടിട്ടാണ് ആണിന്റെ തലയും പിരടിയും തിളങ്ങുന്ന മഞ്ഞയും ചിറകിന്റെ പകുതി നാരങ്ങ മഞ്ഞയും ശേഷം ശരീരം നല്ല കറുപ്പുമാണ്. പിടയുടെ കഴുത്തും തലയും ചുകപ്പോടുചേർന്ന വെള്ളയും, മുത്തിയിൽ ഒരു പരന്ന കറുപ്പുവരയും ശേഷംഭാഗം മങ്ങിയ കുത്തുകൾ ഉള്ളതും ആണ്. പൂവന്റെ കൊക്കു മഞ്ഞയും കാൽ കറുപ്പും പിടയുടെ കൊക്കും കാലും മുഴവൻ കറുപ്പുമാണ്. ഈ ഭംഗിയുള്ള പക്ഷിയുടെ സ്വഭാവത്തെപ്പററി ഗൌൾഡ് ഇങ്ങിനെ പറയുന്നു. "ഇതിനെ കാണുന്നത് ആസ്ത്രേലിയദ്വീപിലെ സിഡ്നി എന്ന ദേശത്തിലാണ്. വളത്തിവരുന്ന വൃക്ഷങ്ങളിന്മേൽനിന്നു പഴംതിന്നു നശിപ്പിക്കാൻ ഇവൻ വലിയ വമ്പനാണ്. പൂവനു തന്റെ വണ്ണം തികഞ്ഞുവരാൻ ഒന്നു രണ്ടു കൊല്ലത്തിൽ അധികകാലം വേണ്ടിവരുന്നു. അതുകൊണ്ട്, വണ്ണപൂത്തി എത്താത്ത പൂവന്മാരും പിടകളുമായി അനവധി കാണുന്നെടത്ത്, വണ്ണംതികഞ്ഞ ഒരൊററ പൂവനെ കണ്ടുകിട്ടിയാൽ ഭാഗ്യമായി. ധനമുള്ള മനുഷ്യരെപോലെ ഭംഗിയുള്ള പക്ഷികളും മനുഷ്യരെ ഭയപ്പെടേണ്ടതാണെന്നറിഞ്ഞിട്ട്

ഇവൻ ആപത്തിലൊന്നും ചെന്നു ചാടാതിരിപ്പാൻ
വളരെ ചരതവും ഒളിവും ആശ്രയിച്ചു വരുന്നു. അ
തുകൊണ്ട് അവൻ തന്റെ നിത്യജോലികൾ നടത്തു
മ്പോൾ അനാവശ്യമായി ശബ്ദമുണ്ടാക്കാറെ ഇല്ല. സാ
ധാരണ ചെന്നിരിക്കുന്നതു വലിയ വൃക്ഷങ്ങളുടെ അഗ്രങ്ങ
ളിലാണ്. രണ്ടു പൂവന്മാർ കണ്ടുമുട്ടിയാൽ രണ്ടു നാ
യ്ക്കൾ കണ്ടുമുട്ടിയപോലെ ലഹള ഉണ്ടാകുന്നു. വർണ്ണംതി
കയാത്ത പൂവന്മാൎക്കും നല്ല വർണ്ണമില്ലാത്ത പിടകൾക്കും
ഇത്ര ഭയവും ഒളിവും കാണുന്നില്ല. തീൻപണ്ടങ്ങൾ തി
രഞ്ഞുനോക്കാൻ ശ്രദ്ധവെക്കുന്ന ഇക്കൂട്ടൎക്കു തങ്ങളെ തിര
ഞ്ഞുനോക്കാൻ ശ്രമിക്കുന്ന ആളുകളെ അകന്നുപോവാ
നുള്ള ശ്രദ്ധയെ ഇല്ല. കൂടു കൊള്ളികൊണ്ടു വളരെ മോ
ശമായിപ്പണിതതാണ്. ഒരു കൂട്ടിൽ രണ്ടുകുഞ്ഞുങ്ങളെക്കൊ
ണ്ട് ഇടതിങ്ങി നിറഞ്ഞുപോയിരിക്കകൊണ്ട് ഓരോ കൂ
ട്ടിൽ രണ്ടു മുട്ടകളെ ഉണ്ടായിരിക്കയുള്ളു എന്നു തീൎച്ചപ്പെ
ടുത്തുന്നതിൽ വളരെ അബദ്ധമില്ല. ഞാൻ കുഞ്ഞുകളെ
യും ഒരു തള്ളയേയും കൈക്കലാക്കി. അതു രണ്ടുദിവസം
കൊണ്ടു മെരുങ്ങി, തന്റെ കുട്ടികൾക്കു തീൻകൊടുക്കാ
നും, കൂടെ ശുദ്ധിവരുത്താനും തുടങ്ങി.

കുടിഞ്ഞിലൻ:— (The bower bird) വലിപ്പ
ത്തിൽ കഷ്ടിച്ച് ഒരു കാക്കയോളം പോരുമെങ്കിലും കൊ
ക്കു കാക്കയുടേതുപോലെ അത്ര വലുതല്ല. ആകൃതിയിൽ
കാക്കയുടെ വടിവു ഒരുമാതിരി കാണും. കുടിഞ്ഞിലന്മാ
രിൽ രണ്ടു തരക്കാരുണ്ട്. കരികുടിഞ്ഞിലൻ The
satin bower bird ആസ്ത്രേലിയയിൽ ന്യൂസൌത്തു വെ

യിൽസിൽ അധിവസിക്കുന്നു. ഈ പക്ഷിയുടെ ഒരു സ്മരിക്കത്തക്കതായ വിശേഷവിധി ഒരു ചെറിയ കുടിഞ്ഞിൽ ഉണ്ടാക്കുന്ന സമ്പ്രദായമാണ്. നിലത്തു മൂന്നുഭാഗത്തിലും ചുള്ളികളും പുല്ലുകളും നാട്ടി, മേലോട്ടു കമാനം പോലെ ഒന്നായി കൂട്ടിച്ചേൎത്തു, ചെറിയ കിടയിൽ ഋതാദന്മാരുടെ മണ്ഡപോലെ തോന്നുന്ന ഒരു കുടിഞ്ഞിലാണു ഇവൻ പണിതു വിടുന്നതു്. ഇതിൻെറ ഉള്ളിൽ പ്രവേശിപ്പാൻ ഒരു ദ്വാരം ഉണ്ടു്. ഈ ദ്വാരത്തിന്നു ഒരുമാതിരി നല്ല വലിപ്പവുമുണ്ടാകും. കൂട്ടിൻെറ പ്രവേശനദ്വാരത്തിൻെറ മുൻഭാഗം (എന്നുവെച്ചാൽ ചെറിയമുററം) വളരെ വൃത്തിയായി കിടക്കുന്നതുകൊണ്ടു ഈ പക്ഷിക്കൂടക്കൂടെ അഴുക്കുകളൊക്കെ നീക്കംചെയ്യുന്നുണ്ടെന്നതു തീൎച്ചയാണു്. ഇതൊന്നും പോരാഞ്ഞിട്ടു വൃത്തിയുള്ള ആ ചെറിയ മുററത്തെ അലങ്കരിക്കാൻവേണ്ടി ഈ സരസൻ കാഴ്ചക്കു കൌതുകം തരുംവണ്ണം മിന്നിത്തിളങ്ങുന്ന പല ശംഖങ്ങളും ഉത്തിളുകളും വെങ്കല്ലുകളും കണ്ടുകിട്ടുന്നേടത്തിൽ നിന്നൊക്കെ പ്രയാസപ്പെട്ടു കൊത്തിക്കൊണ്ടുവന്നു, തൻെറ ആ ചെറുമുററത്തിൽ, ആംഗ്ലേയന്മാർ തങ്ങളുടെ മേശയിൽ എന്നപോലെ, ഭംഗിയായി നിരത്തിവെക്കുന്നു. നിറമുള്ള തുണികളും, ലോഹംകൊണ്ടുണ്ടാക്കിയ സാമാനങ്ങളും വേണ്ടിവന്നാൽ മനുഷ്യരുടെ ഭവനങ്ങളിൽ കയ്യേറീട്ടുകൂടി ഈ ആഡംബരപ്രിയൻ കൊത്തിക്കൊണ്ടുപോയി തൻെറ മുററത്തിന്നു മോടി പിടിപ്പിക്കുന്നു. വല്ലവീട്ടിൽ നിന്നും മോതിരമോ മററു ചെറുതരം ആഭരണമോ കാണാതെപോയാൽ, ആ വീട്ടുകാർ വിവരം പോലീസിൽ

അറിയിക്കുന്നതിന്നു പകരം കുടിഞ്ഞിലന്റെ ബംഗ്ലാവ
ന്വേഷിച്ചു നടക്കുകയും മിക്ക അവസരത്തിലും അവിടുന്നു
കണ്ടുകിട്ടുന്ന കളവുപോയ മുതലുംകൊണ്ടു മടങ്ങുകയും
ചെയ്യും. മുററം ഇങ്ങിനെ ഭംഗിയിൽ വെക്കുന്നതു തനി
ക്ക് അവിടെ ഇറങ്ങി വിനോദിപ്പാൻ വേണ്ടിയാണു്. ഇ
വന്റെ പ്രത്യേകവിനോദം തൂവലൊക്കെ എറിച്ചുനിറു
ത്തി താഴത്തും മേലെയും ചാടീട്ടും, നിലത്തു വീണുരുണ്ടി
ട്ടും മററുമാണു. ചിലപ്പോൾ ഇവർ ഓരോകൂട്ടമായി പ
ഴവക്കിൽകൂടെ നടക്കുന്നതു കാണും. പുള്ളിക്കുടിഞ്ഞി
ലൻ (The spotted bower bird) സ്വഭാവംകൊണ്ടു
നോക്കിയാൽ കരിങ്കുടിഞ്ഞിലിനോടു തുല്യനാണു്. ദേ
ഹം നിറച്ചും പുള്ളികൾ വേറിക്കിടക്കുന്നുണ്ടാകും. പൂ
വന്റെ തലക്കു റോസ്സ നിറത്തിൽ ഒരു തൊപ്പിപോലെ
തൂവൽ നിവന്നു നില്ക്കുന്നുണ്ടാകും. വളരെ പേടിയുള്ള
പക്ഷിയാകകൊണ്ടു് ഇവനെ എവിടേയും ധാരാളമായി
കണ്ടുകിട്ടുകയില്ല. ഏറനാട്ടു ലഹളക്കാരെ കണ്ട വെള്ളു
ങ്ങളെപോലെ ആളുകളെ കാണുമ്പോൾ ഇവൻ ക്ഷണം
ഒളിച്ചുകളയുന്നു. അതുംപോരെന്നു തോന്നിയാൽ അതു
ക്ഷണംപറന്നു ഏററവും ഉയരമുള്ള മരത്തിന്മേൽ ചെന്നു
നില്ക്കും. ഇതിന്റെ വിനോദഗൃഹം കരിങ്കുടിഞ്ഞിലന്റേ
തിനേക്കാൾ വളരെ വലുതാണു്. മൂന്നടിയിൽ കുറയാ
തെ ഉയരമുണ്ടാകും, വീട്ടിന്റെ മുററത്തു ഉളിയുന്ന സാധ
നങ്ങൾ ഈ പക്ഷിയും സുലഭമായിക്കൊണ്ടുവെക്കും.

ഉണ്ണിയെത്തി— (Myna) ഇതു നമ്മുടെ രാ
ജ്യത്തു സുലഭമായി കാണുന്ന ഒരു പക്ഷിയാകുന്നു. ദേ

ഹം കരിഞ്ചുകപ്പുവൎണ്ണമാണ്. കണ്ണിന്റെ പിന്നിൽ മഞ്ഞനിറമുള്ള ഒരു തോൽ ഉണ്ടു്. ആഹാരം തെണ്ടുന്നതു നിലത്തു പറന്നുവീണിട്ടാണു. ഇതു ഒരുദിക്കിൽനിന്നു മറെറാരുദിക്കിലേക്കു തുള്ളിക്കൊണ്ടു പോകാറില്ല. കോഴികൾ നടക്കുമ്പോലെയാണു ഇതിന്റെ നടത്തം. നടക്കുമ്പോൾ തല ഇളകുന്നുണ്ടാകും. വലിപ്പംകൊണ്ടു നോക്കിയാൽ ഒരു കാക്കയുടെ മൂന്നിലൊരോഹരി ഉണ്ടാകും. ഇരതെണ്ടാനിറങ്ങിനടക്കുന്നതു ഇണയായിട്ടോ അഞ്ചുപത്തെണ്ണമുള്ള കൂട്ടമായിട്ടോ ആണു്. കാക്കയെപോലെ ഓരോ വലിയമരത്തിന്മേൽ ഓരേക്കൂട്ടമായിട്ടു ഇതു രാത്രി കഴിക്കും. കൂട്ടുകെട്ടുന്നതു നിലത്തു ഓരോ ദ്വാരമുണ്ടാക്കീട്ടാണെങ്കിലും തെങ്ങിന്റെ അഗ്രത്തുള്ള തുളകൾ ഇവ കൂടായുപയോഗിക്കുന്നതു ഞാൻ കണ്ടിട്ടുണ്ടു്. ഈ പക്ഷി ഒരിക്കലും മരത്തിന്മേൽകേറി ഇര പരതി നടക്കാറില്ല. ഈ പക്ഷി അന്യോന്യം ശണ്ഠകൂടീട്ടും ശകാരിച്ചിട്ടും അനാവശ്യമായി തന്റെ സമയം ചിലവാക്കാറില്ല. തന്റെകാൎയ്യങ്ങൾക്കൊക്കെ വളരെ ചിട്ടയുണ്ടു്. ഇവൻ നല്ല കാൎയ്യപ്രാപ്തിയുള്ളവനും ഗൌരവഭാവമുള്ളവനുമാണു്. അനാവശ്യമായൊരേടത്തിരുന്നു വളരെ നേരത്തോളം നിലനില്ക്കുന്ന നിലവിളിയൊ മററുള്ള പക്ഷികളോടു ശണ്ഠയൊ ഒന്നും കാണുകയില്ല. താനുംതന്റെ പ്രവൃത്തിയുമെന്നല്ലാതെ മററു വിചാരമൊന്നും ഇവനെ ബാധിക്കയില്ല. അടുത്തുവല്ലവരും ചെല്ലുമ്പോൾ, ബാക്കിയുള്ളവൎക്കും അറിവുകൊടുക്കുംപ്രകാരം ഒരു ശബ്ദവും ശബ്ദിച്ചു മറെറാരുദിക്കിലേക്കു പറന്നുപോകും. ആ സമ

യത്തു മാത്രമെ ഇവൻ അതുവരെക്കും ചിറകിൻെറ അക ഭാഗത്തു ഒളിപ്പിച്ചുവെച്ചിരുന്ന വലിയ വെള്ളപ്പുള്ളികൾ വെളിച്ചത്തു വരികയുള്ളു. ഈ പക്ഷിയെ ചിലേടങ്ങളിൽ യെററിഎന്നും വിളിച്ചുവരാറുണ്ടു.

മൈന— (Hill Myna) ഇതിനെ ഒരു പ്രത്യേകജാതി ഉണ്ണിയെത്തിയായി വിചാരിക്കാം. ദേഹം ഉണ്ണിയെത്തിയുടെ ദേഹത്തേക്കാൾ നേരിയതാണ്. നിറം ശുദ്ധകറുപ്പാണ്. പറക്കുമ്പോൾ ചിറകിന്നകഭാഗത്തുള്ള നിറവും പ്രത്യക്ഷമാകും. ചെവിട്ടിന്നരികെ കാണുന്ന തൂവലൊന്നുമില്ലാത്ത തോൽ ഉണ്ണിയെത്തിയുടേതിനേക്കാൾ വളരെ വലുതാണ്. അതിൻേറനിറം സാധാരണയായി കട്ടം മഞ്ഞയാണ്. ഇതേമഞ്ഞനിറംതന്നെ കാലും അലങ്കരിക്കുന്നു. കൊക്കു ചുകപ്പാണു ഇവൻ സ്വഭാവംകൊണ്ടു ഉണ്ണിയെത്തിയുടെ നേരേ വിപരീതക്കാരനാണ്. ഇതു ഒരിക്കലും നിലത്തിറങ്ങി ഇരതെണ്ടുന്നില്ല. നിലത്തു ഒരിക്കലും ഇറങ്ങുന്നെ ഇല്ല. വലിയ വൃക്ഷങ്ങളിൽ ഓരോക്കൂട്ടമായി ഇവൻ കാരണംക്രൂടാതെ നിലവിളിച്ചുംകൊണ്ടു ക്രൂട്ടകയും പഴം തിന്നുകയും ചെയ്യുന്നു ആലിൻ പഴത്തോട് ഇതിന്നു ഒരു പ്രത്യേകവാസന കാണുന്നുണ്ട്. ഇതിനെ ധാരാളംകണ്ടുവരുന്നതു മലംപ്രദേശങ്ങളിലാണു. ശീലിപ്പിച്ചാൽ ഇതു തത്തയേക്കാൾ വിശേഷമായും വ്യക്തമായും സംസാരിക്കും. ഈ ഗുണംകൊണ്ടു നാട്ടുകാർ ഇതിനെ ക്രൂട്ടിലിട്ടു ഗ്രോഹിക്കുന്നു.

മഞ്ഞപ്പക്ഷി— (Golden oriole) ഇതു നമ്മുടെ രാജ്യത്തു സുലഭമായി കാണുന്ന ഒരു മനോഹരപക്ഷി

യാണ്. ദേഹത്തിന്റെനിറം മഞ്ഞയും കറുപ്പുമാണ്. ചുകന്നകൊക്കു ഒരുമാതിരി നീണ്ടിട്ടാണെന്നു പറയാം. ദേഹം ഒമ്പതിഞ്ചു നീളമുണ്ടാകും ഇതു നിലത്തിറങ്ങാറില്ല. ഇവൻ മനോഹരങ്ങളായ പല സ്വരങ്ങളും ഉണ്ടാക്കുന്ന ഒരു വിരുതനാണ്. ക്രോധംവന്നാൽ ഇവൻ ഒരു പരുപരുത്തശബ്ദം ജനിപ്പിക്കും. ഇവൻ വളരെ ഭയമുള്ള ഒരു പക്ഷിയാണ്. ഇവന്റെ ശബ്ദംപോലെ ശബ്ദമുണ്ടാക്കിയാൽ ഇവനെ അടുത്തുകാണാൻ സാധിക്കും. ശബ്ദത്തിന്നു വല്ലതെറ്റൊ ഉടവൊ ഉണ്ടായാൽ അവൻ ഉടനെ അതു കള്ളമാണെന്നു മനസ്സിലാക്കിക്കളയും. സ്വഭാവംകൊണ്ടു നോക്കിയാൽ ഇവൻ എപ്പോഴും ഇളകിക്കൊണ്ടിരിക്കുന്നവനാണ്. അങ്ങും ഇങ്ങും തുള്ളി ഇവൻ പുഴുക്കളെ പരതുന്നുണ്ടാകും. ഇവൻ ഒരേസമയത്തു വളരെ ദൂരത്തോളം പറന്നുപോകാറില്ല. പറക്കലിന്നു വേഗതയുണ്ടെങ്കിലും ഭംഗിയില്ല. പഴത്തെകരുമുളക ഇവന്നു വളരെ പത്ഥ്യമാണ്. കൂടുകെട്ടുന്നതു വലിയ മരത്തിന്മേലൊ കായലിന്മേലൊ രണ്ടു ചുള്ളികൾ പൊട്ടുന്ന കവച്ചുത്തിന്റെ കോണിലോ ആണ്. കൂടു നല്ല ഒരു കോപ്പപോലെ ഇരിക്കും. ചാവക്കാട്ടിൽ ഞാൻ കണ്ടകൂടു പച്ചപ്പുല്ലുകൾ കൊണ്ടുണ്ടാക്കപ്പെട്ടതായിരുന്നു. നമ്മുടെ രാജ്യത്തു രണ്ടുതരം മഞ്ഞപ്പക്ഷികളെ കാണുന്നുണ്ട്. ഒന്നു അസാരം വലുതും, ദേഹത്തിന്റെ നിറം, ചിറകിന്റെ വക്കൊഴികെ തിളങ്ങുന്ന മഞ്ഞയുമാണ്. ചിറകിന്റെവക്കു നല്ല കറുപ്പാണ്. വലിപ്പംകൊണ്ട് ഇതിനേക്കാൾ അസാരം ചെറുതായിട്ടു മറ്റൊരുതരം മഞ്ഞപ്പ

ക്ഷിഉണ്ട്. ഇവന്റെ തലയും ചിറകിന്റെ അററവും കറുപ്പാണ്. കൊക്ക ചുകപ്പാണ്. മഞ്ഞവർണ്ണത്തിന്ന ചുകപ്പിന്റെ ഒരു ച്ഛായയുംകൂടി ഉണ്ടാ എന്നുതോന്നും. മഞ്ഞപ്പക്ഷി നമ്മുടെ രാജ്യത്തു ഇടക്കിടെ വരുന്ന ഒരു പക്ഷിയാണ്. സാധാരണ ആഗസ്റ്റ്മാസത്തിൽ വരും. വന്ന ഉടനെതന്നെ ഇവ അന്യോന്യം യുദ്ധംചെയ്യും. തന്റെ കൂട്ടിന്റെ അടുക്കെക്കൂടെ പോയാൽ ഇവ കാക്കകളെക്കൂടി കൊത്തിയോടിക്കും. മഴക്കാലം തുടങ്ങുമ്പോഴോ തുടങ്ങിയാലോ ഇവർ മലകളിൽ കടന്നുകൂടും. മലകളിൽ കട്ടിവർണ്ണത്തിന്റെ ഏററക്കുറവുകൊണ്ടു പലതരം മഞ്ഞപ്പക്ഷികളെ കാണും.

ഏള —(Baya) ഇതു നമ്മുടെ രാജ്യത്തു കാണുന്ന നെയ്ത്തുകാരൻ പക്ഷിയാണ്. ഇതിനെ ഇന്ത്യാരാജ്യത്തു എവിടേയുംകാണും. ഇതിന്റെ ആഹാരം നെല്ലും പുല്ലരികളും മററുമായധാന്യങ്ങൾ മാത്രമായിരിക്കകൊണ്ടു ആ വക സാധനങ്ങൾ സുലഭമായി കിട്ടുന്നേടത്തു ഈ ചെറുപക്ഷി കൂട്ടകെട്ടാൻ ഒരുമ്പെടും. ഏള ഓരോവലിയ കൂട്ടമായിട്ടാണു പാർക്കുന്നത്. ഇതിന്റെകൂടു കഴുത്തുകടുങ്ങിയ ഓരോവലിയ സഞ്ചിപോലെ കഴുങ്ങോലയുടേയൊ തെങ്ങോലയുടേയോ അററത്തിൽനിന്നു തൂങ്ങുന്നുണ്ടാകും. ഒരേകഴുങ്ങിന്മേൽതന്നെ അനേകം കൂടുകൾ ഉണ്ടാകും. കൂടു വളരെ വലിപ്പവും വൃത്തിയും ഉറപ്പുമുള്ളതാണ്. ഓലക്കണ്ണിയുടെ ഓരത്തിലെ നാരുകൊണ്ടും ഉറപ്പുള്ള പുല്ലിൻ നാരുകൊണ്ടും ഇടപഴുതില്ലാത്തവണ്ണം

മടഞ്ഞുണ്ടാക്കിയ കൂടു കാണുമ്പോൾ ഈ പെരുകിളിയോടു കൌതുകം തോന്നിപ്പോകും. വളരെ വീതിയുള്ള ഒരു പാടത്തിന്റെ നടുവിലുണ്ടായിരുന്ന ഒരു വലിയമരം ഏഴുക്കൂടുകൾകൊണ്ടു നിറഞ്ഞതായി ഞാൻ കണ്ടിട്ടുണ്ടു്. ബമ്മയിൽ ഇവററ വീടുകളുടെ ഇറയിന്മേൽ കൂടുകെട്ടുമെന്നു കേൾക്കുന്നു. പൂവനും പിടക്കും വെവ്വേറെ കൂടുകളുണ്ടാകും. നെല്ലു് വിളയുന്ന കാലത്താണ് ഇവററയുടെ മുട്ടകൾ വിരിയുന്നതു്. ആ സമയത്തു ഇവ നെല്ലിന്റെ കതിർ എത്രയെങ്കിലും മുറിച്ചുകൊണ്ടുപോകും. മുട്ടവിരിഞ്ഞു കുട്ടിയായെന്നു കാണുമ്പോൾ കൃഷിക്കാർ കൂടുവെട്ടിത്താഴെ ഇട്ടു അതിൽകാണുന്ന ഏഴുകുട്ടികളെ എടുക്കുന്നു. ഇങ്ങിനെ വെട്ടിയിട്ട ഒരു ഏഴുക്കൂടു പരതുമ്പോൾ ഒരിക്കൽ കണ്ടെത്തിയതു രണ്ടുമൂന്നു ഏഴുകുട്ടികളെയും തിന്നു തൃപ്തനായി ആ കൂട്ടിൽതന്നെ ചുരുണ്ടു കിടന്നിരുന്ന ഒരു ഉഗ്രൻ സർപ്പത്തെയായിരുന്നു. ഏഴുകൂടുകെട്ടുന്ന സമ്പ്രദായം വളരെ രസകരമായതാണു്. ആണും പെണ്ണും കൂടി ഒരുവലിയ കുഴൽ ഉണ്ടാക്കി, അവിടുന്നു അനുസാരം വീതിയിൽ ഒരു കോപ്പയുടെ ആകൃതിയോളം ഉണ്ടാക്കിക്കഴിഞ്ഞാൽ പിന്നെ പിട കൂട്ടിന്റെ ഉള്ളിൽ ഇരുന്നു ആണിനെ നാരിന്നു പറഞ്ഞയക്കുന്നു. ആണു പുറത്തും പെണ്ണ് ഉള്ളിലും ഇരുന്നു നാരു അങ്ങട്ടും ഇങ്ങട്ടും കടത്തിക്കൊടുത്തു കൂടു ക്ഷണം മടയുന്നു. ആൺകൂടു പെണ്ണിന്റെ കൂട്ടിന്റെ അത്രവലുതല്ല അതിന്നു ഒരു കൊടുങ്ങല്ലൂർ തൊപ്പിപോലെയുള്ള മേൽഭാഗവും അതിന്റെ ഉള്ളിൽ വിലങ്ങളെ ഒരു കൊള്ളിവെച്ചപോലെ നാരുകൊണ്ടു മടഞ്ഞ ഒരു പെ

റിയ കയറുമാണ്. പെണ്ണിന്റെ കൂട്ടിന്നു പ്രവേശനദ്വാരത്തിന്റെ എതിരായി ഒരു സഞ്ചി ഉണ്ട്. അതാണ് ഈററുമുറി. കൂടിന്റെ പണി തീൎന്നാൽ ഇതു കൂട്ടിന്റെ അകത്ത് അവിടവിടെ കളിമണ്ണുകൊണ്ടു വന്നു പിരട്ടുന്നു. ഇങ്ങിനെ ചെയ്യുന്നതു രാത്രിയായാൽ പ്രകാശത്തിന്നുവേണ്ടി മിന്നാമിനുങ്ങിനെ പററിച്ചു വെക്കാനാണെന്നു രാജ്യക്കാർ പറയുന്നു. എനിക്ക് അതിൽ അത്ര വിശ്വാസം വരുന്നില്ല. അങ്ങിനെയാണെങ്കിൽ ക്ഷണം ഉണങ്ങിപ്പോകുന്ന ചളി ഇതിന്നു കൂടക്കൂടെ പുതുക്കേണ്ടിവരും. ഇതു കൂട്ടിന്നു ബലം കൂട്ടാൻ വേണ്ടിയാണെന്നു ചില ധ്വരമാർ അഭിപ്രായപ്പെടുന്നു. ഓരോ കൂട്ടിൽ നീണ്ടുവെളുത്ത ഈരണ്ടു മുട്ടകൾ ഉണ്ടാകും. മുട്ടകൾ രണ്ടു മുതൽ പത്തുവരെ ഉണ്ടാകുമെന്നു പറയുന്നവരും ഉണ്ട്. ഏളയെ ചില നേരമ്പോക്കുകൾ ശീലിപ്പിക്കാനുംകൂടി സാധിക്കുന്നു. ഒരു ദിവസം അതിന്റെ ഉടമസ്ഥൻ കല്പിച്ചപ്രകാരം ഒരു മുട്ടായിക്കഷണം കൊക്കിലാക്കി ഒരാളുടെ വായിൽവെച്ചു കൊടുത്തു. ഒരു ചെറിയ പീരങ്കി വെച്ചുകൊടുത്തപ്പോൾ ഓരോരോ തരി കരിമരുന്നു കൊക്കുകൊണ്ടു പെറുക്കി അതിന്റെ കുഴലിൽ ഇട്ടു പിന്നെ അതു കൊക്കുകൊണ്ട് അടുത്തുണ്ടായിരുന്ന ഒരു ചെറിയ അച്ചൂലെടുത്തു കുഴലിൽ പല തവണ അമർത്തി. അതിൽ പിന്നെ തന്റെ യജമാനൻ കത്തിച്ചുകൊടുത്ത ഒരു തീപ്പെട്ടിയും കൈക്കലാക്കി കുഴലിന്റെ കടയിൽ ഉണ്ടായിരുന്ന തുളയിൽ കൂടെ കാണുന്ന കരിമരുന്നിന്നു തീക്കൊടുത്തു. അടുത്തുണ്ടായിരുന്ന സകല കാക്കകളേയും പറപ്പിക്കുംപ്രകാരമുള്ള ശബ്ദ

ത്തോടെ അതു പൊട്ടിയെങ്കിലും നമ്മുടെ ചെറിയ ഏള്ള യാതൊരു കുലുക്കവുമില്ലാതെ ആ കഴലിന്മേൽ വലിയ പൊങ്ങച്ചത്തോടെ അനങ്ങാതെ നിന്നിരുന്നു. മറെറാരിക്കൽ ഒരു ഏള്ള രണ്ടു തലയും കത്തിയിരുന്ന ഒരു കൊള്ളിയുടെ മദ്ധ്യം കൊക്കിലാക്കി വടിവീശക്കാർ വീശുമ്പോലെ വീശിയിരുന്നു. അതിന്റെ തലയുടെ ചുററും എത്രയോ വേഗത്തിൽ, ചുകന്ന വൃത്തങ്ങൾ കാണുവാൻ തക്കവണ്ണം വീശുവാൻ തക്ക വിദഗ്ദ്ധത ഈ ചെറുകിളികൾക്കുണ്ടായിരുന്നു. അതുകൊണ്ടു ചിന്നനാണെങ്കിലും ഏള്ള മിടുക്കനാണ്.

<u>നെയ്ത്തുകാരൻ പക്ഷി</u>:— (The African weaver bird) ഇതു വാലും കൊക്കും ദേഹവും കറുതായ ഒരു പക്ഷിയാകുന്നു. ഇതിനെ ഒരു തരം ഏള്ളയായിട്ടു വിചാരിക്കാം. ഇത് ഓരോ വലിയ കൂട്ടമായിട്ടാണ് പാർക്കുന്നത്. അഞ്ഞൂറു മുതൽ ആയിരംവരെ പക്ഷികളുള്ള കൂട്ടം സാധാരണ കാണുന്നതാണ്. ഇത് ഒരു വലിയ മരത്തിന്റെ അഞ്ചു പത്തടി മീതെ, തടിയുടെ ചുററുമായി ചാമ്പ്രനായി ഒരു ചെറിയ കുടയുടെ മേൽപുരയോളം പോരുന്ന കൂടു കെട്ടുന്നു. ഈ വലിയ കൂട്ടിന്റെ ആകൃതി വൃത്താകാരമായും ചാമ്പ്രയായും ഉള്ള ഒരു തുറന്നുവെച്ച വലിയ കട പോലെയാണ്. ഇതിന്റെ ഓരങ്ങളിലൊക്കെ അനേകായിരം ചെറുതുളകൾ വരിവരിയായി നിരത്തിവെച്ച പോലെ നില്ക്കുന്നതു കാണാം. ഇതാണ് ഓരോ പക്ഷി മുട്ടയിടുന്ന അറ. ഇങ്ങിനെയുള്ള പന്തൽപോലെയുള്ള വലിയ കൂട് ഓരോ കൂട്ടത്തിനു വളരെ കൊല്ലത്തോളം മതിയാവു

ന്നതാണ്. ഇക്കൂട്ടക്കാർ, നമ്മുടെ വീട്ട നമ്മൾ റിപ്പേർ ചെയ്യുമ്പോലെ, ക്കൂട്ടിന്നു കാണുന്ന ഉടവുകൾ അപ്പപ്പോൾ നന്നാക്കുന്നു. ഇവററയുടെ ആഹാരം വെറും ധാന്യമാണ്. പൂർവ്വന്മാർ അന്യോന്യംയുദ്ധം ചെയ്യുന്നത് ഇവററയുടെ സമുദായവാസത്തിന്ന് ഒരു വലിയ പോരായ്മയാണ്. ഈ തരം പക്ഷിയെ സുലഭമായി കാണുന്നത് ആഫ്രിക്കാരാജ്യത്താണ്.

എറക്കിളി—(House sparrow) തൂവലിന്റെ നിറം ഒരു വെണ്ണീർനിറത്തിന്മേൽ കരിഞ്ചുകപ്പു വരകളാണ്. പൂവന്റെ തലയ്ക്കു കണ്ണിന്നുമീതെ ഒരു കറപ്പുവരയും തൊണ്ടയ്ക്കു ഒരു കറപ്പുപുള്ളിയും ഉണ്ട്. ദേഹം ഒരു ഉരിക്കാത്ത അടക്കയുടെ വണ്ണമെയുള്ളൂ. കൊക്കു കറുതായിപ്പരന്നിട്ടാണ്. ആളുകൾ ഊൺകഴിക്കുമ്പോൾ എറക്കിളി തനിക്കുവേണ്ടതു പാത്രത്തിൽനിന്നു വന്നു തിന്നും. പീടികയിൽ, മരയികളിൽ നിരത്തിവെച്ച ധാന്യങ്ങളെ എറക്കിളി നിർഭയംവന്നു തിന്നും. ഇതിനെ ആട്ടിഓടിക്കുന്നതു ഭാഗ്യക്കേടാണെന്ന ഒരുബോധനകൊണ്ടു പീടികക്കാരാരും ഇതിനെ ദ്രോഹിക്കാറില്ല. ചിലപ്പോൾ ഇവററ നെല്ലുവിളയുന്ന കാലത്ത് എളകളെപോലെ കതിരുകളറുത്തൊടുക്കും. വാളിയ വിത്തുകളുംക്കൂടി പെറുക്കിത്തിന്നാൻ ഇവററ മടിക്കാത്തതുകൊണ്ടു കൃഷിക്കും ക്രൂടി ദ്രോഹികളായി ഭവിക്കുന്നു. വീട്ടകളിൽ ചുമരിന്മേൽ തുളപ്പാനികൾവെച്ച കൊട്ടത്താൽ ഇവററ ക്കൂടുകെട്ടുന്ന ഭാരം കുറഞ്ഞല്ലോ എന്ന ആശ്വാസത്തോടെ ആ പാനികൾ തങ്ങളുടെ ക്കൂടുകളാക്കുന്നു. എറക്കിളി എല്ലാ

സ്റ്റോഴം ഇണയെടുക്കുന്ന ഒരു പക്ഷിയായിരിക്കകൊണ്ട് ഒരു കൊല്ലത്തിൽ രണ്ടു മൂന്നു തവണ മുട്ടയിട്ടുമറിക്കും.

വാൽകാട (Lark) വലിപ്പത്തിൽ ഇത് ഒരു ഉരിക്കാത്ത അടക്കയോളം പോരും. ദേഹം ഒരു മെലിഞ്ഞതരമാണ്. ഇത് എറക്കിളിയെപോലെയൊ മെലിഞ്ഞു വാൽനീണ്ട ഒരു കാടയെപോലെയൊ ഇരിക്കും. നമ്മുടെ രാജ്യത്ത് ഇവററയേ ധാരാളം കാണും. പടന്നുപിടിച്ച പുല്ലുകളുള്ള മൈതാനങ്ങളിലാണ് ഇവററ പാക്കുന്നത്. മൈതാനിയിൽതന്നെയാണ് മുട്ടയിടുന്നതു്. കൂട നിലത്ത് ഒരു പേരിന്നുമാത്രമേ ഉണ്ടാകും. എന്തുകൊണ്ടെന്നാൽ നിരന്ന മൈതാനത്തു വല്ല ഉയന്നകൂട്ടം ഉണ്ടാക്കിയാൽ അത് ആരുടെ ദൃഷ്ടിയിലും ക്ഷണം പതിഞ്ഞുപോകുന്നതുകൊണ്ടായിരിക്കും ഈ ബുദ്ധിയുള്ള പക്ഷി അങ്ങിനെ ചെയ്യാത്തത്. ഇതിനും കാര്യമില്ലാത്ത വിനോദത്തിൽ രസമില്ലെന്നു പറഞ്ഞുകൂട. ചിലപ്പൊളിത് അഞ്ചെട്ടടി മീതെ പറന്നു, അവിടുന്നു ചിറകുംചലിപ്പിച്ച് ഒരു പാട്ടുംപാടിക്കൊണ്ട് എത്രയോ മന്ദമായി നിലത്തുതന്നെ താണുവീഴുന്നതു കാണും. ഒരുദിവസം ചാവക്കാട്ടിൽനിന്ന് ഈ ചെറിയപക്ഷി പറക്കുമ്പോൾ ഒരു പ്രാപ്പിടിയൻ (hawk) ഇതിന്റെ പിന്നാലെ അമ്പുപോലെ പറന്ന് ഇതിനെ കാൽകൊണ്ടു പിടിക്കാൻ ശ്രമിക്കുന്നതു ഞാൻ കണ്ടിട്ടുണ്ട്. ഇതിനെ പിടിച്ചുപോയി എന്നു തോന്നിയപ്പോൾ അതു പെട്ടെന്ന് ഒരു പുരപ്പുറത്തു വീണു. അവിടുന്നും റാഞ്ചാൻ ശ്രമിച്ചപ്പോൾ അത്യന്തം ചരിതനായ വാൽകിട ഒരുവിധത്തിൽ ഒരുകൂട്ടം പറങ്കിമാവിന്റെ ഉള്ളിൽ അകപ്പെട്ടു

തന്റെ പെറിയ ശരീരത്തെ ഭയങ്കരമായ ദുർമ്മരണത്തിൽ നിന്നു രക്ഷപ്പെടുത്തി. സാധാരണ തുറസ്സുസ്ഥലം വിട്ടു മരക്കൂട്ടമുള്ള സ്ഥലത്തെത്തിയാൽ പ്രാപ്പിടിയനു റാഞ്ചിപ്പിടിപ്പാൻ സൌകര്യമില്ലാത്തതുകൊണ്ടു് ഉദ്യമസിദ്ധിയുണ്ടാവാൻ പ്രയാസമാണ്.

ആകാശവാൽകാട— (Skylark) ഇതു യൂറോപ്പിൽ ധാരാളം കാണുന്ന ഒരു പക്ഷിയാണ്. ഇതിന്ന് ഒരു സ്മരിക്കത്തക്കതും ആഹ്ലാദകരമായതും ആയ ഒരു വിശേഷവിധി ഉണ്ടു്. ഇതു വളരെ ഉയരത്തിൽ പറന്ന് അവിടുന്നു ഘോരടവ്യക്തമായി കേൾക്കത്തക്കവണ്ണം അതിഭംഗിയുള്ള ഒരു പാട്ടു പാടുന്നു. ആകാശത്തിൽനിന്നു ചില മധുരസ്വരങ്ങൾ ബാക്കിയുള്ളവരുടെ ചെവിയിൽ വീഴുന്നുണ്ടാകും. പക്ഷിയെ അത്രവേഗം കാണുകയുമില്ല. ഇതിന്റെ സ്വരംകേട്ട് ആഹ്ലാദിച്ചുപോയ ചില ഇംഗ്ലീഷ് കവികൾ ഈ കിളിയെപ്പറ്റി ഭംഗിയുള്ള പദ്യങ്ങൾ ചമച്ചിട്ടുണ്ട്. ആ പദ്യങ്ങൾ വായിച്ചു വിനോദിക്കുന്നതിനേക്കാളും അതിന്റെ സ്വരംകേട്ടു രസിക്കുന്നതായിരിക്കും അധികാനന്ദകരമെന്നു ഞാൻ ഊഹിക്കുന്നു. മാർച്ച്മാസാരംഭത്തിൽ ഇവ ഇണകളായി പിരിയുന്നു. ഈ സമയത്തു പൂവന്മാർ പറന്നു യുദ്ധംചെയ്യുന്നു. ഈ സമയത്തുതന്നെയാണ് ഇതു മിക്കസമയത്തും പാട്ടുപാടുന്നത്. ഇതിന്റെ ഗാനം സപ്തസ്വരങ്ങൾക്കനുസരിച്ചതല്ലെങ്കിലും കേൾപ്പാൻ രസകരവും ഉന്മേഷപ്രദവുമാണ്. നിലത്തുവീണാൽ ഈ കിളി ക്ഷണം ഓടും. ആളുകളെ കണ്ടാൽ പുൽക്കൂട്ടത്തിൽ അമന്ന് ഒളിക്കാൻ നോക്കും. വ

ളരെ അടുത്തുപോയാലെ പറക്കുവാൻ നോക്കുകയുള്ളു. ധാന്യമാണ് ഇതിന്റെ പ്രധാനാഹാരമെങ്കിലും പ്രാണികളെയും ചിലതിന്റെ പള്ളയിൽ കണ്ടിട്ടുണ്ട്. ഇതു കൂടുകെട്ടുന്നതും മുട്ടമുറിക്കുന്നതും നിലത്തുതന്നെയാണ്. വളരെ വേഗത്തിൽ കണ്ടുപിടിക്കാൻ സാധിക്കുന്നമട്ടിലാണ് ഇതു കൂടുകെട്ടുന്നത്. പൂവൻ പിടയേക്കാൾ വലുതാണ്.

വിറവാലൻ— (Wag tail) സംസ്കൃതത്തിൽ ഇതിന്നു ഖഞ്ജനം എന്നാണു പേർ. ഈ ചുറുചുറുക്കുള്ള ചെറുപക്ഷിയെ ഒരു ഭാഗത്തിൽനിന്നു കൊക്കുതുടങ്ങി വാലിന്റെ അറ്റംവരെ നോക്കിയാൽ ഒരു സുന്ദരിയുടെ നീണ്ടനേത്രം ഓർമ്മിച്ചുപോകും. "ഖഞ്ജനനേത്രങ്ങളും" എന്നു വാത്മീകിരാമായണതർജ്ജമയിൽ ഒരു പ്രയോഗവും കണ്ടിട്ടുണ്ട്. ഈ പക്ഷിയുടെ ഒരേടത്തേക്കുള്ള വരവു കണ്ടാൽ നിശ്ചയമായിട്ടും ആകാശത്തിൽനിന്നു എവിടുന്നോ നിലത്തു വീണതാണെന്നു തോന്നും. വീണ ഉടനെ വാലുംതലയും കുലുക്കിക്കൊണ്ടിരിക്കും. നടക്കുമ്പോഴും ഈ ഇളക്കം നിർത്തുകയില്ല. ഭൂമിയിൽ വീണാൽ അപൂർവ്വം അവസരങ്ങളിൽ മാത്രമേ ഇവന്റെ വിറയൻ പനി വേർവിട്ടു കാണുകയുള്ളു. ഇതിന്റെ ദേഹം വളരെ മെലിഞ്ഞിട്ടും വാൽ വളരെ നീണ്ടിട്ടുമാണ് കൊക്കിന്റേയും കാലിന്റേയും നേർമ്മയും പറയത്തക്കതാണ്. ഇത് ഇരതെണ്ടാൻവരുന്നതു മുറ്റത്തും, നിരത്തിന്മേലും പുഴവക്കത്തും മറ്റുമാണ്. വാലും തലയും കുലുക്കി നടക്കുന്നതിന്മദ്ധ്യേ ഒരു മരപ്പാച്ചിൽ പാഞ്ഞു ഒന്നു കൊത്തിത്തിന്നുന്നതു കാണും. അപ്പോൾ ഒരു ചെറുകൃമിയുടെ കാ

ലം കഴിഞ്ഞെന്നു കണക്കാക്കാം. കാലികളെ കണ്ടാൽ
അതിൻെറ ശരീരത്തിന്മേലൊ ചുറേറാട്ടു ചുററുമൊ പല
തരം പ്രാണികളുണ്ടായിരിക്കുമെന്നു ശരിയായി ഗ
ണിച്ച് ഇവൻ അങ്ങട്ടു ചെല്ലും. അവിടെ എത്തിയാൽ
നേരെ ചാഞ്ഞിട്ടും ഇടവും വലവും തിരിഞ്ഞിട്ടും, മേലോ
ട്ടു ചാടീട്ടും പ്രാണികളെ കൊക്കിലാക്കുന്നതു കാണും. ഇ
വൻ കൂട്ടു കെട്ടുന്നതു പുല്ലോലയും പുൽത്തണ്ടും അല്പം ചി
ല പൂപ്പും ഇലയുംകൊണ്ടാകുന്നു. കൂട്ടു പഞ്ഞി മുതലായ
മാർദ്ദവസാധനങ്ങളെക്കൊണ്ടു വളരെ മിനുസപ്പെടുത്തും.
ഇതിനെ യൂറോപ്പിലുംകൂടി കാണും. ഈ ചെറിയ കി
ളിയെക്കൂടി കുയിൽ തോല്പിക്കാറുണ്ട്. കുയിലിൻെറ മുട്ട
യോ നിറംകൊണ്ട് ഇതിൻെറ മുട്ടയോടൊക്കുമെങ്കിലും
വലിപ്പംകൊണ്ട് അസാരം മുമ്പിട്ടു നില്ക്കും. ഈ സാധു
കിളി തൻെറ കുട്ടികളാണെന്ന ബോദ്ധ്യത്തിന്മേൽ, കുയി
ലിൻെറ കറുത്ത കുട്ടികളെ പോററിവളർത്താൻ ഭഗീരഥ
പ്രയത്നം ചെയ്യുന്നതു കാണുമ്പോൾ ആരും സങ്കടപ്പെട്ടു
പോകും. ഇത് ആകൃതിയിൽ വളരെ ഭംഗിയുള്ള പക്ഷി
യാണ്. രണ്ടു തരം വിറവാലനെ ഞാൻ മലയാളത്തിൽ
കണ്ടിട്ടുണ്ട്. ഒന്നിന്നു പുറവും നെഞ്ചും ഉദരവും വെള്ള
യും ഗുദത്തിൻെറ ഭാഗം മഞ്ഞയും ചിറകിൻെറ അററം
കറുപ്പുമാണ് മറെറാന്നു വെണ്ണീറും കറുപ്പും ഇടക്കിടെ കാ
ണാവുന്ന നിറമാണ്.

<u>കഴൽ ചെവിയൻ തേൻകുടിയൻ:—</u> (Wattled
honey eater) തേൻ കുടിച്ചു നാൾകഴിക്കുന്ന പക്ഷികളു

ടെ വിശേഷവിധി വളരെ നീണ്ടനാവും നീണ്ടനേത്ത് അ
ററം കൂൎത്തു വളഞ്ഞ കൊക്കും ആണ്. ഈ വിശേഷവി
ധികളൊക്കെ ഈ പക്ഷിക്കും തികഞ്ഞിട്ടുണ്ട്. ഈ മാ
തിരിപ്പക്ഷിയെ അധികം കാണുന്നത് ആസ്ത്രേലിയാദ്വീ
പിലാണ്. ഇതിൻെറ നിറം മഞ്ഞയും കറപ്പുമാണ്.
കറപ്പു ചെറിയ വരകൾപോലേയും വലിയ പട്ടകൾപോ
ലേയും ഇരിക്കും. യൂക്കെലിപ്ടസ്സ് വൃക്ഷങ്ങളുടെ പുഷ്പ
ങ്ങളിലെ തേൻ മാത്രമാശ്രയിച്ചു ജീവിക്കുന്ന ഈ പക്ഷി
യെ മുമ്പറഞ്ഞ വൃക്ഷങ്ങളുള്ളേടമല്ലാതെ കാണുകയില്ലെ
ന്നത് ആശ്ചൎയ്യമല്ലല്ലോ. ഇതു സാധാരണ വളരെ പുഷ്പ
ങ്ങളും ഉയരവും ഉള്ള വൃക്ഷങ്ങളിന്മേൽ, വളരെ ഉയരമു
ള്ള കൊമ്പിന്മേൽ ചെന്നു നില്ക്കും. അവിടെയെങ്ങാൻ
വന്നു വീഴുന്ന ബാക്കി പക്ഷികളെ ഒക്കെ ഇവററ ആട്ടി
ഓടിക്കും. ഇങ്ങിനെ യുദ്ധത്തിന്നു വാസനതികഞ്ഞ് ഒരു
പക്ഷിയെ വളരെ അപൂൎവ്വമേ കാണാനുണ്ടാകയുള്ളൂ. ചി
ലപ്പോൾ 50 മുതൽ100വരെഉള്ള കൂട്ടങ്ങളായിട്ട്, ഓരോ
മരത്തിന്മേൽനിന്നു പറന്നു മറെറാരു മരത്തിന്മേൽ ചെ
ന്നു വീഴുന്നരീതിയിൽ ഇതു ദേശാടനത്തിന്ന് ഒരുമ്പെ
ടും. യൂക്കെലിപ്ടസ്സ് വൃക്ഷത്തിൻെറ തൂങ്ങിക്കിടക്കുന്ന
കൊമ്പിന്മേൽ കെട്ടുന്ന കൂട് അഞ്ചംഗുലം വ്യാസമുള്ള വൃ
ത്തത്തിൽ ഒരു ചെറിയ കോപ്പപോലെ ഇരിക്കും; ഇതു
ണ്ടാക്കുന്നതു നേരിയ പുല്ലുകൊണ്ടാണ്. ഇതിൻെറ ഉ
ള്ളു വൃക്ഷം രോമവുംകൊണ്ടു മൃദുവാക്കിവെച്ചിട്ടുണ്ടായിരി
ക്കും. ഓരോ കൂട്ടിൽ രണ്ടു മുട്ടകളുണ്ടാകും. മുട്ട മഞ്ഞ
നിറത്തിന്മേൽ മങ്ങിയ പൊട്ടുകളുള്ളതാണ്. ഒന്നിൻെറ
പള്ള പരിശോധിച്ചപ്പോൾ നിറച്ചും തേനും അപൂൎവ്വം

ചില ചെറിയ പ്രാണികളും ഉണ്ടായിരുന്നു. പൂവൻെറയും പിടയുടേയും നിറത്തിൽ വലിയ വ്യത്യാസം കാണുകയില്ലെങ്കിലും പൂവൻ പിടയേക്കാൾ അസാരം വലുതാണ്.

തേൻ കുടിയൻ:— (Sun bird) ഇത് എത്രയൊ ചെറിയ പക്ഷിയാണ്. കൊക്കു സൂചിപോലെ നീണ്ട് അരിവാൾപോലെ വളഞ്ഞിട്ടാണ്. ആണും പെണ്ണും ഒരുപോലെ ഭംഗിയുള്ളതാണ്. ആണിൻെറ തലയും ദേഹത്തിൽ പകുതിയും ഉളിയുന്ന കടുന്നീലവണ്ണമാണ്. പെണ്ണിൻെറ മേൽഭാഗം ഒരു മങ്ങിയ പുകയിലപ്പൊടി നിറവും ഉദരം ഇളംമഞ്ഞയുമാണ്. ഇതു ചെറിയ ഉണക്കിലയും വണ്ണാമ്പിലയുംകൊണ്ട് ഒരു ചെറിയ അണ്ഡാകൃതിയായ കൂട് ഓരോ ദിക്കിൽ തൂക്കിവെച്ചപോലെ ഉണ്ടാക്കും. കൂടു ഭൂവിതാനത്തിൽനിന്നു പത്തുപന്ത്രണ്ടടി ഉയരത്തിലാണ്. ഒരേ കൂടുതന്നെ ഇത് അനേകം കൊല്ലം ഉപയോഗിച്ചതായി ഞാൻ കണ്ടിട്ടുണ്ട്. തേൻ കുടിയന്മാർ ഓരോ ഇണയായിട്ടു മാത്രമേ സഞ്ചരിക്കയുള്ളൂ. നീണ്ട കൊക്കുകൊണ്ടു, പുഷ്പത്തിൻെറ നാളത്തിൽ കിടക്കുന്ന തേൻ, അതിൻെറ മുമ്പിൽ ചിറകു വിറപ്പിച്ചുനിന്നുകൊണ്ടു, വേണ്ടുന്നത്ര കുടിപ്പാൻ ഇതിന്നു സൌകര്യംകേട്ടു കാണുകയില്ല. തേൻ കുടിയനിൽ ഒരു തരത്തിൽ പൂവൻെറ നിറം ആകപ്പാടെ കടുന്നീലയും ഉരുക്കിയ ലോഹംപോലെ ഉളിയുന്നതുമായിരിക്കും. തേൻ കുടിയന്മാരിൽവെച്ച് ഏററവും ചെറിയ തരം കിളി എന്നു വെച്ചാൽ കേരളത്തിൽവെച്ച് ഏററവും ചെറിയ പക്ഷി പല്ലന്നിക്കിളിയാണ്. ഇത് ആകൃതിയിൽ തേൻ കുടിയ

ന്റെ ഒരു ചുരുക്ക പകപ്പാണ്. പൂവനും പിടയുമായി ട്ടല്ലാതെ ഇത് ഒരിക്കലും ഒററക്ക നടക്കുന്നില്ല. ചച്ചി, ചച്ചി, ചച്ചി, എന്നു കൂടക്കൂടെ കരഞ്ഞുകൊണ്ട് ഈ പക്ഷി പുല്ലുന്നിയുടെ ചുള്ളികളിൽനിന്നു തുള്ളിക്കളിക്കുന്നുണ്ടാകും. ഈ പക്ഷി ഒരേടത്ത് അടങ്ങി ഇരിക്കുന്നതു ഞാനിതുവരെ കണ്ടിട്ടില്ല. എല്ലായ്പ്പോഴും ഇളകുന്നതും, തിരിയുന്നതും ചാടുന്നതും പറക്കുന്നതും കാണും. ഇതു കൂടു കെട്ടുന്നതു ചുകന്ന മര ഉറുമ്പിന്റെ കൂട്ടിന്നരികെയാണ്. പ്രകൃത്യാ ദുശ്ശീലക്കാരായ ഉറുമ്പുകൾ ഇവനെ ദ്രോഹിക്കാത്തത് ആശ്ചര്യമായിരിക്കുന്നു.

രാപ്പാടി:— (Nightingale) ഇതു പടിഞ്ഞാറൻ യൂറോപ്പിൽ അധിവസിക്കുന്ന ഒരു ചെറുപക്ഷിയാണ്. ഇതിന്നു സമനായ ഒരു പാട്ടുകാരൻ വേറെ ഇല്ലെന്നുതന്നെ പറയണം. ഈ പക്ഷി രാത്രിയിലാണ് നല്ലവണ്ണം പാട്ടുപാടുന്നത്. ശാന്തമായ രാത്രി സമയത്തു, ബാക്കി ശബ്ദങ്ങളൊക്കെ ഒതുങ്ങിപ്പോകുന്ന കാലത്ത്, ഈ പക്ഷിയുടെ മധുരസ്വരങ്ങൾ വ്യക്തമായി കേൾക്കുന്നതു നിശ്ചയമായിട്ടും ഒരു ആനന്ദകരമായ അനുഭവമാണ്. ഈ പക്ഷി കണ്ടാൽ വളരെ ഭംഗിയുള്ള പക്ഷിയല്ലെങ്കിലും വിരൂപിയാണെന്ന് ഒരിക്കലും വിചാരിച്ചുകൂട. ഇതു പുല്ലുംഉണക്കിലയുംകൊണ്ട് ഉണക്ക ചുള്ളികളുടെ മീതേ ഒരു തരം കൂടുണ്ടാക്കുന്നു.

ദാരാ:— (Bell bird) ഇതു തെക്കൻ അമേരിക്കയിൽ അധിവസിക്കുന്ന ഒരു പക്ഷിയാണ്. അമേരിക്കൻ ഇന്ത്യക്കാർ ഇതിനെ 'ദാരാ' എന്നു വിളിക്കുന്നു. ഇത് ഏകദേശം ഒരു പൊന്മയോളം വലിപ്പമുണ്ടാകും. ഇതിന്റെ നിറം ഹിമംപോലെ വെളുത്തിട്ടാണ്. ഇവ

ൻെറ നെററിയിൽനിന്ന് ഒരു ചുററപോലെ ഇരിക്കുന്ന കുഴൽ പൊന്തി നില്ക്കുന്നു. ഇതു മൂന്നംഗുലം നീളമുണ്ട്. ഈ കുഴലിൻെറ നിറം കരിനിറത്തിന്മേൽ ചെറിയ വെള്ളക്കുത്തുകളാണ്. ഈ കുഴൽ അണ്ണാക്കുമായി യോജിക്കുന്നുണ്ട്. ഇതിന്ന് ഈ കുഴൽ കാററുനിറച്ചു വീപ്പിക്കാം. അപ്പോൾ അത് അററം കൂത്തും കടതടിച്ചും ഉള്ള ഒരു ചെറിയ കോൺപോലെ ഇരിക്കും. കാററുകൊണ്ടു വീപ്പിക്കാത്ത സമയത്ത് ഇതു തൂങ്ങിക്കിടക്കുന്നുണ്ടാകും. ഇതിൻെറ വ്യക്തമായ ശബ്ദം വളരെ ഉച്ചത്തിലാണ് ഇത് ഒരു മണി മുട്ടുമ്പോലെ മൂന്നു നാഴിക അകലെ കേൾക്കാകുന്നതാണ്. അമേരിക്കയിലെ ആളില്ലാത്ത വിശാലവനങ്ങളിലെ ഉന്നത മരത്തിന്മേലുള്ള ഒരു ഉയന്ന കൊമ്പിന്മേൽ, ദാര ഇരിക്കുന്നുണ്ടാകും. കാട്ടിലെ മററു പക്ഷികളുടെ യാതൊരു സ്വരമോ പാട്ടോ, ദാരയുടെ മണി മുട്ടുമ്പോലെയുള്ള സ്വരംപോലെ ആരേയും അത്ഭുതപ്പെടുത്തുന്നില്ല. ഇവന്നു രാവിലേയും വൈകുന്നേരവും പാട്ടു പാടുക എന്നൊരു സമ്പ്രദായമുണ്ട്. മദ്ധ്യാഹ്നത്തിൻെറ കഠിനാതപംകൊണ്ടു ബാക്കിയുള്ള പക്ഷികളൊന്നു കൊക്കു പിളക്കാൻ നോക്കാത്ത അവസരത്തിൽകൂടി ദാര തൻെറ പാട്ടുകൊണ്ടു കാന്താരം ഉണത്തുന്നു. മണി മുട്ടുംപോലെ ഒരു സ്വരം കേൾക്കും. ഒരു മിനുട്ടു നേരം പിന്നെ ഒരു മൌനം. പിന്നെ ഒരു മണി മുട്ടൽ. പിന്നേയും ഒരു മിനുട്ടു മൌനം. ഇങ്ങിനെ അഞ്ചാറു മണി കേട്ടാൽ പിന്നെ അഞ്ചെട്ടു മിനുട്ടോളം ഇവൻ ഒന്നും മിണ്ടാതെ ഇരിക്കും. എന്നതിൽ പിന്നെ രണ്ടാമത്തും പാണ്ടേ

ത്തെ മാതിരി തുടങ്ങും. ഇതിന്റെ സ്വരമാധുര്യം കേട്ടവക്കെ അറിഞ്ഞുകൂട. നായാട്ടു കഴിക്കുന്ന ദുഷ്യന്തന്മാർ തൊടുത്തു പിടിച്ച അമ്പോടെ അവിടെത്തന്നെ നിന്നുപോകും. സരസ്വതി അവളുടെ വീണവായന നിൎത്തും. സിദ്ധന്മാർ അവരുടെ നൎത്തനം മറക്കും. ഗന്ധൎവ്വന്മാർ മേലോട്ടു നോക്കിപ്പോരും സൎപ്പങ്ങൾ പടവും വിരുത്തി ആട്ടത്തിന്നാരംഭിക്കും അത്ര മധുരമായും അത്ര നവ്യമായും അത്ര ഉന്മാദജനകമായും ഇരിക്കുന്നതാണ് ഹിമംപോലെ വെളുത്ത ദാരയുടെ മണി മുട്ടംപോലെ ഇരിക്കുന്ന സ്വരം.

കുടപ്പക്ഷി:— (Umbrella bird) ഇതിന്റെ അധിവാസവും തെക്കൻ അമേരിക്കയാണ്. നിറംകൊണ്ടും വലിപ്പംകൊണ്ടും ഒരു കാക്കതന്നെയെന്നു പറയാം. തലയിൽ കുടപിടിച്ചപോലെ ഒരു തൊപ്പി ഉണ്ട്. കഴുത്തിൽനിന്നു തടിച്ച നീണ്ട് ആട്ടിന്റെ ഗളഭൂജംപോലെ തോന്നുന്ന ഒരു അവയവം തൂങ്ങിക്കിടക്കുന്നു. ഈ പക്ഷി പറക്കുമ്പോൾ ഈ അവയവം നെഞ്ഞോടടുപ്പിച്ച പിടിക്കും. ഇതിന്റെ മുട്ട വെളുത്തിട്ടാണ്.

വീണപ്പക്ഷി:— (The lyre bird) ആകൃതി കണ്ടാൽ ഒരു മയിലാണെന്നു തോന്നും. പക്ഷെ തലയിന്മേൽ നീണ്ട ശിഖകളില്ല. വാലിന്മേൽ എട്ടത്തും വലത്തും ഉള്ള ഓരോ തൂവൽ പരന്നു നീണ്ട് അററം ഓരോ ഭാഗത്തോട്ടു വളഞ്ഞു നില്ക്കുന്നു. ഈ രണ്ടിന്റെയും മദ്ധ്യത്തിലുള്ള നീണ്ട തൂവലുകൾ സാക്ഷാൽ തൂവലുകളുടെ ആകൃതി അവലംബിക്കുന്നില്ല. ഒരു നേരിയതണ്ടിന്മേൽ, ഇടവിട്ടുകൊണ്ടു നേരിയ നാരുപോലെയുള്ള ശാഖകൾ പഴുതാരയുടെ കാലുകൾപോലെ നില്ക്കുന്നതു കാ

ണം. ഒത്തനടുക്കുള്ള രണ്ടു തുവലുകൾ അസാരം വീതിയുള്ളതായിരിക്കും. വാൽ മുഴവനും മൈലിൻെറ വാൽപോലെ കുത്തനെ നിത്താനും സാധിക്കും. ഈ പക്ഷിയെ കാണുന്നത് ആസ്ത്രേലിയാരാജ്യത്തിലാണ്. പിടക്കുപൂവൻെറ മാതിരിയുള്ള നീണ്ടവാൽ കാണുകയില്ല. മററു പക്ഷികളുടെ ശബ്ദവും പാട്ടും മെഴപ്പിടിക്കുന്നതിൽ ഈ പക്ഷി ബഹുനിപുണനാണ്. പൂവൻ മൈലിനെപ്പോലെ തിറയണിയും. ഇവററ ഇരിക്കുന്നത് ആളു കാണാത്ത കററിക്കാടുകളിലാണ്. വളരെ ശങ്കയുള്ള പക്ഷിയായിരിക്കകൊണ്ട് ഇതിനെ കണ്ടുകിട്ടുന്ന കാര്യം വളരെ പ്രയാസമാണ്. ഇരതെണ്ടുന്നതു നിലത്തു വീണിട്ടാണ്. ചെറിയ പ്രാണികളെയും പ്രത്യേകിച്ചു ചെള്ളുകളെയും ഇവ തിന്നും, ഇതിൻെറ മുട്ട കറത്തിട്ടാണ്.

കരിങ്കിളി — (King crow or drongo). ഇതു നമ്മുടെ രാജ്യത്ത് എത്രയൊ സാധാരണയായി കാണുന്ന ഒരു പക്ഷിയാണ്. വലിപ്പംകൊണ്ടു നോക്കിയാൽ ഇവൻ എത്രയൊ ശിന്നനാണ്. വാലിൻെറ ദീൎഘം ഇവൻെറ വലിപ്പത്തിനൊത്തതല്ല വാലിനു പത്തു തുവൽ ഉണ്ട്. രണ്ടുഭാഗത്തുള്ള വാൽ തുവൽ വളഞ്ഞ് ഒരു കോൺ ഉണ്ടാകുമ്പോലെ പുറകോട്ടു വളഞ്ഞുനില്ക്കുന്നു. നിറം ശുദ്ധ കറപ്പാണ്. പറക്കുമ്പോൾ ചിറകിൻെറ അററത്ത് ഒരു കരിഞ്ഞ നിറം കാണും. ഇവൻ കാഴ്ചയ്ക്കു ശിന്നനാണെങ്കിലും ആൾ വളരെ വികൃതിയാണ്. എല്ലാരും പേടിക്കുന്ന കാക്കയ്ക്കു് ഇവനേയാണ് വലിയ പേടി. ഇവനു നേരെ കുത്തനെ പൊന്താനും കല്ലു വീഴുമ്പോലെ കി

ഴക്കാംത്ത്വക്കമായി താഴുവാനും നിശ്ശ്വാസം സാധിക്കും. കാക്കയെ കണ്ടാൽ വെറുതെ വിടരുതെന്നാണ് ഇവ ന്റെ പ്രമാണം. കാക്കയുടെ നേരെമീതെനിന്നു കല്ലു പോലെ തലയ്ക്കുവീഴും. കൊക്കുകൊണ്ടു മേടാനും, കാ ക്കയെ പിന്തുടൎന്നു പുറത്തു നാലഞ്ചു കൊത്താനും ഇവന്നു ഒരു ഗണ്യമില്ല. ഗൎവ്വിഷ്ഠനായ കാക്ക കൊക്കുംപിള ൎന്ന് അങ്ങും ഇങ്ങും നോക്കുമെങ്കിലും ഈ രസികനെ തൊ ടാൻ സാധിക്കുമെന്നു വിചാരിക്കേണ്ട. സാധാരണ ഭക്ഷ ണം പാററകളും ചാടനുമാണ്. ഇത് ഒരു ചെറിയ ചു ള്ളിമേലൊ കമ്പിമേലൊ നിന്നു നാലുപുറവും നോക്കും. വല്ല പാററയും പറക്കുന്നതു കാണുമ്പോൾ ഇവൻ ഏററി യ കരണംമറിഞ്ഞുംകൊണ്ട് അതിനെയും കൊക്കിലാക്കി തന്റെ പണ്ടത്തെ സ്ഥാനത്തുതന്നെ വന്നുനില്ക്കും. സ മീപമൊന്നും മരമില്ലാത്ത ഒരു വിശാലമായ പുൽപ്രദേശ മാണെങ്കിൽ ഇവൻ അവിടെ മേയുന്ന കാലികളുടെ പുറ ത്തൊ തലമേലൊ ചെന്നുനില്ക്കും. കാലി നടക്കുമ്പോൾ പുല്ലിൽനിന്നിളകിപ്പറക്കുന്ന പാററകളെ ഇവൻ ഒന്നൊ ഴിയാതെ പിടിച്ചു കാലിയുടെ മേൽവന്നുവീണു തിന്നും. ഇവന്റെ ശബ്ദം ഇന്നതാണെന്നു വിവരിച്ചുകൂട. ചില സമയം പൂച്ചകളുടെ സ്വരം മെഴപ്പിടിച്ച് അതിനെ അ ത്ഭുതപ്പെടുത്തും. ചിലസമയത്ത് അനേകം പക്ഷികൾ ചെന്നിരുന്നു സഭകൂടുന്ന ഒരു മരത്തിന്മേൽ ആരും അറി യാതെ ചെന്നിരുന്ന് ഇവൻ ഒരു വെട്ടന്റെ സ്വരം ഉ ണ്ടാക്കി സകല പക്ഷികളേയും നാലുപുറത്തും പറപ്പിച്ചു വിനോദിക്കുന്നുണ്ടാകും. നിലത്തിവൻ ഇറങ്ങാറെ ഇല്ല.

ഇവന്റെ കുറിയ കാലും രന്നടിയ വാലും നിലത്തിൽകൂടെ നടപ്പാൻ ഇവന്നു സൌകൎയ്യം കൊടുക്കുന്നില്ല. ഇവന്റെ മാതിരിയാണെങ്കിലും ഇവനേക്കാൾ ജാസ്തി വലിപ്പമുള്ള ഒരു കരിങ്കിളി ഉണ്ടു്. (Bhimaraj) ഇതിന്റെ പേർ ഭീമരാജൻ എന്നാണു്. ഇതിന്നു ഒരു മണി മുട്ടുമ്പോലെയുള്ള മധുരശബ്ദമുണ്ടാക്കാൻ വളരെ താല്പൎയ്യമാണു്. ഭീമരാജന്റെ നിറം കരിങ്കിളിയുടെ നിറത്തെക്കാൾ വളരെ കറുപ്പാണു്. കറുപ്പിന്നു ഒരു തിളങ്ങൽകൂടി ഉണ്ടാകും.

വണ്ണാരി— (Magpie lark) ആസ്ത്രേലിയാരാജ്യത്തിലെ ഈ പക്ഷിയെപോലെ ആകൎഷകാംഗനും കോമളരൂപനും, ഭംഗിയുള്ള നടവടിക്കാരനും, പക്ഷിവൎഗ്ഗത്തിൽ അധികമുണ്ടെന്നു തോന്നുന്നില്ല. ഇവന്റെ വിനയത്തെ കുറിക്കുന്ന മെരുക്കവും, പരിചയഭാവവുംകൊണ്ടു് അവിടത്തുകാർ ഇവനെ ഒരു ചങ്ങാതിയായി വിചാരിച്ചു് ഒരിക്കലും ദ്രോഹിക്ക പതിവില്ല. അതറിഞ്ഞിട്ടോ എന്നറിഞ്ഞില്ല ഈ രസികൻ അവരുടെ വീടുകളുടെ മുററത്തിൽകൂടെയും മേൽപ്പുരയിൽകൂടെയും നമ്മുടെ രാജ്യത്തിലെ വിറവാലന്റെ മാതിരി പാഞ്ഞുകളിക്കുന്നുണ്ടാകും. ഇവൻ ഋതുക്കളുടെ ഭേദഗതികൾ അനുസരിച്ചും ഭക്ഷ്യങ്ങളുടെ ഏററക്കുറവു് അടിസ്ഥാനപ്പെടുത്തിയും ഒരേടവും വിട്ടു മറെറാരേടത്തു പോക പതിവാണു്. ഇവന്റെ ആഹാരം തുള്ളന്മാരും വണ്ടുകളും അവററയുടെ പുഴുകളുമാണു്. ഇവൻ പറക്കുന്നതു പ്രയാസപ്പെട്ടു ചിറകടിച്ചുകൊണ്ടു് ഒരെ നിരപ്പിലാണു്. തിരമാലകളുടെ ഗതിപോലെയുള്ള

ഗതി ഇവന്നില്ല. ഇതിൻെറ കരച്ചൽ ഒരു തുറന്ന ഉവ വൻ പോലെയാണ്. അത് കുറെനേരം ആവൎത്തിച്ചു കൊണ്ടിരിക്കുംതാനും. ഇതിൻെറ കൂട് അരങ്ങടിവീതിയും മൂന്നംഗുലം ആഴവും ഉള്ളതായിരിക്കും. ഇത് ഉണ്ടാക്കുന്ന മാൎദ്ദവവും പശിമയും ഉള്ള കളിമണ്ണാകകൊണ്ട്, അത് ഉണങ്ങുമ്പോൾ ഇവൻെറ കൂട് ഒരു മൺപാത്രമോ എന്നു തോന്നിപ്പോകും. കൂട ബാക്കിയുള്ളവരുടെ കണ്ണിൽനിന്നു മറയ്ക്കണം എന്ന വിചാരമെ ഇവന്നില്ല. ഭൂമിയ്ക്കു വിലങ്ങനെയായി നില്ക്കുന്ന ഇലയൊന്നുമില്ലാത്ത മരക്കൊമ്പിന്മേൽ ഇവൻ ധൈൎയ്യപ്പെട്ടു തൻെറ കൂടുണ്ടാക്കുന്നു. ചിലപ്പോൾ ഈ കൊമ്പ് ഒരു പുഴയിലേക്കു ചരിഞ്ഞുകിടക്കുന്നതുമായിരിക്കും. ഇതിൻെറ മുട്ടകൾക്ക് ഒരു നിശ്ചിതമായ ആകൃതിയൊ വൎണ്ണമൊ ഉണ്ടാകയില്ല. കൂട്ടിൽ രണ്ടുമുതൽ നാലുവരെ മുട്ടകൾ ഉണ്ടാകും.

കരിമോറൻകയിൽവൎണ്ണാരി— (The black faced cuckoo shrike) ന്യൂസൌത്ത് വെയിൽസിൽ ആകപ്പാടെ വിതറിയപോലെ കാണുന്ന ഒരുജാതിപ്പക്ഷിയാണിത്. ഹേമന്തകാലത്താണ് ഇതിനെ അധികം കണ്ടുവരുന്നത്. നിബിഡമായ ചുള്ളിക്കാട്ടിൽ ഇതിനെ കാണുകയില്ല. കുന്ന്, തുറസ്സ്സ്ഥലം ഇതൊക്കെയാണ് ഈ പക്ഷികളുടെ സഹവാസംകൊണ്ടു ശോഭിക്കുന്നത്. ശക്തിയോടെയുള്ള ഇതിൻെറ പാറൽ തിരപോലെ പൊന്തയും താണും കൊണ്ടാണ്. ഇതിന്ന് ഉയരത്തുള്ള ഉണക്കക്കൊമ്പിന്മേൽ നില്പാനാണ് അധികം താല്പൎയ്യം കാണുന്നത്. ഇങ്ങിനെയുള്ള സ്ഥലത്ത് ഇളക്കമില്ലാതെ ഇവൻ വളരെ

നേരമിരുന്നുകൊള്ളുമെങ്കിലും ഉച്ചച്ചൂടു തികഞ്ഞുവരു
മ്പോൾ മെല്ലെ പച്ചിലകളുടെ ഉള്ളിൽ ചെന്നുകൂടും. ഏ
തുതരം പ്രാണികളെയും ഇവററ തിന്നും. ചെറിയ പഴ
ങ്ങളും വേണ്ടെന്നുവെച്ചിട്ടില്ല. എപ്പോഴും ഒരു കവച്ച
ത്തിൽ ത്രികോണാകൃതിയിലുള്ള ഒരു കൂടു് ഇതുണ്ടാക്കുന്നു
ഈററാമ്പലയും പൂപ്പുംകൊണ്ടു് ഉണക്കച്ചുള്ളികൾ പിണ
ച്ചുകെട്ടീട്ടാണു് കൂടുണ്ടാക്കുന്നതു്. കൂടിൻെറ നിറവും അ
തു നില്ക്കുന്ന കൊമ്പിൻെറ നിറവും ഒരുപോലെയായിരി
ക്കകൊണ്ടു കൂടു കണ്ടുകിട്ടുന്നതു വളരെ പ്രയാസമായ കാ
ൎയ്യമാണു്. ഇതിൻെറ ശബ്ദം കേൾക്കാൻ കൊള്ളില്ല എ
ങ്കിലും ആ പരുപരുത്ത ശബ്ദം അതു വളരെ പ്രാവശ്യം
ആവൎത്തിക്കുന്നു.

പാററപിടിയൻ— (The common fly catcher)
ഈ ചെറിയ പക്ഷിയുടെ സ്ഥിരവാസം ആഫ്രിക്കയാണെ
ങ്കിലും കൂടുകെട്ടി കുഞ്ഞുവിരിക്കുവാൻ ഇംഗ്ലണ്ടിലുംകൂ
ടി എത്തുന്നുണ്ടു്. ഇംഗ്ലണ്ടിൽ നാട്ടുപുറത്തു പാൎക്കുന്ന
വൎക്കു് ഇവൻ ഒരു നല്ല പരിചയക്കാരനാണു്. ഇലയി
ല്ലാത്ത കൊമ്പിന്മേലൊ, റെയിലിന്മേലൊ, ഇരിമ്പുക
മ്പിമേലൊ ചെന്നിരുന്നു കൂടക്കൂടെ കരഞ്ഞുകൊണ്ടിരിക്കു
മെങ്കിലും തരത്തിന്നു വല്ല പാററയും പാറുന്നതു കണ്ടാൽ
പറന്നുചെന്നു് അതിനെയും കൊക്കിലാക്കി തൻെറ സ്ഥാ
നത്തുതന്നെ വന്നുനില്ക്കും. ഇതിൻെറ പ്രധാനാഹാരം
ഷൾപാദപ്രാണികളായിരിക്കകൊണ്ടു് ഈ ചെറുപക്ഷി
നിശ്ചയമായിട്ടും കൃഷിക്കാരുടെ ഒരു ഉററബന്ധുവാകുന്നു.
മണിക്കണ്ടുനീച്ചകളെകൂടി ഇവററ തിന്നും. ഷൾപാദ

ങ്ങളുടെ ദഹിക്കാത്ത കട്ടംഭാഗങ്ങൾ ഓരോ ഉരുളയായി ഈ പക്ഷി വിസർജ്ജിക്കാറുണ്ട്. ക്രൂട് ഒരു മതിലിന്മേലൊ, വീടുകളുടെ വലക്കെട്ടുപണിയിന്മേലൊ, വീട്ടിൻെറ ചുമരിന്മേലൊ പണിതു വീടും. നമ്മുടെ ഇറക്കിളിയെപ്പോലെ ഇതും വളരെ മെരുക്കമുള്ള പക്ഷികളാണ്. ക്രൂട്ടിൻെറ അടുക്കെ പോയി അതിൻെറ ഉള്ളിൽ നോക്കിയാലും പിട ഭയപ്പെട്ടു പറന്നുപോകാറില്ല. കുട്ടികളേയും കൂട്ടി പുറത്തിറങ്ങിയാൽ കുറെകാലത്തോളം പാററപിടിയന്മാർ ഷൾപാദപ്രാണികളെ ഉപേക്ഷിച്ച് ഇലകളുള്ള മരങ്ങളിന്മേൽ ചെന്നു പഴങ്ങൾ തിന്നു കാലംകഴിക്കുന്നു. ഈ പക്ഷിയുടെ നിറം കരിഞ്ചുകപ്പാണ്. ചിറകിന്നും വാലിന്നും കറപ്പു കുറെ കട്ടിയിലുണ്ടാകും.

വാലൻപാററപിടിയൻ — (The paradise fly catcher) കാഴ്ചയിൽ ഇത് ഒരു ചെറിയ മുൾത്തലയനേപോലെ ഇരിക്കും. ഇവററയ്ക്കു വളരെ നീണ്ട വാലുണ്ട്. തല കറത്തിട്ടാണ്. പ്രായപൂർത്തി എത്തിയ ആണിൻെറ ശേഷംഭാഗങ്ങൾ കുമ്മായംപോലെ വെളുത്തിട്ടാണ്. പെണ്ണിൻെറ നിറം ചുകപ്പാണ്. (Chestnut) ചെറുതാകുമ്പോൾ ആണും പെണ്ണിനെപ്പോലെ ചുകന്നിട്ടായിരിക്കും. വലിപ്പംവെക്കുന്തോറും ചുകപ്പുതൂവൽ ക്രമേണ വീണു പകരം വെളുപ്പുതൂവലുകൾ വളരുന്നു. ഇങ്ങിനെ ചെയ്യുമ്പോൾ ചില പൂവന്മാരെ വെളുപ്പും ചുകപ്പും നിറത്തിൽ കാണേണ്ടതാണ്. അങ്ങിനെ വളരെ ആൾക്കു കാണാൻ സാധിച്ചിട്ടുണ്ടെങ്കിലും ഞാൻ ഇതുവരെ കണ്ടിട്ടില്ല. ഞാൻ പാക്കുമ്പോൾ ആകാശത്തിൽനിന്നു വീഴ

ന്ന മേല്പ്പൊള്ളി ഓമ്മിച്ചുപോകും. സ്വഭാവംകൊണ്ടു നോക്കിയാൽ ഒരിക്കലും ഒരേടത്തു സൈ്വരത്തോടെ ഇരിക്കാത്ത ഒരു തെണ്ടിയാണ്. ഇത് ഒരു കൊമ്പിൽനിന്നു മറെറാരു കൊമ്പിന്മേൽ തുള്ളിക്കൊണ്ടും ഒരു മരത്തിൽനിന്നു മറെറാരു മരത്തിന്മേൽ പാറിക്കൊണ്ടും കാലം കഴിക്കുന്നുണ്ടാകും. പറന്നിട്ടാണ് ഇതു പാററകളെ പിടിക്കുന്നതെങ്കിലും ചുള്ളിമേലൊ ഇലമേലൊ പററിക്കിടക്കുന്ന പുഴുക്കളെയും കിട്ടിയാൽ ഇവൻ വെറുതെ വിടുന്നവനല്ല. ഇവൻ നിലത്തിറങ്ങിയതു ഞാനിതുവരെ കണ്ടിട്ടില്ല. ഇതു പൂപ്പുകൊണ്ടും മററും ഒരു കൂട്ടുണ്ടാക്കുന്നു. ഇതിൻെറ ഉള്ളു രോമംകൊണ്ടും വൂംകൊണ്ടും മൃദുവാക്കുന്നു. സിങ്കാപ്പുകാർ പൂവനെ പരത്തിക്കള്ളനെന്നും പിടയെ തീക്കള്ളനെന്നും നിറംകൊണ്ടു വിളിച്ചുവരുന്നു.

പാട്ട്നെട്ടമൻ— (The song thrush) ഇത് ഇംഗ്ലണ്ടിൽ സാധാരണ കണ്ടുവരുന്ന ഒരു പക്ഷിയാണ്. ഉഷ്ണകാലത്ത് ഇംഗ്ലണ്ടിൽ സ്ഥിരവാസംചെയ്യുന്ന ഇപ്പക്ഷി അവിടത്തെ ചില വലിയ പ്രഭുക്കന്മാരെപ്പോലെതന്നെ കുളിർകാലത്ത് ശീതോഷ്ണസ്ഥിതികൊണ്ട് ഇംഗ്ലണ്ടിനെക്കാറം നല്ലതെന്നു തോന്നുന്ന മററു രാജ്യങ്ങളിലേക്കു യാത്ര ചെയ്യുന്നു. ഓരോ വലിയ കൂട്ടമായി ഒരു രാജ്യത്തിൽനിന്നു മറെറാരു രാജ്യത്തേക്കു പറന്നുപോകുമ്പോറം ഇവററയ്ക്കുമദ്ധ്യേ മാഗ്ഗം ഓരോ സ്ഥലങ്ങളിൽ നില്ക്കാതെ സാധിക്കയില്ല. അങ്ങിനെ നില്ക്കുന്ന ഒരു സ്ഥലമാണ് ഹെലിഗോലാണ്ട് എന്ന ചെറിയ ദ്വീപ്. ഓരൊ വരവിൽ ആ ദ്വീപുകാർ ഇവററയെ കെണിവെച്ച് അനേകം പിടിച്ചു

കളയുന്നു. കെണി എത്രയോ എളുപ്പമായ ഒരു യുക്തിയാണ്. വളരെ നീളത്തിലും ലഘുവായ വീതിയിലും ഈ ദ്വീപുകാർ അവിടവിടെ കഷ്ടിച്ചു നാലഞ്ചടി ഉയരത്തിലുള്ള ചുള്ളിക്കാടുകൾ ഉണ്ടാക്കിവെച്ചിരിക്കും. ഇതിന്റെ ആവശ്യം പാട്ടുനെടുമന്മാരെ പിടിക്കാൻവേണ്ടിമാത്രമാണ്. ഓരോ നീണ്ടുകിടക്കുന്ന ചുള്ളിക്കാട്ടിന്റെ പിൻവശത്തു വലകെട്ടുന്നു. ദീൎഘയാത്രയിൽ തളൎന്നുപോയ പാട്ടു്നെടുമന്മാർ, വൈകുന്നേരമാകുമ്പോൾ സുഖകരങ്ങളായിത്തോന്നുന്ന ചുള്ളിക്കാടുകൾ കണ്ടു് അതിന്മേൽ പറന്നു സുഖമായിട്ടിറങ്ങി തങ്ങളുടെ ക്ഷീണം മാററുന്നു. നേരം പുലരുമ്പോൾ പക്ഷികളൊക്കെ പറന്നുപോയ്ക്കളയുമെന്നു നാട്ടുകാൎക്കു നല്ല ബോദ്ധ്യമുണ്ടു്. അവർ ആ സമയം അടുത്തെന്നു കാണുമ്പോൾ, മെല്ലെ ചുള്ളിക്കാട്ടിന്റെ വലയില്ലാത്ത ഭാഗത്ത് ഓരോ കൂട്ടമായിച്ചെന്നുനിന്നു പെട്ടെന്നു നിലവിളിച്ചും കൈകൊട്ടിയും സാധുപ്പക്ഷികളെ പേടിപ്പെടുത്തുന്നു. ഉറക്കം നല്ലവണ്ണം തെളിയാത്ത പക്ഷികൾ, ആളില്ലാത്ത ഭാഗത്തേക്കു കുതിക്കുകയും അവിടെ മുൻകൂട്ടിവെച്ച വലയിൽ കെണിഞ്ഞു തൂകിപ്പോകുകയും ചെയ്യുന്നു. ഈ ദ്വീപുകാർ മാംസത്തിന്നു് ഈ കാലങ്ങളിൽ ആശ്രയിക്കുന്നതു വെറും പാട്ടു്നെടുമന്മാരെ മാത്രമായിരിക്കകൊണ്ടു്, ഓരൊ കൊല്ലത്തിൽ ഈ സാധുപ്പക്ഷികൾ എത്ര കണക്കില്ലാതെ കൊല്ലപ്പെട്ടുപോകുന്നെന്നു വിചാരിച്ചുനോക്കുവിൻ. ഇങ്ങിനെതന്നെ ബെൽജിയം, ഇററലി മുതലായ യൂറോപ്പിലെ രാജ്യങ്ങളിൽനിന്നും ഈ തരം പക്ഷികളെ വളരെ പിടിച്ചുപോകുന്നു.

ചില രാജ്യക്കാരുടെ മുഖ്യാഹാരം ഈ മാതിരിപ്പക്ഷികൾ മാത്രമായിരിക്കകൊണ്ട്, ഇവററ വരുന്ന കാലങ്ങളിൽ നാട്ടുകാരിൽ ഓരോരുത്തൻെറ വകയായും മൂവായിരത്തിൽ കുറയാതെ കെണികൾ വെച്ചുപോകുന്നു. 'മെക് വില്ലിഗ്രി' എന്ന ഒരു ധീര വിവരിച്ചതു കേൾക്കുമ്പോൾ, പാട്ട്നെട്ടമൻെറ മാതിരിയുള്ള പക്ഷികളെ ഒരിക്കലും ദ്രോഹിച്ചുപോകരുതെന്നു തോന്നും. "പാട്ട്നെട്ടമൻ എൻെറ മനസ്സിൽ പതിഞ്ഞത് ഹെബിർഡീസ് എന്ന ദിക്കിൽ വെച്ചിട്ടാണ്. ഇവനെ ഇശ്ശി ധാരാളമായിക്കാണുന്നത് ഇവിടെത്തന്നെയാണുതാനും. ജാജ്വല്യമാനനായ ഭാസ്കരൻ തൻെറ പ്രഭയും ചുരുക്കി, ശാന്തമായ സമുദ്രത്തിൽ തൻെറ രക്തകിരണങ്ങൾ വിതച്ചുകൊണ്ടു പശ്ചിമചക്രവാളത്തോടടുക്കുന്നു. കുന്നിന്മേൽ അവിടവിടെ വിതറിക്കിടക്കുന്ന മേഷങ്ങൾ, തുള്ളിക്കളിക്കുന്ന തങ്ങളുടെ സന്താനങ്ങളേയും കടാക്ഷിച്ചുകൊണ്ടു ശുമ്മാ മേയുന്നു. മലക്കൊടുമുടികളിന്മീതേക്കൂടി വലിയ ശ്ക്രകൾ (Eagle) സമുദ്രതീരത്തിലുള്ള വലിയ പാറകളിന്മേലുള്ള തങ്ങളുടെ സങ്കേതസ്ഥലങ്ങളിലേക്കു പുഴയൊഴുകുമ്പോലെ പറന്നുചെല്ലുന്നു. പാറകളിന്മേൽ മെല്ലെ ചെന്നടിക്കുകയും പാറകളുടെ വിടകളിൽ പതിഞ്ഞ ശബ്ദത്തോടെ കടക്കുകയും ചെയ്യുന്ന തിരമാലകളുടെ മങ്ങിയ ശബ്ദമല്ലാതെ കണ്ണങ്ങളിൽ മററു യാതൊരു ശബ്ദവും വീഴാതിരിക്കുന്നു. വികസിച്ച പുഷ്പങ്ങളുടെ വാസനവാഹിയായ ഒരു പശ്ചാത്യമാരുതപോതം നമ്മെ മന്ദമായി വന്നു തലോടുന്നു. ആ സമയത്താണ് പൂപ്പ് പിടിച്ച ഒരു കരിങ്കല്ലിൻെറ ശിഖരത്തി

ന്മേൽ ഇരുന്നു പാട്ടുനെട്ടമൻ തൻെറ കണ്ഠം തുറന്നു പാട്ടിനാരംഭിക്കുന്നത്. അവൻെറ ഗാനത്തിൻെറ പ്രതിദ്ധ്വനി ആ കുന്നിൻെറ പള്ളയിൽനിന്നു മാർദ്ദവമായും മധുരമായും പുറപ്പെട്ടുകൊള്ളുകയും ചെയ്യുന്നു. അനിശ്ചിതോച്ചസ്വരങ്ങൾകൊണ്ടു് ആശ്ചര്യ്യമയങ്ങളായ മററു പാട്ടുകൾ ഉണ്ടായിരിക്കാം. ഓഹ്യോവിലെ രാജ്യക്കാരുടെ ഗാനങ്ങൾക്കു താളം പിടിക്കുകയൊ, കെണിയന്മാരായ ഹൂണന്മാരെ വിനോദിപ്പിക്കുകയോ അവിടത്തെ കളിക്ക്ളിയും ചെയ്യുന്നുണ്ടായിരിക്കും. എന്നാലതൊന്നും എന്നെ അത്ര ആകർഷിക്കുന്നില്ല. എനിക്കു പാട്ട്നെട്ടമൻെറ ഗാനം എന്നെന്നും മതിയായിത്തോന്നുന്നു. എന്തുകൊണ്ടെന്നാൽ ഇതു നമ്മുടെ ആത്മാവിൽതന്നെ പ്രവേശിക്കുന്നു. ഹൃദയത്തെ ആർദ്രത ഉണ്ടാക്കുംവണ്ണം ഉരുക്കുന്നു. ഒരു ആരാധ്യമായ ശാന്തത മനസ്സിൽ ഉണ്ടാകുന്നു. ഭൂമിയിലെ ശാന്തിസ്വർഗ്ഗത്തിലെ അതിരുകവിഞ്ഞ പരമാനന്ദത്തോടു സംയോജിപ്പിക്കുന്ന മററു ദിക്കുകളിൽ നെട്ടമൻെറ ഗാനം ഉണർവ്വും ഉല്ലാസവും തരുമായിരിക്കും. ഇവിടെ, ഈ സമുദ്രാവൃതമായ വിജനപ്രദേശത്ത് ഇതു ശാന്തിയും ആശ്വാസവും ഉണ്ടാക്കുന്നു. തടാകംപോലെ ഇരിക്കുന്ന മനുഷ്യമനസ്സിൻെറ ചലനത്തെ ഈ ഗാനത്തിൻെറ മന്ത്രശക്തി ശമിപ്പിക്കുന്നു. വസന്തകാലത്തിലെ സുരഭിലമായ മന്ദമാരുതൻെറ ചെറുതിരയടിപോലെ, ഇടവിട്ട അവസരങ്ങളിൽ, പൊന്തിയും താണും കേൾക്കാവുന്ന ഇവൻെറ സ്വരമാധുര്യ്യം പരിതസ്ഥലാവസ്ഥകൊണ്ടു പരിശോഭിക്കപ്പെട്ടുപോകുന്നു." നെട്ടമൻഅച്ച്, ഇര,

പുഴ മുതലായ പ്രാണികളെക്കൂടാതെ ചെറിയ പഴങ്ങളേയും തിന്നുന്നു. ഉത്തിളുള്ള പ്രാണികളെ എടുത്ത് ഒരു തല ഇറുക്കിപ്പിടിച്ചു ശേഷം ഭാഗം കല്ലോടടിച്ചു പൊളിക്കുന്നു. മാൎച്ച്മാസം നെട്ടമന്മാർ ഇണചേരുകയും എപ്രിൽ ആരംഭത്തിൽ കൂടുകെട്ടുവാൻ വട്ടംകൂട്ടുകയും ചെയ്യുന്നു. കൂട്ട വളരെ ഉയരത്തിൽ കൊണ്ടുവെക്കാറില്ല. ഇടതിങ്ങിയ കുററിക്കാട്ടിലും ഘനമുള്ള വേലികളിന്മേലും സാധാരണ പിടിപ്പിച്ചതു കാണാം. കൂട്ടിൻെറ പുറം നോക്കിയാൽ നേരിയ ചുള്ളികളും വേരുകളും പുല്ലുകളും നേരിയ ചളിയോ, ചാണകമോ, പരുത്തിയോകൊണ്ടു കൂട്ടിച്ചേൎത്തതായിക്കാണും. കൂടിൻെറ വ്യാസവും ആഴവും നാലിഞ്ചാണ്. കൂട്ടിൻെറ നിൎമ്മാണപദാൎത്ഥങ്ങൾ പലപ്പോഴും വ്യത്യാസപ്പെട്ടിരിക്കാൻ മതിയെങ്കിലും കൂട്ടിൻെറ പൊതുവായ ആകൃതിക്കു യാതൊരു ഭേദവും കാണുകയില്ല. ഓരൊ കൂട്ടിൽ 4 മുതൽ 6 വരെ കുട്ടികളുണ്ടാകും. നിറം നീലപ്പച്ചമേൽ കരിഞ്ചുകപ്പു കുത്തുകളാണ്. പാട്ടുനെട്ടമൻെറ നിറം ഒരുവക കരിഞ്ചുകപ്പാണ്. (olive brown) ചിറകിൻെറ അററത്ത് മഞ്ഞപ്പുള്ളികളുണ്ട്. നെഞ്ഞും ഉദരവും വെള്ളമേൽ പുള്ളികളുള്ള രീതിയിലാണ്.

കരിമ്പൻ— (Black bird) ആകൃതിയിൽ ഒരു നെട്ടമനെപ്പോലെ ഇരിക്കുമെങ്കിലും ഇവൻെറ കറപ്പുവൎണ്ണം ഒരു പ്രത്യേകത തന്നെയാണ്. ഇതും ഒരു ഇംഗ്ലീഷ് പക്ഷിയാണ്. ഇതിന്നു കുററിക്കാടും മരവും നിറഞ്ഞ ദിക്കുകളോടാണ് വളരെ താല്പൎയ്യം. ശീതകാലത്ത് ഇവൻ

പട്ടണങ്ങൾക്കും ഗ്രാമങ്ങൾക്കും അടുക്കെ വരും. അക്കാലത്ത് ഇവന്റെ ഭക്ഷണം അച്ചുകളാണ്. ഇതിന്റെ തോട് പൊട്ടിക്കുന്നതു നെടുമൻ പൊട്ടിക്കുംപോലെ തന്നെയാണ്. ഒന്നിന്റെ വയററിൽ കണ്ടത് വെറും ധാന്യങ്ങളും മറെറാന്നിന്റെ വയററിൽ കണ്ടത് വെറും വണ്ടുകളും ആയിരിക്കകൊണ്ട് ഭക്ഷണം ഇന്നതെ ആയിക്കൂടു എന്ന യാതൊരു പിടിത്തവും ഇവന്നില്ലെന്നു തോന്നും. കരിമ്പൻ ഇരതെണ്ടിപ്പിടിക്കുന്നതു കാണ്മാൻ രസമുള്ള ഒരു കാഴ്ചയാണ്. ഒന്നു പറന്നു നിലത്തു വീണതിൽ പിന്നെ കുറേനേരത്തോളം തന്റെ നേരെ മുമ്പുറത്തു നോക്കി. പിന്നെ പെട്ടെന്നു മുമ്പോട്ടു ചാടി, കൊക്കുകൊണ്ടു നിലം കിളച്ചു, അതിൽനിന്ന് ഒരു ഇരയെ വലിച്ചു പുറത്തിട്ടു. ഇതു ബാക്കി പക്ഷികളെപ്പോലെ വലിച്ചിട്ടപാടെ അതിനെ വിഴുങ്ങുന്നില്ല. ഒന്നാമത് ഒരു ചെറിയ കഷണം മുറിച്ചെടുത്ത് അതു വിഴുങ്ങുന്നു. ഇങ്ങിനെ ഇരയുടെ നീണ്ട ശരീരം തീരുംവരെ ഓരോ ചെറിയ കഷണം മുറിച്ചുമുറിച്ചു തിന്നുന്നു. ഇതു പിന്നെയും കുറേനേരത്തോളം തുള്ളി നടന്നു മറെറാരു ഇരയെ കണ്ടുപിടിക്കും. അതും മുമ്പറഞ്ഞപ്രകാരം തിന്നും. നിലത്തിൽനിന്നു തുള്ളുമ്പോൾ അതു വാൽ അസാരം പൊക്കിപ്പിടിച്ചു വിടത്തുന്നതു കാണുമ്പോൾ ഇവൻ ഒരുതരം വണ്ണാത്തിപ്പുള്ളോ എന്നു തോന്നിപ്പോകും. കരിമ്പന്റെ സ്വരത്തിലും ഒരുവക മാധുര്യം കിടപ്പുണ്ട്. ഒരു ദിവസം ഒരു പെൺകരിമ്പൻ, വളരെ നീണ്ട ഒരു നിലത്തിരയെ കൊണ്ടുവന്നു തന്റെ കൂട്ടിൽ കിടക്കുന്ന കുട്ടിയുടെ തൊള്ളയിൽ ഇട്ടു, മറെറാരു

ഇരയ്ക്കുവേണ്ടി പറന്നുപോയി. മടങ്ങിവന്നു നോക്കുമ്പോാം തന്റെ കുഞ്ഞിന്റെ ചുണ്ടിൽനിന്ന് ഇര ഞാന്നുകിടക്കുന്നതു കണ്ടിട്ട് അതു സങ്കടസൂചകമായ ഒരു ശബ്ദമുണ്ടാക്കി. ഇതു കേട്ടപ്പോാം സമീപത്തുണ്ടായിരുന്ന പൂവൻ തന്റെ ഭാൎയ്യയുടെ സഹായത്തിന്നെത്തി. രണ്ടാളുംകൂടി ഈ നീണ്ട ഇരയെ വല്ലവിധത്തിലും കുഞ്ഞിന്റെ തൊള്ളയിൽ കുത്തിനിറയ്ക്കുവാൻ ആവുന്നതൊക്കെ ശ്രമിച്ചുനോക്കി. സാധിച്ചില്ല. സമൎത്ഥനായ പൂവൻ നിരാശപ്പെടാതെ ഒരു പരിശോധന നടത്തി. നോക്കുമ്പോാം ഇരയുടെ ഒരു ഭാഗം, കുഞ്ഞിന്റെ നെഞ്ഞത്തെ തൂവലോട് ഒന്നു ചുറഞ്ഞുപോയിരുന്നു. പൂവൻ വളരെ ചരിതത്തോടെ ആ ചുറ അഴിച്ചു, ഒരുവിധേന കുഞ്ഞിനെക്കൊണ്ടു വിഴുങ്ങിച്ചു. ഇതിന്റെശേഷം പൂവൻ സമീപമുണ്ടായിരുന്ന ഒരു മരക്കൊമ്പിന്മേൽ ചെന്നിരുന്നു, തന്റെ സ്വരങ്ങളിൽവെച്ച് ഏററവും മാധുൎയ്യമുള്ള വററ പൊഴിഞ്ഞു, അകാലമരണത്തിൽനിന്നു തന്റെ കുടുംബത്തിൽ ഒന്നിനെ രക്ഷിച്ചതുകൊണ്ട് ഈശ്വരനെ നന്ദിപൂൎവ്വം സ്തുതിച്ചു. പൂവൻ കരിമ്പൻ ആകപ്പാടെ കറപ്പാണെങ്കിലും അവന്റെ കൊക്കും കണ്ണിന്റെ ചുററും മധുരനാരങ്ങയുടെ നിറമാണ്. കരിമ്പി ഒരു കരിഞ്ചുകപ്പുനിറമാണ്. കൊക്കിന്നു മുമ്പറഞ്ഞ നിറത്തിൽ കട്ടപ്പും കൂടും. നെഞ്ഞത്ത് കറുത്ത വരകാം ഉണ്ട്.

കുരുവാലൻ—(The common wren) ഇംഗ്ലണ്ടിൽ കാണുന്ന ഏററവും ചെറിയ പക്ഷി കുരുവാലനാണ്. ഇവന്റെ കൂട്ടരെ മദ്ധ്യആസ്യവരെ കണ്ടിട്ടുണ്ട്, എത്രയൊ

പണ്ട് ഇംഗ്ലീഷ്കാർ ഈ സാധുപ്പക്ഷിയെ വളരെ ദ്രോഹിച്ചിരുന്നു. ചിലകാലങ്ങളിൽ കുട്ടികൾ ഓരോകൂട്ടമായിച്ചെന്നു കുറുവാലനെ കുററിക്കാടുകളിൽനിന്നും മററും തെളിച്ചു പറപ്പിക്കുകയും പറക്കുമ്പോൾ വടിക്കഷണം കൊണ്ടു എറിഞ്ഞു തള്ളിയിടുകയും ചെയ്യുന്നു. കുറുവാലൻ ഒരേസമയത്തു വളരെ ദൂരത്തോളം പറക്കാത്തതുകൊണ്ടു കുട്ടികൾക്ക അവരുടെ ക്രൂരകർമ്മത്തിന്നു എളുപ്പം നിധിക്കുന്നു. ഇങ്ങിനെ കൊന്നതിൽപിന്നെ ഇവൻെറ ശവത്തിന്മേൽ ചില വർണ്ണനാടകൾ കെട്ടി, ഒരു വടിയിന്മേൽതൂക്കി വീടുതോറും കൊണ്ടുപോകുമ്പോൾ ഓരോ വീട്ടുകാർ ഈ കലപാതകികൾക്ക് അവസ്ഥാനുസരണം ഓരോസമ്മാനം വെക്കുന്നു. ഇങ്ങിനെ പിരിഞ്ഞുകിട്ടുന്ന പണംകൊണ്ടു കുട്ടികളൊക്കെ ഒരു വിരുന്നു കഴിക്കുന്നു. ഈ ക്രൌര്യകർമ്മത്തിൻെറ ഉത്ഭവമെന്തായിരിക്കുമെന്നു ഈ കാലങ്ങളിൽ ഊഹിക്കമാത്രമെ ചെയ്യക്കൂടു. പണ്ടത്തെ ഇംഗ്ലീഷ്കാരുടെ ആചാര്യന്മാർ ഡ്റൂയിഡ്സ് എവിളിച്ചുവരുന്ന ഒരുകൂട്ടം നീണ്ടതാടിക്കാരായ ഋഷിമാരായിരുന്നു. അവൎക്ക കുറുവാലനെ വളരെ പിടിത്തമായിരുന്നു. അതിനെ ദ്രോഹിക്കരുത് എന്നൊരു ശാസനയും അവർ പാസാക്കീട്ടുണ്ട്. പിന്നീടാണു ക്രസ്ത്യാനികൾ ഇംഗ്ലണ്ടിൽ എത്തിയത്. ആ മതത്തിന്നു പ്രചാരം വൎദ്ധിച്ചപ്പോൾ, പ്രാചീനാചാൎയ്യന്മാരെ കരുതിക്കൂട്ടി ദ്രോഹിക്കുവാൻവേണ്ടി അവർ ഇഷ്ടപ്പെടുന്ന പക്ഷിയെ കൊല്ലാനുള്ള ഒരു മൎയ്യാദനടപ്പിൽ വരുത്തിയതായിരിക്കും. എങ്ങിനെയായാലുംശരി മതത്തിൻെറ അടിസ്ഥാനത്തിൽ–

എന്നുവെച്ചാൽ ദൈവത്തിൻെറപേരിൽ—ചെയ്യപ്പെട്ട പോലെ കൂട്ടങ്ങൾകൂടം മനുഷ്യർ മററുയാതൊരു വിഷയത്തിലും ചെയ്യാറുണ്ടാകയില്ലെന്നു തീർച്ചപറയാം. നമ്മുടെ കാവുകളിൽ ആടിനേയും കോഴിയേയും വെട്ടുംപോലെ ചിലരാജ്യക്കാർ കരുവാലനേയും സംഹരിക്കുന്നു.

കരുവാലൻ ഒരു ശിന്നനാണെങ്കിലും അതിൻെറ സ്വരത്തിന്നു നല്ല ഒച്ചയും മാധുര്യവും ഉണ്ടെന്നുമാത്രമല്ല കുറെ നേരത്തോളം ഇടവിടാതെ ആ സ്വരം ഉണ്ടാക്കാനുള്ള ശക്തിയുംഉണ്ട്. കരുവാലൻെറ കൂട്ടം അവൻ വളരെ ഭംഗിയിലും വൃത്തിയിലും ഉണ്ടാക്കിവെക്കുന്നുണ്ട്. ഈ കൂട്ട അഞ്ചംഗുലം ഉയരവും ഏഴംഗുലം വ്യാസവും ഉണ്ടാകും. ഓരോകൂട്ടിൽ ആഞ്ചു നീണ്ടമുട്ടകൾ കാണും. മുട്ടയുടെ നിറം വെളുപ്പാണെങ്കിലും തടിച്ചഭാഗത്തിൽകുറെ ചുകപ്പുകുത്തുകൾ ഉണ്ടാകും.

മുൾത്തലയൻ— (The Madars bulbul). ഇതിൻെറ തലയിൽ കറപ്പുനിറത്തിൽ ഒരുമുള്ളുപോലെ തൂവൽ പൊങ്ങിനില്ക്കുന്നുണ്ട് കണ്ണിൻെറ ഓരത്തിൽ തൂവലുകൾ ഒരുതുള്ളി രക്തംപോലെ നില്ക്കുന്നു. കഴുത്തിന്നുതാഴെ ഒരു കറപ്പുമാലയുണ്ട്. ഗുദത്തിന്നടുത്തും ചുകപ്പുവർണ്ണമുണ്ട് ഈ പക്ഷിയെ ഇവിടങ്ങളിൽ ഇരട്ടത്തലച്ചി എന്നു വിളിക്കുന്നു. ഇടതിങ്ങിയ കുററിക്കാടുകളിലാണുകൂട്ടുകെട്ടുന്നത്. ഇതിൻെറ സ്വരത്തിന്നു ഒരുതരം മാധുര്യമില്ലെന്നു പറവാൻ പാടില്ല. പലതരം പഴങ്ങളും മൊട്ടുകളും ഭുജിക്കുമെന്നുമാത്രമല്ല ചില അവസരങ്ങളിൽ നിലത്തുവീണ പ്രാണികളേയും പെറുക്കുന്നുണ്ടാകും. മുൾത്തലയന്നു അരിപ്പൂക്കായ വ

ളരെ പത്ഥ്യമാണ. മുറംത്തലയനെ നാട്ടിലേക്കാറംകുന്നിന്മേലാണ് അധികംകാണുന്നത്. വയനാട്ടിൽ ഇവൻ വളരെ വൎദ്ധിച്ചുകാണുന്നുണ്ട്. മുറംത്തലയന്മാരെ കൊത്തുകൂടക്കാൻ ശീലിപ്പിക്കാറുണ്ട്. കൊത്തുന്നതു എപ്പോഴുംചുകന്നതുലിന്മേലാണ്. കൂട്ടിലിട്ടാൽ മുറംത്തലയൻ മററു പക്ഷികളുടെ സ്വരങ്ങൾ മഴപിടിക്കാറുണ്ട്. മെരുങ്ങിയാൽ മനുഷ്യരുടെ ചുമലിലുംകൂടിത്തുള്ളിവീഴും. ഒരിക്കലും വെളിക്ക പറന്നുപോകാൻ ശ്രമിക്കയില്ല. വയനാട്ടിൽ ശീതകാലത്തു ഉറക്കം ഉണൎന്നു കിടക്കുമ്പോൾ ഒന്നാമതു കേൾക്കുന്നതു് ഇവൻെറ വൎത്തമാനം പറയുമ്പോലെ തോന്നുന്ന ശബ്ദപരമ്പരയാണ്.

ചിതല — (The sober coloured babbler) ചാണ്ണോക്കിളി, ചവേലയാടിച്ചി, ചപ്പററിലത്തത്ത എന്നൊക്കെ വിളിച്ചുവരുന്ന പക്ഷി ഇതാണ്. ഇതിൻെറനിറം ക്ഷാരവൎണ്ണത്തിന്മേൽ ചില വ്യവസ്ഥയില്ലാത്ത വരകളാണ്. തലവെളുപ്പും വാലിൻെറഅററം കറുപ്പുമാണ്. ശരീരത്തോടൊത്തുനോക്കുമ്പോൾ വാൽകുറെ ജാസ്തി ദീൎഘമായ്യോയെന്നു തോന്നും. ഇതു ഓരോ ചെറിയ കൂട്ടമായിട്ടേ നടക്കാറുള്ളു. ഇരതെണ്ടുന്നതു നിലത്തു വീണിട്ടാണ്. നിലത്തുവീണാൽ പിന്നെയുള്ള സഞ്ചാരം തുള്ളിക്കൊണ്ടാണ. ഒരു ചാട്ടംചാടി ഒരുണക്കില പൊന്തിച്ചുനോക്കി പിന്നെ നാലഞ്ചു ചാട്ടംചാടി, മറെറാരില പൊന്തിച്ചു. ഇങ്ങിനെയാണ സമ്പ്രദായം 'ഇടക്കിടക്ക എന്തുകാരണത്താലൊ എന്നറിഞ്ഞില്ല ഒക്കപ്പാടെ പറന്നു ഒരു മരക്കൊമ്പിന്മേൽ ഇരുന്നു, കുറെ നേരത്തോളം കി. കി. എന്നു

കലശലായി ചിറകിട്ടടിച്ചും, വാൽ പൊക്കിപ്പിടിച്ചും, ഇട ക്കിടെത്തിരിഞ്ഞും, കരഞ്ഞുകൊണ്ടിരിക്കും. കുറെനേരം കഴിഞ്ഞു സമാധാനപ്പെട്ടാൽ വീണ്ടും പറന്നു നിലത്തുവീഴും. പണ്ടെത്തെപ്പോലെ തന്നെ ചാടിച്ചാടി ഇരപര തിനടക്കും. കുറെനേരം കഴിയുമ്പോൾ പിന്നേയും മര ത്തിന്മേൽ പാറിവീണു ലഹളകൂട്ടും. ഇതിൻെറ കൂട കാക്കക്കൂട്ടപോലെ വൃത്തിയില്ലാത്ത മട്ടിലാണു കെട്ടുന്നത്.

തുന്നൻ—(The Tailor bird.) ചെറിയ പക്ഷിയാണെങ്കിലും വാൽ പരന്നു നീണ്ടിട്ടാണ്. വാലിൻെറ രണ്ടുതുവൽ മററുള്ള തുവലേക്കാൾ നീണ്ട് ഇടത്തും വലത്തുമായി നില്ക്കുന്നുണ്ടാകും. ഇതിനെ ഇന്ത്യാരാജ്യത്തിൽ എങ്ങും കാണുമെന്നു കേൾക്കുന്നു. അതുകൊണ്ടു നമ്മുടെ രാജ്യത്തും ഇത് ഉണ്ടായിരിക്കേണ്ടതാണ്. എന്നാൽ ഞാൻ ഈ ജാതിയെ ഇതുവരെ കണ്ടിട്ടില്ല. കാട്ടുപ്രദേശത്തിരിപ്പാനാണ് ഇതിന്നു പ്രത്യേകവാത്സല്യമുള്ളത്. അപൂർവ്വമായിട്ട് ഇതിനെ ഓരോ ചെറിയ കൂട്ടമായിട്ടു കാണുമെങ്കിലും സാധാരണ ഓരോ ജോടായിട്ടാണു നടക്കുന്നത്. ഇതു എപ്പോഴും മരക്കൊമ്പുകളിൽനിന്ന് അങ്ങട്ടും ഇങ്ങട്ടും തുള്ളുന്നുണ്ടാകും. ഇതിൻെറ ശബ്ദത്തിന്നു നല്ല ഒച്ചയുണ്ട്. അതു വളരെപ്രാവശ്യം ആവൎത്തിച്ചുകൊണ്ടിരിക്കയും ചെയ്യും. ഇലകളിന്മേലും മരത്തോലിന്മേലും മറഞ്ഞുകിടക്കുന്ന പ്രാണികളെയും പുഴക്കളെയും ഇവ തിന്നുതീൎക്കുന്നത്. ഉറുമ്പിനേക്കൂടി കണ്ടെടുത്തു വെച്ചേക്കയില്ല. ചിലസമയം ഭക്ഷണാൎത്ഥം ഇവ നിലത്തും ഇറങ്ങിവരും. തിന്നുമ്പോഴും ചാടുമ്പോഴും ഇവക്കു വണ്ണാ

ത്തിപ്പുള്ളിനെപ്പോലെ വാൽ കത്തനെ നിൎത്തുന്ന സമ്പ്ര ദായം ഉണ്ട്. ട്ടവീ- ട്ടവീ- ട്ടവീ- എന്നാണിതിന്റെ ശബ്ദം. അഞ്ചാറിലകൾ ഒന്നിച്ചു കൂട്ടിത്തുന്നീട്ടാണ് ഇതു കൂടുണ്ടാക്കുന്നതു. അതുകൊണ്ടു ഇലകളുടെ സംഖ്യയും വലിപ്പവുംപോലെ കൂടിന്റെ ആകൃതിയും മാറിക്കൊണ്ടിരിക്കും. തുന്നാനുപയോഗിക്കുന്ന നൂൽ, വണ്ണാമ്പിലിയൊ, പുഴക്കൂടിന്റെ പട്ടോ മരത്തിന്റെ നാരോ മറെറാ ആയിരിക്കും. ഓരോക്കൂട്ടിൽ രണ്ടുമുതൽ നാല്‌വരെ മുട്ടകളുണ്ടാകും. രണ്ടുമാതിരി നിറമുള്ള മുട്ടകൾ ഓരോ കൂട്ടിൽ കാണും. ഈ പക്ഷിയുടെ നിറം ഒരു മങ്ങിയ പച്ചയാണ്.

കളിക്കിളി:— (The mocking bird) ഈ പക്ഷിയേ അമേരിക്കാഭൂഖണ്ഡത്തിൽ മാത്രമേ കാണുകയുള്ളൂ. ഇതു ഗാനമാധുൎയ്യംകൊണ്ടു ശ്രുതിപ്പെട്ട ഒരു പക്ഷി ആണ്. ഇതിനെ പാട്ടുനെട്ടമനോട്ടും രാപ്പാടിയോട്ടും കിടയായിട്ടാണു കരുതിപ്പോരുന്നത്. വൃക്ഷങ്ങളും വള്ളികളും ഇടതിങ്ങി പുഷ്പങ്ങളുടെ സൌരഭ്യംപൊങ്ങി. നാലുഭാഗങ്ങളിൽനിന്നും നാനാവൎണ്ണങ്ങൾ വിളങ്ങി, ഭൂമിയെ നന്ദനവനമെന്നു ശങ്കിച്ചുപോകുന്ന പ്രദേശങ്ങളിലാണു കളിക്കിളി പാൎത്തുവരുന്നത്. ഇവിടെനിന്നാണു കളിക്കിളി തന്റെ പ്രണയസൂചകമായ പാട്ടുകൊണ്ടു തന്റെ കാന്തയെ മയക്കുന്നത്. അവൻ കൂടക്കൂടെ തന്റെ പ്രണയിനിയുടെ ചുററും പറന്നു കളിക്കുന്നുണ്ടാകും. അവൻ വാൽ നല്ലവണ്ണം പരത്തിക്കൊണ്ടു മേലോട്ടു പൊന്തുന്നു. അവിടുന്ന് ഒരു വൃത്തം ഉണ്ടാക്കുന്ന മട്ടിൽഒരു

പ്രാവശ്യം ചുററിപ്പറക്കുന്നു. അതിൽപിന്നെ അതു പിന്നേയും ഇറങ്ങിവന്നു തന്റെ കാമിനിയുടെ സമീപത്തു ചെല്ലുന്നു. സന്തോഷംകൊണ്ടു തിളങ്ങുന്ന അവന്റെ കണ്ണു കണ്ടാൽ അവൾ അവന്റെ ഭാൎയ്യയായിരിപ്പാൻ അനുകൂലിച്ചിട്ടുണ്ടെന്നു തോന്നാതിരിക്കില്ല. അവൻ അവന്റെ ഭംഗിയുള്ള പക്ഷങ്ങൾ മെല്ലെ പൊക്കുന്നു. അവൻ തന്റെ ഭാൎയ്യയെ ആദരിപ്പാനൊ എന്നു തോന്നുംവണ്ണം തലതാഴ്ത്തുന്നു. എന്നിട്ടു പിന്നേയും മേലോട്ടുപൊന്തി തന്റെ വിവാഹദിവസം വേണ്ടിവരുന്ന സംഗീതമോ എന്നു തോന്നുമാറു മനോഹരശബ്ദങ്ങൾ പുറത്തിറക്കുന്നു. മനുഷ്യന്റെ കൃത്രിമസംഗീതമൊന്നും ഇവന്റെ സ്വാഭാവികസംഗീതത്തിന്നെതിർ വരില്ല. പാട്ടിന്റെ ഭംഗികൊണ്ടു ഗണിക്കുന്നതായാൽ മറെറാരു പക്ഷിയും ഇതിന്നു തുല്യമാകയില്ല. തന്റെ സ്വന്തംവക പാട്ടുകൾ അവസാനിച്ചതിൽപിന്നെ അവൻ പിന്നെയും ഉയരത്തിൽ പറന്നു, ബാക്കിപ്പക്ഷികൾ പുറപ്പെടുന്ന സകലമാതിരി ശബ്ദങ്ങളും മെഴപ്പിടിച്ചുവെച്ചതു പുറത്തേക്കിറക്കുന്നു. ഓരോരോ പക്ഷിയുടെ ശബ്ദങ്ങൾ ഇത്ര ശരിയായും കൃത്യമായും മെഴപ്പിടിക്കുവാൻ ഗ്രാമാഫോണിന്നുകൂടി കഴിയുകയില്ല. കൂട്ടുകെട്ടാൻ കാലമാകുമ്പോൾ രണ്ടാളും പലേടങ്ങളിലും ചെന്നു പരിശോധന കഴിക്കുന്നു. ഒടുവിൽ മനുഷ്യർ തന്റെ ശത്രുക്കളല്ലെന്ന വിശ്വാസത്തിന്മേൽ ഒരു വീട്ടിന്റെ അടുത്തുനില്ക്കുന്ന മരം ഇവർ കണ്ടുപിടിക്കുന്നു. ഒരു കവച്ചത്തിൽ ഉണക്കച്ചുള്ളികളും,

ഇലകളും പുല്ലും പരുത്തിയും കൊത്തിക്കൊണ്ടുവന്നു ഇവർ ഒരു ഭവനം പണിയുന്നു. അഞ്ചുമുട്ടകൾ ഇട്ടാൽ പിടപൊരുത്തിന്നു കിടക്കുന്നു. ആ സമയത്തു പൂവൻ അതിന്റെ അടുക്കെനിന്നു, അവളുടെ അസ്വാസ്ഥ്യം മന്ദിപ്പിക്കുവാൻവേണ്ടി ഇടവിടാതെ പാട്ടുപാടുന്നു. ഇങ്ങിനെ ഇരിക്കുമ്പോൾ നിലത്തിൽനിന്നു വല്ല പ്രാണിയും ഇഴയുന്നതു കണ്ടാൽ ഇവൻ പറന്നുചെന്നു അതിനെ കൊത്തിക്കൊണ്ടുവന്നു, അതിന്റെ അഴുക്കു കളവാനോ എന്നു തോന്നുമാറു, ഒന്നുരണ്ടു പ്രാവശ്യം അതിനെ മരത്തോടടിച്ചു തന്റെ പ്രിയപത്നിക്കു കൊണ്ടുകൊടുത്തു. അവൾ അതു ആർത്തിയോടെ തിന്നുന്നതു നോക്കി സന്തുഷ്ടനാകുന്നു, പൂച്ചയോ പാമ്പോ പ്രാപ്പിടിയനോ അവരുടെ കൂടു കാണാനിടയില്ല. പോരെങ്കിൽ അടുത്തുള്ള വീട്ടുകാരും ഈ ദമ്പതിമാരോടുള്ള സ്നേഹംനിമിത്തം ആരും ഇവരെ ഉപദ്രവിക്കാതിരിക്കാൻ സൂക്ഷിക്കുന്നു. കുട്ടി വിരിഞ്ഞാൽ പഴങ്ങളും പ്രാണികളും അവറ്റയ്ക്കു ആഹാരമായി തള്ള കൊണ്ടുക്കൊടുക്കുന്നു. ഒരു മാസംകൊണ്ടു കുട്ടികൾ വളൎച്ച പൂൎത്തിയായി അന്യസഹായംകൂടാതെ തങ്ങളുടെ കാൎയ്യംനോക്കാൻ ശേഷിയുള്ളവരായിത്തീരുന്നു. ചില സമയത്തു കളിക്കിളി തന്റെ കൂടു തീവണ്ടിപ്പാതയുടെ കമ്പിമേൽ കെട്ടുന്നതു എന്തു വിശ്വാസംകൊണ്ടാണെന്നു മനസ്സിലാകുന്നില്ല. ഒരു കൊല്ലത്തിൽ മൂന്നുപ്രാവശ്യം മുട്ടയിടുമെങ്കിലും മൂന്നാമത്തു ജനിക്കുന്ന സന്താനങ്ങൾ ഇവക്കു ജീവിച്ചുകിട്ടുമൊ എന്നു സംശയമാണ്. കടല്ക്കരയടുക്കുന്തോറും കളിക്കിളികളുടെതുക വൎദ്ധിച്ചുവരു

ന്നതു കാണും. കൂട്ടിൽകണ്ട മുട്ട, പിട മണലിൽ കളിക്കാനോ അല്പം ഒന്നു വിശ്രമിക്കാനോ പോയ അവസരത്തിൽ ആരെങ്കിലും തലതിരിച്ചുവെച്ചാൽ മടങ്ങിവരുന്ന പിട കാൎയ്യം ക്ഷണം മനസ്സിലാക്കയും അവർ അടുക്കെയുള്ള കൊമ്പിൽനിന്നു സങ്കടസൂചകങ്ങളായ സ്വരങ്ങൾ പുറപ്പെടുവിക്കയും ചെയ്യുന്നു. ഇതു കേൾക്കുമ്പോൾ പൂവനും അതിന്റെ സമീപത്തിൽ പറന്നുവീണു പിടയുടെ പരിവേദനങ്ങളിൽ പങ്കുകൊള്ളുന്നു. മുട്ടവിരിയുവാൻ കാലമായാൽ പിടയെച്ചെന്നു തൊട്ടാൽകൂടി അതു കൂട്ടം വിട്ടു പറന്നുപോകയില്ല. പലമാതിരി പാമ്പുകളും ഇഴഞ്ഞുചെന്നു കളിക്കിളിയുടെ മുട്ടയെയൊ കുഞ്ഞുകളെയൊ വിഴുങ്ങാറുണ്ടു്. എന്നാൽ മിക്ക അവസരങ്ങളിലും തള്ളക്കിളികളും അവറ്റയുടെ നിലവിളികേട്ടു് അടുത്തെത്തുന്ന മറ്റു കളിക്കിളികളും ധീരതയോടെ പാമ്പിനെ കൊത്തിപ്പായിക്കുകയോ കൊല്ലുകയൊ ചെയ്യുന്നു. പൂച്ച ഇതിന്റെ കൂടു കണ്ടുപോയാൽ തന്റെ സഹജമായ ക്രൌൎയ്യത്തിന്റെ ഉപദേശംമൂലം തള്ളയെപിടിച്ചു കൊല്ലുകയും മുട്ടകളെയും കുഞ്ഞുകളെയും നശിപ്പിക്കുകയും ചെയ്യുന്നു. മനുഷ്യരാരും ഇതിനെ ദ്രോഹിക്കാറില്ല. നിലത്തു വീണു ഇരതേണ്ടുമ്പോൾ പൂമ്പാറ്റകളെപ്പോലെ ഇവ ചിറകു വിരുത്തുകയും പൂട്ടുകയും ചെയ്യുന്നു. ഒരു ജാതി പ്രാപ്പിടിയൻ ചിലപ്പോൾ അതിവേഗതയിൽ പറന്നു ഇതിനെ പിടിച്ചുകളയാറുണ്ടു്. എന്നാൽ അതിന്നു പിടിത്തംകിട്ടാതെ പോയാൽ തന്നെ പിടിപ്പാൻവന്നവനെ, കളിക്കിളി തന്റെ മറ്റു സഹോദരന്മാരേയും സഹായത്തിന്നു

കുട്ടി വളരെ ദൂരത്തോളം പിന്നുടന്നു കൊത്തിപ്പറപ്പിക്കു ന്നു. വിരിഞ്ഞിട്ട് എട്ടൊമ്പതു ദിവസമാകുമ്പോൾ കൂട്ടിൽ നിന്നെടുത്താൽ കളിക്കിളി ക്ഷണത്തിൽ മെരുങ്ങും. ഇ ങ്ങിനെ എടുത്തുപോററിയ ഒന്നു സമീപം കാണുന്ന മര ത്തിന്മേൽ ചെന്നുവീണു തനിക്കു മതിയാകുവോളം പാട്ടും പാടി രാത്രിയാകുമ്പോൾ മടങ്ങി വീട്ടിലേക്കുതന്നെ വരി ക പതിവാണ്. കളിക്കിളിക്കു മററു സകലപക്ഷികളു ടേയും ശബ്ദമുണ്ടാക്കാൻ സാധിക്കുന്നതുകൂടാതെ നാല്ക്കാ ലികളുടെ ശബ്ദംകൂടി പകത്തെടുക്കാം. ഒന്നു മനുഷ്യ ൻെറ ശബ്ദംതന്നെ അനുകരിച്ചതായി കേൾവി ഉണ്ട്. കളിക്കിളി വളരെകാലം ജീവിച്ചിരിക്കുംപോലും.

വൻകുടിലൻ:— (The great grney shrike of butcher bird.) കുടിലന്മാരുടെ വംശത്തിൽവെച്ച ഏററ വും പെരിയവൻ ഇവനാകുന്നു. ഇതു വളരെ ശക്തിയു ള്ള ഒരു പക്ഷിയാണ്. പുറവും ഉദരവും ഒരു മങ്ങിയ കറുപ്പും ചിറകിൻെറ പിൻഭാഗവും തലയും വാലിൻെറ മദ്ധ്യവും കട്ടിയായ കറുപ്പുമാണ്. കൊക്കു വളഞ്ഞു കറു തായിട്ടാണ്. തല നല്ല തടിയുണ്ട്. ഇതിന്നു കസായി ക്കാരൻ പക്ഷി എന്നു മറെറാരു പേരുണ്ട്. ഒരു പ്രത്യേ ക ഉസ്സ്വഭാവംകൊണ്ടാണ് ഇവൻ ഈ പേർ സമ്പാദിച്ചു വെച്ചത്. ഷൾപ്പാദപ്രാണികളെയും എലി, പല്ലി, ഓ ന്തു തവള മുതലായ ജന്തുക്കളെയും കൊത്തിക്കൊണ്ടു വന്നു നീണ്ടുമുള്ളുള്ള ചെടികളിൽ ജീവനോടെ തറപ്പിച്ചുവെക്കു ന്നു. ചെറിയപക്ഷികളെകൂടി ഇവററ കൊത്തിത്തി ന്നാൻ മടിക്കാറില്ല. ഒരുദിവസം ഒരു വൻകുടിലൻ എ

വിടെയോ പറന്നുപോകുന്ന വഴിക്ക് ഒരു ചുണ്ടെലിയെ കണ്ടു. അവൻ പുള്ളിമീങ്കൊത്തിയെപോലെ ഒരേടത്തു തന്നെ നിന്നു ചുഴലവുംനോക്കി. ഒന്നും കാണായ്കയാൽ അവൻ പിന്നെയും താണു ഒരു പത്തടിഉയരത്തിൽനിന്നു ചുററിച്ചുററി സകല മുക്കുംമൂലയും പരതി എന്നിട്ടും എലിയെ കാണായ്കയാൽ അവൻ സമീപമുള്ള ഒരു ചെറിയ വേലിമേൽ പറന്നുവീണ് അവിടുന്നു വളരെ നേരത്തോളം തിരയുവാൻ തുടങ്ങി. അങ്ങിനെ ഇരിക്കെ അവൻ പെട്ടെന്നു ചുണ്ടെലിയെ ഒരിക്കൽക്കൂടി കാണുകയും ആ നിമിഷത്തിൽ അതിന്മേൽചെന്നു വീണു അതിനെ കൊത്തിക്കൊല്ലുകയും ചെയ്തു. ഒരിക്കൽ ഒരു കരിമ്പന്റെ കരച്ചിൽകേട്ടു ചെന്നുനോക്കിയപ്പോൾ അവനെ മലർത്തിക്കിടത്തി, കാൽകൊണ്ടിറുക്കിപ്പിടിച്ചു അവന്റെ തലക്കു ഒരു വൻകടിലൻ മേടുന്നതാണു കണ്ടത്. ആളുകൾ വന്നു അവനെ ആട്ടി ഓടിച്ചിരുന്നില്ലായിരുന്നു എങ്കിൽ അവൻ കരിമ്പന്റെ കഥ കഴിച്ചു കളയുമായിരുന്നു.

<u>ടിട്ടികൾ</u>— (Titmice)ഈ ജാതിയിലും വളരെ തരം പക്ഷികളുണ്ട്. എല്ലാരും ഉന്മേഷവും ചുറുചുറുക്കും ഉള്ള കൂട്ടരാണ്. പക്ഷികൾക്കനുകൂലമല്ലാത്ത ലണ്ടൻപട്ടണത്തിലുംകൂടി ഈ ജാതിപ്പക്ഷികളെ കാണാം. പട്ടണത്തിലെ പുകയും തിരക്കും ശബ്ദവുമൊന്നും ഇവന്നു മാന്ദ്യത വരുത്തീട്ടില്ല. ഇംഗ്ലണ്ടിൽ കാണുന്ന ടിട്ടിയുടെ നിറം നീലയാണ്. ലണ്ടൻപട്ടണത്തിൽ പാപ്പാക്കിയതിന്റെ നിറം അസാരം മങ്ങിപ്പോകുന്നു. ഫ്രാൻസിൽ ടിട്ടിയുടെ നിറത്തിന്നു പ്രകാശം ജാസ്തി കൂടുന്നു.

പെരുംടിട്ടി — (The great titmice or ox-eye) ടിട്ടി ജാതിയിൽവെച്ച ഏററവും വലിയവൻ ഇവനാണ്. ഇവൻ ഒററയായിട്ടൊ ഇണയായിട്ടോ മാത്രമെ നടക്കാറുള്ളു. മററു ജാതിപ്പക്ഷികളുടെ സഹവാസംതന്നെ ഇവനില്ല. മരക്കൂട്ടങ്ങളിനിടയിൽകൂടെ നടക്കുന്ന എവനും ഇവൻെറ ഉച്ചത്തിലുള്ള ചിർ-ർ-ർ-ർ-എന്ന ശബ്ദം കേൾക്കാതിരിക്കില്ല. ചിലപ്പോൾ ഇവൻെറ ശബ്ദം തീഞ്ഞാ-തീഞ്ഞാ-തീഞ്ഞാ-എന്ന രീതിയിലാണ്. ഈ ശബ്ദം 800-വാര ദൂരംവരെ കേൾക്കാം. ചിലപ്പോളിവൻ ശബ്ദംകൊണ്ടു മററു പക്ഷികളെ അനുകരിപ്പാൻ നോക്കും. ചില സമയത്ത് ഇവന്നതു സാധിച്ചു എന്നുംവരും. ഈ പക്ഷി മരപ്പൊത്തുകളോ ചുവരിന്മേലുള്ള തുളകളോ തൻെറ കൂടായുപയോഗിക്കുന്നു. മരത്തിന്മേലാണെങ്കിൽ തുള അതുതന്നെ ഉണ്ടാക്കുന്നു. പേരുംടിട്ടിയുടെ നീളം അഞ്ചരഇഞ്ചാണ്. തലയും തൊണ്ടയും ദേഹത്തിൻെറ മദ്ധ്യവും കറുത്തിട്ടാണ്. ചെവിയുടെ അടുക്കെ ഒരു വെള്ള പണ്ണാ ഉണ്ട്. ഉദരം മഞ്ഞയാണ്. പുറം പച്ചയും ചിറകു നീലയും വാൽ വെള്ളയുമാണ്. പിന്നേയും പല നിറങ്ങൾ ഇതിൻെറ തൂവലിന്ന് അവിടവിടെ വന്നു കാണും. നീണ്ടവാലൻടിട്ടി — (The long tailed titmouse) പത്തു തൂവൽ അടങ്ങിയ വാൽ കുറെ നീണ്ടിട്ടാണ്. ഇതിനെ കാണുന്നതു യൂറോപ്പ് വടക്കൻ ആസ്യ മുതലായ ശൈത്യദിക്കുകളിലാണ്. ഇതു വളരെ ഭംഗിയിലും വൃത്തിയിലും തൻെറ കൂടുകെട്ടുന്നു. കൂട്ടിൻെറ ഉള്ളിൽ ഒരു ഭാഗത്തിൽനിന്നു രണ്ടായിരത്തിൽ അധികം ചെറിയ തൂവലു

കഠം കിട്ടിയിരുന്നു. കുഞ്ഞുകഠം അല്പം വളച്ച് എത്തിയാൽ കൂട്ടിന്റെ അടുത്തുള്ള കൊമ്പിന്മേൽ വന്നുനില്ക്കും. അവിടുന്നാണു തള്ളകഠം അവയ്ക്കു തീൻകൊടുക്കുന്നത്. ഒരിക്കൽ ഒരു കൂട്ടിൽ പത്തു മുട്ടകഠം കണ്ടിരുന്നു. ഇവ ചിലപ്പോഠം ഓരോ വലിയ കൂട്ടമായി ഒരേടത്തു കൂടുന്നു.

മറിവാലൻ— (The nuthatch) ഇതിന്റെ വാൽ കടയിൽനിന്നു നേരെ മുറിച്ചുകളഞ്ഞപോലെ തോന്നും. ഇതിന്റെ കൊക്കുടിട്ടിയുടെ കൊക്കേക്കാഠം നീണ്ടിട്ടാണു. ദേഹത്തിന്നു നല്ല സ്ഥൂലതഉണ്ടെങ്കിലും തലക്ക് അതിന്നടുത്ത തടിയില്ല. ദേഹത്തോടുനല്ലവണ്ണം ഒതുങ്ങിട്ടാണു തുവലിന്റെ നില്പ്. കാൽ വളരെ കുറുകിയതാണ്. അതുകൊണ്ടു മരത്തിന്മേൽ നമ്മുടെ മരംകൊത്തിയെപോലെയാണു നില്ക്കുന്നത്. ഭൂമിയുടെ വടക്കെ മേഖലയിലാണ് ഈ പക്ഷികളെ കാണുന്നത്. എന്നാൽ ഇന്ത്യയിലും ബർമ്മയിലും ഇതിനെ കാണും. മരത്തുളച്ചിട്ടാണ് ഇതു കൂടുണ്ടാക്കുന്നത്. ഒരിക്കൽ ഒരു ജോട് മറവാലന്മാർ ഒരു പുല്ലിയുടെ ഒരു ഭാഗത്ത് പുല്ലൊക്കെ വലിച്ചുനീക്കി ഒരു സാമാന്യം ആഴമുള്ള കഴിവിലങ്ങനെ ഉണ്ടാക്കി. അതിൽപിന്നെ ഈ കൂട്ടർ തുളയുടെ ഭാഗങ്ങളിലൊക്കെ ചളിവിതാനിച്ചു. ആ ചളി ഉറച്ചപ്പോഠം ഇതിന്റെ കൂടുകണ്ടാൽ ഒരുതരം മൺപാത്രം വെച്ചതോ എന്നു തോന്നിപ്പോകും.

ഇഴയൻ— (The common creeper) ഈ ചെറിയ പക്ഷിയേ കാണാത്ത ദിക്കില്ലെന്നു പറയേണം. മരത്തടിയി

ന്മേൽ മരങ്കൊത്തിയേപ്പോലെയാണിരിക്കുന്നത്. എന്നാൽ മരങ്കൊത്തിയെപ്പോലെ കഴുത്തും തലയും പൊന്തിച്ചു പിടിക്കുന്നില്ല. കുമ്പിട്ടു വീണപോലെയാണ് ഇതിന്റെ നില്പ്. ഇതിന്റെ ശബ്ദം കേൾപ്പാൻ നല്ല ഭംഗിയുള്ളതാണ്. മരത്തടിയിന്മേൽ വീണാൽ ഓരോ ചെറിയതുള്ളൽ തുള്ളിക്കൊണ്ടു മേലോട്ടു കേറിപ്പോകുന്നത് ഇഴയുമ്പോലെ തോന്നുന്നതുകൊണ്ടാണ് ഇതിനെ ഇഴയൻ എന്നു വിളിക്കുന്നത്. തുള്ളുമ്പോളൊക്കെ ഒരു മങ്ങിയ ശബ്ദവും ഉണ്ടാകുന്നു. നേരെമീതെ കേറിക്കൊണ്ടു മരത്തടി ചുറ്റിക്കൊണ്ടു പോകുന്ന ഇതിന്റെശ്രദ്ധ സകല വീടുകളിലും തുളകളിലും പതിയുന്നു. സഞ്ചരിക്കുന്നസമയത്തു വാൽ മരത്തടിയിന്മേൽ നല്ലവണ്ണം അമൎത്തു പിടിക്കുന്നതുകാണും. മരത്തടിയിന്മേൽ കേറിക്കളിക്കുമ്പോലെതന്നെ ഇതു മരക്കൊമ്പുകളിന്മേലും ചരിക്കുന്നു. ഇങ്ങിനെ ഏറ്റവും ഉയരത്തിൽ കിടക്കുന്ന ഒരു ചുള്ളിമേൽ അതെത്തുന്നു, അവിടെ എത്തിയാൽ പിന്നെ രാമബാണംപോലെ അതിവേഗതയിൽ പറന്നു മറ്റൊരു മരത്തടിയുടെ കടയിൽചെന്നു വീണു അതുംചുറ്റിക്കൊണ്ടു പണ്ടേപ്രകാരം മേലോട്ടു പോകുന്നു. വല്ല പാറ്റയേയൊ പ്രാണിയേയൊ കണ്ടാൽ അവറ്റ രക്ഷപ്രാപിക്കുംമുമ്പെ ഇവൻ കൊക്കിലാക്കുന്നു. തന്നെ വല്ലവരും നോക്കുന്നുണ്ടെന്നു തോന്നിയാൽ അവൻ ക്ഷണം മരത്തടിയുടെ അങ്ങെഭാഗത്തുചെന്നു മറഞ്ഞുകളയുന്നു. ഇതു വെറുതെ ഒരെടത്തിരിക്കുന്നതു വളരെ അപൂൎവ്വമാണ്. ഇണചേരുന്ന കാലങ്ങളിൽ അണ്ണാക്കൊട്ടന്മാരെപ്പോലെ മരത്തടിയുംചുറ്റി ഒന്നു മറ്റൊന്നിന്റെ വ

ഴിയേ പായുന്നതു ഒരു നേരമ്പോക്കായ കാഴ്ചയാണ്. മ രത്തുളയിലൊ വെരിൻ വിടയിലൊ ഇവററ മുട്ടയിടുന്നു. മുട്ട അഞ്ചുമുതൽ എട്ടുവരെ കാണും. ഈ പക്ഷിയുടെ വണ്ണം വിവരിക്കുന്നതു കുറെ പ്രയാസമാണ്. കൊക്കു നീണ്ടു വളഞ്ഞു സൂചിപോലെ നേരിയതാണ്. കണ്ണിൻെറ നേരെ മീതെ ഒരു വെള്ളവര ഉണ്ട്. ചിറകിൻെറ മുൻവശത്തും തലയിലും ചെറിയപുള്ളിക്കുത്തുകൾ ഉണ്ട്. ചിറകിൻെറ പിൻവശത്തു കുത്തുകളൊക്കെ നീണ്ട വരക ളായിത്തീരുന്നു.

പൂങ്കൊത്തികൾ— (FlowerPeckers) പൂങ്കൊത്തി കൾ ഭംഗിയുള്ള ചെറുപക്ഷികളാകുന്നു. ഈ ജാതിയിൽ അനേകതരം പക്ഷികളുണ്ട്. ഇവററ അധിവസിക്കുന്ന ത് ഇന്ത്യയിലും ആസ്ത്രേലിയയിലും ആകുന്നു. രണ്ടു തര ത്തെ മാത്രം ആഫ്രിക്കയുടെ പടിഞ്ഞാറുഭാഗത്തു കാണു ന്നുണ്ട്. ഇവ സഞ്ചിപോലെ തോന്നുന്ന വൃത്തിയുള്ള കൂ ടുകൾ കെട്ടുന്നു. കരിന്താടിപ്പൂങ്കൊത്തി (The black chinned flower Pecker.)ഈ ചെറുപക്ഷികളെ കാണു ന്നതു കുററിക്കാടുകളിലാണ്. ഇവ എപ്പോഴും തങ്ങളുടെ പതിഞ്ഞ ശബ്ദം പുറപ്പെടുവിച്ചുകൊണ്ടിരിക്കും. ഇവററ ക്കു മനുഷ്യരെ കേവലം ഭയമില്ല. ഒന്നിനെ ചെന്നു തൊ ട്ടല്ലാതെ അത് അവിടുന്നു പറന്നുപോകുന്നില്ല. മലയൻ നാട്ടുകാർ ഇതിനെ വിളിക്കുന്നപേരിൻെറ അൎത്ഥം കനൽ കിളി (Spark bird.) എന്നാകുന്നു. അത് ഈപക്ഷിക്കു നല്ലവണ്ണം യോജിച്ചതാണെന്ന് ഇതിനെ ഒരു നോക്കുക

ങ്ങവർ സമ്മതിക്കുന്നതാണ്. കുററിക്കാടുകളിൽനിന്ന് അങ്ങും ഇങ്ങും അമ്പുപോലെ പറന്നുകളിക്കുമ്പോൾ പൂവൻ ഒരു തീജ്വാലപോലെ ഇരിക്കും. ഇതിൻെറ കൂടു ആകൃതിയുടെ വലിപ്പത്തിലും ഒരു പാത്തയുടെ മുട്ടപോലെഇരിക്കും. ഈ കൂടു തടിയില്ലാത്ത തലഉയൎന്നഒരുമരത്തിൻെറ ഒരു ചെറിയ ചുള്ളിന്മേൽ കെട്ടിത്തൂക്കി വെച്ചതു കാണും. കാട്ടിൽനിന്നു മുറിച്ചിട്ട ഒരുമരത്തിന്മേൽ ഒരു ദിവസം ഈപക്ഷിയുടെ കൂടു കണ്ടെത്തി പരിശോധിച്ചപ്പോൾ കുഞ്ഞുകൾ ഒന്നൊഴികെ എല്ലാം ചത്തുപോയിരിക്കുന്നു. ജീവുള്ളതിനെ ഒരാൾ എടുത്തുകൊണ്ടുപോയി വളരെ സൂക്ഷിച്ചുപോററി തിന്നാൻകൊടുത്തതു ചോറും നേന്ത്രവാഴക്കയുമായിരുന്നു. വളൎച്ച തികഞ്ഞപ്പോൾ ഇതിനെ ഒരു കൂട്ടിലിട്ടു. വളരെ അസ്വസ്ഥനായിരുന്നെങ്കിലും ഇവൻ നിൎഭയനും മെരുക്കമുള്ളവനുമായിരുന്നു. അതിൻെറനേരെ ഒരുവിരൽ ചൂണ്ടിക്കാണിച്ചാൽ ഇവൻ വളരെ കോപത്തോടെ കൊത്തും. കൂട്ടിൽ ഒരു ചെറിയ പാത്രത്തിൽ വെള്ളം വെച്ചുകൊടുത്താൽ ഇവൻ കൂടക്കൂടെ കുളിക്കും. ചെറുപ്പത്തിൽ നീണ്ടുമെലിഞ്ഞുകണ്ടിരുന്ന കൊക്കു ക്രമേണ തടിച്ചു കുറുതായിവന്നു. വലിപ്പം പൂൎത്തിയായപ്പോൾ ഇവൻചോറും നേന്ത്രവാഴക്കയും ഉപേക്ഷിച്ചു. അപ്പോൾ ഇവന്നുകൊടുത്തുവന്നിരുന്നതു പഞ്ചസാരവെള്ളം മാത്രമായിരുന്നു.

ആസ്ത്രേലിയയിലെ പൂങ്കൊത്തി—(The Australian flower pecker). ഈ ഭംഗിയുള്ള ചെറുപക്ഷിയെ ആസ്ത്രേലിയായിൽ എവിടേയും കാണുമെങ്കിലും നാട്ടുകാർ അത്ര സൂക്ഷിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. എന്തു

കൊണ്ടെന്നാൽ ഉയരമേറിയ മരത്തിന്റെ ഏററവും ഉച്ചത്തിൽ നില്ക്കുന്ന കൊമ്പുകളിന്മേൽമാത്രമേ ഇവററ നീല്ക്കുകയുള്ളൂ. ഇതിന്റെ നെഞ്ഞു ചുകപ്പുനിറമാണെങ്കിലുംകൂടി ചോടെ നിന്നുനോക്കിയാൽ മരത്തിന്മീതെ ഇരിക്കുന്ന ഈ പക്ഷിയെ തിരിച്ചറിയുന്നതു പ്രയാസമാണ്. ഇവൻ അവിടെയെങ്ങാനും ഉണ്ടെന്നു മനസ്സിലാകുന്നതു ഇവന്റെ ചൂളയിടുമ്പോലെ തോന്നുന്ന മനോഹരസ്വരം കൊണ്ടാണ്. ഇലകൾ ഇടതിങ്ങിക്കിടക്കുന്ന മരങ്ങളിൽ ചെന്നുകൂടിയാൽ ഈശിന്നനെ കാണ്മാൻ പ്രയാസമായ്വരുന്നത് ആശ്ചര്യമല്ലല്ലൊ. ഇതു തന്റെ പേരിന്നു വിപരീതമായി പ്രാണികളെയാണ് അധികം പെരുമാറുന്നത്.

ചെഞ്ചിറകൻ—(The Bohemian wax wing). ഇതു ശീതമുള്ള രാജ്യങ്ങളിൽ മാത്രം കാണപ്പെടുന്ന ഒരുതരം പക്ഷിയാണ്. ഹേമന്തകാലത്ത് ഇവററ എത്രയൊ വലിയ ഓരോകൂട്ടമായി സ്ഥലമാററത്തിന്നൊരുമ്പെടുന്നു. യാത്രക്കാർ ചില ദിക്കിൽ വന്നു വീഴുമ്പോൾ നാട്ടുകാർ ഇതിന്റെ എണ്ണിയാലൊടുങ്ങാത്ത സംഖ്യ കണ്ടിട്ടു നാട്ടിൽ ക്ഷാമത്തിന്നിടയുണ്ടാകുമെന്നു വെച്ചു ഭയപ്പെടുന്നു. ഇതു കൂടുകെട്ടുന്നതു വളരെ ഗോപ്യമായിട്ടാണ്. വാസ്തവംപറഞ്ഞാൽ അനേകസംവത്സരദീൎഘമായ പരിശോധനയുടെ ഫലമായിട്ടു മാത്രമെ ഒരുകൂടു കണ്ടുകിട്ടാനിടയായിട്ടുള്ളു. ഒരു ദിവസം വാലിന്റെ അററം മഞ്ഞയായ ഈ പക്ഷികൾ ഒരു ജോടിനെ മരങ്ങളും വള്ളികളും നിറഞ്ഞ ഒരു സ്ഥലത്തു കണ്ടുകിട്ടി. ഇതിന്റെകൂടു ഇവിടെ എങ്ങാനും ഉണ്ടായിരിക്കുമെന്നു ഒരാൾ ഉറപ്പാ

ക്കി. അദ്ദേഹം കൂട കണ്ടുപിടിച്ചാൽ നല്ലസമ്മാനം കൊടുക്കുമെന്നു വാഗ്ദത്തം ചെയ്തു അഞ്ചുപത്തു ചെറുക്കന്മാരെ തിരയുവാൻ പറഞ്ഞയച്ചു. അവർ ഒരു വിധേന ഒരു കൂടുകണ്ടുപിടിച്ചു. നിലത്തിൽനിന്നു ഒമ്പതടി ഉയരത്തിലുള്ള ഒരു മരക്കൊമ്പിന്മേലായിരുന്നു കൂട തൂങ്ങിക്കിടന്നിരുന്നത്. കൂട്ടിൽ രണ്ടു മുട്ടകളും ഉണ്ടായിരുന്നു. അഞ്ചുദിവസത്തിന്നുള്ളിൽ എല്ലാവരുംകൂടി പൂവനെ കെണിവച്ചു പിടിച്ചു. കൂടുണ്ടാക്കിയതു കറുത്ത ഒരുതരം മരത്തോൽകൊണ്ടായിരുന്നു. കൂടിന്നു നല്ല ആഴം ഉണ്ടായിരുന്നു. മുട്ടകളിന്മേൽ അനേകമാതിരി വൎണ്ണപ്പുള്ളികൾ കണ്ടു. ചെഞ്ചിറകൻ എട്ടിഞ്ചു നീളമുണ്ടാകും. ദേഹം സ്ഥൂലിച്ചിട്ടാണ്. കൊക്കും വാലും ചെറുതാണ്. മൂൎത്തിയിൽ പിന്നോട്ടു ചാഞ്ഞുനില്ക്കുന്ന ശിഖകൾ ഉണ്ട്. ഇതിന്റെ ദേഹം പലമാതിരി വൎണ്ണങ്ങൾകൊണ്ടു ശോഭിക്കപ്പെട്ടതാകുന്നു.

കുരുംകൊക്കികൾ — (Einches) ഇത്തരം പക്ഷികളെ ഭൂമിയിൽ എങ്ങും കാണും. എല്ലാററിന്റെയും കൊക്കു കുറുതായിത്തടിച്ചിട്ടാണ്. ചില ജാതിക്കു മററു ജാതികളെക്കാൾ കൊക്കിന്നു ജാസ്തി തടി കാണും. കൂടുകെട്ടുന്ന സമ്പ്രദായംകൊണ്ടു പലജാതി കുരുംകൊക്കികൾ അന്യോന്യം വ്യത്യാസപ്പെടുന്നു. കൂടുകെട്ടാനുപയോഗിക്കുന്ന പദാൎത്ഥങ്ങൾ പൂപ്പ്, പുല്ല്, നൂല്, തുണി, രോമം, തൂവൽ മുതലായവയാണ്. സാധാരണ മരത്തിന്റെ വിള്ളലിലാണ് കൂടുണ്ടാക്കുന്നത്. ആ സ്ഥലത്തിൽനിന്നു കൂട കണ്ടുപിടിപ്പാൻ പ്രയാസമായിരിക്കും. നമ്മുടെ രാ

ജ്യത്തു വയൽപ്രദേശത്തു വളരെ കുറുകൊക്കികളെ കാണും. കാഴ്ചക്ക് ഏകദേശം ഇറപ്പക്ഷിയെപോലെ തോന്നും. പക്ഷെ വിവിധവർണ്ണമുള്ളവററയാണ്. ചിലതിന്റെ ദേഹത്തിന്മേൽ പെറിയ കുത്തുകളും മററു ചിലതിന്റേതിൽ ഭംഗിയുള്ള വരകളും കാണാറുണ്ട്. ഓരൊ കൂട്ടമായിട്ടാണ് ഇവററ നടക്കുന്നത്. മിക്കവരും ധാന്യഭക്ഷകന്മാരാണ്.

പിണക്കൊക്കി— (Cross bill) ഇതിന്റെ മീത്തലെ കൊക്കു വലത്തോട്ടും താഴെക്കൊക്ക് ഇടത്തോട്ടും പിണഞ്ഞ് അററങ്ങൾ തമ്മിൽ കൂടാതെ വളഞ്ഞു വെവ്വേറെ നില്ക്കുന്നു. ഇവററയെ കാണുന്നതു യൂറോപ്പിന്റേയും ആസ്യയുടെയും വടക്കൻഭാഗങ്ങളിലാണ്. ശീതപ്രദേശം ഇവററയ്ക്കു വളരെ പത്ഥ്യമാണെന്നു തോന്നുന്നു. വളരെ ഉറപ്പുള്ള തോടുകളുള്ള ഫലങ്ങളായാലുംകൂടി ഇവററയ്ക്കു തോട്പൊളിച്ച് ഉള്ളിലെ കാമ്പുതിന്നാൻ സാധിക്കും. ഇതിന്റെ നാവു കരണ്ടിപോലെയാണ്. ഇവ ഓരോ കൂട്ടമായിട്ടെ സഞ്ചരിക്കയുള്ളു. ഭക്ഷണാൎത്ഥം ഒരുദിക്കുവിട്ടു മറെറാരു ദിക്കിലേക്കു യാത്രചെയ്യുന്നതും പതിവാണ്.

പൈക്കിളി— (Cow bird) ഇവററ ഓരൊ കൂട്ടമായി നടക്കുന്ന പക്ഷികളാണ്. കോഴികളേപോലെ ഇവററയ്ക്കും ഏകപത്നീവ്രതമില്ല. അതുകൊണ്ടായിരിക്കും ഇവററ സ്വന്തമായി യാതൊരു കൂട്ടംകെട്ടാത്തത്. കുയിലിന്റെ ദുസ്സ്വഭാവം ഇതിന്നും ഉണ്ട്. മററു പക്ഷികളുടെ കൂടുകളിലാണ് ഇവററ മുട്ടയിടുന്നത്. മററു മുട്ടകളെ

ക്കാറം രണ്ടുദിവസംമുമ്പു പൈക്കിളിയുടെ മുട്ടകറം വിരിയുന്നതുകൊണ്ടു കൂട്ടിന്റെ ഉടമസ്ഥന്റെ മുട്ട നശിച്ചുപോകയൊ അല്ല വിരിഞ്ഞു എങ്കിൽ കുഞ്ഞുകറംക്ക് അപമൃത്യു നേരിടുകയൊ ചെയ്യുന്നു.

മുറംത്തൂലി— (The Common staring) മുള്ളൻകോഴിയുടെ തൂവൽപോലെ അത്രയില്ലെങ്കിലും ഇതിന്റെ തൂവലും അസാരം നിവന്നാണ് നില്ക്കുന്നത്. ഈ പക്ഷിയെ യൂറോപ്പിൽ മുഴവൻ കാണും. ഇതിന്നു കൂടുകെട്ടുന്നകാൎയ്യത്തിൽ ഒരു ഗോപ്യവുമില്ല. വീടുകളിൽ തരമുള്ളേടത്തു കൂടുകെട്ടാൻ ഇവററയ്ക്കു് ഒരു ലക്ഷ്യവും കാണുന്നില്ല. പല പഴങ്ങളും തിന്നു തോട്ടക്കാക്ക് ഉപദ്രവം കൊടുക്കുമ്പോലെതന്നെ പല പുഴക്കളേയും തിന്ന് അവക്ക് ഉപകാരവും ചെയ്തുകൊടുക്കുന്നുണ്ട്. മുറംത്തൂലിക്ക് ഉറങ്ങാൻ പോകേണമെങ്കിൽ കാക്കയെപ്പോലെ ഇന്നേടത്തെന്നൊരു നിശ്ചയമുണ്ട്. അവിടെ ഇവ പലവിധമായ തിരിച്ചലോട്ടം മറിച്ചലോട്ടംകൂടി പറന്നുചെല്ലുന്നു. ഓരോ കൂട്ടത്തിൽ 20 മുതൽ 50 വരെ പക്ഷികളുണ്ടാകും. ഇങ്ങിനെ ഒരു ലക്ഷത്തിൽ അധികം പക്ഷികറം ഒരേടത്തു വന്നുചേരുന്നു. വലിയ വൃക്ഷങ്ങറംക്കുപകരം ഒരുമാതിരി കുററിക്കാടുകളിലാണ് ഇവററ ചെന്നു വീഴുന്നത്. വീണ ഉടനേ അവിടെ ഉണ്ടാകുന്ന ശബ്ദത്തിന്നു സീമയുണ്ടാകയില്ല.

പൈക്കൊത്തി:— (The African beef eater)' ഈ ജാതിപ്പക്ഷികറം കാലികളുടെ ദേഹത്തിൽ വന്നു വീണിട്ടാണ് ആഹാരാന്വേഷണം ചെയ്യുന്നത്. കാലികളുടെ ദേഹത്തിൽ കാണുന്നാകുന്ന പ്രാണികളെ കൊത്തിവ

ലിക്കുമ്പോൾ ഇവററയുടെ മൂച്ച്യുള്ള കൊക്കുകൊണ്ടു കാലികളുടെ പുറം മുറിഞ്ഞിട്ടുണ്ടാകം. ഈ പക്ഷി ഒരേടത്തു പറന്നുവരുന്നതു് ഒരു പരുഷസ്വരം പുറപ്പെടുവിച്ചുകൊണ്ടാണ്. ഈ സ്വരം കേട്ടതിൽ പിന്നെ കാണുന്നതു് ഒരു ചെറിയ കൂട്ടം പക്ഷികൾ കാലികളുടെ ഇടയിലും ദേഹത്തിന്മേലും നിർഭയം ചെന്നു വീഴുന്നതാണ്. ഇവററയുടെ ദ്രോഹം വേണ്ടെന്നുവെച്ചു കാലികൾ അങ്ങുമിങ്ങും പേടിച്ചു പായുന്നുണ്ടാകം. ഇതുകൊണ്ടൊന്നും പക്ഷി വിട്ടുപോകുന്നില്ലെന്നു കണ്ടാൽ വരുന്നതുവരട്ടെ എന്നു വിചാരിച്ചു കാലി സകലത്തിന്നും വഴങ്ങിക്കൊടുക്കും. കാലിയുടെ മാതിരി കണ്ടാൽ പിന്നീടു് അതു സന്തോഷിക്കുന്നുണ്ടെന്നു തോന്നും. മരങ്കൊത്തികൾ മരത്തടി ചുററിനടക്കുമ്പോലെ പൈക്കൊത്തികൾ ഓരോ കാലിയുടെ പുറം, വാരിഭാഗം, ഉദരം മുതലായ സ്ഥാനങ്ങളിൽ കൂടെ തേടി നടക്കുന്നുണ്ടാകം. വേദന തട്ടുമ്പോൾ ആ ഭാഗം ഇളക്കീട്ടോ മററു വല്ല നടപടികൊണ്ടോ കാലി തന്റെ അവസ്ഥ വെളിപ്പെടുത്തുമ്പോൾ പൈക്കൊത്തി അവിടുന്നു പിൻവലിക്കും. ഈ പക്ഷി ഘണ്ടാമൃഗത്തിന്റേയും ഒരു വലിയ ചങ്ങാതിയാണ്. അതിന്റെ ഘനമുള്ള തൊലിന്മേൽ കടന്നുകൂടുന്ന എല്ലാ മാതിരി പ്രാണികളേയും ഇവൻ തിന്നൊടുക്കുന്നതു കൂടാതെ അതിന്റെ പുറത്തു് ഇവൻ കാവല്ക്കാരനെപോലെ നില്ക്കുന്നു. ആളുകളോ മററു വല്ല ശത്രുക്കളോ വരുന്നുണ്ടു് എന്നു കാണുമ്പോൾ ഒരു പ്രത്യേകതരം കരച്ചിൽ കരഞ്ഞു് ഇവൻ പറക്കുകയും ആ സമയത്തു ഘണ്ടാമൃഗം കാര്യം മനസ്സിലാക്കുകയും ചെ

യ്യുന്നു. ഘണ്ടാമൃഗത്തെ വെടിവെക്കുവാൻ വേട്ടക്കാൎക്ക പ്രയാസമുണ്ടാകുന്നത് ഈ പക്ഷിയുടെ മേല്പറഞ്ഞ സ്വഭാവംകൊണ്ടാണ്. അതു കാണുമ്പോൾ ഘണ്ടാമൃഗം ഏതെങ്കിലും ഒരു രക്ഷാസ്ഥലത്തിലേക്കു കുതിക്കുന്നു.

മാടൻ:— (Broad bird) ഈ ജാതി പക്ഷികളേക്കാൾ വങ്കന്മാരില്ലെന്നു പറയാം. ഇത് ഓരോ ചെറിയ കൂട്ടമായിട്ടാണ് ഒരേടത്തു വന്നു വീഴുന്നത്. ഈ കൂട്ടത്തിലുള്ള സകലത്തേയും ഒരാൾക്കു വേണമെങ്കിൽ വെടിവെച്ചു വീഴ്ത്താം. തന്റെ കൂട്ടത്തിൽനിന്നു ഓരോന്നു വെടിയേററു വീഴുന്നുണ്ടെന്നു ബാക്കിയുള്ളവ പൊരുളിക്കാറെ ഇല്ല. വെടിയുടെ ശബ്ദം കേട്ടാലൊന്നും മാടന്ന് ഭയമൊ ശങ്കയൊ ഉണ്ടാകാറില്ല. വെടിയുടെ ശബ്ദം കേട്ടാൽ ചിലപ്പോളൊന്നും നിന്നേടത്തിൽനിന്നനങ്ങുകയില്ല. അനങ്ങുന്നുണ്ടെങ്കിൽതന്നെ തൊട്ട കൊമ്പിന്മേൽ പററിവീഴും. ഇതിന്റെ ശബ്ദം 'ചിർ-ർ-ർ' എന്നപോലെയാണ്. പറക്കുന്ന പാററകളെ പിടിച്ചിട്ടാണ് താൻ ഉപജീവനം കഴിക്കുന്നത്.

മരങ്കൊത്തി— (Wood pecker) ചില രാജ്യത്ത് ഇതിന്നു മരക്കൊത്തൻ എന്നു പേരുണ്ട്. ഇവ‌ററ മരപ്പൊത്തിലൊ മരം തുളച്ചിട്ടൊ കൂടുണ്ടാക്കുന്നു. മുട്ട നല്ല വെളുപ്പുനിറമാണ്. കാൽ കറുതായി, മരത്തടി പിടിച്ചു കേറാൻ വളരെ സൌകൎയ്യമുണ്ടാകത്തക്ക നിലയിൽ ഇരിക്കുന്നു. നീണ്ടു, കൂൎത്തു, അററത്തു രണ്ടുഭാഗത്തു ചീപ്പുപോലെയായിട്ടുള്ളതാണ് ഇതിന്റെ നാവ്. കാഴ്ചയ്ക്ക് ഒരു

ഇറയാണെന്നു തോന്നും. ഈമാതിരി നാവു സാധാരണ കാണുന്നത് ഉറുമ്പിനെത്തിന്നി മുതലായ ജന്തുക്കൾക്കാണ്. മരംകൊത്തി അവന്റെ പേർപോലെ, നല്ലവണ്ണം മരംകൊത്തിത്തുളക്കാൻ ശേഷിയുള്ളവനാണ്. വളരെ വേഗതയിൽ കൊക്കുകൊണ്ടു കൊത്താൻ കഴിയുമെന്നതിന്ന് ഒരു ദൃഷ്ടാന്തം, ഇതു ചെണ്ടയുരുട്ടംപോലെയുള്ള ഒരു ശബ്ദം പുറപ്പെടാൻതക്കവണ്ണം ചിലപ്പോൾ ഒരു വിനോദത്തിന്നുവേണ്ടിയോ എന്നു തോന്നുമാറ് അതിവേഗതയിൽ കൊത്തുന്നുണ്ട് എന്ന വാസ്തവമാണ്. പിട ഓരോന്നു രണ്ടുമുതൽ ഏഴുവരെ മുട്ടകളിടും. മരത്തിന്മേൽ വളരെ ബലത്തിൽ കാൽകൊണ്ടു പിടിക്കാൻ സാധിക്കുന്നതുകൊണ്ടു, ചിലപ്പോൾ വെടിയേററു മരിച്ചാൽതന്നെ ഇത് അവിടെ തൂങ്ങിക്കിടക്കുകയല്ലാതെ ചോടെ വീഴുന്നില്ല. നമ്മുടെ രാജ്യത്തു സാധാരണയായി കാണുന്നതു ചുകന്ന തലയുള്ള മരംകൊത്തിയാണ്. ഇതിന്റെ പുറം സ്വർണ്ണവർണ്ണത്തിലുള്ള ഒരു പതിഞ്ഞ പച്ചയാണ്. എന്തോ കണ്ടു ഭയപ്പെട്ടുപോയപോലെ തോന്നുന്ന ഒരു വല്ലാത്ത ശബ്ദം പുറത്തിറക്കിക്കൊണ്ടാണ് പറക്കുന്നത്. ഈ പക്ഷിയെ മനുഷ്യൻ ഒരു ദ്രോഹിയായിട്ടാണ് കരുതുന്നത്. കരിക്ക് ഇതുകൊത്തിത്തുളച്ചു നഷ്ടപ്പെടുത്തും. സാധുത്തിയ്യർ കള്ളു ശേഖരിക്കാൻവെക്കുന്ന പാനി ഇതു ശക്തിയേറിയ തന്റെ കൊക്കുകൊണ്ടു കൊത്തിത്തുളക്കുന്നു. ആ തുളയിലൂടെ പാനിയിലെ കള്ളെല്ലാം നിലത്തു വാർന്നുപോകുന്നു. എലിക്കത്രിവെച്ച് ഏററുകാർ ചിലപ്പോൾ

ഇതിനെ പിടിക്കാം. ഒരു പറമ്പിൽനിന്ന് ഒന്നിനെ വെടിവെച്ചു കൊടുത്താൽ പറമ്പു കൈവശക്കാർ തോക്കുകാരന്ന് ഒന്നുരണ്ടു തേങ്ങ സമ്മാനംകൊടുക്ക പതിവാകുന്നു. മരങ്കൊത്തിയുടെ ശബ്ദം വളരെ രൂക്ഷതയുള്ളതാണ്. ചുകന്നതലയൻമരങ്കൊത്തിയേക്കാൾ ചെറിയൊരുതരം മരങ്കൊത്തി നമ്മുടെ രാജ്യത്തിലുള്ളതു പുള്ളിമരങ്കൊത്തിയാണ്. ഈ ജാതിയെ ഭൂമിയിൽ എല്ലാടവും കാണുമെന്നു കേൾക്കുന്നു. ഇതു മനുഷ്യർക്കു വലിയ ദ്രോഹം ചെയ്യുന്നില്ല. ഇതുകൂടാതെ തേൻകുടിയന്റെ അത്ര ചെറുതായ ഒരു മരങ്കൊത്തിയെ ഞാൻ വയനാട്ടിൽ കണ്ടിട്ടുണ്ട്.

കഴിത്തത്ത— (The green barbet) തടിച്ചു കൊക്കും ചെറിയ വാലുമാണ് ഇവന്റെ മുഴച്ചുനില്ക്കുന്ന ലക്ഷണം. കഴുത്ത് ഒരു ക്ഷാരനിറത്തിന്മേൽ കരിഞ്ചുകപ്പുരേഖകൾ വേറിയപോലെയുള്ള ഒരു വല്ലാത്ത വണ്ണമാണ്. പള്ളയ്ക്കു ക്ഷാരവണ്ണത്തിന്മേൽ കറുപ്പുവരകളുണ്ട്. ആകപ്പാടെ നോക്കിയാൽ ദേഹത്തിന്റെ മുൻഭാഗത്തിന്നനുസരിച്ചു സ്ഥൂലത, പിൻഭാഗത്തിന്നു കേവലമില്ല. ഇവൻ മരം തുളച്ചിട്ടാണ് മുട്ടയിടുന്നത്. മരം തുളക്കാനുദ്യമിക്കുന്ന കാലങ്ങളിൽ രാവുപകലാക്കാൻകൂടി ഇവന്നു മടിയില്ല. ഞാൻ മയ്യഴിയിൽ താമസിക്കുന്നകാലത്ത് ഒരു ബിലാത്തിപ്ലാവിന്റെ തടി തുടച്ച് ഒരു കൂടുണ്ടാക്കാൻ ഇവൻ ശ്രമിക്കുന്നതു ഞാൻ കണ്ടു. പകൽ മുഴുവനും പണിചെയ്തതുകൂടാതേ, രാത്രി എനിക്ക് ഉറക്കംവരുംവരേയും ഉറക്കം ഞെട്ടിയപ്പോഴും ഈ നിരന്തരോത്സാഹിയുടെ കൊക്കു മ

രത്തിന്മേൽ പതിഞ്ഞുകൊണ്ടിരിക്കുന്ന ശബ്ദംകേട്ടു. ഇതിൻെറ പ്രധാനാഹാരം പഴങ്ങളാണ്. കുരുമുളകും ധാരാളം തിന്നും. ഈ പക്ഷിയെ മലയാളത്തിൽ എങ്ങും കാണും. ഇതിൻെറ ശബ്ദം കേൾക്കാത്ത ആളുകളുണ്ടാകയില്ല. ക്രൂ-ഉ-ഉ-ഉ-ഉ.........കക്രൂ-കക്രൂ-കക്രൂ...... എന്ന ശബ്ദങ്ങൾ വളരെ ദൂരത്തോളം കേൾക്കും. ഈ പക്ഷിയുടെ മാതിരിതന്നെ ഇരിക്കുന്ന മറെറാരുതരം പക്ഷി ഉണ്ട്. ഇതിന്നു ചെമ്പൂട്ടി (Coppersmith) എന്നാണ് പേർ. ഇതും മലയാളത്തിൽ ധാരാളം കാണുന്ന പക്ഷിയാണ്. വലിപ്പത്തിലും തൊണ്ടയുടെ വർണ്ണത്തിലുമാണ് ഇതു കുഴിത്തത്തയിൽനിന്നു വ്യത്യാസപ്പെടുന്നത്. ഇതു കുഴിഞ്ഞത്തയേക്കാൾ ചെറുതാണ്. തൊണ്ട ചുകന്നിട്ടാണ്. ഇതിൻെറ ശബ്ദം കേൾക്കാത്ത ആളുകൾ ഉണ്ടായിരിക്കയില്ല. ആലിന്മേൽ ഒരേടത്തു ചെന്നിരുന്നിട്ട്, എത്രനേരത്തോളമെങ്കിലും ഇവൻ ക-ക-ക-ക-ക......എന്ന ശബ്ദപരമ്പര പുറപ്പെടുവിക്കുന്നതു നിരത്തിന്മേൽക്രുടി നടക്കുന്ന ഏവനും കേട്ടതായിരിക്കും. ഈ ശബ്ദം ചെമ്പിന്നുമുട്ടുമ്പോലെ തോന്നുന്നതുകൊണ്ടാണ് ഇവന്നു ചെമ്പൂട്ടി എന്ന പേർ സിദ്ധിച്ചത്.

<u>വൻകൊക്കൻ</u>— (Toucan) ഈ പക്ഷിയുടെ വിശേഷവിധി ഇവൻെറ അത്യന്തം വലിയ കൊക്കാണ്. ഇത് അധിവസിക്കുന്നതു തെക്കൻ അമേരിക്കയിലാണ്. ദേഹത്തിൻെറ വലിപ്പത്തിന്നനുസരിക്കുന്നതിലും എത്രയോ വലിയ കൊക്കുള്ളതുകൊണ്ട് ഇവനെ കാണുമ്പോൾ ആക്കും ചിരിവന്നുപോകും കൊക്കു കാഴ്ചയ്ക്കു വളരെ വലു

താണെങ്കിലും അതിന്ന വലിപ്പത്തിന്നനുസരിച്ചു ഘനം കേവലം ഇല്ല. നാവ് അരഅടി ദീൎഘമുണ്ടാകും. ഉറങ്ങുമ്പോൾ വാൽ പൊന്തിച്ചു, തല ഒരുഭാഗം ചരിച്ചു, കൊക്കു ചിറകിന്റെ ഉള്ളിൽതള്ളി ശ്രുമ്മാ ഇരിക്കും. ഇത് ഒരു കാക്കയോളം വലിപ്പമുണ്ടാകും. ഇതിന്റെ മാംസത്തിന്നുവേണ്ടി ജനങ്ങൾ ഇതിനെ കൊല്ലുന്നു. ഇതിന്റെ ദേഹം, ചുകപ്പ്, നാരങ്ങ, നീല, വെള്ള മുതലായ അനേകം നിറങ്ങളാൽ ശോഭിതമായിരിക്കും. കാൽ നീലയൊ പച്ചയൊ നിറമാണ്. ചിലജാതി വൻകൊക്കൻ ഒരു കഴുവോളം വണ്ണം വെക്കും. നത്തിനെയും മററും കണ്ടുമുട്ടിയാൽ,വൻകൊക്കന്മാർ അതിനെ വളഞ്ഞിട്ടു നിലവിളിച്ചു ദ്രോഹിക്കുന്നുണ്ടാകും. ഇവയ്ക്കു വളരെ ഉയരത്തിൽ പറക്കാനും സാധിക്കും. ഒരുജാതി വൻകൊക്കന്റെ ദേഹം രണ്ടടിയും കൊക്ക് അരഅടിയിൽ ജാസ്തിയും നീളമുണ്ടെന്നു കണ്ടിരിക്കുന്നു. വൻകൊക്കന്മാർ ഓരൊ കൂട്ടമായിട്ടാണ് പാക്കുന്നത്. ഒരിക്കൽ ഒരു ധാരഒന്നിനെ വെടിവെച്ചുതള്ളിയിട്ടപ്പോൾ, അഞ്ചുപത്തു വൻകൊക്കന്മാർ കാക്കകളെപോലെ ഇതിന്റെ ചുററുവട്ടത്തിലുംനിന്നു കരഞ്ഞു ബഹളമുണ്ടാക്കിയിരുന്നുപോലും.

കുയിൽ— (Cuckoo) കേരളത്തിൽ കാണുന്ന കുയിൽ ബാക്കിരാജ്യങ്ങളിൽ കാണുന്ന കുയിലിനെപ്പോലെയല്ല. അതിന്റെ കോലം മറെറാരുമാതിരിയാണ്. എന്നാലും സ്വഭാവത്തിലും ശബ്ദത്തിലും വ്യത്യാസമൊന്നും കാണുകയില്ല. കാക്കയെക്കാൾ അല്പം മെലിഞ്ഞുചെറുതായി, വാൽ ദേഹത്തിനേക്കാൾ നീണ്ടു, കൊക്കു നല്ല വ

ലിപ്പുമുള്ള പക്ഷിയാണ് ഇവിടങ്ങളിൽ കാണുന്ന കുയിൽ കുഞ്ഞുകളാകുമ്പോൾ പൂവനും പിടയും കറുപ്പുനിറമാണെങ്കിലും വളൎമ്മതികയുമ്പോൾ, പിടയുടെ കറുപ്പുനിറം മാറി, അതൊരു ക്ഷാരവൎണ്ണത്തിൽ വിതറിയ കറുപ്പുവരകൾപോലെ തോന്നുന്ന ഒരു വല്ലാത്തനിറമായിത്തീരുന്നു. പൂവനും പിടയും ഒന്നിച്ചിരിക്കുമ്പോൾ രണ്ടു വ്യത്യാസപ്പെട്ടജാതി കുയിൽ ഇരിക്കുകയാണെന്നു തോന്നും. കാക്കയെപ്പോലെ കറുത്ത പൂവനു കരിങ്കുയിലെന്നും, മുഞ്ഞൊനാവൎണ്ണമുള്ള പിടയ്ക്കു പുള്ളിക്കുയിലെന്നും വെവ്വേറെ നാമങ്ങൾ സിദ്ധിച്ചിട്ടുണ്ടു്. യഥാൎത്ഥത്തിൽ അവർ ഭാൎയ്യാഭൎത്താക്കന്മാർ മാത്രമാണ്. കുയിൽ വളരെദ്ദൂരെ കേൾപ്പാൻ തക്കവണ്ണം മധുരസ്വരത്തിൽ കൂകുന്നുണ്ടു്. കവികളുടെ വസന്തവൎണ്ണന പൂൎത്തിയാകേണമെങ്കിൽ കുയിലിൻെറ സ്വരത്തെപ്പററി രണ്ടു വാക്കെങ്കിലും പറഞ്ഞേ കഴിയൂ. എന്നാൽ കുയിൽ നമ്മുടെ കൌതുകാൎഹനായിത്തീരുന്നതു് അതിൻെറ മധുരസ്വരംകൊണ്ടുമാത്രമല്ല. കുയിലിന്നു മററു പക്ഷികളെപ്പോലെ കൂടുകെട്ടാനുള്ള ക്ഷമയില്ല. മററു പക്ഷികൾ ഉണ്ടാക്കിയ കൂടുകളിൽ ചെന്നു മുട്ടയിടുകയൊ, അല്ലെങ്കിൽ, താനിട്ട മുട്ട മററു പക്ഷികളുടെ കൂട്ടിൽചെന്നു വെക്കുകയൊ ആണ് കുയിലിൻെറ സമ്പ്രദായം. ഈ ദുസ്വഭാവം മാത്രമെ ഉണ്ടായിരുന്നു എങ്കിൽ കുയിലിനെ ആരും കുററം പറയുകയില്ലായിരുന്നു. പക്ഷെ ഒരു കാൎയ്യമുണ്ടു്. താൻ ഒന്നുരണ്ടു മുട്ട അന്യൻെറ കൂട്ടിൽ കൊണ്ടുവെക്കുമ്പോൾ അന്യൻെറ മുട്ട അത്രക്കത്രെ ഉടച്ചു കുടിക്കുകയൊ, ചോടെ ത

ളിയിട്ടകയൊ ചെയ്യുന്നു. എന്നാൽ നമ്മുടെ രാജ്യത്തി ലെ കയിൽ മിക്കവാറും സമയത്തു തങ്ങളുടെ മുട്ട നിക്ഷേ പിക്കുന്നതു കാക്കക്കൂട്ടിലായിരിക്കകൊണ്ടു കാക്കയുടെ മുട്ട അത്രക്കത്ര ഉടച്ചു കാക്കജാതിയുടെ സംഖ്യ കുറയ്ക്കുന്നുണ്ടെ ന്നുമാത്രമല്ല എല്ലാവരേയും വഞ്ചിക്കുന്ന കാക്കയെത്തന്നെ വഞ്ചിച്ച് അവനെക്കൊണ്ടു തങ്ങളുടെ കട്ടികളെപോററി വളത്തിക്കുന്നു. കയിലിൻെറ കുഞ്ഞുകൾ ചെറുപ്പത്തിൽ കാക്കക്കുഞ്ഞുകളെപോലെതന്നെ ഇരിക്കുന്നതുകൊണ്ടു കാ ക്കയ്ക്കു തനിയ്ക്കു പിണയുന്ന അബദ്ധം അത്ര ക്ഷണം മന സ്സിലാക്കാനും സാധിക്കയില്ല. സൂക്ഷിച്ചുനോക്കിയാൽ കൂട്ടിൽ പൊരുന്നിരിക്കുന്ന കാക്കയെ കയിലുകൾ ചെ ന്നു കൊത്തി ദ്രോഹിക്കുന്നതു കാണും. ദ്രോഹം സഹിക്ക വയ്യാതെ പ്രതികാരേച്ഛുവായ കാക്ക കയിലിൻെറ പി ന്നാലെ പറക്കുമ്പോൾ പെൺകയിൽ കാക്കക്കൂട്ടിൽ പ്ര വേശിച്ചു തൻെറ കാര്യം സാധിച്ചിരുന്നു. ഇങ്ങിനെ കാ ക്കയുടെ സംഖ്യ കുറയ്ക്കുന്ന ഒരു പക്ഷിയാകകൊണ്ടു കയി ലിനെ ആരും വെടിവെച്ചുകൊല്ലരുതെന്നാണ് എൻെറ അഭിപ്രായം. കയിൽ പഴം തിന്നുന്നതുകൂടാതെ മററു പക്ഷികൾ മിക്കവാറും ഒഴിച്ചുവിടുന്ന കമ്പിളിപ്പുഴുക്കളേ യും തിന്നും. എത്രയൊ പുലച്ച്യ്ക്കു, തലക്കോഴി കൂകുംമു മ്പെ, കയിൽ കൂകുന്നതു ഞാൻ പലപ്പോഴും കേട്ടിട്ടുണ്ട്. തലയിൽ തൊപ്പിയിട്ടപോലെ ഉയൎന്ന തൂവലുള്ള കയിൽ ഇന്ത്യയിൽ ചിലേടങ്ങളിൽ ഉണ്ട്. ആ മാതിരി കയിലി നൊന്നും ഇവിടത്തെ കയിലിനെപ്പോലെ വാൽ അത്ര

നീളമുണ്ടാകയില്ല. സ്വൎണ്ണവൎണ്ണമുള്ള കയിലിനെയും ഇന്ത്യയിൽ കാണുന്നുണ്ട്.

ഝങ്കാരപ്പക്ഷികൾ— (The humming birds) പക്ഷിവംശത്തിൽവെച്ച് ഏററവും ചെറുതാണെങ്കിലും തൂവലുകളുടെ ആകൃതിവിശേഷതകൊണ്ടും വൎണ്ണാഡംബരംകൊണ്ടും സ്വൎഗ്ഗപ്പക്ഷികളോടുകൂടി അടികൂടാൻ പോരുന്നവയാണ് ഝങ്കാരപ്പക്ഷികൾ. പറക്കുമ്പോൾ വണ്ടുകളെപ്പോലെ ഒരുവക ഝങ്കാരം ഉല്പാദിപ്പിക്കുന്നതുകൊണ്ടാണ് ഇവയ്ക്കു ഝങ്കാരപ്പക്ഷികൾ എന്ന പേർ സിദ്ധിച്ചത്. ഈ മനോഹരപ്പക്ഷികളെ കാണുന്നത് അമേരിക്കാരാജ്യത്തിലാണ്. ആഹാരം പ്രധാനമായി പുഷ്പങ്ങളുടെ നാളങ്ങളിൽ കാണുന്ന തേനാണെങ്കിലും ചെറുതരം ഈച്ചകളേയും ഇവററ വൎജ്ജിക്കാറില്ല. ഒരു പുഷ്പത്തിൻെറ അടുക്കെ വന്നുനില്ക്കുമ്പോൾ, ഇവററയുടെ ചിറകടി ഒരുതരം വിറയലാണെന്നു തോന്നിപ്പോകും വിധം അത്യവേഗതയിലാണ് നിൎവ്വഹിച്ചുകാണുന്നത്. ഇവററയ്ക്കു പിന്നോട്ടു പറക്കാനുംകൂടി സാധിക്കുമെന്നാണ് ചിലർ പറയുന്നത്. പലമാതിരി നീളത്തിലും പരപ്പിലും ഉള്ള മൊഞ്ചൻതൂവലുകൾ ഉണ്ടായിരിക്കകൊണ്ടായിരിക്കും ഇവയ്ക്കു പല രീതിയിൽ പറക്കുവാനുള്ള സാമൎത്ഥ്യം സിദ്ധിച്ചത്. അങ്ങിനെ സാധിക്കാതെ പോയാൽ അന്യാസാധാരണമായ ആ തൂവലിൻെറ ഈശ്വരദത്തമായ ശോഭ പൂൎണ്ണമായിക്കാണുവാനിടവരില്ലായിരുന്നു. ഇവയിൽ ചിലതിൻെറ സ്വരത്തിന്നും വളരെ മാധുൎയ്യമുണ്ട്. എന്നാൽ അതു വളരെ അകലെ കേൾക്കയില്ലതാനും. പ

ത്തുവാര അകലെ കഷ്ടിച്ച കേൾക്കമെങ്കിൽ അതു വലിയ കാൎയ്യമായിപ്പോയി. വളരെ ദൂരെ കേൾപ്പാൻ തക്കവണ്ണം ഒരു ശബ്ദം പുറത്തിറക്കാൻ ആ ചെറിയ തൊണ്ടക്കെങ്ങിനെ സാധിക്കും. ത്ധങ്കാരപ്പക്ഷികൾ കറയാതെ അഞ്ഞൂറിൽ അധികം തരങ്ങളുണ്ട്. ഈ തരങ്ങൾ നൂററിരുപത്തേഴ് ജാതിയിൽപെട്ടതാകുന്നു തൂവലിന്റെയും കൊക്കിന്റെയും, വൎണ്ണത്തിന്റെയും വലിപ്പത്തിന്റെയും വ്യത്യാസംകൊണ്ടു പലതരക്കാരായിപ്പിരിയുന്ന ഇവയുടെ ഭംഗി വൎണ്ണിപ്പാനസാദ്ധ്യമാകകൊണ്ട് ആ കാൎയ്യത്തിന്നു ഞാൻ ഇപ്പോൾ തുനിയുന്നില്ല ചിലതിന്നു ചിറകിന്റെ അററത്തുള്ള ഓരൊ തൂവൽ നീണ്ടു, സാധാരണ വാലിൽ തൂവലിന്റെ നാലിരട്ടിയായി അന്യോന്യം പിണഞ്ഞു കൊടിൽപോലെ നില്ക്കുന്നത് കാണും. മററു ചിലതിന്നു പറക്കുമ്പോൾ ചിറകുകൂടാതെ, മുതുകത്തു രണ്ടു വിശറിപോലെ പരന്ന തൂവലുകൾ നിവിൎന്നുനില്ക്കുന്നത് കാണും. എല്ലാററിന്റെയും കൊക്കു സൂചിപോലെ നേൎത്തുനീണ്ടതാണ്. ചിലതിന്റെ വാലിന്റെ ഇടത്തും വലത്തും രണ്ടു തൂവലുകൾ കണ്ണിപോലെ നീണ്ട് അററത്തുമാത്രം തൂവലിന്റെ ഛായയിൽ ഉള്ള പരപ്പ് കാണുന്നു. ഈ തൂവലുകൾ പിണച്ച് ഇടത്തും വലത്തുമായി തൊന്തിനില്ക്കുന്നത്, ഈ പക്ഷി പാറുമ്പോൾ ഒരു കൌതുകതരമായ കാഴ്ചയായിത്തീരുന്നു. മസ്തകത്തിന്മേൽ രണ്ടു ശിഖികളുള്ള ത്ധങ്കാരപ്പക്ഷികളും ഉണ്ട്. ഇവയുടെ കൂട് വളരെ മിനുസമായും വൃത്തിയായും പണിചെയ്യപ്പെട്ട ചെറുപാത്രിടങ്ങളാകുന്നു. ഓരൊ കൂട്ടിൽ

രണ്ടോ മൂന്നോ മുട്ടകളുണ്ടാകും. ഓരോ മുട്ടവലിപ്പത്തിൽ ഒരു പല്ലിമുട്ടയോളംതന്നെ ഉണ്ടാകയില്ല. മുട്ടയിട്ടാൽ അടുത്തുകാണുന്ന സകല പക്ഷികളെയും ഈ ശിന്നൻ ധൈര്യത്തോടെ കൊത്തിപ്പറപ്പിക്കുന്ന മാതിരി കണ്ടാൽ ആരും ആശ്ചര്യപ്പെട്ടുപോകും. പല രീതിയിലും ബഹു വേഗതയിലും പറക്കാൻ വസ്സുകൊണ്ടു് ഇവററയെ കൊത്താൻ മററു പക്ഷികൾക്കു് ഒരിക്കലും സാധിക്കയില്ല.

പനങ്കിളി— (Swallow). ഇതിന്നു ക്രൂളൻ എന്നും ചില ദിക്കിൽ പേർ പറയുന്നു. ചിറകിന്റെ അററം വളരെ നീണ്ടു, വാലിലും കവിഞ്ഞു പിറകേ പിണഞ്ഞുനില്ക്കും. ദേഹം ഒരുമാതിരി കറുപ്പാണെങ്കിലും തൊണ്ടയും ഉദരവും വെളുത്തിട്ടാണ്. തൊണ്ടയ്ക്കു് ഒരു കറുപ്പുപട്ടയുണ്ടു്. നീളം വളരെ കുറവായ കൊക്കിന്നു പിൻഭാഗത്തു നല്ല പരപ്പുണ്ടാകും. ഇതു് ഒടിഞ്ഞു താണ പനയോലയുടെ ഉള്ളിൽ തന്റെ എത്രയോ നീളംകുറഞ്ഞ കാൽകൊണ്ടു് ഇറുക്കിപ്പിടിച്ചു തൂങ്ങിക്കിടക്കുന്ന സമ്പ്രദായം കൊണ്ടായിരിക്കും ഇതിന്നു പനങ്കിളി എന്ന പേർ സിദ്ധിച്ചതു്. ആഹാരം സമ്പാദിക്കുന്നതു് ആകാശത്തിൽക്കൂടെ പറന്നുകളിക്കുന്ന അവസരത്തിലാണ്. നട്ടുച്ചയ്ക്കു് അല്പം വിശ്രമിക്കയല്ലാതെ മറെറാരവസരത്തിലും ഇതു വെറുതെ നില്ക്കുന്നതു കാണുകയില്ല. ആകാശത്തിൽക്കൂടെ ഇടവിടാതെ പറന്നുകഴിപ്പാൻ ഇവരോളം മിടുക്കുള്ള പക്ഷികൾ ചുരുക്കമേ കാണുകയുള്ളൂ. ആ അവസരത്തിൽ കണ്ടുകിട്ടുന്ന ചെറിയ ഈച്ചകളെയും പാററകളെ

യും ഇവൻ ഭക്ഷിക്കും. ആളുകൾ താമസിക്കുന്ന വീടുകളിൽകൂടി ഇവ കൂടുകെട്ടും. ഓരൊ കൂട്ടിൽ രണ്ടൊ മൂന്നൊ മുട്ടകളുണ്ടാകും. കൂടുകെട്ടാൻ ഉണക്കില, രോമം, കടലാസ് മുതലായ സാധനങ്ങൾ ഉപയോഗിക്കുന്നു. ഈ സാധനങ്ങൾ കൂട്ടിപ്പറ്റിക്കുന്നതു പശയുള്ള ഇവയുടെ ഉമിനീർകൊണ്ടുതന്നെയാണ്. ഈ പക്ഷി വലിപ്പത്തിൽ ഒരു ഇറക്കിളിയോളം മാത്രമെ ഉള്ളു. വല്ല കാരണത്താലും നിലത്തു വീണുപോയാൽ ഇതിന്നു പിന്നെ രണ്ടാമതും പറക്കുവാൻ സാധിക്കയില്ല. ചീനയിലുള്ള ഒരുതരം കൂളന്റെ കൂട് ആ രാജ്യക്കാർ ഭക്ഷിക്കുന്നു. മറ്റൊരുതരം കൂളന്റെ ഒരു വലിയ കൂട്ടം പതിവായി പാർത്തിരുന്നതു ലങ്കയിലെ വിസ്തൃതമായ ഒരു ഗുഹയിലായിരുന്നു, ആ ഗുഹയുടെ അന്തർഭാഗം എത്ര മോശസ്ഥിതിയിലായിരുന്നു എന്നു പറവാൻ പ്രയാസം. ചോടേ, എത്രയോ കൊല്ലങ്ങളായി വീണുകൂടിയിരുന്ന ഇവറ്റയുടെ കാഷ്ഠത്തിന്നു മുപ്പതടിയിൽ കുറയാതെ ഘനമുണ്ടായിരുന്നു. കാഷ്ഠംകൂടാതെ ഇതിൽ, പഴയകൂടുകളും മീതേനിന്നു വീഴുന്ന ചെറിയ കുഞ്ഞുകളുടെ ശവങ്ങളും അടിഞ്ഞുകിടന്നിരുന്നു. ഇതിൽനിന്നു പുറപ്പെടുന്ന ദുർഗ്ഗന്ധവും, പേടിച്ചുകരയുന്ന അനേകം പനങ്കിളികളുടെ നിലവിളിയും, അവിടെ ഒരു നിമിഷനേരം നില്ക്കുന്നതുപോലും അസഹ്യമാക്കി. ചോടേ കെട്ടിനിന്നിരുന്ന കാഷ്ഠം മുതലായ സാധനങ്ങളുടെ പൊളികൾ, കൃഷിക്കാർ കോരിയെടുത്തു വളമായുപയോഗിക്കാറുണ്ട്. അതിന്റെ സമീപമുണ്ടായിരുന്ന ഒരു തോട്ടക്കാരൻ കൊല്ലന്തോറും നൂറേക്കർ വിസ്താരമുള്ള അവ

ന്റെ കാപ്പിത്തോട്ടത്തിന്നിട്ടിരുന്ന വളം ഇതിൽനിന്നായി രുന്നു എടുത്തുവന്നത്. മററു പക്ഷികളെപ്പോലെ മരത്തി ന്മേൽ കൂടികെട്ടാൻ സാധിക്കുന്ന മറെറാരുതരം കൂളനു ണ്ട്. ഇതിന്റെ നെററിക്ക് ഒരു ശിഖ പൊന്തിയതു കാ ണും. പൂവനും പിടയും വെവ്വേറെ നിറമാണ്. ഒരു ഉണ ക്ക മരക്കൊമ്പിന്മേൽ ഒരു മുരുവിന്റെ തോടിന്റെ ഒര റാം പററിച്ചുവെച്ചപോലെയാണ് ഇതിന്റെ കൂടിന്റെ ആകൃതി. ഇതിൽ ഒരൊററ മുട്ടയിടുവാൻ മാത്രമേ സ്ഥല മുണ്ടാകയുള്ളു. ഈ കൂട് മരത്തോൽകഷണങ്ങൾ ഉമി നീർകൊണ്ടു പററിച്ചുണ്ടാക്കിയതാണ്.

നിലക്കൂളൻ— (Goat Sucker). ഇതിന്റെ കൊ ക്കിന്റെ പിമ്പുറം വളരെ വിസ്താരമുള്ളതാണ്. തൂവലി ന്റെ വർണ്ണം, നത്തിന്േറതുപോലെ, വെളുപ്പിന്േറയും കറുപ്പിന്േറയും ഒരു മിശ്രമാകുന്നു. ഇത് ഇരതെണ്ടുന്ന ത്, നത്തിനെപ്പോലെതന്നെ രാത്രിസമയത്താണ്. മുട്ടയി ടുന്നത് തുറസ്സ് സ്ഥലത്താണ്. ചിറക് ആകൃതിയിൽ കൂളന്േറതുപോലെയാണ്. കൊക്കിന്റെ മീതെയും താ ഴേയും മീശപോലെ നേരിയ തൂവലുകൾ എറിച്ചുനില്ക്കുന്നു ണ്ടാകും. കാൽ എത്രയോ ദീൎഘം കുറഞ്ഞതാണ്. ഇതു നിലത്തിരിക്കുമ്പോൾ പൊരുത്തിന്നു കിടക്കുകയാണെന്നു തോന്നും. ജനിക്കുമ്പോൾതന്നെ ഇതിന്റെ കുട്ടിയുടെ ശ രീരം തൂവൽകൊണ്ടു മൂടപ്പെട്ടിരിക്കും. ആകാശത്തിൽകൂ ടെ പറന്നുപിടിക്കുന്ന ചെറുപ്രാണികൾ മാത്രമാണ് ഇ തിന്റെ ആഹാരം. അപ്പോൾ ഇതിന്റെ കാഴ്ചയുടെ കൂ ൎമ്മത എത്രവേണമെന്ന് ആലോചിച്ചുനോക്കിൻ. സന്ധ്യ

യാകുമ്പോൾ ഇത് ഓരോന്നോരോന്നായി പുറത്തുവരുന്നതു കാണും. വളരെ ഉയരത്തിൽ പറക്കുക പതിവില്ല. വയലിൻെറ മീതെ പറക്കുന്നതു ഞാൻ പലപ്പോഴും കണ്ടിട്ടുണ്ട്. പറന്നുകൊണ്ടിരിക്കുന്നതു മേലെ എറിഞ്ഞ കല്ല് താഴെ വീഴുമ്പോലെ പൊട്ടുന്നനേയായിരിക്കും. പിന്നെ വല്ല കിണററിലൊ കുഴിയിലൊ ആണ്ടുപോയപോലെ കുറേനേരത്തോളം ഇവനെ കാണുകയില്ല. നാട്ടുകാർ ഇതിനെ നത്തിൻെറ അളിയൻ എന്നാണ് വിളിച്ചുവരുന്നത്.

നെട്ടങ്കണ്ണൻ— (The Indian bee eater). ദേഹം മെലിഞ്ഞും, വാൽ ദേഹത്തേക്കാൾ നീണ്ടും കൊക്കു സൂചിപോലെ നീണ്ടുമിരിക്കുന്ന ഒരു ചെറുപക്ഷിയാണ് നമ്മുടെ നെട്ടങ്കണ്ണൻ. ദേഹം ഒരു നീലയോടിടകലൎന്ന പച്ചനിറമാണ്. കണ്ണിൻെറ മുൻഭാഗം കൊക്കോളവും പിൻഭാഗം കഴുത്തോളവും ഒരു നീലവരയുണ്ട്. കമ്പിയിന്മേലൊ ചെറിയ ചുള്ളിയിന്മേലൊ ഇവൻ ചെന്നിരിക്കും. കൂടക്കൂടെ, പെട്ടെന്നു പാറി ചെറിയ ഈച്ചയേയൊ മററൊ പിടിച്ചു വീണ്ടും പണ്ടത്തെ സ്ഥാനത്തുതന്നെ വന്നുനില്ക്കും. ഇതിൻെറ മുട്ട ശുദ്ധ വെള്ളനിറമാണ്. ഓരോ ചെറിയ കൂട്ടമായിട്ട് ഈ പക്ഷിയെ നമ്മുടെ രാജ്യത്ത് വളരെ കാണും.

ഊപ്പു— (Hoopoo) ഇവന്ന് ഈ പേർ ഇവൻെറ ശബ്ദംകൊണ്ടു സിദ്ധിച്ചതാണ്. നമ്മുടെ നാട്ടിൽ ചിലർ ഇതിനെ ചിതല എന്നു തെററായി വിളിക്കാറുണ്ട്. വലിപ്പത്തിൽ ഇത് ഏകദേശം ഒരു അരിപ്രാവോളം പോ

രം. വാൽ കറുത്തിട്ടാണെങ്കിലും മുമ്പുറത്ത് ഒരു വെള്ള പ്പുട്ടയുണ്ട്. ചിറകിന്നു വിലങ്ങനെ മഞ്ഞയും വെള്ളയും വരകൾ ഉണ്ട്. കഴുത്തും തലയും ചുകന്നിട്ടാണ് കൊക്കു വളരെ നേത്ത്രു നീണ്ടു കൂത്തിട്ടാണ്. തലയിൽ പിന്നോട്ടു ചാഞ്ഞിട്ട് ഒരു ശിഖ കിടപ്പുണ്ട്. പക്ഷി ഒരേടത്തു നില്ക്കുമ്പോൾ തല കാഴ്ചയ്ക്ക് ഒരു പിക്കത്തിന്റെ അററമാണെന്നു തോന്നിപ്പോകും. കൂട്ടിവെച്ച ഈ ശിഖ ഇതിന്ന് ഇഷ്ടം പോലെ വിരുത്തുവാൻ സാധിക്കും. വിരുത്തിയാൽ ഇത് ഒരു ചെറിയ വിശറിപോലെ ഇരിക്കും. ശിഖയുടെ തൂവലുകൾ ചുകപ്പുനിറവും അവററയുടെ അററം കറപ്പുനിറവുമാകുന്നു. ഇവൻ ഇരതെണ്ടുന്നതു നിലത്തുവന്നു വീണിട്ടാണ്. കൂടായിട്ടുപയോഗിക്കുന്നതു മരപ്പൊത്തുകളാണ്. പിട കൂട്ടിൽ പൊരുത്തിന്നിരിക്കുമ്പോൾ പൂവൻ അതിനു തീൻ കൊണ്ടുവന്നു കൊടുക്കുന്നു. ചിലപ്പോൾ ഇവൻ ഒരു മരക്കൊമ്പിന്മേൽ ചെന്നിരുന്നു ഹൂ- പൂ- ഹൂ- പൂ- പൂ- ഇങ്ങിനെ വളരെനേരത്തോളം ശബ്ദിക്കുന്നുണ്ടാകും. ചാവക്കാട്ടിൽ ഇതിനെ ഞാൻ എത്രയെങ്കിലും കണ്ടിട്ടുണ്ട്.

വേഴാമ്പൽ— (The great horn bill) ഈ വലിയ കരിമ്പക്ഷിക്കു ചിലേടത്തു നരിയോങ്ങൽ എന്നൊരു പേരുണ്ട്. ഈ പക്ഷിയുടെ മുഖ്യലക്ഷണം ഇതിന്റെ എത്രയൊ വലിയ മഞ്ഞക്കൊക്കാണ്. വളഞ്ഞു കമാനം പോലെ നില്ക്കുന്ന മീതെ കൊക്കിന്മേൽ മറെറാരു കൊക്കു വെച്ചപോലെ തോന്നുന്ന ഒരു ഉയച്ച ഉണ്ട്. അതിന്റെ മേൽഭാഗം കഴിഞ്ഞ് ഒരു ചാൽപോലെ നില്ക്കു

നുണ്ട്. ഇതു വലിപ്പംകൊണ്ടു നോക്കിയാൽ പരന്തേ ക്കാരം വലിയതാണ്. നീളം അഞ്ചടിയാണ്. സാക്ഷാൽ വണ്ണം കറപ്പാണെങ്കിലും, കഴുത്ത്, ചിറകിന്റെ മദ്ധ്യം, ചിറകിന്റെ അററം, വാലിന്റെ കണ്ട, വാലിന്റെ അ ററം, തുട, എന്നീ ഭാഗങ്ങൾ വെളുപ്പാണ്. കൊക്കിന്റെ ഓരങ്ങൾ ഈച്ചവാൾപോലെയാണ്. ഇതു വളരെ ഉ യരത്തിൽ പറക്കുന്നു. പറക്കൽ വളരെ മന്ദമായിട്ടാണെ ങ്കിലും ചിറകുണ്ടാക്കുന്ന കാററിന്റെ ശബ്ദം വളരെ ദൂ രെ കേൾക്കാം. ഇതു കൂടായുപയോഗിക്കുന്നത് എത്ര യോ ഉയരമുള്ള മരത്തിന്മേലുള്ള പൊത്താണ്. പിട പൊരുത്തിന്നിരുന്നാൽ പൂവൻ ആ പൊത്തിന്റെ പ്ര വേശനദ്വാരം മുക്കാലും അടച്ചുകളയുന്നു. പിന്നെ ശേ ഷിക്കുന്ന ചെറുദ്വാരത്തിന്നുള്ളിൽക്കൂടെ പിടയുടെ കൊ ക്കുമാത്രം പുറത്തുകാണുന്നു. ഈ അവസരത്തിൽ പൂവ നാണ് പിടയ്ക്കു തീററികൊടുക്കുന്നത്. ഇവ കൊല്ലം തോറും ഒരേ പൊത്തുതന്നെ കൂടായുപയോഗിക്കുന്നു. മ ലങ്കാട്ടിലാണ് ഈ പക്ഷിയെ സാധാരണ കാണുന്നത്. വയനാട്ടിൽ വളരെ പ്രാവശ്യം ഞാനിവനെ കണ്ടിട്ടുണ്ട്.

മീൻകൊത്തി— (The king fisher). ഈ ജാതിപ്പ ക്ഷികളെ കാണാത്ത രാജ്യമില്ല. നീലനിറവും നീണ്ടകൊ ക്കും നീളമില്ലാത്ത വാലും മീൻകൊത്തിയുടെ ചില ലക്ഷ ണങ്ങളാണ്. തൊണ്ടയും ഉദരവും ചുകന്നിട്ടും വെളുത്തി ട്ടുമായിരിക്കും. മുട്ടയിടുന്നതു തിണ്ടിന്മേലൊ വരമ്പിന്മേ ലൊ ഓരൊ മട കുഴിച്ചിട്ടാണ്. പൊട്ടക്കിണററിന്റെ വാരിക്കും ഇവന്റെ മട കണ്ടിട്ടുണ്ട്. കൊക്കു കരിഞ്ചുക

പ്പാണ്. പുഴകളുടേയൊ തോടുകളുടേയൊ തീരത്തിൽ നില്ക്കുന്ന ഉയൎന്ന കല്ലിന്മേലൊ കററിയിന്മേലൊ ഇതു ചെന്നിരിക്കും. ഇടയ്ക്കിടെ ഇവൻ ഞെട്ടിപ്പോയപോലെ വാലൊന്നിളക്കി, ദേഹം ഒന്നുയൎത്തി, തല ഒന്നു ചരിക്കും. അങ്ങിനെ ഇരുന്നിരുന്നു ഇവൻ പെട്ടെന്നു പുഴയിൽ ഒന്നു മുങ്ങുന്നതും കൊക്കിന്മേൽ വിലങ്ങനെ പിടിച്ച ഒരു മീനോടുകൂടെ പൊന്തുന്നതും കാണും. വിലങ്ങനെ പിടിച്ച മീനോടെ അതു തന്റെ പണ്ടത്തെ സ്ഥാനത്തു വന്നിരിക്കയും, ആ മത്സ്യത്തെ നെടുനീളത്തിൽ കൊണ്ടുവന്നു വിഴുങ്ങുകയും ചെയ്യും. ഓരോ മീൻകൊത്തിക്ക് അവകാശപ്പെട്ട ഓരോ അതൃത്തി ഉണ്ട്. അവിടെ മറെറാരു മീങ്കൊത്തി കയ്യേറുമ്പോൾ കലശലായ വഴക്കുണ്ടാകും. ഈ ഒരു ജാതിയിൽതന്നെ ചെറുതും വലുതുമായി രണ്ടുതരമുണ്ട്. മീൻ കൂടാതെ പല്ലിയേയും തവളയേയും ചെറുപക്ഷിയേയും ഇതു തിന്നാൻ മടിക്കില്ല. വലിയ മീങ്കൊത്തി മത്സ്യം പിടിത്തക്കാരനല്ല. അവൻ ഉയരമുള്ള ഒരു മരത്തിന്മേൽ ചെന്നിരുന്നു ചോടെ നോക്കുന്നുണ്ടാകും. വല്ല ചാടനോ, തവളയോ, പല്ലിയോ പോകുന്നതു കാണുമ്പോൾ പെട്ടെന്നു പാറിച്ചെന്ന് അതിനേയും കൈക്കലാക്കി മരത്തിന്മേൽ ചെന്നുവീഴും. കരയുന്ന തവളയെ കാൽ തൂക്കിപ്പിടിച്ച മരക്കൊമ്പോടടിച്ച ക്ഷണം കൊല്ലും. ചിലപ്പോൾ ഇതു ദേവതോപദ്രവം നേരിട്ടപോലെ, ഉച്ചത്തിൽ കരഞ്ഞുംകൊണ്ട് ഉയരത്തിൽ ചുററിപ്പറക്കുന്നുണ്ടാകും. ഒരുദിവസം ചില ഉണ്ണിയെത്തികൾ വല്ലാതെ നിലവിളിക്കുന്നതു കേട്ടിട്ട് എന്താണെന്നറിവാൻ ഞാൻ

പുറത്തുവന്നപ്പോൾ, ഉണ്ണിയെത്തിയുടെ കുഞ്ഞുകളുണ്ടായിരുന്ന മരപ്പൊത്തിന്റെ സമീപം ഒരു മീൻകൊത്തി വന്നു നില്ക്കുന്നതു കണ്ടു. മീങ്കൊത്തി തന്റെ ശബ്ദം പുറത്തിറക്കി ഉണ്ണിയെത്തിയുടെ പൊത്തിൽ ഇറങ്ങി ഒരു ചെറിയ കുഞ്ഞിനേയും കൊക്കിലാക്കി പുറത്തുകൊണ്ടുവന്നു തിന്നാൻ തുടങ്ങി. ഇതു കണ്ടപ്പോൾ കോപം സഹിയാതെ ഉണ്ണിയെത്തികൾ രണ്ടുംകൂടി ഒരുവിധേന മീൻകൊത്തിയെ കൊത്തിപ്പറപ്പിച്ചു.

പുള്ളിമീങ്കൊത്തി— (The pied King fisher) ശരീരം വെളുപ്പുവർണ്ണത്തിന്മേൽ കറപ്പുകറിപ്പുകളാകുന്നു. കൊക്കു കറുത്തിട്ടാണ്. ഇതു പുഴയുടെ മീതെ അഞ്ചുപത്തുവാര ഉയരത്തിൽ ചിറകും വിറപ്പിച്ചു, അമ്പുപോലെയുള്ള കൊക്കു താഴ്ത്തിപ്പിടിച്ചു, ചോടെ നോക്കിക്കൊണ്ടിരിക്കും. വല്ല മത്സ്യത്തേയും കണ്ടാൽ പെട്ടെന്ന് അമ്പുപോലെ താണു അതിനേയും എടുത്തു പൊന്തിവരുന്നു. ഇതും മടകളിലാണ് മുട്ടയിടുന്നത്.

തത്ത:— (Parrot) ആകൃതിയുടെ ഭംഗികൊണ്ടും വർണ്ണങ്ങളുടെ ആഡംബരംകൊണ്ടും മെരുക്കുവാനുള്ള സൌകര്യംകൊണ്ടും, മെരുങ്ങിയ നിലയിൽ കാണിക്കുന്ന ശീലഗുണംകൊണ്ടും മനുഷ്യഭാഷയെ അനുകരിച്ച് അതേരീതിയിൽ ഓൎമ്മിച്ചു പറവാനുള്ള ചാതുൎയ്യംകൊണ്ടും തത്ത ഭൂമിയിലെ എല്ലാ ജനങ്ങളേയും വശീകരിച്ചിട്ടുണ്ട്. തത്തയുടെ ഓൎമ്മശക്തി വിസ്മയിക്കത്തക്കതാണെന്നതിന്നു സംശയമില്ല. അപ്പപ്പോൾ ഇവ പറയുന്നവാക്കും വാചകവും കേൾക്കുമ്പോൾ, പറയുന്നതിന്റെ സാരം ഗ്രഹിച്ചി

ട്ടാണ് ഇവ വാക്കുകൾ പറയുന്നതെന്ന് ആരും സംശയി ച്ചുപോകും. തത്തവംശത്തിൽ അഞ്ഞൂററിൽ ചിലപ്പാനം ജാതികളുണ്ട്. ഈ വംശക്കാരുടെ വിശേഷവിധി ഇവ രുടെ കൊക്കും വിരലുമാണ്. കാലിൻെറ നാലാമത്തെ വിരൽ എപ്പോഴും പിന്നോട്ടു തിരിഞ്ഞിട്ടാണ്. ഒന്നാമ ത്തെ വിരലിന്നും ഈ മാതിരി ഒരു ഭാവമുള്ളതുകൊണ്ടു കാൽവിരൽ മുമ്പും പിമ്പുമായി രണ്ടു ഭാഗങ്ങളാക്കാം. കാലിൻെറ തൊലിന്നു മണല്ലൊടി പ്രമാണമായ ചില ഉ യച്ചുകൾ ഉണ്ട്. കൊക്ക് കുറുതായി തടിച്ചു, മീത്തലേ ത്തു ചൂണ്ടൽപോലെ വളഞ്ഞിട്ടാണ്. നാവു തടിച്ചു മാം സളമായതാണ്. ദേഹത്തിന്നനുസരിച്ചു നീളം കാലിന്നു കാണുകയില്ല. വാലിന്മേൽ സാധാരണയായി പത്തു തൂവലുകളുണ്ടാകും. ചിലതിൻെറ വാൽ വളരെ നീണ്ടി ട്ടാണ്. മുട്ട, മിക്കതിൻേറയും വെള്ളനിറമാണ്. മര ത്തിന്മേൽ ഇരുന്നാൽ കൊക്കുകൊണ്ടും കാലുകൊണ്ടും ഓ രോ ചുള്ളി ഇറുക്കിപ്പിടിച്ചുകൊണ്ടു ഗതാഗതം ചെയ്യും. ആഫ്രിക്കയിലും ഇന്ത്യയിലും പല ജാതിത്തത്തകളുണ്ടെ ങ്കിലും, മിക്കവാറും ജാതികൾ അധിവസിക്കുന്നത് ആ സ്ട്രേലിയ, മലയാ എന്നീ ദ്വീപുകളിലാണ്. യൂറോപ്പിൽ തത്ത ഇല്ല. സംഖ്യകൊണ്ടു നോക്കുന്നതായാൽ അധി കം തത്തകൾ തെക്കൻ അമേരിക്കയിലാണുള്ളത്. ത ത്തയുടെ കൂട് മരപ്പൊത്താണ് സാധാരണയായി ഓരോ ന്നു രണ്ടു മൂന്നു മുട്ടയിടും. പൂവനുംകൂടി പൊരുത്തിന്നു കി ടക്കും. മുട്ടവിരിയുവാൻ 21 ദിവസം വേണം. തത്തയു

ടെ ആഹാരം ഫലങ്ങളും പഴങ്ങളുമാണ്. മിക്കസമയ ത്തും ഓരോ കൂട്ടമായിസ്സഞ്ചരിക്കും. തിന്നുമ്പോൾ നില വിളിച്ചുകൊണ്ടിരിക്കും. സാധാരണ നിറം പച്ചയാണെ ങ്കിലും, അനേകവിധ വർണ്ണങ്ങളോടുകൂടിയ കൂട്ടരും ഈ വം ശത്തിൽതന്നെ ഉണ്ട്.

മലയാളജില്ലയിൽ പതിവായിക്കണ്ടുവരുന്നതു കൊ ക്ക ചുകന്ന പച്ചത്തത്തകളെയാണ് വാൽ വളരെ നീണ്ടു മെലിഞ്ഞിട്ടാണ്. മാവു ബിലിമ്പി മുതലായ വൃക്ഷങ്ങളി ന്മേൽ വീണാൽ അനാവശ്യമായി ഫലങ്ങൾ നശിപ്പി ക്കും. നെല്ലിൻെറ കതിരും കത്രിച്ചു പോകുന്നതുകൊണ്ട് ഇതു കൃഷിക്കാരുടെ പരമശത്രുവാണെന്നു പറയേണ്ടതി ല്ല. ഓരോ കൂട്ടമായി ഇവ വിളഞ്ഞ നെല്ലിൽ വീഴുകയും ഓരോ കതിർ കത്രിച്ചെടുത്തു വയലിൻെറ അടുത്തോ നടു വിലോ കാണുന്ന വല്ല പറമ്പിലേയും വൃക്ഷങ്ങളിന്മേൽ ചെന്നിരിക്കുകയും ചെയ്യുന്നു. കൂട്ടത്തിൽ ഒന്നിനോട് ഒരു കതിർ നിലത്തു വീണുപോയാൽ ബാക്കി സകലരും താ ന്താങ്ങളുടെ കൈവശമുള്ള കതിരും ചോടെ ഇട്ടുകളയു ന്നു. വയലിൻെറ നടുക്കുള്ള ചില പറമ്പുകളിൽ തത്ത കൾ നിലത്തിട്ടുന്ന കതിരുകൾ ദിവസേന ശേഖരിച്ചാൽ നാലഞ്ചിടങ്ങഴി ഉണ്ടാകുമെന്നു കേട്ടിരിക്കുന്നു. ഇവററ യിൽ ചിലതിന്നു കഴുത്തിൽ മാരോ പട്ടയിട്ടപോലെ തോ ന്നുന്ന വ്യത്യാസവർണ്ണവുമുണ്ടാകും. ഇവിടെ കാണുന്ന മ റെറാരു തരം തത്ത ആകൃതിയിൽ വളരെ ചെറുതാണ്. ഇതിനെ ചിലേടങ്ങളിൽ കിളിയെന്നു വിളിക്കാറുണ്ട്. ദേ

ഹം നല്ല പച്ചനിറമാണ് ഇതു വിളകൾ നശിപ്പിക്കാൻ വരാറില്ല.

ആസ്ത്രേലിയാരാജ്യത്തു മാംസം മാത്രം തിന്നു ഉപജീവനം കഴിക്കുന്ന ഒരു ജാതിത്തത്തയുണ്ട്. ഇതിന്നു റീ (Rhea) എന്നാണ് പേർ. ആട്ടിനെ കൊല്ലുന്ന ദിക്കുകളിൽ ഇവററ എത്തിയാൽ കാണുന്ന തലയോ മററോ അസ്ഥി ശേഷമാക്കിവെക്കുന്നു. പുതുതായി പൊളിച്ച ഒരു ആട്ടിൻതോൽ വല്ല ചെററയുടേയും മേൽപുറമേലിട്ടാൽ ഈ ജാതിത്തത്തകൾ അവിടെ എത്തോതിരിക്കില്ല. ഇതൊന്നും പോരാഞ്ഞിട്ടു ഭക്ഷണത്തിന്നു പഞ്ചം നേരിട്ടാൽ ഇവററ ആടുകളെ കൊല്ലാനും മടിക്കുന്നില്ല. ഒരു മേയുന്ന ആട്ടിൻെറ പുറത്തു ചെന്നിരുന്ന് ഇവററ കൊത്തി ഒരു തുള ഉണ്ടാക്കി ഉള്ളിൽ കിടക്കുന്ന കിഡ്നിതിന്നുന്നു. നമ്മുടെ കാക്കയെപോലെ, മനുഷ്യരെക്കണ്ടാൽ റീ അത്ര വേഗമൊന്നും പറന്നു പോകയില്ല.

കട്ടമത്തത്ത:— (Cockato) ഇതു പരന്തേക്കാൾ വലിപ്പമുള്ള ഒരു വകത്തത്തയാണ് ഇതിൻെറ മസ്തകത്തിന്മേൽ വിരുത്താൻ കഴിയുന്ന ഒരു വരി തൂവലുകൾ പിന്നോട്ടു ചാഞ്ഞു നില്ക്കുന്നുണ്ട്. ഈ പക്ഷി അധിവസിക്കുന്നത് ആസ്ത്രേലിയാ, ന്യൂസിലണ്ട് എന്നീ രാജ്യങ്ങളിലാണ്. ചില തരം കട്ടമത്തത്ത വെള്ളനിറമാണെങ്കിലും ശിഖയും വാലിൻെറ കടയും മഞ്ഞയായിരിക്കും. പല നിറത്തിലുള്ള കട്ടമത്തത്തകൾ ഉണ്ടെങ്കിലും പച്ചനിറത്തിലുള്ള ഒന്നിനേയും ഇതുവരെ കണ്ടിട്ടില്ല. പേപ്പുവ ദ്വീപിലും ആസ്ത്രേലിയയിലെ വടക്കു ഭാഗത്തും കണ്ടുവരു

ന്ന കരിങ്കുട്ടമത്തത്തകൾ വളരെ വലിപ്പമുള്ള പക്ഷികളാണ്. ഇതിന്നു ചെള്ളുകൾ തൂവലുണ്ടാകയില്ല. നാവു വളരെ നേർമ്മനാണ്. ശിഖയിലെ തൂവൽ വളരെ നീണ്ടു നേർത്തതാകുന്നു. ഏകദേശം മൂന്നടി നീളമുള്ള ഈ പക്ഷിയുടെ നീളത്തിൽ ഒരടി കാണുന്നതു വാലാണ്.

പഞ്ചവർണ്ണക്കിളി—(The Gay coloured parrots) ദേഹത്തിന്ന് അഞ്ചോ അതിലുമധികമോ വർണ്ണങ്ങൾ ഉണ്ട്. ഇത് എപ്പോഴും നിലവിളിച്ചുകൊണ്ടിരിക്കും. ഇത് ഒരു കൊല്ലത്തിൽ രണ്ടു പ്രാവശ്യം മുട്ടയിടുന്നു. ഉദയമാകും മുമ്പേതന്നെ പഞ്ചവർണ്ണക്കിളി ഉണരുന്നു. പിന്നെ ഓരോ വലിയ കൂട്ടമായി ഓരോ മരത്തിന്മേൽ ചെന്നു വീണു കുറേ നേരം വെയിലേററു സുഖിക്കും. മദ്ധ്യാഹ്നമാകുമ്പോൾ വൃക്ഷങ്ങൾ ഇടതിങ്ങിയ വിപിനത്തിൽ ചെന്നിരുന്നു വിശ്രമിക്കും.

ക്രമൻ തത്ത— ഇത് അധിവസിക്കുന്നതു ന്യൂസിലണ്ട് ദ്വീപിലാണ്. ഇതിന്നു പറന്നു കൂട്ട ചിറകു ചുരുങ്ങി വൃത്താകാരമായിട്ടാണ്. രണ്ടടി ദീർഘമുള്ള ഒന്നിന്നു മുക്കാലടി വാലിന്റെ നീളമായിരിക്കും. ഇതിന്റെ പുറം പച്ചനിറമാണ്. പകൽ സമയത്തു മരത്തിന്റെ വേരിൻ ചോട്ടേയോ, പാറകളുടെ ചോട്ടേയോ ഉള്ള മടകളിൽ ഒളിച്ചു കൂടും. ചില സമയത്ത് ഇലകൊണ്ടു തടി കാണാത്ത മരക്കൊമ്പിന്മേൽ തുള്ളക്കേറി പകൽ കഴിക്കും. ഒരു സ്ഥലത്തിൽനിന്നിളക്കിയാൽ പാഞ്ഞു മറെറാരു ഒളി സ്ഥലത്തേക്കുപോകും. അതിന്നും സാധിച്ചില്ലെന്നുവരികിൽ ഉണക്കു പുല്ലുകളിൽ ചെന്നൊളിക്കും. സ

ന്ധ്യാസമയത്ത് ഇരതെണ്ടാൻ പുറത്തിറങ്ങും. പുല്ലും സസ്യവും ധാന്യവും പഴവും കിഴങ്ങും മററും തിന്നും. പുല്ലു തിന്നുന്നതു കാണുമ്പോൾ ഒരു മുയൽ പുല്ലുതിന്നുന്ന സമ്പ്രദായം ഓർമ്മവരും. ഈ തത്ത ക്ഷണത്തിൽ മെരുങ്ങും. ഇവററയെ നായയും പൂച്ചയും പിടിച്ചുതിന്നുന്നതുകൊണ്ടു, സംഖ്യയിൽ വളരെ കുറഞ്ഞുപോയിട്ടുണ്ട്.

നത്തുവംശം— കണ്ണു മുഖത്തിന്റെ മുൻഭാഗത്തും അതിന്റെ നടുക്കു മൂക്കുപോലെ ഇരിക്കുന്ന കൊക്കും നില്ക്കുന്നുണ്ട്. കണ്ണിന്റെ ചുററും ചെറിയ തൂവലുകൾ പുറകോട്ടു പുറപ്പെട്ടു ചാഞ്ഞുനില്ക്കുന്നതു കണ്ടാൽ സൂര്യചന്ദ്രന്മാരെ ചിലപ്പോൾ ചുററിക്കാണുന്ന പരിധി ഓർമ്മവരും. കൊക്കു നല്ലവണ്ണം വളഞ്ഞിട്ടാണ്. ഇതിന്റെ കൺമിഴികൾക്കു നല്ല വലിപ്പമുണ്ട്. ഇവയൊക്കെ രാത്രി സഞ്ചരിക്കുന്ന പക്ഷികളാണ്. ആഹാരം ചെറുജന്തുക്കളാണ്. മൂക്കനെലിയെ ഇത്ര അധികം കൊന്നുതിന്നുന്ന പക്ഷികൾ വേറെ ഇല്ല. പിശാചിനെപോലെ ശബ്ദമുണ്ടാക്കാത്ത പറക്കലും, രാത്രി സഞ്ചാരവും, മിന്നുന്ന കണ്ണും ഭയം തോന്നുന്ന കരച്ചിലുംകൊണ്ടായിരിക്കും മിക്ക രാജ്യങ്ങളിലെ മനുഷ്യരും ഇതിനെ പേടിച്ചുവരുന്നത്. പക്ഷി, ഇഴജാതി, മത്സ്യം, ഷൾപാദം മുതലായ ജന്തുക്കളും ഇതിന്റെ തീൻ പട്ടികയിൽ പെട്ടുപോകും. കലിയൻ ക്രമൻ മുയലിനേയും മററും റാഞ്ചിക്കൊണ്ടുപോകും. മലയാളത്തിൽ രണ്ടു തരം നത്തുകളുണ്ട്. ഒന്നു വെളുപ്പിന്മേൽ കറുപ്പു പുള്ളിയും പിന്നെയൊന്നു കരിഞ്ചുകപ്പു പുറമുള്ളതുമാണ് രണ്ടാമത്തെ തിന്നു യാമപ്പക്ഷി എന്നൊരു പേർ കൂ

ടി ഉണ്ട്. കൂമൻ ആകൃതിയിൽ നത്തിനെപ്പോലെയാണെങ്കിലും വലിപ്പത്തിൽ നത്തിന്റെ നാലിരട്ടി ഉണ്ടാകും. ഇതു മനുഷ്യൻ മൂളുംപോലെതന്നെ മൂളും. ഉയൎന്ന മാവിൻകൊമ്പിന്മേൽ പകൽ കഴിച്ചുകൂട്ടും. ഇത് ഒററയായിട്ടേ ഇരതേണ്ടാൻ പോകാറുള്ളു. സന്ധ്യയാകുമ്പോൾ ഭാൎയ്യയും ഭൎത്താവും ഒന്നിച്ചു പുറപ്പെട്ടു രണ്ടായിപ്പിരിയുന്നതു കാണും. സമീപത്തു കുണ്ടുകുളമുണ്ടെങ്കിൽ അതിന്റെ അടുക്കെയായിരിക്കും ഒന്നാമത്തെ വരവ്. തവളകളും എലികളുമാണ് ഇതിന്റെ പ്രധാനാഹാരം. നത്തിനെപോലെതന്നെ ഇതിനും തലതിരിച്ചു പിൻഭാഗത്തു വെക്കാൻ കഴിയും. മറെറാരു ജാതിക്കൂമനു ചിറകു ചെമ്പരത്തിന്റെ പുറംപോലെ ചുകപ്പാണ്. കാഴ്ചയിൽ ഇതു നാലിരട്ടി വലിപ്പമുള്ള യാമപ്പക്ഷിയോ എന്നു തോന്നും. ഇതിനെ ധാരാളം കണ്ടുവരുന്നതു തെക്കേ മലയാളത്തിലാണ് ഇതിന്റെ ശബ്ദങ്ങളിൽ ഒന്നു ഒരു മനുഷ്യന്റെ കൂക്കിപോലെ തോന്നും. മറെറാരു തരം ശബ്ദംകൊണ്ട് ഇതിനു കുററിച്ചൂടൻ എന്ന പേരും വേറെ ഒരു മാതിരി വല്ലാത്ത ശബ്ദംകൊണ്ട് ഇതിനുതന്നെ കാലൻകോഴി എന്ന പേരും സിദ്ധിച്ചിട്ടുണ്ട്. ഇതിന്റെ ശബ്ദം കേൾക്കുന്ന ദിക്കിൽ മരണമുണ്ടാകുമെന്നാണ് നാട്ടുകാരുടെ ഇടയിലുള്ള അന്ധവിശ്വാസം. തന്റെ കുട്ടി മരിച്ച ദിവസം ഒരു കുററിച്ചൂടൻ തന്റെ വീട്ടിന്റെ മേൽപുരയിൽ വന്നിരുന്നു വളരെ നേരം ഒരു വല്ലാത്ത സ്വരത്തിൽ നിലവിളിച്ചിരുന്നു എന്നു എന്റെ ഒരു ചങ്ങാതി എന്നോടു പറഞ്ഞിട്ടുണ്ട്. അതു യാദൃച്ഛികമായ ഒരു ഒത്തു കൂടല

ല്ലാതെ യാഥാൎത്ഥ്യത്തെക്കുറിക്കുന്ന കാൎയ്യമല്ലെന്നു ഞാൻ അദ്ദേഹത്തെ ധരിപ്പിച്ചു. വടക്കെ അമേരിക്കയിൽ മാളത്തിൽ പാൎക്കുന്ന നത്തുകളുണ്ടു്. ഇതു മററു ജന്തുക്കൾ ഉണ്ടാക്കുന്ന മാളം സ്വന്തമാക്കുകയല്ലാതെ തനിക്കുവേണ്ടി താൻതന്നെ മാളം കുഴിച്ചുണ്ടാക്കാറില്ല. കലിയൻ ക്രമനെ യൂറോപ്പിലും ആസ്യയുടെ വടക്കും കാണും. ഇവൻ വളരെ ധീരനും ക്രൂരനുമായ ഒരു പക്ഷിയാണ്. മാൻകുട്ടി, മുയൽ മുതലായ മൃഗങ്ങളെയും വലിയ പക്ഷികളെയും ഇവൻ തിന്നും. പാറകളുടെ ഇടയിലോ, മരത്തിന്മേലോ, വലിയ ചുള്ളികളെക്കൊണ്ടു് ഇതു കൂടു കെട്ടുന്നു. ഇതു വളരെ അപൂൎവ്വമായിട്ടേ നിലത്തുള്ള മടകളിൽ മുട്ടയിടാറുള്ളു. ഇന്ത്യയിൽ മീങ്കുമൻ എന്നൊരു ജാതി നത്തുണ്ടു്. തലയുടെ ഇടത്തും വലത്തും കൊമ്പുകൾപോലെ തൂവൽ എറിച്ചു നില്ക്കുന്നുണ്ടു്. ഇതു് ഒരേടത്തിരിക്കുമ്പോൾ കാലുകളൊന്നുമില്ലെന്നു തോന്നും. ഈ പക്ഷിയുടെ നീളം രണ്ടടിയാണ്. ഇതു കുടികൊള്ളുന്നതു വെള്ളത്തിന്നടുക്കെയുള്ള വൃക്ഷം നിറഞ്ഞ ദിക്കിലാണ്. പകൽ മുഴുവനും ഇടതിങ്ങിയ വൃക്ഷങ്ങളുള്ള കാട്ടിൽ കൂടും. മത്സ്യങ്ങളോടും ഞണ്ടുകളോടും ഇവന്നു പ്രത്യേകവാത്സല്യമുണ്ടു്. ഇതു രണ്ടു മുട്ടകൾ മാത്രമേ ഒരു സമയത്തു് ഇടുകപതിവുള്ളു. ഉത്തരധ്രുവത്തിൽ വെള്ളനിറമുള്ള ഒരു വക ക്രമനുണ്ടു്. ഇതിന്നു് അവിടവിടെ ചില കറുപ്പു പുള്ളികളുമുണ്ടാകും. തൊണ്ടയിൽനിന്നു പന്തിന്റെ വടിവിൽ രണ്ടുണ്ടകൾ തൂങ്ങുംപോലെ തൂവലുകൾ എറിച്ചു നില്ക്കുന്നതു കണ്ടാൽ കഴുത്തു തൂരുത്തിയ തടിയന്മാരെ ഓൎമ്മ വന്നുപോകും.

പ്രാപ്പിടിയന്മാർ— (Hawks etc) ഇവററ ചെറുപക്ഷികളേയും മററും കൊന്നുതിന്നു കാലം കഴിക്കുന്ന ശക്തിയുള്ള പക്ഷികളാകുന്നു. ഇവ പകലല്ലാതെ രാത്രി ഇരതേണ്ടാൻ നടക്കാറില്ല. വളഞ്ഞു കൂൎത്ത കൊക്കും വളഞ്ഞ നഖങ്ങളും ഇവററയുടെ വിശേഷവിധികളാണ്. മററു പക്ഷികളെ പറന്നു ചെന്നിട്ടും റാഞ്ചി വീണിട്ടും കാൽകൊണ്ടു പിടിക്കുകയാണ് ചെയ്യുന്നത്. പിടിച്ച ഉടനെ മരിച്ചാലും ശരി മരിച്ചില്ലെങ്കിലും ശരി നിൎദ്ദയമായി കൊത്തിത്തിന്നാൻ തുടങ്ങും.

പ്രാപ്പിടിയൻ— (Hawk) വലിപ്പത്തിൽ ഒരു മാടപ്രാവോളം ഉണ്ടാകും. നിറം ഒരു ശുദ്ധിയില്ലാത്ത വെള്ളയിൽ മങ്ങിയ ചില ചെറിയ കറപ്പു വരകളാണ്. മലയാളത്തിൽ സാധാരണ കാണുന്ന പ്രാപ്പിടിയന്മാർ ഈ ജാതിയാണ്. പ്രാവിന്റെ മാംസത്തോടു വളരെ പ്രതിപത്തി ഉള്ളതുകൊണ്ടായിരിക്കും പ്രാപ്പിടിയൻ എന്ന പേർ ഇതിന്നു കൊടുത്തത്. എന്തുകൊണ്ടെന്നാൽ മററു പക്ഷികളേയും ഓന്തു, തവള, മുതലായ ജന്തുക്കളേയും ഇവററ തിന്നും. ഇതിന്റെ ശബ്ദം കേട്ട മാത്രയിൽ മററു പക്ഷികൾ പറന്നുകളയും. പെട്ടെന്ന് ഒന്നിന്റെ മേൽ റാഞ്ചിവീണു, അതിനെ കാൽകൊണ്ടിറുക്കിയെടുത്ത് ഒരു കൊമ്പിന്മേൽ ചെന്നിരുന്നു യഥേഷ്ടം തിന്നുകയാണ് സാധാരണ ഇരപിടിക്കുന്ന സമ്പ്രദായം. പിടിച്ച ഇരയെ തിന്നുംമുമ്പെ നല്ലവണ്ണം കൊല്ലുവാൻനോക്ക പതിവില്ല. ജീവനോടുകൂടെത്തന്നെ അതിനെ കൊത്തിപ്പറിച്ചുതിന്നും. മറെറാരുതരം പ്രാപ്പിടിയന്നു പുറവും ചിറകും മാടപ്രാ

വിന്റെ നിറമാണ്. പക്ഷെ നിറംകൊണ്ടു ഒരു പ്രാപ്പിടിയന്റെ ജാതി നിർണ്ണയിക്കുന്നതു പ്രയാസമാണ്. ജീവദശയിൽ രണ്ടുമൂന്നു നിറങ്ങളായി ഓരോ പ്രാപ്പിടിയൻ മാറും.

ഷൈരി—ഇതിന്നു പുറം കറപ്പുനിറമാണ്. തുടമേലുള്ള തൂവലിന്മേൽ നിണ്ട കറപ്പുവരകൾ ഉണ്ട്. ദേഹം ഒന്നേകാലടി നീളമുണ്ടാകും. പിട, പൂവനേക്കാൾ വലുതായിരിക്കും. കൊക്ക നീലനിറവും അതിന്റെ അററം കറപ്പുമാണ്. കൂട് വളരെ വലുതാണ്. അതു പരിശോധിച്ചാൽ ചുകന്ന കുത്തുകളുള്ള നാലുമുട്ടകൾ കാണും. പക്ഷികളെ കൂടാതെ മുയൽ മുതലായ ചെറുമൃഗങ്ങളെ കൂടിപ്പിടിക്കും. ഇതിന്നു വളരെ ഉയരത്തിൽ പറക്കാനും കഴിയും. എത്രവേഗതയുള്ള പക്ഷികളുടെ ഒപ്പമെത്താനും ഇതിന്ന് എളുപ്പത്തിൽ സാധിക്കും എന്നുമാത്രമല്ല ഒരിക്കൽ ഇതിന്റെ പിടിത്തത്തിൽ പെട്ടുപോയാൽ ഒരു പക്ഷിക്കും ഒഴിഞ്ഞുപോരാനും തരമുണ്ടാകയില്ല, ഇതു ഒരിക്കൽ ഒരു ശിക്കാറുകാരൻ വെടിവെക്കാനോങ്ങിയ ഇരണ്ടയെ, അവൻ നൊക്കിനില്ക്കെതന്നെ തട്ടിയെടുത്തു കൊണ്ടുപോയിട്ടുണ്ട്. ഇംഗ്ലണ്ടിൽ ഷൈരിയെ മെരുക്കി മററുപക്ഷികളെ പിടിപ്പാൻ ഉപയോഗിക്കുന്നു. ഇന്ത്യക്കാരും വെള്ളക്കൊക്ക ഞാറമുതലായ പക്ഷികളെ പിടിക്കാൻ ഇതിനെ ശീലിപ്പിക്കുന്നുണ്ട്. ഒരിക്കൽ ഒരു ഷൈരിയെ ഒരു വെള്ളക്കൊക്കിന്റെ നേരെവിട്ടു. വെള്ളക്കൊക്ക ക്ഷണം പറന്നു ആകാശത്തിൽ വളരെ ഉയര

*

ത്തിൽപൊന്തി. ഭൈരി ഒരു നിമിഷംകൊണ്ടു വെള്ള ക്കൊക്കേക്കാൾ ഉയരത്തിൽ പൊന്തി. അവിടന്നു കൊക്കിനേയും ചുററിപ്പറന്നു. ഒരുതരത്തിന്നു ബാണംപോലെ താണുകാൽകൊണ്ടു വെള്ളക്കൊക്കിനെ അടിച്ചു തള്ളിയിട്ടു. ഇവന്നു ഒരിക്കൽ ഒരു നിരൂപിക്കവയ്യാത്ത അബദ്ധം വന്നുപോയതു ഞാൻ കണ്ടിട്ടുണ്ടു്. ഒരു വരമ്പിന്മേൽനിന്നു മേയുന്ന ഒരു തത്തയുടെ മീതെ ഇവൻ പാറിവീണു. ഇവൻെറ അമ്പുപോലെയുള്ള വീഴ്ചനിമിത്തം ഭൈരിയുടെ കാലിൻെറ നഖം തത്തയുടെ ഉറപ്പുള്ള പുറത്തെ അസ്ഥിയുടെ ഉള്ളിൽ കുടുങ്ങിപ്പോയി. മരണവേദന പൂണ്ട തത്ത ഒരു ഉറപ്പുള്ള വേരുംകടിച്ചു, പിടിവിടാതെ നിന്നു. ഭൈരി പറക്കാൻ ചിറകടിക്കുന്നതല്ലാതെ, കാൽ തത്തയുടെ പുറത്തു കെണിഞ്ഞനിമിത്തം പൊന്താൻ സാധിച്ചില്ല. ഞാൻ, കാൎയ്യമൊന്നും മനസ്സിലാകാതെ കുടകൊണ്ടു തലക്കൊന്നുകൊടുത്തു ഭൈരിയെ കൊന്നു. അതിൽ പിന്നെയാണു കാൎയ്യം മനസ്സിലായതു്.

തേൻവാരി— പുറവും വാലും കറപ്പാണ്. തൊണ്ടക്കം നെഞ്ഞത്തും കാണുന്ന അൎദ്ധചന്ദ്രാകാരമായ കുത്തുകൾക്കു കറപ്പു കുറെക്രടി കട്ടിയിലായിരിക്കും. വാലിൻെറ അററം വെളുപ്പാണ്. ലിംഗവ്യത്യാസംകൊണ്ടു നിറവും ഭേദിക്കും. വലിപ്പത്തിൽ ഇതൊരു പരുന്തോളം ഉണ്ടാകും. മൂൎദ്ധാവിൽ ചെറിയൊരു ശിഖയുണ്ടാകും. തേനീച്ചയുടേയും വട്ടാളൻെറയും ക്രൂടുകളിൽ കാണുന്ന പുഴക്കളെ ഇതു തിന്നുന്നതു കൊണ്ടായിരിക്കും ... പേരിന്നു കാരണം. തേൻക്രൂടു ഇതു കാലുകൊ

ണ്ടാണു പൊളിക്കുന്നത്. തേനീച്ചയുടെ ശല്യം ഇതിന്നു ഫലിക്കാറില്ല. ഏററവും ഉയൎന്ന മരത്തിന്മേലാണ് ഇവ കൂടുകെട്ടുന്നത്.

പരന്തു— (Kite) രണ്ടുജാതി പരന്തുകളെ നമ്മുടെ രാജ്യത്തു സാധാരണ കണ്ടുവരുന്നു. ഒന്നിന്നു ശരീരത്തിൻെറ മുന്നാംശം വെള്ളയും പിന്നാംശം ചുകപ്പുമാണ് ഇതിന്നു ചെമ്പരന്ത് എന്നും കൃഷ്ണപ്പരന്ത് എന്നും പേരുണ്ടു മറെറപ്പരന്തിന്നു ഒരു ഇളഞ്ചാണകത്തിൻെറ നിറമാണ് ഇതിൻെറപേർ കരിമ്പരന്തു എന്നാണ്. ഈ രണ്ടു ജാതിപ്പരന്തും ഇരതെണ്ടുന്നതും, കൂടുകെട്ടുന്നതും മററും ഒരേരീതിയിൽ തന്നെയാണ്, ഇവററ ആകാശത്തിൽ വളരെ ഉയരത്തിൽ പൊന്തി, ചുററിപ്പറന്നുകൊണ്ടിരിക്കും. ചിറകടിക്കാതെ ഇവററ പറക്കുന്നതു ഒരു കൌതുകകരമായ കാഴ്ചയാണ്. ഇങ്ങിനെ ചുററിപ്പറക്കുമ്പോൾ ചോടെ വല്ല എലിയേയൊ കോഴിക്കുഞ്ഞിനേയോ, പൂച്ചക്കുട്ടിയേയൊ കണ്ടാൽ അമ്പുപോലെ താണുവന്നു അതിനേയും റാഞ്ചിക്കൊണ്ടു പോകുന്നു. പറന്നുകൊണ്ടിരിക്കുന്ന നിലയിൽതന്നെ ഇവററക്കു കാൽകൊണ്ടിറുക്കിപ്പിടിച്ച ഇരയെ തിന്നുതീൎക്കാൻ സാധിക്കും. ആളുകൾ മത്സ്യം വാങ്ങിക്കൊണ്ടു പോകുമ്പോൾ പരന്തുകൾ അറിയാതെ ചെന്നു അവരുടെ കയ്യിൽ തൂക്കിപ്പിടിച്ച മത്സ്യങ്ങളിൽ ഓരോന്നിനെ തെററിക്കൊണ്ടു പോകുന്നതു സാധാരണയാണ്. കടപ്പുറത്തും, വല്ലതും തിന്നാനുണ്ടെന്നു കണ്ടാൽ പരന്തുകൾ എത്രയെങ്കിലുമെത്തുന്നു. വലിയ ചുള്ളികൾ പിണച്ചിട്ടാണു കൂടുകൾ കെട്ടുന്നത്. [illegible]

ന്മേലൊ ഉയൎന്ന മരത്തിന്മേലൊ ഇവററ കൂട്ടുകെട്ടും. കോഴിക്കുഞ്ഞുങ്ങളെ കണ്ടുപിടിക്കിൽ ബാക്കി വെക്കില്ല. കാക്കയുടെ ലഹളകളാദരിയാതെ ഒരു പ്രാവശ്യം ഒരു കാക്കക്കുഞ്ഞിനെ എടുത്തു നടക്കുന്നതും ഞാൻ കണ്ടിട്ടുണ്ടു. ചെമ്പരന്തിനെ ഗരുഡനെന്നു വിളിച്ചുകൊണ്ടു ഇന്ത്യക്കാർ ആരാധിച്ചുവരുന്നു.

കടൽശിക്ര— (Sea Eagle) വലിപ്പത്തിൽ ഒരു പരന്തോളം പോരുമെങ്കിലും കാഴ്ചയിൽ ഇതു ഒരു കുഴവേപോലെ ഇരിക്കും. തലയും കഴുത്തും ചിറകിൻെറ ചില ഭാഗങ്ങളും വെളുപ്പും ശേഷം ഭാഗങ്ങൾ കറുപ്പുമാണ്. കണ്ണിൻെറ ഭാഗം കറുപ്പാണ്. ഇതിനെ സാധാരണ കാണുന്നതു ആഫ്രിക്കരാജ്യത്താണ്. വലിയ പുഴകളുടെ തീരഭൂമങ്ങളിന്മേൽ ഇവൻ ഒററയായോ ഇണയായൊ ഇരിക്കുന്നതുകാണും. മീൻ പിടിക്കാനൊരുമ്പെടുമ്പോൾ, വെള്ളത്തിൻെറ മേലെ, ഏകദേശം വെള്ളം തൊട്ടുകൊണ്ടു പറക്കുന്നു. ഈ കൂട്ടരിൽ വ്യത്യാസപ്പെട്ട തരക്കാർ ഭൂമിയിലെങ്ങും അധിവസിക്കുന്നുണ്ടു. ചില്ലറ നിറവ്യത്യാസങ്ങളല്ലാതെ സ്വഭാവവ്യത്യാസങ്ങൾ ഇവററയിൽ യാതൊരു തരക്കാരേയും ബാധിച്ചിട്ടില്ല.

വിളനോക്കി—നിറംകൊണ്ടും വലിപ്പംകൊണ്ടും ഇതു കരിമ്പരന്തിനേപോലെ ഇരിക്കുന്ന ഒരു തരം ശിക്രയാണ്. തല, കരിമ്പരന്തിൻെറ തലയേക്കാൾ തടി ജാസ്തികാണും. നെററിക്കു ഒരു വെളുപ്പുനിറവുമുണ്ടാകും. ഇവൻ വിള തൻെറ ചിറകുകൊണ്ടു തൊട്ടു [illegible] കീഴോട്ടുനോക്കി സാവധാനം പറക്കു

ന്നു. ചോടേകാണുന്ന തവളയേയും മത്സ്യത്തേയും ഇവററ വെറുതെ വിടാറില്ല. കൊററികളെ ഇവൻ പതിവായി പിടിക്കും വരമ്പിന്മേൽ വെച്ചുതന്നെ തീന്നുംകഴിയും.

മൈലമുക്കി— ഇതു ഇന്ത്യാരാജ്യത്തിൽ കാണുന്ന ശിഖയുള്ള ഒരുതരം ശിക്രയാണ്. ഒരുദിവസം ഇതു ചോടെ നിന്നിരുന്ന ഒരു മൈലിന്റെ തലക്കുവെട്ടി. മൈൽ വെട്ടൊഴിഞ്ഞു, ഒരു നീണ്ട പുല്ലിൻക്കൂട്ടത്തിലേക്കു പറന്നുവീണു അവിടെ ഒളിച്ചു. മൈലമുക്കി നിരാശപ്പെട്ടില്ല. അതു സമീപമുണ്ടായിരുന്ന ഒരു മരത്തിന്മേൽ ചെന്നിരുന്നു തന്റെ അവസരം പാത്തിരുന്നു. കുറെ കഴിഞ്ഞപ്പോൾ ഒളിച്ച ദിക്കിൽനിന്നു മൈൽ മെല്ലെ ഇളകി, പുറത്തു വന്നു. പുല്ലിൽനിന്നു പുറത്തു വന്ന ഉടനെ തന്നെമൈലമുക്കി അമ്പുപോലെ എത്തി മൈലിന്റെ കഴുത്തുപിടിച്ചു. ആളുകൾ അടുത്തെത്തി മൈലമുക്കിയെ ആട്ടിപ്പുറപ്പിച്ചപ്പോൾ അതു സമീപമുണ്ടായിരുന്ന ഒരു മരത്തിന്മേൽ പാറന്നുവീണു. ചെന്നുനോക്കിയപ്പോൾ മൈൽ ചത്തിരുന്നു. ഒരു മൂടിവീണുപോകുന്ന കെണിക്കൂട്ടിൽ കോഴിക്കുട്ടിയെ കെട്ടിയിട്ടാൽ മൈലമുക്കിയെ ക്ഷണം പിടിക്കാം.

പൊൻശിക്ര— (The golden eagle) വലിപ്പംകൊണ്ടും ആകാരമാഹാത്മ്യംകൊണ്ടും പൊൻശിക്രയെ പക്ഷികളുടെ രാജാവെന്നു യൂറോപ്യന്മാർ പറയുന്നു. ഓരോ പക്ഷി മൂന്നടി ദീഘമുണ്ടാകും. ഇന്ത്യയിലെ പൊൻശിക്ര മൂന്നരടി നീളം കാണും. ഇവ സാധാരണയായി മലകളിലെ പാറകളിന്മേൽ പാക്കുകയും പാറകളുടെ വിടക [illegible]യായ ഒരു

ളിൽ കൂട്ടകെട്ടുകയും ചെയ്യുന്നു. ശക്തിയുള്ള ദേഹവും വേഗത്തിലുള്ള പറക്കലും ഇതിന്റെ മുഖ്യലക്ഷണങ്ങളാണ്. മാൻകുട്ടി, ആട്ടിൻകുട്ടി, മുയൽ മുതലായ മൃഗങ്ങൾ കൂടാതെ മററുപക്ഷികളും ഇവയുടെ ഇരയായിത്തീരുന്നു. ഒരു ശിക്കാറിയുടെ വെടികൊണ്ടു മുറിയേററുവീണ ഒരു കാട്ടുകോഴിയെ അവന്റെ കണ്ണിന്റെ മുമ്പിൽനിന്നു ഈ വിഡാൻ തട്ടിക്കൊണ്ടുപോയതായി കേട്ടിട്ടുണ്ടു്.

കഴു— (Vulture) എല്ലാകഴുക്കളും വളരെ വലിപ്പമുള്ള ജന്തുക്കളാകുന്നു. തലയിലും കഴുത്തിലും തൂവലില്ലാത്ത വെറും തൂങ്ങിയതോൽ മാത്രമായി നില്ക്കുന്നതു കാണാം: പൂവൻ പിടയേക്കാൾ വലിപ്പമേറിയതാകുന്നു. ശവമാണ് ഇവററയുടെ പ്രധാനാഹാരം. വല്ല ആടോ മാടോ ചത്തു വീണുകിടക്കുമ്പോൾ പെട്ടെന്നു അവിടെ അഞ്ചുപത്തുകഴുകന്മാരും എത്തിച്ചേരുന്നു. തൽക്ഷണം അവിടെ ഈ പക്ഷികളവതരിച്ചതെങ്ങിനെ എന്നു ആൎക്കും പറവാൻ സാധിക്കയില്ല. ഇവററ പരന്തേക്കാളുയരത്തിൽ—ഉയരംകൊണ്ടു തങ്ങളെ കേവലം കാണാതിരിക്കത്തക്കവണ്ണം അത്രമീതെ—അവിടവിടെ ഓരോന്നോരോന്നായി ഒന്ന് മറേറതിന്റെ കണ്ണിൽപെടെ ആകാശത്തിൽ പറന്നുകളിക്കും. ഇവ എല്ലാററിന്റേറയും ദൃഷ്ടിപതനസ്ഥലം കണക്കാക്കിയാൽ അനേകം ഏക്കർ സ്ഥലം പെട്ടുപോകുമെന്നു പറയുന്നതിൽ അബദ്ധമില്ല. വളരെ കൂൎമ്മതയുള്ള കണ്ണുള്ളതുകൊണ്ടു ഉയരത്തിൽനിന്നു നോക്കിയാൽ ഭൂമിയിലെ സകല വൃത്താന്തവും ഇതിന്നു ഗ്രഹിക്കാം. ഒരു ശവം എന്തെങ്കിലും ഒന്നിന്റെ കണ്ണിൽ

പെട്ടാൽ അതു മെല്ലെ ശവത്തിൻെറ അടുക്കലേക്കു താണുവരുന്നു. ഒരു ചങ്ങാതി താഴുന്നതു കാണുമ്പോൾ അതിൻെറ അടുക്കെയുള്ള കൂട്ടരും വല്ലതും തിന്നാനുണ്ടെന്ന വിചാരത്തിന്മേൽ താണുവരുന്നു. ചുരുക്കിപ്പറഞ്ഞാൽ ശവം ഒരെടത്തു കൊണ്ടുയിട്ടാൽ അരമണിക്കൂറിനുള്ളിൽ അഞ്ചുപത്തു കഴുക്കളും അവിടെ എത്തിച്ചേരുന്നു മനുഷ്യരെ കണ്ടാൽ ഇവററ പറന്നു പൊയ്ക്കളകയില്ല. വലിയ കല്ലെടുത്തെറിഞ്ഞാൽതന്നെ ചിറകുകൊണ്ടു തടുക്കുകയല്ലാതെ വലിയ ബുദ്ധിമുട്ടൊന്നും അനുഭവമായിക്കാണുകയല്ല. ഇതു വള്ളിയായിൽനിന്നു ഞാൻ പരിശോധിച്ചുകണ്ട കാൎയ്യമാണ്. കഴുക്കളിൽ വളരെ തരക്കാരുണ്ട്. ചുമൽ വെള്ളയായവററയും തുങ്ങുന്ന ചെവിപോലെ തോലുള്ള വററയും മററും ഇന്ത്യയിൽ സാധാരണ കണ്ടുവരുന്നവററയാണ്. ശവം തിന്നുതുടങ്ങിയാൽ കണക്കിലേറെതിന്നു കുടൽ നിറക്കുന്നതുകൊണ്ടു പറക്കവയ്യാതായിത്തീരുന്ന ഇവററ നിലത്തുതന്നെ നിന്നു വിശ്രമിക്കുന്നതു കാണും. ചിലസമയത്തു വേണ്ടുന്നത്ര തിന്നാൻ നേരമില്ലാതെപോയാൽ ഉയരമില്ലാത്ത മരങ്ങളിന്മേലും ചെററപ്പുരയുടെമേലും ചെന്നിരുന്നു നേരം പുലരാൻകാക്കും. ഒരിക്കൽ മയ്യഴിയിൽനിന്നു യദൃച്ഛയാ ഇടയിൽ വീണുപോയ ഞങ്ങളുടെ ഒരു കടച്ചിയെ കണ്ടപ്പോൾ അതിൻെറ രണ്ടുകണ്ണും ഈ മഹാപാപിയായ പക്ഷി കൊത്തിത്തിന്നു കളഞ്ഞതു എനിക്കറിവായ ഒരു സങ്കടസംഗതിയാണ്.

സിക്രട്ടരിക്കഴു. (The Secretary bird) ഇത് ആകൃതികൊണ്ടും സ്വഭാവംകൊണ്ട് അസാധാരണയായ് ഒരു

പക്ഷിയാണ്. കാഴ്ചയിൽ ഈ പക്ഷിക്ക കഴുകൻെറ ആകൃതി ലേശമില്ല. മസ്തകത്തിന്മേൽ നീണ്ട ശിഖകൾ പിന്നോട്ട ചാഞ്ഞു പിൻകഴുത്തിന്മേൽ വീണുകിടക്കുന്നതു കാണും. കാൽ വളരെ നീണ്ടിട്ടാണ്. ചിറകിൻെറ രണ്ടു തൂവലുകൾ ബാക്കിയുള്ളതിനേക്കാൾ നീണ്ടു 'ധ' എന്ന അക്ഷരംപോലെ അവസാനിക്കുന്നു. ഈ തൂവലുകളുടെ അററം വെള്ളയും, അതിൻെറനേരെ മുൻഭാഗം ഒരു പൊട്ടുപോലെ തോന്നുന്ന കറുപ്പും ശേഷം ഭാഗം കുണ്ടുവരെ വെളുപ്പുമാണ്. ചിറകിൻെറ പിൻഭാഗം (നീണ്ട തൂവലുകൾ ഉള്ള ഭാഗം) കറുപ്പാണ്. ചിറകിൻെറ മുൻഭാഗം ചുമൽ കഴുത്തു, നെഞ്ചു, കവിൾ, ഇവിടെയൊക്കെ ഒരു കലങ്ങിയ വെള്ളനിറം കാണുന്നു. നെററിയും മസ്തകവും കാലിൻെറ തുടകളും കറുപ്പുവർണ്ണം തന്നേയാണ്. ആകപ്പാടെ കണ്ടാൽ ശിക്രയുടെ കൊക്കുള്ള ഒരു ഞാറയാണെന്നു തോന്നും. ഇവൻ വളരെ വലിപ്പമുള്ള പക്ഷിയാണ്. നാലടി ഉയരമുള്ള ഈ പക്ഷിയുടെ വാൽ രണ്ടടി നീളമുണ്ടാകും. ഈ പക്ഷിയെ കണ്ടുവരുന്നത് തെക്കൻ ആഫ്രിക്കയിലാണ്. ഓരൊ ജോടായിട്ട് ഓരോടിക്കിൽ മേയുന്നതു കാണും. നടത്തം വളരെ വേഗതയിലാണ്. വേഗത്തിൽ നടക്കുന്ന ഒന്നിൻെറ ഒപ്പം നാം പാഞ്ഞാൽതന്നേ എത്തുകയില്ല. ഇതിൻെറ ആഹാരം പാമ്പുകളും പല്ലികളും ചില്ലറച്ചാടന്മാരുമാകുന്നു. കാട്ടുകോഴി മുതലായ പക്ഷികളുടെ കുഞ്ഞുകളേയും മുയൽ മാൻ മുതലായവയുടെ കുട്ടികളേയും ഇവററ ധാരാളം തി

ന്നും. ഈജാതിപ്പക്ഷിയിൽ ഒന്നിനെ കൊന്നിട്ട് അതി
ൻെറ അന്നപാത്രം പരിശോധിച്ചുനോക്കിയപ്പോൾ, ഒരു
ചെറിയ ആമയേയും, ഒരു ചുണ്ടെലിയേയും, നാലു പല്ലി
കളേയും അനവധി പാടന്മാരേയും കണ്ടിരുന്നു. ഇതിന്ന്
ആറടി നീളമുള്ള പാമ്പുകളെക്കൂടിത്തിന്നാൻ ഗണ്യമില്ല.
ഇരതെണ്ടുന്നത് എല്ലായ്പൊഴും നിലത്തുവീണു നടന്നുകൊ
ണ്ടാണ്. കൂടുകെട്ടുന്നതു കുററിക്കാട്ടിലാണ്. ഒരു കൂടുത
ന്നെ വളരേ കൊല്ലങ്ങൾ ഉപയോഗിക്കും. കൂട്ടിൻെറ അ
സ്ഥിവാരം കെട്ടുന്നതു കളിമണ്ണും ചുള്ളികളുംകൊണ്ടാണ്.
മീതേ തൂവലും മററു മൃദുസാധനങ്ങളും നിരത്തിവെക്കും
മൂന്നോ നാലോ മുട്ടയിടുന്നത് ആഗസ്റ്റ് മാസത്തിലാണ്.
ഓരോ മുട്ട പാത്തയുടെ മുട്ടയുടെ അത്ര വലിപ്പമുണ്ടാകും.
മുട്ട ശുദ്ധവെള്ളയൊ അല്ല വെള്ളയിന്മേൽ ഇളഞ്ചുകപ്പു
കുത്തുകളുള്ളതൊ ആയിരിക്കും. കുട്ടികൾ കൂടുവിടുവാൻ
ശേഷിവെക്കേണമെങ്കിൽ അഞ്ചാറുമാസം കഴിയേണ്ടിവ
രുമെന്നു പറയുന്നു. ഈ പക്ഷി എല്ലാ സമയത്തും നില
ത്തുവീണു മേയുന്ന ഒന്നാണെങ്കിലും ഇതിന്നു നല്ലവണ്ണം
പറക്കാൻ സാധിക്കും. ചിലപ്പോൾ ആകാശത്തിൽ വ
ളരെ ഉയരത്തിൽ പൊന്തി ചിറകും വിരുത്തി, പരന്തിനെ
പ്പോലെ, ചിറകു കേവലം അടിക്കാതെ ചുററിക്കളിക്കുന്ന
തു കാണും.

മലങ്കഴു— (Condar) ഇത് അമേരിക്കയിൽ കാണു
ന്ന ഒരുതരം കഴുവാണ്. വലിപ്പത്തിൽ ഇതിനേക്കാൾ
വലിയ കഴുക്കളെ വേറെ കാണുമോ എന്നു സംശയമാ

ണ്. സ്വിററ്സർലണ്ടിലെ മലകളിൽ കാണുന്ന ഒരുതരം കഴു വലിപ്പംകൊണ്ട് ഇതിനെക്കുട്ടിക്കടത്തിവെക്കുമെന്നു കേൾക്കുന്നു. എന്നാലും വലിയ വ്യത്യാസം ഉണ്ടാവാനിടയില്ല. ഇതിന്റെ കഴുത്തിന്മേൽ ഒരു വെള്ളപ്പട്ടുകാണും. പൂവന്റെ തലയിൽ ഒരു വെളുത്ത പൂവുമുണ്ട്. ഇതിന്റെ പൊതുവായ നിറം കറുപ്പാണ്. തലയിലും കഴുത്തിലും നെഞ്ഞിന്മേലും കറുത്തു ചുളിഞ്ഞ തോൽ കാണും. ഈ കഴു നാലടി നീളമുണ്ടാകും. ചിറക് രണ്ടും നിവിൎത്തിപ്പിടിച്ചുളന്നാൽ ഒരററത്തിൽനിന്നു മറെറ അററംവരെ ഒമ്പതടി ദീൎഘമുണ്ടാകും. ഇതു പാൎക്കുന്നത് ഉയൎന്ന മലകളിലാണ്. കുതിരയുടെ മാംസത്തോടാണ് ഇവററയ്ക്കു വളരെ പ്രിയമുള്ളത്. നല്ല ഒരു തീൻ കഴിഞ്ഞാൽ, പിന്നെ ഇവററയ്ക്കു വേഗമൊന്നും പറക്കാൻ സാധിക്കാത്തതുകൊണ്ട്, കുതിരപ്പുറത്തേറി ഊരാങ്കുടുക്കിട്ട കയർ എറിഞ്ഞ് ഇവററയെ എളുപ്പത്തിൽ പിടിക്കാം. പിടിക്കാമെന്നല്ലാതെ പിടിക്കപ്പെട്ട ഇവനെക്കൊണ്ട് ഒരു കാൎയ്യവുമുണ്ടാകയില്ല. ശവം തിന്നുന്നതുകൂടാതെ ആട്ടിൻകുട്ടികളെയും ഇവററ കൊന്നുതിന്നും. ദുഷ്പ്രാപമായ മലയിൽ മാത്രമേ ഇവററ കൂടുകെട്ടുകയുള്ളു. അമേരിക്കയിൽ കാണുന്ന മററുതരം കഴുക്കൾ കരിങ്കഴുവും തക്കിക്കഴുവുമാണ്. കഴുക്കൾ ശവമുള്ള ദിക്കിൽ എത്തുന്നതു കണ്ണുകൊണ്ടു കണ്ടിട്ടോ അല്ല വാസനയുടെ ശക്തികൊണ്ടോ എന്ന വിഷയത്തിൽ രണ്ടു ശാസ്ത്രജ്ഞന്മാർ തമ്മിൽ തൎക്കം ഉണ്ടാവാനിടവരുത്തിയതു തക്കിക്കഴുവാണ്. തക്കിക്കഴുക്കൾ ശവം [illegible]ണ്ടെത്തിയാൽ അതു മുഴുവൻ തിന്നുതീൎക്കാതെ അവിടു

[illegible]

ന്നു വിട്ടുപോകയില്ല. വലിയ ശവമാണെങ്കിൽ രണ്ടുമൂന്നു ദിവസം അടുത്ത മരങ്ങളിന്മേൽതന്നെ കൂടും. മുട്ടയിടുന്നതു പാറകളുടെ വിടകളിലൊ അല്ല മരപ്പൊത്തുകളിലൊ ആണ്. ഇതിന്റെ കൂട്ടിൽനിന്ന് അസഹ്യമായ ദുൎഗ്ഗന്ധം പുറപ്പെടും. പൊരുത്തിനിരിക്കുന്ന പക്ഷിയുടെ അടുക്കെ ചെന്ന് ഉപദ്രവിച്ചാൽ, അതു പറന്നുപോയ്ക്കളയുന്നതിനുപകരം, ചിലപ്പോൾ തിന്ന സാധനങ്ങൾ ഉപദ്രവിക്കാൻ ചെല്ലുന്ന ആളുടെ മേൽ ഛൎദ്ദിക്കും.

നീർപക്ഷികൾ. (The wading birds)

എല്ലാ നീർപക്ഷികൾക്കും പൊതുവായിപ്പറയുന്ന ചില ലക്ഷണങ്ങൾ പറയുന്നത് അത്ര എളുപ്പമല്ലെങ്കിലും ചില ചില്ലറ സംഗതികൾ എടുത്തുപറയാം. ദേഹം മെലിഞ്ഞു രണ്ടുഭാഗത്തും അമൎത്തപോലെ തോന്നും. കഴുത്തു മെലിഞ്ഞു നീണ്ടിട്ടാണ്. കൊക്കു നേൎത്തു നീണ്ടു കൂൎത്തിട്ടാണ്. കാലിനും ദീൎഘം ധാരാളം ഉണ്ട്. പൃഷ്ഠത്തിന്റെ രണ്ടുഭാഗത്തും പൊടിപോലെയുള്ള തൂവൽ കാണുന്നത് ഈ കൂട്ടൎക്കുള്ള വിശേഷവിധിയാണ്. ചിലതു കടല്ക്കരയിൽ ഇരിക്കുമെങ്കിലും മിക്ക ജാതിയും പുഴയിലാണിരിക്കുന്നത്. വളരെ കൂട്ടർ തടാകങ്ങളിലും ചതുപ്പുസ്ഥലങ്ങളിലും വീഴുന്നുണ്ട്. ചില ജാതി തുറസ്സുസ്ഥലങ്ങളിലും മററു ചിലതു കാടുകളിലും കുടികൊള്ളുന്നു. നടക്കുന്നതു സാവധാനത്തിലാണ്. വളരെ ദൂരം പറക്കാൻ ഇക്കൂട്ടൎക്കെല്ലാവൎക്കും സാധിക്കും. പറക്കുമ്പോൾ ചിറകു നല്ലവണ്ണം അടിക്കും. മിക്കവാറും അവസരങ്ങളിൽ ഇവററയെ ഓരോ കൂട്ടമായിട്ടാണ് കാണുന്നത്. ഇവററ കൂട്ടുകെട്ടു

ന്നത് ഒരേ മരത്തിലൊ ഒരേ ദിക്കിലോ ആയിരിക്കും. ഒന്ന് അഞ്ചാറു മുട്ടകളിടും മുട്ടയുടെ നിറം വെളുപ്പോ ഇളനീലയോ ആണ്. വെള്ളത്തിൽ ഇറങ്ങി നടക്കുകയാണ് പതിവെങ്കിലും ചില ജാതിക്കു നീന്താനും സാധിക്കും. എല്ലാത്തരം പ്രാണികളേയും മററും ഇവററ തിന്നുമെങ്കിലും പ്രധാനാഹാരം മത്സ്യംതന്നേയാണ്.

ചൊന്നാര — (The common crane) ഇതിൻെറ കഴുത്ത് മെലിഞ്ഞുനീണ്ടിട്ടാണ്. മസ്തകവും അതിന്മേൽ നിറഞ്ഞു നിവിൎന്നുനില്ക്കുന്ന ശിഖയും കറുപ്പാണ്. കവിളിന്മേൽ കരിന്നീലവരകൾ ഉണ്ട്. കഴുത്ത് ചുകപ്പാണ്. കൊക്കും കാലും മഞ്ഞനിറമാണ്. യൂറോപ്പിലും ചീനത്തിലും ഇന്ത്യയിലും ഇതിനെ കാണും. ഇതു മൂന്നടി നീളമുള്ള ഒരു വലിയ പക്ഷിയാണ്. ഇതു ക്ഷണത്തിൽ മെരുങ്ങും എന്നുമാത്രമല്ല മെരുങ്ങിയാൽ വളരെ ബുദ്ധിയും ആലോചനയും വേണ്ടുന്ന പ്രവൃത്തികൾ നടത്തും. മെരുങ്ങിയാൽ മനുഷ്യനോടും മററു ജന്തുക്കളോടും ഉള്ള പേടി കേവലം വിട്ടുപോകുന്നു. തീൻ കൊടുക്കുന്ന സമയവും ദിക്കും ഇതിന്നു നല്ലവണ്ണം അറിയാം. ഏകദേശം നേരമായെന്നുകണ്ടാൽ ഇവൻ അവിടെ എത്തും. തീൻ അവിടെ എത്തീട്ടില്ലെന്നുകണ്ടാൽ ഇവൻ ഉച്ചത്തിൽ ചില ശബ്ദമുണ്ടാക്കും. എന്നിട്ടും ഫലമില്ലെങ്കിൽ മെല്ലെ കസ്സിയിൽ കേറിച്ചെന്നു തൻെറ തീൻ തെയ്യാറാകുന്നതുവരെ കാത്തുനില്ക്കും. ഒരിക്കൽ ഇവൻ ഒരു കാളയുടെ സഖ്യം സമ്പാദിച്ചു. ഇത് എന്തു വിദ്യ പ്രയോഗിച്ചിട്ടാണെന്ന് ഈശ്വരന്നറിയാം. ആലയിൽ പാടുകിടന്ന് ഇവൻ കാളയെ ക

ടിക്കുന്ന ചില ഉണ്ണികളെ നീക്കംചെയ്തുകൊടുത്തു. ഇങ്ങിനേ സഖ്യം വൎദ്ധിച്ച് ഇവനു കാളയെ പിരിഞ്ഞുകൂടാത്ത നിലയിലായി. കാള മേയാൻപോകുമ്പോൾ ഇവനുംകൂടെ പോവും. ഇടയ്ക്കിടെ കാളയേ ചുററിപ്പാഞ്ഞിട്ടും കാളയുടെ നടയുടേ ഇടയിൽകൂടെ പാഞ്ഞിട്ടും ഇവൻ കാളയെ സന്തോഷിപ്പിക്കും. ഇങ്ങിനേ കുറേദിവസം കഴിഞ്ഞപ്പോൾ കാലികളൊക്കെ ഒരേടത്തു മേയാൻപോകുമെന്നും വൈകുന്നേരം മടങ്ങിവരേണ്ടതുണ്ടെന്നും ഈ സമൎത്ഥനായ പക്ഷി മനസ്സിലാക്കി. പിന്നെ കാലികളെ തെളിച്ചുകൊണ്ടുപോയതു് ഇവനായിരുന്നു. നടക്കാത്ത കാലികളെ കൊത്തീട്ടും നിലവിളിച്ചു ഭയപ്പെടുത്തീട്ടും ഇവൻ മുന്നോട്ടു തെളിച്ചു. വൈകുന്നേരമാകുമ്പോൾ, ഏററവും അകലെ മേയുന്ന കാലിയെ ആട്ടിക്കൊണ്ടുവന്നിട്ടാണു് ഇവൻ മടങ്ങാനുള്ള ശ്രമം ആരംഭിക്കുന്നതു്.

ഭീമൻഞാറ— നീളം നാലരഅടിയാണു്. ശിഖ നീണ്ടു രോമംപോലെയുള്ള ഓരൊ പിടി നേരിയതൂവലാണു്. തല, ചുമൽ, വയർ ഈ ഭാഗങ്ങൾ ചുകപ്പും കഴുത്തു വെള്ളയുമാണു്. രണ്ടു ഭാഗങ്ങളും പിരടിയും ഒരുമാതിരി നീലനിറമാണു്. കണ്ണിന്റെ തോൽ മഞ്ഞയും മേലെ കൊക്കു കറുപ്പും താഴെ കൊക്കു പച്ചപാഞ്ഞ മഞ്ഞയുമാകുന്നു. കാലും വിരലും കറുപ്പാണു്. ഈ പക്ഷിയെ ഇന്നും ലങ്കയിൽ കാണുന്നുണ്ടു്. അതുകൊണ്ടു് ഇവൻ പൂൎവ്വപിതാക്കന്മാർ രാമരാവണയുദ്ധം കണ്ടവരാണെന്നതിന്നു സംശയിക്കേണ്ട. കടല്ക്കരയിലും വെള്ളംകെട്ടിനില്ക്കുന്ന ദിക്കിലും ഇവ ഇരതെണ്ടാൻ വന്നുവീഴും. മട്ടോ

ളം വെള്ളത്തിൽ മത്സ്യത്തേയുംകാത്ത് ഇവൻ അനങ്ങാതെ നില്ക്കുന്നതുകാണും. മത്സ്യങ്ങളെക്കൂടാതെ ഇവൻ തവള, പാമ്പ്, നീറെറലി, നീർക്കോഴിയുടെ കുഞ്ഞു, ചെമ്മീൻ, ഞാഞ്ഞൂൽ മുതലായവററയേയും തിന്നും. രാവിലേയും വൈകുന്നേരവുമാണ് ഇവൻ മീൻപിടിക്കാൻ വരുന്നത്. നിലാവുള്ള രാത്രികാലവും ഇവൻ വെറുതെ ഇരിക്കാറില്ല. കൂട്ടകെട്ടുന്നത് ഉയൎന്ന വൃക്ഷങ്ങളിന്മേലാണ്. ഒരേവൃക്ഷം തന്നെ കൊല്ലംതോറും ഈ കാൎയ്യത്തിന്നുപയോഗിക്കുന്നു. കൂട്ടങ്ങളാക്കുന്നതു കൊള്ളികൾ പിണച്ചിട്ടാണ്. പൂവനും പിടയും കുഞ്ഞിന്ന് ഇരകൊട്ടക്കാറുണ്ട്. പിട ഒരു കൊല്ലത്തിൽ രണ്ടുവട്ടം മുട്ടയിടും. സിന്ധുരാജ്യക്കാർ ഇതിനെ മെരുക്കി നീർക്കോഴികളെ പിടിപ്പിക്കാൻ പഠിപ്പിക്കുന്നു. മെരുക്കുന്ന പക്ഷിയുടെ കണ്ണു തുന്നിക്കെട്ടീട്ടാണ് ഇവയെ വീടുകളിൽ കെട്ടിപ്പോററുന്നത്.

വെള്ളക്കൊക്ക് — (The cattle Egret) കഴുത്തുനീണ്ടു കാലും കൊക്കും മഞ്ഞയായി. ഏററവും വെളുത്ത ഒരുതരം പക്ഷിയാണ് വെള്ളക്കൊക്ക്. സാധാരണ കൊക്കേക്കാൾ വലിപ്പം അസാരം ജാസ്തികാണും. കാലികളുടെ പിന്നാലെ നടന്ന് അവററയുടെ ദേഹത്തിൽ പററിക്കിടക്കുന്ന ചെള്ളുകളെ പെറുക്കിത്തിന്നുന്നതുകൊണ്ട് ഇതിന്നു ചെള്ളുപെറുക്കി എന്നൊരു പേർകൂടി ഉണ്ട്. ഓരോ ചെറിയ കൂട്ടമായിട്ടേ ഇവർ നടക്കുകയുള്ളൂ. വെള്ളം കെട്ടിനില്ക്കുന്ന വയലുകളിലും ഇവററയെ സാധാരണ കാണും. നമ്മുടെ രാജ്യത്ത് എല്ലാദിക്കിലും

ചെറിയ വെള്ളഞാറ— ഇതു കാഴ്ചയിൽ വെള്ള ക്കൊക്കിനെപോലെതന്നെ ഇരിക്കും. എന്നാൽ കഴുത്തി ന്നു നീളം ജാസ്തി കാണും. കാലും കൊക്കും കറപ്പുനിറ മാണ്. പുഴകളുടെ നടുവിൽ ഉള്ള, വെള്ളം ജാസ്തിയി ല്ലാത്ത ദിക്കുകളിലാണ് ഇവററ ഓരൊ ചെറിയ കൂട്ടമാ യ് നില്ക്കുന്നത്.

വലിയ വെള്ളഞാറ— ചെറിയ വെള്ളഞാറയെ പ്പോലെ വെള്ള നിറത്തിന്നു നല്ല തെളിവില്ല. അല്പം ഒ രു ചാരനിറവുമുണ്ടെന്നു തോന്നും, കാഴ്ചയിൽ വലിയ ഉ രുക്കനാണ്. കാലും കഴുത്തും വളരെ നീണ്ടിട്ടാണ്. ഉടൽ കാൽ തുടങ്ങി കൊക്കുവരെ ഏകദേശം നാലരഅടി നീള മുണ്ടാകും. നാലുപുറത്തും വെള്ളമുള്ള സ്ഥലത്താണ് ഇ വൻ വന്നു ഭക്ഷണാൎത്ഥിയായിരിക്കുന്നത്. വളരെ ഭയമു ള്ള പക്ഷിയാകകൊണ്ടു മനുഷ്യനെ അടുത്തുചെല്ലാൻ സ മ്മതിക്കുകയില്ല. മിക്കസമയത്തും ഒററയായിട്ടാണ് കാ ണുന്നത്. മലയാളത്തിൽ ഇതിനെ ധാരാളം കാണും. തൃ പ്തിയായി കുക്ഷിപൂരണം ചെയ്താൽ തൻെറ ഭക്ഷണസ്ഥ ലത്തിന്ന് ഏററവും അടുക്കെ നില്ക്കുന്ന വലിയ തെങ്ങി ന്മേലൊ മറെറാ ഇവൻ പ്രയാസപ്പെട്ടു പറന്നുവീഴും. ആ സമയത്തു മനുഷ്യൻ അടുത്തുചെന്നാൽക്കൂടി മലുക്കുകൊ ണ്ടോ മടികൊണ്ടോ എന്നറിഞ്ഞില്ല ഇവൻ പറന്നുപോ വാൻ നോക്കുനില്ല. അപ്പോളാണ് ഇതിനെ വെടിവെ ക്കുവാൻ നല്ല അവസരം. ഇവൻ വളരെ വലിയ മത്സ്യ ങ്ങളെക്കൂടിപ്പിടിച്ചു വിഴുങ്ങുമെങ്കിലും ചിലപ്പോൾ ത ൻെറ തൊണ്ടയുടെ വലിഞ്ഞുനില്ക്കാനുള്ള ശക്തി കണ്

ററിദ്ധരിച്ചിട്ട് ഇവൻ കണക്കിലേറെ വലിയ മത്സ്യങ്ങളെ പിടിച്ചുവിഴുങ്ങാൻ ശ്രമിച്ചിട്ട് അബദ്ധത്തിൽ ചാടാറുണ്ട്. ഒരു ദിവസം ചാവക്കാട്ടിൽനിന്നു ശിക്കാറിന്നു നടന്നുകൊണ്ടിരിക്കെ ഈ മാതിരി ഒരു ഞാറ, പകുതി വിഴുങ്ങിയ ഒരു മത്സ്യത്തോടെ കൊക്കും മേലോട്ടുപിടിച്ചു ചിറകിട്ടടിക്കുന്നതു കണ്ടു. അടുത്തുചെന്നു നോക്കിയപ്പോൾ ആ ഞാറ ശ്വാസംമുട്ടി മരിച്ചുപോയതായിക്കണ്ടു. അതിന്റെ തൊണ്ടയിൽ കെട്ടിനിന്നിരുന്ന മത്സ്യത്തെ വലിച്ചെടുപ്പാൻ ഞങ്ങൾ വളരെ ശക്തി ഉപയോഗിക്കേണ്ടിവന്നു.

കരിഞാറ— ഇതിന്നു കരുവാരക്കരു എന്ന ഒരു പേർകൂടി ഉണ്ട്. ഇവൻ വലിയ വെള്ളഞാറയെക്കാൾ വലിപ്പത്തിൽ അസാരം കുറവാണ്. ദേഹം ആകപ്പാടെ കറപ്പുവർണ്ണമെങ്കിലും നെഞ്ചും കഴുത്തും വെള്ളനിറമാണ്. ഇതിനെ ഒററയ്ക്കും ചെറിയ കൂട്ടമായിട്ടും കാണും. തീവണ്ടിയിൽകൂടെ സഞ്ചരിക്കുമ്പോൾ വയലുകളിൽനിന്നു മേയുന്ന ഇവററയെ അവിടവിടെ കണ്ടുകിട്ടും. ഇതു വളരെ നല്ലവണ്ണം മെരുങ്ങും. ഞങ്ങൾ പോററിയിരുന്ന ഒന്നിന്നു പച്ചമത്തിയായിരുന്നു ഭക്ഷണം. പത്തുമുപ്പതു മത്തി ഒരു നിലയ്ക്ക് ഇവൻ തിന്നുന്നതു ഞാൻ കണ്ടിട്ടുണ്ട്.

കൊക്ക്— (Paddy bird) ഇതിന്നു കൊച്ച എന്നും കൊററി എന്നും വേറെ പേരുകൾ ഉണ്ട്. ഇതു നമ്മുടെ രാജ്യത്തിലെ വയലിൽ സാധാരണ കണ്ടുവരുന്ന ഒരു പക്ഷിയാണ്. ഉദരവും ചിറകും വെള്ളയാണെങ്കിലും [illegible] കഴുത്തും ചുമലും വെള്ളനിറത്തിന്മേൽ പച്ച വര

കം വെച്ചപോലെയാണ്. സാധാരണ ഒരേടത്തിരിക്കു മ്പോൾ ചിറകിൻെറയും ഉദരത്തിൻെറയും വെള്ളനിറം വ്യക്തമായിക്കാണുകയില്ല. കൊക്ക് ഒരു വെള്ളനിറമായ പക്ഷിയാണെന്നു തോന്നുകയെ ഇല്ല. പറക്കുമ്പോൾ മാത്രമെ ചിറകിൻെറ വെണ്മയും മററും പ്രകാശിക്കുകയുള്ളൂ. ചിലകാലത്തു കൊക്കിന്നു വെണ്മ ജാസ്തിയാകയും തലയിൽ ശിഖപൊടിച്ചുവരികയും ചെയ്യുന്നു. ഇത് ഇണചേരുന്നകാലത്താണ് കൊക്കിൻെറ വിവാഹമാസം മിഥുനമാണ്. പലതുംകൂടി ഒരെ മരത്തിന്മേലാണ് കൂടു കെട്ടുന്നത്. ഇവൻെറ പ്രധാനാഹാരം പരലുകളാണ്. അതുകൊണ്ടു തവളയേയും ഞാഞ്ഞൂലിനേയും വെറുതെ വിട്ടുകളയുമെന്നു കരുതേണ്ട. രാത്രി കഴിക്കുന്നത് ഓരോ വലിയകൂട്ടമായി ഒരു പ്രത്യേകസ്ഥലത്താണ്. ഈ സ്ഥലം പുഴയരികേയുള്ള തെങ്ങുകളോ പുഴക്കരയിലെ വൃക്ഷങ്ങളോ ആയിരിക്കും. ഇവൻെറ കൊക്കിൻെറ അററം മഷിമുക്കിയപോലെ കറത്തിട്ടാണ്. കാലിന്നു ചിലപ്പോൾ മഞ്ഞയും ചിലപ്പോൾ പച്ചയും വർണ്ണങ്ങളുണ്ടാകും. ഒരേടിക്കിൽ, ഉറങ്ങുമ്പോലെ നിശ്ചലനായിനിന്നു, അറിയാതെ അടുത്തുവരുന്ന മത്സ്യങ്ങളെ പെട്ടെന്നു കൊത്തിവിഴുങ്ങുകയാണ് ഇവൻെറ ഇരപിടിക്കുന്ന സമ്പ്രദായം. ചാവക്കാട്ടിൽ, തോട്ടിന്നോരങ്ങളിൽ ഇവററ വേറിയപോലെ നില്ക്കുന്നതു കാണും. ഇതിനെ ശിക്കാറികൾ വെടിവെച്ചുകൊല്ലാറുണ്ട്. മാംസം വളരെ മൃദുതയുള്ളതാണെന്നു പറയുന്നു. ചുകപ്പുകൊക്ക്. ഇതു സാ

ധാരണ കൊക്കിനേക്കാൾ ചെറുതാണ്. ദേഹം ആക കപ്പാടെ ചുകന്നിട്ടാണ്. സാധാരണ കൊക്കിനെപ്പോലെ വെളിവായൊരേടത്തിരിക്കുന്നതു കാണുകയില്ല. ഒരേടത്തിൽനിന്നു പറക്കുമ്പോൾ മാത്രമെ ഇവനെ കണ്ടുകിട്ടുകയുള്ളൂ. സംഖ്യകൊണ്ടും ഇവൻ നന്ന കുറവാണ്. നെല്ലിൻെറ ഉള്ളിൽ ഒളിച്ചിട്ടൊ, പുഴയുടെ തീരങ്ങളിൽ പതുങ്ങിനിന്നിട്ടൊ ഇവൻ പരലിനേയും പിടിച്ച് ഉപജീവനം കഴിച്ചുവരുന്നു. കരിങ്കൊക്ക്. വടക്കെ മലയാളത്തിൽ ഇവനെ നിലാക്കൊച്ച എന്നു പറയുന്നു. ചുകപ്പുകൊക്കിൻെറ മാതിരിതന്നെയാണ് ഇവൻെറയും സ്വഭാവം.

പകലുണ്ണാമൻ— ദേഹം സാധാരണ കൊക്കിൻെറ ദേഹത്തേക്കാൾ വളരെ വലുതാണ്. ഇത് ആകപ്പാടെ വെള്ളനിറമായ ഒരു പക്ഷിയാണ്. കണ്ണു വളരെ ചുകന്നിട്ടാണ്. ഇവററ ഇരതെണ്ടുന്നതു രാത്രിയാണ്. പകൽ ഇലകൊണ്ടു മൂടപ്പെട്ട വൃക്ഷങ്ങളിന്മേലിരുന്നുറങ്ങും. ഇവററയെ തെക്കെ മലയാളത്തിൽ വളരെ കാണും. ഒരു നമ്പൂരിയുടെ ഇല്ലത്തിൻെറ അടുത്തുണ്ടായിരുന്ന തീരദ്രുമങ്ങളിന്മേൽ ചേക്കിരിക്കുന്നതു ഞാൻ എത്രയൊപ്രാവശ്യം കണ്ടിട്ടുണ്ട്. ഇതിൻെറ മാംസത്തിന്നു മത്സ്യത്തിൻെറ ചൂരുണ്ടെങ്കിലും ഇത്ര നെയ്യുള്ള ഒരു പക്ഷിയെ ഞാൻ വളരെ ഒന്നും കണ്ടിട്ടില്ല.

ഞമിഞ്ഞിലോടൻ— ഇതിൻെറ കൊക്കിൻെറ മദ്ധ്യഭാഗം അന്യോന്യം തൊടില്ല. ഞമിഞ്ഞിയെ പിടിച്ചുടച്ച് അതിൻെറ മാംസം തിന്നിട്ടാണ് താൻ കാലംക

ഴിക്കുന്നത്. വലിയ പുൽക്കൂട്ടത്തിലും മരത്തിന്മേലും ഇവ ററ കൂട്ടുകെട്ടും.

ഐബീസ്— (The Sacred Ibis) ഈ ഞാറയുടെ ദേഹം ആകപ്പാടെ ഒരുമാതിരി വെളുപ്പാണെങ്കിലും വാലും കാലും തലയും കറുപ്പാണ്. കൊക്കു വളരെ നീണ്ടു വളഞ്ഞിട്ടാണ്. തലയിന്മേലും മുൻകഴുത്തിന്മേലും തൂവലുണ്ടാകയില്ല. പൃഷ്ഠത്തിലുള്ള വാലിന്റെ തൂവലുകൾ മയിൽപീലിപോലെ ഉളിയുന്നവററയാണ്. ഈ പക്ഷി രണ്ടരഅടി നീളമുണ്ടാകും. യഥാൎത്ഥംപറഞ്ഞാൽ മയിൽ പീലിപോലെയുള്ള രോമത്തൂവലും കൊക്കിന്റെ അററവും പച്ചപാഞ്ഞ കറപ്പുനിറമാണ്. ആഫ്രിക്കയിൽ ഈ ജാതിപ്പക്ഷികളെ പൂജിക്കുന്നു. നീലനദി രണ്ടുപുറവും പ്രവാഹമായി ഒഴുകുന്ന കാലത്തിന്നല്പംമുമ്പാണ് ഐബീസ് ഈജിപ്റ്റിൽ എത്തുന്നത്. ആരും ദ്രോഹിക്കാത്തതുകൊണ്ട് ഐബീസ് ആളുടുത്തുപോയാലൊന്നും പറന്നുപോകയില്ല. എല്ലാവൎക്കും ഈ പക്ഷിയെ വലിയ സ്നേഹമാണ്. കുട്ടികളുംകൂടി ഈ പക്ഷിയുടെ മുട്ടകൾ തൊടുകയൊ കുഞ്ഞുകളെ ഉപദ്രവിക്കുകയൊ ചെയ്യാറില്ല. പുറനാട്ടുകാർ വല്ലവരും ഇതിനെ ദ്രോഹിച്ചാൽ നാട്ടുകാർവന്നു ശപിക്കും എന്നുമാത്രമല്ല തല്ലാൻകൂടി ഒരുമ്പെടും. ഇതു നാലഞ്ചു മുട്ടയിടും. പുഴയുടേയും തടാകത്തിന്റേയും കരയിൽ ഇത് ഓരൊ ചെറിയ കൂട്ടമായി ഇരതെണ്ടുന്നതു കാണും. ശുക്തിജന്തുങ്ങളെയും, ചെമ്മീനുകളെയും, ഇരകളെയും മററു പ്രാണികളെയും ഇവററ തിന്നും.

കരണ്ടിക്കൊക്കൻ— (The spoon bill) ഇതിന്റെ

കൊക്ക താറാവിൻേറതുപോലെ പരന്നിട്ടാണ്. അററ ത്തിന്നു വിസ്താരം തെല്ലു ജാസ്തി കാണും. ദേഹം മൂന്നടി യോളം ദീൎഘമുണ്ടാകും. ഇതിൻെറ നിറം ഒരുതരം കല ങ്ങിയ വെള്ളയാണ്. കാലും വിരലും മഞ്ഞനിറമാണ്. കൊക്കിൻെറ അററം കറുപ്പാണെങ്കിലും ശേഷം ഭാഗം മ ഞ്ഞയാണ്. ഇതു പറന്നുവന്നു വീഴുന്നതു ചതുപ്പുസ്ഥല ത്തും തടാകത്തിലും പുഴകളിലുമാണ്. കൊക്കകൊണ്ടു പരതീട്ടാണ് ഇരപിടിക്കുന്നത്. ഇത് ഓരോ വലിയ കൂട്ടമായിച്ചേൎന്ന് ഒരു ദിക്കിലാണ് കൂടുകെട്ടുന്നത്. ഇ ന്ത്യാരാജ്യത്തിലുള്ള വററ കൂടുകെട്ടാൻ കണ്ടുപിടിക്കുന്നത് ഉയൎന്നവൃക്ഷങ്ങളാണ്. പുളിമരമാണ് മിക്കവാറും സമ യത്ത് ഇവയുടെ കൂടുകൾ വഹിക്കുന്നത്. ഈ ജാതി ത്താറയെ ഞാൻ മലയാളത്തിൽ കണ്ടിട്ടുണ്ട്.

## ഉ റ ക്കൊ ാ ക്ക ൻ മു ത ലാ യ വ .

ഈ കൂട്ടത്തിൽ പെരുന്തീനി, നെടും കഴുത്തൻ, ഗന കൻ, ഉറക്കൊക്കൻ, കടൽഭൈരി, തറപ്പൻ മുതലായ ചി ല ജാതിപ്പക്ഷികളുൾപ്പെടുന്നു. ഇവററയൊക്കെ ചില പൊതുവായ ലക്ഷണങ്ങൾകൊണ്ടു ഒന്നിച്ചു കൂട്ടിക്കെട്ടപ്പെട്ടവരാ ണ്. ആ ലക്ഷണങ്ങൾ അധികമൊന്നുമില്ലെങ്കിലും അ ഗണ്യങ്ങളാണെന്നു കരുതിക്കൂട. കാലിൻെറ നാലുവിര ലുകളും താറാവിൻെറ വിരലുകൾപോലെ തോൽപാട കൊണ്ടു മൂടപ്പെട്ടിരിക്കും. കാൽവളരെ കുറുതായിരിക്കും. ശരീരത്തിന്നു വേണ്ടതിലധികം നീളമുണ്ടു കൊക്ക നീണ്ടി

ട്ടോ കറുതായിട്ടോ ആയിരിക്കും. ചിലതു കടലിലും മററു ചിലതു പുഴയിലും തടാകത്തിലും പാക്കുന്നു. ആഹാരം മത്സ്യമാണ്.

പെരുന്തീനി— (Cormorant) ശക്തിയുള്ള ദേഹവും നീണ്ടുകൊക്കും നീണ്ടുകഴുത്തും ഈ പക്ഷിയുടെ പ്രത്യേകലക്ഷണങ്ങളാണ്. കാഴ്ചയിൽ വാലും കൊക്കും നീണ്ടു ഒരു താറാവിനെപോലെ ഇരിക്കും. ഇവന്നു നീന്താനും മുങ്ങാനും വളരെ സാമർത്ഥ്യമുണ്ട്. ആഹാരം എത്രതന്നെ തിന്നാലും ഇവന്നു ഒരു മടുപ്പുകാണുന്നില്ല. വയർ നിറയെത്തിന്നുകഴിഞ്ഞാലും, അടുക്കെ ഒരു മത്സ്യത്തെക്കണ്ടാൽ അതിനെയുംകൂടി പിടിച്ചുതിന്നാൻ കഴിയുംവണ്ണം ശ്രമിക്കും. പെരുന്തീനി ഓരോകൂട്ടമായിട്ടേ സഞ്ചരിക്കു പതിവുള്ളു. മുട്ടയിടുന്നതും ഓരോകൂട്ടമായി വന്നുചേർന്ന ഓരൊ പ്രത്യേകസ്ഥലത്താണ്. ചീനയിൽ പെരുന്തീനിയെ മത്സ്യംപിടിക്കാൻ ശീലിപ്പിക്കുന്നു. കഴുത്തിൽ ഒരു മോതിരമിടുന്നതുകൊണ്ടു പിടിച്ച മത്സ്യത്തെ ഇതിന്നു വിഴുങ്ങിക്കളെവാൻ സാധിക്കയില്ല.

നെടുംകഴുത്തൻ—(Darter or Snake-neck)ഇതിന്റെ കഴുത്തു, കാണുമ്പോൾ ഒരു പാമ്പാണെന്നു തോന്നിപ്പോകുംവിധത്തിൽ അത്ര അധികം നീണ്ടിട്ടാണ്. നീണ്ടുനേർത്ത കൊക്കും, സ്ഥൂലിച്ച ദേഹവും, വേണ്ടുന്നതിലധികം നീണ്ടു പരന്ന വാലും, തോൽപാടയുള്ള വിരലുകളും നെടുംകഴുത്തന്റെ മററു ലക്ഷണങ്ങളാണ്. ഇവററയെ കാണുന്നത്, പുഴ, തടാകം, ഏരി, മുതലായതിന്റെ തീരങ്ങളിലാണ്. സാധാരണ അടുക്കെ അധികം വൃക്ഷങ്ങളു

ണ്ടായിക്കാണുന്ന പ്രദേശത്തോടാണ് അധികം താല്പര്യം. വളരെ വൃക്ഷങ്ങളുള്ള ചെറിയ ദ്വീപുകളിൽ ഇവററയെ കാണാതിരിക്കില്ല. ഇരതെണ്ടാൻ പുറപ്പെടുന്നത് രാത്രിയാണ്. മത്സ്യമാണാഹാരം കൊക്കുകൊണ്ടു കുത്തിയെടുത്തു കരമേൽ വന്നു മത്സ്യത്തെ കുടഞ്ഞു താഴെ ഇടുന്നു. എന്നിട്ടാണ് തിന്നുന്നത്. നിറം കറുപ്പാണ്.

ശണകൻ— (Cannet) ദേഹം വെള്ളനിറമാണ്. ചിറകിന്റെ അററങ്ങൾ പിണഞ്ഞ് ആശാരിയുടെ മട്ടംപോലെ നില്ക്കും. ഈ അററങ്ങൾ കറുപ്പുവർണ്ണമാണ്. കൊക്കു വളരെ നീണ്ടിട്ടാണ്. ദേഹം ഏകദേശം മൂന്നടി ദീർഘമുണ്ടാകും. ഇവ വലിയ ഓരോ കൂട്ടമായി പാറകളിന്മേൽ ഇരിക്കും. ഒരിക്കൽ ഒരു പാറമേൽനിന്നു രണ്ടായിരത്തിലധികം കുഞ്ഞുകളെ എടുക്കയുണ്ടായി. പൊരുത്തിന്നിരിക്കുമ്പോൾ ആളുകൾ അടുത്തുപോയാലൊന്നും പറന്നുപൊയ്ക്കളയുവാൻ ശ്രമിക്കയില്ല. ഇവ തിന്നൊടുക്കുന്ന മത്സ്യങ്ങൾക്കു സീമയുണ്ടാകയില്ല.

ഉറക്കൊക്കൻ— (Pelican) ഇവന്റെ കൊക്കു വളരെ വലുതും നീണ്ടതുമാകുന്നു. താഴെക്കൊക്കിന്റെ ചോടേ ചാക്കുപോലെ തോന്നുന്ന ഒരു തോൽ ഉണ്ട്. ദേഹം വളരെ സ്ഥൂലിച്ചിട്ടാണ്. കാൽ ചെറുതും വിരലുകൾ പാടകൊണ്ടു മൂടപ്പെട്ടതുമാകുന്നു. വാൽ ദീർഘം കുറഞ്ഞതാകുന്നു. മസ്തകത്തിൽ ശിഖപോലെ അല്പം നീണ്ട തൂവലുകളുണ്ടാകും. പുഴകളുടേയും വലിയ ഏരികളുടേയും അടുക്കെ ഇവ സംഖ്യയില്ലാതെ സമൂഹിക്കുന്നു. ദേഹത്തിന്ന് ഇത്ര ഒക്കെ വണ്ണമുണ്ടായിട്ടുകൂടി ഇവ ക്ഷണം പറ

ക്കം. ദേഹം വർണ്ണത്തിൽ ശുദ്ധ വെള്ളയാണ്. കുഞ്ഞിന്നു തീററികൊടുപ്പാൻവേണ്ടി ഇതിന്നു വളരെ മത്സ്യങ്ങളെ തന്റെ കൊക്കിന്റെ ഉറയിലാക്കിക്കൊണ്ടുവരാം.

കടൽചെരി— (Frigate bird) മെലിഞ്ഞ ദേഹം, കറുതായിത്തടിച്ച കൊക്ക്, വിരൽവരെ തൂവൽ, കൂർത്ത അററത്തോടുകൂടിയ നീണ്ട ചിറക്, നീണ്ട വാലിന്റെ പിണഞ്ഞു മട്ടംപോലെ നില്ക്കുന്ന സമ്പ്രദായം, ഇതൊക്കെയാണ് ഈ പക്ഷിയുടെ ലക്ഷണങ്ങൾ. ഇത് എല്ലായ്പോഴും പറന്നുതന്നേ കാലം കഴിക്കും. മററുള്ള കടല്പക്ഷികൾ പിടിക്കുന്ന മത്സ്യങ്ങളെ അവററയോടു തട്ടിപ്പറിച്ചിട്ടാണ് ഇവററ നാൾ കഴിയുന്നത്.

തപ്പ്കൻ— (Tropic bird) വാലിന്റെ രണ്ടു തൂവലുകൾക്കു വളരെ ദീർഘം കാണും. കൊക്കു ചുകന്നിട്ടാണ്. സ്വഭാവംകൊണ്ട് ഇവ ശുദ്ധ കടൽപക്ഷികളാണ്. ചിലപ്പോൾ കപ്പലിന്റെ പിന്നാലെ വളരെ ദൂരത്തോളം പറന്നുവരും.

അന്നത്താറ— (Flamingo) കൊക്ക് അല്പം നീണ്ടു പിന്നെ പെട്ടെന്നു കീഴോട്ടു വളഞ്ഞപോലെ ഇരിക്കും. കാൽ വളരെ നീണ്ടിട്ടാണ്. ഞാറകളുടെ കാൽകൂടി ഇത്ര നീളമുണ്ടാകയില്ല. ഇപ്രകാരംതന്നെ നേരിയ കഴുത്തിന്നും വളരെ നീളം കാണും. വാൽ താറാവിന്റെ വാൽപോലെ ചെറുതാണ്. പുഴയരികെക്കാണുന്ന വിസ്താരമുള്ള തുറസ്സുസ്ഥലങ്ങളിലാണ് ഇവ വന്നുവീഴുന്നത്. ദേഹത്തിന്റെ വർണ്ണം റോസ്പാഞ്ഞ വെളുപ്പാണ്. കൊക്കിന്റെ അററം കറുപ്പാണെങ്കിലും ശേഷം ഭാഗം റോസ്

നിറമാണ്. നീളം ആറടി ഉണ്ടാകും. യൂറോപ്പിലും ഇന്ത്യയിലും ഇവ അധിവസിക്കുന്നു. ചാവക്കാട്ടിൽനിന്നു ഞങ്ങൾ ഒന്നിനെ വെടിവെച്ചിട്ടുണ്ട്. വടക്കെ മലയാളത്തു പയ്യോളിയിൽ ഇവ പതിവായി വന്നുവീഴാറുണ്ട്. മുട്ടയിടുന്നകാലത്ത് ഇതിനെ ഓരോ വലിയ കൂട്ടമായി ചതുപ്പുസ്ഥലങ്ങളിൽ കാണും. ഓരോ കൂട്ടത്തിൽ ആയിരത്തിലുമേറെ അന്നഞ്ഞാറകളുണ്ടായിരുന്നു. ഇന്ത്യയിലെ വടക്കുപടിഞ്ഞാറു ഭാഗത്തുള്ള തടാകങ്ങളിൽ ഇവ കൂട്ടംകൂട്ടമായി വന്നു വീഴുന്നത് ഒരു വിസ്മരിക്കാൻ പാടില്ലാത്ത വിസ്മയകാഴ്ചയാണ്. സിന്ധുരാജ്യത്തിലെ ഒരു തടാകത്തിൽ ഇരുന്നും നീന്തിയും കളിക്കുന്ന അന്നഞ്ഞാറകളെ പതിനായിരത്തിൽ അധികം കണ്ടതായി ഹ്യൂംദൊര പ്രസ്താവിക്കുന്നു. ആളുകളടുക്കെച്ചെല്ലുമ്പോൾ ഇവ ഒക്കെ ഒന്നിച്ചു പറക്കുന്നതും ഒരു കാണത്തക്ക കൌതുകകാഴ്ചയാണ്. പറക്കുമ്പോൾ കാൽ പിന്നോട്ടും കഴുത്തു മുന്നോട്ടും പാടുള്ളേടത്തോളം നീട്ടിപ്പിടിക്കുന്നു. വെള്ളത്തിൽ കണ്ടുകിട്ടുന്ന ജന്തുക്കളെ തിന്നുമെങ്കിലും അന്നഞ്ഞാറകൾ നീർച്ചെടികളും തിന്നും. ചളിയിൽ ഇതിന്റെ കൂട്ട വലിയ ഉരലുകൾ വെച്ചപോലെ നില്ക്കുന്നതു കാണും. പൊരുത്തിന്നിരിക്കുമ്പോൾ നീണ്ട കാലുകൾ മടക്കിവെക്കും.

നാടൻ താറാവ്— (Domestic duck) കാൽ കുറിയതും വിരലുകൾ പാടകൊണ്ടു മൂടപ്പെട്ടതുമാകുന്നു. കൊക്കു പരന്നിട്ടാണ്. വാൽ ഉണ്ടോ എന്നു സംശയിക്കാൻ തക്കവണ്ണം ചെറുതാണ്. ഇവയ്ക്കു വെള്ളത്തിൽ ഇറങ്ങിക്കളിപ്പാൻ വളരെ താല്പര്യമാണ്. മുട്ടകൾ എത്രയെങ്കി

ലമിട്ടുകൊള്ളും. പറക്കുവാൻ കേവലം സാധിക്കയില്ലെങ്കിലും വളരെ നല്ലവണ്ണം നീന്തും. നിറം പല മാതിരിയാണ്. ദേഹത്തിന്നു നല്ല സ്ഥൂലത ഉണ്ട്. നടക്കുവാൻ വളരെ അദ്ധ്വാനമുണ്ടെന്നു തോന്നും. ഇവയെ, ചെമ്മരിയാടുകളെപോലെ, മുന്നൂറും അഞ്ഞൂറും ഉള്ള വലിയ ഓരോ കൂട്ടമായി, പോററുന്ന മനുഷ്യർ തെളിച്ചുകൊണ്ടു പോകുന്നതു കാണും. താറാവുകളെ വളരെ കാണുന്നതു തെക്കേ മലയാളത്തിലാണ്. വടക്കേ മലയാളത്തിൽ താറാവിന്റെ പേർ ആദി എന്നാണ്. പെണ്ണിന്റെ സ്വരം ആണിന്റെ സ്വരത്തേക്കാൾ കക്ശമായതാണ്.

നാടൻ പാത്ത— (Goose) ഇത് ആകൃതിയിൽ ഏകദേശം താറാവിനെപോലെ ഇരിക്കുമെങ്കിലും കഴുത്തു വളരെ നീണ്ടിട്ടും ദേഹം വളരെ തടിച്ചിട്ടുമാണ്. ഒരു പാത്ത ഒരു താറാവിന്റെ നാലിരട്ടിയുണ്ടാകും. കൊക്കിന്റെ ഉള്ളിൽ ചെറിയ പല്ലുകൾ ഉണ്ട്. ഇതും വളരെ വ്യത്യസ്തവണ്ണമുള്ളവയാണ്. ഇതിന്നും പറക്കാൻ സാധിക്കയില്ല.

വെള്ളരയന്നം— (White Swan) കഴുത്തു വളരെ നീണ്ടിട്ടാണ്. വലിപ്പത്തിൽ ഒരു പാത്തയോളം പോരും കഴുത്തു ദേഹത്തേക്കാൾ നീണ്ടിട്ടാണ്. ഇതിന്റെ ആകൃതിയുടെ മനോഹരതയും കഴുത്തിന്റെ അഴകേറിയ വളച്ചുപിടിത്തവും ഒരു പ്രാവശ്യം കണ്ടാൽ പിന്നെ ക്ഷണത്തിലൊന്നും മറന്നു പോകയില്ല. അല്പം സ്ഥൂലതയുള്ള ദേഹമാണെങ്കിലും ഇതിന്നു വളരെ ശക്തിയോടെ പറ

ക്കൻ *

ക്കാൻ സാധിക്കും. അരയന്നം എല്ലായ്പോഴും വെള്ളത്തിൽ നീന്തിക്കാലം കഴിക്കുന്ന ഒരു പക്ഷിയാണ്. നീർച്ചെടികളുടെ തണ്ടും വിത്തുമാണ് ഇതിന്റെ ആഹാരം. ഓരോ ദിക്കിൽ ഓരോ കൂട്ടമായിട്ടാണ് വന്നു വീഴുന്നത്. നീളം ഏകദേശം അഞ്ചടി ഉണ്ടാകും. അരയന്നം പുരാണപ്രസിദ്ധമായ ഒരു പക്ഷിയാണ്.

കരിയരയന്നം — (Black Swan) ഇതു വെള്ളരയന്നത്തേക്കാൾ ഭംഗിയുള്ള ഒരു ജാതി അരയന്നമാണ്. കറപ്പു വെളുപ്പേക്കാൾ ഭംഗിയുള്ള നിറമാണെന്ന് ഇതിനെ കണ്ടാൽ ആൎക്കും തോന്നിപ്പോകും. ആ കറപ്പായ ദേഹത്തിന്റെ പിൻഭാഗത്തിലെ തൂവലുകൾ വില്ലുസു പോലെ മാൎദ്ദവവും ഒളിവും ഉള്ളതാണ്. ആ തൂവലുകളുടെ നില്പ് എറിച്ചുകൊണ്ടാണ്. ഇവൻ കാഴ്ചയ്ക്കു വളരെ ഭംഗിയുള്ള ഒരു പക്ഷിയാണ്. കുറെച്ചെടികളുടെ ഇലകളും തണ്ടുകളും ഒരു കൂമ്പാരമായിക്കൊണ്ടുവെക്കുന്നതാണ് ഇതിന്റെ കൂട്. ഓരോന്നു ആറേഴു മുട്ടകളിടും. ഇത് അധിവസിക്കുന്നത് ആസ്ത്രേലിയാരാജ്യത്താണ്.

ഇരണ്ട — (Teals) ഈ ജാതിയിൽ എത്രയെങ്കിലും തരക്കാരുണ്ട്. എല്ലാ തരങ്ങളും താറാവിന്റെ മാതിരിയാണ് കല്ലിരണ്ടയാണ് ഇതിൽവെച്ച് ഏററവും ചെറിയ പക്ഷി ഇതിന്റെ വൎണ്ണം കറപ്പാണ്. പുല്ലോ പൂത്താളിയോ നിറഞ്ഞ കുളത്തിലോ ഏരിയിലോ ഈ ജാതി ഓരോ ജോടുണ്ടായിരിക്കും. പുല്ലും പൂത്താളിത്തണ്ടും നീർവള്ളിയും പിണച്ച് ഒരു കൂമ്പാരമാക്കി സഞ്ചരിക്കുന്ന കൂട് ഇതിന്നൊരു ബോട്ടുപോലെ അങ്ങുമിങ്ങും ഒഴുകുന്നുകൊ

ണ്ടു പോവാൻ സാധിക്കും. അഞ്ചാറു മുട്ടകളിടും. തെക്കേ മലയാളത്തിലെ വലിയ കുളങ്ങളിലും മററും ഞാൻ ഇവററയെ ധാരാളം കണ്ടിട്ടുണ്ട്. അഞ്ചാറു കുട്ടികളേയും കൂട്ടി ഒരു തള്ള നീന്തിക്കളിക്കുന്നതു കാണാൻ കൌതുകമുള്ള ഒരു കാഴ്ചയാണ്. താറാവിനോളവും താറാവിനേക്കാളും വലിപ്പമുള്ള ഇരണ്ടകൾ ഉണ്ട്. വളരെ ശോഭയുള്ള വർണ്ണമുള്ളവരും ഇക്കൂട്ടരിൽ ഉണ്ട്. വളരെ ദൂരം പറക്കുവാൻ വയ്യാമെങ്കിലും പറക്കുന്നതു കാണുമ്പോൾ പ്രയാസപ്പെട്ടു ചെയ്യുന്നതാണെന്നു പ്രത്യക്ഷമാകും. പറക്കലിന്ന് ഒരു ഭംഗിയും ക്രമവിലിപ്ലായ്മയും കാണുന്നില്ല. ഇവ ഓരോ കൂട്ടത്തിൽ അനേകം ഉണ്ടാകും. നമ്മുടെ രാജ്യത്ത് ഇവ ഓരോ വലിയ കൂട്ടമായി ജലാശയങ്ങളിൽ വന്നു വീഴുന്നതു കുളിർകാലത്താണ്. ആ സമയത്ത് ഒരു വെടിക്കു സാധാരണയായി പത്തിരുപതെണ്ണം വീഴാതെ ഇരിക്കില്ല. സാധാരണ തിന്നുന്നതു സസ്യാംശങ്ങളാണെങ്കിലും ചെറിയ ശുക്തിജങ്ങളേയും മററും കിട്ടിയാൽ വിട്ടുകളയാറില്ല. ഒരു തടാകത്തിൽ വളരെ എണ്ണം വന്നു വീഴുമ്പോൾ, അരയിൽ ഒരു മാലും കെട്ടി തലയിൽ ഒരു ചട്ടിയുംവെച്ചു കഴുത്തോളം ആണ്ടുംകൊണ്ട് ഒരുവൻ ഈ കൂട്ടത്തിന്റെ അടുക്കെ മെല്ലെ ചെല്ലുന്നു. ഇവനെ കണ്ടാൽ ഒരു ചട്ടി ഒഴുകിവരുമ്പോലെ തോന്നും ഇങ്ങിനെ അടുത്തെത്തിക്കഴിഞ്ഞാൽ സമീപത്തിൽനിന്നു നീന്തുന്ന ഒന്നിന്റെ കാൽപിടിച്ച് ഇവൻ അതിനെ തന്റെ അരയിലെ മാലിലിടും. അപ്പോൾ തിന്നാൻ വല്ലതും കണ്ടിട്ടു മുങ്ങിയതാണെന്നോർത്തു മററുള്ള ഇരണ്ടകളും ആ സ്ഥാനത്തെത്തും. എത്തു

ന്തോറും ഓരോന്നിനെ പ്രയാസമില്ലാതെ പിടിച്ച മാലി ലിട്ടുകയും ചെയ്യും. ഇങ്ങിനെ അഞ്ചുപത്തു മിനട്ടിനുള്ളിൽ പത്തമ്പതെണ്ണത്തെയും മാലിലാക്കി നമ്മുടെ നാട്ടുകാരൻ മടങ്ങുന്നു. മനുഷ്യന്റെ സൂത്രത്തോട് ആക്കാണ് തടുക്ക പ്പൊറുതി ഉള്ളത്.

## പ്രാവുകൾ

പ്രാവു കാഴ്ചയ്ക്കു വളരെ ഭംഗിയുള്ള പക്ഷിയാണ്. അതിന്റെ തലയും, കൊക്കും, കഴുത്തും, ശരീരാകൃതിയും കാലും വാലും ഒക്കെ വളരെ ഭംഗിയുള്ളതാണെന്നു പ്രാവിനെ കണ്ടവരെല്ലാം സമ്മതിക്കും. വർണ്ണംകൊണ്ടു ബഹുസരസന്മാരായ പക്ഷികളും ഈ വംശത്തിൽ ഉണ്ട്. കൊക്കിക്കണ്ടകൾ തൂവലില്ലാതെ നില്ക്കുന്ന മാംസത്തിന്റെ ഒരു ഉണ്ടയും അവിടെ മൂക്കിൽ തുളകളും ഉണ്ട്. പ്രാവുകൾക്കു വളരെ വേഗതയിലും വളരെ നേരത്തോളവും പറക്കാൻ വയ്യും. മനുഷ്യർ പോററുന്ന 'കേറിയർ' (Carrier pigeons) പ്രാവുകൾ ചുരുങ്ങിയ സമയത്തിനുള്ളിൽ പറക്കുന്ന അധികരിച്ച ദൂരംകൊണ്ട്, ഈ തരത്തെ, യുദ്ധകാലത്ത് ഓരോ ശാസനകൾകൊണ്ടുകൊടുക്കുന്ന തപാൽ ദൂതന്മാരായി ഉപയോഗിച്ചുവരുന്നുണ്ട്. ഓരോ ദിവസം ഓരോ പ്രാവ് അതതിന്റെ ഘനത്തോളം തൂങ്ങുന്ന ധാന്യങ്ങൾ തിന്നും. വെള്ളം കുടിക്കുന്നതു കൊക്കു വെള്ളത്തിൽ മുക്കീട്ടാണ്. കുടിച്ചു തീരുന്നവരെ കൊക്കു ആ നിലയിൽനിന്നു പൊന്തിക്കാറില്ല. പ്രാവിന്റെ അനുകരണീയമായ സ്വഭാവം അതിന്റെ ഏകപത്നീവ്രതം

തന്നെയാണ്. പ്രാവിന്റെ ഇടയിൽ കാണുന്ന ദാമ്പത്യസ്നേഹം, മനുഷ്യരുടെ ഇടയിൽ ഒരു പഴഞ്ചൊല്ലുതന്നെ ആയിട്ടുണ്ട്. കൂട കെട്ടുന്നതും, പൊരുത്തിന്നിരിക്കുന്നതും കുട്ടിയെ രക്ഷിക്കുന്നതും പൂവനും പിടയും ഒത്തിട്ടാണ്. കുട്ടി വിരിയുമ്പോൾ ശരീരത്തിന്മേൽ തൂവലുണ്ടാകയില്ല. കൂട് ഉണക്ക ചുള്ളികൾ പിണച്ചാണുണ്ടാക്കുന്നത്. സാധാരണ അത്തു മരത്തിന്മേലുള്ള ഇത്തിക്കണ്ണി കൂട്ടത്തിലായിരിക്കും. ഒരു പറങ്കിമാവിന്റെ ഇത്തിക്കണ്ണിയുടെ ഇടയിൽ സ്ഥാപിച്ചിരുന്ന ഒരു പ്രാക്കൂട് എനിക്കു കണ്ടുപിടിക്കുവാൻ വളരെ പ്രയാസം വേണ്ടി വന്നു. ചില തരം പ്രാവുകൾ പഴം തിന്നുമെങ്കിലും സാധാരണയായി പ്രാവുകൾ ധാന്യഭോജികളും ശാന്തസ്വഭാവികളുമാണ്.

മാടപ്രാവ്— (The blue rock pigeon) മാടപ്രാവ് അമ്പലങ്ങളിലും പള്ളികളിലും മനുഷ്യരുടെ വീടുകളിലും പോററ് പ്രാവുകളെപോലെ നിർഭയം പാക്കുന്ന ഒരു മെരുക്കമുള്ള പ്രാവാണ്. വെള്ളമില്ലാത്ത കണ്ടുകിണററിലും ഇവററയേ ഞാൻ കണ്ടിട്ടുണ്ട്. നിറം ഒരു മങ്ങിയ കറപ്പോടിടകലന്ന നീലയാണ്. ഓരോ ചിറകിന്റെ അററത്ത് ഈരണ്ടു കറപ്പുവരകൾ കാണും. കാൽചുകന്നിട്ടാണ്. ചിലപ്പോൾ പാറകളുടെ വിടകളിലും ഇവ കുടിയേറിപ്പാക്കാറുണ്ടെന്നു കേൾക്കുന്നു. ഇവ തീൻതിന്നാൻ പറന്നു പോകുന്നത് ഓരോ കൂട്ടമായിട്ടാണ്. ഇരുന്നൂററിൽ ചിലപ്പാനം പക്ഷികളുണ്ടായിരുന്ന ഒരു കൂട്ടത്തെ ഞാൻ കണ്ടിട്ടുണ്ട്. വിതച്ച കണ്ടങ്ങളിലും മൂത്തകണ്ടങ്ങളിലും പയറെറിഞ്ഞ പറമ്പുകളിലും ഇവ ധാരാളം വന്നു

ചേരാതിരിക്കയില്ല. ഇതിൻെറ മാംസം തിന്നാൽ കുഷ്ഠം പിടിക്കുമെന്നു ജനങ്ങൾ പറയുന്നതു വെറും അന്ധവിശ്വാസമാണ്. അമ്പലങ്ങളിലും പള്ളികളിലും സാധാരണ അധിവസിക്കുന്നതുകൊണ്ട് അത് ഒരു ദിവ്യപക്ഷിയായിരിക്കുമെന്ന് അജ്ഞന്മാർ ധരിക്കുന്നതിൽ ആശ്ചര്യമില്ലല്ലോ. ചില പള്ളികളിൽ കടിയേറിപ്പാക്കുന്ന ഇവയ്ക്കു ചെറുപയർ മുതലായ ധാന്യങ്ങൾ നേർച്ചവരാറുണ്ടത്രെ.

അരിപ്രാവ്— (The spotte pigeon) ദേഹത്തിനു മാടപ്രാവിൻെറ അത്ര സ്ഥൂലതയില്ലെങ്കിലും ഭംഗിക്ക് ഒട്ടും കുറവില്ല. നിറം ഒരു മാതിരി തവിട്ടു ചുകപ്പോ, ചാരമോ ആണ്. ചുകപ്പ് അടിയിലും ചാരം പുറത്തുമാണ്. കഴുത്തിൻെറ പിൻഭാഗം മുതുകുവരെ കറുപ്പും അതിൽ ചെറിയ വെള്ളപ്പുള്ളികളും കാണും. കാൽചുകന്നിട്ടും കൊക്കു കറുത്തിട്ടുമാണ്. ഇതിനെ നമ്മുടെ രാജ്യത്ത് എവിടേയും കാണും. വയനാട്ടിലെ നിരത്തിന്മേൽനിന്നു കൂടി ഇവൻ എപ്പോഴും മേയുന്നതു കാണും. ശിക്കാറികൾ ഇതിനെ നിർദ്ദയം വെടിവെച്ചു കൊല്ലുന്നുണ്ട്. പ്രാപ്പിടിയൻ വെട്ടൻ മുതലായ പക്ഷികളും ഇവററയെ പലപ്പോഴും പിടിച്ചുതിന്നുന്നു. ഇതിൻെറ വാൽ മാടപ്രാവിൻെറ വാലേക്കാൾ നീളമുണ്ടാകും.

പച്ചപ്രാവ്— (The green pigeon) ഇതിന്ന് ഒരേടത്തിരുന്നു ചൂളയിടുന്ന സമ്പ്രദായംകൊണ്ടു ചൂളയെന്ന മററൊരു പേരും ഉണ്ട്. ദേഹം പുറം പച്ചയും ഉദരം അസാരം മഞ്ഞയുമാണ്. ചിറകിൻെറ അററത്ത് ഒന്നുരണ്ടു കറുപ്പുവരകൾ ഉണ്ടാകും. പുറത്തു പൃഷ്ഠത്തിന്നടുക്കെ ഒരു

ചുകപ്പു പ്രദേശമുണ്ട്. ഓരോ കൂട്ടമായിട്ട് ആലിന്മേലോ പഴമുള്ള മററു വൃക്ഷങ്ങളിന്മേലോ ഇവററ വന്നു വീഴുന്നു. പഴമാണ് ഇതിൻെറ പ്രധാനാഹാരം. വലിപ്പത്തിൽ ഇത് അമ്പലപ്രാവേക്കാൾ ചെറുതാണ്. വാലിന്നു നീളം കേവലം പോരെന്നു തോന്നും. വളരെ രുചിയുള്ള മാംസമായിരിക്കകൊണ്ടു ശിക്കാറികൾ ഇതിനെ വെറുതെ വിട്ടുകളയാറില്ല. പട്ടാമ്പി സ്റ്റേഷനിൽ ഇറങ്ങി ഗുരുവായൂരിൽ ചെല്ലുന്ന നിരത്തു വഴിയായി നടന്നാൽ രണ്ടു ഭാഗത്തുമുള്ള ആലുകളിന്മേൽ ഇവയെ എത്രയെങ്കിലും കാണും. പ്രയാസപ്പെട്ടു നോക്കിയാൽ മാത്രമേ ഇലപോലെ പച്ചയായ ഇതിനെ കണ്ടുപിടിക്കാൻ സാധിക്കയുള്ളൂ. ഒരിക്കൽ ഒന്നിനെ മാത്രം കണ്ടു വെടിവെച്ചപ്പോൾ മൂന്നെണ്ണം നിലത്തു വീണത് എനിക്കനുഭവമായ ഒരു സംഭവമാണ്. ഇവയെ ധാരാളം കാണുന്നതു മഴക്കാലത്താണ്.

ചോലപ്രാവ്— ഇതു വളരെ ഭംഗിയുള്ള ഒരു തരം പ്രാവാണ്. കൊക്കും കാലും പവിഴമ്പോലെ ഇരിക്കും. കഴുത്ത് ഒരു ഇളനീല പാഞ്ഞ കരിഞ്ചുകപ്പാണെന്നു തോന്നും. മുതുകും ചിറകും സ്വർണ്ണമ്മായ പാഞ്ഞ പച്ചനിറം കൊണ്ട് ഉളിയുന്നുണ്ടാകും. വലിപ്പത്തിൽ അരിപ്രാവേക്കാളും പച്ചപ്രാവേക്കാളും പോരും. ഇതു സാധാരണയായി ഇലകളാൽ ഇടതിങ്ങിയ മരക്കൂട്ടങ്ങളുടെ ഇടയിലാണ് ചെന്നിരിക്കുന്നത്. പറക്കുന്നത് ഇന്നതാണെന്നു തിരിയാത്തവണ്ണം അമ്പുപോലെ വേഗതയിലാണ്. ചിറകടിയുടെ ശബ്ദവും ഉച്ചത്തിൽ പുറപ്പെടും. പറമ്പുകളിൽ ഒററയായിട്ടോ ഓരോ ജോടായിട്ടോ ഇവ തെണ്ടിന

ടക്കുന്നതു കാണും. ഉപദ്രവിച്ചാൽ ഇലക്കൂട്ടമുള്ള മരങ്ങളിന്മേൽ ചെന്നു വീഴും. വീണേടത്തിൽനിന്നു നാം അടുത്താലും രണ്ടാമതു വേറെ ഒരു ദിക്കിൽ വേഗമൊന്നും പോകയില്ല. ശിക്കാറികൾ ഇതിന്റെ സംഖ്യയും കറയ്ക്കുന്നുണ്ട്.

പോണ—(The inperial). പോണയെ ഒരുതരം വലിയ പ്രാവായിട്ടാ കരുതേണ്ടതുള്ളു. ഇതു ആഹാരവും അന്വേഷിച്ചു ഓരോവലിയ കൂട്ടമായി മലകളിൽനിന്നിറങ്ങി വരുന്നു, പഴങ്ങൾമാത്രമെ തിന്നുകയുള്ളു. അത് ഒരിക്കലും നിലത്തിറങ്ങുകയില്ല. ഈ രാജ്യത്തു രണ്ടുതരം പോണകളുണ്ടു ഒന്നു അരിപ്രാവിനെ പോലെ ഇരിക്കുമെങ്കിലും അരിപ്രാവിനെക്കാൾ രണ്ടുമൂന്നിരട്ടി വലിപ്പമുണ്ട്. മറ്റൊന്നു മാടപ്രാവിനെപ്പോലെ ഇരിക്കുമെങ്കിലും അതിനേക്കാൾ രണ്ടുമൂന്നിരട്ടി വലിപ്പമുണ്ട്. പനയുടെപഴം പഴുത്തേടത്ത് ഈ പോണ എത്താതിരിക്കയില്ല.

മേലെഴുതിയ പ്രാവുകളൊക്കെ നമ്മുടെ മലയാളത്തിൽ കണ്ടുവരുന്നവയാണ്. ഇപ്പോലെതന്നേ മററു രാജ്യങ്ങളിലും പലതരം പ്രാവുകളെ കാണുന്നുണ്ട്. അവരിൽ ചിലർ വലിപ്പംകൊണ്ടും വർണ്ണാഡംബരംകൊണ്ടും വിശിഷ്ടന്മാരാണ്. നമ്മുടെ പോണയെക്കാൾ വലുതും സ്ഥൂലവുമായ ശരീരത്തോടും നിറുകയിൽ റോസുനിറത്തിൽ അനേകം നേരിയ ശിഖകളോടുംകൂടിയ ഒരു പ്രാവ് ന്യൂഗിനിയിൽ അധിവസിക്കുന്നു. ഇതാണ് കിരീടിപ്രാവ് (The Victorian crowned pigeon). ഗൃഛിവാലൻ പ്രാവിന്റെ ചിറകിന്റെ അററവും വാലിന്മേലുള്ള രണ്ടു

തൂവലുകളും സൂചിപോലെ നീണ്ടിട്ടാണ്. പുറം കാടയുടെ പുറംപോലെ ഇരിക്കും. ഈ പ്രാവിനെ ഇന്ത്യാരാജ്യത്തു കാണും. ഇതിന്റെ കാലിന്റെ വിരലിന്മേൽക്കൂടി തൂവലുകൾ ഉണ്ടാകും. കാഴ്ചയിൽ ഇതിന്നു ഒരു പ്രാവിന്റെയും കാടയുടേയും ലക്ഷണങ്ങൾ ഒത്തിരിക്കും. ഇതൊന്നും കൂടാതെ മനുഷ്യൻ എത്രയോ ശതാബ്ദങ്ങളായി മെരുക്കിപ്പോററുന്ന പ്രാവുകളിലും അനേകം തരക്കാർ ഉണ്ടു. ചിലതു വീങ്ങി എപ്പോഴും വീർപ്പിക്ക ശീലമുള്ളവനാകകൊണ്ടു അതിന്നു വീർപ്പൻ (Pauter) എന്നാണ് പേർ. മറെറാന്നു വാൽ വിശറിപോലെ വളച്ചു, തല പിന്നോട്ടു ഞെളിച്ചു വാൽ തൊടാൻതക്കവണ്ണം പിടിക്കുന്നു. ഇതാണ് ലക്ക്. പിന്നെ അനേകാണ്ടു ദീൎഘമായ പരിണാമം കൊണ്ടും പരിതസ്ഥിതികൊണ്ടും പറക്കാൻ വയ്യാതായിത്തീൎന്ന ചില ഊക്കൻപ്രാവുകൾ ചില രാജ്യങ്ങളിൽ ഉണ്ടായിരുന്നു. നിസ്സഹായികളായ ആ ജന്തുക്കൾ മനുഷ്യന്റെ ഇടവിടാതെയുള്ള ദ്രോഹംകൊണ്ടു, തൈ്രാഴിയാതെ, വംശത്തോടേ നശിച്ചുപോയിട്ടുണ്ടു. ഇങ്ങിനേ നശിച്ചുപോയ ഒരു തരമാണ് അന്നപ്രാവ്. (Dodo) ഇതിനെ കണ്ടിരുന്നതു മൊറീഷ്യസ്സ് ദ്വീപിലായിരുന്നു. ഇതിന്റെ വലിപ്പംകണ്ടാൽ ഇപ്പോഴുള്ള പ്രാവുകൾ നടുങ്ങിപ്പോവും. ദേഹം ഒരു തക്കിയുടെ ദേഹത്തേക്കാൾ സ്ഥൂലവും മാംസളവുമായതായിരുന്നു. ഇതിന്നു പറക്കാൻവയ്യാ എങ്കിലും നിലത്തിൽക്കൂടേ നല്ലവണ്ണം ഓടാൻ വയ്യുമായിരുന്നു. 1644-ാമാണ്ടിലാണ് ഡച്ചുകാരിൽ ചിലർ

മേല്പറഞ്ഞ ദ്വീപിൽ കുടിയേറിപ്പാർത്തത്. അപ്പോൾ മാംസത്തിന്നു രുചിയുള്ളതും, പിടിപ്പാൻ എളുപ്പമായതും, പറക്കാൻ വയ്യാത്തതുമായ ഈ പക്ഷികൾക്ക് എന്തു ഗതിയാണുള്ളത്. മനുഷ്യർ കൂടാതെ, മനുഷ്യർ എപ്പോഴും ഒന്നിച്ചുകൊണ്ടുപോകുന്ന നായ, പൂച്ച, പന്നി മുതലായ മൃഗങ്ങളും ഇതിനെ ഒടുക്കി. ഈ മൃഗങ്ങൾ ഈ സാധുപ്പക്ഷിയുടെ മുട്ടകളേയും കുഞ്ഞുകളേയുംകൂടി നശിപ്പിച്ചു. ഇങ്ങിനെ അന്നപ്രാവ് മനുഷ്യർ തങ്ങളുടെ ഇടയിൽ വന്നുകൂടി അമ്പതുകൊല്ലം കഴിയുംമുമ്പേ നിശ്ശേഷം ഒടുങ്ങിപ്പോയി. അന്നപ്രാവിനേപ്പോലെതന്നെ ഒടുങ്ങിപ്പോയ മറെറാരുതരം പറക്കവെയ്യാത്ത ക്രൂററൻപ്രാവാണ് ഒറ്റുകപ്രാവ് (Solitaire) ഇതു പണ്ട് അധിവസിച്ചിരുന്നത് സാമോവാദ്വീപിലായിരുന്നു. തങ്ങൾക്കു ശത്രുക്കളാരുമവിടെ ഇല്ലാത്തതുകൊണ്ട് ഇവററ അവിടെ നിസ്സീമസഹസ്രങ്ങളായിപ്പെരുകി. അപ്പഴാണ് മനുഷ്യർ ആ ദ്വീപിലും കയ്യേറിപ്പാർത്തത്. അപ്പോൾ അതും അന്നപ്രാവേപ്പോലെതന്നെ ലോകരംഗത്തിൽനിന്നു അന്തർദ്ധാനം ചെയ്തു.

കോഴിപ്രാവ് – (Hocco) ഇതിനെ മെക്സിക്കോ രാജ്യത്തിലാണ് കണ്ടുവരുന്നത്. ഇത് ഏകദേശം കോഴിയുടെ അത്ര സ്ഥൂലിച്ച ഒരുതരം പ്രാവാണ്. പറക്കുവാൻ നല്ലവണ്ണം സാധിക്കുമെങ്കിലും നിലത്തുവീണിട്ടാണ് ഇരതെണ്ടുന്നത്. പഴങ്ങളും ധാന്യങ്ങളും കൂടാതേ കൃമികളേക്കൂടി ഇവററ തിന്നും. ഉഷ്ണകാലമാകുമ്പോൾ കോഴിയെപ്പോലെതന്നെ പാംസുസ്നാനം ചെയ്യുവാൻ വളരെ ഇഷ്ട

മാണ്. ജനവരിമാസത്തിലാണ് ഇവറ്റയ്ക്കു് ഇണയെടുക്കേണ്ടുന്ന വിചാരം വരുന്നത്. അപ്പോൾ ഇവററ പിടകളേയും തിരഞ്ഞു കൂടക്കൂടെ കരഞ്ഞു നടക്കുന്നുണ്ടാകും. ആളുകൾ അടുത്തുചെന്നാൽതന്നെ ഈ സമയത്ത് അതിന്നൊരു കൂസലുമുണ്ടാകയില്ല. രതിവിചാരത്തിന്നു രക്ഷാവിചാരത്തേക്കാൾ ശക്തി കൂടുമ്പോൾ എല്ലാവൎക്കുമുള്ള ഗതി ഇതുതന്നെയല്ലേ. ചിലപ്പോൾ ഒരു പെണ്ണിനേയും വളഞ്ഞു നാലഞ്ചു പൂവന്മാർ നില്ക്കുന്നതു കാണും. അങ്ങിനേയൊരവസരത്തിൽ ഒരു സായ്പ് പിടയെ വെടിവെച്ചു. ചത്ത പിടയുടെ ശവത്തിന്നരികിൽനിന്നും പൂവന്മാർ വിട്ടുപോയില്ല. ധാര ഒരു പൂവനെക്കൂടി വെടിവെച്ചു. അപ്പോൾ മാത്രമേ ബാക്കിയുള്ളവൎക്ക് ആപത്തുണ്ടെന്നു മനസ്സിലായുള്ളൂ. ഇവ കൂടുകെട്ടുന്നതു വലിയ വൃക്ഷങ്ങളിന്മേൽ ഇലയും ചുള്ളിയും പിണഞ്ഞിട്ടാണ്. പിട രണ്ടു മുട്ടയിടും. മുട്ട വിരിയുവാൻ നാലാഴ്ച വേണം. നല്ലവണ്ണം പറക്കാൻ ശക്തിവെച്ചാൽ മാത്രമേ കുഞ്ഞുകൾ കൂടുവിടുകയുള്ളൂ.

## കോഴിവംശം.

ദേഹത്തിന്നു നല്ല സ്ഥൂലത കാണും. പൂവന്നു തലമേൽ വലുതും പിടയ്ക്കു ചെറുതും പൂ കാണും. കാൽ നല്ല ബലമുള്ളതും പായുവാനുതകുന്നതുമാണ്. എല്ലാ കോഴികളും ഇരതെണ്ടുന്നതിൻമദ്ധ്യേ, നഖംകൊണ്ടു കൂടക്കൂടെ നിലം മാന്തുക പതിവാണ്. പൂവന്നു കാലിന്മേൽ ഓരോ മുള്ളുമുണ്ടു്. നല്ലവണ്ണം പറക്കുവാൻ ഒന്നിന്നും സാധിക്കയില്ല. മുട്ടയിൽനിന്നു വിരിഞ്ഞ ഉടനെ കുഞ്ഞു

കളുടെ ദേഹത്തിന്മേൽ രോമംപോലെയുള്ള തൂവൽ നിറഞ്ഞുകാണുമെന്നുമാത്രമല്ല കുഞ്ഞുകൾ തള്ളയുടേക്രൂടെ ആഹാരം പെറുക്കാനും നടക്കും. മനുഷ്യർ മെരുക്കിവളത്തുന്ന കോഴികൾ പലതരക്കാരുണ്ടെങ്കിലും അവററയുടെ വിവരണംകൊണ്ടു് സ്ഥലംമുടക്കാൻ വിചാരിക്കുന്നില്ല. ഇവിടെ വിവരിക്കാൻപോകുന്ന എല്ലാവിധം കോഴികളും കാടുകളിൽ പാക്കുന്നവററയാണ്. ആഹാരം ധാന്യങ്ങളും പുഴക്കളും ഇരകളും മററുപ്രാണികളുമാകുന്നു. കാൽകൊണ്ടു മാന്തീട്ടാണ് ഞാഞ്ഞൂലുകളേയും മററുപ്രാണികളേയും കണ്ടുപിടിക്കുന്നതു്. പൂവന്മാർ ക്രൂരമെന്നുമാത്രമല്ല, കണ്ടുമുട്ടിയാൽ അന്യോന്യം കൊത്തുകയും ചെയ്യും. കൊത്തുന്ന അവസരങ്ങളിൽ ശത്രുജന്തുക്കളുടെ സാമീപ്യവുംക്രൂടി പൂവന്മാർ പൊരുളിക്കയില്ല.

കാട— (Quail) കാടയുടെ വണ്ണം വിവരിക്കുന്നതിനേക്കാൾ അതിനേ ഒന്നുകണ്ടു നിറത്തിൻെറ മാതിരി മനസ്സിലാക്കുന്നതാണുത്തമം. ഇതിനേ കാണുന്നതു പുല്ലിക്കാട്ടിലാണ്. വാൽ ദീൎഘം കുറഞ്ഞതാണ്. നില്ക്കുമ്പോൾ കാലിൻെറ തുട കാണുകയില്ല. വലിപ്പം നന്നകുറവാണ്. ഇവററ ഓരോ ചെറിയ ക്രൂട്ടമായിട്ടു് ആഹാരം പെറുക്കാൻ നടക്കുന്നു. പേടിപ്പാൽ നിലത്തുവീണുകിടക്കുന്ന ചപ്പുകളുടെ ചുവട്ടിൽ ചെന്നൊളിക്കും. കാടയേ നമ്മുടെ രാജ്യത്തു ധാരാളം കാണും. ഇതിൻെറ മാംസം ബഹു രുചികരമാണെന്നു പറയുന്നു. മനുഷ്യന്മാർ വെടിവെച്ചിട്ടും കെണിവെച്ചിട്ടും ഇതിനെ വളരെ നശിപ്പിക്കുന്നുണ്ട്. കൌദാരി കാടയുടെ രണ്ടിരട്ടി വലിപ്പമുള്ള ഒരു

തരം പക്ഷി ആണ്. ആകൃതികൊണ്ടും പ്രകൃതികൊണ്ടും ഇവററ കാടയെപ്പോലെതന്നെ ആകുന്നു. മലയാളത്തിൽ ഞാനിതുവരെ ഈ മാതിരി പക്ഷിയെ കണ്ടിട്ടില്ല. എന്നാൽ കുറച്ചുകാലത്തിന്നുള്ളിൽ ഇതിനെ ഒററയൊററയായി പാലക്കാട്ടിൽ കണ്ടിരിക്കുന്നു എന്നു എന്നോട് ഒരു സ്നേഹിതൻ പ്രസ്താവിക്കയുണ്ടായി. വരണ്ടുകോഴി (Spur fowl) കൌദാരിയേക്കാൾ അല്പം വലുതാണ്.

കൊമ്പൻകൌദാരി— (The Californian Quail) ഇതു സാധാരണ കൌദാരിയേക്കാൾ വലുതാണ്. തലയുടെ ഇടത്തും വലത്തും ഭാഗങ്ങളിൽനിന്നു സൂചിക്കൊമ്പുകൾപോലെ ഒന്നിച്ചുകൂടിയ തൂവലുകൾ അഗ്രം നേർമ്മനായി പൊന്തിനില്ക്കുന്നുണ്ട്. ദേഹത്തിൽ ആകപ്പാടെ വെള്ളക്കുത്തുകൾ ഉണ്ട്. കൌദാരിജാതിയിൽ ഇത്ര ഭംഗിയുള്ള ഒരു പക്ഷിയെ കാണുകയില്ല. ഇത് അധിവസിക്കുന്നതു വടക്കേ ഇന്ത്യയിലാണ്. ഈ ജാതിയിലും അഞ്ചാറു തരക്കാരുണ്ട്.

കാട്ടുകോഴി— (The jungle fowl) ഇത് ഏകദേശം ഒരു നാട്ടുകോഴിയുടെ അത്ര വലിപ്പമുണ്ടാകും. ദേഹം കറുത്തിട്ടും മററു പലനിറത്തിലുമായിരിക്കും. പൂവന്റെ വാലിന്നും കഴുത്തിന്നും സ്വർണ്ണവും മററും വർണ്ണങ്ങളായ അനേകം നേരിയ തൂവലുകൾ കാണും. മലയാളത്തിലെ എല്ലാ കാട്ടിലും ഇവററയെ ധാരാളം കാണും. കാട്ടുകോഴി ഒരു കാലത്തും മെരുങ്ങുന്നില്ല. നിലത്താണ് മുട്ടയിടുന്നത്. ഒരേ സമയത്തു പന്ത്രണ്ടു മുട്ടകൾ ഇടും. കുഞ്ഞുകൾക്ക് ഒളിപ്പാൻ വളരെ സാമർത്ഥ്യമുണ്ട്. കാട്ടുകോഴി നാട്ടുകോഴി

യേക്കാറം നല്ലവണ്ണം പറക്കും. പറന്നു, ഇടതിങ്ങിയ ഇലകളുള്ള മരക്കൂട്ടത്തിൽ വീണാൽ അവിടുന്നു പുള്ളികറം തോറും തുള്ളി തന്നേക്കാണാത്ത ഒരു ഠിക്ക കണ്ടുപിടിക്കും. രാവിലെ ആറുമണിക്ക് ഇവ ആഹാരം പെറുക്കാനിറങ്ങും. മനുഷ്യരെ കണ്ട മാത്രയിൽ ഇവ പറന്നു മറഞ്ഞുകളയും. പൂവൻ ചിലപ്പോറം നാട്ടുപിടക്കോഴികറംക്ക് ഇണചേരും. നിലമ്പൂരിൽ കായലരി വീഴുന്ന കാലത്ത്, അതു സുലഭമായിത്തിന്നുന്ന നിമിത്തം കാട്ടുകോഴികറം ഒരു വക ഉദരരോഗം പിടിപെട്ടിട്ട് അനേകങ്ങറം ചത്തൊടുങ്ങിപ്പോകാറുണ്ട്. ഇതിനേയും കെണിവെച്ചു നാട്ടുകാർ പിടിക്കാറുണ്ട്.

ഗിനിക്കോഴി— (Guinea foul) തലയിലേയും കഴുത്തിലെ മുന്നററത്തിലേയും തോലിന്നു തൂവൽ കേവലം ഉണ്ടാകയില്ല. ശരീരത്തിന്റെ സ്ഥൂലതയോടൊത്തുനോക്കുമ്പോറം തലയ്ക്കും കഴുത്തിന്നും വണ്ണം കേവലം പോരെന്നു തോന്നും. ശിരസ്സിൽ ഒരു ചെറിയ പൂവുണ്ടെന്നു മാത്രമല്ല കവിളിന്റെ താഴെ ഓരോ ചെറിയ തോൽ ചെവിയുടെ കടപോലെ നില്ക്കുന്നുണ്ട്. വാൽ താറാവിന്റെ വാൽ പോലേയാണ്. ദേഹത്തിന്മേൽ ആകപ്പാടെ വൃത്തിയുള്ള വൃത്താകാരമായ വെള്ളപ്പുള്ളികറം ഉണ്ട്. മുട്ടയ്ക്കുകൂടി ഈമാതിരി പുള്ളികളുണ്ട്. പാക്കുന്നത് ഓരോ കൂട്ടമായിട്ടാണ് ഇതിന്റെ ചെമ്പുവരണ്ടുംപോലെയുള്ള കരച്ചിൽ വളരെ ദൂരത്തോളം കേറംക്കും. ഈജാതിക്കോഴിയേയും മനുഷ്യർ പോററുന്നുണ്ട്. എന്നാലും ഇവററ കുററിക്കാടുകളിലല്ലാതെ മുട്ടയിടാറില്ല. ഒരിക്കൽ ഇത് അ

ഞെട്ട ചെറിയ കുഞ്ഞുകളേയും കൂട്ടി പോററുന്ന വീട്ടിൽ വന്നാത്തു വീട്ടുകാൎക്കു നല്ലൊരു കാഴ്ചയായിരുന്നു. എത്രതന്നെ മെരുങ്ങിയാലും രാത്രിയായാൽ ഇവററ ചേക്കിരിക്കുന്നതു പുരപ്പുറത്തൊ മരത്തിന്മേലൊ ആയിരിക്കും. ആ നിലയിൽ മിക്ക സമയത്തും ഇതിനെ കല്ലുണ്ണിയും മെരുവും പിടിച്ചുതിന്നുകളയാറുണ്ട്.

പെരുവിരലൻകോഴി— (Megapodes) ഇതിൻെറ വിരലുകൾ വലുതും ബലമേറിയതുമാകുന്നു. ഇതിൻെറ സഹായത്താൽ മണ്ണും ചണ്ടിയും ഓരോ വലിയ കൂമ്പാരമാക്കി ഒരേടത്തു കൂട്ടി അതിൽ ഇതു മുട്ടയിടുന്നു. ഇതിൻെറ നിറം കറപ്പോ കരിഞ്ചുകപ്പോ ആണ്. എന്നാൽ സെലിബിസ് ദ്വീപിൽകണ്ട ഈ മാതിരി ഒരു പക്ഷിക്കു ചില വിശേഷവിധികൾ ഉണ്ടായിരുന്നു. പൂവന്നു തലമേൽ ഒരു തൊപ്പിപോലെ തോന്നുന്ന തള്ളൽ ഉണ്ടായിരുന്നു. നെഞ്ഞ് ഇളഞ്ചുകപ്പായിരുന്നു. ആഗസ്റ്റ്, സപ്തേമ്പ്ര് എന്നീ മാസങ്ങളിൽ ഇത് ഒരേടത്തു രണ്ടുമൂന്നടി കുഴിച്ച് അതിൽ പിട ഒരു വലിയ മുട്ടയിടുന്നു. എന്നിട്ട് അതിന്മേൽ ഒരടി ഉയരത്തോളം മണൽ ഇട്ടു അതു മൂടുന്നു. പത്തുപന്ത്രണ്ടു ദിവസം കഴിഞ്ഞാൽ അവിടെത്തന്നെ പിന്നേയും ഒരു മുട്ടയിടുന്നു. ഇങ്ങിനെ ഒരു പിട ആറെട്ടു മുട്ടകളിടും. കുഴി കുഴിപ്പാൻ പൂവനും പിടയേ സഹായിക്കും. ഇതു വളരെ വേഗതയിൽ പായും. എന്നാൽ ഉപദ്രവിച്ചാൽ പ്രയാസപ്പെട്ടു പറന്ന് ഒരു മരത്തിന്മേൽ ചെന്നിരിക്കും. ഒരേ കുഴിയിൽതന്നെ പല പിടകളും വന്നു മുട്ടയിടുമെന്നു കേൾക്കുന്നു. പിടയുടെ മുട്ടകൾ

ടൽ പരിശോധിച്ചാൽ ഒരു വലിയ മുട്ടയും പിന്നെയുള്ള മുട്ടകളൊക്കെ ഓരോ ചെറുപയറിൻമണിയുടെ അത്ര ചെറുതുമായിരിക്കും. ഇതിൻെറ മുട്ടതിന്നാൽ വളരെ രുചിയുള്ളതാണ്. ഒന്ന് ഉടച്ചുപകന്നാൽ ഒരു സാസർ (Saucer) നിറയെ ഉണ്ടാകും. നാട്ടുകാർ ഇതു കണ്ടെടുത്തു വെക്കുക്കാറില്ല. ചിലപ്പോൾ പെരുവിരലൻകോഴിയുടെ കൂട് പതിനഞ്ചടി ഉയരവും അറുപതടി കടവിസ്താരവും ഉള്ള ഒരു പുല്ലരിപോലെ പൊന്തിനില്ക്കുന്നതു കാണും. ഇതിൽ നാലഞ്ചടി ചോടെ മണലിന്മേൽ മുട്ടകൾ കുത്തനെ നിർത്തിവെച്ചിട്ടുണ്ടാകും. മുട്ടയിടുന്നത് അധികനാൾ ഇടവിട്ടുംകൊണ്ടായിരിക്കകൊണ്ട് എല്ലാ മുട്ടകളും ഒരേ സമയത്തു വിരിയുന്നില്ല. മുട്ടയിട്ടാൽ പിന്നെ പെരുവിരലൻകോഴി തൻെറ കുഞ്ഞുകളെപ്പററി ചിന്തിക്കുകയെ ഇല്ല. വിരിഞ്ഞു പുറത്തുവരുന്ന കുഞ്ഞു, ശരീരം ഒന്നു കുടഞ്ഞു, കാട്ടിലേക്കാണ് കുതിച്ചുപായുന്നത്. വിരിഞ്ഞ ഉടനെ ഇതിന്നു പറക്കാനുംകൂടി വയ്യുമത്രെ.

നെട്ടവാലൻ കോഴികൾ. (Phesasants)

കോഴിവംശത്തിൽപെട്ട ഏററവും ഭംഗിയുള്ള ജാതിക്കാർ നെട്ടവാലൻ കോഴികളാണ്. വാൽ ദേഹത്തെക്കാൾ വളരെ നീളമുണ്ടാകും. പൂവന്മാൎക്ക തങ്ങളുടെ വസ്ത്രാഡംബരം പൂൎണ്ണമായി പ്രകാശിക്കുവാൻ തക്കവണ്ണം തിറങ്ങണിഞ്ഞു നൃത്തംവെക്ക എന്നൊരു സമ്പ്രദായമുണ്ട്. ഇന്ത്യയിൽ ഇത്തരക്കാർ വളരെ ഉണ്ടെങ്കിലും എല്ലാററിനെപ്പററിയും പറവാൻ ഇവിടെ സ്ഥലം പോരാ. എന്നാൽ നമുക്കൊക്കെ പരിചയമുള്ള മയിൽ ഇൗ തര

ത്തിൽപെട്ട പക്ഷികളിൽവെച്ച അഗ്രഗണ്യനെന്നു കരുതുന്നതിൽ അബദ്ധമില്ല

മയിൽ- (Peacock) പൂവന്നു വാലിൻെറ സ്ഥാനത്തു സാധാരണ കോഴികളെപോലെ വാലുണ്ട്. ആ വാലിൻെറ കടയുടെ മേൽഭാഗത്തിൽ നിന്നാണു നീളവും ഭംഗിയുമുള്ള പീലിത്തൂവലുകൾ മുളക്കുന്നത്. പൂവനും പിടക്കും മസ്തകത്തിന്മേൽ ശിഖകളുണ്ട്. പിട കാണ്മാൻ ഭംഗിയില്ലെങ്കിലും പൂവൻ ബഹു ഭംഗിയുള്ള പക്ഷിയാണ്. പൂവൻെറ കഴുത്തു നീല നിറമാണ്. കണ്ണുകൾപോലെയുള്ള പൊട്ടുകൾകൊണ്ടു നിറഞ്ഞ പീലിയിൽനിന്നു പല നിറങ്ങളും ഉജ്വലിക്കുന്നതു കാണാം. പീലി ആറടി നീളമുണ്ടാകും. ഈ പീലി കുത്തനെ നിർത്തി വിശറിപോലെ വിരുത്തി, ചിറകുകൾ നിലം തൊടാൻ തക്കവണ്ണം താഴ്ത്തി, മയിൽ മെല്ലെ മെല്ലെ മുന്നോട്ടു നടക്കുകയും ഇടക്കിട്ടെ പീലികൾ വിറപ്പിച്ച ഒരു കടയുമ്പോലെയുള്ള ശബ്ദം ജനിപ്പിക്കുകയും ചെയ്യുന്നു. മയിൽ വൻകാടുകളിലാണ് അധിവസിക്കുന്നത്. എത്രയോ ഉയൎന്ന വൃക്ഷങ്ങളിന്മേലാണ് ഇതിൻെറ നില്പ്. ഇതു പാമ്പുകളെ കൊല്ലും എന്നുപറയുന്നതു ശരിയാണ്. ഒരിക്കൽ ഒരു നൃത്തംചെയ്യുന്ന മയിലിൻെറ ഭാഗത്തു സ്തംഭിച്ചപോയ പോലെ ഒരു കട്ടിവീഴ്യൻ അനങ്ങവയ്യാതെ നില്ക്കുന്നതു ഞാൻ പാലക്കാട്ടിൽവെച്ച കണ്ടിട്ടുണ്ട്. മയിലിൻെറ മാംസം രുചിയുള്ളതല്ല എന്ന എനിക്കു അനുഭവംകൊണ്ടു പറയാം. എന്നാൽ ഇതിൻെറ നെയ്ക്കു വളരെ ഗു

ണംപറയുന്നുണ്ട്. നീപ്പാൻവയ്യാതെ കോടിപ്പോയ കൈകാലുകൾക്ക് സ്വാധീനംവെക്കാൻ ഇതൊരു കൈകണ്ട മരുന്നാണത്രേ. ഉണക്കിക്കിഴിച്ചുമേൽ ഈ നൈ അസാരം തേച്ചാൽ അതു മോതിരംപോലെ വളക്കാമെന്നുമാത്രമല്ല പിന്നീടു പണ്ടെത്തെമാതിരി നിവിർത്തുകയും ചെയ്യാം.

തക്കി—(Turkey). നെററിമേൽ നിന്നു ഒരുകഷണം തോൽതൂങ്ങി കൊക്കുംകവിഞ്ഞു നില്ക്കുന്നുണ്ടു തലയും കഴുത്തും തൂവലൊന്നുമില്ലാതെ നഗ്നമായി നില്ക്കുന്നു. ഈ തോലിന്നു വർണ്ണം വൈചിത്ര്യം ധാരാളമായിത്തികയുന്നതു തക്കിക്കു വല്ല ക്ഷോഭവും നേരിടുമ്പോളാണ്. തൂവലിന്മേൽ കറപ്പ്, നീല, വെള്ള, മുതലായ പല നിറങ്ങളും കാണും. പൂവന്നു തിറയണിവാനല്ലാതെ മറെറാന്നിന്നും നേരമില്ലെന്നു തോന്നും. സാധാരണ തൊണ്ടയിൽ വല്ലതും വിലങ്ങിപ്പോയപോലെ ഒരു ശബ്ദം പുറപ്പെടുവിക്കാറുണ്ടെങ്കിലും തിറയണിയുമ്പോൾ പൂവൻ 'ഖ' എന്നൊരു ശബ്ദം ഉണ്ടാക്ക പതിവാണ്. തക്കിയേയും മനുഷ്യന്മാർ മെരുക്കിപ്പോററുന്നു. ഒരു ജോട് തക്കിയെ ഞാനും പോററിയിരുന്നു. ഒന്നു രണ്ടു മാസം കഴിഞ്ഞപ്പോൾ ഞാൻ ഒരു പിടയെ കൂട്ടിക്കൊണ്ടുവന്നു. ഒരു ദിവസം പൂവൻ പുതിയ പിടയുമായി ഇണചേന്നപ്പോൾ ആദ്യം ഉണ്ടായിരുന്ന പിട പൂവൻെറ അടുക്കെവന്നു "കേ. കേ." എന്നു അതിനെ ശകാരിച്ചുകൊണ്ട് അരമണിക്കൂർനേരത്തോളം ആ സ്ത്രീജന്തു അവൻെറ മുഖത്തു കൊത്തി. അവനോ സകല നാഡികളും തളന്നുപോയപോലെ ചിറകും താഴ്ത്തി ഇളിഭ്യനെപോലെ കററം സമ്മതി

ച്ചുകൊണ്ടു സകല പീഡകളും മൂകനായിസ്സഹിച്ചു. ഇതു കണ്ടപ്പോൾ തക്കിയെപോലെ പെണ്ണുങ്ങൾക്കിത്ര സ്വാതന്ത്ര്യം കൊടുക്കുന്ന മറെറാരു തരം പക്ഷിയില്ലെന്നു ഞാനുമുറപ്പാക്കി കാട്ടുതക്കികളെ വളരെ കാണുന്നത് അമേരിക്കയിലാണ്. ഇവ ഓരോ ചെറിയ കൂട്ടമായിട്ടാണു ഭക്ഷണത്തിന്നു നടക്കുന്നത്. ഒരേടത്തു ഭക്ഷണത്തിന്നു ക്ഷാമം നേരിട്ടാൽ തക്കികളെല്ലാം ആണും പെണ്ണും വെവ്വേറെയായി ഓരോ വലിയ സമൂഹമായിട്ടു മറെറാരു ദിക്കിലേക്കു സഞ്ചരിക്കുന്നു. ഇങ്ങിനെ പോകുന്ന ഓരോ കൂട്ടത്തിൽ ആയിരത്തിലുമധികം പേരുണ്ടാകും. ഒരു വലിയ പുഴക്കരയിൽ എത്തിയാൽ അവിടെ എല്ലാവരും ഒന്നു രണ്ടു ദിവസം വിശ്രമിക്കുന്നു. മൂന്നാമത്തെ ദിവസം എല്ലാവരും തീരദ്രുമങ്ങളിൽ പാട്ടുള്ളേടത്തോളം ഉയരത്തിൽ കേറുന്നു. പിന്നെ നായകൻ ഒരു അടയാളവാക്യം പറയുന്നതോടുകൂടി എല്ലാരും മറേറക്കരയിലേക്കു പറക്കുന്നു. പറക്കൽ ഇവററക്ക് ഒരു എളുപ്പമായ ജോലി അല്ല. ചിലർ പുഴയിൽ വീഴുമെങ്കിലും എങ്ങിനെയെങ്കിലും നീന്തിപ്പിടിച്ചു കരപററുന്നു. കരക്കെത്തിയാൽ കുറെ നേരത്തോളം ഇവററയ്ക്കു് ഒന്നും തിരിയില്ല. ആ സമയത്തു കണ്ടുകിട്ടിയാൽ ഇവററയെ അവധിയില്ലാതെ കൊല്ലുകയും ചെയ്യാം. ഇണ ചേരുന്ന കാലത്തുമാത്രമേ പൂവനും പിടയും ഒന്നിച്ചു നടക്കുകയുള്ളൂ. അതു വിപ്രവരിമാസത്തിലാണ്. പിട ഒരു പ്രത്യേക ശബ്ദം ജനിപ്പിച്ചാൽ പൂവന്മാർ അതിന്റെ അടുക്കെ പറന്നുചെല്ലും. ചില സമയം ഒരു പിടയ്ക്കുവേണ്ടി രണ്ടു പൂവന്മാർ കഠി

നമായ ദ്വന്ദയുദ്ധം ചെയ്യും. ചിലപ്പോൾ യുദ്ധത്തിൽ ഒന്നു മരിച്ചു എന്നും വരാം. അപ്പോൾ മരിച്ചവനെ കൊന്നവൻ എത്രയോ സ്നേഹത്തോടെ അടുത്തുചെന്നു താലൊലിച്ചു ഉണൎത്തുവാൻ നോക്കുന്നത് എന്തു വിചാരിച്ചിട്ടായിരിക്കുമെന്നാരറിഞ്ഞു. കാട്ടു തക്കി, പുല്ലും ചെടിയും ധാന്യവും പഴവും തിന്നുന്നതു കൂടാതെ വണ്ടുകളെയും പല്ലികളെയും തവളക്കുട്ടികളേയും തിന്നും. ഇവയുടെ ഏററവും പ്രിയപ്പെട്ട ആഹാരം കാട്ടുമുന്തിരിങ്ങയാണ്.

വെള്ളമയിൽ:— ഇതു സാധാരണ മൈലിന്റെ അത്ര വലിപ്പം വെക്കയില്ല. ദേഹം ശുദ്ധവെള്ളയാണെങ്കിലുംകൂടി വലിയ പീലിക്കെട്ടും അതിന്മേൽ കണ്ണുപോലെയുള്ള പൊട്ടുകൾ, പട്ടുനിറത്തിൽ വിളങ്ങുന്നതും കാണും. സാധാരണ മൈലിനോട് സുബ്രഹ്മണ്യന്റെ വാഹനമെന്നുവെച്ചു, ഹിന്തുക്കൾക്കു കാണുന്ന ആദരവ് ഈ മൈലിനോട് കാണുന്നില്ല. ബെല്ലാരി മുതലായ ജില്ലകളിൽനിന്നു വല്ലവരും ഒരു മയിലിനെ വെടിവെച്ചാൽ നാട്ടുകാർ അവന്റെ കഥ കഴിച്ചുകളയും.

അരമയിൽ- (Peacock Pheasant) ഇതിനെ ഹിമാലയത്തിന്മേലും മലയൻദ്വീപിലെ മലകളിന്മേലും കാണുന്നു. ഇതിന്റെ നിറം കര്ഞ്ഞുകപ്പാണ്. നീണ്ട പീലിക്കെട്ടൊന്നുമില്ലെങ്കിലും സാധാരണ വാൽ കുറെ നീണ്ടിട്ടാണ്. ആ വാലിന്മേലും ചിറകിന്മേലും പീലിക്കണ്ണുകൾ ഉണ്ട്. തലമേൽ ശിഖയൊന്നും കാണുകയില്ല.

അൎഗ്ഗൻ— (Argus pheasant) ഇതു വളരെ ഭംഗിയുള്ള ഒരു പക്ഷിയാണ്. ഈ ജാതിയിൽ രണ്ടു തരക്കാരുണ്ട്. ഒന്നു മലാക്കാവിലെ അൎഗ്ഗനും മററതു ബോർനിയോവിലെ അൎഗ്ഗനമാണ്. വളരെ ഭയമുള്ള ഒരു പക്ഷിയാകകൊണ്ടു കാട്ടിൽകൂടെ ചുററിനടന്നാലുംകൂടി ഇതിനെ ഒരു നോക്കു കണ്ടുകിട്ടി എന്നു വരില്ല. ഇതിൻെറ കാൽപാടുകൾ നോക്കി മനസ്സിലാക്കി, നാട്ടുകാർ കെണിവെച്ചു പിടിച്ചുകൊണ്ടു വന്നിട്ടാണു ബാക്കിയുള്ളവൎക്ക് ഇതിനെ കാണാനെങ്കിലും സാധിച്ചത്. വാൽ വളരെ നീണ്ട രണ്ടു തൂവലുകൾ മാത്രമാണ്. അതിന്മേൽ എത്രയൊ ചെറിയ വെള്ളക്കുത്തുകൾ ഉണ്ട്. ചിറകിൻെറ ഓരോ തൂവലിന്മേലും വരിയായിക്കണ്ണുകൾ പോലെയുള്ള പൊട്ടുകൾ ഉണ്ട്. തല വളരെ ചെറുതാണ്. അതിന്മേൽ ശിഖയുണ്ടാകയില്ല.

മനോൽ— (Monaul or Impcyan pheasant) നാട്ടുകാർ ഇതിനെ തീപ്പുറൻ (Fire-back) എന്നു വിളിക്കാറുണ്ട്. ഇതിനെ കാണുന്നതു ഹിമാലയത്തിന്മേലും ആസാമിലുമാണ്. മനോലിനെ ഹിമാലയത്തിൻെറ കിഴക്കെ അററം തുടങ്ങി പടിഞ്ഞാറെ അററംവരെ കാണാം. ഇതു സാധാരണ നില്ക്കുന്നത് ആറായിരം അടി ഉയരത്തിലുള്ള മലകളിന്മേലാണ്. എന്നാൽ ശീതകാലത്ത് ഉറച്ച മഞ്ഞുകൊണ്ടു നിവൃത്തിയില്ലാതെ വരുമ്പോൾ, ഭക്ഷണാൎത്ഥം ഇവ താഴ്വാരങ്ങളിൽ ഇറങ്ങി വരുന്നു. ആ സമയത്താണു നാട്ടുകാർ ഇതിനെ പിടിച്ചുകളയുന്നത്. എന്നാലും പിടയേയും കുഞ്ഞിനേയുമല്ലാതെ പൂവനെ കിട്ടു

ന്നതു വളരെ പ്രയാസമാണ് അവൻ ആ സമയത്തും തന്റെ ഭയം കൈവെടിയുന്നില്ല. മനോലിന്റെ ശിഖകൾ പച്ചലോഹംപോലെ മിന്നുന്നവയാണ്. കഴുത്തു തെളിഞ്ഞ ചുകപ്പാണ്. ചിലപ്പോൾ ആ വർണ്ണത്തിന്മേൽ നിന്നുതന്നെ പച്ചയും, സ്വർണ്ണവും, ചെമ്പും നിറങ്ങൾ ഉളിയുന്നുണ്ടോ എന്നു തോന്നും. പുറത്തിന്റെ ഒത്ത നടു വെള്ളത്തിട്ടാണ്. ചിറകു കറുത്തിട്ടും അതിന്റെ ചെറിയ തൂവലുകൾ പച്ചയും ചുകപ്പും ഇടകലർന്നു മിന്നുമ്പോലെയുമിരിക്കും. കണ്ണിന്റെ തോൽ നീലയാണ്. കൊക്കു കറുത്ത കൊമ്പിന്റെ നിറമാണ്. ആകപ്പാടെ ഇവൻ ഒരു മനോഹരനായ പക്ഷിയാണ്.

വാലൻ കൌദാരി— (The common pheasant) കണ്ണിന്റെ ചുററുമുള്ള തോലിന്നു ജാസ്തിശെപ്പുണ്ട്. കണ്ണിന്റെ കീഴെ തൂവലില്ലാതെ ഒരു തോൽ തൂങ്ങിനില്ക്കുന്നുണ്ട്. ആണിന്നു തലയിൽ ഇടവും വലവും ചെറിയ ഓരോ മുഴപോലെ തൂവലുകൾ എറിച്ചു നില്ക്കുന്നു. വാൽ നീണ്ടു, കട തടിച്ചും അഗ്രം കൂർത്തിട്ടുമാണ്. ഇത് ഇംഗ്ലണ്ടിൽ കൊല്ലംതോറും പതിവായ്വരുന്ന ഒരു പക്ഷിയാണ്. ഈ ജാതിപ്പക്ഷിയെ ഞാൻ വയനാട്ടിൽ കണ്ടിട്ടുണ്ട്. ഇതിനെ നാട്ടുകാർ ഒരു തരം കാട്ടുകോഴിയായിട്ടാണ് കരുതിപ്പോരുന്നത്. ഇതിന്റെ മാംസം വളരെ സ്വാദുള്ളതാണ്.

## നീർക്കോഴികൾ.

നീളമുള്ള കാലും, നീളമുള്ള നഖങ്ങളുള്ള വിരലുകളും നീർക്കോഴികളുടെ ലക്ഷണങ്ങളാണ്. വാൽക്കോഴി

ക്കോഴികെ, വാൽ മിക്കതിന്നും ഒരു അടയാളത്തിന്നു മാത്രമേ ഉണ്ടാകയുള്ളു.

പണ്ടാരക്കോഴി— (Jaena) കാലും വിരലും നഖവും വളരെ നീണ്ടിട്ടാണ്. നെററിമേൽ രോമമില്ലാത്ത തോൽ കുറിതൊട്ടപോലെ നില്ക്കുന്നുണ്ടാകും. ഇതിന്റെ കഴുത്തും ഉദരവും ഒരു ഉളിയുന്ന കറപ്പു നിറമാണ്. കൊക്ക സാമാന്യം നീണ്ടിട്ടാണ്. പൂത്താളികൾ നിറഞ്ഞ കുളങ്ങളിൽനിന്നു അതിന്റെ ഇലകളിന്മേൽക്കൂടെ ചാഞ്ചാടി നടക്കുന്ന ഈ പക്ഷിയുടെ ജീവിതരീതി വളരെ കൌതുകമുള്ളതാണ്.

വാൽക്കോഴി— (The pheasant tailed Jaena) ഉദരം ഒരു കപ്പിയുടെ നിറമാണ്. ശേഷം ഭാഗം വെള്ളയാണ്. വാലിന്റെ ഒരു തൂവൽ പൂവങ്കോഴിയുടെ വാൽപോലെ കമാനാകൃതിയിൽ വളഞ്ഞിട്ടാണ്. ഇതിനേയും താമരക്കുളങ്ങളിലാണ് കാണുന്നത്. കാലിന്റെ ആകൃതിയിൽ പണ്ടാരക്കോഴികളോടു വളരെ യോജിപ്പുണ്ട്. ഇതിന്റെ ശബ്ദത്തിന്നു പൂച്ചയുടെ മ്യാകാരത്തോടു വളരെ യോജിപ്പുണ്ട്. ചിറകിന്റെ നടുക്കു മേൽഭാഗത്ത് ഒരു മുള്ളുണ്ട്. ചിങ്കളന്മാർ ഇതിനെ പൂച്ച ഇരണ്ട എന്നാണു വിളിക്കുന്നതു ചാവക്കാട്ടു പടിഞ്ഞാറെ അററത്തുള്ള ഏരികളിൽ ഇത് എത്രയെങ്കിലും ഉണ്ട്.

നെല്ലിക്കോഴി– (The corn-crake or Land tail) കാഴ്ചയിൽ ഒരു കുളക്കോഴിയെപ്പോലെ ഇരിക്കുമെങ്കിലും നിറംകൊണ്ടു നോക്കിയാൽ ഒരു കൌദാരിയുടെ ഛായ ഉണ്ട്. കാലിന്നും വിരലിന്നും നഖത്തിന്നും പണ്ടാര

ക്കോഴികൾക്ക കാണുന്നത്ര നീളം ഒന്നുകൊണ്ടുമില്ല. വിളഞ്ഞ നെല്ലുകളിലാണ് ഇവററ വന്നുകൂടുന്നതും കൂടുകെട്ടുന്നതും. ചില സമയം നെല്ലു മൂരുമ്പോൾ ഇതിൻെറ കൂടും മൂൻപോകുന്ന മാത്രമല്ല പൊരുത്തിന്നു കിടക്കുന്നതും പറന്നുപോവാൻ മടിക്കുന്നതുമായ നെല്ലിക്കോഴിയുടെ കഴുത്തുംകൂടി അരിഞ്ഞുപോകുന്നു. അപായം ഉണ്ടെന്നറിഞ്ഞാൽ ഇവററ കുഞ്ഞുകളെക്കൊത്തിയെടുത്തു മററൊരു ദിക്കിൽ കൊണ്ടുവെക്കും.

ചണ്ടിക്കോഴി—ഇതിനെ ഒരുതരം പണ്ടാരക്കോഴിയായിട്ടുതന്നെ വിചാരിച്ചാൽമതി. വാൽക്കോഴിയുള്ളേടത്തൊക്കെ ഞാൻ ചണ്ടിക്കോഴിയേയും കണ്ടിട്ടുണ്ട്. വാൽ ഒടിഞ്ഞതുപോലെ തൂക്കിയിട്ടുംകൊണ്ടുള്ള ഇതിൻെറ പറക്കൽകാണുവാൻ കൌതുകമില്ലാത്ത ഒരു കാഴ്ചയാണ് ആമ്പലുകളുടെ ഇടയിൽകൂടിയുള്ള ചാഞ്ചാടുന്ന നടത്തം ഇതിന്നുമുണ്ട്. ചണ്ടിക്കോഴി കാഴ്ചക്ക വളരെ ഭംഗിയുള്ള പക്ഷിയാണ്. ഒരുദിവസം ചാവക്കാട്ടിൽനിന്നു ഞാൻ ഒന്നിനെ വെടിവെച്ചു. അതിനെ പരിശോധിച്ചെഴുതിവെച്ച വിവരണം ഇങ്ങിനെയായിരുന്നു. കൊക്കുള്ളമഞ്ഞനിറം—മുക്കാലിഞ്ചുനീളം—വാൽചെറുത്. ചൊട്ടപോലെനില്ക്കുന്ന നെററിമേലുള്ള തോലിൻെറ നിറം നീലനിറത്തിലുള്ള ചെടിപോലെ—കണ്ണിൻെറ നേരെമീതെ നീളത്തിൽ ഒരുവെള്ളവര—കഴുത്തു മൈലിൻെറ കഴുത്തുപോലെ ഉളിയുന്നനിറം. ചിറകും പിൻകഴുത്തും ഇളഞ്ചാണകത്തിൻെറ നിറം. ചിറകെ കഴിഞ്ഞുകപ്പുനിറം. കാലിൻെറ തുടയും ഉദരവും ചിറകിൻെറ വലിയതൂവലും ക

റപ്പ്കാൽ ഇളഞ്ചാണകത്തിൻെറനിറം-കണങ്കാലും വിരലും നഖവും നീണ്ടിട്ടു-ഒന്നാമത്തെ വിരൽ രണ്ടിഞ്ചുനീളം- അതിന്മേൽ ഒരു സന്ധി- കൂൎത്തനഖം- രണ്ടാമത്തെ വിരലിന്നു രണ്ടുസന്ധി- അരഞ്ചുനഖം- മൂന്നാമത്തെവിരൽ മൂന്നുസന്ധി-നാലാമത്തെ വിരൽ നാലുസന്ധി ഇതിന്മേലുള്ള നഖം അര ഇഞ്ചു. തുടരോമം കഴിഞ്ഞു, രോമമില്ലാതെ കിടക്കുന്ന വെറുംകാലിന്നു നാലിഞ്ചുനീളം- നെററിമേലുള്ള നീലച്ചെടിയുടെ നിറമായ തോൽ മീത്തലെ കാതിൽ തുളയുടെ മദ്ധ്യംവരെ എത്തും. അതിൻെറ ഇടവും വലവുമാണു മൂക്കിൻെറആകാരം.

കുളക്കോഴി. (The common water hen or Moorhen) പുഴയൊ കണ്ടുകുളമൊ, തോടൊ ഉണ്ടെങ്കിൽ അതിൻെറ തീരത്തിലുള്ള കുററിക്കാട്ടുകളിലോ, പുൽക്കൂട്ടത്തിലൊ കുളക്കോഴിയും ഉണ്ടു്. വാൽ നന്നക്കുറയും. ശരീരം ഒരു മാതിരിക്കറുപ്പും തൊണ്ടു വെളുപ്പുമാണ്. കാലിന്നു നല്ല നീളം കാണും. വെള്ളത്തിൽ നീന്താനും മുങ്ങാനും ബഹു സമൎത്ഥനാണ്. ചിലപ്പോൾ കൊക്കിൻെറ അററംമാത്രം പുറത്താക്കി പുഴയിൽ വളരെ നേരത്തോളം മുങ്ങിക്കിടന്നു കളയും. മനുഷ്യരുടെ നിഴൽ കണ്ടേടത്തു നില്ക്കുകയില്ല. അത്ര ഭയമാണ്. പുഴയുടേയോ തോട്ടുകളുടെയോ അടുക്കെ ഉള്ള പൊന്തകളിൽ ചെന്നൊളിപ്പാൻ ചവിട്ടിപ്പോയല്ലാതെ പറക്കുകയില്ല. ഇരകളും പുഴുക്കളുമാണു മുഖ്യാഹാരമെങ്കിലും ചെറിയ തവളക്കുട്ടികളേയും മത്സ്യങ്ങളേയും വേണ്ടെന്നുവെച്ചിട്ടില്ല. നടക്കു

മ്പോ൦ വാൽകൊണ്ട് ഒരു കലുക്കൽ ഉണ്ട്. ഇണയെ ടുക്കുന്ന കാലങ്ങളിൽ ഇവ രാവും പകലും ഒരു പോലെ കരഞ്ഞുകൊണ്ടിരിക്കും. അധികം നേരത്തോളവും ദൂരത്തോളവും ഇതിന്നു പറക്കാൻ സാധിക്കാത്തതുകൊണ്ടു, വലിയ പാടങ്ങളിലെക്കിറക്കിയാൽ ഇതിനെ പാഞ്ഞുപിടിക്കാൻ വളരെ എളുപ്പമാണ്. കുളത്തിൽ കാണുന്ന വലിയ പുല്ലുകളിലും മററുമാണ് ഇവററക്കൂടുകെട്ടുന്നത്.

താമരക്കോഴി— (Coot.) നിറം നീലയും ചുകപ്പുമാണ്. നെററിമേൽ തൂവലില്ലാത്ത തോലാകുന്ന ഒരു പൊട്ടുണ്ടു കാലിൻെറ വിരൽ തോൽകൊണ്ടു വാഴയിലപോലെയിരിക്കും. പറക്കുമ്പോ൦ കാൽചോടെ തൂങ്ങിനില്ക്കും. കുളങ്ങളിലും പുഴകളിലും പറന്നുവീണു ആഹാരം തേടുന്നു. ഇതു ക്ഷണം മെരുങ്ങും.

കൊത്തത്തീററി —(Peewit) ഇതിന്നു ഈപേർ സിദ്ധിച്ചത് ഇതിൻെറ ശബ്ദംകൊണ്ടാണ്; കൊത്തിത്തീൻ കഴിക്കുന്നിട്ടു കൊണ്ടല്ല. ചിലടിക്കിൽ ഇതിന്നു ഇത്തിത്താൻകിളി എന്നും ഇതിൻെറ ശബ്ദംകൊണ്ടു പേർ കിട്ടീട്ടുണ്ട്. ചിലപ്പോ൦ മലൎന്നുകിടക്കുന്നതുകൊണ്ടു വാനം താങ്ങി എന്നു മറെറാരുപേരും ഈപക്ഷിക്കുണ്ട്. സംസ്കൃതകാവ്യങ്ങളിൽ സന്ധ്യാവൎണ്ണനയിൽ കൊണ്ടുവരുന്ന ചക്രവാകപ്പക്ഷി ഇതായിരിക്കണം എന്നാണു എൻെറ വിശ്വാസം. ഈപക്ഷിക്കു കാൽവളരെ ദീൎഘമുണ്ട്. കണ്ണുവളരെ തുറിച്ചിട്ടാണ്. നിറം ഇന്നതെന്നു വിവരിപ്പാൻ പ്രയാസം. കൊററിയുടെ കഴുത്തിനുള്ള നിറത്തിൻെറ ഛായകാണുമ്പോ൦ തോന്നിപ്പോകും. ഇതു മൈതാനി

പോലെയുള്ള സ്ഥലങ്ങളിലും കുന്നിൻമുകളിൽ കാണുന്ന വിതാനസ്ഥലങ്ങളിലും ഒററയായിട്ടോ ജോടായിട്ടോ നടക്കുന്നതുകാണാം. വളരെ ഉയരത്തിൽ പ്രയാസംകൂടാതെ പറക്കുവാൻ സാധിക്കുമെങ്കിലും ഇതൊരിക്കലും മരത്തിന്മേൽ നില്ക്കുകയില്ല. രണ്ടടി ഉയരമുള്ള ഒരു കൊമ്പിന്മേലുംകൂടി തുള്ളിനില്ക്കുകയില്ല. ഇര, അച്ച, പ്രാണികഠം മുതലായവയാണ് ഇതിൻെറ ആഹാരം. ചിലപ്പോഠം എലികളേയും ചെറിയ ഇഴജന്തുക്കളേയും തിന്നുമെന്നു പറയുന്നു കല്ലുള്ള നിലത്താണ് ഇതു മുട്ടയിടുന്നത്. പൂവനും പിടയും പൊരുത്തിന്നിരിക്കും. ആളുകഠം അടുത്തുചെല്ലുമ്പോഠം പൊരുത്തിന്നിരിക്കുന്ന പക്ഷി പറന്നുപൊയ്ക്കളയും. ചുററുമുള്ള കല്ലുകളുടെ ഇടയിൽനിന്നു ഇതിൻെറ മുട്ടകഠം തിരിച്ചറിവാൻ സാധിക്കയില്ലെന്ന വിശ്വാസംകൊണ്ടായിരിക്കും ഈ പക്ഷിക്രൂസലില്ലാതെ പറന്നുപൊയ്ക്കളയുന്നതു കുറെ ദൂരം കടന്നുപോയാൽ ഈ പക്ഷി നിലത്തുകിടന്നുകളയും. ആ നിലയിൽ ഇതിനെകണ്ടാൽ ചുററും കാണുന്ന കല്ലുപോലെ മറെറാരു കല്ലാണെന്നു ആരും തെററിധരിച്ചുപോകും. മനോവേദനയോടുകൂടിയ നിലവിളിയൊ എന്നു തോന്നുമാറു സന്ധ്യാരംഭത്തിൽ ഇതു കരയുന്നതു ഞാൻ വളരെ പ്രാവിശ്യം കേട്ടിട്ടുണ്ട്. ഇതുകൊണ്ടായിരിക്കും ഈ പക്ഷിക്കു സന്ധ്യാസമയത്തു വീരഹമാണെന്നു പണ്ടുള്ളവർ സങ്കില്പിച്ചത്.

ചവററിലെക്കോഴി—(Thick knee or stone curlew) ഇതിൻെറ സ്വഭാവവും ആകൃതിയും കൊത്തിത്തീററിയുടേതുപോലെയാണെങ്കിലും അല്പം ഒരുവ്യത്യാസമുണ്ടു കാൽ

കൊത്തിത്തീററിയുടെ ആത്ര നീളമില്ല മുട്ട തടിച്ചിട്ടാണ്. ദേഹത്തിന്നു കൊത്തിത്തീററിയുടെ ദേഹത്തേക്കാൾ സ്ഥൂലതയുമുണ്ട്. വിശാലമായ മരുൽ പ്രദേശത്താണ് ഇതിനെ സാധാരണ കാണുന്നത്. ഇതിനെ ഓരോ ചെറിയ കൂട്ടമായിട്ടുംകാണും. ഇതു മുട്ടയിടുന്നതു നിലത്തുള്ള പൊത്തുകളിലാണ്. ഈ ജാതിപ്പക്ഷിയെ ഞാൻ സുലഭമായി കണ്ടതു ചാവക്കാട്ടിലാണ്. മണലുള്ള സ്ഥലത്തോടാണു തനിക്കു വളരെ പ്രിയം. ഇതിനെ ഞാൻ ചാവക്കാടു കടപ്പുറത്തുകൂടിക്കണ്ടിട്ടുണ്ട്. ഇതും മരത്തിന്മേലിരിക്കയില്ല.

കുടുമക്കൊത്തിത്തീററി—(Lap wing.) ഇതു വയൽപ്രദേശങ്ങളിൽനിന്നു പറന്നു കളിക്കാനിഷ്ടപ്പെടുന്ന ഒരു തരം കൊത്തിത്തീററിയാണ്. മൂർത്തിയിൽ പിന്നോട്ടും മേലോട്ടും വളഞ്ഞുനില്ക്കുന്ന ചില നേരിയ തൂവൽക്കൂട്ടങ്ങളുണ്ട്. ഈ ശിഖ ഇതിന്നു യഥേഷ്ടംനിവിർത്തുകയും താഴ്ത്തുകയും ചെയ്യാം. പിട നിലത്തുനില്ക്കുമ്പോൾ പൂവൻ മേൽഭാഗത്തുനിന്നു അവളേയും ചുററിപ്പറക്കുകയും പെട്ടെന്നു കല്ലു വീഴുമ്പോലെ അവളുടെ അടുക്കേ വീഴുകയും ചെയ്യുന്നു. പിന്നെ രണ്ടെണ്ണവുംകൂടി പറന്നു ആകാശത്തിൽ നിന്നു പല കസർത്തുകളും കളിക്കുന്നു. നിലത്താണു മുട്ടയിടുന്നത്. മുട്ടയുടെ അടുക്കെ വല്ലവരും വരാനിടയുണ്ടെന്നു കണ്ടാൽ ഈ പക്ഷി കുറെദൂരം പാഞ്ഞതിൽപിന്നെ ചട്ടയാണെന്നു നടിക്കയും അപ്പോൾ ഇതിനെ ക്ഷണംപിടിക്കാമെന്നു കരുതി ചിലർ ഇതിന്റെ പിന്നാലെ ഓടുകയും, മുട്ട ഇവരിൽനിന്നു വളരെ അകലെയായി എന്നു കണ്ടാൽ ഈ കള്ളപ്പക്ഷി തൽക്ഷണം അതിവേഗതയിൽ

പറന്നുപോകയും ചെയ്യുന്നു. ഈ പക്ഷി രാത്രിസമയത്തും കരയും.

ചവററിലെപ്പെരുങ്കോഴി— (The grey bustard) ഇതിന്റെ ശരീരം അന്നത്തിന്റെ ശരീരംപോലെ സ്ഥൂലിച്ചതാണ്. പൃഷ്ഠം കൂർത്തിട്ടാണു വാൽ ചെറുതാണു തടിച്ച വിരലിന്മേലുള്ള നഖങ്ങൾ വളരെ കറുതായിട്ടാണ്. ഇതിനെകാണുന്നതു യൂറോപ്പിലും ആഫ്രിക്കയിലും മദ്ധ്യാസ്യയിലുമാണ്. ദേഹത്തിന്നു വലിപ്പവും ദാർഢ്യവും ഉള്ളതുകൊണ്ടു ഇതു കാണ്മാൻ ഭംഗിയുള്ള പക്ഷിയാണ്. പൂവൻ പിടയേക്കാൾ വളരെ വലുതാണ്. അവന്നു താടിമേൽ കീഴോട്ടു തൂങ്ങുന്ന രോമങ്ങൾ ഉണ്ട്. ആണിന്റെ തൊണ്ടയോടു യോജിച്ചതായി ഒരു സഞ്ചികിടപ്പുണ്ട്. ഇതു കാററുകൊണ്ടു നിറയുമ്പോൾ ആണിന്നു തൊണ്ട വളരെ വീർപ്പിക്കാൻ സാധിക്കുന്നു. ഈ ഒരു ഉപകരണംകൊണ്ടു ഇതിന്നു ഉച്ചത്തിൽ ശബ്ദിക്കാനും സാധിക്കും. ഓരോരോ പുതിയ അനുഭവങ്ങൾക്കു തക്കവണ്ണം തന്റെ ജീവിതരീതി മാററുന്നതിൽ വളരെ ബുദ്ധിയും ഓർമ്മയും, സാമൎത്ഥ്യവും കാണിക്കുന്ന ഒരുതരം പക്ഷിയാണിത്. ഇതു നില്ക്കുന്നതു വിശാലമായ വിതാനസ്ഥലത്താണ്. കണ്ണിന്നു വളരെ സൂക്ഷ്മതയുള്ളതുകൊണ്ടു വളരെ ദൂരത്തിൽനിന്നു ആളുകൾ വരുന്നതു തിരിച്ചറിയുകയും ക്ഷണം പറന്നുകളകയും ചെയ്യുന്നു. രാത്രി ഉറങ്ങുമ്പോൾ ഇതിന്റെ അടുത്തെത്തിക്കളയാമെന്നു വിചാരിക്കുന്നതും അബദ്ധമാണ് ഏതു സമയത്തും രണ്ടുപൂവന്മാർ ഉറങ്ങാതെ കാവൽ നില്ക്കുന്നതാണ്. എന്നാൽ മനുഷ്യന്റെബുദ്ധി ഇതി

ൻെറ ഉപായത്തിലും കവിയുന്നു. ഇവററ വരാനിടയുള്ള സ്ഥലത്തു മനുഷ്യൻ കഴികുഴിച്ചു അതിൽ ഒളിക്കുന്നു. ആ പത്തറിയാതെ അടുത്തുവരുന്ന ഇൗ പക്ഷി അവന്നിരയായിത്തീരുകയും ചെയ്യുന്നു. വിവാഹകാലങ്ങളിൽ പൂവന്മാർ അന്യോന്യം കഠിനയുദ്ധം നടക്കുന്നു. നിലത്താണ് മുട്ടയിടുന്നത്. മനുഷ്യൻ തൊട്ടുപോയെന്നു കണ്ടാൽ മുട്ട ഉപേക്ഷിക്കുന്നു. ധാന്യങ്ങളും പ്രാണികളും മററുമാണ് ഇതിൻെറ പ്രധാനാഹാരം, വളരെ തടിച്ച പക്ഷിയാണെങ്കിലുംകൂടി ഇതിന്നു നല്ലവണ്ണം പറക്കാം. ഇൗ പക്ഷിയും മെരുങ്ങും. ഇതിൻെറ കുഞ്ഞുകൾ നാലാഴ്ചകൊണ്ടു പറക്കാറാകും.

വാലൻഞാറ— ഇതു സാക്ഷാൽ ഞാറയുടെ ജാതിയാണെന്നാരും വിചാരിക്കരുത്. ദേഹത്തിൻെറ ആകൃതിയിലും ഇരതേടുന്ന സ്വഭാവംകൊണ്ടും മാത്രമെ ഇവ ഞാറകളെന്നു അനുകരിക്കുന്നുള്ളു. വാലൻഞാറയുടെ കാലും കഴുത്തും സാക്ഷാൽ ഞാറയുടേതുപോലെ വളരെ നീണ്ടിട്ടാണ്. കൊക്കു നീണ്ടു വളവററതും അററം കൂത്തതുമാണ്. ദേഹത്തിന്നു നല്ല വലിപ്പംകാണും. നീളം നാലടിയാണ്; ഒരു രാജ്യംവിട്ടു മറെറാരു രാജ്യത്തേക്കു ഓരോ കൂട്ടമായിച്ചിലപ്പോൾ പോകുന്നത് ഇതിൻെറ തെററുവരാത്ത സമ്പ്രദായമാണ്. കൂട്ടമായിപ്പറന്നുപോകുന്നതു ഒന്നു മറെറാന്നിൻെറ പിന്നാലെയായിട്ടാണ്. ആകപ്പാടെ നോക്കുമ്പോൾ നീണ്ട ഒരു പാമ്പ് ആകാശത്തിൽക്കൂടെ പോകുന്നതാണെന്നു തോന്നും. വാലൻഞാറ എന്നു പറഞ്ഞതുകൊണ്ടു വാലിന്നുവളരെ ദീർഘമുണ്ടെന്നാരും ക

ങ്ങതങ്ങത്. സാധാരണഞ്ഞാറയുടേതിനേക്കാറം വാൽ അ ല്പം നീണ്ടു ചോടെ വീണുകൊണ്ടാണിരിപ്പ്. ഇതു വളരെ പേടിയുള്ള ഒരു പക്ഷിയാണ്. തിന്നുമ്പോഠംകൂടി വല്ല അപായവുമുണ്ടോ എന്നു കൂടക്കൂടെ സംശയഭാവത്തിൽ നാലുപുറവും നോക്കും. ഈ ഒരു സ്വഭാവവിശേഷംകൊ ണ്ടു വാലൻഞ്ഞാറയെ വെടിവെക്കുവാൻ ശിക്കാറികഠംക്ക് വളരെ പ്രയാസംനേരിടുന്നു. ഇവ കണക്കിലേറെ ധാധ്യ ങ്ങഠം തിന്നുതീക്കുന്നു. ഉറങ്ങുന്നതു ഒററക്കാലിന്മേൽ നി ന്നിട്ടാണ്. ആ സമയത്തു തലയും കഴുത്തും പുറത്തെ തൂ വലിൻെറ ഉള്ളിൽ ചെരുതുക പതിവാണ്.

പു ള്ളു ക ഠം .

കട്ടപ്പുള്ള്—(Ruff). ഇതു അധിവസിക്കുന്നതു തെ ക്കൻഅമേരിക്കയിലാണ്. നാട്ടുകാർ ഇതിന്നു കൊടുത്ത പേർ 'തെരുതെരു' എന്നാണ്. ഇതു സാധാരണ ഓരോ ജോടായിപ്പാക്കുന്നു. ഇതിൻെറവിശേഷവിധി ചിലപ്പോഠം നൃത്തംവെക്കുന്ന സമ്പ്രദായമാണ്. ഒരു ജോടു പുള്ളിൽ, ഒന്നു, മറെറാരുജോടിൻെറ അടുക്കെ പറന്നുപോകും. പു തുതായിവന്ന പുള്ളിൻെറ പിന്നാലെ ആ ജോടും നടക്കും. പിന്നെ ഈ മൂന്നും വേഗത്തിലും താളത്തിലും തുള്ളാൻ തു ടങ്ങും. തുള്ളുന്നരീതി അനുസരിച്ചു ഓരോ ശബ്ദവും പു റപ്പെടുവിക്കും. ഇതിന്നിടയിൽ നാഥനും വിരുന്നുകാരനു മായി വന്ന പക്ഷി ഉച്ചത്തിൽ ചില പ്രത്യേകശബ്ദങ്ങ ളും ഉണ്ടാക്കും. നൃത്തം അവസാനിച്ചാൽ നായകൻ ചിറ കുയത്തി, ഉച്ചത്തിൽ ശബ്ദിച്ചുകൊണ്ടു നിവൻ്നു ഇളകാതെ

നില്ക്കുന്നു. അപ്പോൾ മറെറതുരണ്ടും തൂവലുകൾ എറിച്ചു പിടിച്ചു ഒരെ വരിയിൽ വന്നുനിന്നു, അവററയുടെ കൊക്കിന്നററം നിലംതൊടുന്നവരെ മുന്നോട്ടും പിന്നോട്ടും കാലെടുത്തുവെച്ചു ആടിത്തുടങ്ങുന്നു. ഇങ്ങിനെ ഈ രണ്ടും താന്താങ്ങൾ ഉണ്ടാക്കുന്ന ശബ്ദം ക്രമേണ മങ്ങി, കേൾക്കാതാകുന്നവരെ കൊക്കിന്നററവും നിലത്തു കുത്തി കുറെനേരം നില്ക്കുന്നു. ഇതാണു നൃത്തത്തിൻെറ അവസാനാദ്ധ്യായം. അതിൻേറശേഷം നായകൻ തൻെറ ഇണയുടെ അടുക്കെത്തന്നെ പറന്നുപോകുന്നു. വളരെനേരം കഴിയുംമുമ്പെ ഇവരുടെ അടുക്കേയ്ക്കും മററൊരു നായകൻ പറന്നുവരുന്നു. അപ്പോൾ മേൽ വിവരിച്ച ക്രിയകളൊക്കെ ഈ ദമ്പതികളും നടത്തും. ഈ രസികനായ പുള്ള് വലിപ്പത്തിൽ ഒരു അരിപ്രാവോളം കഷ്ടിച്ചു കാണുകയില്ല. തലയുടെ പിന്നിൽനിന്നു നീണ്ട തൂവലുകൾ വളൻ മേലോട്ടു വളഞ്ഞു മുതുകിലേക്കു ചാരിനില്ക്കുന്നുണ്ട്. ഇതിന്നു ചിറകിൻെറ മദ്ധ്യത്തിൽ ഒരു മുള്ളുണ്ട്. നിറം ഉളിയുന്ന പച്ചയാണ്.

മണ്ണൻപുള്ള്— ഈ പക്ഷി അധിവസിക്കുന്നത് ആഫ്രിക്കയിലെ നീലനദിയുടെ തീരത്താണ് നാട്ടുകാർ ഇതിനെ 'സിക്സെക്' എന്നാണ് വിളിക്കുന്നത്. ഇത് ആഹാരം കഴിക്കുന്നതു വലിയ മണ്ണന്മാരുടെ വായയിൽ പ്രവേശിച്ചിട്ടാണെന്നു പറയുമ്പോൾ ആരും വിശ്വസിക്കുകയില്ല. തൻെറ വായയിൽ പ്രവേശിക്കുന്ന ഈച്ചയെപ്പോലും വെറുതെ വിടാത്ത മണ്ണൻ ഈ പുള്ളിനെ തിന്നാതെ വിട്ടുകളയുന്നത്, ഉണ്ടാവാൻ പാടുള്ളതല്ലെ

ന്നു തോന്നുമെങ്കിലും, പുരാണകാലത്തിലെ ഹെറൊഡോട്ടസ് എന്ന യവനപണ്ഡിതനും ഈ കാലത്തെ ക്രൂക്കധ്വാരയും ഈ സംഗതിയെ നിസ്സംശയം തെളിയിക്കുന്നു. ക്രൂക്ക, 1870-ൽ ഒന്നാമത്തേയും രണ്ടാമത്തേയും നീർപതനങ്ങളുടെ മദ്ധ്യേയുള്ള, നീലനദീതീരത്തിലെത്തിയപ്പോൾ അവിടെ ഒരു മണൽതിട്ടയും, അതിന്മേൽ വലിയ ചീങ്കണ്ണികളേയും, അടുക്കെ മണ്ണൻപുള്ളുകളേയും കണ്ടു. ക്രൂക്കധ്വാര മണൽതിട്ടയുടെ സമീപം ഒരു കുഴി ഉണ്ടാക്കി, കുഴി ചെറിയ ഒരു വേലികൊണ്ടു മറച്ചു നേരം പുലരുംമുമ്പെ തന്നെ അതിൽ ഇറങ്ങി ഒളിച്ചിരുന്നു. ഏകദേശം ഉച്ചയായപ്പോൾ രണ്ടു വലിയ വണ്ണന്മാർ കേറിവന്നു അടുത്തുള്ള മണൽതിട്ടിന്മേൽ കിടന്നു. അപ്പോൾ അനേകം മണ്ണൻപുള്ളുകൾ പറന്നുവന്നു ചീങ്കണ്ണികളുടെ ദേഹത്തിന്മേൽ വീണു; അങ്ങുമിങ്ങും നടന്നുതുടങ്ങി. അങ്ങിനെ ഇരിക്കുമ്പോൾ അതിലൊന്നു നടന്നു നടന്നു ഒരു ചീങ്കണ്ണിയുടെ വായയുടെ അരികെച്ചെന്നുനിന്നു. ചീങ്കണ്ണി വായ പിളൎന്നു. അപ്പോൾ പക്ഷി അതിന്റെ ഉള്ളിൽ കടന്നു. ചീങ്കണ്ണി ഉടൻതന്നെ തന്റെ വായ പൂട്ടി. രണ്ടു മിനുട്ടിനുള്ളിൽ ചീങ്കണ്ണി വീണ്ടും വായ തുറന്നു. ഉടനെതന്നെ മണ്ണൻപുള്ള് പുറത്തുവന്നു വെള്ളത്തിന്നരികെ പോകുന്നതു കണ്ടു. വെള്ളം അല്പം ദൂരെ ആകകൊണ്ട്, ആ പക്ഷി, വെള്ളം കുടിച്ചോ, വെള്ളത്തിൽ കുളിച്ചോ, വല്ലതും ഛൎദ്ദിച്ചോ എന്നൊന്നും ധ്വാരക്കു കാണുവാൻ സാധിച്ചില്ല. ക്ഷണം മണ്ണൻപുള്ള് രണ്ടാമത്തും മ

ടങ്ങിവന്നു ചീങ്കണ്ണിയുടെ അരികെച്ചെന്നുനിന്നു. ചീങ്കണ്ണി വായ തുറന്ന ഉടനെ പുള്ള് പിന്നേയും അതിന്റെ ഉള്ളിൽ പ്രവേശിച്ചു. ചീങ്കണ്ണി വായ പൂട്ടി ഒന്നുരണ്ടു മിനുട്ട് കഴിഞ്ഞു വായ തുറന്നപ്പോൾ പുള്ള് പിന്നേയും പുറത്തുവന്നു പുഴയുടെ തീരത്തു വെള്ളത്തിന്നരികെച്ചെല്ലുന്നതു കണ്ടു. ഇങ്ങിനെ ഒരു പുള്ള് മൂന്നു പ്രാവശ്യം മണ്ണന്റെ വായയിൽ കടക്കുന്നതും തിരികെ വരുന്നതും ക്രുക്കുധ-ര കണ്ടതായിപ്പറയുന്നു.

കൊററിപ്പുള്ള്—(Curlew) ചിലേടങ്ങളിൽ ഇതിനെ കോട്ടാൻ എന്നു വിളിച്ചുവരാറുണ്ട്. കൊക്കു നേത്തുവില്ലുപോലെ വളഞ്ഞിട്ടാണ്. ദേഹത്തിന്ന് ഒരു അരിപ്രാവിന്റെ ദേഹത്തോളം തടി ഉണ്ടാകും. ക്ഷാരവണ്ണത്തിൽ പല വലിപ്പത്തിലുള്ള കറപ്പുപുള്ളികളും വരകളുമാണ് നിറം. കഴുത്ത് ഒരുമാതിരി നീണ്ടിട്ടാണ്. ചതുപ്പുസ്ഥലത്തും ഏരികളിലും ഇവററയെ കാണുന്നു. സഞ്ചരിക്കുന്നത് ഓരോ കൂട്ടമായിട്ടാണ്. നിലത്തു പേരിന്നൊരു കൂടുണ്ടാക്കി അതിലാണ് മൂന്നോ നാലൊ മുട്ടയിടുന്നത്. വടക്കെ മലയാളത്തിലുള്ള കൊററിപ്പുള്ളുകളെല്ലാം സംഖ്യയില്ലാത്ത കൂട്ടമായിസ്സമൂഹിച്ചു ചേക്കിരിക്കാൻ ചെല്ലുന്നതു കടലൂരയിൽനിന്നു നാലഞ്ചു നാഴിക ദൂരെ സമുദ്രമദ്ധ്യത്തിൽ പൊന്തിക്കിടക്കുന്ന ഓരോരൊ വലിയ പാറകളിന്മേലാണ്. ഇവററയുടെ കാഷ്ടംകൊണ്ടു പാറ വെള്ളനിറമായ്പ്പോയതു ഞാൻ കണ്ടിട്ടുണ്ട്. രാത്രിയായാൽ ചില സരസന്മാരായ മുക്കുവന്മാർ തോണിയുംകൊണ്ടു മെല്ലെ പാറയുടെ അടുത്തുപോകുന്നു. എന്നിട്ടു പാറ

യുടെ മേൽ അടുത്തടുത്തു നിന്നുറങ്ങുന്ന പക്ഷിയുടെ മേൽ വല എറിയുന്നു. ഒരൊററ വലയിൽ ഇരുന്നൂറുമുന്നൂറ് പുള്ളുകൾ പെട്ടുപോയിട്ടു ഞാൻ കണ്ടിട്ടുണ്ട്.

തീൻപുള്ള്—(Snipe) ആകൃതിയിൽ ചെറിയ മണൽപുള്ളോട് (Sand piper) സാദൃശ്യമുണ്ടെങ്കിലും നിറത്തിനു കുറേക്കൂടി മഞ്ഞയും കട്ടിയും ചേൎന്നുകാണും. ചിറകിന്റെ അററം കൂൎത്തിട്ടാണ്. ഇതു വളരെനേരത്തോളം പറക്കുവാൻ ശേഷിയുള്ള ഒരു പുള്ളാണ്. പറക്കുമ്പോൾ താണും ചരിഞ്ഞും, പൊന്തിയും, ചില അഭ്യാസങ്ങൾ കാണിക്കും. നിലത്തു വീണ ഉടനെ ഇന്നിടത്തിൽ എന്നില്ലാതെ ഒരു പാച്ചിൽ പായും. കൊക്കു വളരെ നീണ്ടിട്ടാണ്. പുഴുവും ഇരയും പരതിപ്പിടിക്കുവാൻ നീണ്ട കൊക്കു ചളിയിലോ മണ്ണിലോ പൂത്തിനോക്കും. ഓര് സ്ഥലങ്ങളിലാണ് ഈ പക്ഷിയെ ധാരാളം കാണുന്നത്. കൂടുകെട്ടുന്നതു നിലത്താണ്. ഒരു കൂട്ടിൽ നാലു മുട്ടകൾ ഉണ്ടാകും.

മറിക്കൊക്കൻ—(Avocet) വിരലുകൾ തോൽപാട കൊണ്ടു മൂടിയ ഇതിന്റെ കാലിന്റെ നീളം കുറെ കവിഞ്ഞുപോയി എന്നത് ഒരു പക്ഷിയുടെ വിശേഷവിധിയാണെങ്കിലുംകൂടി ഇതിന്റെ വിശേഷവിധി ഇങ്ങിനെയുള്ള കാലാണെന്നു ഞാനൊരിക്കലും സമ്മതിക്കുകയില്ല. എന്തുകൊണ്ടെന്നാൽ സാധാരണ പക്ഷികളുടെ കമാനം പോലെയുള്ള കൊക്കു ഉൾഭാഗം (Concave) ചോടേയും പുറം (Convex) മീതേയുമായിട്ടാണ് നില്പ്. ഇതിന്റേതു കാഴ്ചയ്ക്ക് ആനക്കൊമ്പിന്റെ നില്പ്പോലെ നേരെ

വിപരീതമാണ്. ചതുഷ്പസ്ഥലങ്ങളിൽ മാത്രമല്ല ഇവററയെ മലകളിന്മേലുംക്രടിക്കാണും. വിരലിന്മേൽ തോൽപാടയുണ്ടെങ്കിലും ഇതൊരു നീന്തുന്ന പക്ഷിയല്ല.

കടല്പക്ഷികൾ—(Sea birds)

ഇതിൽ ചിലതിന്റെ മൂക്കിൻതുളകൾ ഓരോ കുഴലുകളായി, പുറമെ തള്ളി കൊക്കിന്മേൽ കിടക്കുന്നതു കാണും. ചിറക വളരെ നീണ്ടിട്ടായിരിക്കും.

പെരുഞ്ചിറകൻ—(Albatros)ഇതിന്റെ ചിറക കണക്കിലേറെ നീണ്ടിട്ടാണ്. ഈ പക്ഷി ആകപ്പാടെ പതിനേഴറാത്തൽ ഘനമേ ഉള്ളു എങ്കിലും ചിറക രണ്ടും നിവത്തിപ്പിടിച്ചാൽ പന്ത്രണ്ടടി ദീഘമുണ്ടാകും. നിറം ഒരു മഞ്ഞച്ചാഞ്ഞവെള്ളയാണ്. ചിറകിന്റെ ഭാഗത്തു കറപ്പാണ്. ദേഹം ഒരു താറാവിന്റെ ദേഹംപോലെ ഇരിക്കും. ഇത് എപ്പോഴും കടലിൽതന്നേ ഇരിക്കുന്നു. മുട്ടയിട്ടു വിരിക്കാൻ മാത്രമേ കരയിൽ വരികയുള്ളു. മുട്ടയിടുന്നതു കരയിൽനിന്നു വളരെ അകലെ കിടക്കുന്ന ചെറിയ ദ്വീപുകളിലൊ പാറകളിന്മേലൊ ആണ് ചില സമയത്ത് ഇതു സമുദ്രത്തിൽനിന്നു നീന്തുന്നതു കാണുമെങ്കിലും മിക്കവാറും സമയം ഇവ പറന്നുകൊണ്ടുതന്നെ കാലംകഴിക്കുന്നു. കാററും കോളുമുള്ള അവസരങ്ങളിൽ ഇത് അമ്പുപോലെ പറക്കും. സമുദ്രം തൊട്ടും തൊടാതെയും എന്ന മട്ടിൽ ഇതു പറന്നുപോകുന്നതു കണ്ടാൽ ആരും നിന്നു നോക്കിപ്പോകും. ഇവ, ഓരോ ചെറിയ ഉരൽപോലെ തോന്നുന്ന കൂട് കളിമണ്ണും പുല്ലുംകൊണ്ടു കെട്ടിയു

ണ്ടാകുന്നു. പൊരുത്തിനു കിടക്കുമ്പോൾ, അടുക്കെച്ചെ ന്നാലുംകൂടി ഈ പക്ഷി പറന്നുപോകുന്നില്ല. പൂവൻ ആ കാലത്തു പിടയുടെ അരികെ കാവലായി നില്ക്കും. വല്ലവരും അടുത്തുചെല്ലുമ്പോൾ കൊത്താൻ വരികയും ചെയ്യും.

കടൽപ്രാവ്— (Petrel) മൂക്കിന്റെ കുഴലുകൾ അടുത്തടുത്തു മീതേക്കൊക്കിന്മേൽ നില്ക്കുന്നു. ദേഹം മൂന്നടിയും വിരുത്തിയ ചിറകുകൾ രണ്ടര അടിയും നീളമുണ്ടാവും നിറം കറുപ്പാണ്. ഇതിന്റെ ആഹാരം ശവമാണ്. ചത്തുപൊന്തിക്കിടക്കുന്ന, കടൽ പൂച്ച തിമിംഗലം പക്ഷി മുതലായതിന്റെ മാംസം ഇവററ ധാരാളം തിന്നും. വളരെ ഉയരത്തിൽ, ചോടെ കിടക്കുന്ന സമുദ്രവും നോക്കി ഇത് അങ്ങുമിങ്ങും പറക്കും. ശവം കണ്ട മാത്രയിൽ ഒരു നിമിഷംകൊണ്ടു താണുവരും.

കോൾക്കടൽപ്രാവു— (The stormy petrel) കാററും കോളും കണക്കിലേറെയുണ്ടാകുന്ന സമയത്തു സമുദ്രത്തെ തൊട്ടും തൊടാതേയും പറന്നുകളിക്കുന്ന ഒരു തരം പക്ഷിയാണിത്. വാലിന്റെ കണ്ടകു ഒരു വെള്ളപ്പട്ട ഉണ്ട്. ശേഷംഭാഗം കറുപ്പാണ്. തലയും കൊക്കും മാത്രം കണ്ടാൽ ഇതു ഒരു പ്രാവാണെന്നു സംശയിച്ചുപോകും.

കടക്കാക്ക (sea Gull) കാൽവിരലുകൾ പാടകെട്ടിയതാണ്. ഓരോകൂട്ടമായിട്ടേ ഇവ സഞ്ചരിക്കയുള്ളൂ. നല്ലവണ്ണം പറക്കാൻ സാധിക്കുമെന്നു മാത്രമല്ല ചിറകനക്കാതെ ആകാശത്തിൽകൂടെ ഒഴകിക്കളിക്കാനും സാധി

ക്കം. നെററിപ്പൊട്ടൽ കടക്കാക്ക മിക്കവാറും സമയം വെള്ളത്തിൽ തന്നെ കിടക്കുന്നു. കാൽവളരെ ചെറുതാകകൊണ്ടു നെററിപ്പൊട്ടൽ കടക്കാക്ക ഭൂമിയിൽക്കൂടെ നല്ലവണ്ണം നടപ്പാൻ കഴിയുന്നില്ല. ആഹാരം മത്സ്യവും ചെമ്മീനും മററുമാണ്. കടല്ക്കരയിൽ കാണുന്ന മററു രണ്ടുതരങ്ങൾ കരിമ്മുതുകൻ കടക്കാക്കയും കരിന്തലയൻ കടക്കാക്കയുമാണ്. വാസ്തവത്തിൽ ഈ പക്ഷികൾക്കു നമ്മുടെ കാക്കയുമായിട്ടു യാതൊരു ബന്ധുവുമില്ല. ഇതൊരുതരം കാക്കയാണെന്ന വിചാരത്തിന്മേൽ ചിലരാരും ഇതിൻെറ മാംസം തൊടാറില്ല.

കടൽക്രൂവ— (skua) ഇതു കടക്കാക്കയുടെ ഒരു വകഭേദം മാത്രമാണ്. ചില ദ്വീപിൽ ഇവ ധാരാളമായിസ്സമൂഹിക്കുന്നു. അവിടെ വല്ലവരും ചെല്ലുമ്പോൾ ഇവ അവരെ കൊത്താൻ വരുന്നതുകൊണ്ടു കപ്പക്കാർ ഇതിനെ അസംഖ്യമായി വെടിവെച്ചുകൊല്ലുന്നു.

കടൽതാറാവു— (Guillemot) ശരീരം തറാവിൻെറ മാതിരിയാണെങ്കിലും കൊക്ക കൂർത്തിട്ടാണ്. ഒരു താറാവ് എഴുന്നേററുനിന്നു, ശരീരം കുത്തനെ നിൎത്തിയപോലെയാണ് ഇതിൻെറ സ്വാഭാവികമായനില്പ്. ഇത് എത്രയോ വലിയ സമൂഹമായിട്ടു കടലിലുള്ള വലിയ പാറകളിന്മേലാണ് പാൎക്കുന്നത്. ഒരതിൻെറ അടുത്തു വല്ല തോണിയോ മററോ കൊണ്ടുപോയാൽ, സീമയില്ലാത്ത കടൽതാറാവുകൾ പറന്നുപോകുന്നതു കാണും. അനേകങ്ങൾ കടലിൽ തുള്ളി മുങ്ങിക്കളയുന്നതും കാണും. പാറയുടെ മുകളിൽ കേറിനോക്കിയാൽ അവിടവിടെ, കാ

ററിന്നു പാറിപോകുമൊ എന്ന ശങ്ക ജനിക്കുമാറു, കണ്ണ ക്കില്ലാത്ത മുട്ടകൾ നിരന്നു കിടക്കുന്നതുകാണാം. ഇതി ന്റെ മുട്ടകൾക്കു പല വർണ്ണങ്ങളുമുണ്ടാകും. ചില മുട്ടകൾ കടും പച്ചയാണ്. ആളുകളുടെ ഉപദ്രവം തീൎന്നാൽ ക ടൽതാറാവുകൾ വീണ്ടും തങ്ങളുടെ സ്ഥാനത്തെത്തി, കൊക്കുകൊണ്ടു മുട്ടകൾ തങ്ങളുടെ കാലിന്നിടയിലാക്കി പ്പൊരുന്നിരിന്നു കിടക്കും.

മുങ്ങൻ— (Diver) ആകൃതിയിൽ മുമ്പറഞ്ഞ പ ക്ഷിയോട് ഏതാണ്ടൊക്കുമെങ്കിലും ഇതിന്റെ വാൽ കുറുതായി വൃത്താകാരത്തിലാണ്. കഴുത്ത്, കടൽതാറാ വിന്റെ കഴുത്തേക്കാൾ നീണ്ടിട്ടാണ്. ഈ കാൎയ്യത്തിൽ ഇതു കുടുമക്കടൻതാറാവിനോടാണ് സാദൃശ്യം കാട്ടുന്ന ത്. ഇതിന്നു സൌകൎയ്യകരമായ വാസസ്ഥലം വെള്ളം ഒന്നുതന്നെയാണ്. വളരെ വേഗതയിൽ പറക്കാൻ വ യ്യുമെങ്കിലും ഇത് അപൂൎവ്വമായിട്ടേ പറക്കാറുള്ളു. ക രയിൽ കൂടെ എത്രയോ പ്രയാസപ്പെട്ടും ആഭാസ മായിട്ടും മാത്രമേ നടക്കാൻ കഴികയുള്ളു എങ്കിലും, വെ ള്ളത്തിൽനിന്ന്, ഇതിന്ന് എത്രയോ ഭംഗിയായും വൃ ത്തിയായും വേഗതയിലും നീന്തിക്കളിക്കാം. ഭയം നേരി ട്ടാൽ ശരീരം ആകപ്പാടെ വെള്ളത്തിൽ ആഴ്ത്തി വെറും കൊക്കും തലയും മാത്രം മീതേ കാണിച്ചു നീന്തുന്നു. വെ ള്ളത്തിൽ കുടുങ്ങുന്നെ ആണ്ടുകളയുമ്പോൾ, ആ സ്ഥലത്തു ചെറിയ ഒരു അലയുംകൂടി പുറപ്പെട്ടു കാണുന്നില്ല. പറ ക്കാൻ നോക്കുമ്പോൾ, തന്റെ ശരീരം പൊന്തിക്കാൻ ബു ദ്ധിമുട്ടുണ്ടെന്നു തോന്നിപ്പോകുംപ്രകാരം കുറേ ദൂരത്തോളം

ചിറകിട്ടടിക്കേണ്ടിവരുന്നു. വളരെ ഉയരത്തിൽ പൊന്തിയാൽ ഇത് ഒരു വല്ലാത്ത ശബ്ദത്തിൽ കരയുന്നു. ഇതിൻെറ കരച്ചിലിന്നു മുങ്ങിച്ചാകാൻ പോകുന്നവൻെറ വിലാപരോദനത്തോടു വളരെ സാമ്യത ഉണ്ടാകും. ചിലേടങ്ങളിൽ ഇതിൻെറ കരയിൽ മഴയുടെ അടയാളമാണെന്നു കരുതപ്പെടുന്നു. വെള്ളമുള്ള ദിക്കിൻെറ തീരത്തു ചെറിയ ഒരു കുഴികുഴിച്ചു്, അതിൽ പുല്ലും മററും കൊണ്ടുവെച്ചിട്ടാണ് കൂടുണ്ടാക്കുന്നത്. മുട്ടവല്ലവരും അപഹരിച്ചാൽ രണ്ടുമൂന്നു ദിവസം കൂട്ടിന്നരികെനിന്നു നിലവിളിച്ചു കാലം കഴിക്കും. ഉപജീവനം കഴിക്കുന്നതു വെള്ളത്തിൽ മുങ്ങി മത്സ്യത്തെ പിടിച്ചാണ്. ഇതിനെ ധാരാളം കാണുന്നത് എത്രയോ വടക്കുള്ള ശീതദിക്കുകളിലാണ്.

കുടുമക്കടൽത്താറാവ — (Grebe) കഴുത്തും കൊക്കും നീണ്ടിട്ടാണെങ്കിലും വാൽ കേവലമില്ലെന്നു പറയാം. ഇതിൻെറ തൂവലിന്നു വളരെ ഭംഗിയും മിനുസവുമുണ്ട്. ഇതു ഹേതുവായിട്ടു സ്ത്രീകൾ അണിയുന്ന ചില സാമാനങ്ങളിൽ ഈ തൂവൽ ഒരു അലങ്കാരസാധനമായിപ്പിടിപ്പിക്കാറുണ്ട്. ഈ അലങ്കാരാർത്ഥം അനേകം കുടുമക്കടൽത്താറാവുകൾ കൊല്ലപ്പെടുന്നുണ്ടു തലയിൽനിന്ന് ഇടത്തും വലത്തും ഓരോ പിടി നേരിയ തൂവലുകൾ കൊമ്പുപോലെ ഓരോ ഭാഗത്തു വളഞ്ഞു നില്ക്കുന്നതു കൂടാതെ, താടി ഉൾപ്പടെ ചെള്ളയുടെ കടതുടങ്ങി, മുഖത്തിന്നു ചുററുമായി, താടിപോലെ നീണ്ട തൂവൽ കിടപ്പുണ്ട്. ഇതും ഒരു കടല്പക്ഷിയാണെങ്കിലും ഇതു സാധാരണ കാലം കഴിക്കുന്നതു ശുദ്ധജലമുള്ള തടാകങ്ങളിലാണ്. പല്ലിൻേറയും ച

ണ്ടിയുടേയും വ്യവസ്ഥയില്ലാത്ത ഒരു ക്രമ്പാരമാണ് ഇതിന്റെ കൂട. കൂട വിട്ടപ്പോഠം തള്ളപ്പല്ലുകഠംകൊണ്ടു മുട്ട മൂടുന്ന നിമിത്തം, കൂട കണ്ടാൽകൂടി, കൂടാണെന്നു കണ്ടുതിരിപ്പാൻ വളരെ പ്രയാസമാണ്.

വീപ്പൻ— (The Arctic Puffin) ഇരിപ്പു കടൽതാറാവിനെപോലെ നിവിന്നിട്ടാണ്. ദേഹം വീപ്പിച്ചു പിടിച്ചപോലെ സ്ഥൂലമായിട്ടാണ്. കൊക്കു പരന്നു കറുതായിട്ടാണ് തടിച്ച തല ദേഹത്തിൽ എടുത്തുവെച്ചപോലെ തോന്നുംവിധം കഴുത്തു കേവലം ഇല്ല. കവിളും നെഞ്ചും ഉദരവും വെള്ളനിറവും ശേഷം ഭാഗം കറപ്പുമാണ്. കറപ്പു താടിയുടെ ചോടേയും വ്യാപിച്ചു കഴുത്തിന്ന് ഒരു പട്ടയിട്ടപോലെ നില്ക്കുന്നു. ഇതിന്നു നല്ലവണ്ണം പറക്കാൻ കഴിയുമെങ്കിലും ഉത്തരശൈത്യമേഖലയിൽ കാണുന്ന പാറകളിന്മേൽ ഓരോ കൂട്ടമായി ബിംബങ്ങഠംപോലെ, ഇളകാതെ ഇരുന്നു കാലം കഴിക്കുന്നനിലയിലാണ് ഇതിനെ എപ്പോഴും കാണുന്നത്.

നിവിരൻ അല്ലെങ്കിൽ ചുക്കാൻ ചിറകൻ— (Penguin) ഇതിന്റെ ശരീരം വളരെ നീണ്ടു തടിച്ചിട്ടാണ്. മുന്നംശത്തേക്കാഠം പിന്നാംശത്തിന്നാണ് വളരെ തടികാണുന്നത്. പുറത്തെ തൂവലിന്റെ നിൽപു കണ്ടാൽ ചെറിയ ഉത്തിളുകഠം നിരത്തിവെച്ചപോലെ തോന്നും. കൊക്കു കൂർത്തിട്ടാണ്. ഇതിന്റെ അഗ്രം റോസിന്റെ മുള്ളുപോലെയാണ് നീണ്ടു തൂവൽ കേവലം ഇല്ലാത്ത ചിറകു കഠം തുഴയായിട്ടല്ലാതെ പറക്കാനുപയോഗിച്ചുകൂട. വാൽ

ചെറിയ കററിപോലെയാണ്. കാലിന്നു മടമ്പുവരെ തൂവൽ ഉണ്ടു് ദേഹത്തിൻെറ മുൻഭാഗം വളഞ്ഞിട്ടും പുറം കറത്തിട്ടുമാണ്. മുഖത്തിന്നും തൊണ്ടയ്ക്കും കറപ്പു ജാസ്തിയായിക്കാണും. രണ്ടു കാലിന്മേൽ നല്ലവണ്ണം നിവിന്നിട്ടാണ് നില്പ്. അപ്പോൾ വാൽ നിലത്തു കുത്തും. കടലിലുള്ള ദ്വീപുകളിൽ ഓരോ വലിയ സമൂഹമായിട്ടാണ് ഇവററ കൂട്ടുന്നത്. മെക്വാറിദ്വീപിൽ നാല്പത് ഏക്കർ സ്ഥലം നിറയുവാൻ തക്കവണ്ണം ഇവററയുടെ ഒരു വലിയ സമൂഹം നില്ക്കുന്നതു കണ്ടിട്ടുണ്ടു്. ഇതിൻെറ ശരിയായ സംഖ്യ ഗണിക്കുവാനൊരുവനാലും സാധിക്കയില്ല. ഒരു നിമിഷത്തിന്നുള്ളിൽ നാല്പതിന്നായിരം ജന്തുക്കൾ വെള്ളത്തിൽ ചാടുന്നുണ്ടെങ്കിൽ അത്രക്കത്ര വെള്ളത്തിൽനിന്നു കേറിവരികയും ചെയ്യുന്നുണ്ടു്. തൂവലുകൾ ചെറുതും, സാധാരണ പക്ഷികളുടെ തൂവലുകളുടെ ഇടയിൽ കാണുന്ന തൂവലുകൾപോലെ ചെറുതും മൃദുവും പഞ്ഞിപോലെ തോന്നുന്നതുമാകകൊണ്ടു് നീന്താൻ കേവലം തടസ്ഥം നേരിടുന്നില്ല. ഈ ജാതിയിൽ ഇരുപതു തരം പക്ഷികളുണ്ടു്. ചിലതിന്നു നെററിന്മേൽനിന്നു പുറപ്പെട്ടു, പിന്നോക്കം പാഞ്ഞു നില്ക്കുന്ന രോമംപോലെയുള്ള ശിഖകൾ ഉണ്ടാകും. സാധാരണ അധിവസിക്കുന്നത് അത്യന്തം ശീതമുള്ള ദിക്കുകളിലാണ്. ദക്ഷിണധ്രുവത്തിൽ ആരെങ്കിലും ചെന്നിറങ്ങിയാൽ താറാവിനെപോലെ കരഞ്ഞുകൊണ്ടു ഒരു തരം നിവിരൻ നേരിട്ടുവരും. പൂച്ചയേക്കാൾ ചൈതന്യമുള്ള ഒരു ജന്തുവാകകൊണ്ടു് ഇതിനെ കൊല്ലാൻ വളരെ വൈഷമ്യമുണ്ടു്. തലയോടു് അടിച്ചു നുറുക്കിക്കള

ഞ്ഞിട്ടുകൂടി നിവിരൻ ജീവിച്ചുപോയിട്ടുണ്ട്. പാറകളിൽ കാണുന്ന ചെറിയ കുഴികളാണ് ഇതിൻെറ കൂട്. കരക്കെത്തിയാൽ നടക്കാനെ സാധിക്കയുള്ളു. ആളുകൾ വഴിയെ പാഞ്ഞാൽ, ഓടുന്നതു തിരിഞ്ഞു നോക്കിക്കൊണ്ടാണ്. അപ്പോൾ അതു ചിലപ്പോൾ തടഞ്ഞു വീഴുന്നതും ഉരുണ്ടുപോകുന്നതും കാണും. ചെറിയ കുട്ടിയെച്ചെന്നു തലോടുമ്പോൾ അതു വെറുപ്പു കാണിക്കാതെ നിന്നു കാണിച്ചുതരും. എന്നാൽ തള്ള കണ്ടാൽ കൊത്താൻ തക്കവണ്ണം ഓടിവരും. നിവിരൻ നല്ല കൃത്യവും ചിട്ടയുമുള്ള പക്ഷിയാണ്. രാവിലെ ഭക്ഷണാവശ്യം സമുദ്രത്തിൽ ഇറങ്ങിയാൽ ഒന്നുരണ്ടു മണിക്കൂർകൊണ്ടു പള്ളയും നിറച്ചു, അതു പാറമേൽ ഓരോന്ന് അതതിൻെറ പ്രത്യേകസ്ഥാനത്തു ചെന്നിരിക്കും. ഇതു ചിലപ്പോൾ കടൽപൂച്ചകൾക്കിരയാകുന്നു.

ഒട്ടകപ്പക്ഷികൾ (Ostriches)

ഭൂമിയിലുള്ള പക്ഷികളിൽവെച്ച് ഏററവും വലുത് ഒട്ടകപ്പക്ഷികളാണ്. കാലിന്മേൽ രണ്ടു വിരൽ മാത്രമേ ഉള്ളു. കൊക്കു ചെറുതാണ്. തുടയെല്ലു വളരെ നീണ്ടിട്ടാണ്. ചിറകു വെറും ഒരു അടയാളത്തിന്നു മാത്രമേ ഉള്ളു. അതുകൊണ്ട് ഈ ജാതിപ്പക്ഷികൾക്കു പറന്നുകൂടാ എന്നതു സിദ്ധമാണല്ലോ. നീണ്ടകാലുകളിന്മേൽ എടുത്തുവെച്ചപോലെ തോന്നുന്ന പൊതിപോലെ തടിച്ച ശരീരവും അതിൽനിന്നു വടിപോലെ നീണ്ടു പൊന്തുന്ന കഴുത്തും ചെറിയ തലയും ഈ പക്ഷിയെ വളരെ വിരൂപി

യാക്കുന്നുണ്ട്. കൊക്ക ചെറുതാണെങ്കിലും വളരെ പിള ക്കുവാൻ സാധിക്കും. തൂവൽ നേരിയ രോമംപോലെ ഇ രിക്കും. വളരെ ഭംഗിയുള്ള വാൽതൂവലിന്നു വലിയ വിലകി ട്ടും. മുട്ടയിൽനിന്നുവിരിഞ്ഞ ഉടനെ കുഞ്ഞ് എഴുന്നേററുന ടക്കും. മുട്ടയുടെ നിറം മഞ്ഞപാഞ്ഞ വെള്ളയാണ്. പൂ വൻ പിടയേക്കാൾ വളരെ വലുതാണ്. ഇവററയെ കാ ണുന്നത് ആഫ്രിക്കയിലെ മരുഭൂമികളിലാണ്. അറബി യ, സിറിയ, മെസപ്പോട്ടേമിയാ എന്നീ രാജ്യങ്ങളിലും ഇ വയെ കണ്ടുവരാറുണ്ട്. ചിലതിന്നു തൂവലില്ലാത്ത കഴ ത്തും കാലും ചുകപ്പു നിറമായിരിക്കും. വേറെ ചിലതിന്നു ആ ഭാഗങ്ങൾ നീലനിറമാണ്. ചില തരം ഒട്ടകപ്പക്ഷി നാലടി പത്തുഞ്ചു നീളമുണ്ടാകും. ഭംഗിയുള്ള തൂവലിന്നു വേണ്ടി ഇവററയേ വേട്ടയാടിക്കൊല്ലുന്നതുകൊണ്ട് ഇതു സംഖ്യയിൽ വളരെ കുറഞ്ഞുപോയിട്ടുണ്ട്. ഇവററ ഇര തേണ്ടാൻ നടക്കുന്നതു പത്തു മുതൽ ഇരുപതോളമെണ്ണമു ള്ള ഓരോ കൂട്ടമായിട്ടാണ്. നീണ്ട കഴുത്തുള്ളതുകൊണ്ടു വളരെ ദൂരത്തോളം ഇതിന്നു കാണാൻ സാധിക്കുന്നു. പ റന്നുകൂടെങ്കിലും ഇതിന്നു വളരെ വേഗതയിൽ പായാം. ആഫ്രിക്കയിലെ അതിശീഘ്രഗാമികളായ മാനുകളുംകൂടി ഇവററയോടു വേഗതയിൽ കിടയല്ല. പായുമ്പോൾ ചി റകുകൾ എറിച്ചുപിടിക്കും. ഇതിന്നു വളരെ ദൂരത്തോളം ക്ഷീണം തട്ടാതെ പായുവാനുള്ള ശക്തിയുമുണ്ട്. പക്ഷേ പാച്ചിൽ ഒരു പ്രത്യേകസ്ഥലം ചുററിക്കൊണ്ടുതന്നെയാ യിരിക്കുകൊണ്ടു കുതിരമേലേറിപ്പോകുന്നവക്ക് ഇതിനെ വെടിവെക്കുവാൻ സാധിക്കുന്നു ഉഷ്ണകാലത്തു കടലിന്റേറ

യൊ തടാകത്തിൻേറയൊ അടുത്തെത്തിയാൽ ഇവററ കു ളിക്കും. കുളിക്കുന്നതു കഴുത്തോളം വെള്ളത്തിൽ ഇറങ്ങി നിന്നിട്ടാണ്. ഭക്ഷണത്തിന്ന് ഉപ്പ് അത്യാവശ്യമാണു പോലും ഒട്ടകപ്പക്ഷി ദഹനവീൎയ്യത്തിന്നു ശ്രുതിപ്പെട്ട ഒരു ജന്തുവാണ്. ഇവൻ എന്തും തിന്നും. കല്ലും മണലും എ ല്ലും ലോഹവും ഇവൻ കൊത്തി വിഴുങ്ങാതിരിക്കില്ല. മെ രുങ്ങിയ ഒട്ടകപ്പക്ഷിക്ക് ഈ മാതിരി സ്വഭാവം വളരെ വൎദ്ധിച്ചു കാണും. ചെറിയ മൃഗങ്ങളേയും പക്ഷികളേയും പല്ലികളേയും പ്രാണികളേയും കൂടാതെ ഇലയും പുല്ലും ഫലവും വിത്തുംകൂടി ഇവൻ തിന്നും. അടുക്കെ വെള്ളമു ണ്ടെങ്കിൽ ഒട്ടകപ്പക്ഷി കൂടക്കൂടെ വെള്ളം കുടിക്കും. ഒട്ട കപ്പക്ഷി യുദ്ധം ചെയ്യുന്നത് അതിൻെറ ശക്തിയുള്ള കാൽകൊണ്ടാണ്. ഇവൻെറ ഒരു ചവിട്ടു കിട്ടിയാൽ ചി ല്ലറ ജീവികളൊന്നും ബാക്കിയുണ്ടാകയില്ല. ഓരോ പൂവ ന്നു മൂന്നോ നാലോ പിടകൾ വേണം. എല്ലാ പിടകളും ഒരു കൂട്ടിലാണ് മുട്ടയിടുന്നത്. ഒരു കൂട്ടിൽനിന്ന് ഇരു പതു മുട്ടകൾ വിരിഞ്ഞതായിക്കണ്ടിട്ടുണ്ട്. ചില മുട്ടകൾ കുട്ടികളുടെ ആഹാരമായുപയോഗിക്കാൻവേണ്ടി ഇവററ കൂട്ടിൻെറ പുറത്തിടുന്നു. പതിവായിപ്പോരുന്നതിന്നു കിട ക്കുന്നതു പൂവനാണ്. വളരെ ഉഷ്ണഭൂമിയാണെങ്കിൽ ഒട്ട കപ്പക്ഷി മണലിൽ മുട്ടയിടുകയല്ലാതെ മുട്ടയിന്മേൽ പൊ രുന്നതിന്നു കിടക്കാറില്ല. ഒരു കാൎയ്യവും വേണ്ടെന്നുവെക്കാ ത്ത മാനുഷഘാതകന്മാർ ഒട്ടകപ്പക്ഷിയേയും ദ്രോഹി ക്കാൻ ചെല്ലാറുണ്ട്. കുതിരപ്പുറത്തു കേറി ഒരു കൂട്ടം ജ നങ്ങൾ ഒട്ടകപ്പക്ഷികളെ വളഞ്ഞിട്ട് അവററയെ നിൎദ്ദയം

നിഹനിക്കാറുണ്ട്. വേറെ ചില കൂട്ടർ ഒട്ടകപ്പക്ഷിയുടെ തോലുമൂടത്തു, കള്ളി തിരിച്ചറിവാൻ സാധിക്കാത്ത ആ സാധുക്കളുടെ കൂട്ടത്തിൽ കടന്നുകൂടി അവിടന്ന് ഓരോ ന്നോരോന്നായി ഇവററയെ എയ്തു കൊല്ലുന്നു. ചിലർ കുള്ള ക്കണ്ടുകൾ ഒഴിച്ച് ആനയെ പിടിക്കുമ്പോലെ ഇവററയെ പിടിക്കുന്നു.

അമേരിക്കയിലെ ഒട്ടകപ്പക്ഷി— (Rhea) ആ രാജ്യക്കാർ ഈ പക്ഷിയെ 'റീ' എന്നാണു വിളിക്കുന്നത്. ഇതിന്നു കാലിന്മേൽ മുമ്മൂന്നുവിരലുകൾ ഉണ്ട്. നഖം വളഞ്ഞിട്ടാണ്. സാധാരണ ഒട്ടകപ്പക്ഷിയോടു താരതമ്യപ്പെടുത്തിനോക്കുമ്പോൾ ചിറകു അല്പം വലുതാണ്. കൊക്ക് അഗ്രം ഉരുണ്ടിട്ടും കടപരന്നിട്ടുമാണ്. തലയിലും കഴുത്തിലും ഉള്ള തൂവലുകൾ നേർത്തു ചെറുതായി കൂർത്തതാകുന്നു. ദേഹത്തിന്മേലുള്ള തൂവലുകൾ പരന്നുരുണ്ടു വലിപ്പമുള്ളവയാകുന്നു. ഇവ തെക്കൻ അമേരിക്കയിലെ മൈതാനിപോലെ വിശാലമായ വലിയ തുറസ്സുസ്ഥലങ്ങളിൽ ഓരാ വലിയ കൂട്ടമായിപ്പാർക്കുന്നു. ഒരു പൂവനു അഞ്ചുമുതൽ ഏഴുവരെ പിടയുണ്ടാകും. ഇതിൻെറ നീലനിറമായ തൂവൽ ഇതു അധിവസിക്കുന്ന ദിക്കിലെ പുല്ലുകളോടു നല്ലവണ്ണം യോജിക്കുന്നതുകൊണ്ടു അടുത്തെത്തിയാൽകൂടി ഇതിനെ വേഗംകണ്ടു തിരിക്കാൻ സാധിക്കയില്ല. ഇതിൻെറ വഴിയെ പായുമ്പോൾ റി ഒരു ചിറകുമാത്രമെ എറിച്ചുപിടിക്കുന്നുള്ളൂ. ഉഷ്ണകാലത്തിൽ വെള്ളത്തിലിറങ്ങുമെന്നു മാത്രമല്ല നീന്തിക്കളിക്കുകയും കൂടിച്ചെയ്യും. അവിടേയും ഇവിടേയും തോന്നിയപോലെ മുട്ടകളിട്ടതു കാണുമ്പോൾ, മുട്ട

കൾ ഓരോരൊദിക്കിൽ വേറിയതാണെന്നു തോന്നും. ഇതുകൊണ്ടൊന്നും ഇവൻ ഒരു സൂക്ഷ്മമില്ലാത്ത പക്ഷിയാണെന്നു കരുതിപ്പോകരുത്. ഇവൻ ആ നിലയിൽ മുട്ടകൾ ഇട്ടേച്ചുപോകയില്ല. കുറെ കഴിയുമ്പോൾ ഇവൻ ഓരൊ കൂട്ടകെട്ടി ഈ മുട്ടകളൊക്കെ അതിൽ ഉരുട്ടിയിടുന്നു. 44 മുട്ടകൾ രണ്ടുകൂട്ടിൽനിന്നു കിട്ടീട്ടുണ്ട്. പൊരുത്തിന്നിരിക്കുമ്പോൾ ഇതിൻെറ അടുത്തുപോവാൻ വളരെ സൂക്ഷിക്കണം. ആ സമയത്തു ഇവററ അത്യന്തം ദുഷ്ടന്മാരും അപായികളുമാണ്. കുതിരപ്പുറത്തു കേറിച്ചെന്ന ഒരുവനെ ച്ചവിട്ടാനും അവൻെറമേൽ തുള്ളിവീഴാനും ഇവററ നോക്കിയതായിട്ടറിവുണ്ട്. പൊരുത്തിന്നു കിടക്കുന്നതു പൂവനാണ്.

കസവാരി— (Cassowary) ഇതു ഓസ്ട്രേലിയാ, ന്യൂസിലണ്ട് മുതലായ ദിക്കുകളിൽ കണ്ടുവരുന്ന ഒരുതരം ഒട്ടകപ്പക്ഷിയാണ്. ചിറക എത്രയൊ ചെറുതാണ്. പുറമെ ഇതിൻെറ ഒരു അടയാളവും കൂടിക്കാണ്മാനുണ്ടാകയില്ല. തലയിൽ തൊപ്പിപോലെ തോന്നുന്ന ഒരു ഉയച്ചയുണ്ട്. തുവലില്ലാത്ത കഴുത്തിൽ ചിലപ്പോൾ തോൽപ്പാടകൾ തൂങ്ങുന്നുണ്ടാകും. ദേഹത്തിന്മേൽ കറപ്പുതുവലുകളുണ്ട്. ഇതു കാഴ്ചക്കു മിനുന്നുരോമംപോലെ ഇരിക്കും. തുവലില്ലാത്ത തലയുടേയും കഴുത്തിൻേറയും നീല, പച്ച, ചുകപ്പു, മുതലായ നിറത്തോടുകൂടിയ തോൽ, കാസവാരികളെ ഒട്ടകപ്പക്ഷികളിൽവെച്ചു ഏററവും ഭംഗിയുള്ള പക്ഷികളാക്കിത്തീക്കുന്നുണ്ട്. കാസവാരി കാട്ടിലാണു പാക്കുന്നത്. ഇവ ക്ഷണം മെരുങ്ങും. ഇരതെണ്ടുന്ന

ത്തു ഏഴെട്ടെണ്ണമുള്ള ഓരോരോചെറിയ കൂട്ടമായിട്ടാണ് ആഹാരം സസ്യങ്ങളാണ്. കോപിച്ചാൽ കാസവാരി മുന്നോട്ടാണ് ചവിട്ടുന്നത്.

എമു— (Emu) ഇതിന്നു കാസവാരിയെ പോലെ ചിറകിന്മേൽ മൂന്നുനാലു തൂവലിന്റെ വെറുംതണ്ടുകളും മസ്തകത്തിന്മേൽ തൊപ്പിപോലെയുള്ള ഉയച്ച്യും ഉണ്ടാകയില്ല. തലയിലേയും മുൻകഴുത്തിലേയും തൂവലുകൾ ചെറുതാകകൊണ്ടു, തലയും മുൻകഴുത്തും ഒരു സഞ്ചയിൽ നിന്നു പുറത്തു തള്ളിയതാണെന്നു തോന്നും. ദേഹം കാസവാരിയുടെ ദേഹത്തേക്കാൾ നീണ്ടിട്ടാണ്. ഇവ പാക്കുന്നതു തുറന്ന മൈതാനികളിലാണ്. പഴവും കിഴങ്ങും പുല്ലുംമററും ഇവ വേണ്ടുവോളം തിന്നും. മററുജാതി ഒട്ടകപ്പക്ഷികളെ പോലെ പൂവനാണു പൊരുത്തിനിരിക്കുന്നത്. നിലംമാന്തി ഒരു കുഴിയുണ്ടാക്കി അതിൽ ഇൗപക്ഷി മുട്ടകളിടുന്നു. പിടയാണ് പൂവനേക്കാൾ വലിപ്പമുള്ള പക്ഷി. ഇതിന്നു വിസ്താരമുള്ള പുഴയുംകൂടി നിർഭയം നീന്തി കടക്കാൻ മടികാണുന്നില്ല. ഇൗ പക്ഷികൾ തോലിന്റെ ചോടെ വളരെ ഘനത്തിൽ നെയ്യുണ്ടാകും. ഇൗ പക്ഷിയും ക്ഷണത്തിൽ മെരുങ്ങും. പാഞ്ഞുപോകുന്നവരുടെ പിന്നാലെ പായുന്ന ഒരു വല്ലാത്ത സമ്പ്രദായം ഇൗ പക്ഷിക്കുണ്ട്. ഇതിന്റെ കുഞ്ഞുകുൾക്കു ദേഹത്തിന്മേൽ വെള്ള വരകൾ ഉണ്ടാകും. ഒരു കാലത്തു ഇവററ ഓസ്ത്രേലിയ രാജ്യത്തു വളരെ ഉണ്ടായിരുന്നു എങ്കിലും ഇപ്പോൾ മനുഷ്യരുടെ വേട്ടകൊണ്ടു എണ്ണത്തിൽ വളരെ കുറഞ്ഞുപായിട്ടുണ്ട്.

കിവി— (kiwi) ഇതു ന്യൂസിലാണ്ട് രാജ്യത്തിൽ കാണുന്ന പറക്കവാൻ വയ്യാത്ത ഒരുതരം പക്ഷിയാണ്. ഒട്ടകപ്പക്ഷികളുടെ വിശേഷവിധി അവററയുടെ ഭയങ്കര വലിപ്പവും കാൽ വിരലുകളുടെ കുറവുമാണ്. എന്നാൽ കിവിയൊ ഒട്ടകപ്പക്ഷിയേക്കാാം ചെറുതാണ്. ഇതിൻെറ കാലിന്മേൽ നാലു വിരലുകഠം ഉണ്ട്. കൊക്ക വളരെ നീണ്ടു നേത്തതാകുന്നു. പിട പൂവനേക്കാാം വലുതാണ്. ഇതിൻെറ ദേഹത്തിന്മേൽ ചിറകിൻെറ അടയാളവും കൂടി പുറമെ കാണുകയില്ല. തൂവൽ കൂത്ത് രോമം പോലെ നേരിയതാകുന്നു. കിവിയുടെ ദേഹത്തിന്നു നല്ല സ്ഥൂലതകാണും തുടയും കാലും വളരെ തടിച്ച മാംസളമായവയാണ്. വിരലിന്മേൽ വളഞ്ഞ നഖങ്ങളുണ്ട്. വാൽ വിശേഷിച്ചൊന്നും കാണുകയില്ല. കിവിജാതിയിൽ മൂന്നുനാലുതരം പക്ഷികഠംമാത്രമെ ഉള്ളൂ. പൂവൻ മുപ്പത്തിമൂന്നിഞ്ചും പിട ഇരുപത്തേഴിഞ്ചും നീളമുണ്ടാകും. പകൽ സമയത്തു ഇതിനെ ഉപദ്രവിച്ചാൽ ഇതു ഒരെടത്തു ചെവരതെ നിന്നു ആവിയിടുന്നുണ്ടാകും. കോപിച്ചാൽ ഇവററ പാട്ടക്കേടത്തോളം നിവിന്നുനിന്നു കാൽകൊണ്ടു മുന്നോട്ടു ചവിട്ടും. ഇരകളാണിതിൻെറ പ്രധാനാഹാരം ഇതു തൻെറ നീണ്ടകൊക്ക മുഴവനും നിലത്തിറക്കി ഇര ഉണ്ടൊ എന്നു പരിശോധിക്കുന്നു. ഇരകിട്ടിനാൽ അതിനെ മേലോട്ടെറിഞ്ഞു ആകപ്പാടെ വിഴുങ്ങുന്നു. പിടിച്ച കൂട്ടിലിട്ടാൽ ഇതു ഉറങ്ങിക്കൊണ്ടുതന്നെ കാലംകഴിക്കുന്നു. നിലംകഴിച്ച പിട അതിൽ ഒന്നൊ രണ്ടൊ മുട്ടയിടും.

പൊരുത്തിന്നു കിടക്കുന്നതു പൂവനാണ്. ഒരു കിവിയുടെ മുട്ട അഞ്ചിഞ്ചു നീളമുണ്ടാകും. ഒരു വലിയ ഒട്ടകപ്പക്ഷിയുടെ മുട്ട ഇരുപത്തിനാലു കോഴിമുട്ടകളോളം പോരും.

ഇങ്ങിനെ പക്ഷികളെപ്പററിയുള്ള ഈ ലഘുവായ വിവരണം ഞാൻ ഇപ്പോൾ അവസാനിപ്പിക്കും.

പരിണാമപാഠകന്മാൎക്ക പക്ഷി, തന്റെ ഉത്ഭവംകൊണ്ടു രസകരമായ ഒരു വിഷയമായി ഭവിച്ചിട്ടുണ്ടു. ഇപ്പോൾ നാം ഒരു പ്രത്യേകതരത്തിൽ കണ്ടുവരുന്ന ജന്തു, എത്രയോ കൊല്ലംമുമ്പ് ഇതിൽനിന്നൊക്കെ ഭേദിച്ച മറെറാരുതരം ജന്തുവിൽനിന്നു കാലാന്തരംകൊണ്ടു ക്രമേണ പരിണമിച്ചുവന്നതാണെന്നു ഡാൎവ്വിൻപണ്ഡിതന്റെ ഊഹം ഈ കാലങ്ങളിൽ വിസംവദിക്കുന്ന ആളുകൾക്ക പക്ഷി ഒരു കൺതുറവായിത്തീരുന്നു. എത്രയൊ പുരാതനമായ ഒരുകാലത്തു ഭൂമിയിൽ മനുഷ്യർ എന്നുവേണ്ട ആടുമാടുകൾമുതലായ യാതൊരു സ്തനധാരികളും ഉണ്ടായിരുന്നില്ല. അങ്ങിനെയിരുന്ന ഒരു പൂൎവ്വകാലത്തു ഭൂമിയിൽ ഉണ്ടായിരുന്ന ഉൽകൃഷ്ടജന്തുക്കൾ വെറും ഇഴജാതികൾ (Reptiles) മാത്രമായിരുന്നു. ഈ കൂട്ടത്തിൽ വിവിധാകൃതിയിലും വലിപ്പത്തിലും ഉള്ള ജന്തുക്കളുണ്ടായിരുന്നു. അവയൊക്കെ കാലാന്തരംകൊണ്ടു നശിച്ചുപോയിട്ടുണ്ടെങ്കിലും, അവററയിൽ ചിലർ പല്ലികളായും പാമ്പുകളായും, ആമകളായും മുതലകളായും ഈ കാലത്തു ശേഷിച്ചിട്ടുണ്ടു്. പൂൎവ്വകാലത്തുണ്ടായിരുന്ന ഒരു പ്രത്യേകതരം ചീങ്കണ്ണിക്ക എന്നു കൈ നിലത്തു തൊടാതെ ദേഹം നിവൎത്തിയിരിപ്പാൻ തോന്നിയൊ അന്നു പക്ഷിയുടെ ഉല്പാദന

ത്തിന്റെ ബീജവും സ്ഥാപിതമായ്യോയെന്നു തീൎച്ചപറയാം. എന്തുകൊണ്ടെന്നാൽ ആ ചീങ്കണ്ണിയിൽനിന്നു കാലക്രമത്തിൽ ഭേദിച്ചുകൊണ്ടുണ്ടായ സന്തതിപരമ്പരകളിൽനിന്നു പക്ഷികളും ഉണ്ടായതാണെന്നു അടിക്കടിക്കു പടിപടിയായി പക്ഷിരൂപം പരിപൂൎണ്ണമായെത്തുന്നതുവരെയുള്ള ഇഴജന്തുക്കളുടെ, പാറകളിൽ ഉറച്ചുപോയ നിലയിൽ കണ്ടുകിട്ടപ്പെട്ട ദേഹാംശങ്ങൾ തെളിയിക്കുന്നുണ്ട്. പക്ഷികളുടെ പൂൎവ്വപിതാക്കന്മാർ ഒരു തരം നക്രങ്ങളായിരുന്നു എന്നു ഇന്നുള്ള പണ്ഡിതന്മാൎക്കു സംശയമേ ഇല്ല. ശാസ്ത്രപരിജ്ഞാനമില്ലാത്തവർ എത്രതന്നെ ചിരിച്ചാലും സംസ്കൃതഗ്രന്ഥാവലിയോടുകൂടി ലോകത്തിലുള്ള അറിവു മുഴുവനും ഒടുങ്ങിപ്പോയെന്ന അന്ധവിശ്വാസംകൊണ്ടു മദിക്കുന്ന കൂപമണ്ഡൂകന്മാർ എത്രതന്നെ ചിലച്ചാലും, സത്യത്തിന്നു ഒരുകാലത്തിലും ഒരു വിധത്തിലും ഭംഗമുണ്ടാകയില്ലെന്നു നിങ്ങളൊക്കെ മനസ്സിലാക്കിയാൽ മതി എന്നുമാത്രമെ ഞാൻ ഈ അവസരത്തിൽ ഉപദേശിക്കുന്നുള്ളു.



# ജന്തുശാസ്ത്രം

## അദ്ധ്യായം II.

### സ്തനധാരികൾ—(Mammalia)

ഈ ഭാഗത്തിൽപെട്ട ജന്തുക്കളുടെ വിശേഷവിധി മുലയാണ്. ചെവിക്കുപുറമേ എറിച്ചുനില്ക്കുന്ന ഒരു കുടയുണ്ടാകും. കുട്ടികളെ പ്രസവിക്കുകയാണ് ചെയ്യുന്നത്. മിക്കതിന്നും ശരീരത്തിന്മേൽ രോമമുണ്ടാകും. മേല്പറഞ്ഞ സാമാന്യലക്ഷണങ്ങളൊക്കെ എല്ലാതരം ജന്തുക്കൾക്കും കാണേണ്ടതാണെന്നു കരുതുകയും വേണ്ട. സ്തനധാരികളെ പതിനൊന്നു വർഗ്ഗങ്ങളായി ഭാഗിക്കാം.

| | |
|---|---|
| 1. മുട്ടയിടുന്ന മൃഗങ്ങൾ. | (Monstremata ). |
| 2. കോശധാരികൾ. | (Marrupials). |
| 3. അദന്തികൾ. | (Edentata). |
| 4. ശശാദികൾ. | (Rodents). |
| 5. കടവാതിലുകൾ. | (Cheiroptera). |
| 6. പ്രാണിഭോജികൾ. | (Insectivora). |
| 7. ഏടിവംശക്കാർ. | (Caetacea). |
| 8. ജലമൃഗങ്ങൾ. | (Sirenia). |
| 9. കുളമ്പുള്ള ജന്തുക്കൾ. | (Ungulata). |

10. മാംസഭോജികൾ. (Carnivora).
11. വാനരന്മാർ. (Quad rumana).
12. നരന്മാർ. (Bimaner)

1-ാംവൎഗ്ഗം. മുട്ടയിടുന്ന മൃഗങ്ങൾ—(Monstremata)

സ്തനധാരികളിൽവെച്ച എത്രയോ താണപടിയിൽ നില്ക്കുന്ന ജന്തുക്കൾ ഇവററയാണ്. പ്രസവിക്കുന്നതിന്നു പകരം ഈ ജന്തുക്കൾ മുട്ടയിടുകയാണ് ചെയ്യുന്നത്. ഇ വററിന്നു തലച്ചോർ നന്നക്കുറയും. ഈ വൎഗ്ഗത്തിൽ ര ണ്ടു ജാതി ജന്തുക്കൾ മാത്രമേ ഉള്ളൂ.

ആട്ടിച്ചുണ്ടൻ—(The duck liked platypus)

മുഖത്തിന്റെ അററം താറാവിന്റേതുപോലെ ഒരു പരന്ന കൊക്കിൽ അവസാനിക്കുന്നു. ദേഹം രണ്ടടി നീ ളം കാണുകയില്ല ദേഹം മുഴുവനും മൃദുവായ രോമംകൊ ണ്ടു മൂടപ്പെട്ടതാണ്. ഓരോ കാലിന്ന് അഞ്ചീതു വിരലു കൾ ഉണ്ട്. വിരലുകൾ താറാവിന്റേതുപോലെ, നീന്തു വാനുള്ള സൌകൎയ്യത്തിന്നുവേണ്ടി തോൽപാടകൊണ്ടു മൂ ടപ്പെട്ടിരിക്കും. എന്നാൽ പിൻകാലുകളുടെ വിരലുകൾ ക്ക് അത്ര വീതിയുള്ള പാട ഇല്ലാത്തതുകൊണ്ടു നഖം ന ല്ലവണ്ണം പുറമേ തള്ളിനില്ക്കുന്നതു കാണും. നഖങ്ങൾ, ഇവ മടകൾ കഴിപ്പാനാണുപയോഗിക്കുന്നത്. ഇതു സാ ധാരണ സ്ഥിതിചെയ്യുന്ന രീതി കണ്ടാൽ ഉദരം നിലം തൊട്ടുകൊണ്ടാണെന്നു മനസ്സിലാവും. നാവ് എത്രയോ ചെറുതാണ്. പുറത്തേക്കു നീട്ടുവാനുംക്രടി സാധിക്കയി ല്ല. കവിളിൽ ഒരുതരം സഞ്ചി കിടപ്പുണ്ട്. ആണിന്റെ

മടമ്പിന്മേൽ ഒരു മുള്ളുണ്ട്. ആ മുള്ള് വിഷവാഹിയാണെന്നു പറയുന്നു. കുട്ടിക്കാലത്തു പല്ലുണ്ടാകുമെങ്കിലും വലുതാകുമ്പോൾ പല്ലുകളൊക്കെ വീണുപോകുന്നു. ഈ ജന്തു ഓസ്ട്രേലിയാവിലും ടേസ്മാനിയാവിലും അധിവസിക്കുന്നു. ശുദ്ധവെള്ളത്തിലാണ് കുടികൊള്ളുന്നത്. വളരെ പേടിയുള്ള ജന്തുവാകകൊണ്ടു മനുഷ്യന്മാക്ക് ഇതിനെ കണ്ടുകിട്ടുന്ന കാൎയ്യം എത്രയോ പ്രയാസമാണ്. എന്നാൽ ചൂണ്ടലിട്ടാൽ മത്സ്യത്തേക്കാളും എളുപ്പമായി ഈ വങ്കനെ പിടിക്കാം. പുഴയിൽ ഓരോ കൂട്ടമായിട്ടേ കാണുകയുള്ളു എങ്കിലും കരയ്ക്കുള്ള മടകളിൽ വന്നു കേറുമ്പോൾ ഇവററ ഓരോ ഇണയായിപ്പിരിയുന്നു. ഒരു മടയുടെ ഉള്ള് ചിലപ്പോൾ അമ്പതടി നീളമുണ്ടാകും. പെണ്ണ് ഓരോ പ്രാവശ്യം ഈരണ്ടു മുട്ടകളിടും. ഇവററയുടെ ആഹാരം പുഴയിൽ കാണുന്ന ചെമ്മീൻ മുതലായ ചെറുജന്തുക്കളാണ്. തിന്നുന്നതും, താറാവിന്റെ മട്ടിൽ, കൊക്കു ചളിയിലും മററും പൂത്തി, ആഹാരം പരതിപ്പിടിച്ചിട്ടാണ്.

കൊക്കൻമുള്ളൻ— (The Spiny ant-eater).

ഇതിന്നു മുള്ളുള്ള ഉറുമ്പിനെത്തിന്നി എന്ന മറെറാരു പേരുംകൂടി ഉണ്ട്. പുറം മുഴുവനും മുള്ളും തടിച്ച രോമവുംകൊണ്ടു നിറയപ്പെട്ടതാണ്. ചെറിയ മുഖം ഒരു കൊക്കിലാണവസാനിക്കുന്നത്. നാവ് ഉറുമ്പിനെത്തിന്നിയുടെ നാവുപോലെ നീണ്ടുരുണ്ടു നേരിയതാണ്. വാൽ വെറും ഒരു കുററി മാത്രമാണ്. കുറുതായി ശക്തിയുള്ള കാലുകളിന്മേൽ ബലമുള്ള നഖങ്ങൾ ഉണ്ട്. പിൻകാലു

കളുടെ നഖങ്ങാം പിന്നോക്കം തള്ളിനില്ക്കുന്നു. ഈ ജന്തുക്കളെ കാണുന്നതു ടേസ്മാനിയാ, ന്യൂഗിനീ എന്നീ ദ്വീപുകളിലാണ്. ദേഹം ഒന്നരഅടിയിൽ ജാസ്തി (20 ഇഞ്ച്) നീളമുണ്ടാകം. ഈ ജന്തുക്കാം രാത്രിസഞ്ചാരികളാണ്. ആഹാരം ഉറുമ്പുകാം മാത്രമാണ്. ഇവ കന്നുകളിന്മേലാണ് കുടികൊള്ളുന്നത്.

2-ാംവർഗ്ഗം. കോശധാരികാം — (Marrupials)

ഈ വർഗ്ഗത്തിൽപെട്ട ജന്തുക്കളുടെ വിശേഷവിധി ഇവററ കുട്ടികളെ പ്രസവിക്കുന്ന രീതിയിലാണ്. ദേഹം പിൻഭാഗം സ്ഥൂലിച്ചിട്ടും മുൻഭാഗം ക്ഷീണിച്ചിട്ടുമാണ്. പിൻകാലും വാലും വളരെ തടിച്ചു നീണ്ടിട്ടാണെങ്കിലും മുൻകാൽ വളരെ ചെറുതാണ്. പിൻകാലുകളും വാലും നിലത്തുതൊടേ ഇരുന്നു, കൈകാം ഒരിക്കലും നിലംതൊടാത്തവണ്ണം ദേഹം നിവിർത്തിപ്പിടിച്ചു ഇരിക്കുകയാണ് സമ്പ്രദായം. ഗതാഗതം ചെയ്യുമ്പോാംകൂടി ഈ നില്പിന്നു വ്യത്യാസം നേരിടുന്നില്ല. ഈ നിലയിൽനിന്നു ചാടിച്ചാടിക്കൊണ്ടാണ് ഈ ജന്തുവിൻെറ സഞ്ചാരരീതി. രണ്ടു കാലുകളുടെ ഇടയിലുള്ള ഒരു സഞ്ചിയിൽ, ഇതിൻെറ സന്താനം, എത്രയൊ അപൂർണ്ണനിലയിൽ തള്ളപ്പെടുകയും അതു പൂർണ്ണത എത്തുന്നവരെ അവിടെക്കിടക്കുകയും ചെയ്യുന്നു. ചിലപ്പോാം കുട്ടി ഈ സഞ്ചിയിൽനിന്നു തല പുറത്തിട്ടുനോക്കുന്നതും കാണും. ഈ ജന്തുവിൻെറ വലിപ്പത്തിന്നും തൂക്കത്തിന്നുമനുസരിച്ചു തലച്ചോറിതിനില്ല. ഇവററയുടെ അധിവാസം അമേരിക്കാ, ഓസ്ട്രേലിയാ എന്നീ രാജ്യങ്ങളാണ്. ഏതുതരം ജന്തുക്കളെയും കാണുന്ന

ആഫ്രിക്കയിലും ഇന്ത്യയിലും ഇവററയെ കാണുകയില്ല. സക്കസ്കളിക്കാർ ഇതിനെ മെരുക്കി ഇതിനോട് ഗുസ്തി പിടിക്കുന്നതു ഞാൻ കണ്ടിട്ടുണ്ട്.

പെരുവാലൻ—(Kangaroo)

പിൻകാലുകൾ വളരെ നീണ്ടു നിവത്തു മുന്നോട്ടു മടക്കിവെച്ചിട്ടാണിരിപ്പ്. കട്ടിതടിച്ച നീണ്ട വാൽ നിലത്തോടമന്നു പിന്നോട്ടു നീണ്ടുകിടക്കുന്നു. ചെറിയ മുൻകാലുകൾ നിലം തൊടാതെ കറുക്കിപ്പിടിക്കുന്നു. സാധാരണ ഒരേടത്തിരിക്കുന്നതു കണ്ടാൽ, തീൻ തിന്നാൻ പിൻഭാഗം ഉയണി ഇരിക്കുന്ന അണ്ണാക്കൊട്ടനേ ഓമ്മിച്ചുപോകും. മാത്രം, ഇത് അണ്ണാക്കൊട്ടനേക്കാൾ എത്രയോ വലിയ ജന്തുവാണെന്നു കരുതിയാൽ മതി. ഈ ജന്തുക്കൾ സസ്യഭോജികളും ഓസ്ത്രേലിയാ, ടെസ്മാനിയാ എന്നീ രാജ്യങ്ങളിൽ അധിവസിക്കുന്നവയുമാണ്. ഈ ജാതിയിൽ തന്നെ പലതരം ജന്തുക്കളുണ്ട്. മിക്കതിൻേറയും നിറം നമ്മുടെ നാട്ടിൽ കാണുന്ന ചുണ്ടെലിയുടെ നിറമാണ്. ഇവയിൽ ചിലത്, തൻേറ സാധാരണസമ്പ്രദായമാകുന്നാ ഇരുന്ന നിലയിൽ അഞ്ചടി പൊക്കമുണ്ടാകും. ചിലപ്പോൾ പെണ്ണിൻെറ ഉദരസഞ്ചിയിൽനിന്നു ഒരു കുട്ടി എത്തിനോക്കുന്നുണ്ടാകും. സാക്ഷാൽ പെരുവാലൻ അഞ്ചേകാലടി നീളവും 200 റാത്തൽ ഘനവുമുണ്ടാകും. വാൽ നാലേകാലടി നീളം കാണും. ചാടിച്ചാടിക്കൊണ്ടുള്ള ഇതിൻെറ സഞ്ചാരത്തിന്നു ഗതിവേഗതയില്ലെന്നു വിചാരിക്കരുത്. ബദ്ധപ്പെട്ടിട്ടാണെങ്കിൽ ഓരോ ചാട്ടത്തിന്നു പതിനാറടി മുന്നോട്ടെത്തിപ്പോകുന്നു. ശീഘ്രഗാമികളാ

യ കതിരകാംക്കതന്നെ, ചാടിച്ചാടിപ്പോകുന്ന ഒരു പെരുവാലനെ കടത്തിയിടാൻ സാധിക്കയില്ല.

വല്ലബി.

എന്നതു വലിപ്പമധികമില്ലാത്ത ഒരുജാതിപ്പെരുവാലനാണ്. ഗതി, സാധാരണ പെരുവാലൻേറമാതിരി ചാടിക്കൊണ്ടാണ്. ഇരിപ്പാനാണ് ഇതിന്നും വളരെ എളു് കാണുന്നത്. ഇത് ഓരോ കൂട്ടമായിട്ടാണ് നടക്കുന്നത്. ഒരു കൂട്ടത്തിൽ ചിലപ്പോൾ നൂറ്, നൂററമ്പതെണ്ണമുണ്ടാകും. ഇവയൊക്കെ എത്രയോ നിർദ്ദോഷികളായ ജന്തുക്കളാണ്. വളരെ മുട്ടിയാൽ ഇതു പുഴയുംകൂടി നീന്തിക്കടക്കും. ചിലതിൻെറ വാലിൻെറ അററത്തിൽ, പശുവിൻെറ വാലിൻെറ അററത്തിലെന്നപോലെ ഓരോപിടി നീണ്ട രോമങ്ങൾ ഉണ്ടാകും. വേറെ ഒരു ജാതിപ്പെരുവാലൻെറ മുഖം മുയലിൻേറതുപോലെയാണ്. മരത്തിന്മേൽ പാക്കുന്ന ഒരുതരം പെരുവാലനുണ്ട്. ഇവററയുടെ വാൽ വളരെ നീണ്ടിട്ടാണ്. മറെറാരുതരം പെരുവാലൻ മുഖച്ഛായകൊണ്ടും വലിപ്പംകൊണ്ടും ഒരു എലിയെപ്പോലെ ഇരിക്കുന്നു. ഇതൊന്നും കൂടാതെ കാഴ്ചയിൽ അണ്ണാക്കൊട്ടൻെറ മാതിരിയുള്ള, പറക്കുന്ന ഒരു തരം പെരുവാലനുമുണ്ട്. പറക്കുന്നതു നമ്മുടെ രാജ്യത്തു കാണുന്ന രാത്രിസഞ്ചാരിയായ പാററാൻെറ മാതിരിയാണ്.

ദ്വീപുച്ചെന്നായ—(The Tasmamanian wolf)

കാഴ്ചയിൽ ഇതൊരു ചെന്നായയെപ്പോലെ ഇരിക്കുമെങ്കിലും, യഥാർത്ഥത്തിൽ ചെന്നായയുമായിട്ടു യാതൊരു

ബന്ധവുമില്ല. ഇത് എത്രയോ ഭേദിച്ചുപോയ ഒരുതരം പെരുവാലൻ മാത്രമാണ്. നായവൎഗ്ഗത്തിൽപെട്ട മൃഗമല്ലെന്നു ശാസ്ത്രജ്ഞന്മാൎക്കു മാത്രമേ മനസ്സിലാകയുള്ളു. പെണ്ണിന്നു നല്ലവണ്ണം വളൎന്ന ഒരു ഉദരസ്സഞ്ചിയുണ്ട്. വലിപ്പത്തിൽ ഇത് വലിയൊരു നാട്ടുനായയോളം പോരും. എന്നാൽ ദേഹത്തിന്നും വാലിന്നും നീളം ജാസ്തി കാണും. ദേഹത്തിൻെറ പിൻഭാഗത്തു കറുപ്പുവരകൾ ഉണ്ട് പെരുവാലന്മാരുടെ സമ്പ്രദായം വിട്ട്, ആടുകളെ ഭക്ഷിച്ചുവരുന്നതുകൊണ്ട്, മനുഷ്യന്മാർ ഈ ജാതി ജന്തുക്കളെ ഏകദേശം ഒടുക്കിക്കളഞ്ഞിട്ടുണ്ട്. ശാസ്ത്രമുഖേന നോക്കുമ്പോൾ പെരുവാലന്മാർ വളരെ പ്രാധാന്യമുള്ള ജന്തുക്കളാണ്. കരടി, നായ, എലി മുതലായ അനേകജാതി ജന്തുക്കളുടെ ഉല്പത്തിസ്ഥാനം ഇക്കൂട്ടരാണെന്നു ചില പണ്ഡിതന്മാൎക്കൊരഭിപ്രായമുണ്ട്.

3-ാംവൎഗ്ഗം. അദന്തികം—(Edentata).

ഈ വൎഗ്ഗത്തിൽ മരന്തൂങ്ങി (Sloth), ഉറുമ്പിനെത്തിന്നി (Ant-eater), ഉത്തിൾമുള്ളൻ (Armadillo) മുതലായ ചില ജാതി ജന്തുക്കൾ ഉൾപ്പെടുന്നു. ചില ജാതിക്കു മുന്നാരപ്പല്ലുകളില്ല. മററു ചില ജാതിക്കു പല്ലുകൾ കേവലം ഇല്ല. ഇവററ യാതൊരു ഉൽകൃഷ്ടതയും ഇല്ലാത്ത എത്രയോ താണതരം ജന്തുക്കളാണ്. ഇവയുടെ തലച്ചോർ നന്നച്ചുരുങ്ങും. മരത്തിന്മേലും കരയിലും പാൎക്കുന്ന ജന്തുക്കൾ ഈ വൎഗ്ഗത്തിൽ ഉണ്ട്.

മരന്തൂങ്ങി.

ഇവററയുടെ കാലുകൾ വളരെ നീണ്ടു കൊക്കകളെ

പ്പോലെ ഇരിക്കുന്ന നഖങ്ങളിൽ അവസാനിക്കുന്നു. വിരലുകളിന്മേൽ വളരെ നീളമുള്ള നഖങ്ങൾ ഉണ്ട്. ഇവയുടെ രോമത്തിന്റെ നിറം, ഇവ കാൽ മേലെയായി തൂങ്ങിക്കിടക്കുന്ന മരക്കൊമ്പുകളുടെ നിറത്തോട് സാദൃശ്യമുള്ളതായിരിക്കും. തല ഉരുണ്ടു ചെറുതായിട്ടാണ്. രോമത്തിന്നിടയിൽ മറഞ്ഞുപോകത്തക്കവണ്ണം, ചെവി എത്രയോ ചെറുതാണ്. വാലും വെറും ഒരു കുററിപോലെ ചെറുതാണ്. മുൻകാലുകൾ പിൻകാലുകളെക്കാൾ വളരെ നീണ്ടിട്ടാണ്. കാലടികളും വളരെ നീണ്ടിട്ടാണ്. ഓരോ കാലിന്മേൽ മൂന്നു വിരലുകളിൽ ജാസ്തി ഉണ്ടാകയില്ല. ഓരോ വിരലിന്മേൽ നീണ്ടു, വളഞ്ഞു, ശക്തിയുള്ള നഖങ്ങൾ ഉണ്ട്. ഇവയുടെ രോമത്തിന്മേൽ ഒരുതരം പൂവ്വ് വളരുന്നതുകൊണ്ട്, രോമത്തിന്നു ചിലപ്പോൾ ഒരു പതിഞ്ഞ പച്ചവർണ്ണം സിദ്ധിക്കാറുണ്ട്. രണ്ടു ചുമലിന്റെയും മദ്ധ്യെയുള്ള മുതുകിന്മേൽ, മഞ്ഞയും ചുകപ്പും വരയിട്ടപോലെ തോന്നുന്ന, മൃദുവായ രോമം മരന്തുങ്ങികൾക്കുണ്ട്. അദന്തികൾ എന്ന വർഗ്ഗത്തിൽപെട്ട ജന്തുക്കളൊന്നെങ്കിലും മരന്തുങ്ങികൾക്കു പല്ലുകളുണ്ട്. പെണ്ണിന്നു രണ്ടു മുലക്കണ്ണുകൾ മാത്രമേ കാണുകയുള്ളു. ഈ ജാതിയിലും പലതരം ജന്തുക്കളുണ്ട്.

### മൂവിരലൻ മരന്തുങ്ങി.

ഇവററ നഖങ്ങളെ കൊമ്പിന്മേൽ കൊളുത്തി, ശരീരം ചോടെ ഞാത്തി മരക്കൊമ്പുകളിന്മേൽ തൂങ്ങിക്കിടക്കുന്ന ജന്തുക്കളാകുന്നു. മരക്കൊമ്പിന്റെ മീതേ കാലുകൾ അവയുടെ നിൽപുപോലെയൊ അട്ടപ്പിച്ചോ നില്ക്കുന്നതി

ൻെറ നേരെ വിപരീതാവസ്ഥയാണ് ഇവററ അവലംബിക്കുന്നത്. വളരെ ദുർല്ലഭമായിട്ടേ ഇവ ശബ്ദമുണ്ടാക്കയുള്ളു. ഉറങ്ങുമ്പോൾ നാലുകാലും കൊമ്പിന്മേൽ അടുപ്പിച്ചുവെച്ചു, തല മുൻകാലുകളുടേ ഇടയിൽ ചെരുതിപ്പിടിച്ചു തൂങ്ങും. ഇവററക്കു കട്ടിസ്രാങ്കുകളുടെ സ്വഭാവം ഒരുവകയിൽ കാണുന്നുണ്ട്. എപ്പോഴും മരത്തിന്മേലാണ് താമസം. നിലത്ത് ഇറങ്ങുകതന്നെയില്ലെന്നു പറയാം. ഒരു മരത്തിന്മേലുള്ള ഇലകളൊക്കെ തിന്നു തീർത്താൽ മാത്രമേ മററൊരു മരത്തിന്മേൽ കേറാൻ ഭാവിക്കയുള്ളു. സഞ്ചാരം എത്രയോ മന്ദമായിട്ടാണ്. ഇലകളില്ലാത്ത കൊമ്പുകളിന്മേൽ തൂങ്ങിക്കിടന്നാൽകൂടി മരന്തുങ്ങിയെ അത്ര ക്ഷണം കണ്ടുപിടിക്കാൻ വയ്യുമോ എന്നു ശങ്കിക്കേണ്ടിയിരിക്കുന്നു. മരന്തുങ്ങി കൊമ്പിന്മേൽ തൂങ്ങിക്കിടക്കുന്നതു കടവാതിൽ തൂങ്ങിക്കിടക്കുമ്പോലെ പിന്നംശം കൊമ്പോടു യോജിച്ചിട്ടും മുന്നംശം തൂക്കിയിട്ടിട്ടുമല്ല. പിൻകാലുകൾ കൊളുത്തിവെക്കുമ്പോലെതന്നെ മുൻകാലുകളും കൊളുത്തിവെച്ചിട്ടാണ്.

### ഇരുവിരലൻ മരന്തുങ്ങി.

ഇതിന്ന് ഓരോ മുൻകാലിന്മേൽ ഈരണ്ടു വിരൽ മാത്രമേ കാണുകയുള്ളു. പിൻകാലിന്മേൽ മുമ്മൂന്നു വിരലുകൾ ഉണ്ട്. ഇത് അധിവസിക്കുന്നതു തെക്കൻ അമേരിക്കയിലെ വൻകാടുകളിലാണ്. മരന്തുങ്ങിയെ അവിടത്തുകാർ മടിയന്മാർക്ക് ഒരു ഉപമാനമായിക്കരുതുന്നു. വെടിവെച്ചു കൊന്നാൽതന്നെ ഇവ തൂങ്ങിയേടത്തിൽനിന്നു

ദോടെ വീഴുകയില്ല. ഒരു മരന്തുങ്ങി അഞ്ഞൂറുവാര വീതിയുള്ള ഒരു പുഴ നീന്തിക്കടക്കുന്നതു ബൈററ്സായ്പ് കണ്ടിരിക്കുന്നുപോലും. ഇവററ ഇണയായിട്ടോ, അല്ല ഓരോ ചെറിയ കൂട്ടമായിട്ടോ ഒരോ മരത്തിന്മേൽ തൂങ്ങിക്കിടക്കുന്നുണ്ടാകും. ഇവററയൊക്കെ സ്വഭാവത്തിൽ വളരെ ശാന്തന്മാരാണ്. രാത്രി ഇവററ അസാരം ചൈതന്യം കാണിക്കും. കാതിന്നും കണ്ണിന്നും വേണ്ടുന്നത്ര ക്രമ്മതയില്ലെന്നാണ് വെച്ചിട്ടുള്ളത്. ഒരു പ്രസവത്തിൽ ഒരു കുട്ടി മാത്രമേ ഉണ്ടാകയുള്ളു. കുട്ടിക്കു ജനിക്കുമ്പോൾതന്നെ നീണ്ട രോമവും നഖവുമുണ്ടാകും. മരന്തുങ്ങിക്കു വളരെദിവസത്തോളം ആഹാരമൊന്നുമില്ലാതെ കിടക്കാം. ദേഹത്തിന്നു കഠിനമുറിയേററാൽതന്നേ മരന്തുങ്ങി ചാകുകയില്ല. മററുവലിയ മൃഗങ്ങളെ കൊൽവാൻതക്ക വീൎയ്യമുള്ള വിഷം മരന്തുങ്ങിക്കു കേവലം ഏശുകയില്ല. ഈ തരത്തിൽപെട്ട ഒരു മരന്തുങ്ങി ഒരു മാസത്തോളം ഭക്ഷണമില്ലാതെ ഇരുന്നിട്ടുണ്ട്. കേരളത്തിലെ കാട്ടുകളിലൊന്നും മരന്തുങ്ങിയെ കാണുകയില്ല.

## ഉറുമ്പിനെത്തിന്നി—(Ant eater)

മരന്തുങ്ങിയിൽനിന്ന് എത്രയോ ഭേദപ്പെട്ട ദേഹപ്രകൃതിയോടുകൂടിയതാണ് ഈ ജന്തു. ആഹാരം ഉറുമ്പായിരിക്കകൊണ്ട് അതിനെ നിഷ്പ്രയാസമായും സൌകൎയ്യത്തോടും പിടിച്ചുതിന്നുവാൻ തക്കവണ്ണം മുഖത്തിന്റെ നിൎമ്മാണരീതി മാറിപ്പോകുന്നു. തലയും മുഖവും കുഴൽപോലെ നീണ്ടിട്ടാണ്. പല്ല് കേവലം ഇല്ല. വായ ഒരു ചെറിയ തുളയുടെ മാതിരി മാത്രമെ പുറമേ അടയാളപ്പെ

ട്ടുന്നുള്ളു. നാവ് നീണ്ട ഒരു ഞാഞ്ഞൂലിനെപോലെ ഇരിക്കും. ആഹാരം കഴിക്കുമ്പോൾ ഈ തുളയിലൂടെ ഉറുമ്പിനേത്തിന്നി തൻെറ പശയുള്ള നാവ് പുറത്തേക്കു നീട്ടുന്നു. നാവ് വളരെ വേഗത്തിൽ നീട്ടാനും കുറുക്കാനും ഇതിന്നു സാധിക്കും. നാവ് ഒരുതരം ഇരയാണെന്നു വിചാരിച്ചു സമീപമുള്ള ഉറുമ്പുകളൊക്കെ അതിന്മേൽ ചെന്നു കടിക്കും. അപ്പോൾ ഒരു ഞൊടിയിടകൊണ്ടു നാവ് ഉള്ളോട്ടു വലിച്ചു അതിന്മേൽ പററിയ ഉറുമ്പുകളെ ഒക്കെ വായിലാക്കും. ഈ ജാതിയിലും വളരെതരം ജന്തുക്കളുണ്ട്.

വലിയ ഉറുമ്പിനേത്തിന്നി:— (The great ant eater)

ഉറുമ്പിനേത്തിന്നി എന്ന ജാതിയിൽവെച്ച് ഏററവും വലിയതരം ജന്തു ഇതാകുന്നു. തല നീണ്ടു നേരിയതാകുന്നു. വാലിൻെറ ചുററും വമ്പിച്ച വലിപ്പമുള്ള രോമങ്ങൾ നീണ്ടുനിവിൻ്നു നില്ക്കുന്നതു കാണും. മുഖം കണ്ടാൽ നീണ്ട കൊക്കുള്ള ഒരു പക്ഷിയാണെന്നു തോന്നും. നേരിയ മുഖം ഒരു കമാനംപോലെ വളഞ്ഞിട്ടാണ്. കൊക്കുപോലെയുള്ള വായയുടെ മേലെ അററത്താണ് ചെറിയ മൂക്കിൻതുളകൾ പ്രകാശിക്കുന്നത്. കണ്ണു ചെറുതും ചെവി അതിലും ചെറുതുമാകുന്നു. ദേഹവും വാലും ഒരേ നീളമാണ്. മുൻകാലുകളിന്മേൽ അഞ്ചഞ്ചു വിരലുകളുള്ളതിൽ ഒന്നിന്മേലൊഴികെ, ശേഷം നാലിന്മേലും തടിച്ചു, നീണ്ടു, വളഞ്ഞ നഖങ്ങളുണ്ട്. മൂന്നാമത്തെ വിരലിൻെറ നഖമാണ് ഏററവും വലിയത്. നടക്കുമ്പോൾ വിരൽ പിന്നോട്ടു മടക്കി ഊന്നുന്നു. പിൻകാലിൻവിരലുകളുടെ

നഖങ്ങൾ ചെറുതാണ്. പിൻകാലുകളുടെ അടികൾ നല്ല വണ്ണം ഊന്നിക്കൊണ്ടാണ് നടക്കുന്നത്. മുതുകിന്മേൽ കഴിച്ച് ഒരിഞ്ച് നീളത്തിൽ വെളുത്തരോമം എറിച്ചു നില്ക്കുന്നു. കവിൾതുടങ്ങി വാൽവരെ ഓരോ ഭാഗത്ത് ഓരോ വെള്ള വരയുംഉണ്ട്. പിന്നെ മുൻകാൽതുടങ്ങി വാലിന്റെ കുററിവരേ, ശരീരത്തിന്റെ ഓരോ ഭാഗത്ത്, നീണ്ടു തൂങ്ങിക്കിടക്കുന്ന വെള്ളരോമം, കുതിരയുടെ സ്കന്ദരോമം പോലെ കിടക്കുന്നുണ്ട്. വാലിന്മേലുള്ള ഓരോ രോമം ഏകദേശം ഒന്നരഅടി ദീർഘമുണ്ടാകും. ആകപ്പാടെ നോക്കിയാൽ ഇത് ഒരത്ഭുതകരമായ ജന്തുവാകുന്നു. ദേഹം നാലടി നീളവും രണ്ടടി ഉയരവുമുണ്ടാകും. തെക്കൻ അമേരിക്കയും മദ്ധ്യഅമേരിക്കയും ഇതിന്റെ അധിവാസസ്ഥലങ്ങളാണെങ്കിലും, രാത്രിസഞ്ചാരിയാകകൊണ്ട് അവിടേയും ഇതിനെ കണ്ടുകിട്ടാൻ പ്രയാസമാണ്. ഇത് മരത്തിന്മേൽ കേറുകതന്നെയില്ല. നീണ്ട പുല്ലിന്നിടയിലോ മടയിലോ പകൽമുഴുവനും ഇത് ഉറങ്ങിക്കഴിക്കുന്നു. ഇര തേണ്ടാൻ പോകുന്നത് ഒററക്കാണ്. ഗതിവേഗത വളരെഒന്നുമില്ല. ഇതു ഉറുമ്പുകളേയും ചിതലുകളേയും അവററയുടെ മുട്ടകളേയും തിന്നും. ഈ ആവശ്യത്തിന്ന് ഉറപ്പുള്ള വലിയപുററുകൾതന്നെ ഉറുമ്പിനേത്തിന്നി തന്റെ ശക്തിയുള്ള നഖങ്ങളെക്കൊണ്ട് മാന്തിപ്പൊളിക്കും. എന്നിട്ട്, ആരുടെ പിരടിക്കു പായസം എന്ന വിചാരത്തോടെ ഉഴലുന്ന ഉറുമ്പിൻകൂട്ടത്തിൽ, ഉറുമ്പിനേത്തിന്നി നാവ് താഴ്ത്തിക്കൊടുക്കും. അപ്പോൾ തന്റെ നാവിന്മേൽ പററുന്ന അനേകായിരം ഉറുമ്പുകളെ, നാവുള്ളോട്ടു വലിച്ചും വീണ്ടും

താഴ്ത്തിയും വളരെ വേഗത്തിൽ ഇതു തിന്നുതീക്കും. ഉറുമ്പിനെത്തിന്നിക്ക് ഒരു പ്രസവത്തിൽ ഒരു കുട്ടി മാത്രമെ ഉണ്ടാകയുള്ളു. ഇതിനെ തള്ള തന്റെ പുറത്തു കേററിക്കൊണ്ടു നടക്കും. തള്ളക്കു രണ്ടാമത്തു ഗൎഭമായാൽ മാത്രമേ ആദ്യത്തെക്കുട്ടി തള്ളയെ വിട്ടുപിരികയുള്ളു. ഉറുമ്പിനെത്തിന്നി സാധാരണനിലയിൽ യാതൊരു ദ്രോഹവും ചെയ്യാത്ത ഒരു ജന്തുവാണെങ്കിലും, വളരെ ബുദ്ധിമുട്ടിച്ചാൽ, തന്റെ നഖങ്ങൾകൊണ്ടു ശത്രുവെ പൊത്തിപ്പിടിച്ചു, കഠിനമായി മാന്തും. പുള്ളിനരിയെക്കൂടി ഇവററ ഇങ്ങിനെ എതൃക്കാറുണ്ടെന്നു കണ്ടിട്ടുള്ള ചിലർ പറയുന്നു. ഇതിന്റെ തോൽ വളരെ പരുപരുത്തതാകകൊണ്ടു കത്തികൊണ്ടു കുത്തിയാൽകൂടി ഇതിന്നു യാതൊരു പരുക്കമേശുകയില്ല. ഒരു ഘനമുള്ള കല്ലെടുത്തു ഇതിന്റെ തലക്കു ഘനമായടിച്ചാലും ഈ വീരൻ ചത്തുപോകയില്ല. ഉറുമ്പിനെത്തിന്നി ഉറങ്ങുന്നതു ദേഹം ഒരു പന്തുപോലെ ഉരുട്ടിപ്പിടിച്ചിട്ടാണ്. മലയാളികൾ ഇതിനെ പുററ്കരടി എന്നു വിളിക്കുന്നു.

### ചെറിയ ഉറുമ്പിനെത്തിന്നി.

ഇതിന്റെ വലിപ്പം മുൻവിവരിച്ചതിന്റെ പകുതി മാത്രമെ ഉണ്ടാകയുള്ളു. ചെവി വളരെ വലുതാണ്. നീളമുള്ള വാലിന്മേൽ നീണ്ട രോമം കാണുകയില്ല. ഇതിന്നു മരംകേറാൻ സാധിക്കും. നീളമുള്ള വാൽ മരക്കൊമ്പോടു ചുററിത്തൂങ്ങുവാൻ ഇതിന്നു സാധിക്കും. വാലിന്റെ അററത്തു രോമം കേവലം ഉണ്ടാകയില്ല. നഖം മുൻചൊന്ന ജന്തുവിന്റേതുപോലെ നീണ്ടു ശക്തിയുള്ളതായിരിക്കും.

ദേഹം രണ്ടടിയും വാൽ ഒന്നരഅടിയും നീളമുണ്ടാകും. മുഖത്തിൻെറ അററം കറുപ്പാണ്. മുഖത്തിൻെറ ശേഷം ഭാഗം, നാലുകാലുകൾ, വാലിൻെറ മുൻപകുതി, മുതുക, ഇതൊക്കെ വെള്ളവർണ്ണവും മറെറാക്കെ കറുപ്പുവർണ്ണവുമാകുന്നു. ഇവയും തെക്കൻ അമേരിക്കയിലും മദ്ധ്യഅമേരിക്കയിലും അധിവസിക്കുന്ന ജന്തുക്കളാകുന്നു. ഇതിന്നു മരത്തിന്മേൽ കടവാതിലിനേപോലെ തൂങ്ങിക്കിടക്കാൻ വളരെ താല്പര്യമാണ്. മരത്തിന്മേൽ കാണാറുള്ള ഉറുമ്പും മററും ഇതിന്ന് ആഹാരമായിത്തീരുന്നതു കൂടാതെ ഇവ തേനും കുടിക്കുമെന്നു പറയുന്നു. എത്രയൊ ഉയൎന്ന മരത്തിൻെറ കൊട്ടമുടിയിൽകൂടി ഇതിനെ കണ്ടിട്ടുണ്ട്.

ഇരുനഖൻ ഉറുമ്പിനേത്തിന്നി.

ഇതു വലിപ്പത്തിൽ ഒരു എലിയോളം മാത്രമേ ഉള്ളു. ദേഹം അരഅടിയും വാൽ അതിൽ ഒരിഞ്ച് ജാസ്തിയും നീളമുണ്ടാകും. വാൽകൊണ്ടു മരക്കൊമ്പു ചുററിപ്പിടിച്ചു തൂങ്ങാൻ ഇതിന്നും സാധിക്കും. മുൻകാലിൽ നാലുവിരലുള്ളതിൽ രണ്ടിന്മേൽ മാത്രമേ നീണ്ടുവളഞ്ഞ നഖങ്ങൾ കാണുകയുള്ളു. പിൻകാലുകളിന്മേൽ നാലു നഖങ്ങളുണ്ട്. ഇതും തെക്കെ അമേരിക്കയിൽ അധിവസിക്കുന്ന ഒരു ജന്തുതന്നെ ആകുന്നു. കൊട്ടങ്കാട്ടുകളിലെ വൃക്ഷങ്ങളിന്മേലാണ് ഇവററ ചെന്നുകൂടുന്നത്. എത്രയോ ചെറിയ ജന്തുക്കളാകകൊണ്ട് ഇവററയെ കൂടക്കൂടെ അവിടത്തുകാൎക്കുകൂടി കാണാൻ ഞെരുക്കമാണ്. ഇവററ ഇരതെണ്ടാൻ നടക്കുന്നതു രാത്രിയിലാണ്. ഉറുമ്പ്, ചിതൽ, വേട്ടാളൻ, തേനീച്ച, പുഴ മുതലായവയെ ഇവ തി

ന്നും. ഒരു വലിയ പ്രാണിയെ തിന്നുമ്പോൾ ഇത് അ ണ്ണാനേപോലെ ഒരേടത്തിരിക്കുന്നു. ഇതിന്റെ സ്വഭാ വം കണ്ടാൽ ഇത് ഒരു ചെറുതരം മരന്നുങ്ങിയാണെന്നു തോന്നും. എന്തുകൊണ്ടെന്നാൽ ഇതിന്റെ തല നേത്തു കുഴൽപോലെ നീണ്ടതല്ല. ഒരുമാതിരി ഉരുണ്ടിട്ടാണ്.

ഉത്തിൾമുള്ളൻ—(Armadills)

ദേഹത്തിന്മേൽ ഉത്തിൾപോലെ ചെറിയ പരിച കൾ നിരത്തിവെച്ചപോലെ നില്ക്കുന്നുണ്ടാകും. ദേഹം ആസകലം ഈ മാതിരി പരിചകളാൽ മൂടപ്പെട്ടതാകുന്നു. ഇതിന്നു ശരീരം ചുരുട്ടി ഒരു ഉണ്ടപോലെ ആക്കാൻ സാ ധിക്കും. മുൻകാലുകളിന്മേൽ തടിച്ചനീണ്ട ശക്തിയുള്ള നഖങ്ങളുണ്ടാകും. ഈ നഖംകൊണ്ടാണ് ഇതു നിലംകു ഴിച്ച മടകൾ ഉണ്ടാക്കുന്നത്. പിൻകാലുകളിലെ നഖം അത്ര വലുതാകയില്ല. ഇവയിൽ ചില തരങ്ങൾ രാത്രി യിലും ചിലതു പകലും ഇരതെണ്ടാൻ നടക്കും. എല്ലാ ജന്തുക്കളും പ്രാണികളെ തിന്നുന്നവയാണെങ്കിലും ഒരു ത രം സസ്യവുംകൂടിത്തിന്നും. ഇവററ എത്രയൊ ശാന്തശീ ലന്മാരാകുന്നു. നാട്ടുകാർ ചിലപ്പോൾ ഇതിന്റെ പുറ ത്തുരച്ച കത്തിയണക്കുന്നതു കണ്ടതായി ഡാർവ്വിൻ പ്രസ്ഥാ പിച്ചിരിക്കുന്നു. നിലത്ത് ഓരോ മടകുഴിച്ച അതിലാണ് ഇതു പാൎക്കുന്നത്. ഇതിന്ന് ഒരു മാതിരി വേഗതയോ ടെ ഓടാൻ കഴിയും. സാധാരണ ചിതൽപ്പുററിന്റെ സമീപമാണ് ഇതിന്റെ മടകാണുന്നതു ചിലതരം ജന്തു ഭൂമിയുടെ അന്തൎഭാഗത്തിൽതന്നെ പാൎക്കുന്നു. ഉത്തിൾമു ള്ളൻ ഒററയായിട്ടേ നടക്കാറുള്ളു. ഇതിന്നു നല്ലവണ്ണം

നീന്തുവാനും സാധിക്കും. ഇനി ഉത്തിരംമുള്ളന്മാരിൽ കാണുന്ന ചില പ്രത്യേക തരങ്ങളെ ചുരുക്കത്തിൽ വിവരിക്കാം.

### ചെറിയ ഉത്തിരംമുള്ളൻ.

ഈ വർഗ്ഗത്തിൽവെച്ച് ഏററവും ചെറുത് ഈ തരമാണ്. ദേഹം അരഅടി നീളംതന്നെ ഉണ്ടാകയില്ല. പിന്നാക്കം ചെല്ലുന്തോറും ദേഹത്തിന്നു ഒരു പരപ്പ് ജാസ്തിയാണ്. തലയിന്മേലും പുറത്തും ഉത്തിരം പടത്തിവെച്ചതു നേർവരികളായിട്ടാണ്. ഉത്തിളുകളുടെ ഇടയിൽ വെളുത്ത രോമങ്ങൾ ഉണ്ട്. പിൻഭാഗം വിലങ്ങനെ ഈർന്ന് ഒരു മരക്കൊമ്പിന്റെ ഭാഗംപോലെ ഇരിക്കും. കുറിയ കാലുകളിന്മേൽ വലിയ നഖങ്ങളുണ്ട്. പെണ്ണിന്നു നെഞ്ഞത്ത് രണ്ടു മുലക്കണ്ണു കാണും. ഇതിനെ സുലഭമായി കാണുന്നതു തെക്കെഅമേരിക്കയിൽ അർജെന്റൈൻ എന്ന ദിക്കിലാണ്. മുള്ളുള്ള കുററിക്കാടുകളും ഇലക്കള്ളികളും നിറഞ്ഞ മണൽപ്രദേശത്താണ് ഇവററ പാർക്കുന്നത്.

### എലിമോറൻ ഉത്തിരംമുള്ളൻ

വാൽ ആകൃതിയിൽ എലിയുടേതുപോലെയാണെങ്കിലും ചെറിയ ഉത്തിരംകൊണ്ടു മൂടപ്പെട്ടതാകുന്നു. പുറം മുഴുവനും വരിവരിയായിപ്പടത്തിവെച്ച ഉത്തിളുകൾ ഉണ്ട്. ഇതൊന്നും പോരാഞ്ഞിട്ടു മുതുകിൽ ചില വെളുത്ത രോമങ്ങളും പൊന്തിനില്ക്കുന്നതു കാണും. ദേഹം ഏകദേശം ഒന്നര അടിനീളമുണ്ടാകും. ഇതും തെക്കെ അമേരിക്കയിൽ കണ്ടുവരുന്ന ഒരു ജന്തുവാകുന്നു. ഇതു പാ

ട്ടികളെ പ്രസവിക്കുന്നു. ഇതു ക്ഷണം മെരുങ്ങും. മെരുങ്ങിയക്കൂട്ടരെ ഒടുക്കിക്കളയുന്നതു നായും പൂച്ചയുമാണ്. പലതരം പഴങ്ങളും ഫലങ്ങളും ഇവ തിന്നും. വാഴക്കുമ്പിൻെറ വിടൎന്ന പോളകളിൽ കടന്നുചെന്നു തേനും ഇവ കുടിക്കും.

## നിലയണ്ണാൻ.

യൂറോപ്പ്, സൈബീരിയ, വടക്കെ അമേരിക്കാ, എന്നീ രാജ്യങ്ങളിൽ ഇവയെ കാണും. ഇതിന്നു കവിളിൽ കുരങ്ങിനെപോലെ സഞ്ചി ഉണ്ട്. ശരീരത്തിൻെറ ഓരോ ഭാഗത്തോ, പുറത്തോ, വര ഉണ്ടാകും. വാൽ ദേഹത്തെക്കാൾ ചെറുതാകുന്നു. ഇവ ദേശാടനം ചെയ്യുന്ന ജന്തുക്കളാകകൊണ്ട് ഒരു കുറി ഒരേടത്തു കണ്ടാൽപിന്നെ ഒരു കുറി അവിടെത്തന്നെ കാണുമെന്നു കരുതിക്കൂട. എന്നാൽ ആഹാരം ക്ഷിപ്രലഭ്യമായ ദിക്കു ഇവ ക്ഷണം വിട്ടുപോക പതിവില്ല. മുട്ടുള്ള കാലത്തേക്കുവേണ്ടി ഭക്ഷണം ശേഖരിച്ചുവെക്കുന്ന സമ്പ്രദായം ഇവറ്റക്കുമുണ്ട്.

## മുയലണ്ണാൻ—(Susulik)

ഇത് അണ്ണാക്കൊട്ടൻ എന്ന ഉപവൎഗ്ഗത്തിൽപെട്ട ഒരു പ്രത്യേകജാതി ജന്തുവാണ്. യൂറോപ്പിലും, വടക്കൻ ആസ്യയിലും വടക്കൻഅമേരിക്കയിലും ഇവറ്റ അധിവസിക്കുന്നു. ദേഹത്തിന്നു ധാരാളം സ്ഥൂലതയുണ്ട്. എന്നാൽ വാൽ ചെറുതാണ്. ദേഹം ഏഴിഞ്ചും വാൽ രണ്ടരഇഞ്ചും നീളമുണ്ടാകും. ഇവറ്റ മടയിൽ പാൎക്കുന്ന ജന്തുക്കളാണെങ്കിലും ഓരോ കൂട്ടമായിട്ടേ ഓരോ ദിക്കിൽ

കൂട്ടകയുള്ളു. അതുകൊണ്ട് ഇവററ പാക്കുന്ന ദിക്കിൽ അടുത്തടുത്തു വളരെ മടകൾ കാണാം. ഓരോ മടക്ക് എട്ടടി ആഴമുണ്ടാകും. മടയിൽ പ്രവേശിക്കാൻ ഒരു ദ്വാരം മാത്രമെ ഉള്ളു. മടയിൽ കിഴങ്ങും ധാന്യവും ഫലവും സാധാരണ ശേഖരിച്ചുവെക്കുന്നു. പുഴുക്കളെയും ചെറുപക്ഷികളേയും, പക്ഷിമുട്ടകളെയും ഇവ തിന്നും. ശശാദിയിൽപെട്ട മററു ജന്തുക്കളെപോലെതന്നെ ഇവയും ക്ഷണം പെരുകും. ഇതിന്റെ മാംസം നാട്ടുകാർ (തദ്ദേശക്കാർ) തിന്നും.

വരിയൻ മുയലണ്ണാൻ.

ഇത് അമേരിക്കയിൽ കാണുന്ന ഒരു തരം മുയലണ്ണാനാണ് ഇവ പുഴുക്കളെയും മററും പിടിച്ചുതിന്നുന്നതുകൂടാതെ അണ്ണാന്മാരെയുംകൂടി പിടിച്ചുതിന്നുമെന്നു കേൾക്കുന്നു. അണ്ണാന്മാരുടെ ചോര കുടിക്കുകയും തലച്ചോർ തിന്നുകയും ചെയ്യും. കോഴിമുട്ടകൾ അപഹരിക്കുന്നതുകൂടാതെ ഇവ തരമുള്ളപ്പോളൊക്കെ കോഴിക്കുഞ്ഞുകളേയും പിടിച്ചുകൊണ്ടുപോകും.

പ്രൈറീമുയലണ്ണാൻ— (The Prairee mar moter)

ഇതിന്റെ വാലും ചെവിയും കവിൾസഞ്ചിയും ചെറുതാണ്. ഈ ജാതിയിലും രണ്ടു മൂന്നു തരക്കാരെ കാണ്മാനുണ്ട്. ദേഹം ആകപ്പാടെ ഒരടി നീളമുണ്ടാകും. വാലിന്റെ നീളം അഞ്ചിഞ്ചാണ്. ഇവ ഓരോരോ വലിയ കൂട്ടമായിട്ടാണ് പാക്കുന്നത്. അടുത്തടുത്തു മടകൾ കുഴിച്ചുതായ ഇരുനൂറ് ഏക്കർ വിസ്താരമുള്ള സ്ഥലത്ത് ഇവററ പാക്കുന്നതായിക്കണ്ടിരിക്കുന്നു. ഓരോ മടയിൽ അ

ഞ്ഞുപത്തു ജന്തുക്കളുണ്ടാകും. മടയുടെ ഒരു ഭാഗത്തു രണ്ടടി ഉയരവും, ആറടി ചുററളവും ഉള്ള ഓരോ വൃത്താകാരമായ എകന്ന മതിൽ ഉണ്ടാകും. അന്യോന്യം പത്തുമുപ്പതുവാര അകലെയായി നില്ക്കുന്ന ഈ മാതിരി ഓരോ എകന്ന സ്ഥലത്ത് ഓരോ പ്രൈറി മുയലണ്ണാൻ കാവല്ക്കാരായിക്കേറിക്കിടക്കും. ശത്രുവായിരിക്കും എന്നു കരുതാവുന്ന വല്ല ജന്തുവും അടുത്തുവരുമ്പോൾ കാവല്ക്കാരൻ 'ടചീററ്' 'ടചീററ്' എന്ന ശബ്ദം പുറപ്പെടുവിക്കുകയും, ആ ശബ്ദം കേട്ടമാത്രയിൽ ബാക്കിയുള്ളവർ മടകളിൽ പോയൊളിക്കുകയും ചെയ്യുന്നു. ഇവററ പുല്ലിൻേറ വേരാണ് തിന്നുന്നത്. ഈ ജന്തുക്കൾ ഉണ്ടാക്കിയ മടകളിൽ ചിലപ്പോൾ ചെറിയ ഒരുതരം നത്തിനേയും വിഷവാഹിയായ ഒരു തരം പാമ്പിനേയും കാണും. ഇവ മൂന്നും ചങ്ങാതിമാരായി ഒരേ മടയിൽ പാൎക്കുന്നതാണെന്നു വിചാരിപ്പാൻ ന്യായമില്ല. ഈ തരം നത്ത് സാധാരണ ഒഴിഞ്ഞ മടകളിലാണ് വന്നുകൂടുന്നത്. പാമ്പ് ഇവററയുടെ കുഞ്ഞുകളെ പിടിച്ചു വിഴുങ്ങാൻ വരുന്നതാണ്.

### പാററാൻജാതി (The flying squirrels)

ഈജാതിയെ മൂന്നു തരങ്ങളായി വിഭാഗിക്കാം. ഇവററയുടെ രണ്ടു ഭാഗത്തും വീതിയേറിയ തോൽ മടങ്ങിച്ചുളിഞ്ഞു തൂങ്ങിനില്ക്കുന്നത് കാണാം. ചാടുമ്പോൾ ഈ തോൽ പരത്തി, പറക്കുന്ന സമ്പ്രദായത്തിൽ കുറെ അധികം ദൂരെ ഇവയ്ക്കു ചെന്നുവീഴാം. ഇവയിൽ ചെറുതരങ്ങൾ അഞ്ചുമുതൽ പന്ത്രണ്ടുവരെ ഇഞ്ച് നീളമുണ്ടാകും.

ചെറുതരം പാററാന്മാരെ വടക്കെഅമേരിക്ക, സൈബീറിയ, അബ്ഘാനിസ്ഥാനം മുതലായ രാജ്യങ്ങളിൽ കണ്ടുവരുന്നു. ഇവയിൽ ചിലതിന്നു ഒരു പ്രസവത്തിൽ നാലു കുഞ്ഞുകളുണ്ടാകും. ഇവ രാത്രിസഞ്ചാരികളാണ്. ചിലപ്പോൾ വളരെ എണ്ണം ഒരേമരത്തിന്മേൽ പാൎക്കുന്നതു കാണും. ആ സമയത്തു മരത്തടി ഘനമുള്ള ഒരു സാധനംകൊണ്ടു മുട്ടിയാൽ ഇവററ പുറത്തു ചാടാതിരിക്കയില്ല. ഇത് ഓരോ മരത്തിന്മേൽനിന്നു മറെറാന്നിൽ പാറിവീഴുന്നത് ഒരു നല്ല കാഴ്ചയാണ്. ·പാറി, ഒരു മരത്തടിയിന്മേൽ വീണ ഉടനെ, ഇതു മേലോട്ടുകേറിപ്പോകുന്നു. എന്നിട്ടു മറെറാന്നിന്മേൽ പറന്നു വീഴുന്നു. ഇന്ത്യയിൽ സാധാരണ കണ്ടുവരുന്ന പാററാന്മാർ വലിപ്പം ജാസ്തിയുള്ള തരക്കാരാണ്. നമ്മുടെ മലയാളരാജ്യത്തും ഇവററയെ എത്രയെങ്കിലും കാണും. രാത്രിസഞ്ചാരിയാകകൊണ്ടു നിലാവുള്ള രാത്രിയാണ് ഇതിനെ കണ്ടുപിടിക്കാൻ നല്ല അവസരം. തിരൂരിൽ ഒരു പുളിമരത്തിന്മേൽനിന്ന് ഇരുപതുവാര അകലെ നിന്നിരുന്ന ഒരു തെങ്ങിന്മേൽ ഇതിലൊന്നു പാറിവീഴുന്നതു ഞാൻ കണ്ടിട്ടുണ്ട്. ഇത് വളരെ കരിക്കുകൾ നശിപ്പിക്കുന്നതുകൊണ്ട്, ഇതിനെ വെടിവെപ്പാൻ സമീപമുള്ള പറമ്പുടമക്കാരൊക്കെ, ഓരോ നാളികേരം തോക്കുകാരന്നു സൌജന്യംകൊടുക്ക പതിവാണ്. ഇവയിൽ ചിലത് 80-വാര പാറിപ്പോകുമെന്നു കേൾക്കുന്നു. ഇവയും ക്ഷണം മെരുങ്ങുമെങ്കിലും മെരുങ്ങിയ ജന്തു വളരെകാലം ജീവിക്കുന്നില്ല. കാശ്മീരത്തു രോമം ജാസ്തിയുള്ള ഒരുതരം പാററാനുണ്ട്. ഇതിന്റെ ദേഹം ഒന്നരഅടിയും വാൽ രണ്ടടിയും നീളമുണ്ടാകും.

### നീർനായകൾ — (Beavers)

മുൻവിവരിച്ച ജന്തുക്കളോടു സാദൃശ്യപ്പെടുത്തിനോക്കിയാൽ ഇത് ഒരുമാതിരി പെലിപ്പമുള്ള ജന്തുവാണെന്നു വിചാരിക്കാം. കെട്ടിടം കെട്ടുന്നതിൻ ചതുരനും നാശകാരനുമായ ഒരു വല്ലാത്തതരം ജന്തുവാണിത്. യൂറോപ്പിലും ആസ്യയിലും അമേരിക്കയിലും നീർനായകളെ കാണും. നമ്മുടെ രാജ്യത്തിലെ പുഴകളിൽ ഇവററയെ കാണാതിരിക്കില്ല. വയനാട്ടിലെ ചില പുഴയിൽക്കൂടി ഞാനിതിനെ കണ്ടിട്ടുണ്ട്. ദേഹത്തിന്ന് ഒരുവക സ്ഥൂലത ഉണ്ടെന്നു സമ്മതിക്കണം. പിൻഭാഗം മുൻഭാഗത്തെക്കാൾ തടിച്ചിട്ടാണ്. തല തടിച്ചുരുണ്ടിട്ടും ചെവി ചെറുതുമാകുന്നു. വാൽ തടിച്ചു പരന്നിട്ടാണ്. പിൻകാലുകളുടെ വിരലുകൾ താറാവിന്റെ വിരലുകളെപോലെ തോൽകൊണ്ടു അന്യോന്യം ബന്ധിക്കപ്പെട്ടിരിക്കുന്നു. മൂക്കിന്മേലും കാലടിയിന്മേലും രോമമുണ്ടാകയില്ല. ബാക്കി ഭാഗങ്ങളിൽ നല്ല മുററും മൃദുത്വവുമുള്ള രോമങ്ങൾ ഉണ്ട്. വാൽ ഉൾപ്പെടെ മൂന്നരഅടി നീളം കാണുന്ന ഈ ജന്തുവിന്നു ഒരടി നീളമുള്ള വാൽ ഉണ്ടാകും. ഒരു നീർനായ അറുപതുറാത്തൽ തൂങ്ങും. ഇവററയുടെ രോമമുള്ള തോലിന്നു വളരെ വിലയുള്ളതുകൊണ്ട് ഇവയെ സകലരാജ്യങ്ങളിൽനിന്നും വേട്ടയാടിക്കൊല്ലാൻ യത്നിക്കുന്നുണ്ട്. ഇതു ഹേതുവായിട്ടു, പണ്ട് ഇവററ സമൃദ്ധിയായുണ്ടായിരുന്ന പല രാജ്യങ്ങളിൽനിന്നും, ഇതിന്റെ വംശംതന്നെ ഒടുങ്ങിപ്പോയിട്ടുണ്ട്. നീർനായകൾ വെള്ളത്തിൽ പാർക്കുന്ന ജന്തുക്കളാകുന്നു. ഇവററയുടെ സാധാരണാഹാരം മരത്തോലും

ച്ചുള്ളിയുമാണെങ്കിലും, പുഴവഴിയായി വളരെ നാഴിക ഉള്ളോട്ട കേറിച്ചെല്ലുമ്പോഠ ഫലവും ധാന്യവും ഇവററിന്നും. ഓരോ കൂട്ടമായട്ടില്ലാതെ ഇവററ ഒററയായിപ്പാക്കുകയില്ല. ചില സമയത്ത് ഈ ജന്തുക്കഠ താമര, പൂത്താളി മുതലായ നീർച്ചെടികളുടെ തണ്ടും കിഴങ്ങും ധാരാളം തിന്നുതീക്കും. ആഹാരം ശേഖരിച്ചുവെക്കുന്ന പതിവും ഇവററക്കുണ്ട്. നീർനായകഠ പുല്ലരിപോലെ വലുതായ പാപ്പിടങ്ങഠ പുഴകളിൽ കെട്ടയുണ്ടാക്കുന്നു. ഒഴുക്കിന്റെ ഗതിനോക്കി മനസ്സിലാക്കി, ഈ ആവശ്യത്തിന്നായി ഇവന്നു പുഴക്കരയിൽനിന്നു മരങ്ങഠ മുൻപല്ലുകൊണ്ടു കാന്തുമുറിച്ചു പുഴയിൽ വീഴ്ത്തുന്നു. പിന്നെ മരത്തടിയുടെ കൊമ്പുകളും കഴിച്ചു തോലും പൊളിച്ച്, അതു മെല്ലെ തന്റെ വീട്ടുപണിക്കു കൊണ്ടുപോകുന്നു ഇങ്ങിനെ അണകെട്ടുമ്പോലെ കെട്ടിയുണ്ടാക്കുന്ന ഇവററയുടെ പാപ്പിടം 200 വാരദീൎഘമുണ്ടാകം. നീർനായയുടെ പിൻഭാഗത്തിൽനിന്നു കസ്തൂരിപോലെയുള്ള ഒരുവക പദാൎത്ഥം എടുക്കുന്നുണ്ട്. മെഴുപോലെ തോന്നുന്ന ഈ പദാൎത്ഥം ഒരുതരം മരുന്നായുപയോഗിച്ചുവരുന്നു. ഇതിന്നു റാത്തലിന്ന് ഇരുപത്തഞ്ചുറുപ്പിക വില കിട്ടുമത്രെ. ഈ കാലങ്ങളിൽ ഇതിന്റെ നാലിരട്ടി വിലക്കും കിട്ടുന്നതല്ല. 1891-ാംമാണ്ടിൽ ലണ്ടൻ പട്ടണത്തിൽ വെച്ചുതന്നെ 1486 റാത്തൽ വിററിട്ടുണ്ടായിരുന്നു.

എലികഠ.

ഈ ഉപവൎഗ്ഗത്തിൽപെട്ട ജന്തുക്കളില്ലാത്ത രാജ്യം ഭൂമിയിൽ ഇല്ല. മനുഷ്യക്കു ഇത്ര വലിയ ദ്രോഹികഠ സ്ഥ

നധാരികളിൽ മറെറാന്നുമില്ലെങ്കിലും, വളരെജാതി ജന്തു
ക്കൾക്ക് ഇവററ ആഹാരമായിത്തീരുന്നതുകൊണ്ട് ഇവ
ററ കേവലം ഉപയോഗമില്ലാത്ത ജന്തുക്കളാണെന്നും പ
റഞ്ഞുകൂട. എലികളെ തിന്നുന്ന മനുഷ്യന്മാരും ഇല്ലെ
ന്നില്ല. ഇങ്ങിനെ ചെയ്യുന്നതുകൊണ്ടു അവരെ കുററം
പറവാനും പാടില്ല. എലിയും അണ്ണാനും മുയലും ഒരേ
വൎഗ്ഗത്തിൽപെട്ട ജന്തുക്കളായിരിക്കുമ്പോൾ അണ്ണാനെയും
മുയലിനേയും തിന്നുന്നവൎക്ക് എലിയെ തിന്നുന്നവരെ നി
ന്ദ്യമായി വിചാരിപ്പാൻ വഴി കാണുന്നില്ല. എലികളിൽ
വളരെ ജാതി ജന്തുക്കളുണ്ടായിരിക്കകൊണ്ടു ചില ജാതിക
ളെ മാത്രമേ ഇവിടെ വിവരിക്കാൻ സാധിക്കയുള്ളൂ.

### അണ്ണാനെലി.

ദേഹം കണ്ടാൽ എലിയാണെന്നു തോന്നും. എ
ന്നാൽ വാലിന്നു രോമം ഉണ്ട്. എത്രയോ ചെറുതായ
ഈ ജന്തു അണ്ണാനെപ്പോലെ മരങ്ങളിന്മേലാണ് പാൎക്കു
ന്നത്. കുട്ടികൾ ഇതിനെ മെരുക്കിപ്പോററുക പതിവാ
ണ്. ദേഹത്തെ സംബന്ധിച്ചു തലയും കഴുത്തും അസാ
രം വലുതാണെന്നു തോന്നും. വല്ലതും തിന്നുന്നത് അണ്ണാ
നെപ്പോലെ ഒരേടത്തിരുന്നു ഭക്ഷണസാധനം കൈകൊ
ണ്ടു പിടിച്ചിട്ടാണ്. അണ്ണാൻ ഇരതെണ്ടുന്നതു പകലാ
ണെങ്കിലും അണ്ണാനെലി രാത്രിയായാൽ മാത്രമെ ഇരതെ
ണ്ടുകയുള്ളൂ. ഇടതിങ്ങിയ കുററിക്കാട്ടുകളിൽ ഇവററ കൂട്ട
കെട്ടും. കഠിനശൈത്യമുള്ള രാജ്യത്തിലെ ജന്തുക്കളെ
പ്പോലെ ഇവററ ഹേമന്തകാലാരംഭത്തിൽ ഒരു ദീൎഘനി
ദ്രക്കാരംഭിക്കും. ഈ നിദ്ര ചിലപ്പോൾ ആറുമാസത്തോ

ളമുണ്ടാകം. ഇതിനെക്കാൾ അല്പം വലുതാണ്, അണ്ണാന്റെ വാലുപോലെ നീണ്ടു രോമം നിറഞ്ഞ വാലുള്ള മറെറാരുതരം അണ്ണാനെലി. ഇതിന്റെ ദേഹത്തിന്റെ വണ്ണം കാപ്പും വെളുപ്പും ഇടകലന്നിട്ടാണ്. പക്ഷികൾ ഒഴിച്ചിട്ട കൂടുകളാണ്, ഇവററ കുട്ടിയെ പ്രസവിക്കാനുപയോഗിക്കുന്ന പാപ്പിടങ്ങൾ.

തുള്ളനെലി.

മുൻകാൽ വളരെ കുറുതും പിൻകാൽ വളരെ നീളവുമുള്ള ഒരുതരം എലിയാണ് തുള്ളനെലി. ഇതിന്റെ വാലും വളരെ ദീഘമുള്ള അവയവമാകുന്നു. ദേഹം മൂന്നിഞ്ചു നീളമുള്ള എങ്കിലും വാലിനു നീളം അഞ്ചിഞ്ച് കാണും. ഉയന്ന ദിക്കിലും താണ ദിക്കിലും, കാട്ടിലും കൃഷിസ്ഥലങ്ങളിലും ഇവററയെ കാണുമെങ്കിലും ഒരേടത്തും സുലഭമായുണ്ടാകയില്ല. ഇതിന്റെ ഗമനരീതി പെരുവാലന്റേതുപോലെയാണ്. തുള്ളിപ്പോകമ്പോൾ കാൽ നിലത്തു തൊടുന്നുണ്ടോ എന്നു സംശയിച്ചുപോകും. അത്ര വേഗതയിലാണ് ഇവററയുടെ ഗതി.

ഐവിരലൻ ജെർബോവാ.

ആസ്യയുടെ മദ്ധ്യപ്രദേശത്തിലും യൂറോപ്പിലും, പേർസിയയിലും ഇവററയെ കാണും. ഇത് ഓരോ ചെറിയ കൂട്ടമായിപ്പാക്കുന്നു. ഇതിന്റെ പിൻകാൽ മുൻകാലേക്കാൾ നീണ്ടിട്ടാണ്. രണ്ടു കാലിന്മേൽ നില്ക്കാനല്ലാതെ കൈ നിലത്തു തൊടുവിച്ചു നടപ്പാൻ സാധിക്കയില്ല. ഇതിന്റെ ഗതിയും പെരുവാലന്റെ ഗതിപോലെയാണ്. തുള്ളിക്കൊണ്ടുള്ള ഇതിന്റെ ഗതിക്കു വന്നുചേരുന്ന വേ

ഗത ചില്ലറയല്ല. ഗതിവേഗതയുള്ള ഒരു കതിരക്കപോലും ഇവററയെ തോല്പിക്കാൻ സാധിക്കയില്ല. ഇവററിന്റെ മടയ്ക്ക് അഞ്ചാറു ദ്വാരങ്ങളുണ്ടാകം. ഈ ആറു ദ്വാരങ്ങളിൽക്കൂടെയും ചെല്ലുന്നതു മടയുടെ മദ്ധ്യത്തിലേക്കാണ്. ഈ മദ്ധ്യപ്രദേശത്തിൽനിന്നു സമത്ഥനായ ഇവൻ മറെറാരു ദ്വാരം ഉണ്ടാക്കിവെച്ചിട്ടുണ്ട്. ഈ ദ്വാരം ഭൂവിതാനത്തോളമെത്തുകയില്ല. അതുകൊണ്ടു പുറമെനിന്നു നോക്കിയാൽ കാണുകയുമില്ല. ഭൂവിതാനത്തിൽനിന്നു രണ്ടിഞ്ച് ചോടെവരെ എത്തും. വല്ല ആപത്തും നേരിടുവാനിടയുണ്ടെന്നു കണ്ടാൽ, ഇവൻ ഈ ദ്വാരത്തിൽവന്നു, രണ്ടിഞ്ച് മേലോട്ടു കഴിച്ച്, അതിലെക്കൂടി പുറത്തുചാടി രക്ഷപ്പെടുന്നു. ഒരു വട്ടത്തിൽ സാധാരണയായി രണ്ടുമൂന്നു ജോട് ജന്തുക്കളുണ്ടാകം. ഓരോ പ്രസവത്തിൽ അഞ്ചാറു കട്ടികളുണ്ടാകം. ഇവററയുടെ മാംസത്തിന്നുവേണ്ടി അവിടത്തിലെ ആളുകൾ, മടയിൽ വെള്ളം പകന്നു ഇവററയെ പുറമെ ചാടിച്ചു പിടിക്കുന്നു.

### മൂവിരലൻ ജെർബോവാ.

മുൻകാൽ വളരെ കുറുതും പിൻകാൽ വളരെ നീണ്ടതുമാണ്. ദേഹം 6½ ഇഞ്ച് നീളവും വാൽ എട്ടിഞ്ച് നീളവുമുണ്ട്. വാലിന്റെ അററത്തു നീണ്ട രോമങ്ങൾ ഉള്ളതുകൊണ്ട്, അവിടെ അല്പം തടി ഉണ്ടെന്നു തോന്നും. ഇത് അധിവസിക്കുന്നത് ഈജിപ്റ്റ്രാജ്യത്തിലാണ്. രണ്ടു കാലിന്മേൽമാത്രം സാധാരണ സഞ്ചരിക്കുന്നതുകൊണ്ട്, രണ്ടുകാലനെലി എന്നുകൂടി ഇതൊരു പേർ സമ്പാ

മിച്ചിട്ടുണ്ട്. മുൻകൈകൾ നെഞ്ഞോടടുപ്പിച്ചുപിടിച്ചുകളയുന്നത് ഇതിന്റെ ഒരു പ്രത്യേകവിശേഷവിധിയാണ്. കണ്ണ് കണക്കിലേറെ വലുതാണെങ്കിലും എലിയുടെ മുഖച്ഛായ നല്ലവണ്ണം തെളിഞ്ഞുകാണുന്നുണ്ട്. ഈ ജന്തുക്കൾ അധികമായിക്കുടികൊള്ളുന്നതു പൂഴിയും ചരലും നിറഞ്ഞ മരുഭൂമിയിലാണ്. ആ ദിക്കിലെ സസ്യദുർഭിക്ഷ കാണുമ്പോൾ, ഈ ചെറുജന്തുക്കൾ എങ്ങിനെ കാലംകഴിക്കുന്നു എന്നു തോന്നിപ്പോകും. ഇവിടെ ഇവററ ഓരോ കൂട്ടമായിട്ടാണ് പാർക്കുന്നത്. ഇവററയുടെ അടുക്കെത്തന്നെ രണ്ടുമൂന്നുജാതിപ്പക്ഷികളെയും പലമാതിരിപ്പല്ലികളെയും കാണാം. ഈ ജെർബോവാ രാത്രിമാത്രം സഞ്ചരിക്കുന്നു. മഴയും തണുപ്പും ഇക്കൂട്ടർക്കു വലിയ വിരോധമാണ്. മരുഭൂമിയുടെ നിറത്തോട് ഏകദേശം അനുകരിച്ച നിറം ഇവയ്ക്കുള്ളതുകൊണ്ട്, പുറത്തിറങ്ങിയാൽ ഇവററയെ ക്ഷണനം കണ്ടുപിടിക്കുന്നത് ഒരു പ്രയാസമായ കാര്യമാണ്.

### പലമോറൻ—(Hamster)

ഇത് ഒരുതരം പെരുച്ചാഴിയാണ്. ഇതിനെ കാണുന്നതു യൂറോപ്പിലും ആസ്യയുടെ വടക്കഭാഗത്തുമാണ്. കുരങ്ങുകളെപ്പോലെ ഇവററയ്ക്കു കവിളുകൾ സഞ്ചിപോലെ ആകാം. വാൽ ഏത്രയോ ചെറുതാണ്. നീളം ഒരടി കാണുമെങ്കിലും വാൽ രണ്ടിഞ്ച് മാത്രമേ കാണുകയുള്ളൂ. ദേഹത്തിന്നും കഴുത്തിന്നും നല്ല സ്ഥൂലത ഉണ്ട്. അററം അസാരം കൂർത്തിട്ടാണെങ്കിലും മുഖം ആകപ്പാടെ നോക്കിയാൽ നല്ല പരപ്പുള്ളതാണെന്നു തോന്നും. കണ്ണു

വലുതും ഉളിയുന്നതും, കാലും നഖവും ചെറുതുമാകുന്നു. വരണ്ട മൃദുവായ നിലത്താണ് ഇതിന്നു പാൎക്കുവാൻ വളരെ ഇഷ്ടം കാണുന്നത്. മണലുള്ള സ്ഥലം മട കുഴിപ്പാൻ പററിയതല്ലാത്തതുകൊണ്ടു്, ആ ദിക്കിൽ ഇവററ കുടിയേറിപ്പാൎക്കുകയില്ല. ഇതിന്റെ മടയോ, ഒരു തുച്ഛമായ സാധനമല്ലതാനും. ഓരോന്നു് ഒന്നുരണ്ടു വാര ആഴം ഉണ്ടാകും. അതിന്റെ നേരെ മീതെ പ്രവേശനദ്വാരവും ചരിഞ്ഞുനില്ക്കുന്ന ഒരു ഭാഗത്തിൽ ഒരു നിഷ്ക്രാന്തദ്വാരവും വെളിവായിക്കാണും. ഇതുകൂടാതെ നടുവിലെ അറയോടു സംബന്ധമുണ്ടായിട്ടു്, ഒരു ധാന്യശേഖരണത്തിന്നുള്ള അറയും ഉണ്ടു്. കുട്ടികൾക്കും, ആണിന്നും, പെണ്ണിന്നും ഒരു മടയിൽത്തന്നേ വെവ്വേറെ അറകളുണ്ടു്. മടയിൽ കാണുന്ന ഉറക്കറ ചെറുതും, ചോടേ പുൽകഷണങ്ങൾ വേറിയതുമാകുന്നു. ഓരോ ഉറക്കറെക്കു് ഈരണ്ടു ദ്വാരമുണ്ടു്. ഒരു ദ്വാരം ആഹാരം ശേഖരിച്ചുവെച്ച അറയിലേക്കും മറെറാന്നു പുറമേയും പ്രവേശിക്കുന്നതിന്നു വേണ്ടിയാണ് ആഹാരംവെച്ച അറ എല്ലായ്പോഴും ധാന്യംകൊണ്ടു നിറഞ്ഞിരിക്കും. ഹേമന്തനിദ്ര ഈ ജന്തുക്കൾക്കും ഉണ്ടു്. നിദ്രയിൽനിന്നു മാൎച്ചിമാസത്തിൽ ആണും ഏപ്രിൽമാസത്തിൽ പെണ്ണും ഉണൎന്നു പുറത്തുവരുന്നു. പുറത്തുവന്നഉടനെ ഇവററ കണ്ണിൽകണ്ടതൊക്കെ ആൎത്തിയോടെ തിന്നുന്നു. ചെറുപക്ഷികളേയും ചുണ്ടെലിയേയും വണ്ടിനേയും ഇവററ കണ്ടെടുത്തു വെച്ചേക്കയില്ല. വേനല്ക്കാലത്തു പാൎക്കുവാൻ ഇവററ മറെറാരുതരം മടകളുണ്ടാക്കി ഇണചേരാൻ വട്ടംകൂട്ടുന്നു. ഈ സമയ

ത്ത് ആൺജന്തുക്കൾ തമ്മിൽ കണ്ടുമുട്ടിയാൽ അതികഠിനമായ യുദ്ധം നടക്കും. ഓരോ പ്രസവത്തിൽ ആറുമുതൽ പതിനെട്ടുവരെ കുട്ടികളുണ്ടാകും. പ്രസവിച്ചുവീഴുമ്പോൾ, കുട്ടി, രോമമില്ലാതെയും കണ്ണുതുറക്കാതെയും ഉള്ള സ്ഥിതിയിലാണിരിക്കുന്നത്. വൎദ്ധനശക്തി ഇത്ര കലശലായുള്ളപ്പോൾ ഈ ജന്തുക്കളെ ഓരോ കൂട്ടത്തിൽ അനവധി കണ്ടുവരുന്നതിൽ അതിശയിക്കുവാനില്ല. എണ്ണിയാൽ തീരാത്ത ഇവററയുടെ കൂട്ടം കൃഷികൾക്കു വളരെ ഉടവുണ്ടാക്കുന്നു. മിക്ക അവസരത്തിലും പ്രാപ്പിടിയൻ, കൂമൻ, നത്ത് കാക്ക മുതലായ പക്ഷികൾ ഇവററയെ തിന്നുതീൎക്കുന്നു. കല്ലുണ്ണി മുതലായ ജന്തുക്കളും ഇവററയുടെ തുക കുറയ്ക്കുന്നു. കല്ലുണ്ണി മുതലായവററയ്ക്കു് ഇവയുടെ മടകളിലും തുരന്നു പ്രവേശിക്കാൻ സാധിക്കുന്നതുകൊണ്ടു്, ഈജാതിപ്പെരുച്ചാഴികളെ ഏതുനിലയിലും കൊന്നുതിന്നാൻ അവററയ്ക്കു പ്രയാസമില്ല. മനുഷ്യന്മാർ നശിപ്പിക്കുന്ന എണ്ണവും ചില്ലറയല്ല. ഇവററയെ നശിപ്പിക്കുവാൻവേണ്ടി ഗവൎമ്മേണ്ടു് സമ്മാനവും കൊടുത്തിരുന്നു. 1888-ൽ ഒരൊററ ജില്ലയിൽനിന്നു 97,519 ജന്തുക്കളെ മനുഷ്യർ സംഹരിച്ചു സമ്മാനം മേടിച്ചിട്ടുണ്ടു്. പലമോറൻപെരിച്ചാഴികളുടെ മട കിളച്ചാൽ മനുഷ്യൎക്കു വളരെ ധാന്യം കിട്ടാറുണ്ടു്. അതുകൊണ്ടു്, നെയ്യപ്പം തിന്നാൽ രണ്ടുണ്ടു കാൎയ്യം എന്നു പറഞ്ഞപോലെ, ഇതിനെ കൊന്നാലും ലാഭം രണ്ടുപ്രകാരത്തിലുണ്ടു്.

നീർപെരിച്ചാഴി—(Musquash)

ഇതു വടക്കൻ അമേരിക്കയിൽ കണ്ടുവരുന്ന ഒരുത

രം പെരുച്ചാഴിയാകുന്നു. ദേഹം നന്ന തടിച്ചിട്ടാണ്. വാലിന്മേൽ രോമമില്ല. കാലിൻെറ വിരലുകൾ പകുതി തോൽപ്പാടകൊണ്ട് മൂടപ്പെട്ടിരിക്കും. ദേഹം ഒരടിയും വാൽ പത്തിഞ്ചും നീളമുണ്ടാകും. തല തടിച്ചു പരന്നിട്ടാണ്. ഇതിന്നു പ്രത്യേകമായടയാളപ്പെട്ടന്ന ഒരു കഴുത്തുണ്ടെന്നു കേവലം തോന്നുകയില്ല. കണ്ണു അനസാരം ചെറുതാണ്. ചെവി അതിൻെറ ചുററുമുള്ള നീണ്ട രോമക്കൂട്ടത്തിൽ ഒതുങ്ങിപ്പോയിരിക്കുന്നു. അവയവങ്ങൾ കുറിയതും രോമം നീർനായയുടേതുപോലെ മൃദുവായതുമാകുന്നു. ഇവ വെള്ളത്തിൽ അധിവസിക്കുന്ന ജന്തുക്കളാകുന്നു. കളങ്ങൾ, ഏരികൾ, ഒഴുക്കധികമില്ലാത്ത തോടുകൾ, ഇതുകളിലാണ് നീർപെരിച്ചാഴികളെ സാധാരണ കണ്ടുവരുന്നത്. പുല്ലുകളുടെ വേരുകളും നീർച്ചെടികളും തിന്നുന്നതുകൂടാതെ ഇവ വലിയ ഓരിക്കകളും (കക്കകളും) തിന്നും. ആഹാരത്തിൽ ഇത് ഒരു വലിയ രാക്ഷസസ്വഭാവം കാണിക്കുന്നുണ്ട്. ചത്തോ, മുറിയേററു വയ്യാതെയോ കിടക്കുന്ന സ്വന്തതരം ജന്തുക്കളെയും ഇവററ തിന്നാൻ മടിക്കാറില്ല. ഇഷ്ടമുള്ളവർ മരിച്ചാൽ അവർ പെരുമാറിയിരുന്ന സാധനങ്ങൾ ബാക്കിയുള്ളവർ ഓർമ്മക്കു സൂക്ഷിച്ചുവെക്കുമ്പോലെ, സ്വജനങ്ങൾ ഒന്നിനും വയ്യാതാകുമ്പോൾ അവററയുടെ ഓരോ കഷണം മാംസം ഓർമ്മക്കായി പള്ളയിൽ നിക്ഷേപിക്കുന്നതായിരിക്കും നമ്മുടെ നീർപെരിച്ചാഴികളുടെ ഇടയിൽ പ്രചാരം വന്നുപോയ നടവടി. നീർപ്പെരിച്ചാഴി നല്ലവണ്ണം നീന്തും എന്നു പ്രത്യേകം പറയേണ്ടതില്ല. വെള്ളത്തിൽ വളരേനേരത്തോളം

ആണ്ടുകിടപ്പാനുള്ള ശക്തിയും ഇതിന്നുണ്ട്. രാവും പകലും സമയഭേദമില്ലാതെ ഇവററ ഇരതെണ്ടിനടക്കും. ഇവററ തങ്ങളുടെ പാർപ്പിടങ്ങളായി തീരത്തു കുഴിച്ചുണ്ടാക്കുന്ന മടകളുടെ പ്രവേശനദ്വാരം വെള്ളത്തിൽക്കൂടെയാണ്. എന്നുവെച്ചാൽ വെള്ളത്തിന്റെ വിതാനത്തിൽനിന്നും ഉയൎന്നുകിടക്കുന്ന മടയുടെ പ്രവേശനദ്വാരം, വെള്ളത്തിന്റെ വിതാനത്തിന്റെ അടിയിലാണ് നില്ക്കുന്നത്. മട പത്തുപതിനഞ്ചടി ഉള്ളോട്ടുനീണ്ടുകിടക്കും. അതിൽ ചിലപ്പോൾ മൃദുത്വമുള്ള സാധനങ്ങൾ കൊണ്ടുവെച്ചു ഓരോ കൂടും പണിചെയ്യും.

സാക്ഷാൽ എലി.

ഇതിന്റെവാൽ നീണ്ടതും രോമമില്ലാത്തതുമാകുന്നു. ചെവി വലുതും കണ്ണു തുറിച്ചു പ്രകാശിക്കുന്നതുമാണ്. മുഖത്തിന്റെ അററം കൂൎത്തിട്ടും ദേഹം മെലിഞ്ഞു ഭംഗിയുള്ളതുമാണ്. ഗതാഗതം ചെയ്യുന്നതു ചുറുചുറുക്കോടും വേഗതയോടും ചാടുന്ന സമ്പ്രദായത്തിലുമാണ്. ദേഹത്തിന്നു വിളങ്ങുന്ന വണ്ണങ്ങൾ കാണുകയില്ല. അധിവാസം ആസ്യാഖണ്ഡത്തിലാണ്. സാക്ഷാൽ എലികളെ എത്രയോ തരം ജന്തുക്കളായി വേർതിരിക്കാം. ഇതിന്റെ ഒരു ചുരുങ്ങിയ വിവരണം തന്നെ എഴുതേണമെങ്കിൽ വ്യാസൻ പറയേണ്ടിയും ഗണപതി എഴുതേണ്ടിയും വരും. അതുകൊണ്ട് ഇതിൽ ചില തരങ്ങളെ മാത്രം ഇവിടെ എടുത്തുപറയാം.

കരിമ്മഞ്ഞപ്പെരുച്ചാഴി— (The brown rat)

ഈ തരം ജന്തുവെ യൂറോപ്പിലാണ് കാണുന്നത്.

അവിടെ പുരാതനകാലത്തുണ്ടായിരുന്ന കരിമ്പെരുച്ചാഴിയുടെ ആധിപത്യം, പിന്നീട്ട ഢട്ടല്ലയാ അവിടെ എത്തിച്ചേരുവാനിടയായ കർമ്മഞ്ഞപ്പെരുച്ചാഴി, പോക്കിയിരിക്കുന്നു. ഇതിന്റെ ജന്മഭൂമി ഏതായിരിക്കുമെന്നു അന്വേഷിച്ചുനോക്കിയപ്പോൾ, ഇവ, പണ്ടൊരുകാലത്തു ചീനത്തിന്റെ പടിഞ്ഞാറുഭാഗത്തിൽനിന്നു ദേശാടനം ചെയ്യാൻപുറപ്പെട്ടവററയാണെന്നു മനസ്സിലായി. ഇംഗ്ലണ്ടിൽ കടന്നതു കപ്പലുകളിൽ കേററുന്ന ചരക്കുകളുടെ ഇടയിൽ കെണിഞ്ഞുപോയതുകൊണ്ടായിരിക്കണം. ഇതേവഴിയായിത്തന്നെ ഇവററ വടക്കെഅമേരിക്കയിലും എത്തിച്ചേന്നിരിക്കുന്നു. ദേഹം ഏഴിഞ്ച് നീളമുണ്ടെന്നു മാത്രമല്ല അതിന്നുധാരാളം സ്ഥൂലതയും ഉണ്ട്. ഇതു കരിമ്പെരുച്ചാഴിയേക്കാൾ വളരെ ശക്തിയുള്ള ജന്തുവാകുന്നു. എന്നല്ല, തരംകിട്ടുമ്പോൾ കരിമ്പെരുച്ചാഴിയെ പിടിച്ചു തിന്നാനും മടിക്കാത്തവററയാണ്. മനുഷ്യർക്കുപയോഗമുള്ള സകലവിധ ധാന്യങ്ങൾ എന്നുവേണ്ട കണ്ണിൽ കണ്ടതൊക്കെയും ഇവററ തിന്നും. കൊല്ലത്തിൽ ഒന്നിൽ അധികം പ്രസവമുള്ളതുകൊണ്ടും ഓരോ പ്രസവത്തിൽ നാലഞ്ചു കുഞ്ഞുകളുണ്ടാകകൊണ്ടും ഇവററ സംഖ്യയിൽ വളരെ വർദ്ധിക്കുന്നു. ഒരൊററ രാത്രിയിൽ, പാറീസ്‌പട്ടണത്തിന്റെ മൃഗവധശാലയുടെ ചുററുമുള്ള ദിക്കിൽനിന്നു രണ്ടായിരത്തറനൂററമ്പതെണ്ണത്തെ കൊന്നിരുന്നു. ആഹാരത്തിന്നു പഞ്ഞംനേരിടുമ്പോൾ കർമ്മഞ്ഞപ്പെരുച്ചാഴി, ഓരോ വലിയ കൂട്ടമായൊത്തുകൂടി, ഒരു രാജ്യംവിട്ടു മറെറാരു രാജ്യത്തേക്കു പുറപ്പെടുന്നു. ആ സമയത്തു മുന്നിൽ കാണു

ന്ന യാതൊന്നും ഇവക്കു മാൎഗ്ഗനിരോധനസാധനങ്ങളായ് ഭവിക്കുന്നില്ല. വഴിക്കൽ കാണുന്ന വലിയ പുഴകളിലും ക്രുടിച്ചാടിവീണു, മറെറക്കരെക്കു നീന്തിച്ചെല്ലുവാനും ഇവററ ശങ്കിക്കാറില്ല. ഇറുങ്ങിയ അവസരങ്ങളിൽ ഇവററ നായകളെയും മനുഷ്യരേയും നേരിട്ടെതൃക്കുവാൻ മടിക്കില്ല. ഇരകൂടാതെ വിശപ്പു സഹിക്കാൻപാടില്ലാതെ വന്ന അവസരത്തിൽ മനുഷ്യനേത്തന്നെയും കടിച്ചുതിന്നാൻ ഇതു മടിച്ചിരുന്നില്ല. കുറേനാളോളം അടച്ചുവെക്കപ്പെട്ട കല്ക്കരിഖനിയിൽ ഇറങ്ങേണ്ടിവന്ന ഒരു നിൎഭാഗ്യനായ മനുഷ്യനെ, അതിൽ കെണിഞ്ഞുപോയിരുന്നതും വിശപ്പുകൊണ്ടു കഴങ്ങിയിരുന്നതുമായ ഒരു കൂട്ടം കരിമ്മഞ്ഞപ്പെരുച്ചാഴികൾ, നിന്നനിലയിൽ കടിച്ചുതിന്നു കൊന്നുപോലും. ഇന്ത്യയിലെ പെരുച്ചാഴികൾ ഇതിന്റെ ഒരുതരമെന്നേ വിചാരിക്കേണ്ടതുള്ളൂ. കോപിച്ചാൽ ഇവററ പന്നിയെപ്പോലെ ഒരു ശബ്ദമുണ്ടാക്കും. പട്ടണങ്ങളിലെ ചെറിയ ഓവുകളിലാണ് ഇവററയെ ധാരാളം കണ്ടുവരുന്നത്.

## ചുണ്ടെലി—(Mouse)

ഇതിന്റേയും തറവാട് ആസ്യയാണ്. സാധാരണ മനുഷ്യരുടെ വീടുകളിലാണ് പാൎപ്പ്. ഇതിന്റെ മടയുടെ ഭാരം എത്രയോ ചെറുതാണ്. ചെറിയ ദേഹവും അതികൌതുകകരമായ തുള്ളിപ്പാച്ചലും ഇതിന്റെ പ്രത്യേകലക്ഷണങ്ങളാണ്. മനുഷ്യൎക്ക് ഇവററ വളരെ ദ്രോഹികളായിത്തീൎന്നിട്ടുണ്ട്. വീട്ടുസാമാനങ്ങൾ ഇവററ അനാവിശ്യമായിക്കാൻമുറിക്കും. പുസ്തകവും ചെരിപ്പും കപ്പാ

യസാധനവും ഇവററ ഭക്ഷണമായുപയോഗിക്കും. കിടക്ക കടിച്ചു കീറി ഉന്നം പുറത്താക്കും. മനുഷ്യരുടെ വിരലിന്നു തന്നെ പ്രയോജനമൊന്നുമില്ലെങ്കിലും ഓരോരിക്കൽ കടിച്ചുനാക്കും. രാത്രിയാണു് സാധാരണ തെണ്ടിനടക്കുന്നതെങ്കിലും തരമുണ്ടെങ്കിൽ പകലും നടന്നു കളിക്കും. പെണ്ണു് ഒരു കൊല്ലത്തിൽ അഞ്ചുപ്രാവിശ്യം പ്രസവിക്കയും ഓരോ പ്രസവത്തിൽ അഞ്ചെട്ടു കുട്ടികളെ തള്ളിവിടുകയും ചെയ്യുന്നതുകൊണ്ടു്, വർദ്ധനശക്തിയിൽ കർമ്മണത്തപ്പെരുച്ചാഴിയെക്കാളും മുന്തിനില്ക്കുന്നതു നമ്മുടെ ചുണ്ടെലിയാണു്. സംഗീതം കേട്ടാൽ ചുണ്ടെലി അതിൽ വിനോദിക്കുമ്പോലെ നിഷ്പന്ദനായി നില്ക്കുമെന്നു പറയുന്നു. നമ്മുടെ രാജ്യത്തിലും ചുണ്ടെലികളെ ധാരാളം കാണും. ഇവൻ നമ്മുടെ മുറിയിൽ ഉണ്ടെന്നു നമുക്കു അടയാളം, കാട്ടിയാലും, വിളക്കു കൊളുത്തിനോക്കിയാൽ ഇവനെ കണ്ടുകിട്ടുകയില്ല. ശിന്നനാകകൊണ്ടു് എവിടേയെങ്കിലും തന്നേക്കാണാത്തവിധത്തിൽ പററിക്കൂടികളെവാൻ ഇവന്നു പ്രയാസമില്ല. കോഴികൾ ഇവനെ കണ്ടുകിട്ടിയാൽ ഉടലോടെ കൊത്തിവിഴുങ്ങിക്കളയുന്നു. വീട്ടിൻെറ കിഴക്കുഭാഗത്തു വെച്ചിരുന്ന ഒരു പ്രാക്കൂട്ടത്തിൽനിന്നു വീഴുന്ന ധാന്യങ്ങളെ പെറുക്കിത്തിന്നാൻ പകലേതന്നെ പുറപ്പെട്ട ഇവനെ ഒരു സർപ്പക്കുട്ടി പിടിച്ചു വിഴുങ്ങുന്നതു ഞാൻ പാലക്കാട്ടിൽവെച്ചു കണ്ടിരുന്നു.

### ഇളിയനെലി.

ഇതിൻെറ സ്വഭാവം മിക്കവാറും പ്രാണിഭോജിക

ളിൽപെട്ട മൂക്കനെലിയുടെ മാതിരിയാണ്. ഇവ പാക്കുന്നത്, നിലത്തിന്നു ചോട്ടെയുള്ള ഇരുട്ടപിടിച്ച മടകളിലാണ്. മേലെ അണ്ണിയിലെ നീളംകുറഞ്ഞ രണ്ടു മുൻപല്ലും, ചോട്ടെ അണ്ണിയിലെ നീളമേറിയ രണ്ടു മുൻപല്ലും, ചുണ്ടുകൾകൊണ്ടു മൂടപ്പെടാതെ, പുറമേ വ്യക്തമായ്ക്കാണുമ്പോൾ, പല്ലിളിച്ചുകാട്ടുന്നതാണെന്നു തോന്നും. ഇവയുടെ കണ്ണും ചെവിയുടെ കുടയും (Lobe) എത്രയോ ചെറുതാകുന്നു. അവയവങ്ങൾ കുറിയതാണെങ്കിലും വിരലുകളിന്മേൽ വളരെ ശക്തിയുള്ള നഖങ്ങൾ കിടപ്പുണ്ട്. വാൽ ചിലതരത്തിന്നു എത്രയോ ചെറുതും ചിലതിന്നു കേവലമില്ലാതെയുമായിക്കാണുന്നു. ഇളിയനെലി എന്ന ജാതിയിലും പലതരക്കാരുണ്ട്.

വലിയ ഇളിയനെലി.

ഇതിന്റെ കണ്ണുമുഴുവനും തോൽകൊണ്ടു മൂടപ്പെട്ടുപോയിരിക്കകൊണ്ട് ഇതിന്നു കാഴ്ച കേവലമില്ലെന്നു പറയാം. രോമം വളരെ മൃദുവാണെന്നുമാത്രമല്ല കീഴോട്ടുംമേലോട്ടും ചായിച്ചാൽ ഒരുപോലെ ഒതുങ്ങിനില്ക്കുന്നതാണ്. ഇതിന്റെ തറവാടു പടിഞ്ഞാറൻആന്ന്യയാണ്. മൂക്കനെലിയെപോലെത്തന്നെ ഇളിയനെലിയുംഭൂമിയുടെഅടിയിൽ നീണ്ട ചാലുകളും മടകളും ഉണ്ടാക്കുന്നു മൂക്കനെലി ഇങ്ങിനെയുള്ള ചാലുകൾ ഉണ്ടാക്കുന്നതു നിലത്തിര മുതലായ ജന്തുക്കളെ പിടിച്ചുതിന്നാനാണെങ്കിലും ഇളിയനെലി ഉണ്ടാക്കുന്നതു കിഴങ്ങുകളുംമററും തിന്നാൻവേണ്ടിയാണ്. ഇവ ഉണ്ടാക്കുന്ന ചില ചാലുകൾ 40 വാരനീളമുണ്ടാകുമെന്നു കണ്ടിരിക്കുന്നു. ഇന്ത്യയിലും ആഫ്രിക്കയിലും ഈ

തിൽനിന്ന് അല്പം ഭേദഗതികളോടുകൂടിയ പലമാതിരി ഇളിയനെലികളെ കാണും.

മുള്ളൻ— (Porcupine)

ദേഹം ആകപ്പാടെ, നാം എഴുതാനുപയോഗിക്കുന്ന തൂവലിന്റെ തണ്ടുകൾപോലെ ഇരിക്കുന്ന മുള്ളുകൾകൊണ്ടു നിറഞ്ഞിരിക്കും. ഒരു നോട്ടത്തിനു ദേഹം തടിച്ചിട്ടാണെന്നു തോന്നാതിരിക്കില്ല. ഇവററയ്ക്കു പന്നിയുടെ ശബ്ദംപോലെ, ഒരു ശബ്ദമുണ്ടാക്കാൻ സാധിക്കും. മുള്ളൻ ഭൂമിയിൽ എല്ലാടവും ഉണ്ട്. ഇതിന്റെ മുള്ള് അല്ലെങ്കിൽ അമ്പ്, ശാസ്ത്രദൃഷ്ട്യാ, ഒരുതരം തടിച്ച രോമംമാത്രമാണ്. അമ്പ് കറുപ്പും വെളുപ്പും പട്ടകളായിട്ടുപോലെ ഇരിക്കും. പുറമേയുള്ള അററം എപ്പോഴും വെളുനിറമായിരിക്കും. ഈ ജാതിയിൽ പലതരങ്ങളുള്ളതിൽ ചിലതിനെ മാത്രം ഇവിടെ വിവരിക്കാം

കെനഡയിലെ മരമുള്ളൻ.

ഇതു പാക്കുന്നതു മരത്തിന്മേലാണ്. ശരീരത്തിൽ പെട്ട മററു ജന്തുക്കളെപ്പോലെ, മേലെച്ചുണ്ട് മദ്ധ്യത്തിൽ മുറിഞ്ഞു രണ്ടു കഷണങ്ങളായി വേർതിരിക്കപ്പെട്ടിട്ടില്ല. സാമാന്യം നീളമുള്ള വാലും ഇതിന്നുണ്ട്. പെണ്ണിന്നു മൂന്നു മുലക്കണ്ണുകൾ മാത്രമെ ഉണ്ടാകയുള്ളു. ഇതിന്റെ ദേഹത്തിന്നും നല്ല സ്ഥൂലത ഉണ്ട്. എന്നാലും ഇതു കാഴ്ചയ്ക്ക് ഒരു ഭംഗിയുള്ള ജന്തുവല്ല. ദേഹത്തിൽ മുളച്ചുകാണുന്ന ചെറിയ അമ്പുകൾ, നീണ്ട രോമങ്ങൾകൊണ്ടു മറഞ്ഞുപോകുന്നു. ഈ മുള്ളൻ രണ്ടടി നീളവും ഇരുപതു റാ

ത്തൽ ഘനവും ഉണ്ടാകും. അവയവങ്ങളും, കഴുത്തും, ചെവിയും, മുഖത്തിന്നററവും ചെറുതാകുന്നു. തലയുടെ ഓരൊ ഭാഗത്തുള്ള മുള്ളുപോലെ തോന്നുന്ന രോമങ്ങൾകൊണ്ട്, ചെവി പുറത്തുകാണുകയില്ല. നഖങ്ങൾ നീണ്ടു ശക്തിയുള്ളവയാകുന്നു. ദേഹം ആകപ്പാടെ മൂടിയ അമ്പുകൾ, ഒരിഞ്ചു മുതൽ നാലിഞ്ചുവരെ നീളമുള്ളതാകുന്നു. അമ്പുകൾ വളരെ ഉറപ്പോടെ ദേഹത്തിൽ ഊന്നിപ്പിടിച്ചുനില്ക്കുന്നില്ല. ക്ഷണം പൊറിഞ്ഞുപോരും. സാധാരണ അമ്പുകൾ പുറകോട്ടു ചാഞ്ഞുകിടക്കുമെങ്കിലും കോപമുണ്ടാകുന്ന സമയത്ത് എറിച്ചുനിർത്തുവാൻ ഇതിന്നു സാധിക്കും. ശരീരം വളരെ തടിച്ചിട്ടാണെങ്കിലും ഇതിന്നു നല്ലവണ്ണം മരംകേറാൻ സാധിക്കുന്നതുകൊണ്ടു മിക്ക സമയവും മരക്കൊമ്പുകളുടെ ഇടയിലാണ് കൂടുന്നത്. ഇത് ഒരു മരത്തിന്മേൽ കേറിയാൽ, അതിന്റെ കൊമ്പുകളിലുള്ള ഇലകൾ നിശ്ശേഷം തിന്നുതീർത്തതിൽ മാത്രമെ, മറെറാരു മരത്തിന്മേൽ കേറിച്ചെല്ലുകയുള്ളു. മരത്തിന്മേൽ ഉയന്ന കൊമ്പിന്മേൽ ഈ മുള്ളൻ നില്ക്കുന്നതു കണ്ടാൽ ചോടേയുള്ളവക്ക് അത് ഒരു കാക്കയുടേയൊ പ്രാപ്പിടിയന്റേയൊ കൂടായിരിക്കുമെന്നു തോന്നിപ്പോകും. ഈ മുള്ളൻ തന്റെ വാൽകൊണ്ട് ഇടത്തും വലത്തും വളരെ ശക്തിയോടെ അടിക്കും. ഇതിനെ നേരിട്ടെതിർത്തു കൊല്ലുവാൻ മററു ജന്തുക്കൾക്കൊന്നും അത്ര ക്ഷണത്തിൽ സാധിക്കുകയില്ലെങ്കിലും, പൂമപ്പുലി ഇവററയെ കൊന്നുതിന്നാറുണ്ടെന്ന്, ഈ പുലിയുടെ ദേഹത്തിന്മേൽ ചിലപ്പോൾ തറിച്ചുകാണുന്ന അമ്പുകൾ സൂചിപ്പിക്കുന്നുണ്ട്.

## ബ്രസീൽമുള്ളൻ.

ഇതിന്റെ വാൽ നീണ്ടിട്ടാണ്. വാൽകൊണ്ടു മരത്തടി ചുററിപ്പിടിച്ചു ദേഹം കീഴോട്ടു തൂക്കുവാൻ ഇതിന്നു സാധിക്കും. ദേഹം മെലിഞ്ഞിട്ടാണ്. ഇതിന്റെ ദേഹത്തിന്മേലുള്ള അമ്പുകൾ നന്നച്ചെറുതും അററം മഞ്ഞനിറമുള്ളതുമാകുന്നു. ദേഹം ഒന്നരഅടി നീളമുണ്ടാകും. വാലിന്നും ഏകദേശം അത്രതന്നെ നീളം കാണും. ഇതിന്റെ ആഹാരം ഇല, മൊട്ട്, മരത്തോൽ മുതലായവയാണ്. രാവിലേയും വൈകുന്നേരവും ഭക്ഷണത്തിന്നൊരുമ്പെടും. മദ്ധ്യാഹ്നം മുഴുവനും ഉറങ്ങിക്കഴിക്കും. ഇതിന്റെ മാംസം നാട്ടുകാർ തിന്നും.

## ഇന്ത്യയിലെ മുള്ളൻ.

പെണ്ണിന്നു് ആറ് മുലക്കണ്ണുകൾ ഉണ്ട്. വാൽ ഒരിക്കലും മരത്തടി ചുററിപ്പിടിക്കുവാൻ തക്കവണ്ണം നീളം വെക്കുകയില്ല. ഇവയ്ക്കു മരത്തിന്മേൽ കേറാൻ സാധിക്കയില്ല. ഇരതെണ്ടിനടക്കുന്നതു രാത്രിമാത്രമാണ്. ദേഹത്തിന്ന് ഒരുമാതിരി നല്ല വലിപ്പമുണ്ട്. അമ്പുകൾ വളരെ നീണ്ടിട്ടാണ്. ചെറിയ വാലിന്റെ അററവുംകൂടി അമ്പുകളാൽ നിറയപ്പെട്ടിരിക്കുന്നതുകൊണ്ട്, ഈ മുള്ളൻ നടക്കുമ്പോൾ അമ്പുകൾ അന്യോന്യം മുട്ടി ഒരു വല്ലാത്ത ശബ്ദം പുറപ്പെടും. ദേഹം രണ്ടര അടി നീളമുണ്ടാകും. അമ്പുകൾ രണ്ടു തരങ്ങളുണ്ട്. ഒരുതരം വളരെ നീണ്ടു നേർത്തു കുലഞ്ഞുനില്ക്കുന്നതും മറേറതു തടിച്ചു കുറുതായതും, നീണ്ട അമ്പുകളാൽ മറയപ്പെടുന്നതുമാകുന്നു. ചഞ്ചല

മരവൃന്തത്തിൽ ലാഘവും ഗുരുവും വരുമ്പോലെ അമ്പിന്റെ നിറത്തിൽ കറുപ്പും വെളുപ്പും ഇടവിട്ടു കാണുന്നു. എന്നാൽ അമ്പിന്റെ രണ്ടറ്റവും എപ്പോഴും വെളുപ്പാണ്. നെറ്റിയുടെ മീതെ ചെവികൾക്കുമദ്ധ്യേ, നേൎത്തുനീണ്ടു, പിന്നോക്കം ചാഞ്ഞുവീഴുന്ന ഒരുകൂട്ടം അമ്പുകൾ ഉണ്ട്. ഈ മുള്ളൻ പാൎക്കുന്നതു മടയിലാണ്. നായ മുതലായ ജന്തുക്കൾ അടുത്തുവന്നാൽ ഈ മുള്ളൻ പൃഷ്ഠം തിരിച്ചുനിന്നു മുള്ളുകൾകൊണ്ട് അവറ്റയെ കുത്താൻ നോക്കും. പുള്ളിപ്പുലി മസ്തകത്തിന്മേൽ ഒരൊറ്റ അടി അടിച്ചു മുള്ളനെ ക്ഷണം കൊല്ലുന്നു. ഓരൊ സാധനങ്ങൾ കാൎന്നുതിന്നാനുള്ള ശക്തി എലിയെപ്പോലെതന്നെ ഈ മുള്ളനും ഉണ്ട്. കാട്ടിൽ വീണുകിടക്കുന്ന ആനക്കൊമ്പുകൾ (ഒരു പ്രത്യേകതരം കിഴങ്ങുകളാണെന്നു തെറ്റുധരിച്ചിട്ടൊ എന്നു ഞാനറിയുകയില്ല) ഇവറ്റ കാൎന്നുതിന്നതായി പലരും കണ്ടിട്ടുണ്ട്. വൈത്തിരിയിൽ കണ്ടിരുന്ന റബർ വൃക്ഷങ്ങളുടെ വേർ കിളച്ചു പുറത്താക്കി, അവിടവിടെ കടിച്ചുമുറിച്ചിട്ടുള്ളതു ഞാൻ വയനാട്ടിൽനിന്നു കണ്ടിരുന്നു. മനുഷ്യന്മാർ പാൎക്കുന്ന വീടുകളുടെ അടുത്തുള്ള കുറ്റിക്കാടുകളിൽകൂടി ഇവറ്റ മടകളുണ്ടാക്കി പാൎപ്പാൻ മടിക്കുന്നില്ല. കോഴിക്കോട്ടിൽ ഉണ്ടായിരുന്ന ഒരു പറമ്പിൽ രാത്രിയായാൽ മണിമുട്ടിക്കൊണ്ടുള്ള പിശാചുക്കളുടെ വരവുണ്ടെന്ന്, ആ വീട്ടിൽ പാൎത്തിരുന്ന എന്നോടു സമീപസ്ഥന്മാർ പറഞ്ഞു എന്നെ താക്കീതുചെയ്തു. അങ്ങിനെ ഇരിക്കുമ്പോൾ ഒരു അൎദ്ധരാത്രി അനേകം ചെറുമണികൾ ഒന്നിച്ചു മുട്ടുന്ന ശബ്ദം ഞാൻ കേട്ടു. അന്നു നല്ല

നിലാവും ഉണ്ടായിരുന്നു. ഞാൻ ശബ്ദിക്കാതെ എഴുന്നേററുനോക്കിയപ്പോൾ, എന്റെ ആശ്ചര്യത്തിന്ന് അഞ്ചാറു മുള്ളന്മാർ പോകുന്നതാണ് കണ്ടത്. മുള്ളൻ നടക്കുമ്പോൾ അതിന്റെ അമ്പുകൾ തമ്മിൽ മുട്ടീട്ട് ഒരു ചെറിയ മണിപോലെയുള്ള ശബ്ദമുണ്ടാകും. മററു ശബ്ദങ്ങളൊക്കെ അടങ്ങിയ രാത്രികാലത്ത് ഈ ശബ്ദത്തിന്നു തെല്ലു കട്ടപ്പം കൂടും. അപ്പോൾ നാലഞ്ചെണ്ണം ഒന്നിച്ചു നടക്കുമ്പോൾ ശബ്ദത്തിന്നു സ്പഷ്ടത പിന്നേയും വർദ്ധിക്കും. ഇതു കേൾക്കുമ്പോൾതന്നെ ഭ്രമിച്ചുപോകുന്ന അന്ധവിശ്വാസികളാരും, യാതൊരു പരിശോധനയും ചെയ്യാതെ തങ്ങളുടെ പൂർവ്വന്മാർ പറഞ്ഞുകേട്ട പിശാചിന്റെ പിരടിക്ക് ഇതിന്റെ ഉത്തരവാദിത്വംപിടിച്ചു വലിച്ചിടും. മുള്ളന്റെ അമ്പുകൾ കൊഴിഞ്ഞുവീണുപോകുന്നതും ഞാൻ കണ്ടിട്ടുണ്ട്. ഈ ജന്തുക്കളുടെ അധിവാസസ്ഥലങ്ങളിൽനിന്ന് അമ്പുകൾ എത്രയെങ്കിലും പെറുക്കിയെടുക്കുവാൻ കിട്ടും.

ഗിനിപ്പന്നി:— (Guinea pig)

ദേഹം തടിച്ചു, കാൽ കുറുതായി, ഉദരം നിലംതൊടുന്നതായി, മുഖം ഏകദേശം മുയലിന്റെ മാതിരിയുള്ളതായ ഒരു ചെറിയ മൃഗമാണ് ഗിനിപ്പന്നി. ഇതിന്റെ നല്ല ആകൃതികൊണ്ടും സ്വഭാവംകൊണ്ടും, പോററാനുള്ള സൌകര്യംകൊണ്ടും പെരുകുന്ന വേഗതകൊണ്ടും, പണ്ടുപണ്ടുതന്നെ മനുഷ്യർ ഇതിനെ മെരുക്കി വളത്താറുണ്ട്. സ്വഭാവംകൊണ്ട് ഇതു മുയലിന്റെയും എലിയുടേയും മദ്ധ്യസ്ഥനാണ്. ഗതാഗതം ചെയ്യുന്നതു തുള്ളിക്കൊ

ങ്ങളാണ്. കിഴങ്ങ്, ധാന്യം, സസ്യം മുതലായത് ഇത് ആഹാരമായുപയോഗിക്കും. ഇവററയെ വളർത്തുന്ന ദിക്കു തണുപ്പില്ലാത്തതായിരിക്കണം. നല്ല സസ്യങ്ങൾ കൊടുത്താൽ ഗിനിപ്പന്നിക്കു വെള്ളം ആവശ്യമില്ല. ഗിനിപ്പന്നി ക്ഷണത്തിൽ പെരുകും. ഇതു കൊല്ലത്തിൽ മൂന്നു പ്രാവിശ്യം പ്രസവിക്കുകയും ഓരോ പ്രസവത്തിൽ ആറേഴു കുട്ടിയുണ്ടായിരിക്കുകയും ചെയ്യും. പ്രസവിച്ച് ഒന്നരണ്ടു മണിക്കൂർ കഴിഞ്ഞ ഉടനെ കുഞ്ഞു തള്ളയുടെ ഒന്നിച്ചു പാഞ്ഞു നടക്കും. രണ്ടാഴ്ചയോളം തള്ള കുട്ടിക്കു പാൽ കൊടുക്കും. പിന്നെ തൻെറ മക്കളാണെന്ന ഭാവംതന്നെ കാട്ടുകയില്ല. ആറുമാസം പ്രായംചെന്നാൽ പെൺഗിനിപ്പന്നി പ്രസവിക്കാനാരംഭിക്കും. ഒരു ഗിനിപ്പന്നിയുടെ ആയുസ്സ് ഏറിവന്നാൽ എട്ടു വയസ്സാണ്. ഇവററ ഒരിക്കലും അന്യരെ കടിക്കാൻ ശ്രമിക്കാത്തതുകൊണ്ട്, ചെറിയ കുട്ടികൾക്കുകൂടി ഇവററയെ നിർഭയം പിടിച്ചുകളിക്കാം.

മാരാ:—

ഇതിന്നു പെററഗോണിയൻ കാവി എന്ന മറെറാരു പേരുണ്ട്. ചെവിനീണ്ടു കുത്തനെ നില്ക്കും. കാലുകൾ നീണ്ടു മെലിഞ്ഞിട്ടാണ്. വിരലുകൾക്കു കൂർത്ത നഖങ്ങൾ ഉണ്ട്. പിൻകാലുകളുടെ നഖങ്ങൾ, മുൻകാലുകളുടെ നഖങ്ങളേക്കാൾ വളരെ നീണ്ടതാണ്. ഇവററയുടെ ദേഹപ്രകൃതികണ്ടാൽ ചെറിയ മാനുകളാണെന്നു തോന്നും എന്നാൽ മുഖത്തിന്നു മുയലിൻെറ മുഖത്തിൽ ഒരു ച്ഛായ നിശ്ചയമായും കാണുന്നുണ്ട്. ഇവ ചിലപ്പോൾ പത്തുനാല്പതെണ്ണമുള്ള ഓരോ കൂട്ടമായി നടക്കും. ഇര

തെണ്ടുന്നതു പകലാണ്. സ്വഭാവംകൊണ്ടു നോക്കിയാൽ ഇവ എത്രയോ ഭീരുക്കളായ ജന്തുക്കളാണ്. നല്ല ഗതിവേഗതയുള്ളതുകൊണ്ട് അപായമൊഴിപ്പാൻ, മടകളിൽ കേറി ഒളിക്കുന്നതിന്നു പകരം, ഇവററ പായുകയാണ് ചെയ്യുന്നത്. ഇത് ഒരു കൊല്ലത്തിൽ ഒന്നുരണ്ടു പ്രാവശ്യം പ്രസവിക്കുകയും ഓരോ പ്രസവത്തിൽ കുട്ടികൾ നാലഞ്ചെണ്ണം ഉണ്ടാകയും ചെയ്യും. ഇതിന്റെ ആഹാരം പുല്ലും കിഴങ്ങുമാണ്. മാരകൾക്കു വെയിലത്തു വന്നു കിടപ്പാൻ വളരെ താല്പര്യമാണ്. ഇതിന്നു നല്ലവണ്ണം പിൻഭാഗം ഉയർന്നുനിലത്തിരിപ്പാനും സാധിക്കും. മാരകളുടെ മാംസം മനുഷ്യർ ആഹാരമായുപയോഗിക്കുന്നു.

കാവിവാര:—

ശശാദിവർഗ്ഗത്തിൽപെട്ട ഏററവും വലിപ്പമുള്ള ജന്തുക്കൾ ഇവററയാണ്. തടിച്ച ദേഹംകൊണ്ടും മുള്ളുപോലെ തോന്നുന്ന രോമംകൊണ്ടും, ശബ്ദംകൊണ്ടും ഇവററ പന്നിയെ അനുകരിക്കുന്നതുകൊണ്ടും, വെള്ളത്തോടു വളരെ പ്രതിപത്തിയുള്ള ഈ ജന്തുക്കൾക്കു നീർപന്നി എന്ന മറെറാരു തരം പേരുംകൂടി അവിടത്തെ നാട്ടുകാർ കൊടുത്തിട്ടുണ്ട്. ഉദരം സ്വതവേ ഉള്ള നിലയിൽ എലിയെപോലെയോ മുയലിനെപോലെയോ നിലത്തോടു പററിച്ചുവെക്കുകയില്ല ഒരു മാതിരി നീളമുള്ള കാലുകൾ, മുഴുവൻ നിവിർത്തു, ദേഹം ഉയർത്തിപ്പിടിച്ചിട്ടാണ് നടക്കുന്നത്. മേലെചിറി, മദ്ധ്യത്തിലുള്ള ഒരു കീറുകൊണ്ടു രണ്ടു കഷണങ്ങളായി വേർവിട്ടു നില്ക്കുന്ന ശശാദികളുടെ മുഖ്യ

ലക്ഷണം ഇതിന്നും കാണുന്നുണ്ട്. ചെവി ചെറുതാണ്. വാൽ കേവലം ഇല്ല വെള്ളത്തിൽ ഇറങ്ങിക്കളിക്കുന്ന ജന്തുക്കളാകകൊണ്ടു, കാലിൻെറ വിരലുകൾ തോൽപാടകൊണ്ടു മൂടപ്പെട്ടിരിക്കും. പിൻകാലുകൾ മുൻകാലുകളേക്കാൾ നീണ്ടിട്ടാണ്. ഇക്കൂട്ടർ അധിവസിക്കുന്ന തെക്കൻ അമേരിക്കയുടെ കിഴക്കു ഭാഗത്താണ്. ഇവററയുടെ പാർപ്പിടങ്ങൾ പുഴകളുടേയും തടാകങ്ങളുടേയും തീരങ്ങളാണ് ഇവകൾ വളരെ വേഗതയോടെ നീന്തുകയും മുങ്ങുകയും ചെയ്യും. ദൂരെനിന്ന് ഇവയെ കാണുമ്പോൾ ചെറിയ പന്നികളാണെന്നു തോന്നും. എന്നാൽ ഇവ അണ്ണാന്മാരെപോലെ നിലത്തിരിക്കുന്നതു കണ്ടാൽ, പന്നിയുടെ ച്ഛായ തോന്നാതെ, ശശാദികളുടെ ച്ഛായതന്നെയാണ് മനസ്സിൽ തോന്നിപ്പോകുന്നത്. ഇവററ ഒരുവക മെരുക്കമുള്ള ജന്തുക്കളാണ്. ആളുകളെ കണ്ടാൽ, ഉടനെ ഓടിപ്പോകയില്ല. അപായമുണ്ടെന്നറിഞ്ഞാൽ കാവിവാര വെള്ളത്തിലാണ് ചാടുന്നത്. മുങ്ങിയതിൽ പിന്നെ പൊന്തുമ്പോൾ തലയുടെ മേൽഭാഗം മാത്രമേ പുറത്തു കാട്ടുകയുള്ളൂ. ഒരു കൂട്ടത്തിൽ പത്തിരുപതെണ്ണമുണ്ടാകും. നീർച്ചെടികളും മരത്തോലുകളുമാണ് ഇവററയുടെ ആഹാരം. എന്നാൽ അടുത്തു വല്ല കൃഷിസ്ഥലങ്ങളുമുണ്ടെങ്കിൽ ധാന്യവും കമ്പളങ്ങയും കരിമ്പും ഇവററ തിന്നും. ഇവററക്കു നേരംപോക്കായുള്ള ഓട്ടവും ചാട്ടവും ഇല്ല. തിന്നാതിരിക്കുമ്പോൾ, വെള്ളത്തിൻെറ കരക്കു കേറി. ശുമ്മാകിടക്കും. ഇങ്ങിനെ ഓരോ കൂട്ടമായി കിടക്കുമ്പോൾ കൂട്ടത്തിൽപെട്ട ഓരോന്ന്, ഇടക്കിടെ, വ

ല്ല അപായവുമുണ്ടോ എന്നറിവാൻവേണ്ടി, കഴുത്തുപൊന്തിച്ചു ചുററും നോക്കും. ഉണ്ടെന്നു കണ്ടാൽ ഉടനെ വെള്ളത്തിൽ ചാട്ടും. ഇതിന്ന് ഓരോ പ്രസവത്തിൽ അഞ്ചെട്ടു കുട്ടികളുണ്ടാകും. ഓരോ ആണിന്നു രണ്ടോ മൂന്നോ പെണ്ണു വേണം. നാട്ടുകാർ ഇവററയെ പിടിച്ചുമെരുക്കി, നായകളെപ്പോലെ പോററാറുണ്ട്.

പിക്കാ—

ഇതു, ദേഹം മുയലിന്റേതുപോലെയും തലയും മുഖവും എലിയുടേതുപോലെയും ഇരിക്കുന്ന ഒരു ചെറുജന്തുവാകുന്നു. ഇത് അധിവസിക്കുന്നതു ഹിമാലയൻപർവ്വതത്തിന്മേലാണ്. പാറകളുടെ വിടകളിൽനിന്നു മെല്ലെ എത്തിനോക്കുന്നതും, ശ്രീപാർവ്വതിയേയൊ മററു വല്ലവരേയുമോ കണ്ടാൽ തൽക്ഷണം പിൻവലിയുന്നതും ഇവയുടെ സ്വഭാവമാണ്. വലിപ്പംകൊണ്ടു നോക്കിയാൽ ഇതു മുയലിനെക്കാൾ ചെറുതാണ്. ചെവി ചെറുതാണ്. വാൽ കേവലം ഇല്ല. വളരെ വേഗതയിൽ ഗതാഗതം ചെയ്യുന്നതുകൊണ്ട് ഇവയെ വെടിവെപ്പാനുംകൂടി എളുപ്പത്തിൽ സാധിക്കയില്ല. ആഹാരം പുല്ലാണ്. ചിലപ്പോൾ ഇവ ഓരോ വലിയ കൂട്ടമായി സഞ്ചരിക്കും. ഇവ അട്ടന്തട്ടത്താണ് മടകൾ ഉണ്ടാക്കുന്നത്. ഒരു ദിക്കിൽ ആയിരത്തിൽ അധികം മടകൾ കണ്ടുകിട്ടീട്ടുണ്ട്. ഇവയുടെ ശബ്ദം ഒരു മാതിരി ചൂളയിടുംപോലെയാകകൊണ്ടു, ഇവക്കു "ചൂളയിടുന്ന മുയൽ" എന്നുംകൂടി പേരുണ്ട്. പിക്കകൾ പതിവായി വെള്ളം കുടിക്കാറില്ല. പൂച്ച, ചെ

ന്നായ, കുറുക്കൻ, പ്രാപ്പിടിയൻ മുതലായ ജന്തുക്കൾ ഇവററയെ പിടിച്ചുകൊന്നു ഇവററയുടെ സംഖ്യ കുറക്കുന്നു.

മുയലുകൾ—

നീളംമേറി മടക്കിവെക്കുന്ന പിൻകാലും കുറുതായി മേലോട്ടു വളഞ്ഞ വാലും, നീണ്ടചെവിയും, കാൽകുറുക്കി ഉദരം നിലംതൊടത്തക്കവിധത്തിലുള്ള ഇരിപ്പും തുറിച്ചു നില്ക്കുന്ന കണ്ണും, മുയലിനെക്കണ്ടവരാരും മറക്കുവാനിടയില്ല. കണ്ണുന്നു നല്ല വലിപ്പമുണ്ടെങ്കിലും പുരികം കാണുകയില്ല. മുൻകാലുകൾക്കു അഞ്ചും പിൻകാലുകൾക്കു നാലും വിരലുകൾ ഉണ്ട്. കാലുകളുടെ ഉള്ളനടികളും, കവിളുകളുടെ ഉൾഭാഗവും രോമം നിറഞ്ഞതാണെന്നു വളരെ പേർ അറിഞ്ഞിരിക്കയില്ല. പെണ്ണിന്നു നെഞ്ഞത്തും ഉദരത്തിന്മേലും മുലക്കണ്ണുകൾ നില്പുണ്ട്. വാലിന്റെ ഉൾനിറം (അകം) വെള്ളയാണ്. മുയലുകൾ പത്തുമുപ്പതു തരങ്ങളുള്ളതിൽ ഇരുപത്തൊമ്പതു തരം ആസ്യാ, യൂറോപ്പ്, ആഫ്രിക്കാ എന്നീ ഭൂഖണ്ഡങ്ങളിലും ഒന്നു തെക്കൻ അമേരിക്കയിലും അധിവസിക്കുന്നു. ഇവ പാർപ്പിടങ്ങൾ തിരഞ്ഞെടുക്കുന്നതു് പുല്ലിലും, കററിക്കാട്ടിലും പാറകളുടെ ഇടയിലുമാകുന്നു. ഇത് ഓരോ ദിക്കിൽ കുറെ മാസങ്ങളോളം പാക്കും. ഇരതേടുന്നതു രാത്രിയാണ്. നല്ല ഗതിവേഗത ഉണ്ട്. പിൻകാലുകൾ മുൻകാലുകളെക്കാൾ നീണ്ടതായിരിക്കകൊണ്ട് ഇവക്കു ക്ഷണനം കുന്നുകേറാൻ സാധിക്കും. സ്വഭാവംകൊണ്ടു നോക്കിയാൽ മുയൽ മഹാഭീരുവാണ്. മുയലിന്റെ നീണ്ടചെവികൾ ചെറിയ ശബ്ദംതന്നെ അവററക്കറിവു കൊടുക്കുന്നതുകൊണ്ട്

അത് അപായം ക്ഷണം അറിഞ്ഞുകളയുന്നു. മുയൽ ക്ഷണത്തിൽ പെരുകും. കട്ടിക്ക് ആറു മാസമായാൽ വളൎച്ച തികയുന്നു. മുയൽ എന്ന ഉപവൎഗ്ഗത്തെ പിന്നെയും രണ്ടു ജാതിയാക്കാം. ഒരു ജാതി രോമം നിറഞ്ഞതും കണ്ണു തുറന്നതുമായ കട്ടികളെ പ്രസവിക്കുന്നു. ഇതു പാക്കുന്നതു മടകളിലല്ല. ഇതിന്നു ചെവിക്കു ക്രമ്മതയും ഗതിക്കു വേഗതയും ഉണ്ട്. മറേറതിൻെറ ചെവിയും കാലും ചെറുതാണ് പാക്കുന്നതു മടകളിലാണ്. രോമമില്ലാതെയും കണ്ണു തുറക്കാതെയുമുള്ള കട്ടികളെയാണ് ഇതു പ്രസവിക്കുന്നത്.

യൂറോപ്പിലെ മുയൽ:—

ആകപ്പാടെ ഇരുപത്തിരണ്ടിഞ്ച് നീളമുള്ള ഈ മുയൽ തൻെറ തലയേക്കാൾ നീണ്ട ചെവി വഹിക്കുന്നു. ചെവിയുടെ അററം കറുത്തിട്ടാണ്. ഇതിൻെറ ഘനം ഏഴെട്ടു റാത്തലിൽ ഒരിക്കലും കവിയാറില്ല. ഇവയുടെ ആഹാരം വെറും സസ്യങ്ങളാണ്. കൃഷിയും ഇവ തിന്നു നശിപ്പിക്കും. വല്ലേടത്തും ചെന്നൊളിച്ചാൽ ചവിട്ടിപ്പോയല്ലാതെ അവിടുന്നു ഇളകുകയില്ല. ആഹാരത്തിന്നു വേണ്ടിയോ, അപായമൊഴിവാനോ ഒരു നാഴിക വിസ്താരമുള്ള പുഴതന്നെ ഇതിന്നു നീന്തിക്കടക്കുവാൻ മടിയില്ല. കാട്ടുമുയൽ:— ഈ മുയൽ നമ്മുടെ രാജ്യത്തിലെ കുററിക്കാടുകളിലുംകൂടി അധിവസിക്കുന്നതായിക്കാണും. നിറം കരിമ്മഞ്ഞയാണ്. കുററിക്കാട്ടുകളിൽക്കൂടെ പായുമ്പോൾ രണ്ടു ഭാഗത്തുമുള്ള ചെടികൾ ഇളകുന്നതു മാത്രമേ കാണുകയുള്ളൂ. പടന്നു പിടിച്ചു, നിലത്തിൽനിന്ന് അധികം ഉയ

ന്നു നില്ക്കാത്ത ഏച്ചിത്താളിയുടെ ഇലകൊണ്ടു നിബിഡമായ ഒരു കൊമ്പിന്റെ ചോടെ അസാരംമാന്തി, അവരത്തടംപോലെ തോന്നുന്ന ഒരു ദിക്കിൽ ഈ മുയൽ പ്രസവിച്ച കുട്ടികളെ ഞാൻ കണ്ടിരിക്കുന്നു. കുറുക്കനും മററും ഇവയെ സംഖ്യയില്ലാതെ പിടിച്ചോടുക്കുന്നുണ്ട്. അല്പമായ പരുക്കേററാൽകൂടി ഇവ മരിച്ചുപോകുന്നതുകൊണ്ടു, ജീവൻ ഇതിന്നു തൊട്ടുവെച്ചിട്ടേ ഉള്ളു എന്നു തോന്നും. മുയൽ അടമ്പു വള്ളിയുടെ ഇല ധാരാളം തിന്നും.

ശിന്നൻ മുയൽ:—

ഇതിന്നു വലിപ്പം നന്നക്കുറവാണ് അങ്ങിനെതന്നെ തലയും ചെറുതാണ് പിൻകാലുകൾക്കു മററു മുയലുകളുടെ കാൽപോലെ അത്ര നീളമുണ്ടാകയില്ല. നിറം ഒരുവക ക്ഷാരമഞ്ഞയാണ്. വാലും ചെവിയുടെ അററവും വെളുപ്പാണ്. നീളം ഏകദേശം ഒന്നര അടിയും എനം മൂന്നു റാത്തലും ഉണ്ടാകും. ഇവക്കു നല്ല ഗതിവേഗത ഇല്ല. ഇവ ഓരോ കൂട്ടമായിട്ടെ പാൎക്കയുള്ളൂ. ഒരേടത്തുതന്നെ പലതിന്റേയും മടകളുണ്ടാകും ചില സമയം കുറ ഉയരത്തോളം കേറി മരപ്പൊത്തുകളിലും കടിയേറാൻ ഇവ നോക്കാറുണ്ട്. ഇവ ഇരതെണ്ടാൻ നടക്കുന്നതു രാവിലെയും വൈകുന്നേരവുമാണ്. ഇതും ഒരു കൊല്ലത്തിൽ പല പ്രാവശ്യം പ്രസവിക്കും. നിന്താൻ ഇതിന്നും മടി കാണുന്നില്ല. മെരു, കല്ലുണ്ണി മുതലായ ശത്രുക്കൾ പിടിക്കാൻ വഴിയെ പായുമ്പോൾ, ഈ സാധുജാതി മുയലുകൾക്കു കാലിന്നു വാതംപിടിച്ചപോലെ ഒരു കുഴച്ചൽ നേരിടുന്നു. ശിന്നൻ മുയൽ പുരാണകാലത്ത് അ

ധിവസിച്ചിരുന്ന സ്ഥലം മദ്ധ്യധരാസമുദ്രത്തിന്റെ രണ്ടു തീരങ്ങളുമായിരുന്നെന്നു കേൾക്കുന്നു. ബാക്കിയുള്ള രാജ്യങ്ങളിൽ ഇവയെ കൊണ്ടുയിട്ടു വർദ്ധിച്ചതാണുപോലും. ആഹാരത്തിന്നും ശിക്കാറിന്നും രസമുണ്ടാകുമെന്നുവെച്ച് ഒരു വിദ്വാൻ കുറെ ശിന്നൻമുയലുകളെ ഒന്നാമതായി ഓസ്ത്രേലിയാഭൂഖണ്ഡത്തിൽ കൊണ്ടുവിട്ടു. ഈ ജാതി യാതൊരു മൃഗവും അതുവരെ അവിടെ ഉണ്ടായിരുന്നില്ല. ക്ഷണകാലംകൊണ്ട് ആ രാജ്യത്തിൽ ഇവ കയ്യുംകണക്കുമില്ലാതെ വർദ്ധിച്ചു. അന്നാണ് ചിലർ ഇവററ പെരുകുന്ന കണക്കുകൂട്ടി സ്തംഭിച്ചുപോയത്. ഒരൊററ ജോട് ശിന്നൻമുയലുകൾക്കു മൂന്നു കൊല്ലംകൊണ്ടു നൂററിമുപ്പത്തേഴലക്ഷത്തിപ്പതിനെണ്ണായിരം സന്തതികളുണ്ടാകുമത്രെ. പിന്നെ ഇവററ എങ്ങിനെ വർദ്ധിക്കാതിരിക്കും. ഈ കാലത്ത്, ഇവൻ ആ രാജ്യത്തിലെ സസ്യാദികൾ മുഴുവൻ തിന്നുതീക്കുന്ന ഒരു ദ്രോഹിയായ്ത്തീൎന്നു, നാട്ടുകാരെ വേണ്ടുതിലധികം പീഡിപ്പിക്കുന്നു. എത്രയോ കോടി ശിന്നൻ മുയലുകളെ ഓസ്ത്രേലിയക്കാർ പ്രതിവഷം നശിപ്പിച്ചിട്ടുകൂടി ഇവററയുടെ തുകയ്ക്കു ഒരു കുറവും കാണുന്നില്ല. ഇതുകൂടാതെ മനുഷ്യർ മുയലുകളെ മെരുക്കിപ്പോററാറുണ്ട്. മെരുക്കിപ്പോററുന്നത്, ദേഹം വെളുത്തും കണ്ണു ചുകന്നും ഇരിക്കുന്ന ചെറിയ ബ്ലാത്തി മുയലിനെ ആണ്. ഇതും ക്ഷണം പെരുകുന്ന ജാതിയാണ്. ഒരു ജോട് ബ്ലാത്തി മുയലിനെ പണ്ടൊരു ധ്വര ധമ്മടത്തിന്നടുത്ത തുരുത്തിയിൽ കൊണ്ടുയിട്ടത്രെ. അടമ്പ് ധാരാളം ഉണ്ടായിരുന്നതുകൊണ്ടും ശത്രുജന്തുക്കൾ ഒന്നുംതന്നെ ഇല്ലാതിരുന്നതു

കൊണ്ടും, ഒന്നരണ്ടു കൊല്ലംകൊണ്ട്, ഇതിൻെറ എണ്ണം എണ്ണിയാൽ തീരാത്തവിധം വൎദ്ധിച്ചു. അങ്ങിനെ ഇരിക്കുമ്പോൾ കള്ളുകുടിയന്മാർ കൂട്ടക്കൂട്ടമായി തുരുത്തിയിൽ പ്രവേശിച്ച് അഞ്ചുംപത്തുമായി ഇവററയേ തല്ലിക്കൊന്നു കളിന്നു കൂട്ടിത്തുടങ്ങി. വിവരം എങ്ങിനെയൊ ജഗദൈകവീരനായ നമ്മുടെ കുറുക്കൻ അവർകൾക്കും കിട്ടി. ആളുടങ്ങി എന്നു കാണുമ്പോൾ വേലിഇറക്കത്തിന്നൊക്കെ താനും തൻെറ പട്ടാളക്കാരും ഓരിയാകുന്ന ഭേരിയുമടിച്ചു, ദിഗ്ജയം ചെയ്യാൻ ചെല്ലുന്ന രാജാക്കന്മാരെപ്പോലെ തുരുത്തിയിൽ എത്തി ചിലപ്പോൾ രണ്ടും മൂന്നും ദിവസം ഇക്കൂട്ടർ അവിടെത്തന്നെ പാർക്കലായി. എന്തിന്നു പറയുന്നു അഞ്ചാറുമാസംകൊണ്ടു ബ്ലാത്തിമുയലിനെ നാമാവശേഷമാക്കിക്കളഞ്ഞു. കള്ളുകുടിയന്മാർക്ക് ഈ ചരിത്രം പറയുമ്പോൾ ഇന്നും കണ്ണിൽനിന്നു വെള്ളം പൊട്ടാറുണ്ട്. പിന്നെ അവർ ദയാലുക്കളല്ലെന്നു എങ്ങിനെ വിശ്വസിക്കാതിരിക്കും. നശിച്ചുപോയ ഒരു വലിയ പട്ടണത്തിൻെറ അവശിഷ്ടങ്ങൾ നോക്കിക്കൊണ്ടുകപ്പെടുമ്പോലെ കുറുക്കന്മാർ ചിലസമയത്തു കടൽപുറത്തു വന്നിരുന്നു തുരുത്തിയും നോക്കി ഓരിയിടാറുണ്ടെന്നു കേൾക്കുന്നു.

5-ാംവൎഗ്ഗം. ആവൽ അല്ലെങ്കിൽ കടവാതിൽ.

പറക്കുന്നതുകൊണ്ടുമാത്രം ആവൽ ഒരു പക്ഷിയാണെന്നു പലരും തെററായി മനസ്സിലാക്കീട്ടുണ്ട്. വാസ്തവം പറഞ്ഞാൽ ആവൽ പറക്കാൻ കഴിയുന്ന ഒരു മൃഗം മാത്രമാണ്. വളരെ നീണ്ടു, നേൎത്തു, വിടൎന്ന, കൈകളു

ടെ ഈരളിനേക്കാൾ ഘനം കുറഞ്ഞ അസ്ഥികൾ തോൽകൊണ്ടു ബന്ധിക്കപ്പെട്ടതായിട്ട്, ഒരുതരം വിശറിപോലെ നില്ക്കുന്നതായ് കാണും. പെരുവിരലിന്റെ അഗ്രത്തിൽ ഒരു വളഞ്ഞ നഖം ഉള്ളതുകൊണ്ട്, ഒരേടത്ത് ആളും കൊളുത്തി, ഇവയ്ക്കു നിഷ്പ്രയാസം തൂങ്ങാൻ സാധിക്കും. ചിലതിന്റെ കാലും കയ്യും ശരീരത്തിന്റെ രണ്ടു ഭാഗങ്ങളും ഒക്കെക്കൂടി ചിറകായുപയോഗിക്കുന്ന നേരിയ തോൽകൊണ്ടു ബന്ധിക്കപ്പെട്ടിരിക്കും. ആവൽവർഗ്ഗത്തിലെ ഇസ്ലിമുക്കാലും ജാതിക്കാർ പ്രാണികളെ ഭക്ഷിക്കുന്നു. വണ്ട്, ചെള്ള്, മുതലായവററയുടെ ഉറപ്പുള്ള പുറഞ്ചിറകുകൾ ചവച്ചു മെതിക്കാൻതക്കവിധത്തിലുള്ള പല്ലുകളും ഇവററയ്ക്കുണ്ട്. ഇവരുടെ ഇടയിൽ കള്ളുകുടിക്കുന്നവരും രക്തം കുടിക്കുന്നവരും ഉണ്ട്. ആവൽ ഒരിക്കലും നിലത്തിറങ്ങുകയില്ല. കുട്ടികൾ തള്ളയുടെ തോലിന്റെ ഉള്ളിൽ പററിക്കൂടി അപൂർണ്ണാവസ്ഥയിൽനിന്നു പൂർണ്ണാവസ്ഥ പ്രാപിക്കുന്നു. ആവലിന്നു ഒരു ഗണ്യമായ വിശേഷവിധി ഉള്ളതു ബഹുജനങ്ങൾ മനസ്സിലാക്കിയിരിക്കുന്നോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ഇതിന്നു കണ്ണിന്റെ സഹായം കൂടാതെ കാണുവാനുള്ള ശക്തി കിടപ്പുണ്ട്. കണ്ണു രണ്ടും കുത്തിപ്പൊട്ടിച്ചു, ഒരേടത്തിളക്കിയാൽ കൂടി, തടസ്ഥങ്ങളെ കണ്ടറിവാനും. മരങ്ങളുടെ കൊമ്പുകളുടെ ഇടയിൽക്കൂടെ അബദ്ധമില്ലാതെ പറക്കാനും, സാധിക്കുന്നതായ ഒരത്ഭുതവരമൊ ശക്തിയൊ ഇതിന്നു സഹജമായിക്കിടപ്പുണ്ട്. ചില ഉത്തരത്തിന്മേലുള്ള കൊ

ത്തുപണിപോലെ, കണ്ണ് ഇവന്നു, ഒററം ഭംഗിക്കവേണ്ടി മാത്രം വെച്ചതാണെന്നു തോന്നും. ഏതെങ്കിലും ഒരുതരം ആവൽ ഇല്ലാത്ത ദിക്ക ഭൂമിയിൽ ഇല്ലെന്നുതന്നെ പറയാം. ആവൽവർഗ്ഗത്തിൽ നാനൂറുജാതി ജന്തുക്കളെ കണ്ടുപിടിച്ചിട്ടുണ്ട്. ഇതിൽ മിക്കതും അറച്ചുപോകുംപ്രകാരം വിരൂപികളാണെങ്കിലുംകൂടി വിശിഷ്ടവർണ്ണങ്ങൾ കൊണ്ടു പൂമ്പാററയേക്കാൾ ഭംഗിയുള്ള വററയുംകൂടി ഇക്കൂട്ടക്കാരിൽ ഉണ്ട്.

പഴംതിന്നികൾ — (Fruit eating bats.)

ഇവ മററുള്ള ആവലുകളെക്കാൾ വലിപ്പമുള്ളവയാകുന്നു. പ്രധാനാഹാരം ഫലങ്ങളും പഴങ്ങളുമാണ്. അനേകം ജാതികൾ അടങ്ങിയ ഈ ഉപവർഗ്ഗത്തിലെ ചില ജാതിയെ മാത്രം വിവരിക്കാം.

കുറുക്കനാവൽ — Flying fox

മുഖം നീണ്ടു കുറുക്കന്റേതുപോലെ ഇരിക്കും. ഇതിന്ന് ആകപ്പാടെ 34 പല്ലുകൾ ഉണ്ട്. വാൽ ഇല്ല. കഴുത്തിന്റെ രോമത്തിന്നു നീളം അനുസാരം ജാസ്തി ഉണ്ടാകും. ഇന്ത്യാ, ബർമ്മാ, ലങ്കാ, മലയൻദ്വീപ് മുതലായ സ്ഥലങ്ങളിൽ ഇവററ അധിവസിക്കുന്നു. ആഫ്രിക്കയിൽ ഈ ജാതിയെ കാണുകയില്ല. പകൽമുഴുവനും വലിയ ആലിന്മേലൊ മററു മരങ്ങളിന്മേലോ ഓരോ വലിയ കൂട്ടമായി ഇവററ തൂങ്ങിക്കിടക്കും. വൈകുന്നേരമാകുമ്പോൾ ഒന്നുംരണ്ടുമായി പഴമുള്ള വൃക്ഷങ്ങളെ അന്വേഷിച്ചു പറന്നുപോകും. ചില മരങ്ങളുടെ കൊമ്പുകൾ, അതിന്മേൽ വീഴുന്ന അസംഖ്യം ആവലുകളുടെ ഘനംകൊണ്ടു പൊട്ടിപ്പോ

യതായിക്കണ്ടിട്ടുണ്ടു്. മിക്കസമയത്തും ആവലുകൾ തങ്ങൾ അധിവസിക്കുന്ന മരങ്ങളുടെ ഇലകൾ കടിച്ചുനീക്കും. ചിറകു നിവിൎത്തിവെച്ചാൽ രണ്ടുംകൂടി നാലടി ദീൎഘം കാണും. ഈ ഉപവൎഗ്ഗത്തിൽപെട്ട ഏററവും വലിയ ആവൽ മലയൻദ്വീപിലെ കറുക്കനാവലാണു്. ചിറകു നിവിൎത്തിവെച്ചാൽ രണ്ടുംകൂടി അഞ്ചടി നീളമുണ്ടാകും. മനുഷ്യർ ഇതിന്റെ മാംസം തിന്നും. തോലിന്നു കറുക്കന്റെ ചൂരുണ്ടാകും. മാംസം കള്ളുകൊണ്ടു കഴുകിയാൽ ഈ ചൂരു് പൊയ്പ്പോകുമെന്നു കേൾക്കുന്നു. ചില ആവലുകൾ പുഷ്പങ്ങളും തിന്നുമെന്നു കേൾക്കുന്നു. കള്ളെടുപ്പാൻ തെങ്ങിന്മേൽ വെച്ച പാനിയിൽ കടന്നു, ഇവ കള്ളുംകൂടി കുടിക്കും. ചിലപ്പോൾ മത്തുകൊണ്ടു തളൎന്നു ഓലയിന്മേൽ വീണുകിടക്കുന്നതു കാണും. വാലുള്ള കറുക്കനാവലും ഇന്ത്യയിൽ ഉണ്ടു്. ചിലതു ഗുഹകളിലും ഒഴിഞ്ഞ വീടുകളിലും അധിവസിക്കും. മൂക്കിൻതുളകൾ, കുഴൽപോലെ, രണ്ടു കൊമ്പിന്റെ സമ്പ്രദായത്തിൽ പൊന്തിനില്ക്കുന്ന ഒരു ജാതി കറുക്കനാവൽ സെലിബീസ് മുതലായ ദ്വീപുകളിൽ ഉണ്ടു്. നമ്മുടെ രാജ്യത്തു ചില പറമ്പുകളിലുള്ള മരങ്ങളിൽ ഇവററ അസംഖ്യം വന്നുകൂടുന്നു. ആവലുകളെക്കൊണ്ടു പറമ്പുടമക്കാൎക്കു ലാഭവുംകൂടി ഉണ്ടായിട്ടുണ്ടു്. പഴവും അന്വേഷിച്ചു മടങ്ങിവരുമ്പോൾ എല്ലാററിന്റെയും വായയിൽ ഓരൊ പഴക്കയും ഉണ്ടാകും. അധിവസിക്കുന്ന മരത്തിന്മേൽ എത്തിയ ഉടനെ ഒരു ഭാഗത്തെ തോടു മാത്രം കടിച്ചു കടിച്ചു പഴക്ക നിലത്തിടും. ഇങ്ങിനെ ഓരോദിവസം രാവിലെ ചെന്നുനോ

ക്കിയാൽ പത്തഞ്ഞൂറ് പഴക്ക പെറുക്കിയെടുക്കാനുണ്ടാകും. ഈമാതിര ക്കടവാതിൽ വെടികൊണ്ടു ചത്താൽ കൂടി തൂങ്ങിയനിലയിൽനിന്നു താഴെ വീഴാതെ മരത്തിന്മേൽ കിടന്നു ദ്രവിച്ചുപോകും.

### പ്രാണിഭക്ഷകൻആവൽ.

ഈഉപവർഗ്ഗത്തിൽപെട്ട കൂട്ടർ വലിപ്പംകൊണ്ടു ഫലഭക്ഷകളുടെ അത്ര ഉണ്ടാകയില്ല. വാൽ, തോൽച്ചിറകോടു യോജിച്ചോ അല്ല യോജിക്കാതെയോ നില്ക്കും. ഇനി ചില ജാതികളെപ്പററിപ്പറയാം

### ലാടമോറൻ.

മൂക്കിന്റെ അടുക്കെ ഇലപോലെ പരന്നുനില്ക്കുന്ന ഒരു അംഗവിശേഷം ഉണ്ട്. മൂക്കിന്റെ നേരെ മീതെ ഈമാതിരിതന്നെയുള്ള മറെറാരവയവം ആകൃതിയിൽ കുതിരയുടെ ലാടംപോലെ ഇരിക്കും. എല്ലാ ഭൂഖണ്ഡങ്ങളിലും ഈ ജാതിയിൽ ഏതെങ്കിലും ഒരുതരത്തെ കണ്ടുവരുന്നുണ്ട്.

### ഉണ്ണിവാതിൽ.

വലിയ ആവൽ കഴിഞ്ഞാൽ ശേഷമുള്ള ചെറുതരം ആവലുകൾക്കൊക്കെ ഉണ്ണിവാതിൽ എന്നാണ് നാട്ടുകാർ പറഞ്ഞുവരുന്നത്. ഇക്കൂട്ടരിൽ അസാരം വലിയ തരക്കാരും എത്രയോ ചെറിയ തരക്കാരും ഉണ്ട്. വലിയവ സന്ധ്യയായാൽ വാഴക്കൂമ്പിലെ പുഷ്പത്തിൽ ഉണ്ടാകുന്ന തേൻ കുടിപ്പാൻ ചെല്ലുന്നത് എല്ലാവരും കണ്ടിരിക്കും. ചിലപ്പോൾ പല്ലികളേയും എട്ടുകാലികളേയും തിരഞ്ഞു വീടുകളിൽവന്നു, പറക്കുന്ന സ്ഥിതിയിൽതന്നേ, പു

മരങ്ങളിന്മേൽനിന്നും മററും ഇവററയെ പെറുക്കിത്തിന്നും. ഇവററയുടെ നിഴൽ കാണുമ്പോൾ, വിളക്കരികെ വന്നു നിശ്ചേഷ്ടനായി നില്ക്കുന്ന പല്ലി പെട്ടെന്നു പാഞ്ഞു പോയൊളിക്കുന്നതു ഞാൻ പലപ്പോഴും കണ്ടിട്ടുണ്ടു്. ഒരു ചെറിയ മുറിയിൽനിന്നു ഇതിനെപ്പോലെ ഇത്ര വേഗതയിൽ പറന്നു കളിപ്പാൻ സാക്ഷാൽ പക്ഷികൾക്കുകൂടി സാധിക്കുകയില്ല. ഇടക്കിടെ വന്നു ക്ഷീണം തീർക്കുന്നതു കോലായുടേയൊ, തുറന്ന ജനവാതിലിൽകൂടെ പ്രവേശിക്കുന്ന മുറികളുടേയൊ മേലെ വന്നു തൂങ്ങീട്ടാണ്. പറമ്പിൽനിന്നു പിടിക്കുന്ന തവളകളേയും ചെറിയ പാമ്പുകളേയുംകൊണ്ടു മേല്പറഞ്ഞേടത്തുതന്നെ വന്നു തിന്നാറുണ്ടെന്നു ചോടെ വീണുകാണുന്ന അവശിഷ്ടങ്ങൾ തെളിയിക്കുന്നുണ്ടു്. തലമാത്രം തിന്നുപോയ ചെറിയ തവളകളുടെ ശവങ്ങൾ രാവിലെ എഴുന്നേററു നോക്കിയാൽ കോലായിൽ വീണു കിടക്കുന്നതു കാണും. ചിലപ്പോൾ കാലുകൾ മാത്രമേ കാണുകയുള്ളൂ. ഓരോ ജന്തുക്കളെ കടിച്ചു മെതിക്കുമ്പോളുണ്ടാകുന്ന കറുമുറു എന്ന ശബ്ദം സമീപത്തു നില്ക്കുന്നവർക്കു നല്ലവണ്ണം കേൾക്കാം. പുരകളുടെ മച്ചിന്മേലും മററും ഇവററ ഓരൊ വലിയ കൂട്ടമായിപ്പാർക്കും. ചാവക്കാട്ടിൽവെച്ചു, മെരുവിനേയും തിരഞ്ഞ് ഒരു വീട്ടിന്റെ മച്ചിന്മേൽ കേറി നോക്കിയപ്പോൾ, ഈമാതിരി ആവലുകളെ, പത്തഞ്ഞൂറിൽ കുറയാതെ ഞാൻ കണ്ടിരുന്നു. ചോടേ, ഏകദേശം രണ്ടടി ഘനത്തിൽ, ചിലേടത്ത് ഇതിലും ജാസ്തിയുമായി ഇവററയുടെ കാഷ്ഠവും വീണുകിടന്നിരുന്നു. മേൽവിവരിച്ചു

ത് അസാരം വലിയ ഉണ്ണി വാതിലിനെയാണ്. ഇക്കൂട്ടത്തിലെ ചെറുതരക്കാർ എത്രയോ ചെറുതാണ്. ചിറകും വിരുത്തി പറക്കുമ്പോൾ അസാരം വലുതാണെന്നു നമുക്കു തോന്നിപ്പോകുമെങ്കിലും യഥാൎത്ഥത്തിൽ ഇവ എത്രയൊ ചെറിയ ജന്തുക്കളാണ്. ഇവ മുഖ്യമായിത്തിന്നുന്നതു പ്രാണികളെയാണ്. ചെറുതരക്കാർ ഓരൊ വലിയ കൂട്ടമായൊരെടത്തു പാൎക്കാറില്ല. ഇവ ഒററയ്ക്കാണ് താമസിക്കുന്നത്. ചിലതു വീട്ടുകളുടെ ഓടിന്റെ ഇടയിലൊ, മരത്തിന്റെ ചെറിയ പൊത്തുകളിലൊ പകൽ വന്നുകൂടുന്നു. നേരം പുലരുമ്പോൾ താൻ പതിവായി കൂടുന്ന സ്ഥലത്തിന്നരികെ വന്നു പാററകളെപ്പോലെ കുറേനേരം പറന്നുകളിച്ചു പിന്നെ പെട്ടെന്ന് ഒരേടത്തുവീണു മറയുന്നതും ഞാൻ പലപ്പോഴും കണ്ടിട്ടുണ്ട്. എത്രയൊ ചെറിയ വിടയിൽകൂടി ഉന്തിത്തിരക്കിപ്പോകുന്നതു കണ്ടാൽ ഈ ശിന്നന്മാൎക്കു ശരീരത്തിൽ എല്ലുണ്ടോ എന്ന് ആരും ശങ്കിച്ചുപോകും. ഒരെ സ്ഥലത്തുതന്നെ ഇവ ഓരോ കൂട്ടമായി ഒരിക്കലും വന്നുകൂടുകയില്ല. മനുഷ്യർ ഉപയോഗിക്കുന്ന കട്ടിലിന്മേലും കസേലകളിന്മേലും വന്നുകൂടുന്ന മൂട്ടയെ ഒരു കടവാതലിന്റെ ശരീരത്തിന്മേൽ പററിക്കിടക്കുന്നതു കണ്ടിരുന്നു എന്ന് എഴുനാട്ടു യോഗ്യനായ ഒരാൾ പ്രസ്ഥാപിച്ചിട്ടുണ്ട്.

### നീൺകാതൻ.

ഇതിന്നു വളരെ വലിയ ചെവിയും മൂക്കിലകളും ഉണ്ട്. വാൽ ഇല്ലെന്നുതന്നെ പറയാം. ഇവയെ ഇന്ത്യയിലും ലങ്കയിലും വളരെ സുലഭമായിക്കാണും. ഒരുദിവസം

മറെറാരു ചെറിയ ആവലിനെ ഇതിൻെറ വായയിൽ കണ്ടിട്ട് ഒരു സായ്പ് ഇതിനെ ഭയപ്പെടുത്തിയപ്പോൾ ചെറിയ ആവലിനെ ഇതു താഴെ ഇട്ടു. ചെറിയ ആവൽ ചാകാറായിരുന്നു. വേറെ ഒരുദിവസം നീൺകാതനെ ഒരു കൂട്ടിലാക്കി ആ കൂട്ടിൽതന്നെ വേറെ ഒരു ചെറിയ ആവലിനേയും ഇട്ടപ്പോൾ, ഒരു നിമിഷംകൊണ്ടു നീൺകാതൻ ചെറിയ ആവലിൻെറ കാതു കടിച്ചു പിടിച്ചു അതിനെ ഭക്ഷിച്ചു.

ചോരകുടിയൻ:—(Vampire bat)

മുൻപല്ലുകൾ വളരെ മൂച്ചയുള്ളവയാണ്. ജന്തുക്കളുടെ ദേഹത്തിന്മേൽ വീഴുംമുമ്പ, ഒരു നല്ല ഭാഗം തിരിഞ്ഞു നടക്കുമ്പോലെ കുറേനേരം ചുററിപ്പറന്നു കളിക്കും. പിന്നെ മെല്ലെ ഒരു സ്ഥലത്തു വീണു മുൻപല്ലുകൊണ്ടു സാവധാനം തോൽനീക്കിച്ചോരകുടിക്കും. മനുഷ്യരുടെ ചോരക്കുടി ഇവ നിശ്ശബ്ദം കുടിക്കും. ചിറകുകൊണ്ടു വീശുമ്പോലെ ഒരിളങ്കാററുണ്ടാകുമ്പോൾ ഉറക്കം തെളിയുകയില്ലെന്നു അവിടത്തുകാർ പറയുന്നു. ഈ ജാതി ആവലുകളെ കാണുന്നതു തെക്കെ അമേരിക്കയിലാണ്.

൮-ാം വർഗ്ഗം. പ്രാണിഭോജികൾ. (Insectivora)

മൂക്കനെലി, കറുമുള്ളൻ, കരുടൻഎലി എന്നീക്കൂട്ടർ ഈ വർഗ്ഗത്തിൽപ്പെടും. മിസ്റ്റർ മൂർക്കോത്തുകുമാരൻ പറഞ്ഞപ്രകാരം കടലാടി മരുന്നും കടലമായി യാതൊരു സംബന്ധവുമില്ലാത്തപോലെ, മൂക്കനെലിക്കും കരുടൻഎലിക്കും സാക്ഷാലെലിയോടു യാതൊരു ബന്ധവുമില്ല. ചില ആവലുകളെ കഴിച്ചാൽ ക്ഷുദ്രപ്രാണിഭോജികൾ ഈ

വർഗ്ഗത്തിൽപെട്ട ജന്തുക്കളാണ്. ഇവക്കൊന്നും വലിപ്പം ജാസ്തി ഉണ്ടാകയില്ല. മിക്കജാതികളും രാത്രിസഞ്ചാരികളാണ്. എല്ലാററിന്നും അഞ്ചീതു വിരലും വിരലിന്മേൽ കൂർത്ത നഖവും ഉണ്ടായിരിക്കും.

### കൊബീഗൊ.

പ്രാണിഭോജി എന്ന പേരിന്നു ആഹാരംകൊണ്ടർഹനല്ലെങ്കിലും ശാസ്ത്രജ്ഞന്മാർ ഈ വല്ലാത്ത ജന്തുവെ ഈ വർഗ്ഗത്തിൽതന്നേയാണ് പെടുത്തിയിരിക്കുന്നത്. കഴുത്തു തുടങ്ങി, ശരീരത്തിന്റെ രണ്ടുഭാഗത്തിൽനിന്നും തോൽപരന്നു അവയവങ്ങൾ ഈ പരന്ന തോലിന്റെ ഉള്ളിൽ അകപ്പെട്ടുപോയതുപോലെ തോന്നുന്ന ഒരു വിശേഷവിധിയാണ് ഇതിനെ ഒരു നോക്കിന്നു പ്രത്യക്ഷമാകുന്നത്. പൃഷ്ഠത്തിലും ഇങ്ങിനെതന്നെ രണ്ടു ഭാഗത്തിലുമെന്നപോലെ പരന്ന തോൽ അതോടു യോജിച്ചുകിടക്കുന്നുണ്ട്. വാൽ തോലിന്റെ ഉള്ളിൽ അടങ്ങിപ്പോയതു കാണും. ഈ ഒരു കാരണംകൊണ്ടാണ് പാററാനുമായി (പറക്കുന്ന അണ്ണാൻ) ഇവ വ്യത്യാസപ്പെടുന്നത്. സുമത്ര, ബോർനിയോ, ജാവ, മലയാ, മുതലായ ദ്വീപുകളിലാണ് ഇവയെ കണ്ടുവരുന്നത്. ഇതു വലിപ്പത്തിൽ ഒരു പൂച്ചയോളം ഉണ്ടാകും. മരക്കൊമ്പുകളോടു പററിയാണ് ഇരിപ്പ്. ഒരു മരത്തിന്മേൽനിന്നു എഴുപതുവാര അകലെയുള്ള മറെറാരു മരത്തിന്മേൽ, ഇവ തന്റെ തോൽ വിടർത്തി, പറക്കും പ്രകാരത്തിൽ ചാടിവിടും. ചാടി വീഴുന്നതു മറെറാരു മരത്തടിയുടെ കടയിലായിരിക്കും. പിന്നെ ആ തടിയിൽനിന്നു മേലോട്ടു കയറിപ്പോകും. ഈ ജന്തുവിന്റെ ആ

ഹാരം ഇലകളാണ്. എത്ര അടിച്ചാലും കത്തിയാലും ഇ വററ ചാകുകയില്ല. പെണ്ണിൻെറ മുലക്കണ്ണും കടിച്ചു കു ഞ്ഞു പററിക്കിടക്കുന്നുണ്ടാകും.

## തുപ്പായി.

ഇതും മരത്തിന്മേൽതന്നെയാണ് കാലം കഴിക്കുന്ന ത്. ഇതു വാൽ നീണ്ടിട്ടും, കാഴ്ചയിൽ അണ്ണാനെപ്പോലെ ഇരിക്കുന്നതുമായ ഒരു ചെറുജന്തുവാകുന്നു. മുഖം വളരെ നീ ണ്ടിട്ടാണ്. കാഴ്ചയിൽ ഒരു പക്ഷിയുടെ നീണ്ട കൊക്കു പോലെ ഇരിക്കും. ഇത് അണ്ണാൻെറ മാതിരിതന്നെ, വാൽ പൊന്തിച്ചൊരേടത്തിരുന്നു, കൈകൊണ്ട് ആഹാ രം തിന്നും. ഇതിൻെറ മുഖ്യാഹാരം പഴവും പ്രാണിയു മാണ്. കാഴ്ചയിൽ ഇത് അണ്ണാൻെറ മാതിരിയിരിക്കുമെ ങ്കിലും നമ്മുടെ അണ്ണാൻെറ അത്ര ചുറുചുറുക്കുള്ള ജന്തു വാണെന്ന് ഒരിക്കലും പറഞ്ഞുകൂട. നായക്കുകൂടി ഇതി നെ പാഞ്ഞുപിടിപ്പാൻ കഴിയും. മെഡൽസായ്പ് ഇങ്ങി നെ എഴുതിയിരിക്കുന്നു. "എൻെറവീട്ടിന്നടുത്തുണ്ടായിരുന്ന മാവിന്മേൽ കുടികൊണ്ടിരുന്ന ഒന്ന്, പൂച്ചയെപ്പോലെ എൻെറ വീട്ടിൽ പ്രവേശിക്ക പതിവായിരുന്നു. കിടക്ക യിൽ കേറുമ്പോഴും ഞാൻ തെളിച്ചാട്ടുകയാണ് പതിവ്. കാപ്പിയും ചായയും പകൻവെച്ച കോപ്പകളിൽ തലയി ട്ടു ബാക്കിനില്ക്കുന്ന അംശം വന്നു കുടിക്കും. ഒരുദിവസം ഒരു എലിക്കത്രിയിൽ കെണിഞ്ഞുപോയിട്ടാണ് ഈ സാ ധു മരിച്ചുപോയത്. ഭക്ഷണം കഴിഞ്ഞാൽ തൻെറ കൈ കൊണ്ടു മുഖം തുടച്ചു വെടിപ്പാക്കുന്നത് ഒരു കൌതുകക

രമായ കാഴ്ചയാണ്". മററൊന്നതരം തുപ്പായിയുടെ വായയുടെ അററത്തു രണ്ടുഭാഗത്തും തൂവൽപോലെ പരന്ന രോമങ്ങൾ ഉണ്ട്. ഈ ജന്തുവിൻെറ നീളം നാലഞ്ചംഗുലം മാത്രമെ ഉള്ളു-

## തുള്ളുന്ന മൂക്കനെലി.

മൂക്കിൻെറ നീളംകൊണ്ട് ആനമോറൻ എന്ന് ഈ ജന്തുക്കൾക്ക പേരുണ്ട്. ഇവ രാത്രിസഞ്ചാരികളാണ്. നിലത്താണ് താമസം ആഫ്രിക്കയാണ് ഇതിൻെറ നിവാസഭൂമി. ചെവി വലുതായും രോമില്ലാത്ത വാൽ എലിയുടേതുപോലെയും ഇരിക്കും. ശരീരം അഞ്ചും വാൽ മൂന്നും അംഗുലം നീളമുണ്ടാകും. ഇവ താമസിക്കുന്നതു പുല്ലിലും പോന്തയിലും മററുമാണ്.

## കരുമുള്ളൻ— (Hedge hog)

ഇതിൻെറ പുറവും ഉടലിൻെറ രണ്ടുഭാഗവും ചെറിയ മുള്ളുകൾകൊണ്ടു മൂടപ്പെട്ടിരിക്കും. കഴുത്ത് എത്രയോ ചെറുതും മുഖം പന്നിയുടേതുപോലെയും ആയിരിക്കും. കാലും കയ്യും അത്യന്തം കുറിയതാണ്. ഒരു പൂൎണ്ണവലിപ്പമെത്തിയ കരുമുള്ളൻ പത്തംഗുലം നീളമെ ഉണ്ടാകയുള്ളു. ഉപദ്രവിച്ചാൽ, ചേരട്ടകൾ ചുള്ളിയിട്ടപോലെയാണ് ഉരുണ്ടുകളയുന്നത്. എന്നാൽ കരുമുള്ളൻ ഒരു ശ്രുൾപന്തുപോലെ ഉരുണ്ടുകളയും. ആ നിലയിൽ മുള്ളുകളല്ലാതെ പുറമെ മറെറാന്നും പ്രകാശിച്ചുകാണുകയില്ല. തലയും അവയവങ്ങളും ഒന്നും പുറമെ കാണുകയില്ല. ഈ നിലയിൽ ഉരുണ്ടുകിടക്കുമ്പോൾ, നായക്കോ, കുറുക്കനോ, കരുമുള്ളനെ ദ്രോഹിപ്പാൻ സാധിക്കയില്ല പ്രാണി, ഇ

ര, അച്ച്, പല്ലി, പാമ്പ്, പക്ഷി, പക്ഷിമുട്ട മുതലായവ യാണ് കുറുമുള്ളന്റെ ആഹാരം. കായയും കിഴങ്ങും വേണമെന്നുവെച്ചിട്ടുമില്ല. വീട്ടിൽ കൊണ്ടുവന്നു പോററിയാൽ വണ്ടും ക്രറയും ക്ഷണക്കൊണ്ടൊട്ടുങ്ങും. പക്ഷിക്കുട്ടികളെ ഇവ ബാക്കിവെക്കയില്ല. പാമ്പിനേക്കടിച്ചിട്ടാണ് കൊല്ലുന്നത്. രാത്രിസഞ്ചാരികളാണെങ്കിലും പകൽ സഞ്ചരിക്കകയെ ഇല്ലെന്നു പറഞ്ഞുക്രട. ഇതിന്നു ഒരു പ്രസവത്തിൽ സാധാരണ നാല് കുട്ടികളുണ്ടാകും, കുട്ടികളുടെ ആഹാരാവിശ്യമായിട്ടാണ് പകലും തെണ്ടേണ്ടി വരുന്നത്.

## മുള്ളില്ലാക്കുറുമുള്ളൻ.

ഈ ജാതി കുറുമുള്ളന്റെ ഇരിപ്പിടം ബമ്മയും മലയൻദ്വീപുമാകുന്നു. ശരീരത്തിന്മേൽ മുള്ളൊന്നും കാണുകയില്ല ഒരു നോട്ടത്തിന്നു ഇത് ഒരു പെരുച്ചാഴിയാണെന്നു തോന്നിപ്പോകും. എന്നാൽ മൂക്കു നീണ്ടു കൂത്തിട്ടാണ്. ഒരേജാതി ജന്തുക്കളിൽതന്നെ നിറഭേദം കാണും. രാത്രി സഞ്ചാരിയാകകൊണ്ടും വളരെ ഭയമുള്ള പ്രകൃതിയാകകൊണ്ടും ഈ ജന്തുവെ കണ്ടുകിട്ടാൻ ബഹു പ്രയാസമാണ്. മരത്തിന്റെ വേരിന്റെ ഇടയിലാണ് കൂട്ടുണ്ടാക്കുന്നത്. ഇത് ക്രറ, ചിതൽ, പുഴ, മുതലായ പ്രാണികളെ തിന്നും. ഇതിന്റെ ശരീരത്തിന്നു ഉള്ളിയുടെ വാസന ഉണ്ട്.

## സാക്ഷാൽ മൂക്കനെലി.

ഇത് ആകൃതിൽ എലിയേപ്പോലെ ഇരിക്കുമെങ്കിലും എലിയുടെ ജാതിയിൽപെട്ടതല്ല. ചെവിയും വാലും വ

ലുതാണ്. വാൽ കൂടാതെ ശരീരം മൂന്നിഞ്ച് നീളമുണ്ടാകും. ഷൾപ്പാദങ്ങളും ഇരകളും അട്ടകളുമാണ് ഇതിൻെറ പ്രധാനഭക്ഷണം. രണ്ടു ജന്തുക്കൾ കണ്ടുമുട്ടിയാൽ അന്യോന്യം യുദ്ധം ചെയ്യാതിരിക്കില്ല. രണ്ടെണ്ണത്തെ ഒരേക്കൂട്ടിലാക്കിയാൽ ശക്തൻ അശക്തനെ കൊന്നിട്ടുള്ളതു കാണാം. മൂക്കനെലിയുടെ വല്ലാത്ത ചൂരുകൊണ്ടു ചില ജന്തുക്കളൊന്നും ഇവയെ ദ്രോഹിക്കാൻ വരാറില്ലെങ്കിലും നത്തുകൾ ഇവററയെ കൊന്നു വിഴുങ്ങാതിരിക്കില്ല. ഇവയുടെ കണ്ണുകൾ വെറും ഒരു അടയാളംപോലെ തോന്നുമാറ് എത്രയോ ചെറുതാണ്.

നീർമൂക്കനെലി.

ഇതു വെള്ളത്തിലാണ് പാൎക്കുന്നത്. വാൽ കൂടാതെ ദേഹം 3½ ഇഞ്ച് നീളമുണ്ടാകും- ഇതിനെയൂറോപ്പിലാണ് അധികം കാണുന്നത്. തെളിഞ്ഞ വെള്ളമാണെങ്കിൽ, ഇവററ മുങ്ങിപ്പുഴയുടെ അടിയിൽക്കൂടെ നടക്കുന്നതും മൂക്കുകൊണ്ടു ചെറിയ കല്ലുകൾ നീക്കി, ചെറിയ ചെമ്മീനോ മറേറാ തിന്നാനുണ്ടോ എന്നു പരിശോധിക്കുന്നതും ഒരു കൌതുകകരമായ കാഴ്ചയാണ്. ചെറിയ പരലുകളേയും ശവങ്ങളേയും ഇവററ തിന്നും. ഇവക്കു വളരെ വേഗതയോടെ നീന്താൻ കഴിയും. പുഴയുടെ തീരത്താണ് ഇതിൻെറ മട കാണുന്നത്. ഈ മടയിലാണ്, പെണ്ണ് ഓരോ പ്രസവത്തിന്നു അഞ്ചുമുതൽ എട്ടുവരെ കുട്ടികളെ നിക്ഷേപിക്കുന്നത്.

കസ്തൂരിമൂക്കനെലി:— (The musk rat)

ഇവയുടെ വാലും ചെവിയും സമാന്യം വലുതായിരി

ക്കം. ദേഹത്തിൻെറ ഇടത്തും വലത്തും ഓരോ ചെറിയ പോരമുണ്ട്. അതിൽനിന്നാണ് കസ്തൂരിപോലെ വാസനയുള്ള ഒരു ദ്രവ്യം പുറത്തുവരുന്നത്. ഈ ജന്തു മൂന്നിഞ്ച് നീളമെ ഉണ്ടാകയുള്ളൂ. വിളകളിലും ചിലപ്പോൾ വീടുകളിലും ഇവ പ്രവേശിക്കുന്നതു കണ്ടിട്ടുണ്ട്. പ്രാണി, ഇര, പക്ഷിക്കുട്ടി മുതലായ ജന്തുക്കളാണ് ഇവററയുടെ ആഹാരം. ഇന്ത്യയിൽ ഇവററ അസംഖ്യങ്ങളായുണ്ട്. പകൽ മുഴുവനും മടയിലോ മാവിലോ ചെന്നുകൂടും. രാത്രി വീടുകളിൽ കയറി കൂറ മുതലായ പ്രാണികളെ അന്വേഷിച്ചു നടക്കും. കൂറയെ നശിപ്പിക്കുന്ന കാര്യത്തിൽ ഇതിനെ മനുഷ്യന്നൊരുപകാരിയായിക്കരുതാമെങ്കിലും താൻ തൊടുന്ന സാധനങ്ങൾക്കൊക്കെ കഠിനമായ ചൂരു പിടിച്ചുപോകുന്നതുകൊണ്ട്, ആ സാധനങ്ങൾ എപ്പോഴും ഉപേക്ഷിക്കേണ്ടിവരുന്നു.

### കരുടനെലി.

കൈ വളരെ പരന്നും, കൈക്കും കാലിന്നും വളരെ ശക്തിയുള്ള നഖങ്ങൾ ഉണ്ടായിട്ടും കാണുന്ന ഒരു വല്ലാത്ത ജന്തുവാണ് കരുടനെലി. നിറം സാധാരണ കറപ്പാണ്. ശരീരം അഞ്ചിഞ്ചും വാൽ ഒരിഞ്ചും നീളമുണ്ടാകും. ഒരു ഉയൎന്ന കുമ്പാരത്തിൻെറയോ, രണ്ടു മരങ്ങളുടെ മദ്ധ്യത്തിലൊ ഇവററ അതിശയകരമായ ഒരു പാൎപ്പിടം ഉണ്ടാക്കുന്നു. ഈ മടക്ക് ഒരു മദ്ധ്യകന്ദരവും അതിൻെറ ചുററും വൃത്താകാരത്തിലും നേരെയുമുള്ള ഉൾവഴികളും ന്തുലാമാലകളായി കിടപ്പുണ്ടാകും. ഇതിൻെറ പ്രധാനാഹാരം ഇരകളും ഷൾപ്പാദങ്ങളുമാണ്.

7-ാംവൎഗ്ഗം. ഏട്ടിവംശക്കാർ. (Cetacea).

ഈ വൎഗ്ഗക്കാരെ ഏട്ടികളെന്നും തിമിംഗലം എന്നും രണ്ടു ഉപവൎഗ്ഗങ്ങളാക്കാം. തിമിംഗലത്തിന്നു നാട്ടിൽ നടപ്പുള്ള പേർ കടലാന എന്നാകുന്നു. ഇതിനെ കടലാനയാക്കിയതു കടലിൽവെച്ച് ഏററവും വലിപ്പമുള്ള ജന്തുവായിരിക്കകൊണ്ടാണ്. എന്നാൽ മുഖത്തു തുമ്പിക്കൈപോലെ ചെറിയ ഒരു അംഗം ഉള്ള മറെറാരു ജന്തു കടലിൽ ഉണ്ടായിരിക്കകൊണ്ടു കടലാന എന്ന പേർ ആ ജന്തുവിനാണ് അധികം യോജിക്കുന്നത്. തിമിംഗലത്തിന്നു രാജൻ എന്ന മറെറാരു പേരും ഉണ്ട്. ഏട്ടികൾക്കു കടല്പന്നി എന്നും പേർ പറയാറുണ്ട് കടപ്പുറത്തു ചെന്നു നിന്നാൽ കമാനംപോലെയുള്ള പുറം കറത്തും ഉദരം വെളുത്തുമായ ഓരോ കൂട്ടം ജന്തുക്കൾ, മുതുകും പുറവും കാണിച്ചു വെള്ളത്തിൽകൂടെ ഉരുണ്ടുപോകുന്നതു കാണാം. ഇതാണ് ഏട്ടി.

ഏട്ടികൾ — (Porpoises and Dolphins)

ആകൃതികൊണ്ടും പ്രകൃതികൊണ്ടും ഇവ തിമിംഗലത്തെപോലെയുള്ള ജന്തുക്കളാണെങ്കിലും, വലിപ്പം കൊണ്ടിവററ തിമിംഗലത്തേക്കാൾ എത്രയോ ചെറുതാണ്. ഈ കൂട്ടരിൽ ചിലർ സമുദ്രത്തിലും ചിലർ പുഴയിലും അധിവസിക്കുന്നു. ഏട്ടികൾ എന്ന ഉപവൎഗ്ഗത്തിലും വ്യത്യസ്തന്മാരായ അനേകജാതി ജന്തുക്കൾ ഉണ്ട്. മുഖ്യമായ ചില ജാതി ജന്തുക്കളെ വിവരിക്കുവാനെ ഈ ചെറിയ ഗ്രന്ഥത്തിൽ സാദ്ധ്യമാകയുള്ളു.

ഗംഗയിലെ ഏടി—

ഗാംഗേയനേടിയെ നാട്ടുകാർ ശ്രൂസു എന്നു വിളിക്കുന്നു. ഈ പേർ തന്നെ മലയാളത്തിലും എടുക്കുന്നതാണ് നല്ലത്. ഈ ജാതിയെ സിന്ധു, ഗംഗാ, ബ്രഹ്മപുത്രാ എന്നീ വലിയ നദികളിൽ കാണുന്നു. ഈ പുഴകളുടെ ഉത്ഭവസ്ഥാനങ്ങളിലാണ് ഈ ജന്തു കുടികൊള്ളുവാൻ താല്പര്യപ്പെടുന്നത്. ഇതിൻെറ മുഖത്തിൻെറ അററം കുഴലയുടേതുപോലെ നീണ്ടിട്ടാണ്. പുറത്തു ചിറകു (fin) പോലെ തോന്നുംവിധത്തിൽ തോൽ മേലോട്ട് എറിച്ചു നില്ക്കുന്നുണ്ട്. കണ്ണ് എത്രയോ ചെറുതും കാഴ്ചക്കു കേവലം ഉതകാത്തതുമാകുന്നു. പല്ലുകൾ വളരെ കൂർത്തിട്ടാണ്. ആകൃതികൊണ്ടു നോക്കിയാൽ ഏടികളൊക്കെ മത്സ്യങ്ങളാണെന്നു തോന്നും. പക്ഷേ വാൽ ചിറകിൻെറ രണ്ടംഗങ്ങൾ, സാധാരണ മത്സ്യങ്ങളുടേതു പോലെ മേലെയും ചോടെയുമായി നില്ക്കുന്നതിനു പകരം ഇടത്തും വലത്തുമായി ഒരേ വിതാനത്തിൽനിന്നിട്ടാണ് കാണുന്നത്. ഈ ജാതിയിൽ ആണിനേക്കാൾ വലിയ ജന്തു പെണ്ണാണ്. ഓരോന്ന് എട്ടടിനീളമുണ്ടാകും. കലക്കു വെള്ളത്തിൽ അധിവസിക്കുന്ന ഈ ജന്തുവിനു കണ്ണുകൊണ്ടു പ്രയോജനമില്ലാഞ്ഞിട്ടായിരിക്കും ഇതിനു കാഴ്ചയില്ലാത്തത്. ശ്വാസം കഴിപ്പാൻ പൊന്തിവരുമ്പോൾ, നേരേ മീതെപൊന്തി, മുന്നോട്ടു വലിഞ്ഞു, ചോടെ താഴുന്നു. അങ്ങിനെ ശ്വസിക്കുമ്പോൾ ഉണ്ടാകുന്ന ശബ്ദം നിമിത്തമായിരിക്കും ഇതിനു 'ശ്രൂസൂ' എന്ന പേർ സിദ്ധിച്ചത്. ചില കാലങ്ങളിൽ, ഇവ വെള്ളത്തിൽനിന്നു കുറെ ഉയര

ത്തിൽ, ചെറിയ മത്സ്യങ്ങളെപോലെ ചാടിക്കളിക്കും. ഇവയുടെ പ്രധാനാഹാരം ചെമ്മീനും മത്സ്യവുമാണ്. ഇവ തിന്നുന്ന മിക്കമത്സ്യങ്ങളും ചളിയിൽ പൂണ്ടുകിടക്കുന്ന ഒരു ജാതി മുഴുവോ കടുവോ ആണ്. ഈ കടലെടി തന്റെ നീണ്ടമുഖം ചളിയിൽ താഴ്ത്തിത്തപ്പീട്ടാണ് ഈ മത്സ്യങ്ങളെ പിടിക്കുന്നത്.

എമ്മെസൻ എടി—

മുഖം മുൻപറഞ്ഞ എടിയുടേതുപോലെ നീണ്ടിട്ടാണ്. ദേഹത്തിന്നു നല്ല സ്ഥൂലത ഉണ്ട്. തുഴകം, കണ്ണുകളുടെ വളരെ അടുത്താണ്. ആണ് ഏഴടിനീളമുണ്ടാകുമെങ്കിലും പെണ്ണ് അതിന്റെ പകുതി മാത്രമേ ഉണ്ടാകയുള്ളു. ഇതിന്റെ പുറം കറുപ്പും ഉദരം ചുകപ്പുമാണ്. എന്തോ ഒരു ഭാഗ്യംകൊണ്ടു നാട്ടുകാർ ഇതിനെ പിടിച്ചു കൊല്ലാറില്ല.

കൊമ്പനേടി—

ആണിന്റെ മേലെ അണ്ണിയിൽനിന്നു ചുറപോലെ തോന്നുന്ന ഒരു തരം നീണ്ടു വണ്ണം കുറഞ്ഞ കൊമ്പു പുറപ്പെടുന്നു. ഈ കൊമ്പു മിക്കവാറും സമയത്ത് എടത്തു ഭാഗത്തിൽനിന്നാണ് പുറപ്പെട്ടു കാണുന്നത്. വലത്തു ഭാഗത്ത് ഇതിന്റെ സ്ഥാനത്തു വെറും ഒരു കുററി മാത്രമേ കാണുകയുള്ളു. ഈ കുററി മിക്കവാറും സമയത്ത് അസ്ഥിയുടെ ഉള്ളിലിരിക്കുന്നതാകകൊണ്ടു പുറമേ യാതൊന്നും കാണ്മാനുണ്ടാകയില്ല. ഓരോ കൊമ്പ് ഏഴടി എട്ടടി ദീഘം കാണും. ചിലതിന്നു രണ്ടു കൊമ്പുകളുണ്ട്. ഇത് എത്രയോ അപൂവ്വാവസ്ഥയാണ്. ഈ ജാ

തി ജന്തുവിന്നു പുറത്തു, മീനിൻെറ ചിറകുപോലെ തോന്നുന്ന ഉയൎച്ച കാണുകയില്ല. കൊമ്പുനെടി പത്തുപതിനാറടിനീളമുണ്ടാകും. ഇവയുടെ അധിവാസസ്ഥലം ഉത്തരധ്രുവമാണ്. ഓരോ കൂട്ടത്തിൽ പത്തിരുവതെണ്ണമുണ്ടാകും.

വെള്ളുടി –

ഇതിൻെറ അധിവാസവും ഉത്തരധ്രുവമാണ്. തല ഉരുണ്ടിട്ടാണ്. തുഴ, നീളംകുറഞ്ഞതാണെങ്കിലും നല്ല വീതി ഉണ്ട്. ഓരോന്നു പതിനാറടിനീളമുണ്ടാകും. നിറം വെളുപ്പാണ്. ഈ ജാതിയും ഓരോ കൂട്ടമായിട്ടെ സഞ്ചരിക്ക പതിവുള്ളു. ഇതു ശ്വസിക്കുമ്പോളുണ്ടാകുന്ന ശബ്ദം ഒരു പശുവിൻെറ കരച്ചിലാണെന്നു തോന്നിപ്പോകും. കപ്പലിൻെറ അടുക്കെ വന്നു കളിക്കുമെങ്കിലും അസാധാരണയായ വല്ല ശബ്ദവും കേട്ടാൽ, ഇവ ഉടനെ വിട്ടൊഴിഞ്ഞുപോകും. ഇവയുടെ തോലിന്നും, നെയ്ക്കും മാംസത്തിന്നുംവേണ്ടി അനവധി ജന്തുക്കളെ മനുഷ്യന്മാർ വേട്ടയാടിക്കൊല്ലുന്നു. 1871-ൽ 2167 ജന്തുക്കളെ കൊന്നിട്ടുണ്ട്. ഗ്രീൻലാണ്ടിലെ കൂട്ടർ ഹേമന്തകാലത്തിലെ ഉപയോഗത്തിന്ന് ഇവററയുടെ മാംസം ഉണക്കിവെക്കുന്നു. സൈബീറിയാരാജ്യക്കാർ ഈ മാംസം എസ്കിമോ നായ്ക്കൾക്കു തീനായിക്കൊടുക്കുന്നു. വെള്ളുടിയുടെ തോൽ കടിഞ്ഞാണുകളായി റഷ്യക്കാർ ഉപയോഗിക്കുന്നു.

സാക്ഷാൽ കടലെടി—

ഇതു വളരെ വലിപ്പം വെക്കുന്നില്ല. മുഖത്തിന്നു കൂ

ത്ത കോലം കാണുകയില്ല. പുറത്ത് ഒരു ചിറകു തള്ളി നില്ക്കുന്നതു കാണും. ഇവയെ കടലിലും പുഴയിലും കാണും. നീളം ഏറിവന്നാൽ അഞ്ചടിയാണ്. ഇവ ഓരോ കൂട്ടമായിട്ടാണ് സഞ്ചരിക്കുന്നത്. ഇവയുടെ സ്വാഭാവികമായ മറിച്ചൽ കാണാത്ത, കടല്ക്കരയിലെ നിവാസികൾ ഉണ്ടെന്നു തോന്നുകയില്ല. ഒരു നോട്ടത്തിൽ കമാനംപോലെയുള്ള പുറവും ചിറകും, പിന്നെ വാലും ഉരുളുന്നപോലെ മുന്നോട്ടു പോകുന്നതു കാണും. ഈ പൊക്കിൽതന്നെ ഇതിൻെറ നിശ്വാസിക്കലും കഴിയും. ഇതിൻെറ ആഹാരം മത്സ്യങ്ങളാണ്. ഇംഗ്ലണ്ടിലെ, വേർഹാം പുഴയിൽനിന്നു വലയിട്ട് ഇവയെ ഒരു സ്ഥലത്തു കുടുക്കിയിട്ടപ്പോൾ, ഇവ, സങ്കടസൂചകമായ നിലവിളികൂട്ടിയിരുന്നുപോലും. സാക്ഷാൽ കടലേടിയെ പണ്ട് ഇംഗ്ലീഷുകാർ ആഹാരമായുപയോഗിച്ചിരുന്നു എങ്കിലും, ഇപ്പോഴുള്ളവർ ഇതിനെ കൊല്ലുന്നത് ഇതിൻെറ നെയ്ക്കുവേണ്ടി മാത്രമാണ്. ഇന്ത്യയിൽ കാണുന്ന സാക്ഷാൽ കടലേടിക്കു പുറത്തു ചിറകുപോലെയുള്ള ഉയർച്ച കാണുകയില്ല. കറുത്ത നിറത്തിലുള്ള ഈ ഏടി വളരെ വലിപ്പം വെക്കുകയില്ല. നീളം ഒരിക്കലും നാലടിയിൽ കവിയുകയില്ല. ഇതു ചെമ്മീനുംകൂടിത്തിന്നും. ഒരു കൂട്ടത്തിൽ നാലഞ്ചെണ്ണമുണ്ടാകും.

ഐരാവതി ഏടി—

ഇതിൻെറ തല ഗോളാകൃതിയാണ്. ബെങ്കാൾ, സിങ്കപ്പൂർ, ബോർനിയോ മുതലായ ദിക്കുകൾക്കടുത്തുള്ള സമുദ്രങ്ങളിലും ഇവററയെ കാണാം. നിറം കല്ലലക

(slate) യുടെ നിറമാണ്. ഓരോന്ന് ഏഴര അടി ദീൎഘമുണ്ടാകും. ഇത് ഇവരണ്ടു മിനട്ടു കൂടുമ്പോൾ ശ്വസിക്കുമ്പോൾ ഒരു ശബ്ദം പുറപ്പെടും. ചിലപ്പോൾ രാത്രി മുഴുവനും ഈ ശബ്ദം കേൾക്കാം. മുക്കുവന്മാർ വല വീശുമ്പോൾ, മത്സ്യങ്ങളെ ആട്ടിത്തെളിച്ചു വലയുടെ ഉള്ളിൽ കൊണ്ടുവന്നു വിടുന്നത്, ഈ കടലേടിയാണെന്ന് അവരുടെ ഇടയിൽ ഒരു ബലമായ വിശ്വാസമുണ്ട്. അതുകൊണ്ടായിരിക്കും ഇതിനെ അവർ ആരാധിച്ചുവരുന്നത്. ഓരോ മുക്കുവഗ്രാമത്തിന്റെ കുലദേവതയായി ഓരോ കടലേടിയും ഉണ്ട്.

കാലൻ കടലേടി— (The Killer whale)

സാധാരണ ഏടികളേക്കാൾ ഇതിന്നു ജാസ്തി വലിപ്പം കാണും ഇതിനെപോലെ ഇത്ര ക്രൂരനും അക്രമിയും ഏടി ജാതിയിലില്ല. മുതുകിൽ, മീനിന്നുള്ളപോലെ ഒരു ചിറകുള്ളതിന്നു നല്ല വലിപ്പമുണ്ട് തുഴകൾക്കും നല്ല നീളവും വീതിയും ഉണ്ട്. പുറവും തുഴകളും കറുപ്പും, താഴേ അണ്ണിയും ഉദരവും വെളുപ്പുമാണ്. കാലൻകടലേടി ഇരുപതടി നീളമുണ്ടാകും. ഉത്തരധ്രുവത്തിലെ ഗ്രീൻലണ്ടു തുടങ്ങി, ഓസ്ത്രേലിയവരെ ഈ ജന്തുക്കളെ കാണാറുണ്ട്. കടലിൽ കണ്ടെത്തിയാൽ, ഇതു കാലൻകടലേടിയാണെന്നു മനസ്സിലാകുന്നത് ഇതിന്റെ എറിച്ചു നില്ക്കുന്ന മുതുകിലെച്ചിറകുകൊണ്ടാണ്. മത്സ്യങ്ങളെ കൂടാതെ ഇതു കടൽ പൂച്ചകളേയും (seals) മററു കടലെടികളെത്തന്നെയും തിന്നും. കാലൻകടലേടി അതിധീരനും കൌശലക്കാരനുമാണെന്നു പറയുന്നു. ഓരോ കൂട്ടത്തിൽ

അഞ്ചെട്ടെണ്ണത്തെ കണ്ടിട്ടുണ്ട്. കാലൻകടലേടി വളരെ ഗതിവേഗതയുള്ള ഒരു ജന്തുവായിരിക്കകൊണ്ടു മററു കടലേടികളെ ഓടിപ്പിടിച്ചു വിഴുങ്ങാൻ ഇതിന്നു നിഷ്പ്രയാസം സാധിക്കുന്നു. ഒരു കാലൻകടലേടി മററു കടലേടികളുടെ കൂട്ടത്തിൽ പ്രവേശിച്ചു, തുടരെ തുടരെ നാലെണ്ണത്തെപ്പിടിച്ചു വിഴുങ്ങുന്നത് ഏസ്ടിററ് എന്ന ജർമ്മൻകാരൻ കണ്ടതായിപ്പറയുന്നു. കഷ്ടിച്ചു പതിനാലടി മാത്രം നീളമുണ്ടായിരുന്ന ഒരു കാലൻകടലേടിയുടെ പള്ള കീറി നോക്കിയപ്പോഠം അതിൽ പതിനാലു കടൽപ്പൂച്ചകളെ (seals) കണ്ടിരുന്നുപോലും. ഒരു കൂട്ടം കാലൻകടലേടികഠം വലിയ ഗ്രീൻലണ്ടു തിമിംഗലത്തെതന്നെ നേരിട്ടെതൃത്തു കൊന്നുതിന്നുവാൻ മടിക്കുകയില്ല. ഒരു കൂട്ടം ചെന്നായകഠം ഒരു വലിയ മാനിനെ നായാടിപ്പിടിച്ചു, നിത്തിവെച്ച നിലയിൽ മാംസം കടിച്ചുപൊളിച്ചു, തിന്നു തീക്കുമ്പോലെ കാലൻകടലേടികഠം വലിയ തിമിംഗലങ്ങളെ വേട്ടയാടിത്തിന്നുന്നു. തിമിംഗലത്തിന്നു കാലനോളം ഗതിവേഗതയില്ലാത്തതുകൊണ്ട് ഓടി രക്ഷപ്പെടുവാൻ സാധിക്കയില്ല. കാലനോ ഈ വലിയ ജന്തുവിൻെറ ശരീരത്തിന്മേൽനിന്ന് ഓരോ വലിയ മാംസം കടിച്ചുപറിച്ചു, സമുദ്രവിതാനത്തിൽ പൊന്തി അതു വിഴുങ്ങിയ ശേഷം രണ്ടാമതും മറെറാരു കടിക്കു ചെല്ലുന്നു. ഇങ്ങിനെ അഞ്ചുപത്തു കാലന്മാർകൂടിയാൽ ഒരു വലിയ തിമിംഗലം ഹനിക്കപ്പെട്ടമെന്നു മാത്രമല്ല പറകവയ്യാത്ത കഷ്ടം വേദന അനുഭവിച്ചു തൻെറ മാംസത്തെ ദാനം ചെയ്യേണ്ടിവരുന്നു.

കരിങ്കടലേടി—

നിറം ശുദ്ധകറപ്പാണ്. തലക്ക് ഒരു മാതിരി ഉരുളിച്ച കാണുന്നുണ്ട്. ദീൎഘം ഇരുപതടി ഉണ്ടാകകൊണ്ട്, കടലേടിജാതികളിൽവെച്ച ഏററവും നീളമുള്ളവയിൽ ഇവയും പെടുന്നു. ഇവയെ പല സമുദ്രങ്ങളിലും കാണാറുണ്ട്. ഇവ ഓരോ കൂട്ടത്തിൽ ഇരുന്നൂറുമുതൽ മുന്നൂറെണ്ണമുണ്ടാകം. ഒരിക്കൽ ഒരു കൂട്ടത്തിൽ രണ്ടായിരം ജന്തുക്കളെ കണ്ടിരുന്നുപോലും. ഇതിന്നു ചെമ്മരിയാട്ടിന്റെ മാതിരി ഒരു വിശേഷവിധി ഉണ്ട്. ഓരോ കൂട്ടത്തിലുള്ള ജന്തുക്കൾ അവയുടെ നായകനെ കണ്ണും ചിമ്മിപ്പിന്തുടരുകയാണ് പതിവ്. നായകൻ വെള്ളമില്ലാത്ത ദിക്കിലെത്തി കരകേറിപ്പോയാൽ അവന്റെ പിന്നാലെ പോരുന്ന കൂട്ടം മുഴുവനും കരകേറിപ്പോകുന്നു. ഐസ്ലണ്ട് മുതലായ ദ്വീപുകളിൽ ഈ മാതിരി സംഭവങ്ങൾ വളരെ സാധാരണയാണ്. നാട്ടുകാർ, ഇങ്ങിനെയുള്ള അവസരങ്ങളിൽ, നിസ്സഹായികളായുഴലുന്ന ഈ ജന്തുക്കളെ ഒന്നൊഴിയാതെ കൊല്ലുന്നതിന്നു മടിക്കാറില്ല. സ്വമേധയായി ഇവ കരകേറിപ്പോകുന്നതു കൂടാതെ, തദ്ദേശക്കാർ ഇവയേ ഉപായംകൊണ്ട് കരകേററിക്കളയാറുമുണ്ട്. ഒരുകൂട്ടം കരിങ്കടലേടികളെ കണ്ടാൽ അവിടത്തുകാർ വലയുംകൊണ്ടു തോണികളിലേറി, ഈ കടലേടികളെ തങ്ങൾക്കും കരക്കും മദ്ധ്യത്തിലാക്കുന്നു. പിന്നെ വലകെട്ടി, പുറം കടലിലേക്കു പോകുന്ന മാൎഗ്ഗത്തിന്നു തടസ്ഥംവരുത്തി ക്രമേണ ഈ കൂട്ടത്തോടടുത്തുവരുന്നു. എന്നാൽ ഇതിന്റെ ഇടയിൽനിന്ന് ഒരൊററ വലയും കട

ന്നു ചാടിപ്പോയിക്കളഞ്ഞാൽ, സകലവും ആ നിമിഷത്തിൽ പോയിക്കളയുന്നതുകൊണ്ടു, വലക്കാരികെയട്ടപ്പയാഎത്തുന്ന ജന്തുക്കളെ വെള്ളത്തിന്നടിച്ചും എറിഞ്ഞും ഭയപ്പെടുത്തി, കരയുടെ ഭാഗത്തേക്ക തന്നെഓടിക്കുന്നു. ഇങ്ങിനെ ഒതാണ്ണികൾ അടുത്തുവരുമ്പോൾ ഈ ക്രട്ടം ജന്തുക്കൾ മുഴുവനും കരകേറിപ്പോകുന്നു. അപ്പോൾ വിവിധായുധങ്ങളോടുകൂടി കാത്തുനില്ക്കുന്ന നാട്ടുകാർ ഓടിയെത്തി വെട്ടിയും കുത്തിയും അടിച്ചും ഇടിച്ചും ഇവയെ ഒന്നൊഴിയാതെ കൊന്നിടുന്നു.

ക്രരിമോറൻ:— (True dolphin)

ഇവയുടെ മുഖം കൊക്കുപോലെ നീണ്ടിട്ടാണ്. വളരെപ്പല്ലുകൾ ഉണ്ട്. നീളം പത്തടിയിൽ കവിയുകയില്ല. ഇവയും ഓരോ ക്രട്ടമായി നടക്കുന്ന ജന്തുക്കളാകുന്നു. ഇവയെ ഏതു കടലിലും കാണും. മിക്ക സമയത്തും ഇവ മീൻവലയിൽപെട്ടുപോകും. ഇവയ്ക്കു വളരെ ചുറുചുറുക്കും കളിയിൽ വാസനയും ഉണ്ട്. വളരെ വിനോദഭാവത്തിൽ യാത്രചെയ്യുന്ന കപ്പലിൻെറ അടുക്കെ ഇവ ക്രട്ടംക്രട്ടമായി വന്നുചേരും. ഇവ മലന്നും തുള്ളിയും, നീന്തിയും, മറിഞ്ഞും കളിക്കുന്നതു കണ്ടാൽ ചെറിയ കുട്ടികൾ വിനോദിക്കുന്നമാതിരി ഓമ്മതോന്നും.

ഏടിവംശം.

2-ാം ഉപവർഗ്ഗം. തിമിംഗലം (Whale)

നിരന്തരമായ സമുദ്രാവാസംകൊണ്ട് ആകൃതിയിൽ മത്സ്യത്തെപ്പോലെയായിത്തീന്നിട്ടുള്ള മററു ജന്തുക്കളെ

ന്നും, തിമിംഗലത്തെപ്പോലെ മത്സ്യത്തോട സാദൃശ്യത പ്രാപിച്ചിട്ടില്ല. തിമിംഗലവൎഗ്ഗത്തിൽ ഭൂമിയിലെ ഏററവും വലിയ ജന്തുക്കൾ ഉൾപ്പെട്ടപോയിട്ടുണ്ടെങ്കിലും തിമിംഗലത്തെക്കാൾ ചെറുതായ ചില ജന്തുക്കളും ഇവയോട സംബന്ധപ്പെട്ടവരാണ്. അങ്ങിനെയുള്ള ജന്തുക്കൾ മുൻ വിവരിച്ച ഏടികളാണ്. ഇവയുടെ ചില സാമാന്യ ലക്ഷണങ്ങൾ ഇവിടെ എടുത്തുപറയാം. സ്തനധാരികളെപ്പോലെ ഇവററയും ശ്വാസകോശങ്ങളിൽക്കൂടെ വായു ശ്വസിക്കുന്നു. നാലറകളുള്ള ഹൃദയവും ചൂടചോരയും ഇവയ്ക്കുണ്ട്. ഇവ പ്രസവിക്കുകയും, ശരീരത്തിന്മേൽ ഉയൎന്നില്ലുന്ന മുലകൾ അടയാളപ്പെട്ടുന്നില്ലെങ്കിലും, ആ സ്ഥാനത്തു കടിച്ചു, കുട്ടികൾ പാൽ കുടിച്ചു ജീവിക്കുകയും ചെയ്യുന്നു. എന്നാൽ വാൽ, മീനിന്റെ മാതിരി, ഭാഗങ്ങളിൽ പിടിച്ചു ഞെക്കിയപോലെയുള്ള പരപ്പുള്ളതായി കാണുന്നില്ല. പരപ്പ് അടിച്ചുപരത്തിയപോലെ മേലെനിന്നു പരന്നതായിക്കാണും. ശരീരത്തിന്റെ മേൽഭാഗം കറപ്പുവൎണ്ണവും ഉദരം വെള്ളയുമായിരിക്കകൊണ്ട് ഈ കാൎയ്യത്തിലും തിമിംഗലം മത്സ്യത്തെ അനുകരിക്കുന്നുണ്ട്. ശ്വാസംകഴിപ്പാൻ കൂടക്കൂടെ പൊന്തിവരേണ്ടതുകൊണ്ട്, ക്ഷണം പൊന്തിവരാൻ ഉപയോഗമേറുന്ന വിധത്തിൽ, ഇവയുടെ വാൽ മേൽഭാഗത്തിൽനിന്നു പരത്തിയപോലെയുള്ള ആകൃതി അവലംബിച്ചതു വെറുതെയല്ലെന്നു തെളിയുന്നതാകുന്നു. എന്തുകൊണ്ടെന്നാൽ വാൽകൊണ്ടു കീഴോട്ടു നാലഞ്ചടി അടിച്ചാൽ ഒരു മുഹൂൎത്തത്തിന്നുള്ളിൽ ഇതിന്നു സമുദ്രവിതാനത്തിലേക്കു പൊന്തിവ

രാം. പണ്ടൊരുകാലത്ത് ഇത് ഒരു രോമമുള്ള ജന്തുവായിരിക്കണം എന്ന് അറിയിക്കുന്നവിധത്തിൽ, ഇതിന്നു ചിലപ്പോൾ ചില്ലറയായി രോമത്തിന്റെ ഒരു ഛായയും ശരീരത്തിന്മേൽ കാണുന്നുണ്ട്. തല വളരെ വലുതാണെങ്കിലും പറയത്തക്ക കഴുത്തൊന്നും കാണാനുണ്ടാകയില്ല. വായ വളരെ വലുതാണെങ്കിലും അതിനോടു സദൃശമായ വലിപ്പം തൊണ്ടയ്ക്കു വന്നുചേരുന്നില്ല. കൈകൾ തുഴകളെപ്പോലെ ഇരിക്കും. വിരലുകളൊക്കെ തോൽകൊണ്ടു മൂടപ്പെട്ടിരിക്കും. ഒന്നിന്മേലും നഖങ്ങൾ കാണുകയില്ല. പിൻകാലുകളുടെ അടയാളം ശരീരത്തിന്റെ ബഹിർഭാഗത്തിലൊന്നുമില്ലെങ്കിലും, അന്തർഭാഗത്തിൽ, ആ സ്ഥാനത്ത്, അവയുടെ അവശിഷ്ടങ്ങളായി ഗണിക്കാവുന്ന ചില ചെറിയ അസ്ഥികൾ കാണപ്പെടുന്നുണ്ട്. മിനുമിനുത്തു മിനുന്ന ഇതിന്റെ തോലിന്മേൽ സാധാരണയായി രോമമൊന്നും കാണുകയില്ല. തോലിന്റെ ചുവടെ, നല്ല ദശപ്പിൽ നെയ്യുണ്ടാകും. ചിലതിന്നു മത്സ്യത്തെപ്പോലെ പുറത്ത് ഒരു ചിറകുണ്ടാകും. ഈ ചിറകു മുതുകിന്മേലുള്ള തോലിന്റെ ഒരു വെറും മടക്കമാത്രമാണ്. ഇവയ്ക്കൊക്കെ, തലയിന്മേലുള്ള ഒരു തുളയിൽക്കൂടെ; ശ്വാസകോശങ്ങളിൽനിന്നു വരുന്ന ആവി, പൂക്കററിപോലെ മേല്പട്ടു വിടുക എന്നൊരു സമ്പ്രദായമുണ്ട്. ഈ ആവി വളരെ ശക്തിയോടെ വിടുന്നതുകൊണ്ട്, ധാരാളം ഉയരത്തിൽ പൊന്തുകയും, ചുററുമുള്ള വായുവിന്റെ ശൈത്യംകൊണ്ടു വെള്ളമായിത്തീരുകയും ചെയ്യുന്നു. ദൂരേനിന്നു കാണുമ്പോൾ വെള്ളം മേലെ തേകുകയാണെന്നു തോന്നിപ്പോ

കം. ഇങ്ങിനെ എടുത്തുപറഞ്ഞ സാമാന്യലക്ഷണങ്ങൾ മിക്കതും ഏടിക്കും പററുമെന്ന കണ്ടുകൊൾക.

### അരിപ്പച്ചീപ്പുള്ള തിമിംഗലങ്ങൾ.

### (Whaleboi.ewhales)

അരിപ്പച്ചീപ്പ് എന്ന പറയുന്നതു പല്ലിന്നുപകരം അണ്ണിയിൽ കാണുന്ന, ആരുകൾപോലെയുള്ള ഒരുതരം അരിപ്പകളാണ്. ത്രികോണാകൃതിയിലുള്ള അനേകം പൊളികൾ അടുത്തടുത്തു വെക്കപ്പെട്ടതു തന്നെയാണ് അരിപ്പച്ചിപ്പ്. (Whalebone). ഓരോ ത്രികോണത്തിന്റെ പരന്ന ഭാഗം അണ്ണിമേൽ ചേന്നിട്ടും മന, താണുവീണിട്ടുമാണ് നില്പ്. അകപ്പാടെ കാണുമ്പോൾ, ശംഖിന്റെ പിളപ്പിൽ കാണുന്ന ചീപ്പുപോലെയുള്ള വരകൾ ഓമ്മവരും. അണ്ണിയുടെ മദ്ധ്യത്തിൽ നില്ക്കുന്ന പൊളിക്ക നീളം ജാസ്തി കാണുമെങ്കിലും അതിന്റെ മുന്നോട്ടും പിന്നോട്ടും നില്ക്കുന്നവററയുടെ നീളം ക്രമേണ കുറഞ്ഞുപോകുന്നതായിക്കാണും. ഈ പുതിയവിധം അവയവത്തെക്കൊണ്ടുള്ള ഉപകാരം എന്താണെന്ന പറയാം. തിമിംഗലം ആഹാരമായുപയോഗിക്കുന്നത് എത്രയോ ചെറിയ ജന്തുക്കളേയാണ്. ഈ ചെറുജന്തുക്കളെ ഓരോ കൂട്ടമായി വിഴുങ്ങുമ്പോൾ വേണ്ടതിലേറെ വെള്ളവും വായയിൽ കടക്കുന്നു. വായ മെല്ലെ അടക്കുമ്പോൾ വെള്ളമൊക്കെ പുറമെ വാന്നപോകാനാണ് അരിപ്പച്ചീപ്പുകൾ സഹായിക്കുന്നത്. ചേരിപോലെ ഇരിക്കുന്ന അരിപ്പച്ചീപ്പുകളുടെ ഇടയിൽക്കൂടെ, വെള്ളത്തിന്നല്ലാതെ വായയി

ലുള്ള ജന്തുക്കൾക്കൊന്നും പുറത്തുപോകാൻ സാധിക്കയില്ല. ഈ അരിപ്പച്ചീപ്പുള്ള ജാതിയിലും രണ്ടുമൂന്നുതരം തിമിംഗലങ്ങൾ ഉണ്ട്.

### സാക്ഷാൽ തിമിംഗലം.

ഇതിന്റെ പുറത്ത് മത്സ്യങ്ങൾക്കു കാണുമ്പോലെയുള്ള ചിറകുകൾ കാണുകയില്ല. മേലെ അണ്ണി, ഒരുഭാഗംകൊള്ളെ നോക്കിയാൽ, ഒരു വലിയ കമാനംപോലെ തോന്നും തല ദേഹത്തോടൊത്തുനോക്കുമ്പോൾ എത്രയോ വലുതാണ്. തുഴകൾ അക്കണക്കിന്നു കുറെ ചെറുതായിരിക്കും. അരിപ്പച്ചീപ്പിന്റെ നിറം കറപ്പാണ് സാക്ഷാൽ തിമിംഗലം ഇന്നപ്രകാരത്തിലാണെന്നറിവാൻ ഗ്രീൻലണ്ട് തിമിംഗലം (Greenland whale) എന്നജന്തുവിന്റെകാര്യമാലോചിച്ചാൽമതി ഇതിന്റെ തല ദേഹത്തിന്റെ അകപ്പാടെയുള്ള നീളത്തിന്റെ മൂന്നിലൊരോഹരി ഉണ്ടാകും. അരിപ്പച്ചീപ്പുകൾ സംഖ്യകൊണ്ടും വലിപ്പംകൊണ്ടും ഒരു ഗണ്യമായ സ്ഥാനം അർഹിക്കുന്നുണ്ട്. അണ്ണിയുടെ നടുക്കുനില്ക്കുന്ന ഓരോ അരിപ്പച്ചീപ്പിന്നു പന്ത്രണ്ടടി നീളമുണ്ടാകും. ഗ്രീൻലണ്ട് തിമിംഗലത്തിന്റെ സാധാരണനീളം അമ്പതടിയാണെങ്കിലും അറുപതടിയിൽ ജാസ്തി നീളമുള്ള ജന്തുക്കളേയും കണ്ടിരിക്കുന്നു. 130 ബെറൽനെയ്യാണ് ഓരോ ഗ്രീലണ്ട് തിമിംഗലത്തിൽനിന്നു കിട്ടാറുള്ളതെങ്കിലും, 180 ബേറൽ കിട്ടിയ ജന്തുക്കളെയും കൊന്നിട്ടുണ്ട്. ഇതിന്റെ അരിപ്പച്ചീപ്പിന്റെ തൂക്കം മൂവായിരം റാത്തലാണ്. ഇവയെ സാധാരണ കാണുന്നത് ഉത്തര ധ്രുവത്തിലാണ് ഇതിന്റെ പ്രധാനാഹാരം

ചെറിയ ചെമ്മീനകളും ശുക്തിജങ്ങളുമാണ്. ഇത്രവലിയ ഒരു ജന്തുവിന്റെ വയർ നിറയുവാൻ ഇങ്ങിനെയുള്ള എത്ര അധികം ചെറുജന്തുക്കൾവേണ്ടിവരുമെന്നു വിചാരിച്ചുനോക്കുവിൻ. ആഹാരംകഴിക്കുമ്പോൾ ഈതിമിംഗലം, അതിന്റെ നാസാദ്വാരങ്ങളും പുറത്തിന്റെഎത്രതാനും ഭാഗവും വെളിയിൽ കാണാൻ തക്കവണ്ണം കടലിന്റെ മീതേനീന്തുന്നു. മേലേപൊന്തി, ശ്വാസം കഴിക്കുമ്പോൾ, പൂക്കററിപോലെയുള്ള ആവി എട്ടടി ഉയരത്തോളം പൊന്തും. മേല്പോട്ട് ഒരിക്കൽ പൊന്തിയാൽ താഴ്ംമുമ്പെ എട്ടൊമ്പതു പ്രാവിശ്യം ശ്വാസം കഴിക്കും. മുങ്ങിയാൽപിന്നേ, പന്ത്രണ്ടുമിനിട്ടു കഴിഞ്ഞാൽ മാത്രമേ രണ്ടാമതും ശ്വസിപ്പാൻ പൊന്തിവരികയുള്ളു. ഒരു പ്രസവത്തിൽ ഒരു കുട്ടി മാത്രമുണ്ടാകുന്നു. അത് ഒരു കൊല്ലത്തോളം തള്ളയുടെ പാലും കുടിച്ചുകഴിയും. തള്ളക്കു കുട്ടിയോട് അത്യന്തം വാത്സല്യമാണ്. കുട്ടിയേ പിടിച്ചാൽ തള്ളയെ പിടിപ്പാൻ എത്രയോ എളുപ്പമാണ്. ഗ്രീൻലണ്ട് തിമിംഗലം സ്വഭാവത്തിൽ ശാന്തനും ഭീരുവുമാകുന്നു. അതിനെ കൊല്ലാൻവേണ്ടി ബോട്ടിലേറിച്ചെല്ലുന്ന മനുഷ്യരെ ഇതുവരെ ദ്രോഹിച്ചതായികേട്ടിട്ടില്ല. വലിപ്പം ജാസ്തിയുള്ള ഈ ജന്തുക്കളുടെ പൊതുവായ ഗതിവേഗത, മണിക്കൂറൊന്നിൽ നാലുനാഴികവീതമായി മാത്രമെ കാണുകയുള്ളു. ഗ്രീൻലണ്ട് തിമിംഗലത്തെ ഇംഗ്ലീഷ് കാർ വേട്ടയാടിക്കൊല്ലാൻ തുടങ്ങീട്ട് ഏകദേശം നൂറുകൊല്ലമായി. 1788 മുതൽ 1879 വരെ 4,195 ജന്തുക്കളെ പീററർഹെഡ്ഡിലെ കപ്പലുകളും, 1790 മുതൽ 1879 വരെ 4,220 ജന്തുക്കളെ

ഡണ്ഡിയിലെ കപ്പലുകളും വേട്ടയാടിക്കൊന്നതായി കെ
പ്ടൻഗ്രെ പറയുന്നു. ഈ സംഖ്യയോടു യൂറോപ്പിലെ
മററു രാജ്യക്കാർ കൊന്ന തുകയും കൂട്ടുന്നതായാൽ, ഗ്രീൻ
ലണ്ട് തിമിംഗലം ഇപ്പോൾ സംഖ്യയിൽ വളരെ കുറഞ്ഞി
രിക്കുന്നത് ഒരിക്കലും ഒരാശ്ചൎയ്യമായി വിചാരിപ്പാനില്ല.
പണ്ടത്തെ കാലത്ത് ഈ തിമിംഗലത്തെ പിടിക്കുന്നത്
എങ്ങിനെയാണെന്ന് അല്പം വിവരിക്കാം. കപ്പല്ക്കാർ ഒ
രു തിമിംഗലം ശ്വാസിപ്പാൻ പൊന്തിയതു കാണുമ്പോൾ,
ഉടനേതന്നെ കപ്പലിന്മേൽ കെട്ടിയ ബോട്ടിറക്കി, അററ
ത്തു നീണ്ട കയർ കെട്ടിയ ചാട്ടുളികളോടുകൂടെ, ആളുകൾ
ആ ഗംഭീരന്റെ അടുത്തു ചെന്നു, അതിന്റെ ദേഹത്തി
ന്മേൽ ചാട്ടുളി എറിയുന്നു. മുങ്ങിയ ഉടനെ കയറിന്റെ
അററം പിടിച്ചു ഇതിന്റെ ചോടേയുള്ള ഗതി മനസ്സി
ലാക്കി രണ്ടാമതും പൊങ്ങാനിടയുള്ള സ്ഥലത്തു സന്നദ്ധ
ന്മാരായി നിൎത്തുന്നു. പൊന്തിയ ഉടനേതന്നെ പിന്നേയും
കിട്ടുന്നതു മറെറാരു ചാട്ടുളികൊണ്ടുള്ള ഒരു സമ്മാനമാ
യിരിക്കും. ഇങ്ങിനെ രണ്ടുമൂന്ന് ഏറുകിട്ടിയാൽ, കിതപ്പ്
പിടിപെടുന്ന തിമിംഗലത്തിന്നു, ശ്വാസംകഴിപ്പാൻ കൂട
ക്കൂടെ മേലെ പൊന്തിവരേണ്ടിവരുന്നു. അവസാനം ര
ക്തനഷ്ടംനിമിത്തം ഇവക്കു മുങ്ങാൻ സാധിക്കയില്ല. ഇ
ങ്ങിനെ പൊന്തിയനിലയിൽതന്നെ കിടക്കുന്നതു കാണു
മ്പോൾ പിന്നെയും പലേ കുത്തുകൾ കുത്തി ഈ സാധുജ
ന്തുവെ ശക്തിഹീനനാക്കുന്നു. വേദനയും രക്തനഷ്ടവും സ
ഹിയാതെ അവസാനം ഈ വലിയജന്തു, വാൽകൊണ്ടു ക
ഠിനമായി കടലിൽ തല്ലിപ്പിടിച്ചുകൊണ്ടു മരിച്ചു മലരുന്നു.

ഇപ്പോഴത്തെ കൂട്ടക്ക് ഇതിനെകൊല്ലാൻ ഇത്രയുംകൂടി അദ്ധ്വാനം വേണ്ടിവരുന്നില്ല. കപ്പലിൽനിന്നു ബോട്ടിറക്കി, ചാട്ടുളി ചാടുവാൻ തക്കവണ്ണം ഇതിന്റെ അരികെ ചെല്ലേണ്ടുന്ന ആവശ്യമെഇല്ല. ഇപ്പോൾ ചാട്ടുളിഒരു പ്രത്യേകതരം തോക്കിൽ ഇട്ടു എത്രയോ ദൂരെനിന്നുതന്നെ ഇതിനെ വെടിവെച്ചുകൊള്ളിക്കാൻ സാധിക്കുന്നു. ഈ ചാട്ടുളിക്കും ഒരു വിശേഷവിധിയുണ്ട്. മനുഷ്യരുടെ ദുർബ്ബുദ്ധിക്കുണ്ടോ ക്ഷാമം. ആ ചാട്ടുളി തിമിംഗലത്തിന്റെ ശരീരത്തിൽ ചെന്നു തറിച്ചാൽ അവിടുന്നു പൊട്ടാസുപോലെ പൊട്ടുന്നു. ഇങ്ങിനെ തരത്തിന്നു പററിയാൽ ഒരൊററ ചാട്ടുളികൊണ്ടുതന്നെ ഒരു വലിയ തിമിംഗലത്തിന്റെ കാര്യം തീൎന്നുപോകയും ചെയ്യുന്നു.

### കൂനൻ തിമിംഗലം.

ഇവയുടെ പ്രത്യേകലക്ഷണം തൊണ്ടയിന്മേൽ കാണുന്ന ചില വരകളാണ്. തലക്കു വലിപ്പം തെല്ല് ജാസ്തിയുണ്ടാകും. ഇതിന്റെ ശരീരത്തിന്റെ മദ്ധ്യത്തിന്റെ പിൻഭാഗത്ത് ഒരുയച്ച്യും അതിന്മേൽ മത്സ്യത്തിന്റേതുപോലെ തുറിച്ചുനിൽക്കുന്ന ഒരു ചിറകുമുണ്ട്. അരിപ്പച്ചീപ്പുകൾ കറുത്തതും റബ്ബർപോലെ അസാരം വലിയുന്നതുമാകുന്നു കൂനൻതിമിംഗലം അമ്പതടി നീളംവെക്കും. ഓരോ തുഴ പതിനാലടി നീളമുണ്ടാകും. തുഴകളുടെ നിറം വെളുപ്പാണ്. ദേഹത്തിന്റെ പുറത്തു കറപ്പു കുറെ കട്ടിയായും ശേഷം ഭാഗം നേരിയ കറപ്പായും കാണും. വാൽ മാത്രം പുറമേ കാട്ടാനും, ശരീരത്തിന്റെ മുഖവും തുഴകളും മാത്രം പൊക്കിപ്പിടിപ്പാനും ചിലപ്പോൾ

ഒരൊററ തുഴയും ആ ഭാഗം ദേഹവും മാത്രം കാട്ടുവാനും, ചിലപ്പോൾ ചെറിയ മത്സ്യത്തെപ്പോലെ ആ ദേഹം ആ കപ്പാടെ സമുദ്രം തൊടാത്തവണ്ണം മീതേ ചാടുവാനും ഈ ജന്തുക്കൾക്ക വളരെ ഇഷ്ടമാണ്. ഇപ്പോലെ ഒരു കളിക്കാരനെ തിമിംഗലവംശത്തിൽ കാണുകയില്ല. ചിലപ്പോൾ ചത്തപോലെ ഇവൻ വെള്ളത്തിൻമീതേ വളരേ നേരം കിടക്കും നോർവയുടെ അടുത്തുള്ള കടലിൽ ഒരുപ്രാവിശ്യം ഈ തരം തിമിംഗലങ്ങൾ വന്നു നിറഞ്ഞതു കൊണ്ടു ഒരു കപ്പലിന്നു യാത്രചെയ്യാൻ വളരെ പ്രയാസം നേരിട്ടുപോലും. ഇതിന്നു സാധാരണ ഒരു പ്രസവത്തിൽ രണ്ടു കുട്ടികളുണ്ടാകും.

റോക്കൽ തിമിംഗലം (Rorqual whale)

ഇതിന്റെ ശരീരം മററു തിമിംഗലങ്ങളെ അപേക്ഷിച്ചു നീണ്ടിട്ടും നേത്തിട്ടുമാണ്. തലയും അത്ര വലിപ്പമുള്ളതല്ല. ശരീരത്തിന്റെ അഞ്ചിലൊന്നു മാത്രമേ തല നീളമുണ്ടാകയുള്ളൂ. തുഴകൾ ദേഹത്തിന്നനുകരിച്ചു ചെറുതാണെന്നുതോന്നും ദേഹത്തെ മൂന്നംശമാക്കിയാൽ വാലിന്റെ അംശത്തിന്റെ മുൻഭാഗത്തു മുകളപോലെ പൊന്തിനിൽക്കുന്ന ഒരു ചിറകുണ്ട്. ഇതിന്റെ അരിപ്പച്ചീപ്പ് അത്ര വലുതല്ല ഇവയുടെ ആഹാരം മത്സ്യമാണ്. മീൻനെ എടുക്കുന്ന ശീമമത്തിയെ (Code) യാണ് ഇവ കണക്കിലേറെ പിടിച്ചു വിഴുങ്ങുന്നത്. റോക്കൽ തിമിംഗലത്തെയും മൂന്നുനാലു തരക്കാരാക്കാം. ഇതിൽ ചെറുതരത്തിന്നു മുപ്പതടി ദീഘ്മെ കാണുകയുള്ളൂ. മുഖം കുഴലയുടെ മുഖംപോലെ അസാരം കൂത്തിട്ടാണ്. കപ്പലുകൾ

പോകമ്പോൾ ഒരു ഭാഗത്തിൽനിന്നു മറേറഭാഗത്തേക്കു, കപ്പലിൻെറ ചുവട്ടിൽക്കൂടെ ന്തുണ്ടുപോകുന്നത് ഇവയുടെ പതിവായ നേരംപോക്കാണ്. ഇതിൻെറ തുഴക്കു കറപ്പു നിറവും, ഒരു മോതിരമിട്ടപോലെയുള്ള വെളുപ്പുനിറവും കാണും. ശരീരത്തിൻെറ മേൽഭാഗം കറത്തിട്ടാണെങ്കിലും കീഴ്ഭാഗം വളരെ വെളുത്തിട്ടാണ്. റോക്കൽ തിമിംഗലത്തിൽപെട്ട മറെറാരു തരത്തിന്നു അമ്പത്തിരണ്ടടി ദീഘ്ഘം കാണും. ഇതിൻെറ മേൽഭാഗം നീലഛായ പാഞ്ഞ കറപ്പാണ്. അതിന്മേൽ വെള്ളപ്പുള്ളികൾ ചേറിക്കിടക്കുന്നുണ്ട്. ഇവയുടെ പ്രധാനാഹാരം ചെറിയ ചെമ്മീൻ മാത്രമാണ്. ചില സമയം ഓരോ കൂട്ടത്തിൽ അമ്പതെണ്ണമുണ്ടാകും. ഇവ വെള്ളത്തിൻെറ അടിയിൽക്കൂടെ നീന്തുമ്പോൾ മീതെ ചെറിയ പോളകൾ പതച്ചുവരുന്നതു കാണും. ഈ തിമിംഗലത്തിന്നു വേണമെങ്കിൽ, ശ്വാസം കഴിക്കാൻ പൊന്തിവരാതെ, 12 മണിക്കൂറോളം വെള്ളത്തിന്നടിയിൽതന്നെ കിടന്നുകളയാമെന്നു കേൾക്കുന്നു. റോക്കൽതിമിംഗലത്തിൽപെട്ടന്നതായി മറെറാരുതരം തിമിംഗലം ഉണ്ട്. ഇതിന്നു മുൻഭാഗം വളരെ സ്ഥൂലിച്ചും പിൻഭാഗം മെലിഞ്ഞും ഇരിക്കും. ഇതു ചിലപ്പോൾ എഴുപതടി നീളംവെക്കും. തുഴകൾ എട്ടടി ദീർഘമുണ്ടാകും. ഇതിന്നു വളരെ വേഗത്തിൽ നീന്താൻ സാധിക്കും. ഒരു കൂട്ടത്തിൽ, എണ്ണിനോക്കിയാൽ പന്തിരുപതു ജന്തുക്കളെ കാണും. ഇവ ശ്വാസംകഴിപ്പാൻ മേലേ പൊന്തിവന്നാൽ, വായു ഉള്ളോട്ടു വലിച്ചെടുക്കുന്ന ശബ്ദം കുറെ ദൂരത്തോളം കേൾക്കാം. ഇതിൻെറയും മുഖ്യാഹാരം മത്സ്യം

തന്നെയാണ്. സിബ്ബാർഡ് കണ്ടുപിടിച്ച തിമിംഗലം റോക്കൽ ജാതിയിൽ പെട്ട മറെറാരുതരമാണ്. ഇവ ഭൂമിയിലെ ഏററവും വലിപ്പമുള്ള ജന്തുക്കളാണെന്നു പറയുവാൻ ഒട്ടും മടിക്കേണമെന്നു തോന്നുന്നില്ല. സാധാരണ ഒന്നിൻെറ നീളം 85 അടിയിലും ജാസ്തിയാണ്. തുഴകൾക്ക പന്ത്രണ്ടടിയിൽ ജാസ്തി നീളമുണ്ട്. പുറത്തുള്ള ചിറക് എത്രയോ ചെറുതും വാലിൻെറ അടുത്തുമാകുന്നു. ഇന്ത്യൻ കടലിൽ കാണുന്ന ഈ തരം തിമിംഗലത്തിൻെറ നീളം തൊണ്ണൂറടിയിൽ കുറയുകയില്ല. ചെമ്മീൻ, മത്തി മുതലായ ജന്തുക്കളാണ് ഇവയുടെ പ്രധാനാഹാരം. ഈ തരത്തിൽപെട്ട തിമിംഗലത്തിൽ ഒന്നിനെ കുടക്കൂടെ വെടിവെച്ചിട്ടുകൂടി അത് ഒരു കപ്പലിൻെറ പിന്നാലെ 21 ദിവസത്തോളം പോന്നുവത്രേ. ഇതാണ് തിമിംഗലവംശത്തിൽവെച്ച ഏററവും വേഗതയോടെ നീന്താൻ കഴിയുന്ന ജന്തു.

പല്ലുള്ള തിമിംഗലങ്ങൾ.

ഈ കൂട്ടക്കാക്ക് അരിപ്പച്ചീപ്പ് കാണുകയില്ല. താഴെ അണ്ണിയിലില്ലെങ്കിലും പല്ലുകൾ കാണാതിരിക്കില്ല. ഇതിലും പല ജാതികളുണ്ട്.

സ്പേംതിമിംഗലം— (Sperm whale)

മീതെ അണ്ണിയിൽ പല്ലൊന്നുമില്ലെങ്കിലും ചോടെ അണ്ണിയിൽ ഒരു ജോട പല്ലുണ്ടായിരിക്കും. പല്ലുള്ള തിമിംഗലത്തിൽ വെച്ച ഏററവും വലിയ ജന്തു ഇതാണ്. ആൺ അറുപതടി ദീഘംവെക്കമെങ്കിലും പെണ്ണിനു ദീഘം ഇതിൽ പകുതി കാണുകയില്ല. ഇവററയുടെ ആ

ഫാരം ക്രന്തലുകളാണ്. മേലെ അണ്ണി എത്രയൊ സ്ഥൂലിച്ചതും ചോടേത് എത്രയോ നേരിയതുമാകുന്നു. ഇതിൻെറ നാവും വായയും വെള്ളനിറമാണ്. തൊണ്ട മററുതിമിംഗലങ്ങളുടേതുപോലെ അല്ല. വളരെ വലുതാണ്. ചെവിയുടെ തുള അരവിരൽ നീളമുണ്ടാകയില്ല. ദേഹത്തിൻെറ പുറത്ത്, മദ്ധ്യത്തിൽനിന്ന് അല്പം പിമ്പായി ഒരു മുഴയും, അവിടുന്നു വാൽവരെക്കും ചെറിയ മുഴകളും ഉണ്ട്. ആ ഭാഗത്തു ചിറകൊന്നുമില്ല. തുഴ ആറടിനീളവും മൂന്നടി വീതിയുമുണ്ടാകും. ഇവയെ ഉത്തരധ്രുവത്തിൽ കാണുന്നില്ല. ഇതു വളരെനാഴികദൂരം സഞ്ചരിക്കും. ശാന്തസമുദ്രത്തിൽനിന്നു ചാട്ടിയ, ചാട്ടുളിയുടെ പാടുണ്ടായിരുന്ന ഒന്നിനെ അത്‌ലാന്തിക്കസമുദ്രത്തിൽ കണ്ടിരുന്നു. ഇന്ത്യൻസമുദ്രത്തിൻെറ ഒരു കയ്യായ ബെങ്കാളൂൾക്കടലിൽ ഇവയെ വളരെ കണ്ടിരുന്നു. ഇതിൻെറ ഒരു പല്ലിന്നു 9½ ഇഞ്ച് നീളവും 3 റാത്തൽ തൂക്കവുമുണ്ടാകും. ഇവ ഓരോ കൂട്ടത്തിൽ പന്തിരുപതെണ്ണമുണ്ടാകും. പെൺതിമിംഗലത്തിന്നു തൻെറ കൂററുകാരോടും കുട്ടികളോടും വളരെ വാത്സല്യമാണ്. ഇതു ശ്വാസംകഴിപ്പാൻ പൊന്തിവന്നു വിടുന്ന ആവി നാലഞ്ചുനാഴിക അകലെനിന്നു കാണാം. ശ്വാസംകഴിപ്പാൻ കാൽമണിക്കൂറിൽ ഒരിക്കൽ ഇവ പൊന്തിവരികയും, പത്തെഴുപത്തഞ്ചുവട്ടം ശ്വാസിക്കുകയും ചെയ്യുന്നു. ഇങ്ങിനെ ഒരിക്കൽ പൊന്തിവന്നാൽ കാൽമണിക്കൂർ കഴിഞ്ഞതിൽപിന്നെമാത്രമെ വെള്ളത്തിൽ മുങ്ങുകയുള്ളൂ. ഇതും വലിയ

കളിക്കാരനാണ്. ചിലപ്പോൾ തുഴകൾകൊണ്ടടിച്ചു നാലുപുറത്തും ഉള്ള വെള്ളം തെറിപ്പിച്ചുപതപ്പിക്കും. ചില പ്പോൾ ദേഹത്തിൻെറ യാതൊരുഭാഗവും വെള്ളത്തൊടാത്തവിധത്തിൽ മേലോട്ടു തുള്ളും. ഈ ചാട്ടം അറുനാഴികഅകലെ നില്ക്കുന്ന കപ്പലിലെ ആളുകൾക്കുപോലും കാണാം. ജനിച്ചുവീണഉടനെ ഒരു കുട്ടി പതിനാലടിനീളമുണ്ടാകും. ഇതിൻെറ ആഹാരം ക്രന്തലും മീനുമാണ്. ഇവയുടെ ദേഹത്തിൽനിന്നും തലയിൽനിന്നും നൈകിട്ടുന്നതുകൊണ്ട് ഇവയെ നിത്യം വേട്ടയാടിക്കൊല്ലുന്നുണ്ട്. ഇത് അപായംനേരിടാത്ത ഒരു വേട്ടയാണെന്നുകരുതരുത്. ന്യൂസിലണ്ട്ദ്വീപിലെ "മാവൊറി" എന്ന നാട്ടുകാരെ ഇവററയുടെ ദേഹത്തിന്മേൽ ചാട്ടുളിചാട്ടുവാൻ യൂറോപ്യന്മാർ ഒന്നിച്ചുകൂട്ടാറുണ്ട്. ഒരുകറി, ഒരു മാവോറി, കപ്പലിൽനിന്ന് ഈ തിമിംഗലത്തിൻെറ ദേഹത്തിന്മേൽ ചാടിവീണു. അതിൻെറമേൽ ചാട്ടുളി ഏല്പിച്ചു. ദ്രോഹിക്കപ്പെട്ടാൽ, ഈ തരത്തിൽപെട്ട വലിയ തിമിംഗലം തൻെറ മുമ്പിൽ കാണുന്ന സവ്വപദാത്ഥങ്ങളും തുഴകൊണ്ടടിച്ചിട്ടോ, പല്ലുകൊണ്ടു കടിച്ചിട്ടൊ നശിപ്പിക്കും. ചിലപ്പോൾ കപ്പലുകൾതന്നെ ഇവററ മുക്കിക്കളയും. ചിലപ്പോൾ തൻെറ നേരിട്ടുടക്കുന്ന തോണി കടിച്ചു വായിലാക്കി. ചവച്ചു, പിണ്ടിയാക്കിത്തുപ്പിക്കളയും.

### ക്രൂരിമുഖൻതിമിംഗലം.

ഇതു റോക്കൽതിമിംഗലത്തിൽപെട്ട മറെറാരു ജാതിയാണ്. മുഖം ക്രത്ത് ഒരു കൊക്കുപോലെ തോന്നും. വാലിൻെറ അസാരംമുൻഭാഗത്ത് ഒരു വളഞ്ഞ ചിറക

ണ്ട്. ഇവയുടെ സഹവാസം പുറങ്കടലിലാണ്. ആഹാരം ക്രന്തലാണ്. നിർഭാഗ്യവശാൽ കരയോടു സമീപിച്ചുപോയാൽ ഇവ, വല്ലാതെ പരിഭ്രമിച്ചു, കരയിൽ അടിച്ചു കേറിപ്പോകുന്നു. കരയിലായിപ്പോയാൽ പിന്നെ ഇവററയ്ക്കു കടലിലേക്ക് തിരിച്ചുപോവാൻ സാധിക്കയില്ല. ആൺ മുപ്പതും, പെൺ ഇരുപത്തിനാലും അടി നീളമുണ്ടാകും. ഇവ കുടിയേറിപ്പാൎക്കുന്നത് അത്ലാന്തിക്ക സമുദ്രത്തിന്റെ വടക്കുഭാഗത്താണ് കപ്പലിന്നടുത്തുവരാൻ ഇവയ്ക്കു ലേശം ശങ്ക കാണുന്നില്ല. കൂട്ടത്തിൽ ഒന്നിന്നു മുറിയേററു കണ്ടാൽ മററുള്ളവ അതിന്റെ ചുററും വന്നുനില്ക്കും. ചത്തുപോയെന്നുകണ്ടാൽമാത്രമെ ബാക്കിയുള്ളവ തങ്ങളുടെ ചങ്ങാതിയെയും വിട്ടുപോകയുള്ളു. ഈ സ്വഭാവം സൂക്ഷിച്ചുമനസ്സിലാക്കിയ മനുഷ്യപ്പിശാചുകൾക്കു ഒരു കൂട്ടത്തെ ഒട്ടാകെ നശിപ്പിക്കാൻ ഒരു പ്രയാസവും കാണുന്നില്ല ഇവക്കു സമുദ്രത്തിൽനിന്നു വളരെ ഉയരത്തിൽ ചാടാൻ സാധിക്കും. എന്നു മാത്രമല്ല സമുദ്രത്തിൽ വളരെ ആഴത്തിൽ പോകാനും കഴിയും. മുറിയേററിട്ട്, ഒന്ന്; രണ്ടു മണിക്കൂറോളം വെള്ളത്തിന്റെ ഉള്ളിൽതന്നെ കിടന്നു കഴിച്ചതായി അറിവു കിട്ടീട്ടുണ്ട്. വേറെ ഒരു തരം തിമിംഗലത്തിന്റെ മുഖം കുഴലയുടെ മുഖംപോലെ നീണ്ടതാണ് ഇതിന്റെ സ്വഭാവത്തെപ്പററി ഒരു വിവരവും ആൎക്കും കിട്ടീട്ടില്ല.

### 8-ാംവൎഗ്ഗം. ജലമൃഗങ്ങൾ. (Sirenia)

ജലവാസംകൊണ്ട് ആകൃതിയിൽ മത്സ്യങ്ങളോടനുകരിക്കുന്ന മാററങ്ങൾ സിദ്ധിച്ച മററു ചില അത്ഭുതജന്തു

ക്കളാകുന്നു ജലമൃഗങ്ങൾ. ഇവററക്കു സിദ്ധിച്ച മാററങ്ങൾ ഏട്ടികളുടെ മാററങ്ങളോളം പൂൎണ്ണത എത്തിയതല്ല. ഉടൽ മത്സ്യത്തിന്റെ മാതിരിയാണെങ്കിലും തല എപ്പോഴും മൃഗത്തിന്റെ മാതിരിയാണു്. മുൻകൈകൾ തുഴകൾ പോലെ ഇരിക്കും. കാലുകൾ കേവലം ഇല്ല. വാൽ പരന്നു നീന്താൻ സഹായമായി വരുവാൻ തക്കവണ്ണം നില്ക്കുന്നതു കാണാം. മുഖം മാത്രം കണ്ടാൽ ഒരു തരം മൃഗമാണെന്നും, ദേഹംമാത്രം കണ്ടാൽ ഒരുതരം മത്സ്യമാണെന്നും തോന്നിപ്പോകും. ദേഹം മീതെനിന്നു ചോടെ പരന്ന മട്ടിലാണു്. കഴുത്തുണ്ടെന്നു തോന്നുകയില്ല. മുതുകത്തു മത്സ്യത്തിന്നു കാണുമ്പോലെയുള്ള പിറകൊന്നും കാണുകയില്ല. കണ്ണു വളരെ ചെറുതാണു് ചെവിക്കു വെറും ഒരു തുളയല്ലാതെ പുറമെ പൊന്തിനില്ക്കുന്ന കുട കാണുകയില്ല. തോൽ തടിച്ചിട്ടാണു്. ചിലതിന്നു ചെറിയ മടക്കുകളും ഉണ്ടാകും. മററു ചിലതിന്നു തോലിന്മേൽ അല്പം രോമവുമുണ്ടാകും. പെണ്ണിന്നു രണ്ടു മുലക്കണ്ണുകൾ ഉണ്ടു്. വായ ചെറുതും, ചുണ്ടു തടിച്ചു മാംസളമായതും ആകുന്നു. ചുണ്ടിന്മേൽ മുള്ളുപോലെയുള്ള രോമങ്ങൾ എറിച്ചുനില്ക്കുന്നു. എല്ലായ്പ്പോഴും വെള്ളത്തിൽതന്നെ കാലംകഴിക്കുന്ന ജന്തുക്കളാണെങ്കിലും ഇവ ഒരിക്കലും പുറങ്കടലിലേക്കു പോകുന്നില്ല. അതിവേഗതയോടെ നീന്താനും ഇവക്കു സാധിക്കയില്ല. കടലിന്റെ ആഴംകുറഞ്ഞ ഭാഗങ്ങളിലൊ, ഉൾക്കടലിലോ കായലുകളിലൊ, വലിയ പുഴകളിലൊ ഇവ അധിവസിക്കുന്നതു കാരണം ജലമൃഗങ്ങൾ സസ്യഭക്ഷകകളാണു്. കടലടിയിൽ വളരുന്ന ചമ്മി

കളും ചണ്ടികളുമാണ് ഇവയുടെ ഭക്ഷണം. ഓരോ പ്രസവത്തിൽ ഓരോ കട്ടി മാത്രമേ ഉണ്ടാകയുള്ളൂ. കട്ടി മുലകടിക്കുമ്പോൾ തള്ള തൻെറ തലയും നെഞ്ചും വെള്ളത്തിന്മീതെ പൊക്കിപ്പിടിക്കും. ആ സമയത്തു തൻെറ ശരീരത്തിന്മേൽ പററുന്ന കട്ടിയേയും നല്ലവണ്ണം കാണാം. ജലമൃഗങ്ങൾ പാൎക്കുന്നത് ഓരോ ചെറിയ കൂട്ടമായിട്ടാണ്. ഇന്ത്യൻകടലിലും ഇവയെ കാണുന്നുണ്ട്. ജലമൃഗങ്ങളെ മൂന്നു ജാതികളായിത്തിരിക്കാം.

1. മാനാടി. (Manatee)

പരന്നവാലിൻെറ പിൻഭാഗത്തെ ആകൃതി വിശറിപോലെ വക്രമായിരിക്കും. കൈക്കു മുമ്മൂന്നു നേരിയ നഖങ്ങൾ കാണും. പൂൎണ്ണ വളൎച്ചയെത്തിയ ഒന്ന് എട്ടടി ദീൎഘമുണ്ടാകും. നമ്മുടെ കയ്യടിയിലെ രേഖകൾ പോലെ തോന്നുന്ന, ചെറിയ ചാലുകളും വരമ്പുകളും ഇവയുടെ തോലിന്മേൽ കാണും. മേലെച്ചിറി താഴേച്ചിറിയേക്കാൾ വലുതാണ്. അവകൊണ്ട് എന്തെങ്കിലും ഒരു സാധനം പിടിച്ചെട്ടക്കാൻ ചില്ലറയായി സാധിക്കും. തെക്കൻ അമേരിക്കയിലെ എമേയ്സൻ, ഓറനീക്കോ, മുതലായ നദികളിൽ മാനാടികളെ കണ്ടുവരുന്നു. നെയ്ക്കും തോലിന്നും വേണ്ടി ഇവററയെ വേട്ടയാടിക്കൊല്ലുന്നതുകൊണ്ട്, സംഖ്യയിൽ ഇവ വളരെ കുറഞ്ഞു പോയിരിക്കുന്നു. കരക്കിട്ടാൽ മാനാടിക്ക് അനങ്ങാൻ സാധിക്കയില്ല. ഇതിന്നു വെള്ളത്തിന്നടിയിൽ എത്രനേരത്തോളം ശ്വാസംകഴിക്കാതെ കിടന്നുകളയാൻ സാധി

ക്കമെന്നു ഇതുവരെയാരും നോക്കിയറിഞ്ഞിട്ടില്ല. ഒരു പ്രസവത്തിൽ ഒരു കുട്ടി മാത്രമേ ജനിക്കുന്നുള്ളൂ.

2. കടൽചാമൻ. (Duyong)

മുഖത്തിൻെറ അററവും തലയുടെവണ്ണവും ഉരുളിച്ചയും കണ്ടാൽ ഒരുബുൾഡോഗ്നായയുടെ തലപോലെ ഇരിക്കും. വാലിൻെറ പിറകാട്ടുനില്ക്കുന്ന അററം അൎദ്ധചന്ദ്രാകാരമാണ്. തുഴപോലെ തോന്നുന്ന കൈകളിൽ നഖങ്ങളുടെ അടയാളംതന്നെ കാണ്മാനുണ്ടാകയില്ല. ഓരോന്നിൻെറനീളം സാധാരണ അഞ്ചുമുതൽ ഏഴുവരെ അടിയാണ്. ഒമ്പതടി നീളമുള്ള ഒന്നിനേയും ഒരിക്കൽ കണ്ടിട്ടുണ്ട്. ഇന്ത്യൻകടൽതീരത്തിന്നടുത്താണ് ഇവയെ കാണുന്നത്. ഇവയൊന്നും പുഴയിൽ കടന്നുവരാറില്ല. ആഹാരം കടൽചമ്മിയാണ്. ഓരോ കൂട്ടത്തിൽ നൂറിൽ അധികം ജന്തുക്കളെ കണ്ടിട്ടുണ്ട്. മനുഷ്യരെ ഇവക്കു യാതൊരു ശങ്കയോ ഭയമൊ ഇല്ല. ദേഹം ചെന്നു തൊട്ടാലുംകൂടി ഇവ ഒരേടം വിട്ട് ഒഴിഞ്ഞുപോവാൻ ശ്രമിക്കയില്ല. ഇതിൻെറ മാംസം അസ്സലാണെന്നു പറയുന്നു.

3. കടൽപ്പശു:— (Sea cow).

ബറിങ്ങ് എന്ന പ്രസിദ്ധനാവികത്തലവൻ, തൻെറ കപ്പൽ നശിച്ചുപോയിട്ട്, പിന്നീട്ട തൻെറ നാമം സിദ്ധിച്ച ദ്വീപിൽ താമസിക്കേണ്ടിവന്നപ്പോൾ, അതിൻെറ സമീപമുള്ള കടലിൽ, കടൽപ്പശുവെപ്പോലെ ഇരിക്കുന്നതും, പക്ഷേ അതിനേക്കാൾ വലിയതുമായ ഒരുകൂട്ടം ജന്തുക്കളെ കണ്ടിരുന്നു. ഇതു വടക്കൻകടൽപ്പശു എന്നു വിളിച്ചുവരുന്ന ജന്തുവായിരുന്നു. അക്കാലത്ത് അതിനെ

അവിടെ അസംഖ്യം കണ്ടിരുന്നു എങ്കിലും, ഇക്കാലത്ത് ആ ജാതി ജന്തു മനുഷ്യരുടെ വെട്ടുകൊണ്ടു നിശ്ശേഷം ഒട്ടങ്ങിപ്പോയിട്ടുണ്ട്. കടൽപ്പശുവിന്നു പല്ലു കേവലം ഇല്ല. ശരീരത്തോടൊത്തുനോക്കിയാൽ തലയുക്കു വണ്ണം കേവലം പോരെന്നു തോന്നും. വാലിന്റെ പിറകേയററം കടൽചാമന്റെതുപോലെയാകുന്നു. ഇതിന്റെ തോലിന്ന് ഒരിഞ്ചു ഘനവും നല്ല ഉറപ്പും ഉണ്ടായിരുന്നു അതു വെട്ടി മുറിപ്പാൻ ഒരു കോടാലിയുടെ സഹായംതന്നെ വേണ്ടിവരും. കാഴ്ചയിൽ, തോൽ, ഒരു മരത്തിൻതോലാണെന്നു തോന്നും. ഓരോ കടൽപ്പശു ഇരുപതടി നീളമുണ്ടാകും. ശരീരത്തിന്റെ ചുററളവും ഇരുപതടി കാണും. ഒരൊററ ജന്തുവിന്റെ ഘനം എണ്ണായിരം റാത്തലാണ്. പ്രകൃതിയിൽ ഇത് ഒരു ബുദ്ധിയില്ലാത്ത ജന്തുവാണ്. ഇവയുക്കു വെള്ളത്തിൽ മുങ്ങാൻ സാധിക്കയില്ല തിരയുടെ ശക്തികൊണ്ട് ഇവ ചിലപ്പോൾ കരയിലായിപ്പോകാറുണ്ട്.

9-ാം വർഗ്ഗം. കുളമ്പുള്ള ജന്തുക്കൾ. (Ungulates)

മാട്, മാൻ, ആട്, പന്നി, ഒട്ടകം, കുതിര, നപ്പീർ, ഘണ്ടാമൃഗം മുതലായ ജന്തുക്കൾ, ഈ വലിയ വർഗ്ഗത്തിൽ പെട്ടതാകുന്നു. ഇവയുടെ പല്ലിന്നു വിലങ്ങത്തിൽ വരമ്പുകൾപോലെ തോന്നുന്ന ചില ഉയർച്ചകൾ ഉണ്ടാകും. ഇതുനിമിത്തം സസ്യങ്ങൾ നല്ലവണ്ണം ചവച്ചരെതിക്കാൻ ഇവയുക്കു സാധിക്കുന്നു. ഈ വർഗ്ഗത്തിൽപെട്ട മിക്കവാറും ജന്തുക്കൾ കരയിൽ താമസിക്കുന്നു. വലിപ്പംകൊണ്ടു നോക്കിയാൽ ഇവ കരയിൽ കാണുന്ന ജന്തുക്കളിൽ അഗ്രഗണ്യന്മാരാണ്. മിക്ക ജാതികൾക്കും കൊമ്പു കാണുന്നുണ്ട്.

ഈ വർഗ്ഗക്കാരെ ഭൂമിയിൽ എല്ലാടവും കാണും. മാട്, ചെമ്മരിയാട്, കോലാട്, ആട്ടിൻകൊമ്പൻ, മാൻ എന്നീവക ജന്തുക്കളുടെ കൊമ്പ് മുക്കാലോഹരിയും പൊള്ളയാകകൊണ്ട് ഇവയെ പൊള്ളക്കൊമ്പന്മാർ എന്ന ഒരു ഉപവർഗ്ഗമായിത്തിരിക്കാം. മേലെ അണ്ണിയിൽ മുന്നാരപ്പല്ലുകൾ ഇവയ്ക്കു കാണുകയില്ല. നായപ്പല്ലുകൾ ചെറുതൊ, അല്ല, കേവലം ഇല്ലാതെയൊ ആയിട്ടാണ് കാണപ്പെടുന്നത്. താഴെ അണ്ണിയിൽ മുന്നാരപ്പല്ലുകൾ തികച്ചുമുണ്ടാകും. ഈ അണ്ണിയിലെ നായപ്പല്ലുകൾ മുന്നാരപ്പല്ലുകളുടെ ഒന്നിച്ച തൊട്ടുകൊണ്ടിരിക്കും. ഇവയുടെ അന്നപാത്രത്തിന്നു നാലു ഭാഗങ്ങൾ ഉണ്ട്. ഒന്നാമത്തെ ഭാഗം ആഹാരം ചെന്നു താഴുന്ന ഭാഗമാണ്. ഈ ഭാഗത്തിൽ ആഹാരം അല്പസമയത്തോളം മാത്രമെ നില്ക്കയുള്ളു. എന്തുകൊണ്ടെന്നാൽ ഇതിൽനിന്ന് അല്പാല്പം തെക്കിയെടുത്ത് ഒരേടത്തു ശൂമ്മാ ഇരുന്നു അയവിറക്കുന്ന സമ്പ്രദായം ഇവയുടെ സഹജമായ സ്വഭാവവിശേഷമാണ്. അയവിറക്കിയതിൻെറശേഷം നല്ലവണ്ണം മെതിഞ്ഞു പാകംവന്ന ആഹാരം പിന്നെ ചെല്ലുന്നത് അന്നപാത്രത്തിൻെറ രണ്ടാം കള്ളിയിലാണ്. ഇതിൽനിന്നാണ് ആഹാരം ശരിയായി ദഹിക്കാൻ തുടങ്ങുന്നത്. ശേഷം ഭാഗങ്ങൾ, ബാക്കി ജന്തുക്കളുടേതുപോലെ ചെറുതും വലുതുമായ ആന്ത്രമാലകളും പുരീഷാശയവുമാണ്.

മാടുകൾ.

പൊള്ളക്കൊമ്പന്മാരിൽവെച്ച് ഏററവും വലിയ ജന്തുക്കളെ കാണുന്നത് ഈ ജാതിയിലാണ്. ആണിന്നു

കഴുത്തിൽ കുറേ വീതിയിൽ തൂങ്ങി നില്ക്കുന്ന തോലുണ്ടു്. ഇതിന്നു താട എന്നാണ് പേർ. താട, മുൻകാലുകളുടെ മദ്ധ്യംവരെ എത്തും. നീണ്ട വാലിന്റെ അററത്ത് ഒരു പിടി നീണ്ട രോമങ്ങളുണ്ടാകും. കൊമ്പുകൾക്കു സ്റ്റൂർ പോലെ ചുറകൾ കാണുകയില്ല. ചിലതരം മാടുകൾക്ക് ആണിന്നും പെണ്ണിന്നും, ചുമലിൽ, പൊന്തിനില്ക്കുന്ന പൂഞ്ഞകൾ ഉണ്ടാകും. ഇവയിൽ മിക്ക തരങ്ങളും മനുഷ്യരാൽ പണ്ടുപണ്ടേ മെരുക്കപ്പെട്ട ജന്തുക്കളാകുന്നു. കാട്ടിലുള്ള തരങ്ങൾ പുല്ലുള്ള മൈതാനികളിലൊ, കൊടുങ്കാടുകളിലൊ പാൎക്കുന്നു. ഒരുതരം ജന്തുവെ ഹിമാലയൻപൎവ്വതത്തിന്മേൽ കാണുന്നുണ്ട്. എല്ലാ മാടുകൾക്കും നീന്തുവാൻ കഴിയുന്നതുകൊണ്ടു വീതിയുള്ള പുഴകൾ കടക്കുവാൻ യാതൊരു ഗണ്യവുമുണ്ടാകയില്ല. ഭാരമുള്ള വണ്ടികൾ വലിപ്പാൻ കുതിരയെക്കാൾ ഉപകാരമേറിയ മൃഗം കാളയാണ്. എന്നാൽ വളരെ വേഗതയിൽ പായുവാൻ ഇവയ്ക്കു സാധിക്കയില്ല. ഇവയുടെ ഘ്രാണത്തിന്നും ശ്രവണത്തിന്നും നല്ല കൂൎമ്മത ഉണ്ട്. ഇലകളും പുല്ലും ഇവയുടെ പ്രധാനാഹാരമാകുന്നു. ഇവയ്ക്കെല്ലാക്കും ഉപ്പോടു വളിയ പ്രിയം കാണുന്നുണ്ട്. ഒരു പ്രസവത്തിൽ ഒരു കടച്ചി മാത്രമെ ഉണ്ടായിരിക്കയുള്ളു. പ്രസവിച്ചുവീണ ഉടനെ തന്നെ കടച്ചിക്കു എഴുന്നേററോടുവാൻ കഴിയും. ഒരുദിവസം കാട്ടിൽ മേയ്ക്കുവാൻ കൊണ്ടുപോയ കൂട്ടത്തിൽ രണ്ടു ഗൎഭം തികഞ്ഞ പശുക്കളുമുണ്ടായിരുന്നു. ഒരു പശു പ്രസവിച്ചപ്പോൾ, മററെ ഗൎഭിണി പ്രസവിച്ച പശുവെ കുത്തി

യകററി, കടച്ചിയെ നക്കി വെടിപ്പാക്കി. പ്രസവിച്ച പശു രണ്ടാമത് ആ കടച്ചിയെ തൻെറതായി സ്വീകരിച്ചില്ല. അടുത്തു വരുമ്പോൾ അതിനെ കുത്തിപ്പായിച്ചു. മാടുകൾ എത്രയെങ്കിലും തരങ്ങൾ ഉണ്ട്. ഓരോരോ രാജ്യത്തിൽ കാണുന്നവതന്നെ വലിപ്പംകൊണ്ടും വണ്ണംകൊണ്ടും വളരെ വ്യത്യാസപ്പെട്ടിരിക്കും. മനുഷ്യന്മാർ മാടുകളെ മെരുക്കിപ്പോററാത്ത രാജ്യം ഭൂമിയിലില്ലെന്നു പറയാം. പശു നമുക്കു വളരെ ഉപയോഗമുള്ള ജന്തുവാകുന്നു. പാലും വെണ്ണയും, നെയ്യും, തൈരും, മോരും നമുക്കു തരുന്ന ജന്തുക്കൾ ഇവയാകുന്നു. മാട്ടുവംശക്കാൎക്ക് ഒരോന്നിന്നു വളരെ പെണ്ണുങ്ങൾ വേണം. കാളകളെ ഉഴുതിന്നും, വണ്ടി വലിക്കാനും, ചക്കു തിരിക്കാനും, ഏത്തം വലിക്കാനും, കററ മെതിക്കാനും, മററും ഉപയോഗിക്കുന്നു. വണ്ടി വലിക്കുന്ന കാളകളുടെ അണ്ഡങ്ങൾ ഉടച്ചുകളയുന്ന ഒരു ക്രൂരസമ്പ്രദായം നമ്മുടെ നാട്ടുകാരുടെ ഇടയിൽ ഉണ്ട്. ചിലർ ഇരുമ്പു പഴുപ്പിച്ച് ഇതിൻെറ ദേഹത്തിന്മേൽ, ചില വരകൾ വരച്ചുവിടുന്നത്, ഭക്തന്മാരെ പരിഹസിക്കാനൊ എന്നു തോന്നും. മെരുക്കപ്പെടുന്ന മാടുകൾക്കു ദുർമ്മരണമല്ലാതെ മറെറാന്നും ദൈവം വിധിച്ചിട്ടില്ല. വാൎദ്ധക്യംകൊണ്ടോ മററു വല്ല കാരണംകൊണ്ടോ മാടിനെക്കൊണ്ടു ഉപകാരം കുറഞ്ഞുപോയെന്നു കണ്ടാൽ അപ്പോൾതന്നെ അതിനെ വിററ്, ആ സാധു കസായിക്കാരൻെറ (Butcher) കയ്യിൽ അകപ്പെടുകയും കഴുത്തറുക്കപ്പെടുകയും ചെയ്യുന്നു. കാളയെപ്പോലെ ദ്രോഹമനുഭവിക്കുന്ന മറെറാരു ജന്തുവേയും ഞാൻ കാണുന്നില്ല. മിക്ക

അവസരത്തിലും ഇവന്റെ അണ്ഡങ്ങൾ ഉടച്ച് ഇവനെ ഒരു ഷണ്ഡനാക്കുന്നു. രാവുപകൽ ഇവനെകൊണ്ട്, ഇവന്റെ ശക്തിയിലും കവിഞ്ഞ പ്രവൃത്തികൾ ചെയ്യിപ്പിക്കുന്നു. ഇവന്നു രോഗമുണ്ടെന്നോ ഇവന്നു വേദന ഉണ്ടെന്നോ മനുഷ്യന്മാർ പൊരുളിക്കാറേ ഇല്ല. വേലയെടുക്കുന്ന മദ്ധ്യേത്തിൽ, ഇവൻ ഒരു ജീവിയാണെന്ന വിചാരം കേവലമില്ലാതെ നിമിഷത്തിൽ നൂറുവട്ടം ഇവനെ കഠിനമായിത്തല്ലിയും വാൽ പിടിച്ചൊടിച്ചും നിർദ്ദയം ദ്രോഹിക്കുന്നു. അവസാനം ഇവന്റെ കഴുത്തിന്നു കത്തിവെക്കപ്പെടുകയും ചെയ്യുന്നു. ഇവന്റെ തോൽ ചെരിപ്പുണ്ടാക്കാനും മററും ഉപയോഗിക്കുന്നു.

കാട്ടുപോത്ത്— (Goaur)

ഈ ജന്തുവെ കാട്ടി എന്നു തെററായി പേർ വിളിക്കുന്നു. നമ്മുടെ സഹ്യാദ്രിയിൽ ഇവററയെ വളരെ കാണും. രണ്ടു കൊമ്പുകളുടെ നിൽപ്പു കാണുമ്പോൾ ഒരു വൃക്ഷത്തിന്റെ അർദ്ധാംശമോത്തുപോകും. വാൽ, കാളയുടെ വാലിന്റെ അത്ര നീളമുണ്ടാകയില്ല. പുറത്തു നെടുനീളെ ഒരു വരമ്പുപോലെ ഉയൎന്ന സ്ഥലം കാണും. ഇത് ഉള്ളിലുള്ള മുതുകെല്ലിന്റെ വലിപ്പത്തിന്റെ അടയാളം മാത്രമാകുന്നു. കാട്ടുപോത്തു കാഴ്ചയിൽ വലിപ്പവും ശക്തിയുമുള്ള ഒരു മൃഗമാണ്. മാടുജാതിയിൽവെച്ച് ഏററവും ഉയരമുള്ള മൃഗം കാട്ടുപോത്താണ്. തല ഉയൎത്തിപ്പിടിച്ചാൽ ഒരാണിന്റെ ഉയരം ആറടിയിൽ ഒട്ടും കുറയുന്നതല്ല. കൊമ്പ് ഓരോന്നു രണ്ടടി ദീൎഘമുണ്ടാകും. എന്നാൽ മൂന്നര അടി ദീൎഘമുള്ള കൊമ്പുണ്ടായിരുന്ന ജന്തുക്കളേയും

കണ്ടുകിട്ടീട്ടുണ്ട്. കാട്ടുപോത്ത് ഓരോ ചെറിയ കൂട്ടമായിട്ടാണ് നടക്കുന്നത്. സാധാരണയായി ഒരു കൂട്ടത്തിൽ പത്തിരുപതു ജന്തുക്കളുണ്ടാകുമെങ്കിലും ഒററതിരിഞ്ഞുനടക്കുന്ന പോത്തുകളേയും വളരെ കണ്ടിട്ടുണ്ട്. മരത്തോലും ഇലയും പുല്ലുമാണ് ഇവയുടെ പ്രധാനാഹാരം. ആനക്കൂട്ടത്തിൻെറ ഇടയിൽചേൎന്നു ഇവററ മേയുന്നതു കണ്ടിട്ടുണ്ട്. ഉപദ്രവിച്ചാൽ കാട്ടുപോത്തു ഭയങ്കരനാണ്. മനുഷ്യരെ കുത്തിക്കൊല്ലാനിവററയ്ക്കു ലക്ഷ്യമുണ്ടാകയില്ല. നരിയുംകൂടി ഇവയെ പിടിക്കാനുദ്യമിക്കയില്ല. കാട്ടുപോത്തേക്കാൾ ചെറുതും, കാലുകൾ മുട്ടോളം വെളുത്തുമുള്ള ചില കാട്ടുപോത്തുകൾ ഉണ്ട്. ഇവയ്ക്കു ഗയാൾ എന്നാണ് പേർ. ഇവയെ ആഫ്രിക്കയിലാണ് കാണുന്നത്.

കറുങ്കാട്ടി:— (Yak).

ഇതു വളരെ ഉയൎന്നുകിടക്കുന്ന തിബത്ത്രാജ്യത്തിൽ കാണുന്ന ഒരുവക മാടാണ്. ഹിമപ്രദേശങ്ങളിൽ കാണുന്നതുകൊണ്ടു ഹിമാലയൻപൎവ്വതവും ഇതിൻെറ അധിവാസസ്ഥലമാണെന്നു കരുതാം. വാലിന്നു കടതുടങ്ങി അററം വരെ കുതിരയുടേതുപോലെ നീണ്ട രോമങ്ങൾ ഉണ്ടാകും. ഉൾഭാഗത്തു കഴുത്തുതുടങ്ങി വാൽവരെ നീണ്ട രോമങ്ങൾ കാണും. പൂഞ്ഞ വളരെ വലുതും കഴുത്തും തലയും അതിൻെറ വിതാനത്തിൽനിന്നു വളരെ താണതുമാകുന്നു. കാൽ തടിച്ചും ചെറുതും ശരീരം സ്ഥൂലിച്ചതുമാകുന്നു. കഴുത്തിൽ താട കാണുകയില്ല. ആൺ 1200 റാത്തൽ തൂങ്ങും. ഒരു കൊമ്പു രണ്ടര അടിമുതൽ മൂന്നേകാലടിവരെ നീളമുണ്ടാകും. ഈ തരം ജന്തുക്കൾ വളരെ ദൂരത്തോളം

തെണ്ടിനടക്കും. ഓരോ കൂട്ടത്തിൽ പെൺജന്തുക്കൾ നൂറെണ്ണമുണ്ടാകും. തിബത്ത് രാജ്യക്കാർ ചിലസമയം ഇവയെ പിടിച്ചു മെരുക്കും. എന്നാൽ ഇവ നമ്മുടെ ആടുമാടുകളെപ്പോലെ നല്ലവണ്ണം മെരുങ്ങുകയില്ല.

ശീമക്കാട്ടി— (The European Bison)

കാട്ടിജാതികൾ കഴുത്തിന്മേലും കഴുത്തുതുടങ്ങി കൈകൾവരെയും ചുമലിന്മേലും വളരെ നീണ്ട രോമങ്ങൾ ഉണ്ടാകും. ശീമക്കാട്ടികൾ കറുംകോട്ടിയോട് ഒരുവക സാദൃശ്യമുണ്ട്. ഇവ തെക്കൻറഷ്യയിൽ അധിവസിക്കുന്നു. പണ്ടു പോലണ്ടിൽ ഇവയെ ഒരു ആയിരത്തഞ്ഞൂറോളം കണ്ടിരുന്നു. എന്നാൽ ഈ കാലത്തു നായാട്ടുകൊണ്ടു മിക്കതും ഒടുങ്ങിപ്പോയിട്ടുണ്ട്. ദേഹം സ്ഥൂലിച്ചതാണെങ്കിലും ശീമക്കാട്ടികൾ വളരെ വേഗതയിൽ ഓടാൻ സാധിക്കും. ഇവ ഇണചേരുന്നത് ആഗസ്റ്റ്മാസത്തിലാണ്. ആ കാലത്തു കൂററന്മാർ തമ്മിൽ ഭയങ്കരയുദ്ധം നടക്കുകയും അതിന്റെ ഫലമായി അനേകം ചത്തുപോകയും ചെയ്യും. പെണ്ണ് കുട്ടിയെ രക്ഷിക്കുന്ന കാര്യത്തിൽ അതിശൌര്യത്തോടെ കരടികളോടും ചെന്നായകളോടും കൂടിപ്പൊരുതും. ചിലപ്പോൾ ആ രാജ്യത്തിൽ നിരന്തരമായിപ്പൊഴിഞ്ഞുകൊണ്ടിരിക്കുന്ന മഞ്ഞിൽ മൂടപ്പെട്ടുപോകുന്ന അവസരത്തിൽ കൂററൻ കാട്ടികൾ തന്നെ ചെന്നായകളുടെ ഇരയായിത്തീരാറുണ്ട്.

അമേരിക്കൻ കാട്ടി. (The American Bison)

അമേരിക്കൻകാട്ടിയെ തെററായിട്ട്, കാട്ടുപോത്ത്, എന്ന് ആ നാട്ടുകാർ വിളിച്ചുവരുന്നു. ഇവയുടെ പ്രധാ

ന്നാഹാരം പുല്ലാകുന്നു. ഓരോ കൂട്ടത്തിൽ ആയിരത്തിലധികം ജന്തുക്കളുണ്ടാകും. ഇവയുടെ തലയിലും കഴുത്തിലും കണ്ടുവരുന്ന രോമം ശീമക്കാട്ടിയുടെ രോമത്തേക്കാൾ മുറ്റവും നീളവുമുള്ളതാകുന്നു. രോമത്തിന്റെ സമൃദ്ധികൊണ്ട്, ഈ കാട്ടിയുടെ വലിപ്പം യഥാർത്ഥത്തിലുള്ള വലിപ്പത്തേക്കാൾ അധികമുണ്ടെന്നു തോന്നിപ്പോകുന്നു. ഇതിന്റെ താടിയും, മുൻകാലുകൾ തുടങ്ങി വളരെ പൊന്തിനില്ക്കുന്ന ചുമലിന്റേയും പൂഞ്ഞയുടെയും മേൽ കെട്ടിപ്പിടിച്ചുനില്ക്കുന്ന രോമവും, താണു നിലംതൊടാൻപോകുന്ന തലയും, ഇതിനെ മാട്ടുവംശത്തിന്റെ രാജാവാക്കുന്നുണ്ട്. പണ്ടൊരു കാലത്ത്, തുകകൊണ്ട്, ഈ കാട്ടിയെ കടത്തിവിടുന്ന ജന്തുക്കൾ ഭൂമിയിൽ അധികമൊന്നും ഉണ്ടായിരുന്നില്ല. 1870-ാമാണ്ടിൽ ഓരോ ഭാഗത്തിൽ കണ്ടുവന്നിരുന്ന കാട്ടിക്കൂട്ടത്തിൽ ഉണ്ടായിരുന്ന ജന്തുക്കളുടെ സംഖ്യ എണ്ണുന്നതിനെക്കാൾ കാട്ടിലെ വൃക്ഷങ്ങളുടെ ഇലയെണ്ണുന്നതാണെളുപ്പമെന്നു മിസ്റ്റർ ഒഹാർനാസി പറയുന്നു. 1871-ാമാണ്ടിൽ കർനൽലോഡ്ജ് 50 മൈൽ നീളവും 25 മൈൽ വീതിയുമുണ്ടായിരുന്ന ഒരു വലിയ കൂട്ടം കാട്ടികളെ കണ്ടിരുന്നു. 125 നാഴിക നീളമുണ്ടായിരുന്ന മറ്റൊരു കൂട്ടത്തെ മിസ്റ്റർ ബ്ലേക്ക്മൂർ കണ്ടതായിപ്പറയുന്നു. ചില സമയം ദേശാടനേച്ഛുക്കളായി ഓരോ കൂട്ടം കടന്നുപോകുമ്പോൾ, ഓടിപ്പോകുന്ന പുകവണ്ടി, റെയിൽ തെറ്റി വീണുപോയിട്ടുണ്ട്. പിന്നെ കാട്ടികൾ റെയിൽ കിടക്കുന്ന അവസരങ്ങളിൽ ഗാർഡ്മാർ ഇവ പോയിത്തീരുന്നവരെ തീവണ്ടി ഒരേടത്തു നിർത്തുക

യാണ് പതിവ്. എന്നാൽ തുകകൊണ്ടു നിസ്സീമമെന്ന് എണ്ണപ്പെട്ടുവന്ന ഈ തരം കാട്ടിയും, മനുഷ്യരുടെ നിരന്തരനായാട്ടുകൊണ്ട്, ഇപ്പോൾ ഏകദേശം നിശ്ശേഷം ഒടുങ്ങിപ്പോയിട്ടുണ്ട്. അമേരിക്കൻ ഇന്ത്യക്കാരും വെളുത്ത മനുഷ്യന്മാരും ഈ ജന്തുക്കളെ അനാവശ്യമായി കൊന്നൊടുക്കുന്ന മാംസത്തിനുവേണ്ടി അനേകം കാട്ടികളെ കൊല്ലേണ്ടുന്ന ആവശ്യമില്ലെങ്കിലും തോലിന്ന് ആവശ്യം വന്നപ്പോൾ കൊല്ലപ്പെട്ടുവന്ന ജന്തുക്കൾക്ക് ഒരു കയ്യുംകണക്കുമില്ലാതായി. ഇവയുടെ നാവെടുപ്പാൻ വേണ്ടി മാത്രം ചുരുങ്ങിയാൽ ഒരു കൊല്ലത്തിൽ അമ്പതിനായിരം ജന്തുക്കളെ യൂറോപ്യന്മാർതന്നെ കൊന്നൊടുക്കുന്നുണ്ട്. 1872 മുതൽ രണ്ടു കൊല്ലത്തിനുള്ളിൽ 35 ലക്ഷം കാട്ടികളെ വിശേഷബുദ്ധിയുണ്ടെന്ന് അഭിമാനിച്ചുവരുന്ന മനുഷ്യർ കൊന്നൊടുക്കിക്കളഞ്ഞിട്ടുണ്ടുപോലും. എന്തിന്നു പറയുന്നു, ഇങ്ങിനെയുള്ള ഇടവിടാത്ത നിധനംകൊണ്ടു കാട്ടി ഇഴ കാലത്ത് അമേരിക്കയിൽ വളരെ ദുർല്ലഭമായിക്കണ്ടു കിട്ടാവുന്ന ഒരു മൃഗമായി ഭവിച്ചിരിക്കുന്നു.

### പോത്ത് —

പോത്തും എരുമയും ഒരേ തരം ജന്തുവിന്റെ ആണിന്റെയും പെണ്ണിന്റെയും പേർ മാത്രമാകുന്നു. മനുഷ്യൻ ഈ തരത്തെ പണ്ടു പണ്ടേ.പോററി വരുന്നതുകൊണ്ടു കാള, പശു മുതലായവയെപോലെതന്നെ പോത്തും നമുക്കു വളരെ പരിചയമുള്ള ജന്തുവാണ്. കാളകളെ ഉപയോഗിക്കുന്ന ദിക്കിൽ പോത്തുകളേയും പശുക്കളെ ഉപയോ

ഗിക്കുന്ന ദിക്കിൽ എരുമകളേയും മനുഷ്യർ ഉപയോഗിക്കാറുണ്ട്. ഇതു കാൎയ്യയിൽ വളരെ വിരൂപിയായ ജന്തുവാകുന്നു. ഇതിൻെറ കൊമ്പ് ഓരോ ഭാഗത്തു വളഞ്ഞു നീണ്ട് ഒരു വൃത്തം ഉണ്ടാക്കുമ്പോലെ സ്ഥിതി ചെയ്യുന്നുണ്ട്. പോത്ത്, കാളയെപോലെ കുത്തുന്നതിന്നു പകരം എടുത്തും വലത്തും വെട്ടുകയാണ് ചെയ്യുന്നത്. മെരുങ്ങിയ പോത്തുംകൂടി പരിചയമില്ലാത്തവരെ കാണുമ്പോൾ തല പൊക്കപ്പിടിച്ചു ഒരു വല്ലാത്ത നോട്ടംവെക്കും. എന്നിട്ടു മുമ്നാംട്ടോടിവരും. രണ്ടു പോത്തുകൾ ഒന്നിച്ചുകൂടി നിന്നാൽ വലിയ വരിയൻനരിക്കുകൂടി അവയെ തോടാൻ സാധിക്കയില്ല. എരുമവെണ്ണക്കു പശുവിൻവെണ്ണയേക്കാൾ വെളുപ്പുവൎണ്ണം കാണുന്നു. വെള്ളത്തിൽ ചെന്നു വീഴാൻ ഇവയ്ക്കു ബഹുരസമാണ്. ആഫ്രിക്കയിലെ കരിപോത്ത് ഒരു കാട്ടുജന്തുവാകുന്നു. കൊമ്പിൻെറ മുരട്ട വളരെ തടിച്ചു പരന്നതാകകൊണ്ടു നെററി ഏകദേശം മൂടിപ്പോകും. ചെവിവലുതും നീണ്ടരോമം വക്കിൽ തൂങ്ങി നില്ക്കുന്നതുമാകുന്നു. ശരീരത്തിന്മേൽ രോമം അധികം കാണുകയില്ല. വലിപ്പത്തിലും ക്രൌൎയ്യത്തിലും ഇവററ മററല്ലാ ജന്തുക്കളേയും അധികരിക്കുന്നു. ഇവ ഓരോ വലിയ കൂട്ടമായിട്ടാണ് നടക്കുന്നത്. ഓരോ കൂട്ടത്തിൽ 50 മുതൽ 300 വരെ ജന്തുക്കളുണ്ടാകും. ഇവയ്ക്കു കാൎയ്യമായി രണ്ടു ശത്രുക്കളുണ്ട്. ഒന്നു സിംഹവും, മറെറതു ജന്തുക്കളുടെ പൊതുവായ ശത്രുവായ മനുഷ്യനുമാണ്. വളരെ സാമൎത്ഥ്യമുള്ള ജന്തുക്കളാകകൊണ്ട് ഇവററയെ ഭയപ്പെടേണ്ടതാണ്. മറിയേററാൽ ഇതു വകവെക്കുന്ന ജ

ന്നു വേറെ ഇല്ല. ഇടതിങ്ങിയ മരക്കൂട്ടത്തിൽ ഒളിച്ചു മനുഷ്യൻെറ വരവും കാത്തുനില്ക്കും. അടുത്തെത്തിയെന്നു കണ്ടാൽ പെട്ടെന്ന് ഒരു കുതികൊണ്ടു മനുഷ്യനെ തകർത്തുകളയും. തലക്കു വെടികൊണ്ടാലൊന്നും ആന്നിന്ന് ഒരു കൂസലുമുണ്ടാകയില്ല.

അനോവാ— (Anova)

മാട്ടജാതിയിൽവെച്ച് ഏററവും ചെറുതായ മൃഗം സെലിബീസ് ദ്വീപിലെ അനോവയാണ്. കാഴ്ചയിൽ ഒരു ഇരുകൊമ്പൻ മാനിൻെറ മാതിരി തോന്നും. ഉയരം മൂന്നടിയും ചില്ലാനവുമേ ഉണ്ടാകും. കൊമ്പു കൂർച്ചുരടിനീളമുണ്ടാകും. പുറത്തോട്ടു ചാഞ്ഞിട്ടാണ് ഇതിൻെറ നില്പ്. വെള്ളത്തിൽ ഇറങ്ങാൻ ഇവയ്ക്കു വളരെ താല്പര്യം കാണുന്നു.

പോലാർ കാള—

കാഴ്ചയിൽ ഇതിന്നു കാളയേക്കാൾ ആടിനോടാണ് വളരെ സാദൃശ്യം കാണുന്നത്. ദേഹത്തിന്മേൽ നീണ്ട രോമങ്ങൾ ഉണ്ട്. ചെറിയ വാൽ പുറത്തു കാണുകയില്ല. കൊമ്പു മുഖത്തോട്ടുപററി അററം മുന്നോട്ടു തിരിച്ചിരിക്കും. അവയവങ്ങൾ ചെറുതാണ്. കൊളമ്പിൻെറ ഇടയിൽ രോമമുള്ളതുകൊണ്ട് ഉറച്ചവെള്ളത്തിന്മീതെ വഴുതിപ്പോകാതെ നടക്കുവാൻ സാധിക്കും. അളന്നു നോക്കിയാൽ ഓരോ കൊമ്പ് ഈരണ്ടടിനീളമുണ്ടാകും. ഗ്രീൻലാണ്ട്, വടക്കേ അമേരിക്കയുടെ വടക്കു ഭാഗം, എന്നീ ദിക്കുകളിലാണ് ഇവ അധിവസിക്കുന്നത്. ഇവ ഓ

രോ കൂട്ടമായിട്ടാണ് നടക്കുന്നത്. ഇങ്ങിനെ ഓരോ കൂട്ടമായി നടക്കുന്നതു പോലാർ ചെന്നായകളെ ഭയപ്പെട്ടിട്ടാണ്. എസ്കിമോ എന്ന ഒരു തരം മനുഷ്യന്മാർ നായകളെയും കൂട്ടി, ഇവയെ പതിവായി വേട്ടയാടാറുണ്ട്. ഇതിന്റെ ശരീരത്തിന്ന് ഒരു വല്ലാത്ത ചൂരുണ്ട്.

### ആടുകൾ— (Sheep)

രണ്ടു ഖുരങ്ങൾ ആക്കപ്പെട്ടിട്ടുള്ള ആടുകളിൽ ഒന്നാമത് ഇവയെ എടുക്കാം. ഇവ മാടുകളെക്കാൾ വലിപ്പം കുറഞ്ഞ ജന്തുക്കളാകുന്നു. ഇതിന്നു കഴുത്തു നല്ലവണ്ണം ഉയർത്തി, തലപൊന്തിച്ചു പിടിപ്പാൻ സാധിക്കും. ആണിന്നും പെണ്ണിന്നും കൊമ്പുകളുണ്ട്. കൊമ്പിന്മേൽ പട്ടകൾപോലെ ചില ഉയർച്ചകൾ ഉണ്ട്. രണ്ടു കുളമ്പിന്റേയും മദ്ധ്യേ ഒരു അംഗവിശേഷമുണ്ടു. പെണ്ണിന്നു രണ്ടു മുലക്കണ്ണുകൾ മാത്രമേ ഉള്ളു. ആണിന്നു മൂക്കിൽ കേറുന്ന ചൂരോ താടിരോമമോ ഉണ്ടാകയില്ല. (ഇതു ചില പ്രത്യേകജാതികൾക്കാണെന്നു ഗ്രഹിച്ചുകൊൾക) കാട്ടാടുകൾക്കു വാൽ നീട്ടം കുറവാണ്. എല്ലാ രാജ്യങ്ങളിലും ഓരോ തരം കാട്ടാടുകളേയോ നാട്ടാടുകളേയോ കാണും. മനുഷ്യർ എത്രയോ നൂററാണ്ടുകൾ മുമ്പേ ആടുകളെ മെരുക്കിയിരുന്നു. ആദിമനുഷ്യർ വെറും കാട്ടാളന്മാരും, ജന്തുക്കളെ വേട്ടയാടിപ്പിടിച്ചുതിന്നു ജീവിക്കുന്നവരും ആയിരുന്നു. അങ്ങിനെ എത്രയോ ശതാബ്ദങ്ങൾ കഴിഞ്ഞതിൽ പിന്നെയാണ് ഇവൻ ജന്തുക്കളെ പിടിച്ചുപോററി ഓരോ ദിവസം വേണ്ടുന്നവററയെ കൊന്നുതിന്നു ജീവൻ നയിക്കാൻ തുടങ്ങിയത്. അതിന്നുവേണ്ടി ആദിമനുഷ്യർ ഒന്നാമതാ

യിമെരുക്കിയ ജന്തുക്കൾ ആടുകൾതന്നെയായിരിക്കും. മെരുക്കപ്പെട്ട ജന്തുക്കൾക്കു കാലാന്തരംകൊണ്ട് ഓരോ തരം വിശേഷവിധികൾ കാണപ്പെട്ടു വാൽ കാട്ടാടുകളുടെ വാലുകളേക്കാൾ നീണ്ടുപോയിട്ടുണ്ട്. കൊമ്പിന്റെ ആകൃതി പല തരങ്ങൾക്കും പലവിധമായിരിക്കും. ഏഷ്യാമൈനർ, സിറിയ, അറബിയ മുതലായ രാജ്യങ്ങളിൽ കാണുന്ന പരപ്പുവാലൻ ആടിന്റെ വാൽ വളരെ വലിപ്പവും തടിയും വെക്കുന്നു. ഓരോ വാൽ അമ്പതു റാത്തൽ ഘനമുണ്ടാകും. നീളം നിമിത്തം നിലത്തിഴയുന്നതുകൊണ്ട്, ഉരുളുള്ള ഒരു ചെറിയ വണ്ടി വാൽവെക്കാൻ കെട്ടിക്കൊടുക്കാറുണ്ട്. ചെമ്മരിയാട്ടിന്നു നീണ്ടരോമം ഉണ്ടാകും. ഇന്ത്യാരാജ്യത്തിൽ ഭക്ഷണാവശ്യം വെട്ടുന്ന ആടുകൾ മിക്കതും ഈ ജാതിയിൽപെട്ടതാകുന്നു. കമ്പിളി ഉണ്ടാക്കുന്ന നല്ല രോമം മെരുങ്ങിയ നാട്ടാടിൽനിന്നാണെടുക്കുന്നത്. അങ്കോറയിലെ ആട്ടിന്നു ചെറിയ തലയും പിന്നോട്ടു വളഞ്ഞു താഴുന്ന നീണ്ടകൊമ്പുകളും, കറിയ കാലുകളും കഴുത്തിൽനിന്നും ശരീരത്തിൽനിന്നും താഴോട്ടു തൂങ്ങുന്ന വളരെ നീണ്ടരോമവും കാണും. കാശ്മീരത്തിലെ ആടിന്റെ പള്ളമേൽനിന്നാണ് 'കാശ്മീർ' എന്ന ശ്രുതിപ്പെട്ട ചൂടുകമ്പിളി ഉണ്ടാക്കുന്ന രോമം എടുക്കുന്നത്. സിറിയയിലെ ആടിന്റെ ചെവിയുടെ നീളം ചില്ലറയല്ല. ഈജിപ്തിലെ ആടിന്നു നീണ്ടകാലും കുറിയ കൊമ്പും കാണും. സൂസയിലെ ആടിന്റെ കൊമ്പു വളരെ ചെറുതാണ്. നാട്ടുകാർ ഇവററയെ അനേകായിരം പോററുന്നു. കേരളത്തിൽ പോററിക്കാണുന്നവ മിക്കതും കോലാടാ

ണ്. ആണ് പെണ്ണുങ്ങൾക്കും വലുതാണ് താടിയുള്ള വററ യും പൂരുള്ള വററയും ഇത്തരക്കാരിൽപെട്ടതായിക്കാണാം.

മരിക്കൻ കാട്ടാട്—

ഇതു 350 റാത്തൽ ഘനംവെക്കുമെന്നു കേൾക്കുന്നു. കൊമ്പ് ഏകദേശം മൂന്നടിനീളമുണ്ടാകും. കുന്നുകളുടെ കൊടുമുടികളിൽ കാണുന്ന പാറകളുടെ മേലേനിന്നും, ഇടയിൽനിന്നും ഇവററ മേയുന്നതു കാണാം. 150 അടിമുകളിൽനിന്നു താഴേ ചാടുവാൻ ഇവക്കു യാതൊരു ഗണ്യവുമുണ്ടാകയില്ല. ഇതിന്റെ മാംസം നല്ല രുചിയുള്ളതാകുന്നു.

ആർഗാലി—

ഇതു മംഗോളിയയിൽ കാണുന്ന കാട്ടാടാകുന്നു. വലിപ്പത്തിൽ ഇത് ഒരു വലിയ കഴുതയോളം പോരും. കൊമ്പും വളരെ വലുതാണ്. ഓരോ കൂട്ടം ഓരോ ദിക്കിലെ മലകളിൽ വളരെ കൊല്ലത്തോളം പാക്കും. ഇണ ചേരുന്ന കാലംവരെ ആണും പെണ്ണും വെവ്വേറെ നടക്കും സാധാരണ പകൽ മാത്രമേ മേയുകയുള്ളു. ഇണ ചേരുന്ന കാലങ്ങളിൽ ഓരോ കൂട്ടത്തിൽ പതിനഞ്ചെണ്ണമുണ്ടാകും. കൂട്ടത്തിൽ ഒന്നു മററുള്ളവയ്ക്കു കാവലായി നില്ക്കുന്നതും പതിവാണ്. ആന്ത്യയിൽ കാണുന്ന കാട്ടാടിന്ന് 'ഉറിയൽ' അല്ലെങ്കിൽ 'ഷാ' എന്നു പേരാകുന്നു. ഒരു തരം കാട്ടാടു സർഡീനിയാ, കോർസിക്കാ മുതലായ യൂറോപ്പിലെ ദ്വീപുകളിൽ അധിവസിക്കുന്നു. കഴുത്തു തുടങ്ങി മുൻകാലുകളുടെ മദ്ധ്യംവരെയുള്ള രോമം, ശേഷം കാണുന്ന രോമത്തെക്കാൾ നീളമുള്ളതാണ്. കൊമ്പു ത

ടിച്ചതും രണ്ടര അടിനീളമുള്ളതുമാകുന്നു. ഒരു കാലത്തു മേല്പടി ദ്വീപുകളിൽ ഇവററ അനവധി ഉണ്ടായിരുന്നു. ഓരോരോ നായാട്ടിന്ന് ഏകദേശം അഞ്ഞൂറു ജന്തുക്കളെ കൊന്നിട്ടുണ്ടായിരുന്നുപോലും. ഇക്കാലത്തോ, ഇവയെ ഓരോ കൂട്ടത്തിൽ നാലഞ്ചിനെ മാത്രമേ കാണാനുണ്ടാകയുള്ളു. വലിയ നായാട്ടു കഴിച്ചാൽതന്നെ കഷ്ടിച്ചമ്പതെണ്ണത്തെ ഇക്കാലത്തു കിട്ടി എന്നുവരില്ല. ഇവ മേയുന്നതു പർവ്വതങ്ങളുടെ കൊടുമുടിയിൽനിന്നാണ്. ഓരോ കൂട്ടത്തെകൊണ്ടു നടത്തുന്നത് ഒരു ശക്തനായ ആടാണ്. ഇണ ചേരുന്ന കാലങ്ങളിൽ ആണാടുകൾ വില്ലൊഴിയാത്ത യുദ്ധം നടത്തും. രണ്ടാടുകൾ അന്യോന്യം ഓടിവന്നു മുട്ടുന്ന ശബ്ദം, 'ഡിസെമ്പർ, ജനവരി ഈ മാസങ്ങളിൽ മലകളിൽനിന്നു മുഴങ്ങുന്നതു കേൾക്കാം.

## ബാർബറി ആട്.

ഇത് അഫ്രിക്കാരാജ്യത്തിലെ ഒരുതരം കാട്ടാടാകുന്നു. തൊണ്ടയിലും നെഞ്ഞിലും കൈകളുടെ (മുൻകാലുകളുടെ) മദ്ധ്യത്തിലും, കൈമുട്ടുകളുടെ താഴേയും, ദേഹത്തിലെ മററുഭാഗത്തിലുള്ള രോമത്തേക്കാൾ നീറിരട്ടി വലിയ രോമങ്ങൾ തൂങ്ങിനില്ക്കുന്നതു കാണും. കൊമ്പുകൾ പുറകോട്ടു ചാഞ്ഞിട്ടാണ്. മലകളിലെ പാറപ്രദേശങ്ങളിലാണ് ഇവ പാക്കുന്നത്. വളരെ ദിവസത്തോളം വെള്ളമില്ലാതെ ഇവക്കു പൊറുപ്പിക്കാം. ഇതിന്നു നമുക്കു ഹിക്കാപോലും വയ്യാത്ത ദിക്കിൽകൂടി ഒളിപ്പാൻഉള്ള സാമത്ഥ്യമുണ്ട്. ഒരു ചെറിയ കല്ലിൻെറയൊ ഒരു പിടിപ്പുല്ലിൻെറയൊ പിന്നിൽചെന്നു ഇതു നിശ്ചേഷ്ടനായി കിടക്കു

മ്പോൾ, ഒരു പാറയോ അഥവാ നിലംതന്നേയൊ എന്നു തോന്നിപ്പോകും.

ഇംഗ്ലീഷിൽ 'ഗോട്ട്' (Goat)

എന്നു വിളിച്ചുവരുന്ന കാട്ടാടുകൾക്ക കാണുന്ന വിശേഷവിധി ചുരുക്കത്തിൽ പറയാം. ദേഹത്തിന്നു ശക്തിയുള്ള ഒരു ചൂരുണ്ടാകും. ഈ ചൂര് മിക്കസമയത്തും ആണാടിനെയല്ലാതെ പെണ്ണിനെ ബാധിക്കുന്നില്ല. ഇവക്ക മററുള്ള ആടുകളേപോലെ കാലിന്റെറ കൊളമ്പിന്റെറ ഇടയിൽ വിശേഷവിധിയായി യാതൊരംഗവും കാണുന്നില്ല മുട്ടിന്നു തഴമ്പുകൾപോലെ തുറുത്തിനില്ക്കുന്ന ഉറപ്പുള്ള തോലുണ്ട്. ആണാടിന്റെറ കൊമ്പിന്നു വളരെ ദീഘ്ഘവുമുണ്ടാകും. നീണ്ട രോമവും ആണിന്നു കാണാതിരിക്കില്ല. ഈ ജാതിയെ അമേരിക്കാ ഭൂഖണ്ഡത്തിൽ കാണുകയില്ല മററുള്ള ആടുകളേപോലെ ഇവയും മലവാസികളാണ്. ഇവ വളരെ ഗതിവേഗതയും ഭയവുമുള്ള ജന്തുക്കളാണ്. മററുള്ള ആടുകൾക്ക പുല്ലാണിഷ്ടമെങ്കിലും ഇത്തരം ആടുകൾക്ക തളിരും ഇളഞ്ചുള്ളികളുമാണ് ബഹു പത്ഥ്യമാകുന്നത്. ചെറിയ വൃക്ഷങ്ങൾ മുളച്ചുവരുമ്പോൾ ഇവ ആ മുള കടിച്ചു തിന്നാതിരിക്കില്ല. അതുകൊണ്ടു ഇവററ കാട്ടുമരങ്ങളുടെ പരമശത്രുവാണ്. ഇതിലും പലതരങ്ങളുള്ളതിൽ ചിലതിനെ വിവരിക്കാം. കാക്കസസ്സ് മലയിൽ രണ്ടുമൂന്നുതരം കാട്ടാടുകളുണ്ട് സ്പെയിൻ രാജ്യത്തിൽ പിറനീസ് പവ്വതത്തിന്മേലും ഒരുതരം കാട്ടാടുണ്ട്. ഇത് വളരെ വലിയ ജന്തുവാകുന്നു. ഒരുകൂട്ടത്തിൽ നൂറ്, നൂററമ്പതു ജന്തുക്കളെ കാണും. മേയുമ്പോൾ കൃ

ട്ടത്തിൽ ഒന്ന കാവലായി നില്ക്കും. കാവല്ക്കാരൻ ഒന്ന ശബ്ദിച്ചാൽ ശേഷമുള്ളവററ ഓരോ രക്ഷാസ്ഥലങ്ങറം നോക്കി ഓടും. പേർസ്യാ രാജ്യത്തിലെ കാട്ടാടിനെ അവർ 'പാസാങ്ങ്' എന്ന വിളിക്കുന്നു. ആ വാക്കിൻെറ അത്ഥം പാറപോലെയുള്ള കാലുള്ളവൻ എന്നാകുന്നു. സിണ്ടിലും (Sind) കൂടി ഈ ജന്തുവെ കണ്ടിട്ടുണ്ട്. ഇതിന്ന പറയത്തക്കതായ ഒരു അഭ്യാസംവശമുണ്ട്. അടിവഴുതി വീണുപോകുന്ന അവസരങ്ങളിലൊക്കെ, ഇവ കൊമ്പുംകുത്തി വീണു തങ്ങളെ രക്ഷിക്കുന്നു. ആന്നാട് രാവിലെയും വൈകുന്നേരവും മാത്രമെ വെള്ളം കുടിക്കുകയുള്ളു.

ഹിമാലയൻ കാട്ടാട്.

താടി രോമം ആണിന്ന വളരെ ജാസ്തി ഉണ്ടാകും. രോമം തൊട്ടമ്പോറം പൊട്ടിപ്പോകും. കൊമ്പു നാലടി ദീഘമുണ്ടാകും. ഓരോ കൂട്ടത്തിൽ 6 മുതൽ 20 വരെ ജന്തുക്കളുണ്ടാകും. മലയിടിഞ്ഞിട്ടും വെടികൊണ്ടിട്ടും കാട്ടുനായകറം പിടിച്ചിട്ടും ഇവ വളരെ ചത്തുപോകുന്നുണ്ട്. ഇ വററക്കു കാഴ്ചയിൽ ആടുകളോടേക്കാറം മാനുകളോടാണ് അധികം സാദൃശ്യം കാണുന്നത്.

ഹിമാലയൻ സ്ക്രൂർക്കൊമ്പനാട്.

ഇതിനെ അവിടത്തുകാർ 'മാരക്കാർ' എന്ന വിളിക്കുന്നു. ഈ വാക്കിന്ന പാമ്പിനെത്തിന്നി എന്നത്ഥമാകുന്നു. താടി കഴുത്തോളമെത്തും. അന്യോന്യം വ്യത്യാസപ്പെട്ട നാലുമാതിരി ആടുകളെ ഈ ഒരു തരത്തിൽ കാണുന്നുണ്ട്. ഇവ നാട്ടാടുകളോടു ഇണചേരും.

നീലഗിരിക്കാട്ടാട്.

ഇത് അധിവസിക്കുന്നതു സഹ്യാദ്രിയിലും ആനമലയിലുമാണ്. തമിഴിൽ ഇതിന്നു വരിയാടെന്നും മലയാളത്തിൽ കേഴ എന്നും പറയുന്നു. കൊമ്പ്, നാട്ടാടിന്റെ കൊമ്പേക്കാൾ തടിച്ചു നീണ്ടതാണ്. ഉയന്ന ദിക്കിലല്ലാതെ താഴെ വരികയില്ല. മഞ്ഞയും ചോപ്പും ഇടകലന്ന നിറമാണെങ്കിലും ഇതിന്റെ മുതുകിന്നു ഒരു കറപ്പുവര ഉണ്ടാകും. അഞ്ചാറെണ്ണമുള്ള കൂട്ടത്തെയും അമ്പതറുപതെണ്ണമുള്ള കൂട്ടത്തേയും ഈ തരത്തിൽ കണ്ടിട്ടുണ്ട്. ഉഗ്രങ്ങളായ പാറകളുടെ ഇടയിൽകൂടെ ഇവക്കു നിഷ്പ്രയാസം സഞ്ചരിക്കാം. ആനമലയിലും തിരുവിതാംകോട്ടിലെ മലകളിലും ഇവയെ ഇന്നും സംഖ്യയില്ലാതെ കാണാം. ഈ ജന്തുക്കളെ കൊന്നൊടുക്കുന്നതു മനുഷ്യരും പുള്ളിപ്പുലികളുമാണ്. ഇവററ കന്മദവും തിന്നുമെന്നു കേൾക്കുന്നു.

ഹിമാലയൻ ഗോറാൽ.

കാഴ്ചയിൽ ഇത് ഒരു മാനെന്നല്ലാതെ ആടാണെന്നാരും പറകയില്ല. ശരീരത്തിന്റെ എടുപ്പും, ചല്ലും, വാലും ആട്ടിന്റെ സമ്പ്രദായത്തിലാണ്. താടിരോമം ഇല്ല. ഇവ രണ്ടുകാലടി ഉയരമുണ്ടാകും. നിറം കരിഞ്ചുകപ്പാണ്. ഓരോ കൂട്ടത്തിൽ 4 മുതൽ 8–വരെ ജന്തുക്കളുണ്ടാകും. ഒരൊററ ഗോറാലിനെ ഒരേടത്തു കണ്ടെത്തിയാൽ അടുക്കെ തന്നെ ആ മാതിരി ജന്തുക്കൾ പിന്നേയുമുണ്ടെന്നു ഊഹിക്കാം.

സിറോ.

ഇതും ഹിമാലയത്തിൽ കാണുന്ന മറെറാരുതരം കാട്ടാടാകുന്നു. ഗോറാലേക്കാൾ വലിപ്പം കാണും. തലയും

കഴുത്തും കറുപ്പാണ്. ഒന്നും രണ്ടുമായിട്ടെ ഇവയെ കാണുകയുള്ളൂ. പാറകളുടെ ഉള്ളിലാണ് ഇവ വിശ്രമിക്കുന്നത്. ഒരു പെണ്ണിനെ വെടിവെച്ചുവീഴ്ത്തിയ ഒരു ശിക്കാറി അതിനെ എടുക്കാൻ ചെന്നപ്പോൾ ആൺ പെട്ടെന്നു ചാടിവന്നു ശിക്കാറിയെ കുത്തി ഉരുട്ടിക്കളഞ്ഞു. ആടുകളെപ്പററിയുള്ള വിവരണം മതിയാക്കുംമുമ്പ രണ്ടു വാക്കുകൂടി പറയാം. ആടുകളെ രണ്ടു ഉപവർഗ്ഗങ്ങളാക്കാം. ഒന്നു ചെമ്മരിയാടിൻെറ കൂട്ടക്കാർ. (Sheep) മററതു കോലാടിൻെറ കൂട്ടക്കാർ. (Goats) കാട്ടിൽ ഈ രണ്ടു കൂട്ടക്കാരെയും കാണുമെന്നല്ല, മനുഷ്യർ മെരുക്കിയ ആടുകളിലും രണ്ടുകൂട്ടക്കാരും ഉണ്ടു.

## മാനുകൾ.

ഇവ ആടിൻെറയും മാടിൻെറയും മദ്ധ്യത്തിൽ നില്ക്കുന്ന ഒരുവക ജന്തുക്കളാണ്. കാഴ്ചയിൽ വളരെ സുന്ദരന്മാരും ഈ വലിയ വംശത്തിൽ കാണുന്നുണ്ടു. ചെറുതും വലുതുമായി ഈ ജന്തുക്കളെ ഭൂമിയിൽ എല്ലാടവും കാണാം. എന്നാൽ ഇന്ത്യയിലും ആഫ്രിക്കയിലും കാണുമ്പോലെ സുലഭമായി ഇവയെ മററെങ്ങും കാണുകയില്ല.

## ഷേമോയി. (Chamois)

ഇത് ആട്ടിനെപോലെ ഇരിക്കുന്ന ഒരു മാനാണ്. ആവാസം യൂറോപ്പിലും പ്രത്യേകിച്ചു ആൽപ്സ് മലക്കൂട്ടത്തിലുമാണ്. ഇതു രണ്ടടി ഉയരമേ ഉള്ളൂ. ഉരത്തിന്മേൽ (Wool) വില്ലുസ്പോലെ മൃദുവായ രോമങ്ങൾ ഉണ്ടു. ഇതു ചെവികൾ കൊമ്പുപോലെ ഉയർത്തിപ്പിടിക്കും. കൊ

ന്യകൾ നെററിമേൽനിന്നു നേരെ തന്നെ ഉയൎത്തിട്ടാണെങ്കിലും അഗ്രം അല്പം പിന്നോട്ടു വളഞ്ഞിരിക്കും. ഏറിവന്നാൽ ഒരാൺ ഏഴുപതു റാത്തൽ ഘനമുണ്ടാകും. ഇത് ഓരോ കൂട്ടത്തിൽ 15 മുതൽ 20 വരെ ജന്തുക്കളുണ്ടാകും. ഹിമം കെട്ടിക്കിടക്കുന്ന പൎവ്വതാഗ്രങ്ങളിലും കാടുകളിലും ഇവയെ കാണും. രാത്രി കിടന്നുറങ്ങിക്കഴിക്കും. മദ്ധ്യാഹ്നത്തിൽ മരത്തണലിലൊ പാറയുടെ ഇടയിലൊ കിടന്നു വിശ്രമിക്കും. ഒന്നൊ രണ്ടൊ കുട്ടികൾ ഒരു പ്രസവത്തിൽ ജനിക്കും. പ്രസവിച്ച പിറേറദിവസംതന്നെ കുട്ടി തള്ളയുടെകൂടെ നടക്കും. മൂന്നു വയസ്സായാൽ പൂൎണ്ണവലിപ്പം പ്രാപിക്കും. ഇരുപത്തഞ്ചുവയസ്സോളം ജീവിക്കുമെന്നു പറയുന്നു. ഒരു വലിയ പാറയുടെ അഗ്രത്തിൽ ഒരു മുക്കാൽവട്ടം സ്ഥലത്തിൽ നാലുകാലും വെച്ചു നില്പാൻ ഷേമോയിക്കു സാധ്യമാകും. ഇടക്കിടെ അഗാധങ്ങളായ കൊല്ലികളുള്ളതു പ്രമാണിയാതെ ഷേമോയി ഓരോ ശിഖരത്തിൽനിന്നു മറേറാരോ ശിഖരങ്ങളിലേക്കു നിൎഭയം ചാടുന്നതു കാണുമ്പോൾ ആരും വിസ്മയിച്ചുപോകും. ഇതിൻെറ തോൽ വളരെ മൃദുവായതും വിലപിടിച്ചതുമാണ്. കണ്ണാടിച്ചില്ലിൻെറ അഴുക്കുകളവാൻ ഈ തോൽപോലെ മറെറാന്നുമില്ലെന്നു കണ്ടിരിക്കുന്നു. അതുകൊണ്ടു മനുഷ്യർ ഈ സാധുമൃഗങ്ങളെയും വേട്ടയാടിക്കൊല്ലുന്നു.

### ഈലണ്ട് —(Eland)

ഇതിൻെറ അധിവാസം ആഫ്രിക്കയിലാണ്. ഇതു കാഴ്ചയിൽ വളരെ ഭംഗിയുള്ള ഒരു മാനാണ്. തല ചുമ

ലിന്റെ വിതാനത്തേക്കാൾ ഉയത്തിപ്പിടിച്ചിട്ടാണ് സഞ്ചാരം ഇതു വളരെ വലിപ്പമുള്ള ഒരു മൃഗമാകുന്നു. ശരീരം കണ്ടാൽ കാളയാണെന്നു തോന്നും. തൊണ്ടമുതൽ മുൻകാലുകളുടെ മദ്ധ്യംവരെ കഴുത്തിൽ കാളകളെപ്പോലെ, ആണിന്നും പെണ്ണിന്നും താട (തൂങ്ങുന്ന തോൽ) ഉണ്ടാകും. ഓരോ ഇതലണ്ട് ആറടിഉയരമുണ്ടാകും. ഒരു ആണിന്റെ തൂക്കം 1000 മുതൽ 1500 വരെ റാത്തലാണ്. കൊമ്പുചിലപ്പോൾ രണ്ടര അടി നീളമുണ്ടാകും. ഇടക്കിടെ തുറസ്സ്സ്ഥലങ്ങളുള്ള വലിയ കാടുകളിലാണ് ഇത്തരം ജന്തുക്കൾ പാക്കുന്നത്. ഓരോ കൂട്ടത്തിൽ 50 മുതൽ 100 വരെ ജന്തുക്കളുണ്ടാകുമെന്നു കണ്ടിരിക്കുന്നു. പിന്നാലെ ഓടിയാൽ ഇതലണ്ട് വളരെ ഉയരത്തിൽ ചാടും. കുട്ടികളുണ്ടെങ്കിൽ അടുത്തുവരുന്ന നായാട്ടുനായകളെ ഇതലണ്ട് കുത്തിത്തുളച്ചുകളയും

കടുമാൻ. (Kudo)

പെണ്ണിന്നു കൊമ്പില്ല. ശരീരത്തിന്മേൽ വിലങ്ങനെയുള്ള വരകൾ ഉണ്ട്. കഴുത്തിന്മേൽ അസാരം നീണ്ട രോമം കാണും. കടുമാൻ $4\frac{1}{2}$ അടി ഉയരംവെക്കും. ഓരോ കൊമ്പ് $5\frac{1}{2}$ അടി നീളം കാണും. ഇവയുടെ വാസസ്ഥലം കിഴക്കെ ആഫ്രിക്കയാണ്. ഇവ സാധാരണ ഓരോ ഇണയായിട്ടാണ് നടക്കുന്നത്.

നിൽഗായി. (Nilghai)

ഇതു ഒരുമാതിരി വലിപ്പമുള്ള മൃഗമാണ്. ആണിന്നുമാത്രമെ കൊമ്പുകാണുകയുള്ളു. ദേഹത്തിന്റെ മുൻഭാഗത്തിന്നു പിൻഭാഗത്തേക്കാൾ ഉയച്ച്യുണ്ട്. വാൽ ഏറ്റു

കദേശം കതിരയുടേതുപോലെയാണ്. ഇവ അധിവസിക്കുന്നതു മദ്ധ്യഇന്ത്യയിലും സിവാലിക്മലകളിലുമാണ്. കുററിക്കാടുകളും ഇടക്കിടെ ചെറിയ മലകളും ഉള്ള പ്രദേശങ്ങളിലാണ് ഇവ സഹവസിക്കുന്നത്. ഉപദ്രവിക്കാഞ്ഞാൽ മെരുങ്ങിയ ജന്തുക്കളെപ്പോലെ ഇവ അടുത്തു വരും.

കട്ടാരക്കൊമ്പൻ മാൻ.

ഇവ ആഫ്രിക്കയിലെ അബിസീനിയയിലും സോമാലിലാണ്ടിലും അധിവസിക്കുന്നു. വാൽ കതിരയുടേതുപോലെയാണ്. മുഖത്തിൻെറനേരെ മുൻഭാഗവും ചെള്ളകളും കറപ്പുനിറംകൊണ്ട് അടയാളപ്പെട്ടുകാണും. കൊമ്പിൻെറ മുരട്ടിൽ മോതിരങ്ങളിട്ടപോലെ ചില ഉയർച്ചകൾ കാണും. ശേഷം ഭാഗം നീണ്ടു, പിന്നോക്കമെത്തുന്തോറും മെലിഞ്ഞു കൂർത്തതായിത്തീരുന്നു. കൊമ്പിൻെറ അററം, സൂചിപോലെ കൂർത്ത മുനയുള്ളതാകുന്നു. കൊമ്പ് 3½ അടി നീളമുണ്ടാകും.

ഗെസൽ. (Gazelle)

ഇത് അധികം വലിപ്പമുള്ള ഒരു മൃഗമല്ല. മേലെ അണ്ണിയിലെ പല്ലുകൾ ആടുകളുടേതുപോലെയാണ്. ഇതു കാഴ്ചയിൽ വളരെ ഭംഗിയുള്ള ഒരു മൃഗമാണ്. മുഖം വെളുപ്പാണെങ്കിലും വെള്ളമേൽ കറപ്പുവര ഉണ്ട്. മുതുകം, പൃഷ്ഠവും, വയറും വെളുത്തനിറമാകുന്നു. മോതിരം പോലെയുള്ള പട്ടകൾ അടുത്തടുത്തു തൊടുത്തുവെച്ചപോലെ തോന്നുന്ന കൊമ്പുകൾ ആണിന്നും പെണ്ണിന്നും ഉണ്ട്. ഗെസൽജാതിയിൽ 21 തരം ജന്തുക്കളുണ്ട്. ഇതിൽ

19 തരം ആഫ്രിക്കയിലും 2 തരം ആസ്യയിലെ ഉയൎന്ന ദിക്കുകളിലും അധിവസിക്കുന്നു. ഓരോ കൂട്ടത്തിൽ ഇതിന്റെ സംഖ്യ നിസ്സീമമാണെന്നു കണ്ടവരൊക്കെ പറയുന്നു. ഇന്ത്യയിലെ ഗൈസലിന്റെ വാൽ കറുത്തിട്ടാണ്. ഇത് ഒരേക്കൂട്ടത്തിൽ രണ്ടുമുതൽ ആറുവരെ ജന്തുക്കളെ ഉണ്ടാകയുള്ളു. വളരെഗതിവേഗതയുള്ളതുകൊണ്ടു നായകൾക്കൊന്നും ഇതിനെ ഓടിപ്പിടിക്കുവാൻ സാധിക്കയില്ല. ഇതു വെള്ളംകുടിക്ക പതിവില്ല.

സൈഗാ.

ഇതു യൂറോപ്പിന്റെ കിഴക്കും ആസ്യയുടെ പടിഞ്ഞാറും അധിവസിക്കുന്ന ഒരു തരം മാനാണ്. ഇതിന്റെ ഒരു വിശേഷവിധി നെററിമുതൽ മൂക്കുവരെയുള്ള ഭാഗത്തിന്റെ അതിയായ ഉയൎച്ചയാണ്. വലിപ്പത്തിൽ ഇതൊരു ആടോളം ഉണ്ടാകും. ഓരോ കൂട്ടത്തിൽ വളരെ എണ്ണമുണ്ടാകും.

കരിമാൻ.

ഇത് ഇന്ത്യാരാജ്യത്തിൽ അധിവസിക്കുന്നു. പൃഷ്ഠവും വയറും വെളുത്തിട്ടാണ്. വാൽ ചെറുതാണ്. കൊമ്പു ചുറകൾ നീണ്ട സ്ക്രൂർപോലെയാണ്. കൊമ്പിന്മേൽ ഒരു പുറത്തിൽ നിന്നെണ്ണിയാൽ മൂന്നുമുതൽ അഞ്ചുവരെ ചുറകളുണ്ടാകും. കൊമ്പ് ഏകദേശം രണ്ടടി നീളമുണ്ടാകും. പുല്ലുള്ള പ്രദേശങ്ങളിലും കൃഷിസ്ഥലങ്ങളിലും ഇവററ മേയാൻ വരും. ഓരോ കൂട്ടത്തിൽ 100മുതൽ 1000 വരെ ജന്തുക്കളെ കണ്ടിട്ടുണ്ട്. എന്നാൽ സാധാരണ ഓരോ കൂട്ടത്തിൽ കണ്ടുവരുന്നത് 10മുതൽ 30എണ്ണവും

പിച്ചപ്പുറം അമ്പതെണ്ണവുമാണ്. അധികം ഉപദ്രവിക്കാഞ്ഞാൽ 150 വാര അടുത്താലൊന്നും പാഞ്ഞുപോകയില്ല. വണ്ടികൾക്കും അവിടത്തുകാർക്കും ഇതിലും അടുക്കെ ചെല്ലാം. മദ്ധ്യാഹ്നത്തിൽ കുറെനേരം ഇവ മേയാതെ വിശ്രമിക്കും. പായുമ്പോൾ ഇവ വളരെ ഉയരത്തിൽ ചാടും. ആപത്തുണ്ടെന്നറിഞ്ഞാൽ ചെറിയ കുട്ടികളെ നീണ്ട പുല്ലുകളിൽ ഒളിപ്പിച്ചുവെക്കും. തള്ള വരുന്നവരെ ഈ കുട്ടികൾ അവിടുന്നു എന്തുചെയ്താലും അനങ്ങുകയില്ല.

### നീർമാൻ.

കിഴക്കെ ആഫ്രിക്കയിലാണ് ഇത് അധിവസിക്കുന്നത്. വെള്ളത്തിലിറങ്ങി നില്പാൻ ഇവക്കു ബഹു രസമാണ്. ഇതു നാലടി ഉയരമുണ്ടാകും. ഒരു നാഴിക അകലെ പുഴയുള്ള പ്രദേശങ്ങളോടാണ് ഇവക്ക് അധിവാസത്തിന്നു പ്രിയം കാണുന്നത്. കൃഷ്ണമൃഗം ഇതുതന്നെയോ എന്ന് എനിക്കൊരു ശങ്കയുണ്ട്.

### ക്രൂരൻ.

കൊമ്പില്ലാത്ത ഒരു ചെറുമാനാകുന്നു. സഹ്യാദ്രിയിലും ഇവയെ വളരെ കാണും. താമസിക്കുന്നതു മടകളിലാണ്. ഒററയൊററയായിട്ടല്ലാതെ ഇവയെ കാണുകയില്ല. മുൻകാലുകളെക്കാൾ പിൻകാലുകൾക്കു ജാസ്തി ഉയരമുണ്ടാകും. ഒരു ക്രൂരൻ കഷ്ടിച്ചു രണ്ടടി ഉയരമുണ്ടാകും. മാൻക്രൂരന്നു ചുകന്നനിറത്തിന്മേൽ വെള്ളപ്പുള്ളികളുണ്ട്. മറെറാരുതരം ഉള്ളതു പന്നിക്രൂരനാണ്.

## പല്ലൻമാൻ.

ഇതിന്റെ മുന്നണ്ണിയിലെ രണ്ടു പല്ലുകൾ നായപ്പല്ലുപോലെ തള്ളിനില്ക്കുന്നുണ്ട്. കൊമ്പിന്റെ കടയിൽനിന്നു ഒരിഞ്ച് നീളത്തിൽ മറെറാരു കൊമ്പു പൊട്ടുന്നുണ്ട്. ഇതിനെ നാട്ടുകാർ കാട്ടാട് എന്നു തെററായി വിളിച്ചുവരാറുണ്ട്. ഇതു ഒരാടോളം വലിപ്പമില്ല. ഇതിന്റെ ശബ്ദം ഒരു അലച്ചുപോലെയാണ്. സന്ധ്യയായാൽ വിളകളിലുംകൂടി ഇറങ്ങിവരും. നെല്ലിക്കയും ഇതിന്നു ബഹു പത്ഥ്യമാണ്. രാവും പകലും ഒരുപോലെ ഇരതെണ്ടി നടക്കും. വയനാട്ടിൽകൂടെ നടക്കുമ്പോൾ നിരത്തിന്നു മുറിയെ ഇതു പാഞ്ഞുപോകുന്നതു ചിലപ്പോൾ കാണും.

## നാല്കൊമ്പൻമാൻ.

ഇതിന്റെ അധിവാസം ഇന്ത്യാരാജ്യമാകുന്നു. ആണിന്നു ഒരിഞ്ച് നീളമുള്ള രണ്ടു ചെറിയ കൊമ്പുകൾ രണ്ടു കണ്ണിന്റെയും മദ്ധ്യത്തിലുള്ള പ്രദേശത്തിലും ഏകദേശം നാലിഞ്ച് നീളമുള്ള രണ്ടുകൊമ്പുകൾ നെററിമേലും കാണും. പെണ്ണിന്നു കൊമ്പെ ഇല്ല. ഇതു വളരെ പേടിയുള്ള ഒരു ജന്തുവാകുന്നു. ഇവ ഇണചേരുന്ന സമയം മഴക്കാലമാണ്. ഓരോ പ്രസവത്തിൽ ഒന്നോരണ്ടോ കുട്ടികളുണ്ടാകും. ഇത് ഒരേടത്ത് ഒളിച്ചുകളവാൻ വളരെ വിദഗ്ദ്ധനാണ്. ശിക്കാറിയുടെ കാലിന്നിടയിൽനിന്നു പെട്ടെന്നു ചാടിയെഴുന്നേററു പോകുന്നതു കാണുമ്പോൾ ആരും കൈകടിച്ചു പോകും. ഇതു നല്ല അമ്പുപോലെ ഓടുകയും ചെയ്യും.

### കുതിരമാൻ—(Hartebeeste)

ഈ അസാധാരണ രൂപത്തോടുകൂടിയ മാൻ ആഫ്രിക്കയിലും സിറിയയിലും അധിവസിക്കുന്നു. ഇത് ഒരു വലിയ കുതിരയോളമുണ്ടാകും. കഴുത്ത് ഉയൎന്നു വളഞ്ഞു തല താഴ്ത്തീട്ടാണ് നിൽക്കും. കുതിരയെപ്പോലെ കഴുത്തിൽ നീണ്ട കുഞ്ചിരോമമുണ്ട്. ഇതുകൂടാതെ താടിതുടങ്ങി, മുൻകാലുകളുടെ മദ്ധ്യത്തിൽനിന്നു അല്പം പിന്നോക്കത്തോളം തൂങ്ങിനില്ക്കുന്ന നീണ്ടരോമങ്ങളും ഉണ്ട്. കൊമ്പിന്റെ നില്പ് മുരട് വളരെ തടിച്ച് ഏകദേശം കണ്ണോളം മുഖത്തുപറ്റിയ മാതിരിയിലും അവിടുന്നു മെലിഞ്ഞു, അഗ്രംവളഞ്ഞു മേല്പോട്ടു പൊന്തുന്ന രീതിയിലുമാണ്. ശരീരത്തിന്റെയും കാലിന്റെയും ആകൃതി കുതിരയുടെ കോലംപോലെ തന്നെയാണ്. മുഖം കണ്ടാൽ മഹാ വിരൂപിയാണെന്നു മനസ്സിലാവും വാൽ കുതിരയുടെ വാൽപോലെയാണ്. ആണിന്നും പെണ്ണിന്നും കൊമ്പുകളുണ്ട്. കുതിരമാൻ രണ്ടുവ്യത്യാസപ്പെട്ട തരങ്ങളുണ്ട്. മേൽ വിവരിച്ചതു വെള്ളവാലൻ കുതിരമാനിനെയാണ് വെള്ളവാലൻ കുതിരമാൻ ഓരോ കൂട്ടത്തിൽ 20മുതൽ 50വരെ എണ്ണമുണ്ടാകും. ഇവ പൂച്ചയെപ്പോലെ, കൊല്ലാൻ വളരെ പ്രയാസമുള്ള ജന്തുക്കളാകുന്നു. ഓടുമ്പോൾ ഇവ കാട്ടിവിടുന്ന, ചുററലും, തിരിയലും ചുറയലും ചരിച്ചലും ആരെയും അത്ഭുതപ്പെടുത്തും കാററും മഴയും ഉണ്ടാകുമ്പോൾ ഇവററയുടെ വളരെ അടുക്കെ ചെല്ലാം.

### നീലക്കുതിരമാൻ— (Wildapbeeste)

ഇതിന്റെ തല വളരെ തടിച്ചിട്ടാണ് നെററിക്കും

മൂക്കിന്നും മദ്ധ്യേയുള്ള ഭാഗത്തു നീണ്ട രോമം പൊന്തിനി
ല്ക്കു. കൊമ്പിന്റെ മുരട്, ചെവിയോട്ടു തൊട്ടുകൊണ്ട്
ഒരു ഭാഗത്തേക്കു വളഞ്ഞിട്ടാണ് നില്പ്. കഴുത്തുന്നു വെ
ള്ള വാലൻകതിരമാനിന്റെ അത്ര വളവില്ലെന്നു മാത്രമല്ല
ദേഹത്തിന്റെ പ്രകൃതിയിലും കതിരയോട് അത്ര അധി
കം സാദൃശ്യമില്ല. കഴുത്തിലും സ്കന്ധത്തിലും നീണ്ട രോ
മം ഉണ്ട്. കൈപ്പലകകളിന്മേലും വാരികളിന്മേലും നീണ്ട
കറുത്ത വരകളും ഉണ്ട്. ഈ തരവും ഓരോ കൂട്ടത്തിൽ
വളരെ എണ്ണമുണ്ടാകും. ഇന്ത്യാരാജ്യത്തിൽ ഈ മാതിരി
ജന്തുക്കളില്ലെന്നാണ് വെച്ചത്. എന്നാൽ ചില ഗ്രന്ഥ
ങ്ങളിൽ പറയുന്ന ചമരി ഈ മാതിരി ഒരു മൃഗമായിരി
ക്കേണമെന്നാണ് എന്റെ വിശ്വാസം.

ഒട്ടകമാൻ—(Giraffee)

വലിപ്പമുള്ള ശരീരവും, എത്രയോ നീണ്ട കഴുത്തും
മുൻകാലുകളും, ചെവികളുടെ മദ്ധ്യത്തിൽ അടുത്തടുത്തു
നില്ക്കുന്ന ചെറിയ കുററികൾപോലെ തോന്നുന്ന കൊമ്പു
കളും, ശരീരത്തിൽ ആകപ്പാടെ ചെറിയ, കറുത്തു വലു
തായ വട്ടപ്പുള്ളികളും, ഒട്ടകമാനിനെ ഒരിക്കൽ കണ്ടാൽ
പിന്നെ മറന്നുപോകാത്ത വിധത്തിൽ ഒരാളുടെ ഓൎമ്മ
യിൽ പതിക്കുന്ന ഒരു അത്ഭുതജന്തുവായിത്തീൎക്കുന്നുണ്ട്.
കഴുത്തും തലയും ഉയൎത്തിപ്പിടിച്ചാൽ സ്തനധാരികളിൽ
വെച്ച് ഏററവും ഉന്നതനാണെന്ന അഭിമാനത്തിന്ന് അ
ൎഹനും ഒട്ടകമാനാണ്. ഇതൊന്നും പോരാഞ്ഞിട്ട് ഇതി
ന്നു നാവും വളരെനീളത്തിൽ നീട്ടുവാൻ സാധിക്കും. ഇ

തിന്നു കഴുത്തിന്മേൽ പിടിതുടങ്ങി പുറംവരെ അല്പംനീണ്ടു ഉന്തിനില്ക്കുന്നരോമങ്ങൾ ഉണ്ടാകും. വാൽ പശുവിന്റേതു പോലെ അഗ്രത്തിൽ നീണ്ട രോമക്കൂട്ടമുള്ളതാണ്. തല ഉയർത്തിനിന്നാൽ, ഈനിട്ടൻ, നിലത്തിൽനിന്നു ഏകദേശം ഇരുപതടി പൊക്കം കാണും. പിൻകാലുകൾ മുൻകാലുകളെക്കാൾ വളരെ ചെറുതാണ്. ഈ ജന്തുക്കളെ അധികമായിക്കാണുന്നത് ആഫ്രിക്കയിലാണ്. ഓരോ കൂട്ടത്തിൽ പതിരുപത് ജന്തുക്കളുണ്ടാകും. എൺപതെണ്ണം ഉണ്ടായിരുന്ന കൂട്ടത്തെയും അപൂർവ്വം കണ്ടതാവുണ്ട്. ഇതിന്റെ തോലിന്നു നാലഞ്ചു പവൻ വിലകിട്ടുന്നതുകൊണ്ടു ഈ സാധുമാനിനെ മനുഷ്യന്മാർ വേട്ടയാടി സംഖ്യയില്ലാതെ കൊല്ലുന്നു. ആഹാരം ഇലകളും തളിരുകളുമാണ്. ബാക്കി ജന്തുക്കളെ ദ്രോഹിക്കാൻ ഇവക്കു വല്ല ആയുധവുമുണ്ടെങ്കിൽ അത് ഇവയുടെ കാലുകളാണ്. ഇതിന്ന് അതിശക്തിയോടെ ചവിട്ടാൻ കഴിയും. ക്ഷീണമില്ലാതെ വളരെ നാഴിക ദൂരത്തോളം ഓടാനും ഇതിന്നു കഴിയും. ഇവയെ വേട്ടയാടുന്നതു കുതിരപ്പുറത്തു കേറീട്ടാണ്. ഇതിന്റെ മാംസം വളരെ രുചിയുള്ളതാണെന്നു പറയുന്നു. മററു മാനുകളെപ്പോലെ ഇവയും ക്ഷണം മെരുങ്ങും. വെള്ളം കുടിക്കുമ്പോളൊ, പുല്ലുതിന്നുമ്പോളൊ മുൻകാലുകൾ വളരെ അകത്തിവെക്കേണ്ടിവരുന്നു. ആ സമയത്ത് ഇതിന്റെ കോലം ആഭാസമായിരിക്കും.

### കൊമ്പിന്മേൽകൊമ്പൻ മാനുകൾ.

ഇതിന്റെ കൊമ്പ് ഒരു തടിയിൽനിന്നു അനേകം

കൊമ്പുകൾ പൊട്ടിനില്ക്കുന്ന രീതിയിലാണ് നില്ക്കുന്നത്. കൊമ്പുകൾ കൊല്ലംതോറും വീണുപോകുന്നുണ്ട്. പിടക്ക ഈമാതിരി കൊമ്പുണ്ടാകയില്ല. മേലെ അണ്ണിയിൽ നായപ്പല്ലുകൾ ഉണ്ടാകും. ഈ ജാതിയിലെ ചില തരങ്ങളെ മാത്രം വിവരിക്കാം.

ചുകപ്പുമാൻ— (The red deer)

ഇതു നാലടി പൊക്കമുണ്ടാകും. ഇവ യൂറോപ്പിലും ആസ്യയിലും അധിവസിക്കുന്നു. ഇവ ചിലപ്പോൾ ഓരോ ചെറിയ കൂട്ടമായിട്ടും സഞ്ചരിക്കും. ഇണചേരാൻ പോകുന്ന അവസരങ്ങളിൽ ആൺമാനുകൾ കഠിനയുദ്ധം ചെയ്യും. ഒരവസരത്തിൽ രണ്ടെണ്ണത്തിന്റെ കൊമ്പുകൾ, ഒഴിച്ചു പോരാൻ കഴിയാത്ത വിധത്തിൽ പിണഞ്ഞു കുടുങ്ങിപ്പോയതായി കണ്ടിട്ടുണ്ട്. ഈ തരം മാൻ 12മുതൽ 20 വയസ്സുവരെ ജീവിക്കുന്നു.

വാപിടിമാൻ— (Wapiti)

ഇതു വടക്കെ അമേരിക്കയിൽ അധിവസിക്കുന്നു. ഇതിന്റെ ഉയരം അഞ്ചര അടിയിൽ ജാസ്തിയും ഘനം 1000 റാത്തലുമാണ്. ഈ പറഞ്ഞത് ആണിന്റെ കാര്യമാണ്. പെണ്ണ് 400 റാത്തലിൽ അധികം തൂങ്ങുകയില്ല. ആൺമാനുകൾ അന്യോന്യം യുദ്ധംചെയ്യും. വാപിടിമാൻ രാത്രിയിൽ മേയുകയില്ല. മദ്ധ്യാഹ്നത്തിൽ ഇവററ വിശ്രമിക്കും. അപ്പോളാണ് വേട്ടക്കാർക്ക് ഇതിന്റെ അടുക്കെ അറിയാതെ ചെല്ലുവാൻ സൌകര്യം കിട്ടുന്നത്.

## പുള്ളിമാൻ— (The spotted deer)

ഇവ ഇന്ത്യയിലും ലങ്കയിലും അധിവസിക്കുന്നു. ഓരോന്നു മൂന്നടിയിലും ജാസ്തി പൊക്കമുണ്ടാകും. ആകൃതിയിൽ ഇതു വളരെ ഭംഗിയുള്ള മൃഗമാണ്. കേരളത്തിലെ കാടുകളിലും ഇവയെ ധാരാളം കാണും. ഇതിന്റെ പുറം ഒരു പതിഞ്ഞ ചുകപ്പും ഉദരം വെളുപ്പുമാണ്. ചുകപ്പിന്മേൽ വിതറിയപോലെ അനേകം ചെറിയ വെള്ളപ്പുള്ളികളുണ്ട്. മുതുകെല്ലിന്റെ ഇടത്തും വലത്തും നേർവരിയായി പുള്ളികൾ നില്ക്കുന്നുണ്ട്. ഇതിന്റെ മുഖം നീണ്ടു മെലിഞ്ഞിട്ടാണ്. തലക്കു വണ്ണം പോരെന്നു തോന്നും. നിലമ്പൂരിൽനിന്നു ഇവററയെ ഭംഗിയുള്ള തോലിന്നുവേണ്ടി വളരെ കൊല്ലുന്നുണ്ട്. ഇതിന്റെ മാംസവും അത്ര തരക്കേടില്ല. അസാധാരണ സാധനങ്ങൾ കണ്ടാൽ ഇവ മതിമറന്നു അടുത്തുവരും. ആ സംഭവം മനസ്സിലാക്കി വേട്ടക്കാർ ചൂട്ടും കത്തിച്ചു മണിയുംമുട്ടി, കാട്ടിലൂടെ നടക്കും. ഇതൊക്കെ കാണുമ്പോൾ, ഈ സാധുമൃഗങ്ങൾ കൌതുകത്തോടെ അടുത്തുവന്നു നോക്കും. നിർദ്ദയന്മാരായ ശിക്കാറികൾ ഉടനെ ഇതിനെ വെടിവെച്ചു വീഴ്ത്തുകയുംചെയ്യും. മനുഷ്യന്മാർ കൂടാതെ, നരി, പുലി, കാട്ടുനായ മുതലായ അനേകം ജന്തുക്കൾ ഇവററയെ കൊന്നുതിന്നിട്ടാണ് ഉപജീവനം കഴിക്കുന്നത്. ഇതൊക്കെ ആയിട്ടും ഈ തരം മാൻ ഇനിയും സംഖ്യയിൽ കുറഞ്ഞുപോയിട്ടില്ല ക്ഷണം മെരുങ്ങുമെന്നു മാത്രമല്ല ഇതു നല്ലവണ്ണം മെരുങ്ങുന്ന മററുവല്ല ജന്തുവുമുണ്ടോ എന്നു സംശയമാണ്. ഉയരമുള്ള വേലി നിന്നനിലയിൽനിന്നു പാടിക്കട

ന്നതു ഞാൻ കണ്ടിട്ടുണ്ട്. നായകളെ വലിയ ഭയമാണ്. ഇതിന്നു നേരംപോക്കിലും വാസന ഉണ്ട്. ഒരു ദിവസം ഒന്ന് ശുമ്മാ മേഞ്ഞുകൊണ്ടിരുന്ന ഒരു വലിയ പശുവിൻെറ കഴുത്തിന്മേൽ ഒന്നു കടിച്ചു ഓടിക്കളയുന്നത് ഞാൻ കണ്ടിട്ടുണ്ട്.

കലമാൻ- (Sambm)

സ്വഭാവംകൊണ്ടു നോക്കിയാൽ ഇതു പുള്ളിമാനിൻെറ മാതിരിതന്നെയാണ്. എന്നാൽ പുള്ളിമാനെക്കാൾ വലിപ്പംഎക്കം ചിലേടങ്ങളിൽ ഇതിനെ മലമാൻ എന്നും വിളിച്ചു കേൾക്കുന്നുണ്ട്. ദേഹം ഇളഞ്ചാണകത്തിൻെറ നിറമാണ്. ഒരു കുറിപോലെ ഇരിക്കുന്നുണ്ടെങ്കിലും വാൽ അല്പം തടിച്ചിട്ടാണ്. കൊമ്പു മൂന്നടി ദീർഘമുണ്ടാകും. ഇതിനെ കാണുന്നത് ഇന്ത്യയിലും ലങ്കയിലുമാണ്. ഇതു രാവും പകലും ഒരുപോലെ മേയും. പെണ്ണിന്നുടെ ഊണക്കാൾ വളരെ ചെറുതാണ്. വയനാട്ടിൽ ഇതിനെ ഞാൻ കണ്ണക്കിലേറെ കണ്ടിട്ടുണ്ട്. ഒരിക്കൽ തലമലയിൽ കുഴിച്ചുവെച്ചിരുന്ന ഒരാനക്കുഴിയിൽ വീണതു ഈ മാതിരി രണ്ടു മാനുകളും ഒരു കരടിയുമായിരുന്നു. ചിലപ്പോൾ കുന്നിന്മേൽനിന്നു മേയുന്ന പശുക്കളുടെ ഇടയിൽനിന്നു ഇതും മേയുന്നതു ഞാൻ കണ്ടിട്ടുണ്ട്.

റെയിൻഡിയർ— (Rein deer).

കൊമ്പിന്മേൽകൊമ്പുകൾ ഇതിൻെറ പിടക്കൂറി ഉണ്ടാകും. കാലുകളിൽ രണ്ടു കൊമ്പുകളുടെ ഒരിഞ്ചുമീതെ, ഇടത്തും വലത്തുമായി, ചെറിയ രണ്ടു കുളമ്പുകൾക്കൂടി ഉണ്ടാകും. കൊമ്പ് ആകൃതിയിൽ പലമട്ടിലും കാ

ണും. ദേഹത്തിന്നു നല്ല സ്ഥൂലത ഉണ്ട്. ഇവററയുടെ പ്രധാനവാസം സൈബീറിയയാണ്. ഇവ പൂപ്പുംകൂടി തിന്നും. ഒരു ദിക്കിൽനിന്നു മറെറാരു ദിക്കിലേക്കു ഓരോ വലിയ കൂട്ടമായി സഞ്ചരിക്കും. സൈബീറിയക്കാർ ഇവയെ പശുക്കളെപോലെ മെരുക്കിപ്പോററാറുണ്ട്. സ്ഥലമാററം ചെയ്യുമ്പോൾ ഓരോ കൂട്ടത്തിൽ 300 ജന്തുക്കളുണ്ടാകും. ഓരൊ കൂട്ടത്തിൻെറ തലവനായി ആ കൂട്ടത്തിൽവെച്ചു വലിപ്പമുള്ള മാൻ നടക്കും. ഈ തലവന്മാർ പിടകളെന്നാണ് വിചാരിച്ചുവരുന്നത്. അമേരിക്കയിൽ കാണുന്ന റെയിൻഡിയറിന്നു 'കരീബൌ' എന്നാണ് പേർ. ഇവ വടക്കൻ അമേരിക്കയുടെ വടക്കരാശത്ത് അധിവസിക്കുന്ന ജന്തുക്കളാണെങ്കിലും, ഇടയ്ക്കിടെ തെക്കോട്ടെക്കു കൂട്ടംകൂട്ടമായി ഓരൊ യാത്ര കഴിക്കാറുണ്ട്. ഓരൊ കൂട്ടത്തിൽ സാധാരണ 100 മുതൽ 200 വരെ ജന്തുക്കളുണ്ടാകും. 500 എണ്ണമുണ്ടാകുന്ന ഓരൊ കൂട്ടവും കേവലം അപൂർവ്വമല്ല. യാത്രചെയ്യുമ്പോൾ, പുഴയൊ തടാകമൊ കടക്കേണ്ടിവരുന്ന അവസരങ്ങളിൽ ഇവയെ കണ്ടുകിട്ടിയാൽ നായാട്ടുകാരുടെ ശുക്രദശയായി.

എൽക്ക് അല്ലെങ്കിൽ മൂസ്മാൻ—(Elk or Moose)

കൊമ്പിന്മേൽകൊമ്പൻ മാനുകളിൽവെച്ച് ഏററവും വലിപ്പമുള്ളവ ഇവയാണ്. നീണ്ട കാലുകളും, കുറിയ കഴുത്തും വലിയ ചെവിയും നീണ്ടുമെലിഞ്ഞ മുഖവും, മുഖത്തിൻെറ മേൽഭാഗത്തിന്നുള്ള അശ്വപത്രാകൃതിയും, ഇവയെ തിരിച്ചറിവാനുള്ള മുഖ്യ ലക്ഷണങ്ങളാണ്. കൊ

മ്പിന്നു വളരെ പരപ്പുണ്ടാകും. ഒന്നിൻെറ കൊമ്പ് അറുപതുറാത്തൽ തൂങ്ങിയിരുന്നു. എട്ടടി ഉയരവും 1200 റാത്തൽ ഘനവും ഉണ്ടായിരുന്ന ജന്തുക്കളെ ഈ തരത്തിൽ കണ്ടുകിട്ടീട്ടുണ്ട്. വടക്കെ അമേരിക്കയിലും വടക്കെ യൂറോപ്പിലും ഇവ അധിവസിക്കുന്നു. പുല്ലുകൾ, ഇലകളോടും ചുള്ളികളോടുമാണ് ഇതിന്നു പഥ്യം. ഉറങ്ങുമ്പോഴും അയവിറക്കുമ്പോഴും ചെവി സദാ ഇളക്കിക്കൊണ്ടിരിക്കും. ഈ മാനിനെയും ധാരാളം വേട്ടയാടിക്കൊല്ലുന്നുണ്ട്. ഇതിൻെറ മാംസത്തിന്ന് അസാരം ദുൎഗ്ഗണ്ടെങ്കിലും അതു വളരെ രുചിയുള്ളതാണെന്നു ചിലർ പറയുന്നു.

### കസ്തൂരിമാൻ.

ഇതു ഹിമാലയൻപൎവ്വതത്തിൽ അധിവസിക്കുന്നു. ആണിന്നും പെണ്ണിന്നും കൊമ്പുണ്ടാകയില്ല. ഇതിന്നു വലിപ്പവും അധികം കാണുകയില്ല. ഉയരം ഒരിക്കലും രണ്ടടി ഉണ്ടാകയില്ല. കാലുകൾ കൈകളെക്കാൾ നീളമേറിയവയാകുന്നു. ആണിൻെറ വയറിന്മേൽ സഞ്ചിപോലെ ചെറിയ ഒരു സാധനം കാണും. ഈ സഞ്ചിയിൽ ഉണ്ടായിക്കാണുന്നതാണ് കസ്തൂരി. ഇതുകൂടാതെ ആണിൻെറ മന്നണിയിൽനിന്നു രണ്ടു പല്ലുകൾ നീണ്ടു കീഴോട്ടു താണുനില്ക്കുന്നുണ്ട്. ഇത് ഒററയായിട്ടോ ഇണയായിട്ടോ മാത്രമെ സഞ്ചരിക്കാറുള്ളു. [illegible] ഇവ വളരെ നിലവിളിക്കും. ഭയപ്പെട്ടാൽ ഒരു ഊത്തുപോലെയുള്ള ശബ്ദം പുറപ്പെടുവിക്കും. ഇതിൻെറ സഞ്ചിയിൽനിന്നെടുത്തുഉടനെ നോക്കിയാൽ, കസ്തൂരി, പശി

മയും മാർദ്ദവവുമുള്ള ഒരു സാധനമാണെന്നു കാണും. കസ്തൂരി ഒരു മാതിരി കരിഞ്ചുകപ്പുനിറമാണ്. ഇതിന്റെ മണം ചിലർക്ക് ഒക്കുകയില്ല. കസ്തൂരി എടുത്താൽ അത്, ഉദരത്തിന്റെ തോലിൽതന്നെ കെട്ടിവെക്കുന്നു. ഓരോ കെട്ടിൽ ഓരോ ഔൺസ് (Ounce) കസ്തൂരി ഉണ്ടാകും. ഇതിനു പത്തമ്പതുറുപ്പിക വിലയും കിട്ടും. ഹിന്തുക്കൾ ഇതു പല രോഗങ്ങൾക്കും കൈകണ്ട ഒരു മരുന്നായി വിചാരിച്ചുവരുന്നു. കസ്തൂരിയെടുപ്പാൻവേണ്ടി ഈ മൃഗത്തെ നാട്ടുകാർ കെണിവെച്ചു പിടിക്കുന്നു.

## എലിമാൻ.

വലിപ്പംകൊണ്ടു നോക്കിയാൽ എത്രയൊ ചെറിയ ജന്തുവാകുന്നു. മുന്നണിയിലെ രണ്ടു പല്ലുകൾ തേററപോലെ അല്പം കീഴോട്ടു താണുനില്ക്കുന്നുണ്ട്. ഇന്ത്യയിൽ കാണുന്നതരത്തിന്നു ദേഹത്തിന്മേൽ വെള്ളപ്പുള്ളികളുണ്ട്. ഇത് ഒരടി ഉയരവും അഞ്ചുറാത്തൽ ഘനവുംമാത്രമെ കാണുകയുള്ളു. ഇതു കേരളത്തിലെ കാടുകളിലും ഉണ്ടാകും. ഇതിനെ ഒരുതരം ക്രൂരനായിട്ടു കൂട്ടുവാനെ ഉള്ളു. ഇതു പാറകളുടെ ഇടയിലാണ് ചെന്നുകിടക്കുന്നത്. ഓരോ പ്രസവത്തിൽ ഈരണ്ടു കുട്ടികളുണ്ടാകും.

## ഒട്ടകങ്ങൾ.

ഇതിന്നു മുന്നണ്ണിയിൽ താഴെയും മീതെയും പരന്ന പല്ലുകൾ ഉണ്ട്. നായപ്പല്ലുകളും കാണും. കാലും കഴുത്തും വളരെ നീണ്ടിട്ടാണ്. തല ചെറുതും മുഖം നീണ്ടിട്ടാണ്. കൊമ്പുണ്ടാകയില്ല. സാധാരണ കെട്ടെടുപ്പാനുപയോഗിക്കുന്ന ഒട്ടകം, കാഴ്ചയ്ക്കു നന്നല്ല. ഇതു വി

രൂപിയായ ജന്തു ഈശ്വരസൃഷ്ടിയിൽ ഉണ്ടോ എന്നുകൂടി തോന്നിപ്പോകും. കാലടികൾ പൊററയ കിടക്കപോലെ പരന്നു മൃദുവായ മാംസങ്ങൾ ഉണ്ട്. മുൻചിറി മദ്ധ്യത്തിൽ കീറി മുയലിന്റെതുപോലെ രണ്ടു ഭാഗങ്ങളായി പിരിഞ്ഞിരിക്കും. ചുമലിന്റെയും പൃഷ്ഠത്തിന്റെയും മദ്ധ്യത്തിലുള്ള പുറം പൊന്തി, കമാനംപോലെ വളഞ്ഞിരിക്കും. മിക്കതിന്നും വലിയ പൂഞ്ഞ ഉണ്ടാകും. ഇതിലും പലജാതി ജന്തുക്കളുണ്ട്

അറബൊട്ടകം

ഇതിന്നു് ഒരൊററ പൂഞ്ഞമാത്രം ഉണ്ടാകും. ഉയരം ഏഴടിയാണ്. മുൻചിറി താഴെ ചിറയുടെ മേൽ വീണുകിടക്കുമ്പോലെ ഇരിക്കും. തീൻ നല്ലവണ്ണം കൊടുത്താൽ പൂഞ്ഞ വളരെ വലിപ്പംവെക്കും. പൂഞ്ഞയ്ക്കു വളരെ വണ്ണംകാണുന്നതു മഴക്കാലത്താണ്. ഒട്ടകങ്ങൾ അറബിയിൽ നമ്മുടെ പശുക്കളെപ്പോലെ മെരുക്കപ്പെട്ട ജന്തുക്കളാണ്. ഇതിന്റെ പാൽ കറന്നുകുടിക്കുന്നതുകൂടാതെ അറബികൾ ഇതിന്റെ മാംസവും തിന്നും. മരുഭൂമിയിൽക്കൂടെ ചുമടുപേറി നടക്കാനും, ജനങ്ങൾക്കു വാഹനമായും ഇവയെ ഉപയോഗിക്കുന്നു. മക്കത്തുപോകുന്നവർ ഒട്ടകങ്ങളിന്മേൽ കേറി യാത്രചെയ്യുന്നതുണ്ട്. അന്നപാത്രത്തിൽ വെള്ളം നില്ക്കുന്ന ഒരു പ്രത്യേകസഞ്ചി ഉള്ളതുകൊണ്ടു വളരെനാളുകൾ വെള്ളം കുടിക്കാതെ ഇവയ്ക്കു കഴിച്ചുകൂട്ടാം. മുള്ളുള്ള ചെടികൾ നിർഭയം ഇവ തിന്നും. ഈത്തപ്പഴത്തിൻകുരുവും, മററുകണ്ട ധാന്യങ്ങളും തിന്നു

ന്നതിന്ന് ഇയ്യൂ വിരോധം കാണുകയില്ല. മരുഭൂമിയിൽ ഇത്ര ഉപയോഗമുള്ള ജന്തു വേറെ ഉണ്ടാകയില്ല. ഇതൊക്കെയായാലും ഇതിന്റെ സ്വഭാവം നന്നല്ല. യജമാനസ്നേഹം ഇതിന്നു തീരെ ഇല്ല. ഇണചേരുന്നകാലങ്ങളിൽ വളരെ ക്രോധിയാണ്. ഒരിക്കൽ ഒരൊട്ടകത്തിന്നെതിരായി കുതിരപ്പുറത്തേറി ഒരുവൻ വരികയായിരുന്നു. അവൻ ഒട്ടകത്തിന്നടുക്കെ കൂടെപ്പോയിക്കഴിഞ്ഞുടനെ ഒട്ടകം പെട്ടെന്നു കഴുത്തുതിരിച്ച് അവന്റെ തലയ്ക്ക് അനാവിശ്യമായി ഒരു കടികടിച്ചുപോലും. ഇതിന്റെ കടി വളരെ അപായകരമാണ്. ഒരു ദിവസം മതിരാശിയിലെ പാക്കിൽകെട്ടിയ ഒരു ഒട്ടകത്തിന്റെ സമീപം ഞങ്ങൾ ചെന്നുനിന്നപ്പോൾ, ആ പ്രസന്നജൻ പെട്ടെന്നു കഴുത്തുംനീട്ടി ഞങ്ങളെ കടിപ്പാൻ ഭാവിച്ചു. ഒട്ടകത്തിന്റെ രോമംകൊണ്ടു തുണി ഉണ്ടാക്കുന്നതുകൂടാതെ ഒരുവക കയറും മടയുന്നു. ഒട്ടകത്തിന്നു വെള്ളത്തിൽ ഇറങ്ങാൻ വളരെ മടിയാണ്. ഇവയ്ക്കു മററു മൃഗങ്ങളെപ്പോലെ നീന്താൻ സാധിക്കയില്ല. കടുങ്ങനെ ആണ്ടുപോകും.

ബെക്ട്രിയൻഒട്ടകം.

രോമം അറബൊട്ടകത്തിന്റേതിനേക്കാൾ നീണ്ടതായിരിക്കും. കാലുകൾ അത്ര നീണ്ടതായിരിക്കയില്ല. ഓരോന്നിന്ന് ഇരണ്ടു പൂഞ്ഞുകൾ ഉണ്ടാകും. ഇവയെ കാണുന്നത് ആസ്യയുടെ മദ്ധ്യപ്രദേശങ്ങളിലാണ്. മററു മൃഗങ്ങളൊന്നും തൊടാത്ത, ഉപ്പും കൈപ്പുമുള്ള, ചെടികൾ ഇവററ ധാരാളം തിന്നും. ഉപ്പുവെള്ളവും

കിടക്കും. പ്രസവിച്ചാൽ ഒരാഴ്ചവരെ കുട്ടിക്ക് ഒന്നും ചെയ്യാൻ കഴികയില്ല. അഞ്ചുവയസ്സായാലെ പൂൎണ്ണവൎദ്ധനം പ്രാപിക്കയുള്ളു.

ലാമാമട്ടകം.

ഇവ കാഴ്ചയിൽ മാനിനെപ്പോലെ ഇരിക്കുന്നതും ഒട്ടകത്തേക്കാൾ ഏറ്റവും ചെറുതുമായ ജന്തുക്കളാകുന്നു. ഇതിന്നും കൊമ്പുകൾ കാണുകയില്ല എന്നുമാത്രമല്ല പൂഞ്ഞയും ഉണ്ടാകയില്ല. ഇതു പാൎക്കുന്നതു തെക്കെ അമെരിക്കയിലാണ്. ചിലപ്പോൾ ഇവ ഓരോ കൂട്ടമായിട്ടും നടക്കും. ഇവയ്ക്കു തുപ്പുന്നതായ ഒരു ചീത്ത സമ്പ്രദായം ഉണ്ട്. നാട്ടിലും കാട്ടിലും ലാമകളെ കാണുന്നുണ്ട്. നാട്ടിൽ കാണുന്നവ മനുഷ്യന്മാരാൽ മെരുക്കപ്പെട്ടവയാണ്. കാട്ടിൽ കാണുന്നവ രണ്ടുതരങ്ങളാണ്. 1 വിക്കൂനിയ (Vicunia). 2 ഗ്വാൻകോ (Guanco). വിക്കൂനിയ വളരെ ചെറുതാണ്. കൈപ്പലകളിന്മേൽ നീണ്ട രോമമുണ്ട്. മഴക്കാലത്ത് ഇവററ മലകളുടെ കൊടുമുടികളിൽ കേറിക്കിടക്കുന്നു. കാലടി വളരെ മൃദുവാകകൊണ്ടു ചരലുകളുള്ള സ്ഥലം ഇവ വൎജ്ജിക്കുന്നു. ഇവയെ ഓരൊ കൂട്ടമായിട്ടാണ് കാണുന്നത്. മേയുന്നതു പകലാണ്. നാട്ടുകാർ ഇവയെ വേട്ടയാടി എണ്ണമില്ലാതെ നശിപ്പിക്കുന്നു. ഗ്വാൻകോ വിക്കൂനിയയേക്കാൾ വലുതാണ്. ഓരൊ കൂട്ടത്തിൽ അധികം ജന്തുക്കളുമുണ്ടാകും. ഇവ വളരെ സൂക്ഷ്മതയുള്ള ജന്തുക്കളാകകൊണ്ട് അടുത്തുചെല്ലാനും കൊല്ലാനും എളുപ്പത്തിൽ സാധിക്കുന്നതല്ല. ഈ ജന്തുക്കൾക്ക് ആശ്ചൎയ്യജനകമായ ഒരു വിശേഷവിധി കാണു

ന്നുണ്ട്. ഇവ മരണം അടുത്തെന്നറിയുമ്പോൾ ഒരു പ്രത്യേകസ്ഥലത്തു നടന്നു ചെല്ലുന്നു. ആ പ്രത്യേകസ്ഥലത്തുതന്നെയാണ് എല്ലാ ഗ്വാൻകോകളും വന്നുകിടന്നു മരിക്കുന്നത്. ഗ്വാൻകോ മുറിയേററാൽ പുഴയിലേക്കാണ് എപ്പോഴും പാഞ്ഞുചെല്ലുന്നത്.

സാക്ഷാൽ ലാമാ—(The true Lamer).

മെരുക്കപ്പെട്ട ജന്തുക്കളിൽ ഒന്നു സാധാരണ ലാമയാണ്. ഇതു ഗ്വാൻകോവിനെക്കാൾ ഉയരമുണ്ടാകും. പല്ലു സവർണ്ണങ്ങളും കാണും. കഴുത്തിന്നു നീളം കുറെ ജാസ്തിയാണ്. ഭാരംകേററാനാണ് പണ്ടു 'പെറു'രാജ്യക്കാർ ഇതിനെ ഉപയോഗിച്ചിരുന്നത്. തെക്കെഅമേരിക്കക്കാർ ഇതിനെ എണ്ണമില്ലാതെ പോററിയിരുന്നു. ആ രാജ്യം സ്പെയിൻകാർ പിടിച്ചടക്കിയതിന്റെശേഷം 500 മുതൽ 1000 വരെ ജന്തുക്കളുടെ പുറത്തു വെള്ളി കേററി വരുന്നതു കണ്ടിരുന്നുപോലും. ഒരൊററ നാട്ടുകാരനാണ് ഇവയെ ഒക്ക തെളിച്ചുനടത്തിച്ചുകൊണ്ടുവന്നത്. ആൺ ലാമകളെയാണ് ഭാരംപേറാൻ ഉപയോഗിക്കുന്നത് പെൺലാമകളെ പാലിന്നുവേണ്ടിയാണ് പോററിയിരുന്നത്. ലാമയുടെ മാംസം ആട്ടുമാംസത്തേക്കാൾ രുചികരമാണെന്നു സ്പെയിൻകാർ പറയുന്നു. പൊട്ടോസിയിലെ ഖനികളിൽ മൂന്നുലക്ഷം ലാമകളെ ഉപയോഗിച്ചിരുന്നു.

അൽപ്പാക്കാ—(Alpaca)

മെരുക്കപ്പെട്ട മറെറാരുതരം ലാമ അൽപ്പാക്കയാണ്. ഇതിന്റെ രോമം വളരെ ദീർഘമുണ്ടാകും. ചില

സമരത്തു നിലം തൊടും. ഈ രോമത്തിന്നുവേണ്ടിയാണ് ഈ ചെറിയ ലാമയെ നാട്ടുകാർ പോററുന്നത്. രോമം കറുത്തിട്ടാണ്. ബൊലീവ്യാ, തെക്കൻപെറു മുതലായ രാജ്യങ്ങളിലെ മലകളുടെമേൽ കിടക്കുന്ന ഉയൎന്ന മേച്ചിസ്ഥലങ്ങളിൽവെച്ചാണ് ഇവയെ പോററുന്നത്. രോമം വെട്ടാറാകുമ്പോൾ ഇവയെ കൂട്ടംകൂട്ടമായി തെളിച്ചു നാട്ടിൽ കൊണ്ടുവരുന്നു. ഈ രോമംകൊണ്ടു നെയ്ത തുണിക്ക് അല്പാക്കാ എന്നാണ് പേർ.

പന്നികൾ—

പന്നിക്കു യഥാൎത്ഥത്തിൽ നാലു വിരലുകളുണ്ട്. രണ്ടു വിരലുകൾ ചെറിയതും നിലം തൊടാത്തതുമാകുന്നു. ശേഷം രണ്ടും വലുതും വലിയ കൊളമ്പുകളുള്ളതുമാകുന്നു. വലിയ വിരലുകളുടെ കൊളമ്പുകൾ മാത്രമേ നടക്കുമ്പോൾ നിലത്തൂന്നുകയുള്ളൂ. ഈ വംശത്തിലും വളരെ ജാതി ജന്തുക്കളുണ്ട്. സാധാരണ പന്നി, പൊതമ്മാറൻ പന്നി, ചെറുപന്നി, നീർപന്നി ഇവയൊക്കെ സൂകരവംശത്തിലെ ഓരോ ജാതികളാണ്.

സാധാരണപന്നി—

മുഖം നീണ്ടിട്ടാണ്. മുഖത്തിന്റെ രോമമില്ലാത്ത അററത്താണ് മൂക്കിൻ തുളകൾ നില്ക്കുന്നത്. [illegible] നീണ്ടു വീഴുന്ന ചെവികളുണ്ട്. ഇവയ്ക്കു ചളുപ്പു സ്ഥലങ്ങളിൽ കിടപ്പാൻ വളരെ ഇഷ്ടമാണ്. "ചേററിൽ കിടക്കുന്ന പന്നിത്തടിയനും" എന്നു കുഞ്ചൻനമ്പ്യാർ പറഞ്ഞതു വെറുതേയല്ല. അമേരിക്കായിൽ സാധാരണ പന്നിയെ കാണുന്നില്ല.

## കാട്ടുപന്നി — (Wild Boar)

ഇതിന്നു 44 പല്ലുകൾ ഉണ്ടു്. താഴെ അണ്ണിയിൽനിന്നു പുറത്തോട്ടും മേലോട്ടും അൎദ്ധവൃത്താകാരമായിത്തള്ളി നില്ക്കുന്ന രണ്ടു തേററകളുണ്ടു്. മേലേ അണ്ണിയിലെ നിറെ രണ്ടു പല്ലുകളോടു് ഈ തേററകൾ മുട്ടുന്നതാണ്. ഓരോ പന്നി വളരെ കുട്ടികളെ പ്രസവിക്കും. കാട്ടുപന്നിയുടെ കുട്ടിയുടെ ശരീരത്തിന്മേൽ വെളുത്ത വരകൾ കാണും. യൂറോപ്പ്, ആസ്യാ, ആഫ്രിക്കാ, ജാപ്പാൻ, മലയൻ ദ്വീപുകൾ, എന്നീ രാജ്യങ്ങളിലൊക്കെ പന്നികൾ അധിവസിക്കുന്ന പന്നിയുടെ പുറത്തു നീണ്ടുതടിച്ച രോമങ്ങൾ ഉണ്ടു്. കോപിക്കുന്ന അവസരത്തിൽ ഈ രോമം കുത്തനെ നിൎത്തുന്നു. ഓരോ പന്നി 200—300 റാത്തൽ തൂക്കം. പന്നിയുടെ താഴെ അണ്ണിയിലെ തേററ ചിലപ്പോൾ പത്തിഞ്ചു നീളമുണ്ടാകും. തണുപ്പും ഒളിവും ഉള്ള സ്ഥലങ്ങളിൽ കൂടുകൂട്ടുവാനാണ് കാട്ടുപന്നിക്കു താല്പൎയ്യം. ആഹാരം അന്വേഷിക്കുമ്പോൾ മൂക്കുകൊണ്ടു നിലം കിളച്ചിടുന്നതു് ഈ പററയുടെ ഒരു പ്രത്യേക സ്വഭാവമാണ്. ഈ സ്വഭാവംകൊണ്ടാണ് കൃഷിക്കാൎക്കു് ഇവ വലിയ ശത്രുക്കളായിത്തീരുന്നതു്. കാട്ടുപന്നി ശവങ്ങളുംകൂടി തിന്നും. അമേദ്ധ്യവുംകൂടി കിട്ടിയാൽ വൎജ്ജ്യമല്ല. ഇവ ചിലസമയം ഓരോ ചെറിയ കൂട്ടമായി നടക്കുന്നതുംകാണും. ഓരോ കൂട്ടത്തിൽ അഞ്ചുപത്തെണ്ണമുണ്ടാകും. മേലെ അണ്ണിയിലെ നീണ്ട പല്ലുകളോട്ടുരച്ചിട്ടു്, തേററകൾ, മുടിക്കത്തികളെക്കാൾ മൂൎച്ചയായി വെക്കുന്നുണ്ടു്. വാഴകൾ തേററകൊണ്ടു മുറിച്ചിടുമെന്നുമാത്രമല്ല ഒരു കുതിരയെക്കൂടി വെട്ടി

വീഴ്ത്തുവാൻ ഈ തേററകൊണ്ടു സാധിച്ചതായി കണ്ടിട്ടുണ്ട്. കാട്ടുപന്നി അതിധീരനും ക്രൂരനുമാണ്. അതിഘോരമായ മുറിയേററാലും, ഒരു നിമിഷംപോലും ചലിക്കാതെ, ആളുകളേയും, കുതിരകളേയും, ആനകളെത്തന്നേയും, പിന്നെയും പിന്നെയും എതിൎത്തു തട്ടിക്കൊല്ലാൻ നോക്കാതിരിക്കയില്ല. മററ ജന്തുക്കൾക്കു പ്രാണാപായം നേരിടുന്ന മുറികൾ കാട്ടുപന്നിക്കേററാൽ, അതു മരിക്കാതെ ശേഷിച്ചുപോരുന്ന കാൎയ്യം ഏററവും അത്ഭുതമായിരിക്കുന്നു. ഞങ്ങളൊരിക്കൽ 'നന്ദിയോട്' എന്നേടക്കൽ നായാട്ടിനു പോയപ്പോൾ നാലു വെടി കൊണ്ടിട്ടുകൂടി ഒരു കാട്ടുപന്നി കൂസലാകാതെ പാഞ്ഞുകളഞ്ഞതോൎമ്മയുണ്ട്. വെടിവെച്ചു കൊല്ലപ്പെട്ട ഒരു ഊക്കൻ കാട്ടുപന്നിയെ മുറിച്ചു നോക്കിയപ്പോൾ, വേറെ ഒരു പന്നിയുടെ തേററയുടെ അഗ്രം ഇടങ്കണ്ണിന്റെ പിൻഭാഗത്തുടെ തലച്ചോറിൽ ചെന്നു താണതായി കണ്ടെത്തിയിരിക്കുന്നു. കാട്ടുപന്നിവരുമ്പോൾ അല്പം ഒരു ഉയൎന്ന സ്ഥലത്തു കേറിനിന്നാൽ അതിനൊന്നും ചെയ്വാൻ കഴികയില്ല. എന്നാൽ അതു പിന്നേയും മടങ്ങിവരും. നരി കാട്ടുപന്നി വരാനിടയുള്ള ദിക്കിൽ കുറെ ഉയൎന്ന ഒരു സ്ഥലത്തിരുന്നു ചോടെ പോകുന്ന ഇരിന്റെ കഴുത്തിൽ കഠിനമായൊന്നു മാന്തും. കോപംകൊണ്ടു മുന്നോട്ടു കുതിക്കുന്ന പന്നി രണ്ടാമതും മടങ്ങിവരും. നരി അപ്പോഴും ഒന്നു മാന്തും. ഇങ്ങിനെ കൂടക്കൂടെ മാന്തി, പന്നിയുടെ ശക്തി ക്ഷയിച്ചെന്നു കണ്ടാൽ മാത്രമേ അതിനെ പിടിച്ചു കൊല്ലാനൊരുമ്പെടുകയുള്ളൂ. കാട്ടുപന്നിക്കു ഗതിവേഗത അത്ര കാണു

കയില്ല. രാവും പകലും ഒരുപോലെ ആഹാരവും തേടി നടക്കും. ഉപദ്രവിച്ചാലല്ലാതെ, കാട്ടുപന്നി അനാവശ്യമായി ആളുകളെ ദ്രോഹിക്കാറില്ല. എന്നാൽ ഒരിക്കൽ കോപം പുറപ്പെട്ടാൽ പിന്നെ പിടിച്ചാൽ കിട്ടുകയില്ല. ഒരു ദിവസം ഒരു കാട്ടുപന്നി നേരിട്ടെത്തുന്നത്, ഒരു ഒട്ടകത്തെ തള്ളിയിട്ടു, തട്ടിപ്പൊളിച്ചു കൊന്നിട്ടുണ്ട്. ഇതു കൂടാതെ നരിയെക്കൂടി ഇവ എതിർത്തു കൊന്നതായ സംഭവവും കൂടക്കൂടെ അറിവായിട്ടുണ്ട്. കാട്ടുപന്നികളെ നായാട്ടു ചെയ്തും ഒളിച്ചിരുന്നിട്ടും വെടിവെച്ചു കൊല്ലും. കുതിരപ്പുറത്തു കേറി ഇവററയെ പിന്തുടർന്നു കുന്തംകൊണ്ടു കുത്തിക്കൊല്ലുന്നത് ഒരു രസമുള്ള വേട്ടയായി ഹിന്തുക്കൾ ഇന്നും കരുതിവരുന്നു. നായാടിക്കിട്ടിയ കാട്ടുപന്നിയെ മുറിക്കുന്നതിന്നും ചില നിയമമുണ്ട്. "പാദം നാലുകവാരി രണ്ടു പുറവാരി ദേഹം..." ഇങ്ങിനെ പത്തെട്ടുപങ്കുകളാക്കി പന്നിയെ ഓഹരി വെക്കണം. ഓരോ പ്രത്യേക ഉരുപ്പിന്ന് അവകാശികളും ഉണ്ട്. ഒരു കാൽ കാട്ടിന്റെ ഉടമസ്ഥനായ ജന്മിക്കാണ്. മറേറക്കാൽ ഒന്നാമതു വെടിവെച്ചവനാണ്. എന്തിന്നു പറയുന്നു നായകൾക്കുംകൂടി യഥായോഗ്യം പന്നിയുടെ ദേഹത്തിന്റെ ഉള്ളിലുള്ള അവയവങ്ങളെ നിർണ്ണയപ്പെടുത്തിവെച്ചിട്ടുണ്ട്.

കള്ളപ്പന്നി ഇതു വലിപ്പത്തിൽ ഒരു മുയലോളമേ ഉണ്ടാകയുള്ളു. ഓരോ കൂട്ടത്തിൽ പത്തിരുപതെണ്ണമുണ്ടാകും. ഹിമാലയൻ പർവ്വതത്തിലും, നീപാൾ, ഭൂതാൻ മുതലായ ദിക്കുകളിലും ഇവയെ കാണാം. ചെമ്പന്നി ഇത് അധിവസിക്കുന്നത് ആഫ്രിക്കാരാജ്യത്തിലെ പററിക്കാടുകളിലാ

ണ്. നിറം ചുകപ്പാണ്. വാലിന്റെ അററത്ത് ഒരു പിടി നീണ്ടരോമമുണ്ടാകും. കണ്ണിന്റെ താഴെ, കവിളിന്മേൽ നീണ്ടരോമമുണ്ട്. അററം മെലിഞ്ഞു നീണ്ട ചെവി ഒരു ഇലയെപോലെ തോന്നും. കാട്ടുപന്നികളിൽ എന്നുവേണ്ട പന്നിവംശത്തിൽവെച്ചു വളരെ ഭംഗിയുള്ള ജന്തു ഇതാണ്. ഇവ ഓരോ വലിയ കൂട്ടമായിട്ടാണ് സഞ്ചരിക്കുന്നത്. ചതുപ്പു കാടുകളും, പുഴങ്കരയും ഇവ ആവാസമാക്കാൻ തിരഞ്ഞു പിടിക്കുമെങ്കിലും അപൂൎവ്വമായി ഇവയെ മലകളിന്മേലും കണ്ടുവരാറുണ്ട്. മലയൻപന്നി (Babirusa) ഇത് അധിവസിക്കുന്നതു മലയൻദ്വീപിലാണ്. മേലേ അണ്ണിയിൽനിന്നു മുഖം തുളച്ചു വലിയ രണ്ടു തേററകൾ പൊന്തി, അഗ്രം ചക്രാകാരമായി മേലോട്ടു വളഞ്ഞു ഏകദേശം നെററിന്മേൽ വന്നു മുട്ടുന്ന രീതിയിൽ നില്ക്കുന്നു. താഴെ അണ്ണിയിൽനിന്നു പുറപ്പെടുന്ന രണ്ടു തേററ, മേലേ അണ്ണിയിലെ തേററപോലെ അത്ര വലിപ്പമുള്ളതല്ല. അതും ചക്രാകാരമായി വളഞ്ഞു പൊന്തുന്നുണ്ടു മുന്നണ്ണിയിലെ ഓരോ തേററ ഒന്നേകാലടി നീളമുണ്ടാകും. ദേഹത്തിന്മേൽ തോൽ മടക്കുകൾ വീണപോലെ നില്ക്കുന്നുണ്ടാകും. രോമം അധികമുണ്ടാകയില്ല. പെണ്ണിന്റെ തേററകൾ ചെറുതാണ്. പെണ്ണിന്നു രണ്ടു മുലക്കണ്ണുകൾ മാത്രമേ ഉള്ളു. നീൎച്ചെടികൾ ഉള്ള പുഴങ്കരയിൽ ഇവയെ സുലഭമായിക്കാണും. ഓരോ കൂട്ടമായിട്ടെ ഇവ സഞ്ചരിക്കയുള്ളു. സഞ്ചാരം രാത്രിയാണ്. ഇതിന്നു നല്ലവണ്ണം നീന്താനുംവയ്യും പെരുമോറൻപന്നി

കാഴ്ചയിൽ ഇത്ര വിരൂപിയും ഭയങ്കരനും പന്നിവംശത്തിൽ ഉണ്ടോ എന്നു സംശമാണ്. ഇത് ആഫ്രിക്കാ രാജ്യത്തിൽ വസിക്കുന്ന ഒരു ചണ്ടംതന്നെയാണ്. മുഖം വളരെ തടിച്ചിട്ടും, മുഖത്തിന്റെ അററം വളരെ പരന്നും, കണ്ണിന്റേയും മേലേ തേററയുടേയും മദ്ധ്യത്തിൽ, തേററപോലെതന്നെ പൊന്തിനില്ക്കുന്ന മാംസക്കമിലുകളും (Warts) ഉണ്ട്. മുഖം തലയിൽനിന്നു വളരെ നീണ്ടു കിടക്കുന്നു. മേലണ്ണിയിലെ തേററകൾ കീഴണ്ണിയിലെ തേററകളേക്കാൾ വലുതാണ്. ശരീരം തടിച്ചിട്ടാണ്. ചെവി ചെറുതും, വാൽനീണ്ടു അററത്തിൽ ഒരു പിടി നീണ്ടരോമങ്ങളുള്ളതുമാണ്. പുറത്തു, നെററി മുതൽ വാൽവരെ നീണ്ടരോമങ്ങളുണ്ടെങ്കിലും, ദേഹത്തിന്റെ ശേഷം ഭാഗത്തിൽ രോമം കാണുകയില്ല. ഇതു രാത്രിയായാൽ കുററിക്കാടുകളിൽ മേയുവാൻ വരുന്നു. ഒററയായി നടക്കുന്നതു വലിയ ആൺപന്നികൾ മാത്രമാണ് ഇവൻ ഇന്ത്യയിലെ കാട്ടുപന്നിയെപോലെ അത്ര ഉശിരനല്ല. ഇതിന്റെ കുട്ടികളുടെ ദേഹത്തിന്മേൽ വരകൾ കാണും. ചെറുപന്നി മുന്നണ്ണിയിൽനിന്നു താഴുന്ന തേററകൾ എത്രയോ ചെറുതാണ്. പുറത്ത്, ഏകദേശം മദ്ധ്യത്തിൽ കാണുന്ന ഒരു അംഗത്തിൽനിന്നു പീതമണമുള്ള ഒരു നൈ പുറപ്പെടുന്നുണ്ട്. കാലുകൾ മെലിഞ്ഞു നീളംകുറഞ്ഞവയാകുന്നു. വാൽ കേവലം ഇല്ല. ശരീരം മുഴുവനും ചേരിപോലെയുള്ള രോമംകൊണ്ടു നിറഞ്ഞതാകുന്നു. കഴുത്തിലെ രോമങ്ങൾ നീണ്ടുവീണു കിടക്കും. പടുക്കഴുത്തൻ എന്നും വെള്ളച്ചുണ്ടൻ എന്നും രണ്ടു തരങ്ങൾ

ഇവയിൽ വ്യക്തമായിക്കാണുന്നുണ്ട്. അധിവാസം എപ്പോഴും വൻകാട്ടിലാണ് പട്ടക്കഴുത്തന്മാർ ഒററയായിട്ടോ ഇണയായിട്ടോ മാത്രമേ നടക്കാറുള്ളു. എങ്കിലും വെള്ളച്ചുണ്ടന്മാർ ഓരോ കൂട്ടത്തിൽ വളരെ എണ്ണമുണ്ടാകും. പട്ടക്കഴുത്തൻ ശാന്തനും വെള്ളച്ചുണ്ടൻ ക്രൂരനുമാണ്. ഒരു കൂട്ടം വെള്ളച്ചുണ്ടന്മാരെ കാട്ടിൽ കണ്ടുമുട്ടിയാൽ ഒരാൾക്ക് ആത്മരക്ഷാർത്ഥം മരത്തിന്മേൽ കേറാതെ കഴികയില്ല. മരത്തിന്മേൽ കേറിയ മനുഷ്യനേയും കാത്ത് ഇവ വളരെ നേരത്തോളം ചോടെ നില്ക്കും. അബദ്ധത്തിൽ ഒരു കൂട്ടത്തെ കണ്ടുമുട്ടിപ്പോയാൽ, അനാവശ്യമായി ഇവ ഒത്തൊരുമിച്ച് അവനെ തേററകൊണ്ടു തട്ടിക്കൊല്ലാതിരിക്കില്ല. ഇവ രാവും പകലും ഒരു പോലെ ഭക്ഷണവുമന്വേഷിച്ചു നടക്കും. ഫലങ്ങളും കിഴങ്ങുകളും തിന്നുന്നതു കൂടാതെ, നാറുന്ന ശവങ്ങൾ, ഇരകൾ ചെറുപ്രാണികൾ മുതലായവയും ഇവക്ക് ആഹാരമായ്ഭവിക്കുന്നു. സാധാരണ ഓരോ പ്രസവത്തിൽ ഓരോ കുട്ടി മാത്രമേ ഉണ്ടാകയുള്ളൂ. ഇവയുടെ നാട് അമേരിക്കയാണ്.

നാട്ടുപന്നി—

പല ദിക്കിലും ഇവററയെ മെരുക്കിക്കാണുന്നുണ്ട്. പല വർണ്ണങ്ങളും ഇവക്കുണ്ടാകും. ഒരു പ്രവസത്തിൽ പത്തുപന്ത്രണ്ടു കുട്ടികളുണ്ടാകും. യൂറോപ്പിലുള്ളവക്കു തടിയും മാംസവും ജാസ്തിയുണ്ട് കാട്ടുപന്നിയെപോലെ ഭയങ്കരങ്ങളായ തേററകളും ഇവക്കില്ല. ചിലതിന്നു വളരെ നീണ്ടുതൂങ്ങുന്ന ചെവികൾ കാണും. ചിലതിന്നു ശരീരത്തിന്മേലുള്ള തോൽ വളരെ ചുളിഞ്ഞു മടക്കുകൾപോലെ

പൊന്തിയതും കാണും. അരമേധ്യം കണ്ടെടുത്തു ബാക്കി വെച്ചേക്കയില്ല. മാംസത്തിന്നല്ലാതെ മററു ഇവയെക്കൊണ്ടു പറയത്തക്ക യാതൊരു പ്രയോജനവുമില്ല. ഇതിന്റെ മാംസവും അത്ര ഹൃദ്യമായ ഒരു ഭക്ഷണമാണെന്നു കരുതാനും പാടില്ല. മാംസത്തിൽ രോഗബീജങ്ങളായ പല പരസാദികളും നിറഞ്ഞിട്ടുണ്ട്. നാടക്കീടം എന്നു പറയുന്ന ഒരു തരം നീണ്ടുപരന്ന കീടം, മനുഷ്യന്റെ ആന്ത്രത്തിൽ കടക്കുന്നത് ഇതിന്റെ മാംസം വഴിയാണ്. പതിവായി ഈ മാംസം തിന്നുന്നവൎക്കു തോളിലും കൈക്കും ഒരുവക വരട്ടുചൊറി പിടിക്കാറുണ്ട്. ഇതു പാമ്പിനെ തിന്നും. ഒന്നിനെ കൊന്നപ്പോൾ അതിന്റെ ചോര മറെറാന്നു കുടിക്കുന്നത് ഞാൻ കണ്ടിട്ടുണ്ട്.

നീർപ്പന്നി—

ഗ്രീക്കുകാർ എടുത്താൽ പൊന്താത്ത ഇതിന്നു ഹിപ്പോപൊട്ടേമസ് എന്നു കടിച്ചാൽ പൊട്ടാത്ത പേരാണ് കൊടുത്തത്. മലയാളത്തിൽ ഇതിന്റെ പേർ നീർകുതിര എന്നു തൎജ്ജമ ചെയ്തത് അബദ്ധമാണ്. സൂകരവൎഗ്ഗത്തിൽപെട്ട ഒരു ജന്തുവായിരിക്കകൊണ്ടു നീർപ്പന്നി എന്ന പേരാണ് ഇതിന്നു വളരെ യോജിക്കുന്നത്. ഇവ വളരെ തടിച്ച ജന്തുക്കളാണ്. ശരീരം നീണ്ടുപീപ്പപോലെ ഇരിക്കും. കാലുകൾ കുറുതായിത്തടിച്ചും, തല വളരെ വലുതായും മുഖം പരന്നും ഇരിക്കും. നീർപ്പന്നിയുടെ വൈരൂപ്യമുള്ള തല, അതിന്റെ ഉടമസ്ഥന്നു യഥേഷ്ടം വഹിപ്പാൻ വലിപ്പവും ഘനവും ജാസ്തിയായില്ലേയെന്നു കാണുന്നവൎക്കു തോന്നും. ചെവി നീണ്ടു വൃത്തത്തിലാണ്. ക

ഴുത്ത് അധികം നീളമില്ലെങ്കിലും വളരെ ബലമുള്ളതാണ്, ശരീരം കണക്കിലേറെ ഘനമുള്ളതാകകൊണ്ടു്, ഇവ മൃദുവായ ചളിയിൽക്കൂടെ നടക്കുമ്പോൾ, പള്ള, നിലം തൊട്ടുപോകുന്നതു കാണും. വാലിന്നു ശരീരത്തിന്റെ വലിപ്പത്തിന്നനുസരിച്ച ദീൎഘമുണ്ടാകയില്ല. കാലിന്മേൽ നാലു ചെറിയ കുളമ്പുകളുണ്ടു്. കാലിന്റെ വിരലുകൾ പകുതി കണ്ടു തോൽപാടകൾകൊണ്ടു യോജിക്കപ്പെട്ടതാണെന്നു കാണും. മുതുകിന്മേലും തലയിലും കഴുത്തിലും അല്പാല്പമായിത്തടിച്ച രോമങ്ങൾ കാണുമെങ്കിലും ദേഹത്തിൽ മറെറാരേടത്തും രോമം കാണുകയില്ല. നീർപന്നിയുടെ ഭയങ്കരമായ വദനം വിദാരണം ചെയ്യുകണ്ടാൽ ഒരു ചുകന്ന ഗുഹയോ എന്നു തോന്നിപ്പോകും. അതിന്റെ അതിരുകളിൽ ഭയങ്കരങ്ങളായ തേററകളും, പടന്ന പല്ലുകളും എറിച്ചു നില്ക്കുന്നതു കാണും. ആനകളെ കഴിച്ചാൽ കരയിലെ ജന്തുക്കളിൽവെച്ച് ഏററവും വലിപ്പമുള്ള മൃഗം നീർപ്പന്നിയാണ്. ഒരാൺ നീർപ്പന്നി 12 അടിനീളവും നാലു തൻത്തുക്കവും ഉണ്ടായിരുന്നു. ഇതിന്റെ തോൽ 500 റാത്തൽ ഘനമുണ്ടാകും. നീർപ്പന്നിയുടെ താഴേ അണ്ണിയിലെ തേററയുടെ നീളം രണ്ടര അടിയിൽ ജാസ്തിയാണെന്നു കണ്ടിരിക്കുന്നു. ഇവ അധിവസിക്കുന്നത് ആഫ്രിക്കയിലെ വലിയ പുഴകളിലാണ്. അബിസിനിയയിലെ ചില താടകങ്ങളിലും ഇവററയെ സുലഭമായിക്കാണും. നീർപ്പന്നി മിക്കവാറും സമയം വെള്ളത്തിലാണ് കഴിച്ചുകൂട്ടുന്നത്. കരയിലേക്കാൾ വെള്ളത്തിൽക്കൂടെ ഗതാഗതം ചെയ്യാനാണ് ഇവക്ക് അധിക

സൌകൎയ്യം കാണുന്നത്. പുഴയിൽനിന്നു വെടികൊണ്ടൊ മററൊ ചത്തു പോയാൽ ദേഹം കട്ടങ്ങനെ ആണ്ടുപോകുന്നതുകൊണ്ട്, ഇവയ്ക്കു പുഴയുടെ അടിയിൽക്കൂടെ യഥേഷ്ടം നടക്കാനോ പായാനോ സാധിക്കുന്നതാണെന്നു തെളിയുന്നു. ആൾ സഹവാസമില്ലാത്ത ചില പുഴയിലോ തടാകത്തിലോ, പെട്ടെന്ന് ഒരു കൂട്ടം നീർപ്പന്നികളെ കണ്ടുമുട്ടുന്നത്, നിശ്ചയമായിട്ടും ഒരു ഭയങ്കരവും കൌതുകകരവുമായ കാഴ്ചയാണ്. ചിലപ്പോൾ ഓരോ കൂട്ടത്തിൽ അനവധി ജന്തുക്കളെ കാണാം. നീലനദിയിൽ ഒരേടത്തു നിസ്സീമമായി സമൂഹിച്ച ഈ ജന്തുക്കളെക്കൊണ്ട് ഒരിക്കൽ കപ്പൽതന്നെ നിൎത്തേണ്ടിവന്നുപോലും. പുഴവക്കിനുള്ള ചെടികളും പുല്ലുകളും ഇവ തിന്നും. ആണിന്റെ ഗൎജ്ജനം ഒരു നാഴികദൂരത്തോളം കേൾക്കും. കട്ടികൾ തള്ളയുടെ പുറത്തു കേറിയിരിക്കും. നീലനദിയുടെ തീരങ്ങളിലുള്ള ഓടക്കാടുകളിൽ ഇവയെ വളരെ കാണും. · ഈ കാടുകളിലേക്കു മനുഷ്യന്മാൎക്ക് ഒരിക്കലും കേറിച്ചെല്ലാൻ സാധിക്കയില്ല. ഓരൊ നീർപ്പന്നിക്കു വളരെ ആഹാരം വേണ്ടിവരുന്നു. ഇവയുടെ അന്നപാത്രത്തിന്നു പതിനൊന്നടി നീളം കാണും. ഇതു നിറയുവാൻ എത്ര അധികം സാമാനം വേണ്ടിവരുമെന്നു ആലോചിച്ചു നോക്കുവിൻ. താമരകളും നീർച്ചെടികളും പുല്ലുകളും ഇവ വേണ്ടുവോളം തിന്നും. പുഴവക്കത്തു വല്ല കൃഷിസ്ഥലങ്ങളുമുണ്ടെങ്കിൽ അവററ നാമാവശേഷമാക്കിത്തീൎക്കും. തിന്നുതീൎക്കുന്നതൊ ഇരിക്കട്ടെ ഇവ ചവിട്ടിക്കുരട്ടി നശിപ്പിക്കുന്നതിനാണ് കണക്കില്ലാത്തത്. ഓ

രോ പ്രസവത്തിൽ ഓരോ കുട്ടി മാത്രമേ ഉണ്ടാകയുള്ളു. സ്വഭാവത്തിൽ ഒരു മാതിരി ഭീരുവാണെങ്കിലും, ഒരു തോണിയൊ, മററാ പെട്ടെന്നു ഇവയുടെ ഇടയിൽപെട്ടു പോയാൽ, ഈ ജന്തുക്കൾ ബഹു ഭയങ്കരന്മാരാണെന്നു ക്ഷണം മനസ്സിലാകും. അങ്ങിനെ ഒന്നു തോന്നിയെങ്കിൽ നീർപ്പന്നി തോണി മുക്കാതിരിക്കയില്ല. തോണി മറിയുന്നതല്ലാതെ, നീർപ്പന്നിയെ പുറമെ കാണാനുണ്ടാകയില്ലതാനും. തന്റെ പിങ്കാൽകൊണ്ടു ഒരു ചവിട്ടു ചവിട്ടീട്ട്, നീർപ്പന്നി, ഒരു ചെറിയ തോണി നുറുക്കികളഞ്ഞിട്ടുണ്ട്. തലേദിവസം തന്റെ കുട്ടിയെ നാട്ടുകാർ കുന്തംകൊണ്ടു കുത്തിക്കൊന്നതായ ഒരു പക മനസ്സിൽ വെച്ചുകൊണ്ടിരുന്ന ഒരു പെൺ നീർപ്പന്നി, എട്ടാളുകൾ ഇരുന്നു തുഴയായിരുന്ന ഒരു തോണി, പകുതിയോളം പൊക്കി, മുക്കുവാൻ ശ്രമിച്ചു. കപ്പലുകളുടെ വാരിഭാഗങ്ങൾ കൂടി ഇവ തുളച്ചുകളഞ്ഞിട്ടുണ്ട്. ചില അവസരങ്ങളിൽ അനാവിശ്യമായ ദ്രോഹംകൊണ്ടു വിനോദിപ്പാനും ഈ ജന്തുക്കൾ ഒരുമ്പെടാതെ ഇരിക്കയില്ല. ഒരുദിവസം നാട്ടുകാർ പത്തിരുപതു മാടുകളേ നീലനദിയിൽ ഇറക്കിയിരുന്നു. ആ സമയത്ത് ഒരു കൂട്ടം നീർപ്പന്നി ഇവയുടെ മദ്ധ്യത്തിൽവന്നുപൊന്തി അനേകങ്ങളെ കടിച്ചുപിടിച്ചുവെള്ളത്തിൽ ആഴ്ത്തിക്കൊന്നു കളഞ്ഞിട്ടുണ്ട്. നാട്ടുകാർ ഇവയെ ചാട്ടുളി പ്രയോഗിച്ചു കൊല്ലാറുണ്ട്. ഈ വലിയ ജന്തുക്കളെ വേട്ടയാടിക്കൊല്ലുന്നത് ഇവയുടെ തോലിന്നും നെയ്ക്കുംവേണ്ടിയാണ്. ഒരൊററ ജന്തുവിൽനിന്നു 200 റാത്തൽ ശുദ്ധനെയ്യ് കിട്ടും. ഇതിന്റെ മാംസവും തിന്നും.

കട്ടി നീർപ്പന്നിയുടെ മാംസം ബഹു രുചികരമാണെന്നു പറയുന്നു.

ചെറിയ നീർപ്പന്നി.

ഇതു വലിപ്പത്തിൽ ഒരു കാട്ടുപന്നിയോളം മാത്രമേ ഉണ്ടാകയുള്ളു. ഓരോന്നു 400 റാത്തൽ ഘനമുണ്ടാകും. ഇവയെ കാണുന്നതു പടിഞ്ഞാറൻ ആഫ്രിക്കയിലാണ്. കരയിലാണ് അധിക സമയവും ഇതു കഴിച്ചു കൂട്ടുന്നത്. ഇത് ഒരിക്കലും ഓരോ കൂട്ടമായി നടക്കുകയില്ല.

തടിച്ച നടുവിരലുള്ള ജന്തുക്കൾ.

ഇവയുടെ കാലിന്റെ നടുവിരലിന്നു മറെറല്ലാവിരലുകളെക്കാൾ നീളംകാണും. മറിത്തുമ്പി, കട്ടംതോലൻ, കതിര മുതലായ മൃഗങ്ങളാണ് ഇതിൽ പെടുന്നത്.

മറിത്തുമ്പി— (Tapir)

ഇതിന്റെ കാലിന്നു നാലുവിരലുകൾ ഉണ്ട്. മൂക്കിന്റെ അററംഒരു ചെറിയ തുമ്പിക്കൈപോലെ നീണ്ടു വീണിട്ടാണ്. ദേഹംനീണ്ടുതടിച്ചിട്ടാണ്. തലയുടെ വലിപ്പം നോക്കുമ്പോൾ കണ്ണിന്നു വലിപ്പംപോരെന്നു തോന്നും. കാലുകൾ കുറുതായിരുതടിച്ചും, വാൽ ഒരു കുററിപോലെ വെറും ഒരു അടയാളമായിമാത്രം നിന്നും കാണും. മറിത്തുമ്പികളിൽ മൂന്നു നാലു തരങ്ങൾ ഉണ്ട്. ഒന്നു മലയൻദ്വീപിലും, ബാക്കി മൂന്നും തെക്കൻഅമേരിക്കയിലും അധിവസിക്കുന്നു. ഒററയായിട്ടും രാത്രിയിലും മാത്രമേ സഞ്ചരിക്കയുള്ളു. മറിത്തുമ്പി, വളരെ പേടിയുള്ളതും ആക്കും ദ്രോഹം ചെയ്യാത്തതുമായ ഒരു സാധുജന്തുവാണ് കൊടുങ്കാടുകളുടെ ഉള്ളിലും വെള്ളമുള്ള പ്രദേശങ്ങൾക്കടുത്തും ഇവ കിടക്കും. കൂടക്കൂടെ കുളിപ്പാനും അതുപത്തൊ

ഴിപ്പാനും വേണ്ടിയാണ് മുറിത്തുമ്പി വെള്ളത്തിലിറങ്ങുന്ന ത്. വൃക്ഷങ്ങളുടെ പൊടിപ്പുകളും, മൊട്ടുകളും, ഇലക ളുമാണ് ഇവയുടെ ഭക്ഷണം. ദേഹം പശുവിന്റേതുപോ ലെ ഇരിക്കുമെങ്കിലും, ദേഹത്തിന്ന് എല്ലിന്റെ വട്ട വൊന്നും പുറമെ കാണാത്തവിധത്തിൽ ഒരു ഉരുളിച്ച ഉണ്ട്.

മലയൻ മുറിത്തുമ്പി—(The Malayan Tapir)

മുറിത്തുമ്പി ജാതിയിൽവെച്ച് ഏററവും വലിയ ജന്തു ഇതാണ്. പിൻകാലും, തല തുടങ്ങി ചുമൽവരേയും (മുൻകാൽ ഉൾപ്പെടെ) ദേഹം കറുത്തിട്ടും ശേഷംഭാഗം വെളുത്തിട്ടുമാണ്. ഇതു മൂന്നു മൂന്നരഅടി ഉയരവും എട്ട ടി നീളവുമുണ്ടാകും. പേടി വളരെഉള്ള ഒരു ജന്തുവാക കൊണ്ട് ഇതിന്റെ ജന്മഭൂമിയിൽ വെച്ചുതന്നെ ഇതിനെ വളരെ അപൂർവ്വമായിട്ടെ കാണുകയുള്ളു. ഇതു വെള്ള ത്തിൽക്കൂടെ നീന്തുന്നതിന്നു പകരം, ഇറങ്ങി (ദേഹം ആ കപ്പാടെ മുങ്ങിപ്പോയാലും ശരി) ചോട്ടിലൂടെ നടക്കയാ ണ് പതിവ്.

തെക്കൻഅമേരിക്കയിലെ മുറിത്തുമ്പി.

ദേഹം മുഴുവനും ഒരു വക കറുപ്പുനിറമാണ്. കുട്ടി ക്കാലത്തു, മലയൻ മുറിത്തുമ്പിയുടേതുപോലെ, ഇതിന്റെ ദേഹത്തിന്മേൽ വരയും പുള്ളിയും ഉണ്ടാകും. മൂക്കിന്ന് അത്ര നീളം കാണുകയില്ല ഇവയെ രണ്ടു മൂന്നു തരങ്ങ ളായി ഭാഗിച്ചിട്ടുണ്ട്. ഇവയൊക്കെ നടന്നുകൂടുന്നതു മ നുഷ്യരുടെ കണ്ണെത്താത്ത കാടുകളിലാണ്. ആഹാരത്തി

ന്നും വെള്ളത്തിന്നുംവേണ്ടി ഇവ ഓരോ വലിയ കൂട്ടമായിട്ട തെണ്ടിനടക്കും. പുഴയിൽകൂടെ തോണി വഴിയായി പോകുമ്പോൾ, നന്ന രാവിലെ, വെള്ളംകുടിപ്പാൻ വരുന്ന മുറിത്തുമ്പിയെ കാണാം. ഇവ നല്ലവണ്ണം നീന്തും. ചെറിയ ഒരു നായ കുരച്ചാൽ തന്നെ മരണപ്പാച്ചൽ പായുന്ന, യാതൊരുപദ്രവും ചെയ്യാത്ത ഒരു സാധുജന്തുവാണെങ്കിലും, കുട്ടിയെ കൊല്ലപ്പെട്ട തള്ള, മൃഗമായാലും ശരി, മനുഷ്യനായാലും ശരി, ആ അപരാധിയുടെ നേരെ ബദ്ധ ശക്തിയോടെ ചാടി, അവനെത്തള്ളിയിട്ട്, ചവിട്ടിക്കരട്ടുകയും പോരാഞ്ഞിട്ട കടിക്കുകയും ചെയ്യുന്നു. ചില സമയത്ത് ഇവ ചോടെ വീണ ഫലങ്ങൾ മാത്രം തിന്നു ഉപജീവനം കഴിക്കേണ്ടതായ്വരും. മററു ചില പ്രദേശങ്ങളിൽ വലിയ പുല്ലും നീർച്ചെടികളും ഇവയുടെ ആഹാരമായിത്തീരുന്നു. കരിമ്പ്, വെള്ളെരി, മുതലായ കൃഷികൾ ഇവ നശിപ്പിക്കും. ഉപ്പോട് വളരെ പത്ഥ്യമാണ്. ഉപ്പു വിളയുന്ന പ്രദേശത്തിലെ മണ്ണുംകൂടി തിന്നുന്നതിന്നു ഇവക്കു യാതൊരു മടിയും ഉണ്ടാകയില്ല. മെരുക്കിയാൽ മധുരപദാൎത്ഥങ്ങളും ധാരാളം തിന്നും. മാംസത്തിന്നും തോലിന്നുംവേണ്ടി നാട്ടുകാർ ഇവയെ വേട്ടയാടിക്കൊല്ലുന്നു. മാംസം ഗോമാംസംപോലെ രുചികരമാണെന്നു പറയുന്നു. ഇതിന്റെ തോൽ നീളത്തിൽ മുറിച്ചു കുതിരകളുടെ കടിഞ്ഞാണുകളായുപയോഗിക്കുന്നു. ഈ തോൽ ഉണങ്ങിയാൽ മരംപോലെയും, നനഞ്ഞാൽ മൃദുവായ പഞ്ഞിപോലെയും ആയിത്തീരുന്നതുകൊണ്ടു, ചെരിപ്പുണ്ടാക്കാൻ ഉപയോഗിച്ചുകൂടാ. ഇതിന്റെ രോമവും കുളമ്പും

ദേഹത്തിന്റെ മററു ചില ഭാഗവും നാട്ടുകാർ മരുന്നായു
പയോഗിക്കുന്നു. കുളമ്പ് ഉറുക്കുപോലെ ചിലർ കഴു
ത്തിൽ കെട്ടുന്നു. ചിലർ ഇതു ഭസ്മമാക്കിത്തിന്നുന്നു. മനു
ഷ്യരെക്കഴിച്ചാൽ മുറിത്തുമ്പിയുടെ വലിയ ശത്രുക്കൾ പുലി
കളാണ്. ചിലസമയത്തു തന്റെ പുറത്തു ചാടിവീഴുന്ന
പുലിയെ, ഇതു കുടഞ്ഞുതെറിപ്പിച്ചു മരണപ്പാച്ചൽ പാ
ഞ്ഞു രക്ഷപ്പെടും. പുറത്തു പുലിനഖങ്ങളുടെ അടയാ
ളം വഹിച്ച വളരെ മുറിത്തുമ്പികളെ കണ്ടിട്ടുണ്ട്.

### കട്ടംതോലൻ – Rhinoceros

ഇതിന്നു ഖണ്ഡാമൃഗം എന്ന മറെറാരു പേർ കൊടു
ത്തു കാണുന്നുണ്ട്. ദേഹത്തിന്റെ നീളംകൊണ്ടും ഘന
ങ്കൊണ്ടും നീർപ്പന്നിയെക്കാൾ താണു കിടയിൽ നില്ക്കുന്ന
താണെങ്കിലും, ഉയരത്തിൽ കട്ടംതോലൻ നീർപ്പന്നിയേ
യും തോല്പിക്കുന്നുണ്ട്. കട്ടന്തോലന്മാർ പല തരങ്ങളുണ്ട്.
ഓരോ തരവും വലിപ്പംകൊണ്ടു തമ്മിൽ വളരെ വ്യത്യാ
സപ്പെട്ടതാണ് ഇവക്ക് ഓരൊ കാലിന്മേൽ മുമ്മൂന്നു വി
രലുകൾ മാത്രമേ ഉള്ളു. നെററിമേൽ ഇവയ്ക്കു് ഒന്നോ
രണ്ടോ കൊമ്പുകളുണ്ടാകും. നഖത്തിന്റെ ഛായയിലാ
ണ് കുളമ്പ്. തല വലുതും നീണ്ടതുമാകുന്നു. കുത്തനെ
നില്ക്കുന്ന ചെവികൾ പൊട്ടിക്കാണുന്ന സ്ഥലം തലയുടെ
വളരെ പിന്നിലാണ്. തലയുടെ വലിപ്പം നോക്കുമ്പോൾ
കണ്ണു വളരെ ചെറുതാണെന്നുതന്നെ പറയേണം. മേ
ലെച്ചിറി, താഴെച്ചിറിയുടെമേൽ, അതു മൂടുവാൻ തക്കവ
ണ്ണം വന്നുവീഴുന്നുണ്ട്. ശരീരത്തിന്മേൽ രോമമില്ലെന്നുത
ന്നെ പറയാം. തോൽ വളരെ തടിച്ചതും, ഓരോരോ

പലിശയുടെ വലിപ്പത്തിൽ ദേഹത്തിന്മേൽ എടുത്തുപറിച്ചതുപോലെ തോന്നിപ്പോകുന്നതുമാകുന്നു. ഇതിൻെറ കൊമ്പും തലയുടെ അസ്ഥിയുമായി യാതൊരു ബന്ധവുമില്ല. സാധാരണ നിലയിൽ കട്ടന്തോലൻ ഒരു ബുദ്ധികുറഞ്ഞ ഭീരുമൃഗമാണ്. ഏതു സമയത്തും മനുഷ്യദൃഷ്ടിയിൽനിന്നു ഒഴിഞ്ഞുകളവാൻ നോക്കുമെങ്കിലും, ഇതു മുട്ടമായിപ്പോകുന്ന ഘട്ടങ്ങളിൽ വളരെ ക്രൂരനും ഭയങ്കരവലിപ്പംകൊണ്ട് അത്യന്തം അപായിയുമാണ് ആഫ്രിക്കയിലെ കട്ടന്തോലൻ അതിൻെറ വലിയകൊമ്പുകൊണ്ടും, ആസ്യയിലേതു കൊമ്പു ചെറുതാകകൊണ്ട്, അതിൻെറ താഴെ അണ്ണിയിലെ മൂർച്ചയുള്ള തേററകളെക്കൊണ്ടും ആളുകളെ ദ്രോഹിക്കുന്നു. ഇവ സസ്യഭോജികളാണ്. പുല്ലും മരച്ചില്ലികളും തിന്നും.

ഇന്ത്യയിലെ കട്ടന്തോലൻ.

ഇതിന്ന് ഒരു കൊമ്പു മാത്രമേ കാണുകയുള്ളൂ. തല വളരെ വലുതാണ്. ചെവി വലുതും, ഓരത്തിൽ രോമമുള്ളതുമാകുന്നു. കൊമ്പ് ആണിന്നും പെണ്ണിന്നും ഉണ്ട്. ആറടി ഉയരമുള്ള ഒരാൺ പത്തരഅടി നീളമുണ്ടാകും. കൊമ്പ് ഒരടിയിൽ ജാസ്തി നീളംവെക്കുകയില്ല. എന്നാൽ ഒന്നിന്നു രണ്ടടിനീളമുള്ള കൊമ്പു കണ്ടതായി ജർഡൻസായ്വ് പ്രസ്ഥാപിക്കുന്നു ഇവ കടന്നുകൂടുന്നതു പുല്ലുള്ള വനങ്ങളിലാണ്. പുല്ല് 20-30 അടി ഉയരമുണ്ടാകും. ഇടക്കിടെ പരന്ന ഇലകളുള്ള ചെടികളേയും, പടർന്നുപിടിക്കുന്ന വള്ളികളേയുംകൊണ്ടു ചുററിക്കെട്ടപ്പെട്ടതായ ഇതു നിബിഡമായ കാട്; വയലുകളിൽ പൊന്തുന്ന നെൽകൃഷി

കാട്ടകളെ എന്നപോലെ, ആന, കട്ടന്തോലൻ, കാട്ടി മു
തലായ വലിയ മൃഗങ്ങളെ മറക്കുന്നു. കട്ടന്തോലൻ ഒററ
യായിട്ടേ നടക്കുകയുള്ളൂ. ഒരു പ്രസവത്തിൽ ഒരു കുട്ടി
മാത്രമേ ഉണ്ടാകയുള്ളൂ. കട്ടന്തോലൻെറ ജീവിതദൈ
ഘ്യം നൂറുകൊല്ലത്തിലും ജാസ്തിയാണെന്നു ചിലർ പ്ര
സ്ഥാപിക്കുന്നു. കട്ടംതോലൻെറ തടിച്ച ചർമ്മത്തിന്മേൽ
ഉണ്ട ഏശുകയില്ലെന്നു ഹിന്തുക്കളുടെ ഇടയിൽ പരക്കെ
നടപ്പുള്ള വിശ്വാസം അബദ്ധമാണ്. ഉണ്ട ഏശുകയി
ല്ലെന്നു തെളിയിക്കാൻ പണ്ടൊരു പട്ടാളക്കാരൻ, ത
ൻെറ പട്ടാളത്തിൽ ഉണ്ടായിരുന്ന ചിലർ പിടിച്ചിണക്കി
യിരുന്ന ഒരു കട്ടന്തോലനെ, രണ്ടു മൂന്നു വെടിവെച്ചു. ആ
സാധുമൃഗം മരിച്ചുവീണപ്പോളാണ് അവൻെറ അന്ധവി
ശ്വാസത്തിന്ന് അറുതിയും വന്നത്. എന്നാൽ ഇതി
ൻെറ തോൽപൊളിച്ചെടുത്തു ഉണക്കിയാൽ അതിന്നു വ
ളരെ ഉറപ്പുകൂടുന്നതാണ്. പണ്ടെത്തെ ഹിന്തുരാജാക്ക
ന്മാർ, തങ്ങളുടെ പടയാളികൾക്കു പരിശ ഉണ്ടാക്കുന്ന
ത് ഈ ജന്തുവിൻെറ തോൽകൊണ്ടായിരുന്നു. ഇതിൻെറ
കൊമ്പ്, മതസംബന്ധമായ ചില അടിയന്തരങ്ങളിൽ
ഹിന്തുക്കൾ ഉപയോഗിക്കുന്നു. ഇതിൻെറ കൊമ്പുകൊ
ണ്ടു ചെറിയ കോപ്പകൾ ഉണ്ടാക്കിയാൽ, അതിൽ പകരു
ന്ന ദ്രാവകങ്ങൾക്കു വിഷമുണ്ടെന്നു കാണിപ്പാൻ ഈ
കോപ്പകൾക്കു ശക്തിയുണ്ടെന്നു ചിലർ വിശ്വസിച്ചു വ
രുന്നു.

## ആഫ്രിക്കയിലെ കട്ടന്തോലന്മാർ.

ഇവയിൽ കറുത്തവരെന്നും വെളുത്തവരെന്നും രണ്ടു

തരങ്ങൾ ഉണ്ട്. ചിലസമയത്ത് ഈ രണ്ടു തരങ്ങളും നിറത്തിൽ ഈ വ്യത്യാസം കാണിക്കായ്കകൊണ്ട് ഈ പേരുകൾ അത്ര ഉചിതങ്ങളാണെന്നു തോന്നുന്നില്ല. ഓരോന്നിന്നു ഈ രണ്ടു കൊമ്പുണ്ട്. തോലിന്നു മടക്കുകൾ കാണുകയില്ല. ഇവക്കു പടന്നപ്പല്ലുകളും നായപ്പല്ലുകളും ഇല്ല.

കറുംകട്ടെന്തോലൻ. (Black Rhinoceros)

ഇതു വെൺകട്ടംതോലനേക്കാൾ ചെറുതാകുന്നു. ഇതിന്റെ മേലെ ചിറി, താണു ഒരു കൂർത്ത അഗ്രത്തിൽ അവസാനിക്കുന്നു. ആണിന്നും പെണ്ണിന്നും കൊമ്പുകളുണ്ട്. പൂർണ്ണവലിപ്പം എത്തിയ ഒന്ന് ഏകദേശം ഏഴടി നീളവും ഞ്ചടി ഉയരവുമുണ്ടാകും. രണ്ടു കൊമ്പുള്ളതിൽ, രണ്ടിന്റെയും നീളം ഒത്തതായിട്ടോ, ഒന്നു മറ്റേതിനേക്കാൾ വലുതായിട്ടോ വ്യവസ്ഥയില്ലാതെ കാണും. ഓരോ കൊമ്പു മൂന്നരഅടി നീളമുണ്ടായിരുന്ന ജന്തുക്കളെ തെക്കൻ അഫ്രിക്കയിൽ കണ്ടുകിട്ടീട്ടുണ്ട്. ഇവ ചെന്നുകൂടുന്നതു പുഴകളുടെ ഇരുതീരങ്ങളിലുമുള്ള നിബിഡങ്ങളായ ചെറുവനങ്ങളിലാകുന്നു. ഈ കാടുകൾ ഇവ നിത്യംനടക്കുന്ന പാടുകൊണ്ട് അവിടവിടെ വഴികളൊ എന്നു തോന്നുംവണ്ണം തുറന്നുപോയിട്ടുണ്ട്. വേരുകൊണ്ടും കൊമ്പുകൊണ്ടും ഇടതൂർന്ന ദുഷ്പ്രാപമായ ഈ കാട്ടിന്റെ ഉള്ളിൽ. നാട്ടുകാർ കട്ടംതോലന്റെ വീടുകൾ എന്നുപറയുന്ന സ്ഥാനങ്ങളുണ്ട്. ഇത്, ഈ ജന്തുക്കൾ ഇവറ്റയുടെ ഇടയിൽ ചെന്നു വീണുരുണ്ടു കുഴിഞ്ഞുപോയ സ്ഥലങ്ങളാണ്. മദ്ധ്യാഹ്നത്തിൽ ഈ കുഴികളിലാണ് ഇവ കിടക്കുന്നത്. ഓരോ കുഴിയുടെ മദ്ധ്യരേഖ ഇരുപതടി നീളമുണ്ടാകും. ചെടികൾ

ളുടെ പൊടിപ്പുകളും, തളിരുകളും, ഫലങ്ങളും ഇവ സുലഭമായിത്തിന്നും. ഇതു പുല്ലു തിന്നാറില്ലെന്നു കേൾക്കുന്നു. ഇവക്കു ഒരുമാതിരി നല്ല ഗതിവേഗത ഉണ്ടു്. നടക്കുമ്പോൾ ഇവക്കു നന്നാ മേലോട്ടു നോക്കുന്ന പതിവില്ല. മൂന്നടി ഉയരമുള്ള ഒരു മരക്കൊമ്പിന്മേൽ ഇരിക്കുന്നവനെ തന്നെ ഇതു കാണുകയില്ല. വളരെ ക്രൂരനും പകയനുമാണെന്ന് ഇതിനോടു ഇടപെടേണ്ടിവന്ന എല്ലാവരും സമ്മതിക്കുന്നുണ്ടു്. ഇവൻ നടക്കുന്നതു ഓരോ ഇണയായിട്ടാണ്. മലകളിന്മേൽ പ്രയാസം കൂടാതെ പാഞ്ഞുകേറാൻ ഇവക്കുകഴിയും. ഇവ മത്തോന്മത്തന്മാരെപോലെ വീണുറങ്ങും. ആ സമയത്ത് ഇതിന്റെ അടുത്തു വല്ലവരും ചെന്നാൽകൂടി ഇതറിയുകയില്ല. ഇവയുടെ ശരീരത്തിന്മേൽ വന്നുകൂടുന്ന ഉണ്ണികളെ തിന്നാൻ ഒരുതരം പക്ഷികൾ എപ്പോഴും ഇതിന്റെ ദേഹത്തിന്മേൽ വന്നിരിക്കും. ഒരു തള്ളക്കട്ടെംതാലനെ വെടിവെച്ചു തള്ളിയിട്ടാൽ കുട്ടി ശവത്തിന്റെ അടുക്കെനിന്നു എത്ര പിടിച്ചുവലിച്ചാലും വരികയില്ല. നാട്ടുകാർ ഇതിനെ വേട്ടയാടാൻ പലഉപായങ്ങൾ എടുക്കുന്നുണ്ടു്. ഇതു സാധാരണ നടക്കുന്നകടവിൽ, രണ്ടുമൂന്നടി ആഴത്തിൽ ഒരു കുഴികുഴിച്ചു, അതിൽ ഒരു ഉരാങ്കുടുക്കും കുടുക്കിന്റെ അററത്തു സാമാന്യം വലിയ ഒരു മരക്കഷണവും കെട്ടുന്നു. കുടുക്കിൽപെട്ട ഖണ്ഡാമൃഗം ഈ മരത്തടിയും വലിച്ചു നടക്കേണ്ടിവരുന്നു. ഒഴിഞ്ഞുപോകാത്ത ഈ തൊന്ത്രംകൊണ്ടും, മരങ്ങളുടെ എറിച്ചുനില്ക്കുന്ന വേരുകളുടെ ഇടയിലും മററും കുടുങ്ങിയ മരക്കഷണം വേർപെടുത്തുവാൻവേണ്ടി വരുന്ന അദ്ധ്വാന

ങ്കൊണ്ടും ഇവ തളൎന്നു വല്ലടിക്കിലും ചെന്നുകിടക്കും. ഇഴഞ്ഞുപോയ മരത്തടിയുടെ അടയാളംനോക്കി മനസ്സിലാക്കി, നാട്ടുകാർ ഇതിനെ കണ്ടുപിടിച്ചു വലിയ കന്തങ്ങൾകൊണ്ടു ഇതിൻെറ പണിയൊതുക്കും. ഇങ്ങിനെയുള്ള വേട്ടയുടെ ഫലമായി ഇതിൻെറ സംഖ്യ വൎഷംതോറും കുറഞ്ഞുപോകുന്നു. ഒരു കട്ടംതോലൻെറ ചൎമ്മംകൊണ്ടു, ഇരുരണ്ടു ഡോളർ വിലക്കുള്ള ഏഴ് പരിശകൾ ഉണ്ടാക്കാം. കൊമ്പിന്നു റാത്തലിന്നു രണ്ടു ഡോളർ പ്രകാരം വിലകിട്ടും. തെക്കൻ ആഫ്രീക്കയിലെ നാട്ടുകാർ ഇവയുടെ മാംസവും ധാരാളം തിന്നും. ഇതിന്നു ദീൎഘായുസ്സുണ്ടെന്നാണ് തോന്നുന്നത്.

വെൺകട്ടന്തോലൻ. (The white Rhinoceros)

ഇതാണ് കറത്തതിനേക്കാൾ വലിപ്പമുള്ള ജന്തു. ഇവ ഒട്ടുമുക്കാലും ഒടുങ്ങിപ്പോയിട്ടുണ്ടെന്നുതന്നെ പറയാം. മേലെ ചുണ്ട്, നീണ്ടു താഴോട്ടു വീഴുന്നില്ല. തല വളരെ നീണ്ടിട്ടാണ്. നീണ്ട ചെവിയുടെ അററം കൂൎത്തിട്ടാണ്. ഈ ക്രൂററനായ ജന്തു ആറരഅടിയിൽ ജാസ്തി ഉയരമുണ്ടാകും. നീളം പതിനാലടിയിലും കവിയും. പിന്നിലെകൊമ്പു ചിലതിന്നു ഒരു കുററിപോലെ ചെറുതും ചിലതിന്നു രണ്ടടി നീളമുള്ളതുമായിരിക്കും. മുന്നിലെ കൊമ്പ് ഒരു വാര നീളമുണ്ടാകും. പെണ്ണിൻെറ കൊമ്പാണ് വളരെ നീളംവെക്കുന്നത്. ചിലപ്പോൾ ഒരു കൊമ്പു നാലടി നീളമുണ്ടാകുമത്രെ. ഈ തരം കട്ടന്തോലൻ പുല്ലുമാത്രമെ തിന്നുകയുള്ളൂ. അതുകൊണ്ടു പുല്ലുള്ള മൈതാനത്തിൽ വന്നിട്ടാണ് ഇവ സാധാരണ മേയുന്നത്. ഇത് ഒററയാ

യിട്ടൊ ഓരോ ഇണയായിട്ടൊ നടക്കും. ഒരു ദിവസം ഓസ്സൽധര, കുതിരപ്പുറം കേറി സവാരിചെയ്യുമ്പോൾ ഈ തരം കട്ടന്തോലൻ ഒന്നിനെ കണ്ടെത്തി. കയ്യിൽ തോക്കുണ്ടായിരുന്നതുകൊണ്ടു ഉടനെ അതിനെ വെടിവെച്ചു. വെടി നല്ലവണ്ണം പററിയിരുന്നെങ്കിലും കട്ടന്തോലൻ വീണുപോയില്ല. അത് തന്നെ അനാവിശ്യമായി ദ്രോഹിച്ച ആളെ നോക്കി, ഒരു ചാട്ടത്തിന്നരികെ എത്തി കുതിരയുടെ വാരിഭാഗത്തു ഒരു കുത്തുകുത്തി. കുത്തിന്റെ ഊക്കുകൊണ്ടു കൊമ്പിന്റെ അററം, കുതിരയുടെ മററെ വാരിഭാഗത്തിൽകൂടെ പുറപ്പെട്ടു, ധരയുടെ കാലിന്നും കൂടിത്തട്ടി അവിടെ മുറിപററി. ധര ഉടനെതന്നെ ചോടെ പാടി മററൊരുവെടികൊണ്ടു കട്ടന്തോലനെ കൊന്നു. ആ ജന്തുവും ചത്തകുതിരയും അടുത്തടുത്തു വീണുകിടന്നു. മാർച്ച്മാസം മുതൽ ആഗസ്റ്റ്മാസംവരെ ഈജന്തുവിന്റെ ദേഹത്തിൽ വളരെ നെയ്വെച്ചു കാണുന്നുണ്ട്. ആ കാലത്ത് ഇതിന്റെ മാംസം വളരെ രുചിയുള്ളതാണെന്നു പറയുന്നു. കട്ടന്തോലന്റെ കുട്ടിയുടെ മാംസം ഏതു സമയത്തും രുചിയുള്ളതാകുന്നു.

## കുതിരകൾ.

ഈ വംശത്തിൽ കുതിരകൂടാതെ, കഴുത, വരിയൻകഴുത, പകുതിവരിയൻകഴുത മുതലായ ജന്തുക്കൾ ഉൾപ്പെടുന്നു. കവിൾപ്പല്ലുകളുടെ വരമ്പുകൾക്കു ഉയർച്ച ധാരാളം ഉണ്ട്. കാലിന്മേൽ ഓരോ വിരൽമാത്രമേ ഉള്ളു. ഇതു, ചുററിക്കൊണ്ടു സാമാന്യം വലിയ ഓരോ കുളമ്പുമുണ്ട്.

## കതിര.

വാൽ മുരട്ടുതുടങ്ങി അററംവരേ നീണ്ട രോമംകൊണ്ടു മൂടിയിരിക്കും. കഴുത്തിന്മേൽ, പിൻഭാഗത്തു നീണ്ട രോമങ്ങൾ ഉണ്ടു്. അതു കഴുത്തിന്റെ ഒരു ഭാഗത്തു വീണിരിക്കും. തല ചെറുതും, ചെവി അധികം വലിപ്പമില്ലാത്തതും കാലുകൾ നീണ്ടതുമാണ്. പോററുന്ന കതിരകൾക്കു പലവൎണ്ണങ്ങളുണ്ടാകും. എന്നാൽ ശരീരത്തിന്മേൽ ഒരിക്കലും വരകൾ ഉണ്ടാകയില്ല എന്നുതന്നെ പറയാം. ഒരു വലിയ കതിര ആറടി ഉയരമുണ്ടാകും. കൊമ്പു ഒന്നിനും കാണുകയില്ല. കാട്ടുകതിരകൾ പണ്ടു യൂറോപ്പിലും ആസ്യയിലും വളരെ ഉണ്ടായിരുന്നു. ഇവയുടെ മാംസവും ജനങ്ങൾ തിന്നിരുന്നു. കാട്ടുകതിരയെ ഇപ്പോൾ ആസ്യയുടെ മദ്ധ്യപ്രദേശങ്ങളിൽ മാത്രമേ കാണുകയുള്ളു. ഇതിന്റെ നിറം ഒരു മാതിരി കറുമ്പുകപ്പാണ്. ഇതിന്നു വളരെ ഗതിവേഗത ഉണ്ടു്. മനുഷ്യരെ കാണുന്ന ദിക്കിൽ ഇതു നില്ക്കുകയില്ല. ഓരോ കൂട്ടമായിട്ടേ ഇവ സഞ്ചരിക്കയുള്ളു. കൂട്ടത്തിൽ ഓരോ തലവനും ഉണ്ടാകും. കതിരകളെ അമേരിക്കയിൽ ആദ്യം കൊണ്ടുപോയതു് സ്പെയിൻകാരാണ്, ഭൂമിയിൽ ഇപ്പോൾ നാട്ടുകതിരകളാണ് വളരെ ഉള്ളതു്. മനുഷ്യർ മെരുങ്ങിയ കതിരകളെ ഉപയോഗിച്ചുതുടങ്ങീട്ടു വളരെ ശതാബ്ദങ്ങളായി. നാലായിരം കൊല്ലം മുമ്പെ മനുഷ്യൎക്കു കതിരകളുണ്ടായിരുന്നു എന്നതിന്നു ചരിത്രസംബന്ധമായ തെളിവുകളുണ്ടു്. കതിരകളെ പണ്ടുപണ്ടേ യുദ്ധത്തിലും ഉപയോഗിച്ചിട്ടുണ്ടു്. അറബിക്കാർ കതിരകളെ ഉപയോഗിച്ചുതുടങ്ങീട്ടു്

അധികം ശതാബ്ദങ്ങളായിട്ടില്ല. അവക്കു പണ്ടു ഒട്ടകങ്ങളും കഴുതകളും മാത്രമേ ഉണ്ടായിരുന്നുള്ളു. ക്സർക്സിസ് എന്ന പാരസികചക്രവൎത്തിയുടെ കൂടെ യുദ്ധത്തിന്നു പോയിരുന്ന അറബികൾ ഒട്ടകപ്പുറത്താണ് കേറിയത്. സിറിയയിലും ഈജിപ്തിലും കുതിരകളെ ഒന്നാമതായി കൊണ്ടുവന്നതു മെസപ്പൊട്ടോമിയിൽനിന്നാണ്. അമേരിക്കയിൽ കുതിരകളെ ഒന്നാമതു കൊണ്ടുവന്നതു യൂറോപ്പിൽനിന്നു വന്നിറങ്ങിയ പോരാളികളാണ്. അവിടെ കൊണ്ടുവന്ന ചില നാട്ടുകുതിരകൾ, മനുഷ്യരുടെ ആധിപത്യം വിട്ടു കാട്ടുകുതിരകളായി നടക്കുന്നുണ്ട്. ഇന്നും ആ മാതിരി കാട്ടുകുതിരകൾ തെക്കൻ അമേരിക്കയിലെ മൈതാനികളിൽ അധിവസിക്കുന്നു. നാട്ടുകാർ ഇതിനെ സിമെറോൺ എന്നാണ് വിളിക്കുന്നത്. അറബിക്കുതിരകൾ നാലരഅടി ഉയരം മാത്രമെ ഉണ്ടാകയുള്ളു. ഇവ മററു കുതിരകളെക്കാൾ മെലിഞ്ഞിട്ടാണ്. നല്ല ജോറുള്ള കുതിരകളാണ്. ഇവക്കു അദ്ധ്വാനം സഹിപ്പാനും, അല്പഭക്ഷണംകൊണ്ടു തൃപ്തിപ്പെടാനുമുള്ള ഒരു വിശേഷാധികൂടി ഉണ്ട്. വെള്ളം അധികം വേണമെന്നില്ല. അറബികൾ ഇവക്കു പുല്ലും ഈത്തപ്പഴവും, ചിലപ്പോൾ ഒട്ടകത്തിന്റെ പാലുംകൂടി കൊടുക്കും. അറബികൾക്കു താന്താങ്ങളുടെ കുതിരകളോടുള്ള സ്നേഹം ലോകം മുഴുവനും അറിഞ്ഞഭിരുചിക്കുന്ന ഒരു വാസ്തവമാണ്. കുതിരച്ചാട്ടത്തിന്നുപയോഗിക്കുന്ന കുതിര ഗതിവേഗതയിൽ പ്രധാനിയാകുന്നു. ഇവയെ പോററി വൎദ്ധിപ്പിക്കുന്നത് ഇംഗ്ലണ്ടിലാണ്. വൎഷംതോറും ഡർബിയിൽവെച്ചു ഇംഗ്ലീഷ്കാർ നടത്തു

ന്ന കതിരച്ചാട്ടം കൌതുകകരമായ കാഴ്ചകൊണ്ടും വായു വെക്കുന്ന തുകയുടെ വലിപ്പംകൊണ്ടും ലോകമെങ്ങും കേൾവിപ്പെട്ടതായ ഒരു സംഭവമാകുന്നു. ഒരു കതിര 37 അടി ദീഘം ചാടിയതായിഅറിവുണ്ട്.

വരിയൻ കഴുത. (Zebra)

ഇതിൻെറ ദേഹം മുഴുവൻ കറുപ്പും വെളുപ്പും വരകൾകൊണ്ടു നിറഞ്ഞിരിക്കും. ഇതു് അധിവസിക്കുന്നതു കുന്നുള്ള പ്രദേശങ്ങളിലാണ്. ഇതിൽ മൂന്നുതരം ജന്തുക്കൾ പെടുന്നുണ്ട്. ഓരോ ജന്തുവിന്നു നാലടി ഉയരം കാണും. പൂമലിലെ രോമത്തിന്നു ദീർഘം കുറവാണ്. വാലിൻെറ രോമങ്ങൾക്കു കുതിരകളുടേതുപോലെ മുറവുണ്ടാകയില്ല. ഒരുതരംവരിയൻ കഴുത അമ്പതുമുതൽ നൂറുവരെ ജന്തുക്കളുള്ള ഓരോക്കൂട്ടമായി നടക്കും. ഇവയുടെ ഒന്നിച്ചു ഒട്ടകപ്പക്ഷികളും മേയുന്നതായി കണ്ടിട്ടുണ്ട്. ഇവയുടെ മാംസം നാട്ടുകാർ തിന്നും. എന്നാൽ ഇവയുടെ സംഖ്യ കുറക്കുന്നതു് ആഫ്രിക്കയിലെ സിംഹങ്ങളാണ്. ഇവയുടെ മനോഹരമായ തോലിന്നുവേണ്ടി മനുഷ്യരും ഇവയെ വേട്ടയാടിക്കൊല്ലുന്നു.

പകതിവരിയൻകഴുത.

ഇതു കഴുതയുടേയും വരിയൻ കഴുതയുടേതും മദ്ധ്യത്തിൽ വെക്കാവുന്ന ഒരു ജന്തുവാകുന്നു. ദേഹത്തിൻെറ മുന്നംശത്തിൽ എന്നുവെച്ചാൽ മുഖത്തിലും വാരിഭാഗത്തിലും മാത്രം വരകൾ ഉണ്ടാകും. മുൻകാലുകൾക്കു വരകൾ കാണുകയില്ല. പകതി വരിയൻ കഴുതകളും ഓരോ കൂട്ടത്തിൽ അനവധി ജന്തുക്കളുണ്ടാകും.

കഴുത.

ദേഹത്തിന്മേൽ വരകളുണ്ടാകയില്ല. മുതുകിന്മേൽ ഒരു കറുപ്പുവർണ്ണമുണ്ട്.

ആസ്യയിലെ കാട്ടുകഴുതകൾ.

ഇവയെ ഇന്ത്യയുടെ പടിഞ്ഞാറുഭാഗത്തും കാണും. നാട്ടുകഴുതയുടെ ചെവിയേക്കാൾ ഇവയുടെ ചെവി ചെറുതാണ്. ഇവക്കു ഗതിവേഗതയും ധാരാളമുണ്ട്. കല്ലും മുള്ളുമുള്ള ദിക്കുകളിൽക്കൂടേയും, കുണ്ടും കുഴിയുമുള്ള ദിക്കുകളിൽക്കൂടേയും ഇവക്കു ബഹു ശീഘ്രമായോടുവാൻ സാധിക്കും. ഓരോ കൂട്ടത്തിൽ ഇവയെ ആയിരത്തിലുമധികം കണ്ടിരുന്നു. ഇതിൻെറ ആഹാരം പുല്ലാണ്.

ആഫ്രിക്കയിലെ കാട്ടുകഴുത.

ഇതിൻെറ ചുമലിന്മേൽ ഒരു കറുപ്പുവര ഉണ്ട്. ചെവി നന്ന നീണ്ടിട്ടാണ്. വാലിന്മേൽ അധികം രോമമുണ്ടാകയില്ല കാലുകളിന്മേൽ വിലങ്ങനെ നില്ക്കുന്ന വരകൾ ഉണ്ട്. ഇവ വെള്ളം കുടിക്കുന്നതു രാത്രി മാത്രമാണ്. മരുഭൂമിയിൽ പാൎക്കുവാനും ഇവക്കു വിരോധം കാണുന്നില്ല. ഓരോ കൂട്ടത്തിൽ രണ്ടുമൂന്നെണ്ണമെ ഉണ്ടാകയുള്ളു. പകുതി മുഖം പതയിൽ കുത്തിയപോലെ ഇവയുടെ മുഖത്തിൻെറ മൂന്നംശം നാട്ടുകഴുതളുടെ മുഖംപോലെ വെള്ളനിറമാണ്.

നാട്ടുകഴുത.

ഇതിനെ ഏറക്കുറയേ എല്ലാ രാജ്യങ്ങളിലും കാണുന്നുണ്ട്. ചെവി വേണ്ടതിലേറെ നീണ്ടിട്ടാണ്. ചിരി വരുത്തും. സ്വരത്തിൽ കരയുന്ന ഈ വിരൂപിയാ

യ ജന്തുവേ വിസ്സ്കിൾക്ക് ഒരു ഉപമാനമായി എല്ലാ രാജ്യക്കാരും വെച്ചുവരുന്നു. കഴുതയെ പോററുന്നതു ഭാരം പേറുവാനാണ്. കതിരയേക്കാളും മുമ്പേ മെരുക്കപ്പെട്ട ജന്തു കഴുതയായിരിപ്പാനെ ഇടയുള്ളു. ചില രാജ്യക്കാർ പെൺകഴുതയുടെ പാൽകറന്നെടുത്ത് ഉപയോഗിക്കും. കഴുത ഒരു കാലത്തും തോടോ പുഴയോ കടക്കാൻ കൂട്ടാക്കയില്ല. കോവർക്കഴുത ഇതു് ആൺകഴുതക്ക് പെൺകതിരയിൽ ഉണ്ടാകുന്ന സന്താനമാകുന്നു. ആൺകതിരക്കു പെൺകഴുതയിൽ ഉണ്ടാകുന്ന സന്താനത്തിന്നു 'ഫിന്നി' എന്നു ഇംഗ്ലീഷുകാർ വിളിക്കുന്നു. ഇതും കോവർക്കഴുതയിൽ അടങ്ങിപ്പോയിട്ടുണ്ട്. ഇവക്കു ക്ഷീണം സഹിപ്പാനുള്ള ശക്തി എത്രയെങ്കിലുമുണ്ടുപോലും.

### ആനകൾ.

ഭയങ്കരവലിപ്പംകൊണ്ടും അത്യന്തബുദ്ധികൊണ്ടും, ആകൃതിയുടെ വിശേഷതകൊണ്ടും ആന കരയിലെ മററു ജന്തുക്കളെക്കാൾ മനുഷ്യന്റെ ബഹുമാനത്തിന്നു പാത്രീഭവിച്ചിട്ടുണ്ട്. കരയിൽ കാണുന്ന ജന്തുക്കളിൽവെച്ചു വലിപ്പംകൊണ്ടു മികച്ചുനില്ക്കുന്നതു് ആനതന്നെയാണ്. കാഴ്ചയിൽ ആനക്കു സ്വയസ്സുഖമായ ഒരു ഗാംഭീര്യം കാണുന്നുണ്ട്. യാതൊരു പിള്ളർകളിയും ഇതിനെ ബാധിച്ചിട്ടില്ല. തുമ്പിക്കൈ, വിയർപ്പില്ലായ്മ, വിരലില്ലാതെ നഖം കൊമ്പുപോലെ നീളുന്ന പല്ല്, അതിവലിപ്പം, നെഞ്ഞിന്മേൽ മുല, ഇവയൊക്കെ ഈ ജന്തുവിൽ സ്പഷ്ടമായിക്കാണുന്ന ആശ്ചര്യാവസ്ഥകളാണ്. ഇതിനെ എത്രതന്നെ കണ്ടാലും നമുക്കു മടുപ്പു തോന്നുകയില്ല. ഇന്ത്യയിലും ആ

ഫ്രിക്കയിലും മാത്രമേ ആനകളെ ധാരാളം കാണുകയുള്ളു. തുമ്പിക്കൈ വാസ്തവത്തിൽ ഒരു നീണ്ട മൂക്കാകുന്നു. ഓരോ സാധനങ്ങൾ പിടിച്ചെടുപ്പാനും, വെള്ളമെടുപ്പാനും, ശ്വാസം കഴിപ്പാനും തുമ്പിക്കൈ ഉപയോഗിക്കുന്നു തുമ്പിക്കയ്യുടെ അഗ്രത്തിൽ ഒരു വിരൽപോലെ നീണ്ട അവയവം (പുഷ്കരം) ഉള്ളതുകൊണ്ടു, നിലത്തിൽ വീണ് ഒരു ചെറിയ സൂചിയുംകൂടി ഇതിന്നു പ്രയാസം കൂടാതെ എടുപ്പാൻ സാധിക്കും. തല നല്ല സ്ഥൂലതയുള്ളതാണ് ചെവി വളരെ പരന്നു ഘനം കുറഞ്ഞതാകുന്നു. ഇതിന്റെ കഴുത്തു വളരെ കുറുതായതാണ്. കാലുകൾക്കു നല്ല നീളവും തടിയും ഉണ്ട്. മുട്ടിന്റെ നിർമ്മാണവിശേഷതകൊണ്ടു മുൻകാലുകൾ മുന്നോട്ടും പിൻകാലുകൾ പിന്നോട്ടും മടക്കേണ്ടിവരുന്നു. മനുഷ്യന്റെ അവയവങ്ങളുടെ പ്രകൃതിയും ഇപ്പോലെതന്നെയാണ് കാലിന്മേൽ അഞ്ചീതു നഖങ്ങൾ ഉണ്ട്. ആണിന്നു, (ആഫ്രിക്കാരാജ്യത്തിലെ ആനയാണെങ്കിൽ ആണിന്നും പെണ്ണിന്നും) മേലേ അണ്ണിയിലെ രണ്ടു പടന്നപ്പല്ലുകൾ വളരെ വലുതായി, കൊമ്പുകൾപോലെ, പുറകോട്ടും മേലോട്ടും ഉന്തിനില്ക്കുന്നു. താഴേയും മേലേയും ഉള്ള അണ്ണികളിൽ വേറെ പടന്നപ്പല്ലുകൾ കാണുകയില്ല. കണ്ണിന്നു തലയുടെ വലിപ്പത്തിന്നടുത്ത വലിപ്പം കാണുകയില്ല. വാൽ ഉരുണ്ടു നീണ്ടിട്ടും, അററത്തു പശുവിന്റെ മാതിരി, ഒരു പിടി നീണ്ട രോമമുള്ളതുമാകുന്നു. ഈ രോമം വളരെ തടിച്ചതാകുന്നു. പെണ്ണിന്നു മുൻകാലുകളുടെ മുമ്പിൽ രണ്ടു മുലകളുണ്ടാകും. തലയോട് (skull) വളരെ വലുതാണെ

ങ്കിലും അതിന്റെ ഉള്ള മുഴുവനും തലച്ചോർകൊണ്ടു നിറയപ്പെട്ടതാണെന്നു വിചാരിക്കരുത്. തലച്ചോറു തലയോട്ടിന്റെ ഒത്തനടുവിലാണ്. തലച്ചോറിന്റേയും തലയോട്ടിന്റേയും മദ്ധ്യേയുള്ളത്, സ്പഞ്ചുപോലെ തോന്നുന്ന എല്ലു മാത്രമാണ്. വലിപ്പമുള്ള പല്ലിന്നു നല്ല നീളവും വീതിയും ഉണ്ടു്. ഓരോ പല്ലുനിമ്നോന്നത ഭാഗങ്ങളാൽ നിറയപ്പെട്ടിരിക്കും. ആനയുടെ കവിളുകളിൽ ആകപ്പാടെ ആറു പല്ലുകൾ ഉണ്ടു്.

ആനകൾ സസ്യഭക്ഷകളാണ്. ഇല, ചുള്ളി, പൊടിപ്പു, പുല്ലു്, ഓട, കൂവ മുതലായ സാധനങ്ങൾ തിന്നും. തുമ്പിക്കൈകൊണ്ടു ചുററിപ്പിടിച്ചെടുത്തു കാലിന്മേൽ രണ്ടടി അടിച്ചിട്ടാണ് ഭക്ഷ്യങ്ങൾ വായിലെത്തിക്കുന്നത്. ഇതു കൂടാതെ തുമ്പിക്കൈക്കു സ്പർശഘ്രാണഗുണങ്ങൾകൂടി ഉണ്ടു്. ആപത്തുണ്ടെന്നു കാണുമ്പോഴൊ ഉറങ്ങുമ്പോഴൊ ഉടവു തട്ടാത്തവിധത്തിൽ ആന തന്റെ തുമ്പിക്കൈ മടക്കിവെക്കുന്നു. മരം വലിക്കുന്നതു പല്ലുകൊണ്ടു കടിച്ചിട്ടാണ്. ആനകളുടെ ബുദ്ധിയെപ്പററി അതിശയോക്തിപ്രധാനങ്ങളായ പല കഥകളും നടക്കുന്നുണ്ടു്. ഇന്ത്യയിലെ ആന മെരുങ്ങിയാൽ വളരെ ഇണക്കവും അനുസരണവുമുള്ള ഒരു ജന്തുവാകുന്നു. മരംവലിക്ക, അവയൊക്കെ അട്ടികളായി കൂട്ടിവെക്ക മുതലായ ആശ്ചര്യജനകങ്ങളായ അനേകം പ്രവൃത്തികൾ, ഇന്ത്യയിലെ ആനകൾ ചെയ്യുന്നുണ്ടു്. എന്നാലുംകൂടി താരതമ്യപ്പെടുത്തി നോക്കിയാൽ ഒരു നായക്ക് ഓരാനയേക്കാൾ ബുദ്ധിയേറുമെന്നാണ് എനിക്കു തോന്നുന്നത്. മുങ്ങിച്ചാകാൻപോകുമ്പോ

ഴോ, മററു ജന്തുക്കൾ എതൃത്തു കൊല്ലാൻ തുടങ്ങുമ്പോഴോ, സമീപത്തുണ്ടാകുന്ന ഒരാന, തൻെറ യജമാനനെ ചെന്നു രക്ഷിച്ചു എന്നു് ഒരിക്കലും വരുന്നതല്ല. ആനയുടെ മുമ്പിൽനിന്നു തൻെറ യജമാനനെ ഒരാൾ കുത്തിക്കൊന്നാലും ആന അനങ്ങുകയില്ല. ഇതൊക്കെ ആയാലും തന്നോടു ദയയോ ക്രൂരതയോ കാട്ടുന്ന കൎമ്മങ്ങളെയും തല്ക്കത്താക്കളെയും ആന ഒരിക്കലും മറക്കുകയില്ല. ആനകളുടെ കാൎയ്യത്തിൽ പ്രസ്ഥാപയോഗ്യമായ മറെറാരു അത്ഭുതം ഉണ്ടു്. കാലഗതികൊണ്ടു മരണം പിടിപ്പെട്ട ആനകളുടെ ശവങ്ങളോ അസ്ഥിക്കൂടോ ഇതുവരെ ഇന്ത്യയിൽനിന്നാകട്ടെ ആഫ്രിക്കയിൽനിന്നാകട്ടെ കണ്ടു കിട്ടീട്ടില്ല.

ഇന്ത്യയിലെ ആന—

ഇവയെ കാട്ടിലും നാട്ടിലും കാണും. നെററി പരന്നിട്ടും അതിൻെറ മദ്ധ്യത്തിൽ കുംഭം തള്ളിനിന്നിട്ടുമാണു്. ചെവി ആഫ്രിക്കയിലെ ആനയുടെ ചെവിയേക്കാൾ ചെറുതാണു്. നിറം ക്ഷാരവൎണ്ണം പാഞ്ഞകറുപ്പാണു്. ചിലപ്പോൾ നെററിമേലും മററും പാണ്ടുപിടിച്ചപോലെ ഉള്ള ചില വൎണ്ണഭേദങ്ങൾ കാണും. ബൎമ്മ, സയാം മുതലായ ദിക്കുകളിൽ വെള്ളാനകളെ കാണുന്നുണ്ടു്. കൊമ്പൻ ഒമ്പതടിയും പിടി എട്ടടിയും ഉയരമുണ്ടാകും. പന്ത്രണ്ടടി ഉയരമുള്ള ജന്തുക്കളെയും കണ്ടിട്ടുണ്ടു്. ഒരാനയുടെ ഘനം 2 തൻ 17 ശതത്തുക്കം 1 കാലംഗം 25 റാത്തൽ ആണത്രെ. പിടിക്കു കൊമ്പില്ല. കൊമ്പു് അഞ്ചടി മുതൽ എട്ടടിവരെ നീളമുണ്ടാകും. സാധാരണയായി ഒരു കൊ

മ്പിന്റെ ഘനം 75 റാത്തലാണെങ്കിലും 157 റാത്തൽ തൂക്കമുണ്ടായ കൊമ്പുകളും കണ്ടുകിട്ടിയിരിക്കുന്നു. കൊമ്പില്ലാത്ത ആണാനക്കു മോഴ എന്നു പേരുണ്ട്. 25 വയസ്സു തികഞ്ഞാലെ ഒരാനക്കു പൂർണ്ണവളർച്ച് എത്തുകയുള്ളു. ഒരാന 150 വയസ്സുവരെ ജീവിക്കുമെന്നു കേൾക്കുന്നു. മുളക്കൂട്ടങ്ങളും വലിയ മരങ്ങളും നിറഞ്ഞ കാടുകളുള്ള കുന്നും താഴ്‌വാരവും കാണുന്ന ദിക്കുകളിലാണ് ആനകൾ കടന്നുകൂടുന്നത്. ഉഷ്ണകാലത്ത് അടുക്കെ വെള്ളം കിട്ടുന്ന ഭയങ്കരവനങ്ങളിൽ ഇവ മേയുന്നു. ഉഷ്ണം ഇവയ്ക്കു ദുസ്സഹമാണ്. ഒരു കാട്ടിൽനിന്നു മറെറാരു കാട്ടിലേക്കു പോകുമ്പോൾ ഒരു കൂട്ടം ആന, ഒന്നു മറേറതിന്റെ വഴിയിലായി നീണ്ടചാലിട്ടപോലെ മാത്രം നടക്കുന്നു. ഒരു കൂട്ടത്തിൽ 30 മുതൽ 50 വരെ ആനകളുണ്ടാകും നൂറാനകളുള്ള കൂട്ടത്തെയും ഇടക്കിടെ കാണാം. തലവനായി മുന്നിൽ നടക്കുന്നതു മിക്കവാറും സമയത്ത് ഒരു പിടിയാണ്. കൊമ്പന്മാരൊക്കെ പിന്നിലാണ് നില്ക്കുന്നത്. ചിലപ്പോൾ ചില കൊമ്പന്മാർ ഒററതിരിഞ്ഞു നടക്കും. ഇങ്ങിനെയുള്ള ഒററാനകൾ അത്യന്തം അപായികളും ക്രൂരന്മാരുമാകുന്നു. ഇന്ത്യയിലെ ആനകൾ ഓടകളും, ആനക്കുവകളും, കരിമ്പുകളും, മുളകളും, ഇലകളും കാട്ടുവാഴക്കകളും മററും തിന്നും. ആനകൾ രാവും പകലും ഒരുപോലെ മേയുവാൻ നടക്കും. കുളിക്കുന്നതും നനഞ്ഞ മണ്ണിൽ കിടന്നുരുളുന്നതും ആനകൾക്കു ബഹുരസമായ പ്രവൃത്തിയാകുന്നു. ചൂടു തോന്നുമ്പോൾ തുമ്പിക്കയ്യിൽ വെള്ളം നിറച്ചു ദേഹത്തിൽ ആകപ്പാടെ തളിക്കും. ചിലപ്പോൾ

മണ്ണും ഇലയുംവാരി പുറത്തിടും. ആന നല്ലവണ്ണം നീന്തും. എഴുപത്തൊമ്പതാനകളുണ്ടായിരുന്ന ഒരു കൂട്ടം ആറു മണിക്കൂർ നേരം നീന്തിക്കൊണ്ടുതന്നെ കഴിച്ചുവെന്ന് സെണ്ടേർസൻഡ്വാരകണ്ടതായിപ്പറയുന്നു. നീന്തുമ്പോൾ ചിലപ്പോൾതല മാത്രവും, വേറെ അവസരങ്ങളിൽ തുമ്പിക്കയ്യുടെ അററം മാത്രവും വെള്ളത്തിൻ മീതേ കാണുന്നു. കൊല്ലപ്പെട്ട ആനയുടെ ദേഹം ഒരിക്കലും വെള്ളത്തിൽ താണുപോകയില്ല. സാധാരണയായി ഒരാനയുടെ ഗതിവേഗത മണിക്കൂറിൽ 15 നാഴിക മാത്രമാണ്. എന്നാൽ ഇവയുടെ അടുത്തെത്തിയാൽ, ഒരു മനുഷ്യന്ന് ആനയെക്കാൾവേഗം ഓടി രക്ഷപ്പെടാൻ കഴിയുമെന്നു വിചാരിക്കുന്നത് അബദ്ധമാണ്. ആനകൾക്കു തുള്ളാനും ചാടാനും സാധിക്കയില്ല. 7 അടി വീതിയുള്ള ഒരു ചാലുതന്നെ ആനക്കു ചാടിക്കടപ്പാൻ കഴികയില്ല. എന്നാൽ കുന്നു കേറാൻ ഇവക്കു യാതൊരു പ്രയാസവും കാണുന്നില്ല. ഇറങ്ങുന്നതു വളരെ സൂക്ഷിച്ചിട്ടായിരിക്കും. സ്വഭാവംകൊണ്ടു നോക്കിയാൽ ഇന്ത്യയിലെ ആന മിക്കവാറും സമയത്ത് ഒരു ഭീരുതന്നെയാണ് ഒരു ശത്രുവിനെ എതിരിടുന്നതിനേക്കാൾ വിട്ടു പായുന്നതിനാണ് ശുഷ്കാന്തി കാണുന്നത്. എന്നാൽ ഒററാന ഈ മാതിരിയാണെന്നു കരുതിപ്പോകരുത്. ഇവ അനാവശ്യമായി ആളുകളെ പിടിച്ചു കൊല്ലും. ചിലപ്പോൾ നിരത്തിന്റെ അരികെ ഒളിച്ചുനിന്ന് ആ വഴിയായി അറിയാതെ വരുന്ന വഴിപോക്കരെ ഒററാന പിടിച്ചുകൊന്നുകളയാൻ മടിക്കുന്നില്ല. മനുഷ്യനെക്കിട്ടിയാൽ ചവിട്ടിത്തേച്ചിട്ടൊ ചവിട്ടിപ്പിടിച്ചു കാ

ലുകൾ പറിച്ചെടുത്തിട്ടോ കുലചെയ്യുന്നു. സമീപത്ത് ഒ
രാളെ കിട്ടിപ്പോയാൽ ഏതു കാട്ടാനയും വെറുതെ വിടു
ന്നില്ല. ഒററാനയെപ്പോലെതന്നെ കാട്ടിക്കൂടെയുള്ള പി
ടിയും അടുത്തു കിട്ടിയാൽ ആളുകളെ കൊല്ലാതെ വിടി
ല്ല. ഏശുക്കാൻ പാഞ്ഞുവരുമ്പോൾ ഇന്ത്യയിലെ ആന
തുമ്പിക്കൈ പൊക്കിപ്പിടിക്കും. ശത്രുക്കളെ ചോടെ ഇ
ട്ടു കാൽകൊണ്ടു ചവിട്ടിത്തേച്ചുകളഞ്ഞാൽ ഒരു പോങ്ങ
മാംസക്കഷണമല്ലാതെ മറെറാന്നു അവിടെകാണുകയില്ല.
കൊമ്പന്മാർ കൊമ്പുകൊണ്ടു കുത്തിക്കൊല്ലുകയും ചെ
യ്യും. കൊല്ലത്തിൽ ഒരിക്കൽ കൊമ്പനു മദം പൊട്ടുക
എന്നൊരു സമ്പ്രദായമുണ്ട്. നെററിമേലുള്ള രണ്ടു ചെ
റിയ ദ്വാരങ്ങളിൽകൂടെ താറുപോലെ കറുത്ത ഒരു നീർ
ഒലിച്ചു തുടങ്ങുമ്പോൾ ആനക്കു ഭ്രാന്തു പിടിപ്പാൻ കാലമാ
യെന്നു മനസ്സിലാക്കാം. എന്നാൽ ഈ ഭ്രാന്തു വളരെ ദി
വസത്തോളം നിലനില്ക്കയില്ല. ഈ ചിഹ്നം കാണു
മ്പോൾ, മെരുങ്ങിയ ആനകളെതന്നെ ചങ്ങലക്കിടേണ്ട
താണ്. ഗർഭകാലം ഒരാനക്ക് ഒരു കൊല്ലത്തിലും ജാസ്തി
യുണ്ടെന്നു കേൾക്കുന്നു. ഓരോ പ്രസവത്തിൽ ഓരോ കു
ട്ടിയിൽ ജാസ്തി ജനിക്കാറില്ല. പ്രസവിച്ച ഉടനെ ഒരു കു
ട്ടി ഒരു വാര ഉയരവും 200 റാത്തൽ തൂക്കവും ഉണ്ടാകും.
കുട്ടി പാൽ കുടിക്കുന്നത് അതിന്റെ വായകൊണ്ടാണ്.
തുമ്പിക്കൈകൊണ്ടല്ല. കാട്ടാനകളെ വെടിവെക്കാൻ
ചെല്ലുന്നത് എത്രയോ അപായകരമായ ഏർപ്പാടാണ്.
തലയോട്ടിൽ ഏതു ഭാഗത്തിലാണ് തലച്ചോറിന്റെ ഇ
രിപ്പെന്നറിയാതെ, തലയിൽ തോന്നിയേടത്തു വെടിവെ

ക്കുന്നതു വെറുതെയായിരിക്കും. ചില സമയം രണ്ടു കൊമ്പന്മാർ യുദ്ധത്തിന്നൊരുമ്പെട്ടാൽ ഒന്നു രണ്ടു ദിവസംകൊണ്ടൊന്നും യുദ്ധം സമാപ്തമാകയില്ല. ചിലതിന്റെ വാൽ ശത്രുവിന്റെ കടിപെട്ടിട്ടു മുറിഞ്ഞു പോകും. ആനകളെ പിടിക്കാൻ നാട്ടുകാർ ഒന്നു രണ്ടു സൂത്രങ്ങൾ എടുക്കുന്നുണ്ട്. ഒന്ന് ആനവരാനിടയുള്ള ദിക്കുകളിൽ ആനവാരിക്കുഴികൾ കുത്തിവെച്ചിട്ടാണ്. കുഴിയിൽ വീണാൽ കുഴി ക്രമേണ നികത്തിക്കൊണ്ടുവന്നിട്ടാണ് ആനയെ പുറത്തു കൊണ്ടുവരുന്നത്. കുഴിയിൽവീണ ആനക്കു ആളുകൾ പാറാവു നില്ക്കാതെ പോയാൽ രാത്രി മററുള്ള ആനകൾ വന്നു തങ്ങളുടെ കൂററുകാരനെ രക്ഷപ്പെടുത്താൻ ശ്രമിക്കും. ആനകളെ പിടിക്കാൻ മറെറാരു സൂത്രം മെരുങ്ങിയ പിടകളെ കാട്ടിൽ വിട്ടിട്ടാണ് ഇവയുടെ അടുക്കെ കാട്ടുകൊമ്പന്മാർ വന്നു ഇണചേരാൻ ശ്രമിക്കുമ്പോൾ കാലിന്നു കുടുക്കിട്ടു ചില ധീരന്മാർ അവയെ വന്മരത്തോടു കെട്ടിക്കളയും. മറെറാരുവിദ്യ 'കെഡ്ഡു' എന്നു വിളിച്ചുവരുന്ന എത്രയോ വലിയ ആലകൾ ഉണ്ടാക്കി ആനക്കൂട്ടത്തെ അതിൽ തെളിച്ചാക്കി, ആലയുടെ പ്രവേശനദ്വാരം ഭദ്രമാമായിപ്പൂട്ടികളഞ്ഞിട്ടാണ്. മൂന്നാമത്തെ സൂത്രംകൊണ്ടു ആനകളെ വളരെ പിടിക്കുന്നതു മൈസൂർ രാജ്യത്തിൽനിന്നാണ്. കാട്ടാനകളെ പിടിക്കുമ്പോൾ മനുഷ്യന്മാർ ചില ക്രൂരകർമ്മങ്ങൾ ചെയ്യാറുണ്ട്. മററു രാജ്യങ്ങളിൽ കൊണ്ടുപോയി വില്ക്കാനാണെങ്കിൽ, ഈ ക്രൂരന്മാർ, നല്ലവണ്ണം മെരുങ്ങാത്ത ആനകൾ കൂന്നാ തങ്ങളുടെ ചൊല്പടി

കു കീഴടങ്ങാൻവേണ്ടി ഇവററയെ വളരെ വേദനിപ്പിക്കുന്നു. മൂൎദ്ധാവിലും അണ്ണിയിലും കാലിന്റെ അടിക്കും വലിയ ആണികൾ തറച്ചുതാഴ്ത്തുന്നു. ചില നിർഭാഗ്യന്മാർ, വിവരമില്ലാതെ ഇവയെ വാങ്ങിയാൽ ഏറെക്കാലം കഴിയുംമുമ്പെ ഇവ ചത്തുപോകുന്നതിൽ ആശ്ചര്യപ്പെടാനില്ലല്ലോ. ആന മനുഷ്യന്നു വളരെ ഉപയോഗമുള്ള ഒരു ജന്തുവാകുന്നു. ഒരു പിടിക്കു 5,000 കവിയെയുണ്ടാകും. ലക്ഷണം തികഞ്ഞ ഒരു കൊമ്പന്നു ഇരുപതിനായിരം ഉറുപ്പിക വില ഉണ്ടാകും. പട്ടാളക്കാരുടെ സാമാനങ്ങൾ ഏററിക്കൊണ്ടുപോവാനും, വലിയ തോക്കുകൾ ഇഴച്ചുകൊണ്ടുപോവാനും മരം വലിക്കാനും, എഴുന്നെള്ളത്തിന്നും ആനയെ ഉപയോഗിക്കുന്നു. മരം കടിച്ചു വലിപ്പിക്കുന്നത് എത്രയോ ക്രൂരകൎമ്മമാണ്. അല്പകാലത്തിന്നുള്ളിൽ അങ്ങിനെ വലിക്കുന്ന ആനയുടെ പല്ലു കൊഴിഞ്ഞുപോകും. ഒരിക്കൽ ഒരാനക്കാരൻ വളരെ നിഷ്കൎഷിച്ചു ഒരാനയെക്കൊണ്ടു മരം വലിപ്പിച്ചപ്പോൾ, ഈ സാധുജന്തു മരംകടിച്ചു ഉടനെ പല്ലു നിലത്തു വീഴുകയും, പിന്നാലെതന്നെ ഏകദേശം അരപ്പാത്രം ചലവും ചോരയും ചൊരികയും ചെയ്തു. അപ്പോൾ എത്ര വേദനസഹിച്ചിട്ടായിരിക്കണം ഈ ജന്തു കുറേകാലം മരം വലിച്ചിരുന്നത്. ആന അലങ്കാരത്തിന്നും ആഡംബരത്തിന്നും പററിയ ഒരു ജന്തുവാകുന്നു. രാജാക്കന്മാർ ഇവയുടെ പുറത്ത് അമ്പാരിയും കെട്ടിക്കേറി നടക്കുന്നു. ഓരോ ക്ഷേത്രങ്ങളിൽ ഉണ്ടാകാറുള്ള എഴുന്നെള്ളത്തിന്നു നെററിപ്പട്ടം കെട്ടി ഇവയെ മുമ്പിൽ നടത്തുന്നതു വളരെ ഭംഗിയുള്ള

കാഴ്ചയാണ്. ഭയപ്പെട്ടുപോയ ആന, തിരിഞ്ഞു പിറകെയല്ലാതെ ഒരിക്കലും കുതിരയെപ്പോലെ മുന്നോട്ടു പായുകയില്ല. നരി നായാട്ടിന്ന് ആനകളുടെ കഴുത്തിലേറി ശിക്കാറികൾ പോകും. ആന മിക്കസമയത്തും ഒരു ക്രുദ്ധനായ നരിയെ കണ്ടുമുട്ടുമ്പോൾ ഭയപ്പെട്ടുപോകുന്നു. ഇന്ത്യയിൽ പണ്ടൊരു കാലത്ത് ആനകളെ യുദ്ധത്തിന്നും ഉപയോഗിച്ചിരുന്നു. തോക്കില്ലാത്ത ആ കാലത്തു പോർക്കളത്തിൽ വലിയ മുൾത്തടിയുമായി ഇറങ്ങിവരുന്ന ഒരാന എത്ര ഭയങ്കരനായിരിക്കണം എന്നാലോചിച്ചുനോക്കുവിൻ.

ആഫ്രിക്കയിലെ ആന— (The African elephant)

ഈ ആനക്ക് ഇന്ത്യയിലെ ആനയോളം ബുദ്ധിയില്ല. എന്നാൽ വലിപ്പംകൊണ്ട് ഈ ആന ഇന്ത്യയിലെ ആനയേക്കാൾ ഗംഭീരനാകുന്നു. ചെവി വളരെ വലുതാണ് മിണ്ടാതിരിക്കുമ്പോൾ ചെവികൊണ്ടു ചുമൽ ആകപ്പാടെ മൂടിപ്പോകുന്നു. തലയും ചെവിയും പിന്നോക്കം പായുന്നപോലെ തോന്നും. കണ്ണ് അല്പം വലുതാണ്. തുമ്പിക്കയ്യുടെ അററത്തു വിരൽപോലെയുള്ള രണ്ടംഗങ്ങൾ ഉണ്ട്. ഒന്നു മുന്നിലും ഒന്നു പിന്നിലുമായിട്ടാണ് ഈ അംഗങ്ങളുടെ നില്പ് പിൻകാലിന്മേൽ മൂന്നു നഖങ്ങൾ മാത്രമേ ഉള്ളു. കൊമ്പനും പിടിക്കും കൊമ്പുകളുണ്ട്. കൊമ്പ് ഇന്ത്യനാനയുടെ കൊമ്പേക്കാൾ വലിപ്പമുള്ളതാകുന്നു. ആഫ്രിക്കൻആന സാധാരണ പത്തടി പൊക്കമുണ്ടാകും. നീളം 23½ അടിയും വണ്ണം 10½ അടിയും കാണും. ഘനം 4 മുതൽ 8 ശരത്തുക്കും 4 റാത്തലാണ്.

11 അടി പൊക്കവും 1½ടൻ ഘനവുമുണ്ടായിരുന്ന ചില ഭയങ്കരന്മാരെയും ഈ കൂട്ടരിൽ കണ്ടിട്ടുണ്ട്. 1874-ൽ ലണ്ടൻ പട്ടണത്തിൽവെച്ചു വിററിരുന്ന ഒരു കൊമ്പിന്നു 188 റാത്തൽ ഘനമുണ്ടായിരുന്നു. അതിൻെറ നീളം 9½ അടിയായിരുന്നു. ഇതുവരെ കണ്ടുകിട്ടിയ കൊമ്പുകളിൽവെച്ചു ഏററവും നീളമുള്ളതിന്നു ഏകദേശം 21 അടി നീളമുണ്ടായിരുന്നു. എന്നാൽ ഇത് എത്രയോ അപൂർവ്വാവസ്ഥയാണ്. ശക്തികൊണ്ടും ചുറുചുറുക്കകൊണ്ടും ഈ ആന ഇന്ത്യനാനയേക്കാൾ മിടുക്കനാണ്. കിഴക്കാന്തൂക്കമായതും പാറകൾ വേറിക്കിടക്കുന്നതും ആയ പ്രദേശങ്ങളിൽക്കൂടെ ഇവയ്ക്കു ശീഘ്രമായി ഗതാഗതം ചെയ്യാൻ സാധിക്കും. സ്വഭാവംകൊണ്ടു നോക്കിയാൽ ബഹു ക്രോധിയാണ്. ഇന്ത്യനാന തിന്നുന്നതിനേക്കാൾ ഉറപ്പുള്ള സാധനങ്ങൾ തിന്നുന്നതിന്നു ഇവയ്ക്കു യാതൊരു ക്ലേശവും കാണുന്നില്ല. ഒരു മാതിരി തടിയുള്ള വൃക്ഷങ്ങൾ ഇവ മുറിച്ചു അതിൻെറ ഇളങ്കൊമ്പുകൾ തിന്നും. കിഴങ്ങുകളും ഇവ ധാരാളം തിന്നും. മധുരപദാത്ഥങ്ങളോട് ഈ ആനയ്ക്കു വലിയ കമ്പമാണ്. ഉയന്ന ഒരു പന പിടിച്ചുകലുക്കി അതിൻെറ കായകൾ താഴെ തള്ളിയിടാൻ ഇവയ്ക്കു ലക്ഷ്യമില്ല. താഴെ വീണുകിടക്കുന്ന ചെറുപഴങ്ങൾ പെറുക്കിത്തിന്നുന്നതും ഇത് ഒരു കുറവായിക്കരുതീട്ടില്ല. ഒരു സാമാന്യം വലിയ മരം തള്ളിയിടാൻ രണ്ടാനകൾ ഒന്നിച്ചുചേൻ ശ്രമിക്കുന്നതും ഒരു അപൂർവ്വകാഴ്ചയല്ല. പന്നിയെപ്പോലെ നിലംകുഴിപ്പാനുള്ള ശക്തിയും ഈ ഗംഭീരന്മാക്കുണ്ട്. അല്ലാതെ, കിഴങ്ങുകൾ

കിളച്ചെടുപ്പാൻ സാധിക്കയില്ലല്ലോ. ഈ ആവിശ്യത്തിന്നായിരിക്കും കൊമ്പനും പിടിക്കും ഒരുപോലെ നീണ്ട കൊമ്പുകൾ ദന്തമായിട്ടുള്ളത്. ഉച്ചയാകുമ്പോൾ ഇവ ഘോരവനങ്ങളിൽ കടന്നുകൂടുന്നു. നിന്നിട്ടാണ് ഇവ ഉറങ്ങുന്നത്. ഇരുന്നൂറെണ്ണമുണ്ടായിരുന്ന ഒരു കൂട്ടം ആനയെ ഡെലസ്സ്ധുരകണ്ടിരുന്നുപോലും. ചെറിയ കുട്ടിയാനകളും ഇവയുടെകൂടെത്തന്നെ ഉണ്ടാകും. ദൂരെ നില്ക്കുന്ന ആളുകളെ മണത്തറിവാനുള്ള ശക്തിയും ഇവക്കുണ്ട്. സാധാരണ ആളുകൾ അടുത്തെത്തുന്നുണ്ടെന്നു മണത്തറിഞ്ഞാൽ അവിടുന്നു തെററിക്കളയും. ആഫ്രിക്കനാനകളെ അവിടത്തെ നാട്ടുകാർ ഇന്ത്യക്കാരെപ്പോലെ ഇണക്കാൻ ശ്രമിക്കാറില്ല. കാത്തിജീനിയക്കാർ പണ്ട് ഇവയെ യുദ്ധത്തിന്നുപയോഗിച്ചിരുന്നു. ഹാനിബാൾ എന്ന സെനാനായകന്റെ ഒന്നിച്ചു ആൽപ്സ്മലയും കടന്നു 37 ആനകളും വന്നിരുന്നു. ഇതൊക്കെ ആലോചിച്ചാൽ ആഫ്രിക്കനാനകളേയും ഇന്ത്യനാനകളെപോലെ മെരുക്കാൻ സാധിക്കുമെന്നു ഊഹിക്കാം. ആഫ്രിക്കയിലെ നാട്ടുകാർ ചിലപ്പോൾ ഇവ നില്ക്കുന്ന സ്ഥലത്തിന്റെ നാലുഭാഗത്തും തീ വെച്ചു, ഇവയെ കൊല്ലാറുണ്ട്. അറബികൾ ആനകളെ തരത്തിന്നു കാണുമ്പോൾ അതിന്റെ വഴി വള്ളിവെട്ടി മുറിച്ചു, അതിനെ ഇളകാൻ പാടില്ലാതാക്കുന്നു. വേറെ ചിലർ അത്യന്തം ഘനമുള്ള ചില സാധാനങ്ങൾ ആനകൾപോകുന്ന വഴിക്കുള്ള വൃക്ഷക്കൊമ്പുകളിൽ തൂക്കിവെച്ചു, നല്ല തരത്തിന് ആനയുടെ പുറത്തു വീഴ്ത്തുന്നു.

തദ്ദേശക്കാർ ഇവയുടെ മാംസം തിന്നും. കാലിന്റെ ഉള്ളടി ഔഷധത്തിനായി ഉപയോഗിക്കുന്നു... 

ള്ളടി ഔഷധലാണെന്നു കേൾക്കുന്നു. നായാട്ടുകാർ ഈ ജന്തുക്കളിൽനിന്നു അതിശയകരമാകുംവണ്ണം രക്ഷപ്രാപിച്ച സംഭവങ്ങൾ എത്രയെങ്കിലും ഉണ്ടായിട്ടുണ്ട്. രോമാഞ്ചമുണ്ടാക്കുന്ന ആ വക വിവരങ്ങളൊന്നും സ്ഥലച്ചുരുക്കത്താൽ ഇവിടെ പ്രസ്ഥാപിക്കാൻ സാധിക്കാത്തതുകൊണ്ട് എനിക്കു സങ്കടമുണ്ട്.

10-ാംവർഗ്ഗം മാംസഭോജികൾ—(Carnivora)

ഈ വർഗ്ഗത്തിൽപെട്ട മിക്കജന്തുക്കളും മററു ജന്തുക്കളുടെ മാംസമാണ് ആഹാരമായി വരിച്ചിട്ടുള്ളത്. പൂച്ച, മെരു, നരി, നായ, മോറ, കരടി മുതലായ എല്ലാ ജന്തുക്കളും ഈ വർഗ്ഗക്കാർതന്നെയാണ്. മാംസഭോജികളൊ വാനരന്മാരൊ അധികം ബുദ്ധിയുള്ള ജന്തുക്കൾ എന്നു ശാസ്ത്രജ്ഞന്മാർക്ക് ഇതുവരക്കും തീർച്ചപറവാൻ സാധിച്ചിട്ടില്ല. ഈ രണ്ടു വർഗ്ഗങ്ങളുടെ സഹവാസവും ഉപജീവനവും വ്യത്യസ്തരീതിയിലായിരിക്കകൊണ്ടും, ഓരൊ രീതിയിൽ ഓരൊ വർഗ്ഗക്കാർ അതിബുദ്ധി കാണിക്കുന്നതുകൊണ്ടും, ഇന്നെ വർഗ്ഗക്കാരാണ് ബുദ്ധി ജാസ്തിയുള്ളവരെന്നു തീർച്ചപ്പെടുത്താൻ എളുപ്പമല്ല. മാംസഭോജികളിൽ ചില ജാതികൾ വെള്ളത്തിലും അധിവസിക്കുന്നതുകൊണ്ടു, എല്ലാററിന്നും യോജിക്കുന്ന ചില പൊതുവായ ലക്ഷണങ്ങൾ പറവാൻ സാധിക്കയില്ല. ഇവയ്ക്കു വിരലുകളിന്മേൽ കൂർത്തുവളഞ്ഞ നഖങ്ങൾ ഉണ്ടാകും. ഇവയുടെ നായപ്പല്ലുകൾ വലുതാണ്. ഈ വലിയ വർഗ്ഗത്തെ മൂന്നു ഉപവർഗ്ഗങ്ങളാക്കാം. 1. സമുദ്രത്തിൽ അധിവസിക്കുന്ന ന

ഭോജികരം. 2. നായകളും ക്രൂരമൃഗങ്ങളും 3. പൂച്ചകളും ക്രൂരമൃഗങ്ങളും.

സമുദ്രത്തിലെ മാംസഭോജികൾ —

നിരന്തരമായ സമുദ്രാവാസംകൊണ്ടു ശരീരപ്രകൃതിക്ക് അതിശയകരങ്ങളായ മാററങ്ങൾ സിദ്ധിച്ച ജന്തുക്കളിൽ ഒരു കൂട്ടർ ഇവയാണെന്നു നിസ്സംശയംപറയാം. നീന്തുവാനുള്ള സൌകര്യത്തിന്നുവേണ്ടി കൈകാലുകളുടെ വിരലുകൾ തോൽകൊണ്ടു മൂടപ്പെട്ടിട്ടും തുഴപോലെ പരന്നിട്ടുമാണ്. ഇവയുടെ വാൽ വളരെ ചെറുതാകുന്നു. അല്പനേരം കിടന്നാശ്വസിപ്പാനും, കുട്ടികളെ പ്രസവിച്ചു വളത്താനുമല്ലാതെ ഇവററ കരയ്ക്കു കേറുകയില്ല. ഭൂമിയിൽകൂടെ നടപ്പാൻ ഇവക്കു വളരെ പ്രയാസം കാണുന്നുണ്ട്. ചിലതു കടലിൽനിന്നു പുഴകളിലും നീന്തിവരും. ഈ ജാതി ജന്തുക്കൾക്കു വളരെ ബുദ്ധിയുണ്ടെന്നു കേൾക്കുന്നു. ഇവ ക്ഷണത്തിൽ മെരുങ്ങുകയും ചെയ്യും. മത്സ്യം, ശുക്തിജം, ചെമ്മീൻ മുതലായ ജീവികളാണ് ഇവയുടെ പ്രധാനാഹാരം. ഇവ പലജാതികളുള്ളതിൽ ചില ജാതികളെ മാത്രം അല്പം വിവരിക്കാം.

ചെവിയുള്ള കടൽപൂച്ചകൾ —(The eared Seals)

ചെവി വളരെ ചെറുതാണ്. കാലും കയ്യും ഏകദേശം സമനീളമാണ്. ഇവയുടെ തോൽ കച്ചവടാവിശ്യമായി വളരെ ശേഖരിക്കാറുണ്ട്. ഇവയുടെ നെയ്യും വളരെ ഉപകാരമുള്ളതാണ്. ഇവ മിക്കസമയത്തും കരക്കു കേറിക്കിടക്കുന്നതു കാണും. ഒരാണിന്നു വളരെ പെണ്ണുങ്ങൾ വേണം. ആൺ പെണ്ണുങ്ങൾക്കു വലിപ്പമുള്ള

താണ്. ഇവ പ്രസവിക്കാൻ വരുന്നത് ഓരോ പ്രത്യേക സ്ഥലത്താണ്. പെണ്ണുങ്ങൾ എത്തിച്ചേരുംമുമ്പേ ആ സ്ഥലത്ത് ഒന്നാമതായി വരുന്നതു പ്രായംതികഞ്ഞ ആൺജന്തുവാണ്. നല്ല സ്ഥലം ഒന്നു തിരഞ്ഞെടുത്താൽ ആ സ്ഥലം കൈവശപ്പെടുത്താൻ പിന്നെ വരുന്ന ആണുങ്ങളുമായി വേണ്ട ലഹളകൾ നടക്കും. വളരെ ശക്തിയുള്ള ആണിന്നു മററുള്ള ആണുങ്ങളെക്കാൾ അധികം പെണ്ണുങ്ങളെ കിട്ടും. എന്നാലും ഒരാണിന്റെ അധീനത്തിൽ 15 പെണ്ണുങ്ങളിൽ ജാസ്തി ഉണ്ടാകയില്ല. പെണ്ണുങ്ങളെ രക്ഷിപ്പാൻ നില്ക്കുന്ന ഓരോ ആൺ ഒരാഴ്ചയോളം തീൻകഴിക്കാതെ നിന്നുകളയാറുണ്ട്.

തെക്കൻകടൽ സിംഹം-(The Sowthern Sea lion)

ചെവിയുള്ള കടൽപൂച്ചകളിൽ പെടുന്നതാവുന്ന ഒരു ജാതി ഇതാണ്. ഇതിന്റെ അധിവാസം തെക്കേഅമേരിക്കയിലെ സമീപമാണ്. കഴുത്തിന്മേൽ നീണ്ട രോമങ്ങളുള്ളതുകൊണ്ടാണ് ഇതിന്നു കടൽസിംഹം എന്ന പേർ സിദ്ധിച്ചത്. ഈ ജാതി ജന്തുക്കൾ ഏഴടിയിൽ ജാസ്തി നീളമുണ്ടാകമെന്നു പറയുന്നു. ഇവ സഞ്ചരിക്കുന്നത് കൂട്ടംകൂട്ടമായിട്ടാണ്. ഓരോ കൂട്ടത്തിൽ കലമേനി പതിനഞ്ചെണ്ണമുണ്ടാകും. ഓരോ കൂട്ടംവന്നു കരയിൽ കേറിയാൽ ഒരാൺ എല്ലായ്പ്പോഴും കാവലായി നില്ക്കുന്നു. ഇവൻ ഒരു ഉയൎന്ന സ്ഥലത്തിൽ കേറി, കഴുത്തും തലയും പൊന്തിച്ച് ചുററൊടുചുററും നോക്കിക്കൊണ്ടുതന്നെ ഇരിക്കുന്നു. ഇവൻ ഒന്നു ചിനക്കുകയോ മുരളുകയോ ചെയ്താൽ വല്ല ആപത്തും ഉണ്ടായിരിക്കുമെന്നു കരുതി,

തൽക്ഷണം മററുള്ളവ ഒന്നരപ്പാടെ വെള്ളത്തിൽ ചാടുന്നു. എന്നാൽ ആ സ്ഥലവുംവിട്ടു വളരെ അകലെ ഇവ പോയ്ക്കളയുന്നില്ല. ഇവ വെള്ളംകുടിക്കാറില്ലെന്നു ലേക്കോമ്ട് എന്ന ശാസ്ത്രജ്ഞൻ ദൃഢമായിപ്പറയുന്നു. ഇതിലും ആശ്ചര്യം ഇവ പതിവായി ചരൽ തിന്നുവരുന്ന സമ്പ്രദായമാണ്. ഒരു പ്രസവത്തിൽ ഓരോ കുട്ടിയെ ഉണ്ടാകയുള്ളു. ഇണചേരുന്ന കാലങ്ങളിൽ ആണുങ്ങൾ അന്യോന്യം അതിഘോരമായ യുദ്ധം നടക്കും. പെണ്ണുങ്ങൾ ഒന്നുംചെയ്യാതെ വെറുതെ നോക്കിക്കൊണ്ടിരിക്കും. ആ സമയത്ത് ആൺ വളരെ ശൌര്യം കാണിക്കും. മനുഷ്യർ എതിരായിച്ചെന്നാൽകൂടി പൊരാളികൾ വിട്ടുപോകയില്ല.

ചെവിയുള്ള കടൽപ്പൂച്ചകളിൽ പെടുന്ന മറെറാരു ജാതി ജന്തു വടക്കൻ കടൽസിംഹമാകുന്നു.

(The Northaern sea Lion)

ഇതിന്നു കഴുത്തിൽ നീണ്ട രോമമില്ല. ഈ ജാതി ജന്തുക്കൾ വളരെ വലിപ്പം വെക്കും. ഒന്നു 13 അടി നീളവും 1300 റാത്തൽ ഘനവുമുണ്ടാകും. ഇവയെ കാണുന്നതു ബെറിങ്ങ് കടലിലാണ്. മുഖത്തിന്നു സിംഹത്തിന്റെ ഒരു ഛായ ഉണ്ട്. കാഴ്ചയിൽ ഒരു മാതിരി ഭയങ്കരനാണ്. മനുഷ്യൻ വളരെ അടുത്തു ചെല്ലുംമുമ്പെതന്നെ ഇവ സമുദ്രത്തിൽ ചാടിക്കളയും. ഒരു ചെറിയ ദ്വീപിൽ ഈ ജാതി ജന്തുക്കൾ ഇരുപത്തയ്യായിരത്തിൽ അധികം ഒത്തുകൂടിയതു കണ്ടിട്ടുണ്ട്. ഇവയെ വർഷംതോറും സംഖ്യയില്ലാതെ വേട്ടയാടിക്കൊല്ലാറുണ്ട്.

മറെറാരുജാതി ജന്തു കലിഫോർനിയയിലെ കടൽസിംഹ
മാകുന്നു. (The Californian Sea Lion)

ഒരു കൂട്ടത്തിൽ ഇവയുടെ സംഖ്യക്കു കയ്യും കണക്കു മുണ്ടാകയില്ല അന്യോന്യം യുദ്ധം ചെയ്യുന്നതുകൊണ്ടു, മുറിയേററവയും കണ്ണില്ലാത്തവററയുമായി അനേകം കൂട്ടരെ ഒരു കൂട്ടത്തിൽ കാണാം. ഇവ പ്രസവിക്കാൻ ഒരേടത്തുവന്നു കൂടുമ്പോൾ, വേട്ടക്കാർ വന്നെത്തി സീമയില്ലാത്ത ജന്തുക്കളെ പ്രയാസമില്ലാതെ കൊല്ലുന്നു. സെൻ പ്രാൻസിസ്കോ രാജ്യത്തിന്നടുക്കെ ഈ ജാതി ജന്തുക്കളെ ഇരുപത്തയ്യായിരത്തിൽ അധികം കണ്ടിട്ടുണ്ട്. ഓരോ ജന്തുവിന്നു ഒരു ദിവസം കാലത്തിനു നാല്പതുറാത്തൽ മത്സ്യം ആഹാരത്തിന്നു വേണ്ടിവരുന്നതുകൊണ്ടു ഇവ എത്ര മത്സ്യങ്ങളെ നശിപ്പിക്കേണമെന്നു വല്ലവക്കും കണക്കാക്കുവാൻ കഴിയുമോ? ഇവ വളരെ യുക്തിയും സാമത്ഥ്യവും പ്രയോഗിച്ചു കടല്പാക്കകളേക്കൂടി പിടിച്ചുകളയാറുണ്ട്. കടല്പാക്കകൾ പറന്നുകളിക്കുന്ന ദിക്കിൽ ഇവ മെല്ലെ മുങ്ങാനിട്ടുവെന്നു, മൂക്കുമാത്രം പുറത്താക്കിപ്പൊന്തുന്നു. ഇതുകണ്ടിട്ട്, എന്തോ ഒരു ചെറുതരം ആഹാരവസ്തുവാണെന്നു വിചാരിച്ചു കടല്പാക്ക ഇതു കൊത്താൻ തക്കവണ്ണം സമീപം വീഴുകയും നിരൂപിക്കാത്തവിധത്തിൽ കടൽസിംഹത്തിന്നിരയായിത്തീരുകയും ചെയ്യുന്നു.

വടക്കൻ കടൽമല്ലൻ. (The nothern Sea bear)

ഇതിന്റെ മുഖം വളരെ ചെറുതാണ്. ഏഴെട്ടടി നീളവും ആറേഴടി ചുററളവും 800 റാത്തൽ തൂക്കവുമുള്ള കടൽമല്ലന്നു ആറ് വയസ്സ് പൂത്തിയാകണമെന്നു കണ്ടി

രിക്കുന്നു. പെണ്ണ് 4 അടി നിളവും 100 റാത്തൽ ഘനവും മാത്രമെ ഉണ്ടാകയുള്ളു. ഇവയുടെ തോൽ വിററിട്ടു കച്ചവടക്കാർ 20 കൊല്ലത്തിന്നുള്ളിൽ 330 ലക്ഷം ഡോളർ സമ്പാദിച്ചിട്ടുണ്ട്. 1872-ാം കൊല്ലത്തിൽ സെണ്ട് പോൾസ് എന്ന ദ്വീപിൽ മുപ്പതുലക്ഷത്തിൽ അധികം ജന്തുക്കൾ വന്നു കൂടിയിരുന്നു എന്നു എല്യട്ട്സാസ്സ് പറയുന്നു. പ്രസവിച്ച പെൺജന്തുക്കൾ കടലിൽ ഇറങ്ങി മടങ്ങിവരുമ്പോൾ അസംഖ്യം കുട്ടികളുടെ ഇടയിൽനിന്നു തങ്ങളുടെ കുട്ടികളെ ക്ഷണം തിരിച്ചറിയുന്നു. ഇവററയേയും മനുഷ്യന്മാർ സീമയില്ലാതെ നായാടിക്കൊല്ലുന്നുണ്ട്. 1872-ൽ നാല്പത്തഞ്ചു നായാട്ടുകാർ നാലാഴ്ചകൊണ്ട് എഴുപത്തീരായിരത്തിൽ അധികം ജന്തുക്കളെക്കൊന്നു തോൽ പൊളിച്ചെടുത്തിട്ടുണ്ട്. കാലക്രമേണ ഈ ജാതി കേവലം നശിച്ചുപോവാനിടയുണ്ടെന്നുകണ്ടു, അമേരിക്കൻ ഗവൎമ്മേണ്ടു ചിലദിക്കിൽനിന്നിവററയെ, കൊല്ലംതോറും ഒരു ലക്ഷത്തിൽ അധികം കൊല്ലാൻ പാടില്ലെന്നു ഒരു നിയമം ദയ വിചാരിച്ചു പാസാക്കിയത്രേ.

### കടൽതൊണ്ടൻ. (Walrus)

ഇതു വലിപ്പമേറിയതും വിരൂപിയായതുമായ ഒരു ജന്തുതന്നേയാണ്. ഉത്തരധ്രുവത്തിലാണ് ഇവയുടെ അധിവാസം. ഇവയുടെ ചെവിക്കു പുറമേയുള്ള കടയില്ല. ചെവി വെറും ഒരു തുള മാത്രമാണ്. ആകൃതിക്കു സ്ഥൂലത ജാസ്തി ഉണ്ട്. മുഖം നീണ്ടിട്ടാണ്. മുഖത്തു തടിയുള്ള മീശകളും വളരെ ഉണ്ട്. മുന്നണ്ണിയിൽനിന്നു രണ്ടു വലിയ തേററകൾ താഴേ ഊറങ്ങിനില്ക്കുന്നുണ്ട്. കണ്ണു വളരെ

ചെറുതാണ്. താഴേ അണ്ണി മേലേ അണ്ണിയുടെ വണ്ണം കൊണ്ടു നല്ലവണ്ണം കാണുകയില്ല. നേരെ നോക്കിയാൽ ഉരുണ്ടതലയും, വലിയ മൂക്കിൻതുളകളും, താഴോട്ടു താഴന്നതും, രണ്ടുഭാഗത്തും നില്ക്കുന്നതും, മീത്തലെ ചിറിയുടെ മേൽഭാഗം മൂടുന്നതുമായ മീശയും, കീഴോട്ടു താഴുന്ന രണ്ടു തേററകളും, ശരീരത്തിൻെറ, നീണ്ടുരുമ്പാലെ തോന്നുന്ന വെപ്പും, പിന്നോട്ടു നീളുന്ന വാലും കടൽത്തൊണ്ടനെ ഒരു ഭയങ്കരനാക്കുന്നുണ്ട്. തേററ ഏകദേശം ഒന്നരഅടി നീളമുണ്ടാകും. തോൽ അനേകം മടക്കുകളായി പൊന്തിയതു കാണും. യുദ്ധതല്പരന്മാരാകകൊണ്ടു മിക്കതിൻെറ ദേഹത്തിന്മേലും അനേകം മുറികളുടെ പാടുകൾ കാണും. ഒരു കടൽത്തൊണ്ടൻ പന്ത്രണ്ടടിയിലും ജാസ്തി നീളമുണ്ടാകും ഇതിൻെറ ഘനം 3,000 റാത്തലാണെന്നു പറയുമ്പോൾ വലിപ്പം ഏകദേശം ഊഹിക്കുന്നതാണ്. ഒന്നിൻെറ ഒരു തേററ നാലുറാത്തൽ തൂക്കം കാണും. മററൊരു ഭയങ്കരൻെറ തേററകൾ മൂന്നടി നീളവും എട്ടുറാത്തൽ ഘനവും കണ്ടിരുന്നു. പണ്ടു സമൃദ്ധിയായി കണ്ടിരുന്ന പ്രദേശങ്ങളിൽനിന്നു വേട്ടക്കാർ ഇവയെ ഒടുക്കിക്കളഞ്ഞതുകൊണ്ടു, ഈകാലത്തു ഇതിൻെറ സംഖ്യ വളരെകുറഞ്ഞുപോയിരിക്കുന്നു. ബെറിങ്ങ് കടലിൽനിന്നു 10 കൊല്ലത്തിനിടയിൽ (1870–80) 25 ലക്ഷം ഗാലൻ കടൽത്തൊണ്ടൻെറ നെയ്യും 40 ലക്ഷം റാത്തൽ തേററകളും ശേഖരിച്ചിട്ടുണ്ടത്രെ ഇതു തികയണമെങ്കിൽ ഏകദേശം ഒരു ലക്ഷം ജന്തുക്കളെ കൊല്ലാതെ കഴികയില്ല. കടൽത്തൊണ്ടന്മാർ കരക്കൊ വലിയ അയിസ്സിൻഖണ്ഡങ്ങളിന്മേ

ലൊ, കിടക്കുന്നതു കാണും. ഇവ കൂട്ടം കൂട്ടമായി ഒന്നൊടൊന്നു തൊട്ടുകൊണ്ടു കിടക്കും. ഒരു ബോട്ടോ മറ്റൊ പോകുന്നതു കണ്ടാൽ ഇവ അതിന്റെ സമീപം വന്നു, നീന്തിക്കൊണ്ടു പിന്തുടരും. ഒരു പ്രസവത്തിൽ ഒരു കുട്ടി ജനിക്കും. രണ്ടുകൊല്ലത്തോളം കുട്ടി മുലകുടിക്കുന്നതുകൊണ്ടു പെണ്ണു മൂന്നുകൊല്ലം കൂടുമ്പോൾ ഒരിക്കൽ മാത്രമെ പ്രസവിക്കയുള്ളു എന്നൂഹിക്കാം. ഇവയുടെ ശബ്ദം ഒരു വലിയ ഗർജ്ജനമാകുന്നു. ഒരു കൂട്ടം ഗർജ്ജിച്ചാൽ എത്രയോ നാഴിക ദൂരം കേൾക്കും. ഉപദ്രവിച്ചിട്ടില്ലെങ്കിൽ കടൽതൊണ്ടൻ ബഹു ശാന്തനാണ്. ഉപദ്രവിച്ചാൽ വലിയ ക്രൂരത്വവും പകയും കാണിക്കും. ഇതിന്റെ വലിപ്പം കണ്ടാൽ, ഇതു ഒരു നിസ്സാരനായ ശത്രുവല്ലെന്നു ക്ഷണം ബോദ്ധ്യമാകും. തള്ളക്കു കുട്ടിയോടു വളരെ വാത്സല്യമാണ്. കൂട്ടത്തിൽ ഒന്നിന്നു മുറിയേറ്റാൽ ശേഷമുള്ളവ അതിനോടു വളരെ സഹതപിക്കും. ആളുകൾ വളരെ അടുത്തുചെന്നാലും കടൽതൊണ്ടൻ കൂസലില്ലാതെ കിടന്നുകളയുന്നതുകൊണ്ടു അതിനെ എളുപ്പത്തിൽ കൊല്ലാൻ സാധിക്കുന്നു. കടൽതൊണ്ടന്റെ പ്രധാനാഹാരം മുരുവാണ്. ഇടക്കിടെ മത്സ്യവും ചെമ്മീനും ത്യാജ്യങ്ങളല്ല. കടൽ ചമ്മിയും ഇവറ്റ ചിലപ്പോൾ തിന്നും.

കടയില്ലാത്ത ചെവിയുള്ള കടൽപൂച്ച അല്ലെങ്കിൽ സാധാരണ കടൽപൂച്ച. (The common Seal)

ഇതിന്റെ കാലുകൾ പിന്നോക്കം പരിച്ചുവെച്ച തു

ഴകളെപ്പോലെയാകുന്നു. ചെവിയുടെ സ്ഥാനത്ത് ഒരു തുള മാത്രമേ ഉള്ളൂ. കൈകാലുകളേക്കാൾ ചെറുതാണ്. വിരലിന്റെ അഗ്രങ്ങളിൽ വലിയ നഖങ്ങൾ ഉണ്ടാകും. ഇവയെ സുലഭമായിക്കാണുന്നത് ഉത്തരധ്രുവത്തിലാണ്. കൂട്ടമായിട്ടല്ലാതെ ഇവ ഒരേടത്തു പാർക്കുകയില്ല. ഒരു പ്രസവത്തിൽ ഒരു കുട്ടി മാത്രമേ ഉണ്ടാകയുള്ളൂ. കരയിലൊ അയിസിൻ ഖണ്ഡങ്ങളിന്മേലോ കേറിക്കിടന്നു വെയിൽ കൊള്ളുവാൻ ഇവക്കു വളരെ ഇഷ്ടമാണ്. മത്സ്യം, ചെമ്മീൻ, മുരു മുതലായവതന്നേയാണ് ഇവയുടെ പ്രധാനാഹാരം. ചരലുകൾ വിഴുങ്ങുന്ന ചങ്ങാതികളും ഇക്കൂട്ടത്തിൽ ഉണ്ട്. ദേഹത്തിന്റെ പ്രകൃതി സമുദ്രജീവിതത്തിന്നു വളരെ അനുകരിച്ചിട്ടുണ്ട്. മലൎന്നു നീന്തുമ്പോൾ ഇവ മത്സ്യങ്ങളാണെന്നുതന്നേ തോന്നും. പോരാഞ്ഞിട്ടു വളരെ നേരത്തോളം വെള്ളത്തിന്റെ ചുവട്ടിൽ കിടപ്പാനുള്ള ശക്തിയുമുണ്ട്. കാൽ മണിക്കൂർവരെ ശ്വാസം കഴിക്കാതെ ഇവ വെള്ളത്തിൽ മുങ്ങിക്കിടക്കുമെങ്കിലും ബുദ്ധിമുട്ടനേരിട്ടാൽ അരമണിക്കൂറോളം കിടപ്പാനും ഇവക്കു ഗണ്യമില്ല. ഇവയുടെ ശബ്ദം പലപ്രകാരത്തിലാണ്. ചിലപ്പോൾ കുരക്കും, ചിലപ്പോൾ ആട്ടിൻകുട്ടിയോ മനുഷ്യക്കുട്ടിയോ കരയുമ്പോലെ തോന്നും. ഈ ജാതി ജന്തുക്കളുടെ കുട്ടികളെ നീന്തുവാൻ തള്ള ശീലിപ്പിക്കേണ്ടിവരുന്നു. ചുരുങ്ങിയാൽ ഇക്കൂട്ട് പതിനഞ്ചുലക്ഷം ജന്തുക്കളെ കൊല്ലംതോറും മനുഷ്യർ ഒടുക്കുന്നുണ്ട്. ഈ ജാതിയിൽ പെട്ട ചിലതരം കടൽപൂച്ചകൾ മനുഷ്യരുടെ ഹിംസകൊണ്ടു നിശ്ശേഷം ഒടുങ്ങിപ്പോയിട്ടുണ്ട്. ചിലതൊക്കെ കൊ

ല്ലാംതോറും ഒരു ദിക്കുവിട്ടു മറെറാരുദിക്കിലേക്കു സീമയി ല്ലാത്ത കൂട്ടങ്ങളായി യാത്രചെയ്യുന്നു. ഇവക്കു കരയിൽക്കൂ ടെ നല്ലവണ്ണം നടക്കാൻ കേവലം സാധിക്കയില്ല. ഈ ജാതിയിൽ പലതരം ജന്തുക്കളുള്ളതിൽ ചിലതരങ്ങളെമാ ത്രം അല്പമൊന്നു വിവരിക്കാം.

ക്ഷാരവൎണ്ണൻ കടൽപൂച്ച.

ഇത് എട്ടടി നീളമുണ്ടാകും. മഞ്ഞക്ഷാരവൎണ്ണമുള്ള തിന്റെ ദേഹത്തിന്മേൽ കറുത്തു മങ്ങിയ പുള്ളികഠം ഉ ണ്ടാകും. എട്ടടി ദീൎഘമുള്ള ഒരു ജന്തു 400 റാത്തൽ തൂ ക്കമുണ്ടാകും.

സാക്ഷാൽ കടൽപൂച്ച. (The trun Seal)

ഇവയെ ബ്രിട്ടീഷ് ദ്വീപുകളുടെ ചുററുവട്ടത്തിലുള്ള കടലിലും കാണും. ആൺ അഞ്ചാറടി ദീൎഘമുണ്ടാകും. ഭൂ മിയിലുള്ള മിക്കകടലുകളിലും ഇതിനെ കാണാം. കൊല്ലം തോറുംഗ്രീൻലണ്ട് ദ്വീപിൽനിന്നു ഏഴുലക്ഷത്തിൽജാസ്തി ജന്തുക്കളെ വേട്ടയാടിക്കൊല്ലാറുണ്ട്. ഇവക്കു ഒരുദിക്കുംവിട്ടു മറെറാരുദിക്കിലേക്കു ഓരോരോ കൂട്ടമായുള്ള സഞ്ചാരം പതി വില്ല. ഇവ അധിവസിക്കുന്ന ദിക്കുകഠംഒഴിവുള്ള സ്ഥലങ്ങ ളും വളരെ മത്സ്യങ്ങളുള്ള ദിക്കുകളുമായിരിക്കും. കരയോടു ചേൎച്ച്യില്ലാത്ത കടൽപ്പാറകളിലാണ് ഇവ മിക്കസമയ ത്തും കേറിക്കിടക്കുന്നത്. ഇതിന്നു സംഗീതത്തോടു വളരെ ആകൎഷണമുണ്ട്. ആ നാദം പുറപ്പെടുന്ന വഞ്ചികളുടെ പിന്നാലെ വളരെ ദൂരത്തോളം നീന്തിവരും. ഇവ ക്ഷണം മെരുങ്ങുമെന്നു മാത്രമല്ല തന്റെ യജമാനനോടു വളരെ

സ്നേഹവും വിശ്വാസവും കാണിക്കും. യജമാനന്റെ പിന്നാലെ ഇവ നായകളെപ്പോലെ നടക്കും. തന്നെ പോററിയ വീട്ടിൽനിന്നു വളരെ ദൂരെ കൊണ്ടുവിട്ടാലും ഇവ അവിടെത്തന്നെ എങ്ങിനെയെങ്കിലും മടങ്ങി എത്താതിരിക്കില്ല.

ഗ്രീൻലണ്ട് കടൽ പൂച്ചയും — (Greenlend Seal)

ചെവി ഒരു തുളപോലെ ഇരിക്കുന്ന കൂട്ടത്തിൽ പെട്ടതാകുന്നു. കവിളിന്മേലും ശരീരത്തിന്റെ ഓരോ ഭാഗത്തും കറപ്പുവർണ്ണമുണ്ടാകും. ഇത് ആറടിനീളം വെക്കും. ഓരോരോ പ്രയാത്തിൽ ഓരോരോ വർണ്ണമാകകൊണ്ട് ഇവ വെവ്വേറെ തരങ്ങളാണെന്നു ശങ്കിച്ചുപോകും. ഇവക്കു കൊല്ലംതോറുമുള്ള ദേശാടനസമ്പ്രദായം ഉണ്ട്. കുട്ടികളെ പെററുവളർത്തേണ്ടതിന്നുവേണ്ടി ജെയിൻ മായൻദ്വീപിൽ ഇവ സംഖ്യയില്ലാതെ സമൂഹിക്കുന്നു. ബാക്കിയുള്ള സകല കടൽ പൂച്ചകളെ ഒന്നിച്ചുകൂട്ടി എണ്ണിയാലും തുക കൊണ്ടു ഗ്രീൻലണ്ട് കടൽ പൂച്ച അവയെ കൈ കടത്തിവിടും. ഇവയെ വേട്ടയാടിപ്പിടിപ്പാൻ അനേകം കപ്പലുകൾ കൊല്ലംതോറും പോകുന്നുണ്ട്. 1800-ൽ ഒരൊററക്കപ്പൽ ഒമ്പതു ദിവസംകൊണ്ട് ഇരുപത്തീരായിരത്തോളം ജന്തുക്കളെ പിടിച്ചിട്ടുണ്ട്. ചില കപ്പക്കാർ ഒരൊററ ദിവസംകൊണ്ടു 800 തള്ളകളേയും 2000 കുട്ടികളേയും പിടിച്ചതായറിവു കിട്ടീട്ടുണ്ട്. ഗ്രീൻലണ്ടു ദ്വീപിൽനിന്നു കൊല്ലംതോറും കുറയാതെ മുപ്പത്തിമൂവായിരം ജന്തുക്കളേയും, ന്യൂഫൌണ്ട്ലണ്ടു ദ്വീപിൽനിന്ന് അഞ്ചു ലക്ഷം ജന്തുക്കളേയും ജെയിൻമായൻ ദ്വീപിൽ

നിന്നു മുപ്പതിനായിരം ജന്തുക്കളേയും കൊല്ലുന്നതുകൊണ്ട് ഇവ സംഖ്യയിൽ എത്ര നിസ്സീമമായിരിക്കേണമെന്ന് ആലോചിച്ചു നോക്കുവിൻ.

### പുള്ളികാടൻപൂച്ച (The Spotted Seal)

ഇവയുടെ അധിവാസം ദക്ഷിണശൈത്യമേഖലയിലാണ്. തലയോടു (Sknll) വളരെ നീണ്ടിട്ടാണ്. ഇവയിൽ ആൺ ജന്തു പന്ത്രണ്ടടി ദീർഘമുണ്ടാകും. ഇവയുടെ ശരീരത്തിന്മേൽ മഞ്ഞഛരായ പാഞ്ഞവെള്ളയും ക്ഷാരവും വർണ്ണമുള്ള പുള്ളികളുണ്ടാകും. ഒരു ചെറിയ ദ്വീപിൽ ഇവയെ നാന്നൂറെണ്ണം കണ്ടിരുന്നു.

### തൊപ്പിത്തലയൻ കടൽപൂച്ച (The hooded Seal)

തലയുടെ മീതേ തൊപ്പിപോലെയുള്ള ഒരു മുരന്നയുണ്ടാകും. മൂക്കിൽ, വേണ്ടപ്പോൾ വീപ്പിക്കാൻ കഴിയുന്ന ഒരു അംഗം ഉണ്ട്. ഇത് ഒരു ചാക്കുപോലെയാണ്. വീപ്പിച്ച നിലയിൽ, ഇതുകൊണ്ടു, തല, കണ്ണുവരെ മൂടിപ്പോകും. ഈ ഏർപ്പാടു പെണ്ണിന്നുണ്ടാകയില്ല. ആൺ എട്ടടിയും പെൺ ഏഴടിയും ദീർഘമുണ്ടാകും. അത്ലാന്തിക്ക സമുദ്രത്തിലും ഉത്തരധ്രുവത്തിലും ഇവയെ കാണുന്നു. ഇവക്കും ഒരു ദിക്കുവിട്ടു മറെറാരു ദിക്കിലേക്കു വലിയ സമൂഹമായി യാത്രചെയ്യുന്ന സമ്പ്രദായമുണ്ട്. ഇവയെ പലദിക്കിലും പതിവായി കാണുകയില്ല. പെണ്ണുങ്ങളെ കിട്ടാൻവേണ്ടി ആണുങ്ങൾ തമ്മിൽ ഭയങ്കരയുദ്ധം നടക്കും. കുട്ടികളെ ആണും പെണ്ണും സ്വന്തം പ്രാണനപേക്ഷിച്ചു രക്ഷിപ്പാൻ ശ്രമിക്കും. സ്വഭാവംകൊണ്ടു നോക്കിയാൽ തൊപ്പിത്തലയൻ

കടൽപൂച്ച മററുജാതി കടൽപൂച്ചകളെക്കാൾ ക്രൂരനും ധീരനുമാണ് തന്നെ ദ്രോഹിപ്പാൻ വരുന്നവരെ ഇവററ എത്തുക്കാതിരിക്കില്ല. മൂക്കിൻെറ അടുക്കെയുള്ള വീപ്പിക്കാൻ കഴിയുന്ന ചാക്കപോലെയുള്ള സാധനംകൊണ്ടു തല ഏതാനും മൂടിപ്പോകുന്നതുകൊണ്ട് ഇവയിൽ ആണിനേ അടിച്ചു കൊല്ലാൻ അത്ര എളുപ്പമല്ല. ഗ്രീൻലണ്ടിൽനിന്ന് ഇത്തരം കടൽപൂച്ചകളെ കൊല്ലുംതോറും മൂവായിരത്തിൽ അധികം കൊല്ലുന്നില്ല എന്നതു വളരെ ഭാഗ്യംതന്നെ. മത്സ്യംകൂടാതെ ഇവ ക്രന്തലുകളെയും തിന്നും.

ആനക്കടൽപൂച്ച—(Elephant Seal)

ആണിൻെറ മൂക്ക് ഒരു ചെറിയ തുമ്പിക്കൈപോലെ നീണ്ടിരിക്കും. ഈ വിശേഷ വിധി പെണ്ണിന്നു കാണുന്നില്ല. ആനക്കടൽപൂച്ച സമുദ്രത്തിൽ അധിവസിക്കുന്ന മാംസഭോജികളിൽവെച്ചു ഏററവും വലിപ്പമേറിയതാകുന്നു ഇരുപത്തിരണ്ടടി ദീർഘമുള്ള ജന്തുക്കളെ ഈ തരത്തിൽ സാധാരണയായി കാണും. ചുററളവു നോക്കിയാൽ 16 അടിയിൽ കുറവില്ല. ഒരൊററ ജന്തുവിൽനിന്നു 210 ഗാലൻനൈ കിട്ടുംപോലും. പെണ്ണു വളരെ ചെറുതാണ്. പത്തടിയിൽ അധികം നീളംവെക്കുകയില്ല. തെക്കൻഅത്ലാന്തിക്ക്, ശാന്തം, ഇന്ത്യൻ, ദക്ഷിണ എന്നി സമുദ്രങ്ങളിൽ ഇവയെ കണ്ടെത്തും. ഇവിടെയൊക്കെ പണ്ട് ഈ ജന്തുക്കളെ എണ്ണിയാൽ തീരാത്തവണ്ണം കണ്ടിരുന്നു. ഫാൾക്കലണ്ടു ദ്വീപിൽനിന്ന് ഇവയെ വേട്ടക്കാർ നിശ്ശേഷം ഒടുക്കിക്കളഞ്ഞിട്ടുണ്ട്.

നായകൾ.

ഇതിൽ എല്ലാത്തരം നാട്ടുനായകളും കാട്ടുനായകളും ചെന്നായ്കളും കുറുക്കന്മാരും അടങ്ങിപ്പോയിരിക്കുന്നു. മററു ജന്തുക്കളെക്കാൾ മനുഷ്യന്റെ ഉററ ചങ്ങാതിയായി നിവസിക്കുന്നതു നായകളാണ്. മുഖവും വായും നീണ്ടിട്ടും നഖം ഉൾള്ളോട്ടു വലിപ്പാൻ പാടില്ലാതായും ഇരിക്കുന്നതു നായവംശത്തിന്റെ പ്രത്യേകലക്ഷണങ്ങളാകുന്നു.

നാട്ടുനായകൾ:—

ഈ നായകൾ കാഴ്ചയ്ക്കു ചെന്നായയോടൊ കുറുക്കനോടൊ വളരെ സാദൃശ്യമുള്ള ജന്തുക്കളാകുന്നു. മനുഷ്യന്മാർ എത്രയോ പുരാണകാലങ്ങളിൽതന്നെ നായകളെ മെരുക്കി നായാട്ടിന്നുപയോഗിച്ചിരുന്നു. നായാട്ടു ശീലമുള്ള കൂട്ടത്തിൽതന്നെ, നായകൾ രണ്ടുതരക്കാരുണ്ട്. ഒന്നു കാഴ്ചകൊണ്ടു മൃഗങ്ങളെ തേടിപ്പിടിക്കുന്നവയുമാണ്. മനുഷ്യരെ വളരെ സ്നേഹിക്കുന്നവയും മനുഷ്യരുടെ വീടും കന്നുകാലികളെയും മററും കാക്കുന്നവയും, മുഖംനോക്കാതെ മണംകൊണ്ടാളുകളെ തിരിച്ചറിയുന്നവയും ആയ നായകൾ വളരെ ഉപകാരികളാകുന്നു. നായകൾ പലജാതികളുള്ളതിൽ ചില പ്രധാനജാതികളെ മാത്രം അല്പാല്പം വിവരിക്കാം.

എസ്കിമോനായ:—

ഇതു കാഴ്ചയിൽ ചെന്നായയെപ്പോലെയാണ്. ഇവയ്ക്ക് ഓരിയിടുവാനല്ലാതെ കുരക്കാൻ സാധിക്കയില്ല. ഇവയുടെ താമസം ഉത്തരധ്രുവത്തിലാണ്. ഈ നായകളെ അഞ്ചെട്ടിനെ ഒന്നിച്ചുകെട്ടി ആ രാജ്യത്തിലെ ഉരുളി

ല്ലാത്ത ഒരുവക ഹിമവണ്ടി (Sledger) ഉറച്ചവെള്ളത്തിൽ കൂടെ ഇഴച്ചുകൊണ്ടുപോവാനതകുന്നു. സാധാരണ ഓരൊ കഴികഴിച്ച് അതിൻെറ ഉള്ളിലിട്ടിട്ടാണ് ഇതിനെ പോററുന്നത്.

ആട്ടിടയൻനായ:—

ഇതിൻെറ വാൽ ജടപിടിച്ചിട്ടാണ് കാലിന്നും കൈക്കും നല്ല ബലമുണ്ട്. ഒരിക്കലും തളച്ച്യുണ്ടാകയില്ലെന്നു തോന്നും. ആട്ടിനെത്തെളിച്ചു മേച്ച സ്ഥലത്തു കൊണ്ടുപോവാനും, കൂട്ടംപിഴച്ചവരെ തെളിച്ചു കൂട്ടത്തിൽ കൊണ്ടുവരാനും, ചെന്നായ മുതലായ ശത്രുക്കളിൽ നിന്ന് ആട്ടിൻകൂട്ടത്തെ രക്ഷിക്കുവാനും ഇവ മനുഷ്യനെപ്പോലെയുള്ള ബുദ്ധി കാണിക്കുന്നു.

പറനായ—

നമ്മുടെ മലയാളരാജ്യത്തു സാധാരണ കണ്ടുവരുന്ന നായകൾ ഈ ജാതിയിൽപെട്ടതാണ്. വലിപ്പംകൊണ്ടും ആകൃതികൊണ്ടും നിറംകൊണ്ടും വളരെ വ്യത്യാസപ്പെട്ടന്നവരെ ഈ ജാതിയിൽ കാണും. സാമാന്യമായിപ്പറയുന്നതാണെങ്കിൽ കുത്തനെ നില്ക്കുന്ന ചെവിയും ചുകന്ന നിറവും പറനായകളുടെ അടയാളങ്ങളാണ്. വീട്ടു കാക്കാൻ ബദ്ധമിടുക്കനാണ്. നായാട്ടു ക്ഷണത്തിൽ ശീലിക്കും.

ഹൌണ്ട്:—

ആകപ്പാടെ ഒരു മെലിഞ്ഞുനീണ്ട വകയാണ്. രോമത്തിന്നധികം നീളമുണ്ടാകയില്ല. മുഖവും കഴുത്തും വാലും കൈ നീണ്ടു മെലിഞ്ഞിട്ടാണ്. പള്ള അടിക്കു പററീട്ടാ

ണ്. ചെവി വീണിട്ടാണ്. ഓട്ടത്തിന്ന് അതിവേഗത കൂടും. പേർസ്യാരാജ്യത്തിലെ ഹൌണ്ടിന്നു ജടയുണ്ട്. ചില ജാതിക്കു ശരീരത്തിൽ രോമംതന്നെ ഉണ്ടാകയില്ല. ഈ തരത്തെ കാണുന്നത് മദ്ധ്യാഫ്രിക്കയിലും ചീനത്തുമാകുന്നു.

ന്യൂഫൌണ്ട്ലണ്ട് നായ—

ഇതു വളരെ വലിപ്പമുണ്ടാകും. വെള്ളത്തോട് ബഹുപ്രിയമാണ്. വെള്ളത്തിൽ വീണു ചാകാൻ പോന്നവരെ തൻെറ സ്വന്തം ജീവനുപേക്ഷിച്ച രക്ഷപ്പെടുത്താൻ ശ്രമിക്കും. നേരെ നിന്നാൽ രണ്ടര അടി ഉയരമുണ്ടാകും. സാധാരണ കറപ്പുനിറമാണെങ്കിലും കഴുത്തിലും മുഖത്തെവിടെയെങ്കിലും വെള്ളനിറമുണ്ടാകും. തല പരന്നു വലിപ്പമുള്ളതും രോമം ജടപിടിച്ചതുമാകുന്നു.

സെയിണ്ട്ബർനാഡ് നായ—

ഇത് ആറടി നീളമുണ്ടാകും. കറപ്പുനിറത്തേക്കാൾ വെള്ളനിറത്തിന്നു പ്രാധാന്യം കൂടും. രോമം ജടയാണ്. മഞ്ഞുവീണു മൂടപ്പെട്ടു പോകുന്ന മനുഷ്യരെ ഇവ മാന്തിയെടുത്തു രക്ഷാസ്ഥലങ്ങളിൽ കൊണ്ടുവരും. ഈ ജാതിയിൽ ചിലത് വളരെ ജനങ്ങളെ ഇങ്ങിനെയുള്ള മരണത്തിൽനിന്നു രക്ഷിച്ചിട്ടുണ്ട്.

ബ്ളഡ്ഹൌണ്ട്—

വളരെ തടിച്ച തലയും ചുളിയുള്ള നെററിയും ആകൃപ്പാടെ വെറുപ്പു തോന്നിക്കുന്ന കോലവുമാണ് ഈ ജാതി നായകൾക്കു കാണുന്നത്. ഏതെങ്കിലും ഒരു വാസ

നകാട്ടി കൊടുത്താൽ, ആ വാസനയുള്ള വസ്തു എത്ര ദൂരത്തായാലും ശരി ഇവ തേടിപ്പിടിക്കും മനുഷ്യരെ കടിച്ചു കൊല്ലാൻകൂടി ഇവ മടിക്കയില്ല.

ബുൾനായ—

കാഴ്ചയിൽ വളരെ ഭയങ്കരനാണ്. നായകളിൽവെച്ചു ബുദ്ധികുറവ് ഇവക്കാണ്. സ്വഭാവത്തിൽ അത്യന്തം ക്രൂരനാണ്. പരന്ന മുഖവും, തടിച്ച തലയും, പുറത്തു കാണുന്ന പല്ലുകളും, വിസ്താരമുള്ള ശരീരവും തടിച്ച കാലും ദേഹവും, പരന്നമാറും, തടിക്കൊത്ത ഉയരമില്ലായ്മയും ചെറുതായി ഒടിഞ്ഞപോലെ തോന്നുന്ന വാലും ഈ ജാതി നായയുടെ ചിഹ്നങ്ങളാകുന്നു. വല്ലതിനേയും കടിച്ചാൽ പിടിത്തം വിടില്ല. ദ്രോഹിച്ചാൽ യജമാനനെ കൂടി കടിപ്പാൻ ശങ്കിക്കയില്ല. ഈ ജാതി മറെറാരു ജാതിയോടിണ ചേർന്നുണ്ടാകുന്ന സന്താനമാണ് ടെറിയർ ജാതി. ടെറിയർ ജാതിയിലും അനേകതരങ്ങളുണ്ട്.

കാട്ടുനായ—

കേരളത്തിൽ കാണുന്ന കാട്ടുനായകൾക്കു രാജ്യക്കാർ ചെന്നായ എന്നാണ് പറയുന്നത്. ചുകന്ന നിറവും ജടപിടിച്ച വാലും ഇതിൻെറ പ്രത്യേകലക്ഷണമാണ്. വലിപ്പം അസാരം കുറവാണ് ഇരതെണ്ടുന്നത് ഓരോ കൂട്ടമായിട്ടാണ്. ഓരോരോ കടവുകളിൽ ഓരോ കാട്ടുനായ നിന്നു, ശേഷമുള്ള വറെറ കാടിളക്കുമ്പോൾ, കടവിൽകൂടെ വരുന്ന മൃഗങ്ങളെ ചാടിപ്പിടിക്കും. മൃഗങ്ങളെ കൊല്ലുംമുമ്പേതന്നെ തിന്നുതുടങ്ങും നരിയെക്കൂടി എതിർക്കാൻ ഇവ മടിക്കയില്ല വലിയ മാനുകളും പന്നിക

ളും ഇവയുടെ പ്രധാനഭക്ഷണങ്ങളാണ് നാട്ടുകാർക്ക് കാട്ടുനായയെ ബഹുഭയമാണ് നായാട്ടുകാർ ഇതിനെ ഒരിക്കലും വെടിവെക്കയില്ല. ഇവ നായാടിപ്പിടിച്ച ജന്തുക്കളെ തിന്നുമ്പോൾ അടുത്തുവരുന്ന മനുഷ്യർക്ക് ഓരോ കടി മാംസംകൊണ്ടു ചെന്നു കൊടുക്കും എന്നുകൂടി ചില ശിക്കാറികൾ സത്യം ചെയ്തു പറയുന്നു? യഥാർത്ഥം ആരറിഞ്ഞു. കാട്ടുനായ ഒരിക്കലും മുരങ്ങുകയില്ലപോലും.

ചെറുകുറുക്കൻ—(Fox)

മെലിഞ്ഞ ശരീരവും കറിയ കാലുകളും വളരെ നീണ്ട ജടയുള്ള വാലും വലിയ ചെവിയും ചുകപ്പുനിറവും ചെറുകുറുക്കന്റെ എണ്ണം പറഞ്ഞ അടയാളങ്ങളാണ്. പകൽ മടയിലോ, കുററിക്കാട്ടിലോ കിടന്നു കഴിക്കും. രാത്രി ഇരതെണ്ടാൻ വരും പ്രാണികളും ഫലങ്ങളുമാണ് ആഹാരം. വാലിന്റെ അടിയിലുള്ള ഒരു ഭാരത്തിൽ നിന്ന് ഒരു പ്രത്യേകതരം ചൂരു പുറപ്പെടുന്നുണ്ട്.

കുറുക്കൻ—(Jackal)

കൌശലക്കാരനാണെന്നു പണ്ടുപണ്ടേ കേളിസമ്പാദിച്ച കുറുക്കനെ ഒരു നോക്കു കാണാത്തവർ ഉണ്ടായിരിക്കയില്ല. തമിളന്മാർ കുറുക്കനെ നരി എന്നാണ് വിളിക്കുന്നത്. പ്രധാനമായി സഞ്ചരിക്കുന്നത് രാത്രിയാണെങ്കിലും പകൽ സഞ്ചരിക്കുന്നതിന്നു വിരോധമൊന്നുമില്ല. ഒററയായിട്ടും ഓരോ കൂട്ടമായിട്ടും ഇവ നടക്കും. ആഹാരവിഷയത്തിൽ ഇവ വേണ്ടെന്നുവെച്ച യാതൊരു സാധനവും ഭൂമിയിൽ ഇല്ലെന്നു പറയാം. പനമ്പഴം, മാമ്പഴം, പറങ്കിമാങ്ങ, ഞാവൽപഴം, അരിപ്പക്കായ, വെള്ള

രിക്ക, കരിമ്പു മുതലായ സൎവ്വസ്വവും ഇവ തിന്നും. കോഴി മുതലായ പക്ഷികളും ഞണ്ടും മത്സ്യവും ശവവും ഇവക്കു ബഹുപത്ഥ്യമാണ്. കരിമ്പിൻതോട്ടത്തിൽ പ്രവേശിച്ചാൽ അഞ്ചുപത്തു കരിമ്പു കടിച്ചു മുറിച്ചു നിലത്തിട്ടതിൻശേഷം മാത്രമേ ഒന്നു തിന്നാനാരംഭിക്കയുള്ളു. കാപ്പിയുടെ പഴുത്ത കായകൂടി ഇവററ വയനാട്ടിൽനിന്നു തിന്നതായി കണ്ടിട്ടുണ്ട്. എല്ലാ രാത്രിയും ഓരോ വീട്ടിൽ വന്നു കോഴിക്കൂടു പരിശോധിക്കും. കോഴിക്കൂട്ടിൻെറ അകത്തു കേറാനവസരം കിട്ടിയാൽ കല്ലുണ്ണിയെപോലെ എല്ലാററിനേയും കൊന്നിടുകയില്ല. എത്ര അധികമുണ്ടായാലും ഒന്നിനെ മാത്രം കടിച്ചു മൂപ്പർ നടന്നുകൊള്ളും. നായകളെ വളരെ ശങ്കയാണെങ്കിലും നായ്ക്കുട്ടികളെ വല്ലവിധത്തിലും ഇവ കടിച്ചുകൊണ്ടുപോയിത്തിന്നും. ചില സമയം പട്ടികളുമായി ഇണചേരും. നായകൾക്ക് ഒന്നാമത് ഭ്രാന്ത് പിടിക്കുന്നത് ആ സുഖക്കേടുള്ള കുറുക്കന്മാരുടെ കടിയേററിട്ടാണ് പോലും. കെട്ടിയിട്ടടിച്ചാൽ കുറുക്കൻ ചത്തപോലെ കിടന്നുകളയും. എത്ര തല്ലിയാലും ശബ്ദിക്കില്ല. ശ്വാസമുണ്ടെന്നുതന്നെ ഒരാൾക്കു തോന്നുകയില്ല. ഒരു ദിവസം തല്ലുകൊണ്ടു മരിച്ചുപോയി എന്നു വിചാരിച്ചു ഒരു കുറുക്കനെ വാലും പിടിച്ചു രണ്ടുമൂന്നു ഫല്ലോങ്ങ് ഇഴച്ചുകൊണ്ടു വന്നു, ഒരേടത്തിട്ടു കുഴികുഴിക്കാൻ നോക്കുമ്പോൾ കുറുക്കൻ പെട്ടെന്നെഴുന്നേററ് ഓടിക്കളഞ്ഞത് ഞാൻ കണ്ടിട്ടുണ്ട്. രണ്ടു മൂന്നെണ്ണം ഒന്നിച്ചുകൂടി ആട്ടിനെ പിടിക്കും. ആ സമയത്ത് ഒററക്കാരെങ്കിലും അടുത്തു ചെന്നാൽ ആ ആളുടെ നേരെ പല്ലും ഇളി

ച്ചു ചെല്ലും. തരം കിട്ടിയാൽ മനുഷ്യക്കുട്ടികളേയും കുറുക്കൻ കടിച്ചുകൊണ്ടുപോയിത്തിന്നുകളയും വടക്കേ മലയാളത്തിൽ ഒരു കുറുക്കൻ ഇതിലും വലിയ അക്രമങ്ങൾ നടത്തീട്ടുണ്ട്. ഒരു ദിവസം രാത്രി പുറത്തു കിടന്നിരുന്ന, പതിനാലു വയസ്സു പ്രായമുള്ള ഒരു കുട്ടിയെ ഒരു കുറുക്കൻ വന്നു കടിച്ചു പറിച്ചുതിന്നാൻ തുടങ്ങി. കുട്ടി നിലവിളിച്ചപ്പോൾ വാതിലും തുറന്നു തള്ള പുറത്തു വന്നു. കുറുക്കൻ തള്ളയെക്കടിപ്പാൻ ചെന്ന് അകററി നിർത്തി. തള്ള നിലവിളിച്ചു. അപ്പോൾ തള്ളയുടെ സഹായത്തിന്നാളുകളെത്തുമെന്നു നിശ്ചയമുണ്ടായിരുന്ന കുറുക്കൻ ചുരുങ്ങിയ അവസരത്തിൽ വലിയ ലാഭം കിട്ടട്ടെ എന്നുവെച്ചു ആ സാധുക്കുട്ടിയുടെ മാംസം ക്ഷണം ക്ഷണം കടിച്ചു പറിച്ചുതിന്നു തുടങ്ങി. ആളുകൾ, വന്നു നോക്കുമ്പോൾ രക്തത്തിൽ മുഴകിക്കുട്ടി മരിച്ചതായും തുടയുടെ മാംസം ഒട്ടുമുക്കാലും തിന്നുപോയതായും കണ്ടു. ഇങ്ങിനെ രണ്ടു മൂന്നവസരങ്ങളിൽ മനുഷ്യക്കുട്ടികളെ കൊല്ലാൻ സാധിച്ചു ഈ കുറുക്കൻ സാമാന്യത്തിലധികം ധീരനായി, മനുഷ്യനെക്കേവലം വകവെക്കാതായി. ഒരിക്കൽ ഒരു വിജനമായ നിരത്തു വഴിയിൽക്കൂടെ ഒരു മാപ്പിള തനിയെ പോകുമ്പോൾ തൻെറ മുമ്പിൽ ചാടിവീണത് നമ്മുടെ കുറുക്കനായിരുന്നു. കുറുക്കനല്ലെ എന്നു വിചാരിച്ചു മാപ്പിള കൈകൊണ്ടതിനെ തെളിപ്പാൻ ഭാവിച്ചപ്പോൾ, അതു കൂട്ടാക്കാതെ പല്ലും ഇളിച്ചു മാപ്പിളയെ തടഞ്ഞു നിർത്തി. കുറുക്കൻ മെല്ലെ ഒരു ശബ്ദം ഉണ്ടാക്കിയപ്പോൾ വേറേയും അഞ്ചാറു കുറുക്കന്മാരെത്തി. തന്നെത്തമത്താനാണ്

ഇവയുടെ പുറപ്പാടെന്നു കണ്ടപ്പോൾ മാപ്പിള നിലവിളിച്ചു. ആളുകൾ വരുന്നതു കണ്ടപ്പോൾ കറുക്കന്മാർ സമീപമുണ്ടായിരുന്ന കുററിക്കാടുകളിൽ ചെന്നൊളിച്ചു. ഇനി ഇവനെ വെച്ചേക്കാൻ പാടില്ലെന്നു കരുതി നാട്ടുകാർ അന്നുതന്നെ അവനെ അവൻെറ ചങ്ങാതിമാരോടുകൂടെ കൊന്നു.

ചെന്നായകൾ—

ചില ജാതി നായകളെ ഒഴിച്ചാൽ ചെന്നായയാണു നായവംശത്തിൽപെട്ട ജന്തുക്കളിൽവെച്ചു ഏററവും വലുപ്പമുള്ള ജന്തുക്കളെന്നു പറയാം. സ്വഭാവത്തിൽ ഇത്ര ക്രൂരനും ഭയങ്കരനുമായ മറെറാരു മൃഗത്തെ കാണാൻ പ്രയാസമാണ്. ശക്തിയുള്ള പല്ലും ജടയൻ വാലും ഇവയുടെ മുഖ്യലക്ഷണമാണ്. ചെന്നായ കാടുകളിലും മൈതാനികളിലും അധിവസിക്കുന്നു. സാധാരണ ഒററക്കോ ഇണയായിട്ടോ മാത്രമേ നടക്കാറുള്ളു എങ്കിലും ചില കാലത്തു വലിയ ഓരോ കൂട്ടമായിട്ട് സഞ്ചരിക്കുന്നു. റഷ്യാരാജ്യത്തിലെ ചെന്നായകൾ ചെയ്തു കൂട്ടുന്ന അഴിമതികൾ വിസ്തരിക്കുന്നതായാൽ ഒരു വലിയ പുസ്തകംതന്നെ എഴുതേണ്ടിവരും. 1875-ൽ റഷ്യയിൽനിന്നു 161 ജനങ്ങളെ അവിടെയുള്ള ചെന്നായകൾ കൊന്നുതിന്നിട്ടുണ്ട്. അമേരിക്കയിൽനിന്നു വെറും രണ്ടു ചെന്നായകൾ ഒരൊററ രാത്രിയിൽ പതിനാറാടുകളെ കൊന്നിട്ടുണ്ട്. ചെന്നായ ചില സമയത്തു ശവവുംകൂടിത്തിന്നും. തരത്തിന്നു കിട്ടിയാൽ പക്ഷികളേയും ഇവ ബാക്കിവെക്കയില്ല. ഗതികെട്ടാൽ എലിയും തവളയും മരങ്ങളുടെ പൊടിപ്പും ഒ

ക്കെ ഇവക്കു ഭക്ഷണമാകും. മരപ്പൊത്തുകളിലും ഗുഹക ളിലും ഇടതൂന്ന കററിക്കാട്ടകളിലും ഇവററ ചെന്നു കൂട്ട ന്നു. ഒരു പേറിൽ ആറു മുതൽ പത്തുവരെ കട്ടികളുണ്ടാ കും. ചെന്നായയുടെ ശബ്ദം ഒരു തരം ഓരിയാണ് ഒരൊ ററച്ചെന്നായ കരയുന്നതു കേട്ടാൽ, പത്തമ്പതു ചെന്നായ ഒന്നിച്ചു കരയുന്നുണ്ടെന്നു തോന്നിപ്പോകും. നാട്ടനായക ളുമായി ഇടപെട്ടാൽ ചെന്നായ കരക്കാൻ പഠിക്കും. ചെ ന്നായകൾ പിന്തുടന്നാൽ മാൻ, വെള്ളമുള്ള ദിക്കുനോക്കി അതിൽ ചാടുന്നു. കെണിവെച്ചാൽ ചെന്നായ അതു ക്ഷണം കടുങ്ങി എന്നുവരില്ല. അഥവാ കടുങ്ങിയാൽ ചത്തപോലെ കിടക്കും. ഇതൊക്കെയാണ് ചെന്നായ കളുടെ സാമാന്യലക്ഷണങ്ങൾ.

ഇന്ത്യൻ ചെന്നായ—

ഇതിനെ കേരളത്തിൽ കാണുകയില്ല. ഇവിടത്തു കാർ വിളിച്ചുവരുന്ന ചെന്നായ ഒരു തരം കാട്ടനായ മാ ത്രമാണ്. ഹിമാലയത്തിൻെറ അടുത്ത തെക്കു ഭാഗങ്ങ ളിലാണ് ഇവയുടെ അധിവാസം. "ഹിമവാൻ തൻെറ തെക്കേപ്പുറത്തെപ്പെരുങ്കാട്ടിൽ" എന്നുതന്നെ പറയാം. ഓരോ കൂട്ടത്തിൽ 6 മുതൽ 8 വരെ ജന്തുക്കളുണ്ടാകും. ഇ വ ഓരിയിടുകയും കരക്കുകയും ചെയ്യും. രണ്ടു മൂന്നെണ്ണം ഒന്നിച്ചുകൂടി മനുഷ്യരേയും കൊന്നുതിന്നും. കൊല്ലന്തോ റും ഓരോ ഗ്രാമത്തിൽനിന്നു വളരെ കട്ടികളെ ഇവററ ക ടിച്ചുകൊണ്ടു പോകുന്നു. ഒരു മൈതാനിപോലെ പരന്ന സ്ഥലത്തിൻെറ ഒത്ത നടുക്ക് ഒരു കുഴികുഴിച്ചു തങ്ങളു ടെ കൂട്ടക്കാരിൽ ഒരുവനെ അതിൽ നിത്തി, ശേഷമുള്ള

വററ ചുററുമുള്ള കാട് തെളിച്ച മൃഗങ്ങളെ ഈ കഴിയുടെ അടുക്കെക്കൂടി ഓട്ടിക്കൊണ്ടു വരും. അപ്പോൾ മുൻകൂട്ടി അവിടെ കാത്തിരിക്കുന്ന ചെന്നായ ഇഷ്ടംപോലെ ഓരോന്നിനെ പിടിച്ചു കൊന്നിടും. ഇന്ത്യൻ ചെന്നായയുടെ പ്രധാനാഹാരം ആടാണ്.

ഹിമച്ചെന്നായ —

മനുഷ്യരെക്കണ്ടാൽ വളരെ അടുക്കെ വരും. ഒരു കയ്യിൽ ഒരു കത്തി ഒളിപ്പിച്ചു, മറേറക്കയ്യിൽ ഒരു മാംസക്കഷണം കാട്ടിയാൽ ഇവററ അടുത്തു വരും അപ്പോൾ അതിനെ ക്ഷണംകൊണ്ട് കത്തിക്കിരയാക്കാം. ഇതൊരിക്കലും മനുഷ്യരെ ദ്രോഹിപ്പാൻ പുറപ്പെടാറില്ല. ദക്ഷിണധ്രുവത്തിലാണ് ഇവയെ കാണുന്നത്.

കരടിയുടെ ചെറിയ ചാർച്ചക്കാർ.

പൂച്ചക്കരടി—(Punda)

കണ്ണു വളരെ ചെറുതായും മൂക്കു കറുത്തിട്ടും കാലിന്റെ ഉള്ളുനടികൾ നല്ലവണ്ണം നിലത്തു പതിയുന്നതായും, വാലിന്മേൽ പട്ടകൾപോലെ കറപ്പു മോതിരങ്ങൾ ഉള്ളതായും വടക്കെ ഇന്ത്യ അധിവാസമാക്കിയും ഇരിക്കുന്ന പൂച്ചയോളം വലിപ്പമുള്ള ഒരു ജന്തുവാണിത്. പൂച്ചക്കരടിയുടെ നിറം ചുകപ്പാണ്. ദേഹം രണ്ടടിയും വാൽ 17 ഇഞ്ചും നീളമുണ്ടാകും. ആഹാരവിഷയത്തിൽ സസ്യങ്ങൾ മാത്രമെ ഇഷ്ടമുള്ളു. നിലത്തിൽനിന്നു തീരം ഗുഹകളിൽ അവാസവുമാണെങ്കിലും ഇവയ്ക്കു മരം കേറാൻ വളരെ വൈഭവമുണ്ട്. ക്രോധംവന്നാൽ പൂച്ച

യെപോലെ ചീററുകയും ചെല്ലുകയും ചെയ്യും. ഒരു മരപ്പൊത്തിലൊ ഗുഹയിലൊ കടന്നുകൂടി പൂച്ചക്കരടി ഒന്നരണ്ടു കുട്ടികളെ പ്രസവിക്കും. കുറേകാലത്തോളം കുട്ടികൾക്കു് എഴുന്നേററു നടപ്പാൻ സാധിക്കയില്ല. ഈ ജന്തുക്കൾ ചിലപ്പോൾ രാത്രിയായാൽ വീടുകളിൽ കടന്നു പാലും വെണ്ണയും കട്ടുതിന്നുംപോലും. ഇവ ക്ഷണത്തിൽ മെരുങ്ങും.

കീരിക്കരടി— (Racoon)

ഇവ അധിവസിക്കുന്നതു് അമേരിക്കാരാജ്യത്തിലാണു്. ശരീരം കുറെ തടിച്ചിട്ടാണെങ്കിലും മുഖം കൂർത്തിട്ടാണു്. വാലിന്മേൽ അഞ്ചു കറുപ്പുവരകൾ ഉണ്ടു്. ചെവി ചെറിയ വൃത്തംപോലെ ഇരിക്കും. നടക്കുമ്പോൾ കാലിന്റെ ഉള്ളുനടി മുഴുവൻ നിലത്തുകൊള്ളുന്നില്ല. എങ്കിലും നില്ക്കുമ്പോൾ മുഴുവൻ കൊള്ളും. ദേഹം 22 ഇഞ്ചും വാൽ പത്തിഞ്ചും നീളം കാണും. ഏറിവന്നാൽ ഈ ജന്തു 25 റാത്തൽ തൂക്കമുണ്ടാകും. കാറുള്ള ദിവസങ്ങളിൽ പകൽ നടക്കുകയല്ലാതെ മറെറാരിക്കലും പകൽ ഇരതെണ്ടാൻ വരികയില്ല. ചുണ്ടെലി, പക്ഷി, മുട്ട, ആമ, തവള, മീൻ, ചെമ്മീൻ, അച്ച്, ചെറുപ്രാണി, പഴം, വിള മുതലായ എല്ലാ കൂട്ടവും ഇവ തിന്നും. ഇതൊന്നും പോരാഞ്ഞിട്ടു തരംകിട്ടിയാൽ, പോററുന്ന കോഴികളെ കൊന്നുതിന്നാനും ഇവ മടിക്കയില്ല മരംകയറാൻ വൈഭവമുള്ളപോലെ നീന്താനും ഇവയ്ക്കു നല്ല പിടിത്തമുണ്ടു്. ഇവ കൂടുന്നതും പ്രസവിക്കുന്നതും മരത്തിന്മേലുള്ള പൊത്തു

കളിലാണ്. കൂട്ടംകൂട്ടമായിമാത്രമെ ഇവ സഞ്ചരിക്കയുള്ളൂ. 4 മുതൽ 6 വരെ കട്ടികളെ തള്ള ഏപ്രിൽമാസത്തിൽ പ്രസവിക്കം. വഴിയെ ചെന്നാൽ കീരിക്കരടി മരത്തിന്മേലാണ് ഉടനെ പാഞ്ഞുകേറുന്നത്.

തീററിച്ചാപ്പൻ—(Glutton)

മുഖം ഒരു ചെറിയ കരടിയുടേതുപോലെയാകുന്നു. വാരിഭാഗത്തിലുള്ള രോമം നീണ്ടിട്ടാണ്. വാൽ ചെറുതും നീണ്ട രോമങ്ങളുള്ളതുമാകുന്നു. ഒരു ഭാഗത്തിൽനിന്നു നോക്കിയാൽ മുഖത്തിൻെറ അററം വളരെ നീണ്ടിട്ടാണെന്നു കാണും. ദേഹത്തിന്ന് ഒരുമാതിരി സ്ഥൂലത ഉണ്ട്. നടക്കുമ്പോൾ ഉള്ളനടി ഇങ്ങിമുക്കാലും നിലത്തു പതിപ്പിക്കും. ആകപ്പാടെ നോക്കിയാൽ ഇത് ഒരു കരടിക്കുട്ടിയാണെന്നു തോന്നും. ഈ ജന്തുവെ സാധാരണ കാണുന്നത് അമേരിക്കയിലെ ഐക്യരാജ്യങ്ങളിലാണ്. ഇത് ഇരതെണ്ടുന്നതു രാത്രിയാണ്. ആവിശ്യം നേരിട്ടാൽ മരത്തിന്മേൽ കേറും. ഇവററ ഒററക്കെ നടക്കയുള്ളൂ. കരടികൾ ഒഴിച്ചുപോയ ഗുഹകളിൽ കിടന്നുറങ്ങീട്ടാണ് ഇവ പകൽ കഴിക്കുന്നത്. ജൂൻ, ജൂലായി, മാസങ്ങളിൽ ഓരോന്ന് അഞ്ചാറു കട്ടികളെ പ്രസവിക്കും. കട്ടിയൊന്നിച്ചുള്ളപ്പോൾ, തള്ള അടുക്കെ വരുന്ന സകല ജന്തുക്കളെയും അതിധീരതയോടെ എതിൎക്കും. തനിക്കു കൊല്ലാൻ കഴിയുന്ന എല്ലാ ജന്തുക്കളെയും തീററിച്ചാപ്പൻ കൊന്നുതിന്നും. ശവം തിന്നാൻകൂടി ഇവയ്ക്കു അറപ്പുകാണുന്നില്ല. തീററിച്ചാപ്പൻ, മടകൾമാൻതി, ചെറുകരുക്കൻ മുയൽ മുതലായ ജന്തുക്കളേയും പിടിച്ചുതിന്നും

തീററിച്ചാപ്പന്ന് ഒടുങ്ങാത്ത വിശപ്പാണ്. കൊല്ലപ്പെട്ടു കാണുന്ന ജന്തുക്കളെ തിന്നാനാണ് ഇവയ്ക്കു് അധികവാസന കാണുന്നത്. മററു ജന്തുക്കളെ പിടിപ്പാൻ വെച്ച കണികകഠം, ഇവ തങ്ങഠംക്ക് അബദ്ധമൊന്നും പിണയാതെ കടിച്ചുമുറിച്ചു്, അതുകളിൽവെച്ച കാണുന്ന തീൻപണ്ടങ്ങഠം ഇവ തിന്നുതീൎക്കുന്നു. ഇവയ്ക്കു് ഒരു പറയത്തക്ക വിശേഷവിധി ഉണ്ടു്. ഇവയ്ക്കു യാതൊരുപയോഗത്തിന്നും കൊള്ളാത്ത സാധനങ്ങഠം ഇവ ആരും അറിയാതെ കട്ടുകൊണ്ടുവന്ന് എവിടെയെങ്കിലും കഴിച്ചിട്ടുകളയും. "പ്രയോജനപ്പെടില്ലാത്ത കൎമ്മത്തിന്ന് അധികമാധുൎയ്യമുണ്ടായിരിക്കാം" മററു ഞാനെന്തു പറയട്ടെ. ഒരു ശിക്കാറിയുടെ തോക്കും കത്തിയും വെപ്പുപാത്രങ്ങളും കമ്പിളിയും ഇവ കട്ടുകൊണ്ടുപോയികഴിച്ചിട്ടതായി അറിവു കിട്ടീട്ടുണ്ടു്.

### പീനാറി—(Skunk).

ദേഹം കറത്ത നിറമാണെങ്കിലും പുറത്തു വെള്ളവരകഠം ഉണ്ടു്. വലിപ്പത്തിൽ ഒരു പൂച്ചയോളം ഉണ്ടാകും. ദേഹത്തിന്റെ നീളം ഒരടിയാണ്. നീണ്ട രോമം കൊണ്ടു തടിക്കുടിപ്പോയ വാൽ നടക്കുമ്പോളൊക്കെ പൊന്തിച്ച, പുറത്തിന്റെ മേൽഭാഗത്തുനില്ക്കുവാൻ തക്കവണ്ണം വളച്ചുപിടിക്കുന്നു. ചില തരങ്ങഠംക്കു നെററിമേൽ വെളുത്തുനീണ്ട ഓരോ പൊട്ടും കാണും. ഇവയ്ക്കു മരം കേറാൻ നല്ല ശീലമുണ്ടു്. ഇവയുടെ ദേഹത്തിൽനിന്ന് ഒരു ദുൎഗ്ഗന്ധമുള്ള സാധനം പുറപ്പെടുന്നതുകൊണ്ടു മററു ജന്തുക്കഠം ഇവയെ തൊടാൻ വരില്ല. ഇത ഒരായുധം ഉ

ള്ളതുകൊണ്ട് ഇവ മനുഷ്യരെക്കൂടി വകവെക്കാറില്ല. ഈ ധൈര്യത്തിന്റെ ഫലമായിട്ട പാതമേൽകൂടെ രാത്രി ലാത്തുന്ന വളരെ ജന്തുക്കൾ വണ്ടികേറിപ്പോയിട്ട ചത്തുകിടക്കുന്നതു കാണാം. എലി, അരണ, തവള, മുട്ട ഇവയാണ് മുഖ്യഭക്ഷണം. ചെറുപ്രാണികളെയും എന്നുവേണ്ട പോററുന്ന കോഴികളെയും ഇവ തിന്നും. കെണിവെച്ചാൽ ഇത്ര ക്ഷണം പിടിക്കാൻ കഴിയുന്ന ജന്തു വേറെ ഉണ്ടോ എന്ന സംശയമാണ്. മററു ജന്തുക്കൾക്കുവേണ്ടി വെച്ച കെണിയിലുംകൂടി വീണുകാണുന്നതു പീനാറികളായിരിക്കും. നിലത്തുള്ള മടകളിലൊ മരപ്പൊത്തുകളിലൊ, ഇതു കൊല്ലംതോറും അഞ്ചാറു കുട്ടികളെ പ്രസവിക്കും. ഇവയുടെ മാംസം വളരെ രുചിയുള്ളതാണെന്നു പറയുന്നു. ദുർഗ്ഗന്ധമുള്ള സാധനം വരുന്നതു വാലിന്റെ മുരട്ടിന്റെ അടിയിലുള്ള ഒരു ദ്വാരത്തിൽനിന്നാണ്. ഇവയെ എറ്റുത്താലൊ, അല്ല ഇവ കോപിച്ചാലൊ ഈ സാധനം യഥേഷ്ടം പുറത്തു തള്ളിത്തെറിപ്പിക്കുവാനുള്ള ശക്തി ഇവയ്ക്കുണ്ട്. ഒരു പീനാറി, തന്റെ ദുർഗ്ഗന്ധമുള്ള നീർ പതിനാറടി അകലെ തെറിപ്പിച്ചതായിക്കണ്ടിരിക്കുന്നു. ഈ നീരിൽനിന്ന് ഒരാവി പുറപ്പെടാറുണ്ട്. ഇതു മണത്താൽ തൊണ്ട വീങ്ങിപ്പോകുമെന്നു പറയുന്നു. ഈ സാധനം കുറെ നല്ലവണ്ണം മണക്കുന്നതായാൽ ഒരു ജന്തു ശ്വാസംമുട്ടി ബോധംകെട്ട ക്രമേണ മരിച്ചുപോവാനിടയുണ്ടെന്നു ഡോക്ടർ മേറിയംസായ്പ് വിശ്വസിക്കുന്നു. പീനാറിയുടെ ദുർഗ്ഗന്ധസാധനം അസ്സാം തട്ടിയ ഒരു കാച്ചാ

ഏഴപ്രാവശ്യം അലക്കിക്കഴിഞ്ഞിട്ടുകൂടി, ആ ദുൎഗ്ഗന്ധം കേവലം പൊയ്പോയിട്ടുണ്ടായിരുന്നില്ലപോലും.

ചെറുനിലക്കരടി—(Badger).

ഇവയുടെ തോൽ വളരെ ചുളിഞ്ഞുകിടക്കുന്നതുകൊണ്ടു ദേഹം ഏതുഭാഗംപിടിച്ചാലും, ഇവയ്ക്കു തിരിഞ്ഞുകടിപ്പാൻ കഴിയുന്നു. കാലും കവിളും കറുത്തും ദേഹം വെളുത്തുമിരിക്കും. രണ്ടരഅടി നീളമുള്ള ഒരു നിലക്കരടിയുടെ വാൽ ഏഴിഞ്ചുനീളവും, ദേഹത്തിന്റെ ഘനം 30 റാത്തലും കാണും. ഇവയെ വടക്കെ ഇന്ത്യയിലും യൂറോപ്പിലും കാണും. വൃക്ഷങ്ങളാൽ ഇടതിങ്ങിയ കാട്ടിൽ ഇവ മടയുണ്ടാക്കി അതിൽ കൂടുന്നു. ഇവയുടെ പ്രധാനാഹാരം ചെറുജന്തുക്കളാണെങ്കിലും തേനോടു ബഹു പ്രതിപത്തിയാണ്. നിലക്കരടി മൂന്നുനാലു കുട്ടികളെ പ്രസവിക്കും. ചിലപ്പോൾ അതേ മടയിൽതന്നെ ചെറുകുറുക്കന്മാരെ പ്രസവിക്കാനനുവദിക്കുകയും ചെയ്യും.

ചെറിയ നീൎക്കരടി.

കാൽവിരലുകൾ താറാവിന്റെ കാൽപോലെ തോൽപാടകൊണ്ടു മൂടപ്പെട്ടിരിക്കും. നഖങ്ങൾ ചെറുതായി, വളഞ്ഞു, മൂൎച്ചകുറഞ്ഞവയായാകുന്നു. തല വളരെ പരന്നിട്ടും ചെവി വളരെ ചെറുതായിട്ടുമാണുള്ളത്. കഴുത്തു നല്ല തടിയുള്ളതാണ്. വാൽ സാമാന്യം നീണ്ടിട്ടാണ്. കാലുകൾക്കു നീളം നന്നക്കുറയും. രോമം തടിച്ചതാണെങ്കിലും വളരെ മൃദുവായതാണ്. മീതെ കരിഞ്ചുകപ്പുനിറവും ചോടെ വെണ്ണീർനിറവും കാണും. പരന്ന വാലിന്റെ കട തടിച്ചിട്ടാണ്. ദേഹത്തിന്റെ ദീൎഘവും

കഴുത്തിന്റെ തടിയും ഇവയ്ക്കു വെള്ളത്തിൽകൂടെ അതിശീഘ്രമായി ഗതാഗതംചെയ്യുവാൻ സഹായിക്കുന്നു. രോമത്തിന്റെ വിശേഷതകൊണ്ടു ശീതം ശരീരത്തെ ഒരിക്കലും ബാധിക്കുന്നില്ല. അഞ്ചുപത്തുജാതി നീർക്കരടികൾ ഉണ്ട്. വലിയതു ബ്രസിൽരാജ്യത്തും ചെറിയ രണ്ടുജാതി തെക്കൻഅമേരിക്കയിലും ഇന്ത്യയിലും അധിവസിക്കുന്നു. നീർക്കരടികളുടെ പ്രധാനാഹാരം മത്സ്യങ്ങളാണ്. മത്സ്യത്തെ പിടിച്ചാൽ ആദ്യം തല തിന്നുകയും, അവിടന്നു തുടങ്ങി വാൽവരെ തിന്നുകയും പിന്നെ വാലിന്റെ അററം ഇട്ടുകളകയും ചെയ്യുന്നു ഇവററ വേണ്ടാതെയും മത്സ്യങ്ങളെ കൊന്നിടും. കേരളത്തിലെ കായൽകളിലും ഒറീസയിലെ ചില്ക്കാതടാകത്തിലും നീർക്കരടികളെ കണ്ടിട്ടുണ്ട്. ഒരുകൂട്ടത്തിൽ അഞ്ചാറെണ്ണത്തെ കണ്ടിട്ടുണ്ട്. അവ മാതാപിതാക്കന്മാരും കുട്ടികളുമായിരിക്കുമെന്നാണ് ചിലരുടെ അഭിപ്രായം. വെള്ളമുള്ള സ്ഥലത്തിന്നടുത്തുള്ള മരവേരുകളുടെ ഉള്ളിലാണ് ഇവ അധിവസിക്കുന്നത്. ഈ മടകളുടെ അരികെ മീൻമുള്ളുകളും തുള്ളികളും സുലഭമായിക്കാണും. ഹേമന്തകാലത്തു മത്സ്യങ്ങൾക്കു പഞ്ഞമുള്ളപ്പോൾ ഗ്രാമങ്ങളിൽ കയ്യേറി, കോഴികളെയും ആട്ടിൻകുട്ടികളെയും പന്നിക്കുട്ടികളെയും പിടിച്ചുതിന്നും. കുഴക്കോഴികളെ എന്നുവേണ്ട അവയുടെ മുട്ടകളും ഇവ വിട്ടുകളകയില്ല. എന്തിന്നു പറയുന്നു തവളകളും ചെമ്മീനുകളുംകൂടി ഈ ജന്തുക്കൾക്കു വർജ്ജ്യങ്ങളല്ല. മത്സ്യങ്ങളെ പിടിക്കുമ്പോൾ അഞ്ചാറെണ്ണം ഒന്നിച്ചുകൂടും. ഒരുകൂട്ടം മത്സ്യങ്ങളെ വളഞ്ഞിട്ടാൽ നീർക്കരടികൾ ഓരോന്നായി മു

ങ്ങുകയും ഓരൊ മത്സ്യത്തെയും കടിച്ചുപൊന്തിവരികയും ചെയ്യുന്നു. ആ അവസരങ്ങളിലൊക്കെ മത്സ്യത്തിന്റെ ഓരോ അംഗംമാത്രം തിന്നു, മുക്കാലും ഭാഗം ഇട്ടുകളയുന്നു. നീക്കരടികളുടെ മീശകൾക്ക വളരെ സ്പർശനശക്തി ഉണ്ടു പോലും. ഇവയെ കെണിവെച്ചുപിടിപ്പാൻ വളരെ പ്ര യാസമാണ്. കോപിച്ചാൽ ഇവ കരക്കംപോലെയുള്ള ഒരു ശബ്ദമുണ്ടാക്കും. ഒരു പ്രസവത്തിൽ രണ്ടുമുതൽ അ ഞ്ചുവരെ കുട്ടികളുണ്ടാകും. പ്രസവിച്ചുവീണ കുട്ടികൾക്ക് ഉടനെ കണ്ണുതുറക്കാൻ സാധിക്കയില്ല. നീക്കരടിയുടെ തോലിന്നു വളരെ വില ഉണ്ട്. യൂറോപ്യൻനീക്കരടിയു ടെ ഒരു നല്ല തോലിന്ന് ഒന്നരപ്പവൻ കിട്ടും. വടക്കൻ അമേരിക്കൻനീക്കരടി നാലടിയിൽ ജാസ്തി ദീൎഘമുണ്ടാ കും. ശുദ്ധജലത്തിലുണ്ടാകുന്ന ചിററാക്കൊഞ്ചന്മാരെ ക ണക്കില്ലാതെ ഇവ തിന്നൊടുക്കുന്നു. ഇവ പുഴവഴിയായി വളരെ ദൂരം സഞ്ചരിക്കും. ഇതിന്റെ തോലിന്നു രണ്ടുപ വൻ വിലകിട്ടുമത്രെ. ആ രാജ്യക്കാർ ഇവയിൽ വളരെ എണ്ണത്തെ നായാടിക്കൊല്ലുന്നു. 1873-ൽ പതിനൊ ന്നായിരത്തിൽ അധികം ജന്തുക്കളെ കൊന്നു തോലെടു ത്തിട്ടുണ്ട്. ബ്രസിൽ രാജ്യത്തിലെ പുഴകളിൽ അധിവ സിക്കുന്ന നീക്കരടിയെ ആ രാജ്യക്കാർ "അരിരഞ്ഞ" എ ന്ന പേർ വിളിക്കുന്നു. ഇതു വാരലൊട്ടുക്രടി അഞ്ചടിയിൽ ജാസ്തി നീളമുണ്ടാകും. ഇന്ത്യാരാജ്യത്തു നഖമില്ലാത്ത ഒരു ചെറിയ നീക്കരടി ഉണ്ട്. ഇതു കഷ്ടിച്ചു രണ്ടടി ദീൎഘ മേ ഉണ്ടാകയുള്ളു. നീലഗിരിയിലും ലങ്കാദ്വീപിലും ഇ വയെ കണ്ടിട്ടുണ്ട്.

കടല്ക്കരടി.

ഇതൊക്കെ ജാതികൊണ്ടു നോക്കിയാൽ ഒന്നുതന്നേയാണ്. ശുദ്ധജലത്തിൽ അധിവസിക്കുന്നതിന്നു നീൎക്കരടി എന്നും കടലിൽ അധിവസിക്കുന്നതിന്നു കടല്ക്കരടി എന്നും പേർ കല്പിച്ചതുമാത്രമാണ്. തല പരന്നിട്ടാണെങ്കിലും വഴിയിൽ ഒരു ഉരുളിച്ചയുമുണ്ട്. അവയവങ്ങളും വാലും നീളം കുറവാണ്. കാലുകൾ കൈകളേക്കാൾ എത്രയോ കുറിയതാണ്. തദ്ദേശക്കാർ ഇതിന്റെ തോൽകൊണ്ടുള്ള കുപ്പായമാണിടുന്നത്. ബെറിങ്ങ്കടലിലെ ഒരു ദ്വീപിൽനിന്നു ഇവററ മനുഷ്യന്മാരാൽ നിഗ്രഹിക്കപ്പെട്ടു കേവലം ഒടുങ്ങിപ്പോയിട്ടുണ്ട്. ഇവ കൂട്ടംകൂട്ടമായി കടലിലുള്ള ഓരോ ദ്വീപിലാണ് പ്രസവിക്കാൻ ഒത്തുകൂടുന്നത്. ഒരു പ്രസവത്തിൽ ഒരു കുട്ടിമാത്രം ഉണ്ടാകും. പെണ്ണിന്നു രണ്ടു മുലക്കണ്ണുകളിൽ ജാസ്തിയുണ്ടാകയില്ല. അഞ്ചു വയസ്സു പൂൎത്തിയായാലെ ഓരോന്നു പൂൎണ്ണവലിപ്പം വെക്കയുള്ളു. ഇവയ്ക്കു കടക്ക മുതലായ ഓടുള്ള ജന്തുക്കളോടാണ് വളരെ പ്രിയം കാണുന്നത്. പൂച്ചക്കുട്ടികളെപോലെ ഇവക്കും കളിപ്പാൻ വളരെ താല്പൎയ്യമാണ്. ഇതിന്റെ ഒരൊററ തോലിന്നു ഇരുന്നൂറു പവൻ വിലകിട്ടുമത്രേ.

കരടികൾ

ഉടലും അവയവങ്ങളും വളരെ തടിച്ചും, വാൽ ചെറുതായും, കാലിന്മേലും കൈമേലും അഞ്ചീത് നഖങ്ങൾ തുറിച്ചുനിന്നും, നടക്കുമ്പോൾ കാലിന്റെ അടിമുഴവനും നിലത്തുകൊള്ളിച്ചും, കണ്ടുവരുന്ന ജന്തുക്കളാണ് കരടി

കം. കാൽമുദ്രകണ്ടാൽ മനുഷ്യന്റേതാണെന്നു തോന്നിപ്പോകും. മിക്കകരടികളും സസ്യഭക്ഷകളാണ്. ചിലേത്തു പ്രാണികളേയും തിന്നും. രോമം തടിച്ചു നീണ്ടിട്ടാണ്. മനുഷ്യരെ അനാവിശ്യമായുപദ്രവിക്കാൻ മടിക്കാത്ത ക്രൂരരാണ്. കരടികളിൽ പലജാതികളുണ്ട്.

വെള്ളക്കരടി—(The Polar bear).

നിറം ശുദ്ധവെള്ളയും തല ചെറുതായി നീണ്ടിട്ടുമാണ്. കാലിന്റെ ഉള്ളനടിക്കകൂടി രോമമുണ്ടാകും. കഴുത്തു വളരെ വലുതും ചെവി വളരെ ചെറുതുമാകുന്നു. ഈ കരടിയുടെ അധിവാസസ്ഥലം ഉത്തരധ്രുവമാണ്. കൊല്ലംതോറും നോർവെക്കാർ നൂറീതു വെൺകരടികളെ കൊല്ലാറുണ്ട്. വളരെ ശൈത്യമുള്ള കാലങ്ങളിൽ ഇവ ദീഘനിദ്ര ചെയ്യാറുണ്ട്. (Hybernate). ഈ കരടികളുടെ പ്രധാനാഹാരം കടൽപൂച്ചകളാകുന്നു. ഇവ മത്സ്യങ്ങളേയും ധാരാളംതിന്നും. ഉപദ്രവിക്കപ്പെട്ടാലൊ ദുസ്സഹമായ വിശപ്പു ബാധിച്ചാലൊ മാത്രമേ ഇവ ആളുകളെ ദ്രോഹിക്കയുള്ളു. ഇവക്കു വളരെ വേഗതയിൽ ഓടാൻ കഴിയും. വേഗതയിൽ മനുഷ്യരൊന്നും ഇതിനോടു കിടയില്ല. ഈ കരടി 600—700. റാത്തൽ ഘനമുണ്ടാകും. ഒരു പ്രസവത്തിൽ രണ്ടുകുട്ടികളുണ്ടാകും. സാധാരണ ആയിസ്സിൻഖണ്ഡങ്ങളിലാണു കേറിക്കിടക്കുന്നത്. ഇവ മുങ്ങിപ്പൂളാനിട്ടിട്ടാണ് തങ്ങളുടെ ഇരയുടെ അടുക്കെച്ചെല്ലുന്നത്. നിറം വളരെ വെളുത്തിട്ടാണെങ്കിലും മൂക്കു കറുപ്പാണ്.

കരിഞ്ചുകപ്പുകരടി—(The brown bear)

തലയും ചെവിയും വളരെ വലുതാണ്. കഴുത്തിന്നു വളരെ ദീൎഘമില്ല. കാലിന്റെ ഉള്ള നടിയിൽ രോമങ്ങൾ കാണുകയില്ല. ഇതു വലിപ്പമുള്ള കരടികളിൽ ഒന്നാണ്. കുട്ടിക്കരടിക്കു കഴുത്തിന്മേൽ ഒരു വെള്ളപ്പട്ട കാണാം. യൂറോപ്പിലും ഹിമാലയൻ പൎവ്വതങ്ങളിലും ഇവയേ കാണും. ഓരോകരടി എട്ടടി ദീൎഘമുണ്ടാകും ഇതിന്റെ വാൽ കഷ്ടിച്ചു രണ്ടുമൂന്നിഞ്ചു നീളം കാണും. ആണും പെണ്ണും ചിലസമയം ഒന്നിച്ചു നടക്കുന്നതു കാണുമെങ്കിലും കരിഞ്ചുകപ്പുകരടി മിക്ക സമയത്തും ഏകനായി മാത്രമേ സഞ്ചരിക്കയുള്ളൂ. ഈ കരടിക്കു കണ്ണിന്നു കാഴ്ചയും ചെവിക്കു കൎമ്മതയും അസാരം കുറവാണ്. എന്നാൽ മണത്തറിവാനുള്ള ശക്തി അത്യന്തമാകുന്നു. രണ്ടു കരടികൾ ഒരേസ്ഥലത്തു നിൽക്കുമ്പോൾ ഒന്നിനെ വെടിവെച്ചാൽ വെടിയേററത് തന്നെ ദ്രോഹിച്ചത് തന്റെ ചങ്ങാതിയാണെന്നു ധാരണയിന്മേൽ അതിനെ ബഹു ദേഷ്യത്തോടെ എതൃക്കും. കരിഞ്ചുകപ്പുകരടി ക്ഷണത്തിൽമെരുങ്ങും. നാട്ടുകാർ ഇവയെ ചില അഭ്യാസങ്ങളും ശീലിപ്പിക്കാറുണ്ട്.

പെരുങ്കരടി—(The grizzly bear).

ഇത് അധിവസിക്കുന്നത് വടക്കൻ അമേരിക്കയിലാണ്. കരടികളിൽവെച്ചു ഏററവും വലിയ ജാതി ഇവയാണ്. ഈ ജാതിയിൽപെട്ട ഒരു കരടി ഏകദേശം 1800. റാത്തലോളം ഘനമുണ്ടായിരുന്നു. ഒമ്പതേകാലടിനീളമുണ്ടായിരുന്ന ജന്തുക്കളെയും കണ്ടുകിട്ടീട്ടുണ്ട്. പ

ത്തടിയിൽ ജാസ്തി നീണ്ട ജന്തുക്കളും കേവലം അപൂർവ്വമല്ല. പെരുങ്കരടിക്ക മാംസത്തോട വളരെ പ്രതിപത്തിയാണ്. മൂന്ന കാട്ടികൾ നില്ക്കുമ്പോൾ പെരുങ്കരടി അവററയിൽ ഒന്നിനെ എത്തുത്തുകൊല്ലുന്നതു കണ്ടിട്ടുണ്ട്. മാംസംകൂടാതെ ഇവ സസ്യങ്ങളും തിന്നും. ഇവക്ക മരം കേറാൻ നല്ലവണ്ണം അറിഞ്ഞുകൂടാ. ഇവയുടെ കൈക്ക വളരെ ശക്തി ഉണ്ട്. ഈ കരടി ഒരു വലിയ കാട്ടിയുടെ കഴുത്തു ഒരൊററ അടികൊണ്ടു പൊട്ടിച്ചിട്ടുണ്ട്. മറെറാന്ന ആയിരംറാത്തൽ ഘനമുള്ള ഒരു മാനിനെ എടുത്തു തനിക്കിഷ്ടമുള്ള ദിക്കിൽ കൊണ്ടുപോയിട്ടുണ്ട്. വല്ലേടത്തും ഓരോമൃഗങ്ങളുടെ ശവം കൊണ്ടുയിട്ടാൽ അതു തിന്ന തീക്കാനായി പെരുങ്കരടികൾ എത്താതിരിക്കില്ല. ആ അവസരത്തിലാണ് ഇവയെ വെടിവെച്ചു വീഴ്ത്താൻ തരംകിട്ടുന്നത്. ചിലസമയം ഈ ജന്തുക്കൾ ഒരു മരത്തോട്ട കൈകൾ ചാരിവെച്ചു, നിവൎന്നനിന്ന, അതിൻെറ തോലിന്മേൽ നഖംകൊണ്ടു മാന്തുന്നതു കാണും. അടുത്തു കിട്ടിപ്പോയാൽ പെരുങ്കരടി മനുഷ്യൻെറ എല്ല് നുറുക്കിക്കളയും.

അമേരിക്കൻ കരിങ്കരടി—(The American black bear

ഇതു പെരുങ്കരടിയേക്കാൾ ചെറിയ ജന്തുവാകുന്നു. തലക്ക ഉടലിനെ അനുസരിച്ചു വലിപ്പം കാണുകയില്ല. പിൻകാലുകൾ മുൻകാലുകളേക്കാൾ എത്രയോ ചെറുതാണ്. നീളം അഞ്ചടികാണും. ആണിന്നു പെണ്ണേക്കാൾ വലിപ്പമുണ്ടാകം. 600—700. റാത്തൽ തൂക്കം ഓരോന്നിന്നുണ്ടാകം. എലി, ആമ, തവള, മീൻ, ഉറുമ്പ്, തേ

നീച്ച, തേൻ, ചെറുപഴങ്ങൾ, സസ്യങ്ങൾ, കിഴങ്ങുകൾ മുതലായ എല്ലാം സാധനങ്ങളും ഇവ തിന്നും. ആട്, പശുക്കുട്ടി, പന്നി, കോഴിമുതലായ വലിയ ജന്തുക്കളെയും ഇവ പിടിച്ചുതിന്നാൻ മടിക്കാറില്ല. തിന്നാനാവശ്യമുള്ളതിനേക്കാൾ അധികം ജന്തുക്കളെ ഇവ കൊന്നിടുന്നതുകൊണ്ട് സാക്ഷാൽ മാംസഭക്ഷകളാണെന്നു തെളിയുന്നുണ്ട്. എന്നാൽ ഇത് മനുഷ്യരെ ദ്രോഹിക്കാൻ വരാറില്ല. ഇതിന്റെ കൈക്കു നല്ലബലമുണ്ട്. ജന്തുക്കളെ കൈകൊണ്ടു കഠിനമായടിച്ചിട്ടാണ് കൊല്ലുന്നത്. പന്നിമാംസത്തോടു വളരെ ഇഷ്ടമുള്ളതുകൊണ്ട് പന്നിയുള്ള സ്ഥലത്ത് ഇവ എങ്ങിനെയെങ്കിലും എത്തിച്ചേരാതിരിക്കയില്ല. മരത്തിന്മേൽ കേറാൻ നല്ല ശീലമുണ്ടെങ്കിലും, ഘനംകൊണ്ട്, സാമാന്യം വലിയ കൊമ്പുകളിന്മേലൊന്നും പോയിക്കൂടാ. ഇതിന്റെ മട മിക്കസമയത്തും ഒരു മരത്തിന്റെ വേരിന്റെ ചോടെ ആയിരിക്കും. പ്രസവിക്കുന്നത് ജനവരിയിലൊ ഫ്ബ്രുവരിയിലൊ ആണ്. ഓരോപ്രസവത്തിൽ രണ്ടോ മൂന്നോ കുട്ടികളുണ്ടാകും. ഒന്നിടവിട്ടു കൊല്ലങ്ങളിൽ മാത്രമേ ഇവ പ്രസവിക്കയുള്ളൂ. നായകളെക്കൂട്ടി കരിങ്കരടികളെ വേട്ടയാടുന്നത് അത്ര എളുപ്പമല്ല. ഇവയുടെ ഹേമന്തകാലത്തിലെ ദീഘനിദ്ര ചെയ്യുന്ന ഗുഹകൾ കണ്ടുപിടിച്ചു അതിൽ തീയിട്ടു പുകച്ചാൽ ഇവ പുറത്തേക്കു ചാടുകയും അപ്പോൾ മഴുതണ്ടു കൊണ്ടു തലക്കു കിട്ടുന്ന ഓരോ അടിയാൽ ഇവ മരിച്ചുവീഴുകയും ചെയ്യുന്നു.

ഹിമാലയൻ കരിങ്കരടി:—

കരിങ്കരടിയെപോലെ നിറം കറപ്പാണെങ്കിലും കഴുത്തിന്റേയും നെഞ്ചിന്റേയും മദ്ധ്യത്തിൽ ഒരു വെളുത്ത പട്ട ഉണ്ട്. നീളം ഏറിവന്നാൽ ആറ് ആറര അടി ഉണ്ടാകം. ചെവി കുറെ വലുതാണ്. ഇത് 200–250. റാത്തൽവരെ തൂക്കംകാണും. ചിലസമയത്തു ഇതു തൈകൊണ്ടു വളരെ തടിക്കുന്നുണ്ട്. ഹിമാലയൻകരിങ്കരടി കൊട്ടക്കാട്ടകളിൽ മാത്രമെ അധിവസിക്കയുള്ളു. ഇവൻ ഒരു സസ്യഭുക്കാണ്. രാത്രിയായാൽ കൃഷികഠംവന്നു കൊള്ളയിടും. പഴമുള്ള വൃക്ഷങ്ങളിന്മേൽ കുരങ്ങുകളെപോലെ കേറിയിരിക്കും. ഇവന്റെ ചെവിക്കു നല്ല കൂർമ്മത ഉണ്ട്. മനുഷ്യരെ ദ്രോഹിക്കാൻ ഇവന്നു യാതൊരു ചാഞ്ചല്യവും കാണുന്നില്ല. പ്രകൃതികൊണ്ട് നോക്കിയാൽ മഹാക്രൂരനാണ്. കൃഷികളിൽ വരുമ്പോഠം നാട്ടുകാർ വെറും വടിയുമെടുത്തു ഇവയെ ഓടിക്കുന്നതുകൊണ്ട്, നാട്ടുകാരുടെ ദേഹത്തിന്മേൽ ഇവയുടെ കടിയുടേയും മാന്തലിന്റേയും പാടുകഠം അനവധി കാണും. ഈ കരടി മരംകേറുന്നത് കൂടാതെ വിശേഷമായി നീന്തുകയും ചെയ്യും. ഒരു പ്രസവത്തിൽ രണ്ട് കുട്ടികളുണ്ടാകം.

മലയൻ കരടി:—

ഇതു കറുത്തനിറത്തിൽ എത്രയോ ചെറിയ ഒരുതരം കരടിയാണ്. ചെവി ചെറുതും നാവ് വളരെ നീളമുള്ളതുമാകുന്നു. നിളം 4. 4½. അടിയിൽ ജാസ്തികാണുകയില്ല. പെൺകരടി 3½ അടി നീളവും 60. റാത്തൽ തൂക്കവുമുണ്ടാകും. കാട്ടകളാണ് മുഖ്യമായ അധിവാസ

സ്ഥലം. ഇവക്ക മരത്തിന്മേൽ കേറാൻ വളരെ സാമത്ഥ്യ മുണ്ട്. പഴങ്ങളാണ് പ്രധാനാഹാരമെങ്കിലും തരത്തിനു കിട്ടുന്ന പക്ഷികളേയും മററു ചെറിയ ജന്തുക്കളേയും പിടിച്ചു തിന്നാതിരിക്കയില്ല. തേനോട്ട വളരെ വാത്സല്യമാണ്. ചെറുപ്പത്തിൽ കിട്ടിയാൽ ഇത് ക്ഷണം മെരുങ്ങും.

ഭാലു അല്ലെങ്കിൽ അശപാൽകരടി—

ഇതു വളരെ വിരൂപിയായ ഒരു ജന്തുവാകുന്നു. നഖങ്ങറം നീണ്ടു ശക്തിയുള്ളവയാണ്. മറെറല്ലാകരടികളേക്കാളും ഇതിൻെറ മുഖം വളരെ നീണ്ടിട്ടാണ് രോമം വളരെ നീണ്ടിട്ടും, ചുമലിൽ രോമത്തിന്നു നീളം കുറെ ജാസ്തിയായിട്ടുമാണ് കണ്ടുവരുന്നത് ഇത് ഏകദേശം ആറടിനീളവും 300. റാത്തൽ ഘനവുമുണ്ടാകും. ഇവയെ കാണുന്നത് ഇന്ത്യയിലും ലങ്കാദ്വീപിലുമാണ്. സാധാരണ കുററിക്കാട്ടകളിലും മരങ്ങളിന്മേലും കുന്നുകളിന്മേലും അധിവസിക്കുമെങ്കിലും മഴക്കാലത്തും ഉഷ്ണകാലത്തും മടകളിൽ കടന്നുകൂടാൻ ഇവക്ക വളരെ ഇഷ്ടമാണ്. പാറകളുടെ ഇടകളിലുള്ള ഗുഹകളും ഇവക്ക വർജ്യങ്ങളല്ല. ഭക്ഷണാവിശ്യമായി രാത്രിയാണു സഞ്ചരിക്കുന്നത്. മരങ്ങളിന്മേൽ ഒരുവക കേറുമെങ്കിലും, ഈ കാര്യത്തിൽ വളരെ സാമത്ഥ്യമില്ലെന്ന് ഇവക്കിടക്കിടെ നേരിടുന്ന പതനങ്ങറം കാണിക്കുന്നു. പഴങ്ങളും പൂക്കളും പ്രാണികളും തേനും ഇവയുടെ പ്രധാനാഹാരമായെണ്ണാം. ഫ്ബ്രവരി മാച്ച് മാസങ്ങളിൽ മോവാമരത്തിൻെറ തടിച്ചു ചുകന്ന പൂക്കറം അസംഖ്യങ്ങളായി ഓരോരോരാത്രി ചോടെ വീണുകിടക്ക

ന്നുണ്ടാകും. കാട്ടുജന്തുക്കളിൽ പലതിന്നും ഈ പൂക്കൾ ആഹാരമായിത്തീരുമെങ്കിലും ഭാലുവെപോലെ ആ സമയത്തു മററു യാതൊന്നും കൃതാൎത്ഥപ്പെടുന്നില്ല. ചെള്ളുകളും വണ്ടുകളും പുഴുക്കളും ഇവയുടെ ആഹാരമായിത്തീരുന്നതുകൂടാതെ ചിതളുകളെ ഇവ കണ്ടെടുത്തു ബാക്കിവെക്കയില്ല. പുററുകണ്ടാൽ മാന്താതെ വിടില്ല. മുഖം ആ കുഴിയിൽ ഇട്ടു മേലോട്ടു ശ്വാസംവലിക്കുന്ന ശബ്ദം 200 വാര അകലെ കേൾക്കാവുന്നതാണ്. പുററു തുറന്നതും, പുററിന്മേൽ നഖങ്ങളുടെ അടയാളങ്ങൾ ഇരിക്കുന്നതും കാണുമ്പോൾ ഭാലു അവിടെയങ്ങാനും ഉണ്ടായിരിക്കണം എന്നു തീൎച്ചയായിട്ടും അനുമാനിക്കാം. ഭക്ഷണം കഴിഞ്ഞു ഗുഹകളിൽ കിടന്നു, കാൽനക്കി, ഒരു വക മൂട്ടംപോലെയുള്ള ശബ്ദമുണ്ടാക്കുന്നതു എല്ലാകരടികളുടേയും സ്വഭാവമാണ്. ഭാലു ചിലസമയത്തു കള്ളിന്റെ പാനികളെടുത്തു കള്ളു കുടിച്ചു വളരെ മത്തനാകാറുണ്ട്. കരിമ്പിൻ തോട്ടത്തിൽകടന്നു കൃഷിക്കാൎക്കു വളരെ നഷ്ടം വരുത്താനും ഭാലുവിന്നു മടികാണുന്നില്ല. ഇവന്റെ കണ്ണിന്നും ചെവിക്കും നല്ല കൂൎമ്മതയില്ല. ദൂരെനിന്നു ആളുകളുടെ ശബ്ദം കേട്ടു നോക്കുന്നതുകാണുമ്പോൾ കാഴ്ച നല്ലവണ്ണമില്ലെന്നു പ്രത്യക്ഷമാകും. എന്നാൽ മണത്തറിവാനുള്ള ശക്തി കുറെ ജാസ്തിയുണ്ട്. ഒരു പ്രസവത്തിൽ സാധാരണ രണ്ടു കുട്ടികളുണ്ടാകും. ഇരതേണ്ടാൻ നടക്കുമ്പോൾ പെൺകരടി, കുട്ടികളെ തന്റെ പുറത്തു കേററിവെക്കും. ഏഴുമാസം വരെ കുട്ടികൾ അമ്മയുടെ പുറത്തു കേറിത്തന്നെ നടക്കും. ചെറുപ്പത്തിൽ കിട്ടിയാൽ മററു കരടികളെപോലെ ഭാലു

വും ക്ഷണം മെരുങ്ങും. കവടിഷയാ മറെറാ വെച്ചാൽ വെടിയേററ കരടിയും അടുത്തുള്ള കരടികളും ഒരുപോലെനിലവിളിക്കും. ചില അവസരങ്ങളിൽ ഭാലു അനാവിശ്യമായി മനുഷ്യന്മാരെ എതൃക്കും. മുറിയേല്പിക്കുന്നതു മിക്കസമയത്തും മനുഷ്യരുടെ മുഖത്തും തലക്കുമായിരിക്കും. ഇങ്ങിനെ ചെയ്യുന്നതു കാട്ടിൽവെച്ചു മനുഷ്യനും കരടിയും പെട്ടെന്നു ഈട്ടും മുട്ടുമാറുണ്ടാകുന്ന സമയത്താണ്. മനുഷ്യരെ കൊല്ലാതെ വിടുന്നത് വളരെ ദുർലഭമാണ്. കുട്ടികളെ എടുത്തു വരുന്ന പെൺകരടികളെയാണു ഈ കാര്യത്തിൽ വളരെ ഭയപ്പെടേണ്ടത്. നമ്മുടെ കേരളത്തിൽ കണ്ടുവരുന്ന കരടിയും ഈ ജാതിയിൽപെട്ട ഒരുതരം മാത്രമാണ്. ഇതും മനുഷ്യനെ കണ്ടാൽ വെറുതെ വിടാറില്ല. ഒരിക്കൽ കാട്ടിൽ ഒരു കുറുക്കിൽക്കൂടെ വന്നിരുന്ന ഒരു പണിയൻ കുട്ടിയുമായി നടക്കുന്ന ഒരു തള്ളക്കരടിയെ കണ്ടെത്തി. പണിയൻ ക്ഷണം ഒരു മരത്തിന്മേൽ കേറി. കരടി തന്റെ കുട്ടിയെ ഒരു രക്ഷാസ്ഥലത്താക്കി, മെല്ലെ മടങ്ങിവന്നു പണിയനേയും കാത്തു ഒരെടത്തു ഒളിച്ചുനിന്നു. ആപത്തൊന്നുമില്ലെന്നു കണ്ടു പണിയൻ ചുവട്ടിലിറങ്ങി നടന്നുപോകുമ്പോൾ, പെട്ടെന്നു കരടി പിന്നിൽനിന്നു തന്നെ പൊത്തിപ്പിടിച്ചു തലക്കു കഠിനമായി കടിച്ചു. പണിയൻ തന്റെ കയ്യിൽ ഉണ്ടായിരുന്ന കത്തികൊണ്ടു കരടിയുടെ മുഖം നല്ലവണ്ണം കൊത്തി. ഇങ്ങിനെഇവർ യുദ്ധം ചെയ്തുകൊണ്ടിരിക്കുമ്പോൾ ആവഴിയിൽ കൂടെവേറെചിലർവന്നു കരടിഓടിപ്പോയി. പണിയൻ ബോധമില്ലാതെ വീണു അവന്റെ തലയിലെ ചിലമുറികളിൽനിന്നു

തലച്ചോർ തുറിച്ചിട്ടുണ്ടായിരുന്നു. പണിയനെ ആസ്പത്രിയിൽ കൊണ്ടുവന്നു. അവന്ന് ഓൎമ്മ വന്നപ്പോൾ അവൻ ഒന്നാമത് ചോദിച്ചത് "ആ കരടി ചത്തില്ലേ" എന്നായിരുന്നു. നാലഞ്ചുദിവസത്തിനുള്ളിൽ ആ പണിയൻ ചത്തു. ആ കരടി ചത്തിട്ടില്ലെങ്കിൽ, മേലാൽ ഒരു മനുഷ്യനെ ധൈൎയ്യപ്പെട്ടു വന്നെതൃക്കാൻ അതു നല്ലവണ്ണം കരുതീട്ടെ വരികയുള്ളു.

ഇരുനിറക്കരടി—

ഇത് അധിവസിക്കുന്നതു തിബത്ത് രാജ്യത്തിലാണ്. കാലും കയ്യും ചുമലും കറുത്തിട്ടും, പുറവും മുഖവും കഴുത്തും വെളുത്തിട്ടുമാണു. കണ്ണിന്റെ ചുററുമുള്ള ദിക്കും ചെറിയ ചെവിയും ശുദ്ധ കറുപ്പുനിറംതന്നെയാണ്. കാലിന്റെ ഉള്ളുനടിക്കുകൂടി രോമമുണ്ടാകും. ഇതു ഹിമപ്രദേശങ്ങളിൽക്കൂടെ നടക്കുമ്പോൾ കാലടി വഴുതിപ്പോകാതിരിപ്പാൻ വേണ്ടിയാണ്. എല്ലാ കരടികളെപ്പോലെ ഇവക്കു 42 പല്ലുകളില്ല. 40 മാത്രമേ ഉള്ളു. ആഹാരം വെറും സസ്യങ്ങളാണ്. കിഴങ്ങും മുളയുടെ ചെറിയ കൂമ്പും വളരെ പഥ്യമാണ്.

പൂച്ചയും ചാൎച്ചക്കാരും.

പൂച്ചവൎഗ്ഗത്തിൽ സിംഹം, നരി, പുലി മുതലായ എല്ലാ ജന്തുക്കളും ഉൾപ്പെടും. ജന്തുക്കളെ പിന്തുടൎന്നു പിടിപ്പാനും നിഷ്പ്രയാസം കൊല്ലാനും, ഈ വൎഗ്ഗത്തിൽപെട്ട ജന്തുക്കൾക്കു വേണ്ടപ്പെട്ട ബലവും ചൈതന്യവും പരിപൂൎണ്ണമായെത്തീട്ടുണ്ടെന്നു പറയാം. നരി, സിംഹം മുതലാ

യവക്കു തങ്ങളെക്കാൾ എത്രയൊ വലിയ ജന്തുക്കളെക്കൂ
ടി കൊന്നു ഇഴച്ചുകൊണ്ടു പോവാൻ സാധിക്കും മുഖത്തി
ന്നു നീളത്തെക്കാൾ പരപ്പുകൂടും. നായപ്പല്ലുകൾക്ക് അ
തിശക്തിയും നീളവുമുണ്ടാകും. നഖങ്ങൾ വളഞ്ഞു നീ
ണ്ടു മൂരട്ടിലുള്ള ഒരു സഞ്ചിയിൽ വലിച്ചുകളവാൻ സാധി
ക്കുന്നവയാണ്. മുൻകാലുകളിന്മേൽ അഞ്ചും പിൻകാലു
കളിന്മേൽ നാലും വിരലുകൾ ഉണ്ടാകും. ഈ ജന്തുക്കൾ
നഖങ്ങളെ ചില മരത്തടികളിന്മേൽ വാന്റു അവയ്ക്കു മൂ
ർച്ച് വരുത്തും. വിരലുകളുടെ അന്തർഭാഗം ഉരുണ്ടിട്ടാക
കൊണ്ടു നടക്കുമ്പോൾ യാതൊരു ശബ്ദവുമുണ്ടാകയില്ല.
നാവിന്മേൽ പിന്നോക്കം വീണുകിടക്കുന്ന ചില ചെറിയ
മുള്ളുകൾ വരിവരിയായിക്കിടക്കുന്നുണ്ട് അതു വേണ്ടുന്ന
സമയത്ത് എറിച്ചു നിൎത്തിയാൽ താന്താങ്ങളുടെ രോമം
വെടിപ്പുവരുത്തുന്ന ചീപ്പായിട്ടും എല്ലിന്മേൽനിന്നു മാം
സം നക്കിയെടുപ്പാനുതകുന്ന ഒരായുധമായിട്ടും ഉപയോ
ഗിക്കാം. മുഖത്തു തടിച്ചുനീണ്ട രോമങ്ങൾ മീശപോലെ
എറിച്ചുനില്ക്കുന്നതു കാണും. കണ്ണു രാവും പകലും ഒരു
പോലെ കാണത്തക്കവിധത്തിൽ ഉണ്ടാക്കപ്പെട്ടതാകുന്നു.
പൂച്ചവൎഗ്ഗത്തിൽ ചുരുങ്ങാതെ നാല്പത്തഞ്ചുജാതി ജന്തുക്ക
ളുണ്ടു പൂച്ചവൎഗ്ഗത്തിൽപെട്ട ജന്തുക്കൾക്കു വെള്ളത്തിൽ
ഇറങ്ങാൻ മടിയാണെങ്കിലും നരികൾ പുഴയുടെ ഒരു കര
യിൽനിന്നു നീന്തി മറേറക്കരയിൽ ചെല്ലുന്നതു സാധാര
ണയാണ്. ഇനി ഇതിൽപെട്ട ഓരോജാതി ജന്തുക്കളെ
അല്പം വിസ്തരിക്കാം.

## പൂച്ച.

ഇത് ആകൃതികൊണ്ട് ഒരു ചെറിയ നരിയാണ്. പൂച്ചയെ, ചെറിയനരി എന്നു പറയുന്നതിലും വെടിപ്പു നരിയെ, വലിയ പൂച്ച, എന്നു പറയുന്നതാണ്. എന്തുകൊണ്ടെന്നാൽ നമുക്കു വളരെ പരിചയമുള്ള മൃഗം പൂച്ചയാണ്. പൂച്ചയിൽതന്നെ പലതരങ്ങളുണ്ട്.

### നാട്ടുപൂച്ച.

ഇതു നമ്മുടെ വീടുകളിൽ അധിവസിക്കുന്ന ഒരു മൃഗമാണ്. ഇവയ്ക്കു വീടോടുള്ള കൂറുപോലെ വീട്ടിൽ താമസിക്കുന്നവരോടു കൂറുണ്ടാകയില്ല. ഒരു വീട്ടിൽ താമസിക്കുന്നവർ വീടുംവിട്ടു വേറെപോകുമ്പോൾ വിളിക്കാതെതന്നെ നായ പിന്നാലെപോകും. പൂച്ചയെ വിളിച്ചാൽതന്നെ വരാൻ കൂട്ടാക്കില്ല. പൂച്ച രാത്രിയായാൽ പല വീടുകളിലും പ്രവേശിച്ചു കണ്ണിൽകണ്ട വസ്തുക്കൾ കട്ടുതിന്നാതെ ഇരിക്കയില്ല. മനുഷ്യനു രാത്രി കണ്ണുകാണാത്തവിവരം നല്ലവണ്ണം അറിഞ്ഞപോലെ, രാത്രി, ഇവ, മനുഷ്യർ കിടക്കുന്ന പായയിൽകൂടെയും ചിലപ്പോൾ മനുഷ്യരെ ചവിട്ടിക്കൊണ്ടും കടന്നുപോവാൻ ലേശം കൂസൽ കാണിക്കാറില്ല. വല്ലതും മൂടിവെച്ചിട്ടുണ്ടെങ്കിൽ മുഖംകൊണ്ടു മൂടി തള്ളിയിടും. കോപ്പയിലെ പാൽകുടിപ്പാൻ, മുഖം കോപ്പയിൽ കൊള്ളുകയില്ലെങ്കിൽ, കോപ്പ മറച്ചിട്ടു നിലത്തൊഴുകുന്ന പാൽ നക്കിക്കുടിക്കും. ചില സമയത്തു ശ്രീകൃഷ്ണന്റെ മാതിരി ഉറിതുള്ളിപ്പിടിപ്പാൻ നോക്കും. തരത്തിന്നു കിട്ടിയാൽ കോഴിക്കുഞ്ഞുകളെ വിഴുങ്ങും. എലികളെ കണ്ടേടത്തു വെച്ചേക്കയില്ല. പടമുള്ള

പാമ്പുകളെക്കൂടി പൂച്ച പിടിച്ചുകൊല്ലും. ചിലപ്പോൾ കേവലം ചത്തുപോകാത്ത സൎപ്പങ്ങളേയും കടിച്ചു വീട്ടിനകത്തു കൊണ്ടുവരുന്നതുകൊണ്ടു വളരെ ജനങ്ങൾക്കു ജീവനാശം നേരിട്ടിട്ടുണ്ട്.

പൂച്ച വളരെ വൃത്തിയുള്ള ഒരു മൃഗമാണ്. അവസരമുള്ളപ്പോളൊക്കെ നാവുകൊണ്ടു ദേഹം വെടിപ്പാക്കുന്നതു കാണാം. ഭാൎയ്യാഭൎത്താക്കന്മാരായിക്കാലംകഴിക്കുക എന്ന നില പൂച്ചക്കില്ല. ഏതുകാലത്തും കണ്ടൻപൂച്ച വന്നു പെൺപൂച്ചകളുമായി ഇണചേരും. ആ സമയത്തു കൂക്കിയും നിലവിളിയുംകൊണ്ട് ആളുകളെ ഉറങ്ങാൻ സമ്മതിക്കയില്ല. പൂച്ചയെക്കാൾ വലിപ്പമുള്ള നായക്കുകൂടി, പൂച്ചയെ പിടിച്ചു കൊല്ലാൻ സാധിക്കയില്ല. പൂച്ച വളരെ യുക്തിയും ബുദ്ധിയുമുള്ള മൃഗമാണ് ഉറങ്ങുമ്പോലെ നടിച്ചിട്ടോ ഒളിവിലിരുന്നിട്ടോ ഇവ ഓന്ത്, അണ്ണാൻ മുതലായ മരങ്കേറികളേയും വണ്ണാത്തിപ്പുള്ള്, ചാണോക്കിളി മുതലായ പക്ഷികളേയും പിടിക്കുന്നതു കണ്ടാൽ ആരും ആശ്ചൎയ്യപ്പെട്ടുപോകും. പൂച്ച, താൻപിടിക്കുന്ന ജന്തുക്കളെ ദ്രോഹിച്ചു കഷ്ടപ്പെടുത്തിയല്ലാതെ കൊല്ലുകയില്ല. നമ്മുടെ നാട്ടിൽ ഉള്ളപോലെ പല രാജ്യങ്ങളിലുമായി പലതരം പൂച്ചകളുണ്ട്. പേർസ്യരാജ്യത്തിലെ പൂച്ചയ്ക്കു ജടപോലെ നീണ്ട രോമങ്ങൾ ഉണ്ട്. ക്രൂമിയാരാജ്യത്തു വാലില്ലാത്ത പൂച്ചകളുണ്ട് കേരളത്തിലും ലങ്കയിലും മീൻപിടിച്ചു കാലംകഴിക്കുന്ന ഒരു ജാതിപ്പൂച്ചയുണ്ട്. ഈ ജാതിപ്പൂച്ചകൾ വീടുകളിൽ പ്രവേശിക്കാറില്ല പുഴയരികെയുള്ള കുററിക്കാടുകളിൽ കടന്നുകൂടും.

മീൻകൂടാതെ, മുരു, കക്ക മുതലായതും തിന്നും. പൊറുതി മുട്ടിയാൽ ഇവ പാമ്പിനെക്കൂടിത്തിന്നും. ഈ ജാതിപ്പൂച്ച ബഹു ശൂരനും ക്രൂരനുമാണ്. സാധാരണ പൂച്ചയേക്കാൾ വലിപ്പവും ശക്തിയുമുള്ളതുകൊണ്ടു ചില സമയത്ത് ആട്ടിനേയും കടച്ചിയേയും നായയേയും ഇവ പിടിച്ചു കൊല്ലും. മനുഷ്യക്കുട്ടികളെക്കൂടി ഇവ എടുത്തുകൊണ്ടു പോയതായിക്കേൾവി ഉണ്ട്.

കാട്ടുപൂച്ച.

പുലിപ്പൂച്ചയ്ക്കു ദേഹത്തിൽ ചെറിയ പുള്ളികൾ ഉണ്ടാകും. ഇതിന്റെ ആഹാരം ചെറിയ മൃഗങ്ങളും പക്ഷികളുമാണ്. ആഫ്രിക്കയിൽ ഒരു തരം പുള്ളിപ്പൂച്ചയുണ്ട്. ഇതിന്റെ അവയവങ്ങൾ നീണ്ടും വാൽ കുറുതായും ഇരിക്കും. കാട്ടുപൂച്ചകളിൽവെച്ച് ഏററവും വലിപ്പമുള്ളത് ഈ ജാതിപൂച്ചയാണ്. ഇതിന്റെ ആഹാരം പക്ഷികളാണ്. മുഖം വളരെ ചെറുതായി, ദേഹവും വാലും മെലിഞ്ഞു വളരെ നീണ്ട കീരിയേപോലെ തോന്നുന്ന ഒരു ജാതിപ്പൂച്ച തെക്കൻഅമേരിക്കയിൽ ഉണ്ട്. ഇന്ത്യയിൽ വളരെ കാണുന്ന മറെറാരു ജാതിക്കു മലമ്പൂച്ച (Jungle cat) എന്നാണു പേർ. നീണ്ട പുല്ലുകൾ, ഓടകൾ, കരിമ്പുകൾ, വിളകൾ മുതലായവ ഇടതിങ്ങിക്കിടക്കുന്ന സ്ഥലങ്ങൾ ഇവക്കു വളരെ പത്ഥ്യമാണ്. ഒരു കരിമ്പിൻതോട്ടത്തിന്റെ ഓരത്തിൽനിന്നു ഒരു മൈലിനെ വെടിവെച്ചു വീഴ്ത്തിയ ഒരാൾ അതിനെ എടുക്കാൻ ചെല്ലുമ്പോൾ, പെട്ടെന്നു ഒരു മലമ്പൂച്ച ചാടിവന്നു മൈലിനേയും എടുത്തു തന്റെ പാട്ടിന്നുപോയി.

രോമക്കവിളൻപൂച്ച (Lynx) യെ ഇന്ത്യയിൽ സുല ഭമായിക്കാണുകയില്ല. അമേരിക്കയിലും യൂറോപ്പിലും ഇവ എത്രയെങ്കിലുമുണ്ട്. ദേഹത്തിന്മേൽ ചിലപ്പോൾ ചെറിയ കുത്തുകളുണ്ടാകും. ചെവികൾ നീണ്ട്, അററത്തു നീണ്ടരോമങ്ങൾ നിറഞ്ഞു കുത്തനെ നില്ക്കുന്നതു കാണും. മുഖത്തിൻെറ രണ്ടുഭാഗത്തും നീണ്ട രോമങ്ങൾ വീണുകിടക്കും. നടുവിലുള്ള താടിമേൽ അങ്ങിനെയുള്ള രോമം കാണുകയില്ല രോമക്കവിളൻപൂച്ച മൂന്നരഅടി നീളമുള്ളതുകൊണ്ട്, വലിപ്പവും ശക്തിയുമുള്ള ഒരു ജന്തുവാണെന്നു മനസ്സിലാക്കാം. തലയും കയ്യും തടിച്ചിട്ടാണ്. കൌദാരി, കാട്ടുകോഴി മുതലായ വലിയ പക്ഷികളെയും, ആട്ടിൻകുട്ടി, മാൻകുട്ടി മുതലായ ചെറുമൃഗങ്ങളേയും ഇവ തിന്നും.

മെരു, കീരി, കല്ലുണ്ണി മുതലായ അനേകജാതി ജന്തുക്കൾ പൂച്ചയുടെ ചാർച്ചക്കാർ തന്നെയാണ്. എല്ലാററിന്നും മുഖവും ശരീരവും നീണ്ടിട്ടും കാലുകൾ കുറുതുമായിരിക്കും. ഒന്നും വളരെ വലിപ്പം വെക്കുകയില്ല.

മെരു— (The Indian Civet)

ഇതു നാലടി രണ്ടിഞ്ചു നീളമുണ്ടാകും. ഈ നീളത്തിൽ ഒന്നരഅടി വാലിൻെറ നീളമാണ്. പുറത്ത്, ഒത്തനടുവിൽ ഉയർത്താൻ കഴിയുന്ന ഒരു വക രോമം നെടുനീളെ കിടക്കുന്നുണ്ട്. വാലിന്മേൽ കറപ്പും വെളുപ്പും പട്ടകൾ ഉണ്ട്. ഈ ജന്തു ഒററയായിട്ടേ നടക്കുകയുള്ളൂ. പകൽ മുഴവനും, കുററിക്കാടുകളിലും ഇടതിങ്ങിയ പുല്ലുകളിലും കഴിച്ചുകൂട്ടും. രാത്രിയായാൽ പല ദിക്കിലും സ

ക്കീററുചെയ്യുന്ന കൂട്ടത്തിൽ, മനുഷ്യരുടെ വീടുകളുടെ ചുററുവട്ടത്തിലും എത്താതിരിക്കില്ല. ഇതിനെ ചില പ്പോഠം മടകളിലും കാണും. മട, ഇതുതന്നെ കുഴിച്ചുണ്ടാ ക്കുന്നതോ എന്നു സംശയമാണ്. ഇതു പക്ഷികളേയും ചെറിയ മൃഗങ്ങളേയും പിടിച്ചുതിന്നും. പാമ്പ്, ചെറു പ്രാണി, തവള, മുട്ട പഴം കിഴങ്ങ് എന്നു തുടങ്ങിയതൊ ക്കെയും തിന്നും. കോഴിയേയും താറാവെയും വെറുതെവി ടുക പതിവില്ല. ഇതിൻെറ പൃഷ്ഠത്തിലെ ഭാരത്തിൽകൂടി ഒരു പ്രത്യേക മണമുള്ള നൈ പുറത്തു വരുന്നു. ഇതിന്നു പുഴ എന്നൊ പുഴവിൽ നൈ എന്നോ പറഞ്ഞുവരാറു ണ്ട്. ഈ നൈക്കുവേണ്ടി മെരുവിനെ മലയാളികഠം കൂട്ടി ലിട്ടു പോററാറുണ്ട്.

കല്ലുണ്ണി—

ചിലേടത്ത് ഇതിന്നു മരപ്പട്ടി എന്നു പേരുണ്ട്. ഇ തു കാൽകുറിയ ഒരു വലിയ പൂച്ചയാണെന്നു തോന്നിപ്പോ കഠം. ശരീരത്തിൻെറ പിൻഭാഗത്തിന്നു മുൻഭാഗത്തെ ക്കാഠം സ്ഥൂലതയുണ്ട്. നിറം ക്ഷാരവൎണ്ണത്തിൽ കറുത്ത ചില വരകളും പുള്ളികളുമാണെന്നു പറയാം. മരങ്ങ ളിൽകേറി നടക്കുന്നവയും രാത്രി സഞ്ചാരികളുമായ കല്ലു ണ്ണികഠംക്കു സസ്യവും മാംസവും ഒരുപോലെ പ്രിയമാണ് പതിനൊന്നു ജാതിക്കല്ലുണ്ണികളുള്ളതിൽ അഞ്ചുജാതി ഇ ന്ത്യയിലും ബൎമ്മയിലും കാണുന്നവയാണ്. കല്ലുണ്ണി പന യിന്മേലും മരപ്പൊത്തിലും കൂടുന്നതിനേക്കാഠം, വീടുകളു ടെ മച്ചിന്മേൽ കൂടുവാനാണ് അധികം പ്രിയപ്പെടുന്ന ത്. ചില സമയത്തു വെള്ളമില്ലാത്ത ഓവുകളിലും ഇവ

കടന്നുകൂട്ടം. രാത്രിയല്ലാതെ സഞ്ചരിക്കയില്ല. എലി, പല്ലി, ചെറുപക്ഷി, കോഴി, മുട്ട മുതലായവ തിന്നുന്നതു കൂടാതെ ഇതു ചിലപ്പോൾ ഫലങ്ങളും തിന്നും. പാലും കുടിക്കും. കുറുകളെ വളരെ ഇഷ്ടമാണ്. കോഴിക്കൂട്ടകളിൽ പ്രവേശിച്ചാൽ ഒരൊററക്കോഴിയേ ബാക്കിവെക്കയില്ല. എല്ലാററിൻേറയും തല കടിച്ചു ചതച്ചു ചോരകുടിക്കും. ഇതുകൂടാതെ തെങ്ങിന്മേൽവെച്ചു പാനികളിൽ തലയിട്ടു കള്ളും ധാരാളം കുടിക്കും.

### കീരി—(Mungoose)

കീരിയേ കാണാത്തവർ ഉണ്ടായിരിക്കയില്ല. അതുകൊണ്ട് ഇതിൻെറ ആകൃതിപ്രത്യേകം വൎണ്ണിക്കേണമെന്നില്ല. ക്ഷാരവൎണ്ണത്തിൽ വെള്ളനിറം പാഞ്ഞ രോമവും, നീണ്ടവാലും, നിലത്തോട്ടു പററിക്കൊണ്ടുള്ള സഞ്ചാരവും, ഇടക്കിടെ ചുകന്ന മുഖം പൊന്തിച്ചു അങ്ങുമിങ്ങുമുള്ള നോട്ടവും, കാലിൻെറ നഖങ്ങളുടെ വളവില്ലായ്മയും, നീളവും, മെരു, കല്ലുണ്ണി മുതലായ ജന്തുക്കൾക്കുള്ള ചൂരിൻെറ അഭാവവും കീരിയുടെ പ്രത്യേകലക്ഷണങ്ങളായിക്കരുതാം. ദേഹം ഒന്നര അടിയും, വാൽ ഒരടി മൂന്നിഞ്ചും നീളമുണ്ടാകും. കീരിയെ സാധാരണ കാണുന്നതു്, കുററിക്കാട്ടുകളിലും, വൃക്ഷച്ചോലകളിലും, വയലുകളിലും നദീതീരങ്ങളിലുമാണ്. വങ്കാട്ടുകളിൽ ഇവയെ കാണില്ല. വീട്ടുകളുടെ സമീപത്തൊക്കെ വന്നു ഇതു് തെണ്ടിനടക്കും. തങ്ങൾതന്നെ കുഴിച്ചുണ്ടാക്കുന്ന മടകളിലാണ് ഇവ പാൎക്കുന്നതും പ്രസവിക്കുന്നതും. ഒരു പ്രസവത്തിൽ മൂന്നോ നാലോ കുട്ടികളുണ്ടാകും. എലി, മൂക്കനെലി, പാമ്പു,

പല്ലി, പുഴ, പക്ഷി, മുട്ട, വണ്ട് ഇവററയെ തിന്നുന്നതു കൂടാതെ ചിലപ്പോൾ പഴങ്ങളും തിന്നും. ഒരു കീരിയെ കൊന്ന് അതിൻെറ പള്ള കീറിനോക്കിയപ്പോൾ, ഒരു കാട, ഒരു വേട്ടാളൻെറ കൂട്, ഒരു പല്ലി, കുറെ ഷൾപാദങ്ങൾ സീതാപ്പഴത്തിൻെറ ഏതാനും അംശം എന്നീവക പലവക സാമാനങ്ങൾ കണ്ടിരുന്നു. പകൽ മിററത്തു കൂടയിൽ മൂടിവെച്ചു കാണുന്ന കോഴിക്കുഞ്ഞുകളെ, കൂടയും പൊന്തിച്ചു പിടിച്ചുകൊണ്ടു പോകുന്നത് ഞാൻ കണ്ടിട്ടുണ്ട്. ചാണോക്കുഴികളിൽ ഇറങ്ങി വലിയ പുഴുക്കളെ മാന്തി എടുത്തു തിന്നും. ഇരതെണ്ടുന്നത് ഒററയായിട്ടോ ഇണയായിട്ടോ ആണ്. കീരി, കാഴ്ചയിൽ വളരെ ചെറുതാണെങ്കിലും മഹാക്രൂരനും രക്തതല്പരനുമാണ്. ചിലപ്പോൾ പ്രാവിൻകൂട്ടിലോ, കോഴിക്കൂട്ടിലോ, മുയൽക്കൂട്ടിലോ, എത്തിയാൽ അതിൽ കാണുന്ന മിക്കതിൻേറയും ചോരകുടിച്ചു കൊന്നിട്ടുണ്ടായിരിക്കും. കൂട്ടിലിട്ടു കാണുന്ന തത്ത, മൈന മുതലായ പക്ഷികളെ, കോലായിൽ വെച്ചുതു കണ്ടാൽ, ചിലപ്പോൾ ഇവ ഓടി എത്തി കൂട്ടകളിൽനിന്നു കിളികളെ പിടിച്ചു കൊണ്ടുപോവാൻ ശ്രമിക്കും. ചെറുപ്പത്തിൽ കിട്ടിയാൽ കീരി ക്ഷണം മെരുങ്ങും. എലിയോ മററോ ആണെന്നു ശങ്കിച്ചു കുട്ടികളുടെ ലിംഗങ്ങൾ കടിച്ചു പറിച്ചു അനേകസംഭവങ്ങൾ ഉണ്ടായിട്ടുള്ളതുകൊണ്ടു കീരിയെ പോററുന്നവർ ആ കാര്യത്തിൽ കുറെ സൂക്ഷിക്കേണ്ടതാണ്.

കീരിയെപ്പററി പല മൂഢവിശ്വാസങ്ങളും നമ്മുടെ

നാട്ടുകാരുടെ ഇടയിൽ ഉണ്ടു സർപ്പവിഷത്തിന്ന് ഒരു കൈകണ്ടു പച്ചമരുന്നു കീരിക്കറിവുണ്ട് എന്നു വിശ്വസിക്കുന്നതു വെറും വഷളത്വമാണ്. കീരിക്കു മററു ചില ജന്തുക്കളെക്കാൾ അധികനേരം സർപ്പവിഷം സഹിപ്പാൻ കഴിയുമെങ്കിലും സർപ്പവിഷമേററാൽ നിശ്ചയമായി കീരിയും മരിക്കും. സർപ്പത്തെ എതിർക്കുമ്പോൾ കീരി തന്റെ മേൽ കടി പെടാതവണ്ണം അതിനെ കടിച്ചു കൊല്ലുകയാണ് പതിവു. കീരി സർപ്പത്തിന്റെ മുന്നിൽ സശ്രദ്ധനായ് ചെന്നു നില്ക്കും. സർപ്പം അതിനെ കൊത്താൻ നോക്കുമ്പോൾ, ഒന്നു വാങ്ങിനിന്നു, അതിന്റെ തലക്കു ചാടിവീണു തല കടിച്ചു കശക്കും. ഒരു വലിയ സർപ്പത്തിന്റെ തല വിഷസ്സഞ്ചിയോടുകൂടെ കീരി, തനിക്കു വിശേഷാൽ ആപത്തൊന്നും നേരിടാതെ തിന്നു തീർത്തിട്ടുണ്ട്. കോപിക്കുമ്പോൾ കീരി തന്റെ നീണ്ട രോമങ്ങൾ എറിച്ചു, കുത്തനെ നിർത്തുന്നതുകൊണ്ട്, ഇതിന്റെ ഉള്ളിൽകൂടെ ഒരു പാമ്പിന്നു കീരിയെ കടിച്ചു മുറിയേല്പിപ്പാൻ വളരെ പ്രയാസമായിരിക്കും. അല്ലാതെ, പാമ്പിനെ കണ്ട മാത്രയിൽ വലിയ കീരി അതിന്റെ ചുററും ഒന്നു പാഞ്ഞു പാമ്പിനെ പിന്നെ ഇളകാൻ നിവൃത്തിയില്ലാത്ത വിധത്തിൽ നിർത്തുമെന്നും, അതിൽ പിന്നെ ചെറിയ ചെങ്കീരിയെ തന്റെ പുറത്തു കേററിക്കൊണ്ടുവരുമെന്നും ചെങ്കീരി ആ പാമ്പിനെ ഉടനെ അനേകം കഷണങ്ങളാക്കുമെന്നും പറയുന്നതു മൂഢവിശ്വാസംകൊണ്ടു ഗതികെട്ട മഹാന്ധന്മാർ മാത്രമേ കാര്യമായിക്കരുതുകയുള്ളൂ.

പാമ്പുകളേയും എലികളേയും നശിപ്പിക്കുന്നതുകൊ

ണ്ടു കീരി മനുഷ്യന്നു വലിയ ഉപകാരിയായിത്തീരുന്നുണ്ട്. 1871-ൽ എലികളുടെ ഉപദ്രവംകൊണ്ടു ജെമൈക്കാരാജ്യത്തിലെ കരിമ്പു കൃഷി നിശ്ശേഷം ഒടുങ്ങിപ്പോകേണ്ടതായിരുന്നു. പഠിച്ച വിദ്യകളൊക്കെ നോക്കീട്ടും എലിയുടെ സംഖ്യ കുറക്കാൻ തദ്ദേശീയൎക്കു സാദ്ധ്യമായില്ല. 1872-ൽ ഒരു ശാസ്ത്രജ്ഞൻ ഒമ്പതു കീരികളെ ആ നാട്ടിൽ കൊണ്ടുവന്നു വിട്ടു. രണ്ടു കൊല്ലംകൊണ്ട് എലികളുടെ ഉപദ്രവം ഉണ്ടെന്നുതന്നെ ആരും അറിഞ്ഞില്ല. ഈ സംഗതികൊണ്ട് ഓരോ കൊല്ലം ആ രാജ്യക്കാൎക്ക് ഒന്നര ലക്ഷം പവൻ വിലക്കുള്ള കരിമ്പുകൾ രക്ഷപ്പെട്ടു കിട്ടി.

മീർക്കററ്—(Meerket)

ഈ ജന്തു കെയിപ്പ്കോളനിയിലെ ഒരു ജാതിക്കീരിയാണ്. മുഖവും നഖവും കീരിയുടേതാക്കാൾ നീളമുണ്ടായിരിക്കും. വാലിന്നു ദേഹത്തിൻെറ പകുതി ദീൎഘമേ കാണുകയുള്ളൂ. നാട്ടുകാർ ഇതിനെ കണക്കില്ലാതെ മെരുക്കുന്നുണ്ട്. നായകളെപ്പോലെ ഇവററയില്ലാത്ത വീടുകൾ ചുരുങ്ങും. ഈ ജന്തുക്കൾ കൂട്ടംകൂട്ടമായി അടുത്തടുത്തു കുഴിച്ചുണ്ടാക്കുന്ന മടകളിൽ അധിവസിക്കുന്നു. കിഴങ്ങുകളാണ് പ്രധാനാഹാരം. സൂൎയ്യനുദിക്കും മുമ്പേ ഇവററ പുറത്തു വന്നിരുന്ന പട്ടാളക്കാരെപ്പോലെ അണിയണിയായി സൂൎയ്യോദയവും കാത്തുകൊണ്ടിരിക്കും. വെയിൽ കൊള്ളുന്ന ബഹുപത്ഥ്യമായ പ്രവൃത്തിയാണ്. ഈ നിലയിൽ കണ്ടാൽ ആളുകൾക്കു വളരെ അടുത്തു ചെല്ലുന്നതിന്നു വിരോധമില്ല. ഇതു നിൎഭയമായി ധിക്കാരിയെപ്പോ

ലെ നിങ്ങളുടെ മുഖത്തു നോക്കുന്നുണ്ടായിരിക്കും. തന്നെ ഏകദേശം പിടിക്കത്തക്ക ദൂരത്തെത്തി എന്നു കണ്ടാൽ, ഒരു മിന്നൽപോലെ ഓരോന്നു ക്ഷണം മടയിൽ മറയും. മെരുങ്ങിയവക്കു നായകളോടു ബദ്ധസ്നേഹമാണ്. നായ, തന്റെ യജമാനന്റെ വഴിയെ നടക്കുമ്പോലെ, ഇവ നായയുടെ വഴിയേയും നടക്കും

മോറ അല്ലെങ്കിൽ കഴുതപ്പുലി—(Hyaenas)

മോറയെപ്പററി ഒരാളും ഇതുവരെ ഒരു നല്ല വാക്കു പറഞ്ഞിട്ടില്ല. ചതിയനും, ക്രൂരനും, ഭീരുവും, ദുസ്വഭാവിയുമാണെന്നു മോറയെക്കൊണ്ടു എല്ലാവരും ദുഷിക്കുന്നു. കാലുകൾക്കു നല്ല നീളംവന്നു ചേരുന്നുണ്ട്. മുൻകാലുകൾക്കു പിൻകാലുകളേക്കാൾ ഉയരച്ചുണ്ട്. വാൽ നന്നച്ചെറുതും തല വലുതുമാണ്. മോറ കാഴ്ചയിൽ വളരെ ആഭാസനാണ്. ദേഹത്തിന്മേൽ വരകളോ കുത്തുകളോ ഉണ്ടാകും. കാലിന്മേൽ നാലീതു വിരലുകളും വിരലുകളിന്മേൽ തടിച്ച നഖങ്ങളും കാണും. ശക്തികൊണ്ടും എല്ലു പൊട്ടിക്കത്തക്ക ബലംകൊണ്ടും സിംഹം, നരി മുതലായതിന്റെ പല്ലുകൂടി മോറയുടെ പല്ലുകൾക്കു കിടയല്ല.

വരിയൻ മോറ—

ശരീരം 3½ അടിയും വാൽ 1½ അടിയും ദീർഘമുണ്ടാകും. നീണ്ടുകൂർത്ത ചെവിയും, കഴുത്തിന്റെ പിറകെ നിന്നു പുറത്തോട്ടു വാൽവരെ നീണ്ടു നില്ക്കുന്ന നീണ്ടരോമങ്ങളും വാരികളിലും കാലുകളിലും പ്രകാശിക്കുന്ന കറുത്തവരകളും വരിയൻ മോറയുടെ പ്രധാനലക്ഷണങ്ങളാണ്. ക

ന്നകളിന്മേലും മണൽപ്രദേശത്തും ഇവ പറക്കുന്നു. രാത്രി സഞ്ചാരിയാണ്. ഒററക്കോ ഓരോ ജോടായോ മാത്രമേ നടക്കുകയുള്ളൂ. പാലസ്റൈൻ, സിറിയ മുതലായ രാജ്യങ്ങളിൽ ഇവ പാറയിലെ ഗുഹകളിലും ഇന്ത്യയിൽ മടകളിലുമാണ് അധിവസിക്കുന്നത്. മോറയുടെ ശബ്ദം പിശാചിൻെറ ശബ്ദമോ എന്നു തോന്നുംപോലെ കേൾപ്പാൻ ദുസ്സഹമായതാണ്. നായകൾ ഇതെന്താണെന്നറിവാൻ അടുത്തെത്തിയാൽ, മോറ, നായയെ പിടിച്ചു കൊണ്ടുപോകും. ഒരു കുതിരപ്പുറത്തു കേറി മോറയെ പിന്തുടന്നാൽ മൂന്നു നാലു നാഴികദൂരം ഓടിയതിൽ പിന്നെ മാത്രമേ മോറയെ തൊടത്തക്ക ദൂരത്തിൽ എത്തുകയുള്ളൂ. വരിയൻമോറ ശവങ്ങളും, മററു ജന്തുക്കൾ കൊന്നുതിന്നിട്ട മൃഗങ്ങളുടെ അവശിഷ്ടങ്ങളും ധാരാളം തിന്നുന്നു. കുഴിമാന്തി മനുഷ്യരുടെ ശവം പുറത്തു വലിച്ചിട്ടു തിന്നുന്നതുകൊണ്ടു മനുഷ്യർക്ക് ഈ ജന്തുക്കളെ ബഹുവെറുപ്പാണ്. ഇതു കൂടാതെ മററു ജന്തുക്കൾ വേണ്ടാതെ ഇട്ടുപോയ എല്ലുകൾ, വരിയൻമോറ കരിമ്പു തിന്നുംപോലെ തിന്നും. ചെമ്മരിയാടു, കോലാടു, കടച്ചി, നായ മുതലായ ജന്തുക്കളേയും വരിയൻമോറ തരം കിട്ടിയാൽ എടുത്തുകൊണ്ടുപോകും. ഇതു കേരളത്തിൽ എത്രയെങ്കിലും ഉണ്ട്.

പുള്ളിമോറ—

മോറകളിൽവെച്ചു ഏററവും വലിപ്പവും ശക്തിയുമുള്ള തരം, ആഫ്രിക്കാരാജ്യത്തിലെ പുള്ളിമോറയാണ്. ഇവയുടെ സഞ്ചാരം ഓരോ കൂട്ടമായിട്ടാണ് കഴുത്തിന്മേലും നട്ടപ്പുറത്തും വരിയൻമോറയെപോലെ നീണ്ടരോമങ്ങൾ

ഇവക്ക കാണുകയില്ല. ദേഹം മഞ്ഞവൎണ്ണവും അതിന്മേൽ കറപ്പുകുത്തുകളുള്ളതുമാകുന്നു. പുള്ളിമോററ വരിയൻമോററയേക്കാൾ ശൂരനും ക്രൂരനുമാണ്. അബിസീനിയയിൽ പട്ടാളക്കാർ തമ്പടിച്ചു കിടന്നിരുന്ന ദിക്കിൽ, ഇവ രാത്രിയിൽ വന്നു, കുതിര, കോവക്കഴുത കന്നുകാലി എന്നു തൊട്ടു മൃഗങ്ങളെ പിടിക്കാൻ വന്നിരുന്നു. ദീനക്കാരും തന്മൂലം ശക്തിഹീനരായ്ഭവിച്ചു മനുഷ്യരെയുംകൂടി പുള്ളിമോററ കൊന്നുതിന്നാൻ ശ്രമിക്കും.

വേട്ടപ്പുലി—(Cheeta)

മാർജ്ജാരവൎഗ്ഗത്തിൽ പെട്ടതാവുന്ന ഒരു മൃഗമാണെങ്കിലും ഇതിന്നു ചില വിശേഷവിധികൾ ഉണ്ട്. നഖങ്ങൾ മുഴുവനെ ഉള്ളോട്ടു വലിച്ചുകളവാൻ സാധിക്കയില്ല. ദേഹം വളരെ മെലിഞ്ഞിട്ടും അവയവങ്ങൾ നന്നനീണ്ടിട്ടുമാണ്. ദേഹത്തിന്മേൽ ചെറിയ പുള്ളികൾ ഉണ്ട്. കഴുത്തിലും ഉദരത്തിന്മേലും കാണുന്ന രോമത്തിന്നു ജാസ്തി നീളവും വെളുപ്പുനിറവും കാണും. വാൽ വേണ്ടതിലധികം നീളമുണ്ട്. വേട്ടപ്പുലി ഏഴടി നീളമുണ്ടാകും. ഇതിൽ 2½ അടി വാലിന്റെ നീളം മാത്രമാണ്. വേട്ടപ്പുലിയെ സാധാരണ കാണുന്നത് ആഫ്രിക്കയിലും ഇന്ത്യയിലുമാണ്. മനുഷ്യരെ ഇവ ഒരിക്കലും ദ്രോഹിക്കയില്ല. ഇന്ത്യയിലെ രാജാക്കന്മാർ നായാട്ടു ചെയ്യാനായി ഇവററയെ പോററാറുണ്ട് മാനുകൾ അധിവസിക്കുന്ന പാറകളുള്ള കുന്നുകളിന്മേലാണ് വേട്ടപ്പുലി കടന്നു കൂടുന്നത്. കുതിരകൾക്കും മാനുകൾക്കുംകൂടി ഇവററയുടെ അത്ര ഗതിവേഗത ഇല്ല. ഇത് ഒററക്കോ ഇണയായോ ഇരതേ

ടാൻ നടക്കും. വല്ലതും കിട്ടിയാൽ മുക്കററം ഭക്ഷിക്കും. പിന്നെ ഒന്നുരണ്ടു ദിവസത്തോളം ഗുഹകളിൽ ചെന്നുറങ്ങും. മരത്തിന്മേൽ കേറിനിന്നു നോക്കീട്ടാണ് മാനുകളും മററും എവിടെ ഉണ്ടെന്ന് ഇവ മനസ്സിലാക്കുന്നത്. ഇന്ത്യയിലെ രാജാക്കന്മാർ എത്രയോ പുരാണകാലത്തുതന്നെ വേട്ടപ്പുലിയെ മെരുക്കി, നായാട്ടിന്നു കൊണ്ടുപോകാറുണ്ട്. വേട്ടപ്പുലിയെ, കണ്ണുകെട്ടി, ഉരുളുള്ള കൂട്ടിലാക്കി കാട്ടുകളിൽ വലിച്ചു കൊണ്ടുപോകുന്നു. കൃഷ്ണാമൃഗത്തെ കാണുമ്പോൾ കൂട് തുറക്കും. തുറന്ന ഉടനെ വേട്ടപ്പുലി, കൂട്ടിന്റെ മുകളിൽ ചാടി നായ ഇരിക്കുംപോലെ കഴുംകുത്തി ഇരിക്കും. കൃഷ്ണാമൃഗത്തിന്റെ പത്തുനൂറു വാര അടുത്തെത്തുമ്പോൾ വേട്ടപ്പുലിയുടെ കണ്ണിന്റെ കെട്ടഴിക്കും. കെട്ടഴിച്ചു ഉടനെ കൃഷ്ണാമൃഗം ഇന്ന ദിക്കിലുണ്ടെന്നു നോക്കി മനസ്സിലാക്കിയ വേട്ടപ്പുലി അമ്പുപോലെ അതിന്റെ പിന്നാലെ ഓടും. ഒരു നിമിഷംകൊണ്ടു കൃഷ്ണാമൃഗവും വേട്ടപ്പുലിയും മററുള്ള കണ്ണിൽനിന്നു മറയും. പിന്നെ നായാട്ടുകാർ കുതിരപ്പുറത്തു കേറി തേടിനോക്കിയാൽ കൃഷ്ണാമൃഗത്തെ കൊന്നു വീഴ്ത്തി വേട്ടപ്പുലി അതിന്റെ സമീപത്തു നില്ക്കുന്നതു കാണും.

### നായക്കൊററൻ — (Panther)

ഇത് ഏററവും ചെറിയ നരി ആണ്. രണ്ടടി ഉയരമുണ്ടാകും. ദേഹത്തിന്മേൽ പുള്ളികളുണ്ട്. തലയും അവയവങ്ങളും സ്ഥൂലിച്ചിട്ടാണ്. കേരളത്തിൽ എവിടേയും ഇതിനെ കാണും. ചെറിയ കുററിക്കാട്ടുകളിലാണ് ഇവററ ഒളിക്കുന്നത്. നായയെ കണ്ടേടത്തു വെച്ചു

ക്കയില്ല. ആടിനേയും കടച്ചിയേയും വേണ്ടെന്നുവെച്ചി ട്ടുമില്ല. മനുഷ്യരട്ടത്തുള്ളപ്പോഠം കോലായിൽ കേറി നായകളേയും എടുത്ത് ഇവൻ മണ്ടിക്കളയും.

പൂമപ്പുലി—(The Puma)

ഇത് അമേരിക്കയിൽ അധിവസിക്കുന്ന ഒരു പുലിയാണ്. വലിപ്പത്തിൽ അമേരിക്കയിൽ കാണുന്ന പുള്ളിപ്പുലിയോളം എത്തുകയില്ല. ശരീരത്തിന്നു വളരെ ദീഘം കാണും. ശരീരം ആകപ്പാടെ ഒരു മഞ്ഞനിറവും ഉദരം വെളുപ്പുമാകുന്നു. ദേഹത്തിൽ പുള്ളികളൊന്നും ഉണ്ടാകയില്ല. എന്നാൽ ഇതിൻെറ ശൈശവകാലത്തു ദേഹത്തിന്മേൽ പുള്ളികളുണ്ടാകും. ആറുമാസം കഴിയുമ്പോഠം ഈ പുള്ളികഠം മങ്ങിമാഞ്ഞുപോകുന്ന സാധാരണ ഒരു പൂമപ്പുലി ഏഴടി ദീഘമുണ്ടാകും. ഈ നീളത്തിൽ മൂന്നടി ദീഘമുള്ള വാലും ഉഠപ്പെട്ടും. ചിലപ്പോഠം 11 അടി നീളമുള്ള പൂമപ്പുലിയേയും കണ്ടിട്ടുണ്ട്.

പൂമപ്പുലിയെ കണ്ടുവരുന്നതു തെക്കൻ അമേരിക്കയിലാണ് കുററിക്കാട്ടുകളാണ് വങ്കാട്ടുകളേക്കാഠം ഇവക്കിഷ്ടം. പൂമപ്പുലിക്കു വളരെ ശൌയ്യവും ധൈയ്യവും ഉണ്ടെങ്കിലും വലിയ മനുഷ്യനെയാകട്ടെ, ചെറിയ കുട്ടികളെയാകട്ടെ, ഉറങ്ങിയ നിലയിൽ കണ്ടുമുട്ടിയാൽക്കൂടി, ഇവൻ ഉപദ്രാഹിക്കാറില്ലെന്നല്ല, അങ്ങിനെ ഒരു വിചാരവും കൂടി വെക്കാറില്ല. മനുഷ്യനെ കണ്ടാൽ ആ സ്ഥലം വിട്ടൊഴിയും. പൂമപ്പുലി വലിയ മാനുകളേയും മററു മൃഗങ്ങളേയും തിന്നുന്നു. നെഞ്ഞിൻെറ ഭാഗം മാത്രം തിന്നുപോയ മാനിൻെറ ശവങ്ങഠം കണ്ടെത്തിയാൽ അതു പൂമപ്പു

ലിയുടെ പണിയായിരിക്കുമെന്നു ഉടനെ ഗ്രഹിക്കേണ്ടതാണ്. കന്നുകാലികളേയും കതിരകളേയും വളർത്തുന്ന ദിക്കുകഠം കണ്ടെത്തിയാൽ പൂമപ്പുലി ആ ദിക്കുകളുടെ ചുററുവട്ടത്തിൽനിന്നു ഒരിക്കലും വിട്ടുപോകയില്ല. കുതിരകളുടെ മാംസത്തോട് ബഹു പത്ഥ്യമാണ്. തരമുണ്ടെങ്കിൽ കുതിരകളെ എടുത്തുകൊണ്ടുപോകം. കുതിരയേ കഴിച്ചാൽ പൂമപ്പുലിക്കു ബഹു പത്ഥ്യം ചെമ്മരിയാടുകളെയാണ്.

പൂമപ്പുലി അമേരിക്കൻപുലിയെ മാത്രമല്ല, കരടികളെ കൂടി കണ്ടുമുട്ടിയാൽ എതൃക്കും. മനുഷ്യരെ പൂമപ്പുലി തൊടില്ല. ഇവ ധാരാളമുള്ള ദിക്കിൽ സ്വകാൎയ്യമായിപ്പുറമെ നടക്കാനൊ, അല്ല പുറമെ രാത്രിക്കിടന്നുറങ്ങാനൊ ആരും മടിക്കേണ്ടതില്ല. നിലാവുണ്ടായിരുന്ന ഒരു രാത്രി, ഒരു പാറയുടെ പള്ളയിൽ യദൃച്ഛയാ ചെന്നു കിടക്കേണ്ടിവന്നിരുന്ന ഒരു വഴിയാത്രക്കാരൻ, നാലു പൂമപ്പുലികഠം (രണ്ടു തള്ളകളും രണ്ടു കുട്ടികളും) തന്റെ അടുക്കെ വന്ന കഥ 'ഹഡ്സൻ' എന്ന സായ്പോടറിയിച്ചത് അദ്ദേഹം പ്രസ്ഥാപിച്ചിട്ടുണ്ട്. "പൂമകളുടെ സ്വഭാവം നല്ലവണ്ണം അറിയുന്നതുകൊണ്ട് അവന്നു യാതൊരു ഭയവും ഉണ്ടായിരുന്നില്ല. അവൻ ഇളക്കമില്ലാതെ അവിടെത്തന്നെ കിടന്നു. കുറെ കഴിഞ്ഞപ്പോഠം ഇവന്റെ സമീപത്തിൽനിന്ന് ഇവററ പൂച്ചക്കുട്ടികളെപോലെ തുള്ളിക്കളിപ്പാൻ തുടങ്ങി. അന്യോന്യം പാഞ്ഞുകളിക്കുമ്പോഠം ഇവനെ കടന്നു തുള്ളുകയുംകൂടി ചെയ്യയുണ്ടായി.

പൂമപ്പുലിയെ ഒരിക്കൽ കൊന്നുകളഞ്ഞ ഒരുവൻ വേറെ ഒരു അവസരത്തിൽ ഇനിയൊന്നിനെ കൊല്ലുകയില്ലെന്നു പറയുന്നു. "പൂമപ്പുലി ഒരു കല്ലിന്മേൽ ചാരി ഇരിക്കുമ്പോൾ കുടുക്കുകയറെറിഞ്ഞ് അതിന്റെ കഴുത്തു കുടുക്കി. പൂമപ്പുലി യാതൊന്നും ചെയ്യാതെ ശുമ്മാ ഇരുന്നു. ശിക്കാറി, കുതിരപ്പുറത്തിൽനിന്നിറങ്ങി തന്റെ വലിയ കത്തിയും തുറന്ന് അതിനെ കൊല്ലാൻ തക്കവണ്ണം അടുത്തു ചെന്നു. അത് എതൃക്കാനൊ ആപത്തിൽനിന്നു വിട്ടൊഴിവാനൊ ഒന്നും ഉദ്യമിച്ചില്ല. അതിന്റെ ശരീരം ആകപ്പാടെ വിറച്ചു എന്നുമാത്രമല്ല കണ്ണിൽനിന്നു വെള്ളം ചാടി." എന്നിട്ടുകൂടി ആ നിഷ്ഠുരന്ന് ഇതിനെ കൊല്ലാൻ തോന്നിയതാണാശ്ചൎയ്യം. എന്നാൽ ശിക്കാറിയുടെ ഒക്കെ നായകളും ഉണ്ടെന്നു കണ്ടാൽ പൂമപ്പുലിയുടെ കോലം ക്ഷണം മാറുന്നതു കാണും. തലയും ഉയൎത്തി കണ്ണുകൾ തീക്കട്ടപോലെ ജ്വലിപ്പിച്ചു, ബഹു കോപത്തോടെ ചെപ്പിയും മുരണ്ടുംകൊണ്ട്, നായകളുടെ നേരെ ചാടും. ശിക്കാറിയെ യാതൊന്നും ചെയ്കയില്ല. ശിക്കാറി വലിയ വടി എടുത്ത് അതിനെ തല്ലിയാൽകൂടി, ഇങ്ങിനെ ഒരാൾ തന്നെ തല്ലുന്നുണ്ടെന്ന ഭാവവുംകൂടി പൂമപ്പുലി കാട്ടുകയില്ല. ഇതൊന്നും പോരെങ്കിൽ, കാട്ടിൽ തനിച്ചായ്പോയ മനുഷ്യരെ, മററുവല്ല കാട്ടുമൃഗങ്ങളും ദ്രോഹിക്കാനൊരുമ്പെടുന്നുകണ്ടാൽ, മനുഷ്യരുടെ സഹായത്തിന്നു പൂമപ്പുലി ഓടി എത്താതിരിക്കില്ല. പൂമപ്പുലി മരംകേറാനും ബഹുമിടുക്കനാണ്. മരത്തിന്റെ കൊമ്പുകളിൽകൂടെ കുരങ്ങന്മാരെ പിടിക്കാനോടിനടക്കുന്നതു വളരെ ആളുകൾ കണ്ടിട്ടു

ണ്ട്. പൂമപ്പുലിയുടെ മേലോട്ടു തുള്ളുവാനുള്ള ശക്തി അതികേമമാണ്. നായകളുടെ ദ്രോഹം സഹിയാതായപ്പോൾ, നിന്നനിലയിൽനിന്ന് ഒരൊററച്ചാട്ടംകൊണ്ട്, ഇരുപതടി ഉയരത്തിൽ നില്ക്കുന്ന ഒരു മരക്കൊമ്പിന്മേൽ ചെന്നുവീണു. മുന്നോട്ടുള്ള ചാട്ടത്തിലും ഈ ജന്തു ചില്ലറക്കാരനല്ല. നാല്പതടി ദൂരെ ചാടിവീഴാനൊന്നും മൂപ്പക്കൊരു പ്രയാസമില്ല.

പൂമപ്പുലിക്ക് ഒരു പ്രസവത്തിൽ നാലഞ്ചുകുട്ടികളുണ്ടാകും. പ്രസവിച്ച ഉടനെ കുട്ടി കഷ്ടിച്ചൊരടി നീളമുണ്ടാകും. പത്തുദിവസം കഴിഞ്ഞാലെ കണ്ണുതുറക്കയുള്ളു. പൂമ ഇരുപതുവയസ്സുവരെ ജീവിക്കും.

അമേരിക്കൻപുലി.

ഇത് അധിവസിക്കുന്നത് അമേരിക്കയിലാണ്. ആറടി, രണ്ടിഞ്ചു നീളമുള്ള ഒന്നിൻെറ വാൽ 2 അടി 1 ഇഞ്ചു നീളമുണ്ടായിരുന്നു. ഇതു മരംകേറാൻ ബഹു വിദഗ്ധനാണ്. ചില സമയം കാടുകളിൽ വെള്ളപ്പൊക്കം ബാധിച്ചാൽ, അമേരിക്കൻപുലി മരങ്ങളിൽനിന്നു ചുവടെ ഇറങ്ങാതെ, കുരങ്ങുകളെയും പിടിച്ചുതിന്നു തൻെറ നാളുകൾ കഴിക്കും. ഇവൻ ബഹു ക്രൂരനും കൂടക്കൂടെ ഗർജ്ജിച്ചു നടക്കുന്നവനുമാണ്. അമേരിക്കൻപുലി മനുഷ്യരെ അനാവിശ്യമായി ദ്രോഹിക്കാൻ വരില്ല എന്നു തീച്ച് പറഞ്ഞുകൂടാ. തീരദ്ദേശങ്ങളുള്ള പുഴയരികിലും, ചുററും ഓടയുള്ള തടാകങ്ങളുടെ അരികിലും ഇവററയെ കാണും. ഇവൻ അധിവസിക്കുന്ന ദിക്കുകളുടെ അടുത്തു വെള്ളം ഉണ്ടായിരിക്കേണമെന്ന പിടിത്തം ഉണ്ട്. ഇവൻ മത്സ്യ

വും ആമമുട്ടയും ആമയേയും കൂടിത്തിന്നും. വലിയ ജന്തുക്കളെ കൊല്ലുന്നത് അതിന്റെ പുറത്തു ചാടിവീണ്, കഴുത്തൊടിച്ചിട്ടാണ്. ഒരു ദിവസം ഇവൻ ഒരു പള്ളിയിൽ ചെന്നുകൂടി. ഈ വിവരം ഗ്രഹിയാതെ അതിൽ പ്രവേശിച്ചിരുന്ന രണ്ടു പാതിരികളെ ഇവൻ കൊല്ലുകയുണ്ടായി. ഇവൻ ചിലപ്പോൾ മുതലയെ കൊന്നുതിന്നുന്നതും കണ്ടിട്ടുണ്ട്. ഇവൻ കൂടക്കൂടെ മരത്തടികൾ മാന്തി തന്റെ നഖത്തിന്നു മൂൎച്ച്വരുത്തും. തടികളിൽ നഖത്തിൻ പാടുള്ള മരങ്ങൾ കണ്ടാൽ ഇവൻ അടുത്തുണ്ടായിരിക്കും എന്നു അനുമാനിക്കുന്നതിൽ അബദ്ധമില്ല. ഒരു പ്രസവത്തിൽ രണ്ടുനാലുകുട്ടികളുണ്ടാകും. അമേരിക്കൻപുലിയുടെ വലിയൊരു വിരോധി പൂമപ്പുലിയാണ്. കാക്കകൾ പരന്തിനെ ദ്രോഹിക്കുംപോലെ അമേരിക്കൻപുലിയെ കണ്ടാൽ പൂമപ്പുലി പിന്നാലെക്കൂടി അതിന്റെ ചുററും അതിശീഘ്രമായി ഓടിയും ചാടിയും തുള്ളിയും, തരംകിട്ടുമ്പോൾ അതിനെ കടിച്ചും മാന്തിയും ഉപദ്രവിക്കാതിരിക്കില്ല. മിക്കസമയത്തും അമേരിക്കൻപുലിയെ പൂമപ്പുലി കൊന്നുകളയുന്നു. പൂമപ്പുലി അമേരിക്കൻപുലിയേക്കാൾ ശക്തികുറഞ്ഞതാണെങ്കിലും അതിചുറുചുറുക്കുള്ളവനാകകൊണ്ട് അവന്ന് ഇപ്രകാരം ചെയ്യാൻ സാധിക്കുന്നു. ഊരാങ്കുടുക്കിട്ടകയറുകൾ എറിഞ്ഞു നാട്ടുകാർ അമേരിക്കൻപുലിയെ പിടിക്കാറുണ്ട്.

(കരിമ്പുലി —(The black panther or Leopard)

ഇതു പുള്ളിപ്പുലിയുടെ അത്ര വലുതല്ല. ദേഹം ആകപ്പാടെ കറപ്പാണെങ്കിലും അടുത്തുചെന്നു നോക്കിയാൽ,

ആ കറുപ്പിന്മേൽ ചെറിയ കറുപ്പുപുള്ളികളുണ്ടെന്നു കാണും. ഇത് അനാവശ്യമായി ജന്തുക്കളെ പിടിച്ചുകൊല്ലും. സാധാരണ ഒരു മരത്തിന്റെ കൊമ്പിന്മേൽ കേറിയിരിക്കും. ചോടെ പോകുന്ന മൃഗങ്ങളുടെ മേൽ ചാടി വീഴും. സഹ്യാദ്രിയിൽ ഇതു സീമയില്ലാതെ ഉണ്ട്. ഒരു ദിവസം ഒരു മരത്തിന്റെ കവച്ചത്തിൽ ഇരുന്നു. ഒരു കരിമ്പുലി ആ മരത്തിന്റെ ഉയരമുള്ള കൊമ്പുകളിന്മേലിരുന്നിരുന്ന കുരങ്ങന്മാരെ കുറേനേരം നോക്കി. പിന്നെ പെട്ടെന്നു മിന്നൽപോലെ മേലോട്ട് ഒന്നുരണ്ടു ചാട്ടവും ചാടി, ഒരു കുരങ്ങനേയും കയ്യിലാക്കി കീഴോട്ടു ചാടിയത് എന്റെ ഒരു സ്നേഹിതൻ കണ്ടിരുന്നു. ഇതിന്നു മനുഷ്യരെക്കൂടി പേടിയില്ല. ഒരിക്കൽ കാട്ടിലെ ഒരു ഗുഹയിൽ കണ്ട ഒരു കാട്ടുനായയേയും എടുത്തു മൂപ്പർ നടന്നുപോലും.

ഹിമപ്പുലി—(The snow leopard).

ഇതിന്റെ ശരീരത്തിന്നു വെള്ളച്ഛായ ജാസ്തി ഉണ്ട്. രോമവും കുറെ നീണ്ടിട്ടാണ്. കറുപ്പുപുള്ളികൾ വലുതായിരിക്കും. വാലോടുകൂടി ശരീരം 7 അടി നാലിഞ്ച് നീളമുണ്ടാകും. വാലിന്റെ നീളം മൂന്നടിയാണ്. ഉയരമേറിയ മലകളിലാണ് ഇവററ അധിവസിക്കുന്നത്. ഹിമാലയത്തിലും തിബത്തിലും ഇവയെ ധാരാളം കാണും. കാട്ടാടുകളാണ് പ്രധാന ഭക്ഷണം.

പുള്ളിനരി അല്ലെങ്കിൽ പുള്ളിപ്പുലി—Leopard).

മാർജ്ജാരവംശത്തിൽ വലിപ്പംകൊണ്ടു മൂന്നാമനായി നില്ക്കുന്നതു പുള്ളിനരിയാണ്. ഇവയെ ആഫ്രിക്ക

യിലും ഇന്ത്യയിലും വളരെ കാണും. തലതുടങ്ങി വാലിന്റെ അററംവരെ ശരീരത്തിന്മേൽ ആകപ്പാടെ കറുപ്പ പുള്ളികളുണ്ടാകും. കൈ, കാൽ, തല, ചുമൽ എന്നീ ഭാഗങ്ങളിൽ പുള്ളികൾ വളരെ ചെറുതായിരിക്കും ഇവയ്ക്കു വളരെ എളുപ്പത്തിൽ മരങ്കേറാനും കൊമ്പുകളിൽക്കൂടെ ഓടിനടക്കാനും സാധിക്കും പുള്ളിനരിക്കു ചീറുവാലൻനരിയെക്കാൾ ജാഗ്രതയും ഉണർവ്വും ഉണ്ട്. കോപിച്ചാൽ ചീറുവാലനെക്കാൾ ശൌര്യ്യം കാണിക്കുന്നതു പുള്ളിനരിയാണ്. ഗുഹകളിലും എറിച്ചുനില്ക്കുന്ന പാറകളുടെ ചുവട്ടിലും ഇവ പാർക്കുന്നു. ഉയരത്തിൽ തുള്ളാനും ദൂരത്തിൽ ചാടാനും ഇവയ്ക്കു നിഷ്പ്രയാസം സാധിക്കും. ഇവ സാധാരണയായി മനുഷ്യന്മാർ സഹവസിക്കുന്ന ദിക്കുകളിലെ അടുത്ത കുന്നുകളിലും കാടുകളിലും വന്നുകൂടും. കന്നുകാലി, കുതിര, കഴുത, ചെമ്മരിയാട്, കോലാട്, നായ ഇവററയാണ് പുള്ളിനരിയുടെ മുഖ്യാഹാരം. ചില സമയം പറമ്പിലൊ വിള നില്ക്കുന്ന പാടത്തിലൊ വന്നുകെണിഞ്ഞുപോയാൽ ഗ്രാമക്കാർ ഇതിനെ വളഞ്ഞിട്ടു കൊല്ലാനൊരുമ്പെടും. എന്നാൽ മരിക്കുംമുമ്പെയൊ ആപത്തൊഴിഞ്ഞുപോകുംമുമ്പെയൊ ഇത് അഞ്ചെട്ടാളെ കടിക്കാതെ വിടില്ല. രാത്രിയായാൽ ആലയുടെ മേൽപ്പുരകളിൽ ചാടിവീണു, ചോടെവന്നു, ആട്ടിനെയും കടച്ചിയെയും വളരെ ധൈര്യ്യത്തോടും സാമർത്ഥ്യത്തോടും ഇവ പിടിച്ചുകൊണ്ടുപോകും. നായകളുടെ മാംസത്തോടു ബഹു രസമാണ്. പുള്ളിനരി അധികമുള്ള ദിക്കുകളിൽ, ചുറേറാട്ടുചുററും നോക്കിയാൽ ഒരൊററനായയെ കണ്ടുകിട്ടു

കയില്ല. പുള്ളിനരികൾ മനുഷ്യമാംസം തിന്നുകയില്ല. മനുഷ്യന്മാരുടെ കൺമുന്നിൽനിന്നു പച്ചാപ്പുകൾ, പെട്ടെന്നു ചാടിവീണു. അവർ പോററുന്ന നായകളെ ഇവ എടുത്തുകൊണ്ടുപോയ സംഭവങ്ങൾ എത്രയെങ്കിലുമുണ്ടായിട്ടുണ്ട്., കരങ്ങുകളെയും ഇവ വളരെ ഭക്ഷിക്കുന്നു. കലമാൻ, കാള, മുതലായ വലിയ ജന്തുക്കളെക്കൂടി ഇവയ്ക്കു പിടിച്ചുകൊല്ലാൻ ക്രസലതയുണ്ടാകയില്ല. ഒന്നാമത് ഒരു ജന്തുവെ കൊന്നാൽ പള്ളയും നെഞ്ചും കീറി ഹൃദയവും കക്ഷം കരളും ഇവ തിന്നും. പിന്നെ അടുക്കെ ഒരു കാട്ടിൽ ഒളിച്ചു പിറേറന്നു രാത്രി രണ്ടാമതും അവിടെ എത്തും. ആഫ്രിക്കാരാജ്യത്തിലെ പുള്ളിനരി ഇങ്ങിനെ തിന്നുവെച്ച ശരീരത്തെ മരത്തിന്മേലാണ് കൊണ്ടുവെക്കുന്നത്. മോറകളും കുറുക്കന്മാരും താൻ തിന്നുവെച്ച ബാക്കി, ഭക്ഷിച്ചുതീക്കാതിരിപ്പാൻവേണ്ടിയാണ് ഈ സൂത്രമെടുക്കുന്നത്. ചീറുവാലൻനരിയെപ്പോലെ ആ വാസത്തിന്നു വെള്ളമടുത്തുള്ള ദിക്കു വേണമെന്നു പുള്ളിനരിക്കു ശാഠ്യമില്ല ഇവയെ മെരുക്കാൻ വളരെ പ്രയാസമാണ്. ഇതിനെ വെടിവെക്കുന്നതു ചീറുവാലനെ വെടിവെക്കുന്നതിനേക്കാൾ പ്രയാസമായ കാര്യമാണ്. ഒളി കെട്ടിയാൽ ചീറുവാലനെ വെടിവെക്കാൻ പ്രയാസമില്ല. ചീറുവാലൻ, വരുമ്പോൾ, മേലോട്ടുനോക്കുക പതിവില്ല പക്ഷേ പുള്ളിനരി, മുന്നുപാടും മരങ്ങളിന്മേലും സൂക്ഷിച്ചു നോക്കിയല്ലാതെ ഒരടി മുന്നോട്ടുവെക്കുകയില്ല. ഇത്രയൊക്കെ ഉപായിയാണെങ്കിലും കെണിവെച്ചാൽ ഇവ വേഗം വീണുപോകും. ഒരു ദിവസം നാല

ല്ലപണിയന്മാർ കാട്ടിൽ കൂടെ പോകുമ്പോൾ ഒരു പുള്ളിനരി, ഒരു പന്നിയെക്കൊന്നു, അതിനെയും ഇഴച്ചു പോകുന്നതു കണ്ടു. പണിയന്മാർ എല്ലാരുംകൂടി കൂക്കി വിളിച്ചപ്പോൾ നരി പന്നിയേയും ഇട്ടു കാട്ടിലേക്കു വാങ്ങി നിന്നു. പണിയന്മാരെല്ലാരും അവിടെ ഇരുന്നു പന്നിയെ മുറിച്ച് ഓഹരിവെച്ചു. ഇതു നരിക്കു രസിച്ചില്ല. താൻ അദ്ധ്വാനിച്ചുപിടിച്ച ജന്തുവെ അനുഭവിക്കാൻവന്നതിവരൊ എന്ന ഭാവത്തിൽ അതു പെട്ടെന്നു തുള്ളിവന്ന് ഒരു പണിയൻെറ കഥ കഴിച്ചു. ബാക്കിയുള്ളവർ ഭയപ്പെട്ട് ഓടിപ്പോയപ്പോൾ പുള്ളിനരി ആ മാംസത്തിൻെറ കഥയും കഴിച്ചു.

ഓലവരിയൻ അല്ലെങ്കിൽ ചീറ്വാലൻ നരി—

(The Royal tiger)

ഈ നരിയോ സിംഹമോ അധികംശക്തനെന്ന കാര്യം ഇപ്പോഴും തക്കത്തിലും സംശയത്തിലുംതന്നെ ഇരിക്കുന്നു. എന്നാൽ ആണിന്നു കഴുത്തിലും തലയിലും നീണ്ട മുടിയില്ലാത്തതുകൊണ്ട്, ആകൃതികൊണ്ടുള്ള മഹത്വം സിംഹത്തിന്നു തന്നെയാണു സിദ്ധിക്കുന്നത്. വാലിൻെറ അഗ്രത്തിൽ ഈ ജന്തുവിന്നു നീണ്ട രോമമില്ല. ദേഹം മഞ്ഞനിറവും അതിന്മേൽ നീണ്ടുകറുത്ത വരകളും ഉണ്ട്. ഉദരം വെളുത്തിട്ടാണ്. വാലിന്മേലുള്ള കറപ്പുവരകൾ മോതിരങ്ങൾപോലെ തോന്നും. ഇന്ത്യാരാജ്യത്തിൽ ചീറ്വാലനെ വെളുപ്പുനിറത്തിലും ശുദ്ധ കറപ്പുനിറത്തിലും കണ്ടിട്ടുണ്ട്. ഉയരംകൊണ്ട് ഈ നരി സിംഹത്തോടൊത്തുകയില്ലെങ്കിലും നീളംകൊണ്ടു താരതമ്യപ്പെടുത്തി നോ

ക്കിയാൽ ചീറുവാലൻ സിംഹത്തെ കടത്തിവിടുന്നു. സാക്ഷാലളവെടുത്തു നോക്കിയാൽ നിശ്ചയമായിട്ടും സിംഹം തന്നെയാണധികം നീളം. ചീറുവാലൻ മൂന്നരഅടി പൊക്കവും ഒമ്പതരഅടി നീളവുമുണ്ടാകും. ഒരു ചീറുവാലൻ 12 അടി 2 ഇഞ്ച് നീളമുണ്ടായിരുന്നു എന്ന് അതിനെ അളന്നു കണക്കെടുത്ത ഒരു സായ്‌വ് പറയുന്നു. അങ്ങിനെയാണെങ്കിൽ ചീറുവാലന്മാരിൽ ചിലതു സിംഹത്തെക്കാൾ നീളമുണ്ടെന്നു വരുന്നു. ഒരു ചീറുവാലൻ 500 മുതൽ 520റാത്തലോളം ഘനമുണ്ടാകും. ആസ്യാഖണ്ഡത്തിലാണു ചീറുവാലൻ അധിവസിക്കുന്നത് എങ്കിലും ഇന്ത്യയിൽ കാണുമ്പോലെ ധാരാളമായി മററുയാതൊരുദിക്കിലും കാണുകയില്ല. ചില സ്ഥലങ്ങളിൽ ചീറുവാലന്മാർ മനുഷ്യരെ ഒടുക്കുന്നതുകൊണ്ടു ജനരക്ഷയ്ക്കു പ്രത്യേക ഏർപ്പാടുകൾ ആലോചിക്കേണ്ടി വന്നിട്ടുണ്ട്. മന്നിപ്പൂരിൽ ജനങ്ങളെ ഓരോരോ കൂട്ടമായിത്തിരിച്ചു ഓരോരൊ പ്രത്യേകാംശങ്ങളിൽ കണ്ടുകിട്ടുന്നുള്ള ചീറുവാലന്മാരെ കൊല്ലുവാനായി നിയോഗിച്ചിട്ടുണ്ട്. ഈ നിശ്ചയം ഇന്നും പ്രബലത്തിൽ ഇരിക്കുന്നു. ഇങ്ങിനെ നിശ്ചയിക്കുന്ന ജനക്കൂട്ടത്തിന്നു 'കൈക്രൂപ്പ്' എന്നാണു പേർ. ഓരോ കൈക്രൂപ്പിന്റെറ അധികാരസ്ഥലത്ത് ഒരു ചീറുവാലൻ ഉണ്ടെന്നു മനസ്സിലായാൽ കൈക്രൂപ്പിന്റെറ മൂപ്പൻ രാജാവിനെ അറിയിക്കണം. അപ്പോൾ അതിനെ കൊല്ലാൻ രാജാവു കല്പനകൊടുക്കും. രാജശാസന അനുസരിച്ചു ചീറുവാലൻ കിടക്കുന്ന കാടു വളഞ്ഞിട്ടു ജനങ്ങൾ അതിനെ കുന്തംകൊണ്ടോ തോക്കുകൊണ്ടോ തകൎക്കുന്നു.

സുമാത്രാദ്വീപിൽ ചീറുവാലന്മാരെ വളരെ കാണും. ഒരൊററ കൊല്ലത്തിന്നുള്ളിൽ കപ്പികടത്തുന്ന കൂലിക്കാരെ അമ്പതിലധികം ചീറുവാലന്മാർ പിടിച്ചുതിന്നിട്ടുണ്ട്. മലയാളരാജ്യത്തു വയനാട്ടിലും എന്നുവേണ്ട സഹ്യാദ്രിയിൽ എല്ലാടവും ചീറുവാലൻ നരികളെ കാണാം. ഇവൻ ഒററക്കോ ഓരോ ഇണയായിട്ടോ മാത്രമേ സഞ്ചരിക്ക പതിവുള്ളു. ആണും പെണ്ണുമായിക്കൂടിയാൽ, പിന്നെ മരണംവരെ വിട്ടുപിരിയുകയില്ല. ചീറുവാലൻ ഉറങ്ങുന്നത് പകലും ഇരതെണ്ടാൻ നടക്കുന്നതു രാത്രിയുമാണ്. ഗുഹകളും പാറകളുടെ വിടകളും ചീറുവാലന്റെ വീടുകളായി വിചാരിക്കാം. മറെറാരു ആശ്ചൎയ്യസംഗതികൂടി ഇവിടെ പ്രസ്ഥാപിക്കാനുണ്ട്. ചീറുവാലൻ അധിവസിക്കുന്ന ദിക്കുകളിൽ കാട്ടുമൈലുകൾ ഇല്ലാതിരിക്കില്ലപോലും. കഷണ്ടിയുള്ളവൎക്കു രാജയക്ഷ്മാവുണ്ടാകയില്ലെന്നു പറയും പോലെ ഇതിന്റെ സംഗതിയെന്തെന്നു കണ്ടുപിടിക്കാൻ സാധിച്ചില്ല. ഈ കാൎയ്യം കേരളത്തെ സംബന്ധിച്ചേടത്തോളം ശരിയാണെന്നു പറവാൻ ഞാനൊരുക്കവുമില്ല. ചീറുവാലന്നു ഉഷ്ണകാലം വളരെ അസഹ്യമാണ്. വയനാട്ടിൽനിന്ന് ഇവ വെള്ളത്തിൽ വീഴുകയും പിന്നെ കരക്കവന്നു മണ്ണിൽ ഉരുളുകയും ചെയ്യുന്നതു കാണും. വെള്ളത്തിൽ ഇറങ്ങി നീന്തുവാൻ ഇവയ്ക്കു് ഒരു മടിയുമില്ല. സിംഹത്തെപ്പോലെതന്നെ ചീറുവാലൻ നരിക്കും എളുപ്പത്തിൽ മരത്തിന്മേൽ കേറാൻ സാധിക്കയില്ല. ഒരു മരത്തിന്മേൽ പതിനെട്ടടി ഉയരത്തിൽ ഇരുന്നിരുന്ന ഒരുവനെ, ചീറുവാലൻ ഒരൊററ ചാട്ടത്തിന്നു പിടിച്ചു ചോടെ

തള്ളിയിട്ടിട്ടുണ്ട്, മുന്നോട്ട് ഒരു ചാട്ടത്തിന്നു പതിനഞ്ചടി ദൂരം എത്തിയതായും കണ്ടിട്ടുണ്ട്. ചീറുവാലന്നു നൂറാളുടെ ശക്തിയും നൂററൊന്നാളുടെ ഭയവും ഉണ്ടെന്നു നമ്മുടെ നാട്ടുകാരുടെ ഇടയിൽ ഒരു പഴഞ്ചൊല്ലുണ്ട്. ഇതിന്നു കാരണം ചീറുവാലൻ അനാവിശ്യമായി മനുഷ്യരെ ദ്രോഹിക്കാൻ വരാത്തതുകൊണ്ടായിരിക്കും. ആരെ എങ്കിലും എതൃക്കാൻ വരുമ്പോൾ ഇവൻ ഗർജിച്ചുകൊണ്ടു മുന്നോട്ടു ചാടും. കാലികളെ ഒററതിരിഞ്ഞു കണ്ടാൽ അതിൻെറ പുറത്തു ചാടിയിരിക്കും. ചിലപ്പോൾ തനിക്കിഷ്ടമുള്ള സ്ഥലത്തു കൈകൊണ്ടടിച്ചു അതിനെ തെളിച്ചുകൊണ്ടു പോകയും ചെയ്യും. പിന്നെ വലത്തുഭാഗത്തിൽക്കൂടെ ചരിഞ്ഞു, കഴുത്തിൻെറ മുൻഭാഗത്തു കടിച്ചു ചോര കുടിക്കും അപ്പോൾ കാലി ചാകും. ചത്തെന്നു കണ്ടാൽ അതിനെ കടിച്ചിഴച്ചു ഒരു സൌകൎയ്യമുള്ള സ്ഥലത്തു കൊണ്ടുവെക്കും. അന്നുതന്നെയൊ, ഒന്നുരണ്ടു ദിവസം കഴിഞ്ഞിട്ടൊ, രാത്രി അതിനെ ഭക്ഷിക്കാൻ തക്കവണ്ണം വരും.

സാധാരണ ചീറുവാലന്ന് ഒരു പ്രസവത്തിൽ രണ്ടു കുട്ടികൾ ഉണ്ടാകും. കുട്ടികൾ തള്ളയുടെകൂടെ മൂന്നുകൊല്ലംവരെ നടക്കും. ആ സമയത്തു കാട്ടിലുള്ള ഒരു മൃഗത്തിന്നും രക്ഷയുണ്ടാകയില്ല. ജന്തുക്കളെ പിടിപ്പാനും കൊല്ലാനും കുട്ടിയെ പഠിപ്പിച്ചുകൊടുക്കാൻവേണ്ടി, ഇവ, സാധുമൃഗങ്ങളെ അസംഖ്യം കൊല്ലുന്നു. ചീറുവാലൻെറ പ്രധാനാഹാരം കാട്ടുപന്നിയും മാനുമാണ്. തരത്തിന്നു കിട്ടിയാൽ ഇവൻ കന്നുകാലികളെ വെറുതെ വിടില്ല. കാ

ട്ടുപോത്തുകളെക്കൂടി ഈ ഭയങ്കരൻ കൊന്നുതിന്നാറുണ്ട്. ചീറുവാലൻ ഒരാനക്കുട്ടിയെ കൊന്നുതിന്നുന്നത് ചില നായാട്ടുകാർ കണ്ടിട്ടുണ്ട്. പോത്തുകൾ നരിവരുന്നതു കണ്ടാൽ ക്ഷണം വട്ടമിട്ടുനിന്നു, നരിയോടു, ധൈൎയ്യമുണ്ടെങ്കിൽ അടുത്തു വാ എന്നു പറയുമ്പോലെ കാത്തിരിക്കും. ഒരിക്കൽ തങ്ങളുടെ കൂട്ടത്തിൽനിന്നു ഒരു കടച്ചിയെ എടുത്തുകൊണ്ടുപോയ ഒരു ചീറുവാലന്റെ വഴിയെ നാലഞ്ചു പോത്തുകൾ പാഞ്ഞുചെന്നു, കടച്ചിയെ രക്ഷിച്ചുകൊണ്ടു വന്നിട്ടുണ്ട്. പന്നി ചിലപ്പോൾ ചീറുവാലനു പരുക്കേല്പിക്കുമെങ്കിലും, യുദ്ധത്തിൽ സദാപരാജിതനാകയാണ് പതിവ്. കരടികളെ എത്രയോ അപൂൎവ്വമായിട്ടേ ചീറുവാലൻ പിടിച്ചു തിന്നുകയുള്ളൂ. പക്ഷേ, വാനരമാംസത്തോടു ബഹു പത്ഥ്യമാണ്. ചില സമയത്തു ചീറുവാലൻ തന്റെ സ്വന്തം കുഞ്ഞിനെ തിന്നുമെന്നു പറയുന്നു. ഒരു ചീറുവാലൻ 400 റാത്തൽ ഘനമുള്ള ഒരു പശുവിനെ, കൊന്നു, കടിച്ചുപൊന്തിച്ചു നിലം തട്ടിക്കാതെ അതിനെ മുന്നൂറുവാര അകലെ കൊണ്ടുപോയി വെക്കുന്നതു ചില കൂട്ടർ കണ്ടിട്ടു വിസ്മയിച്ചുപോയിട്ടുണ്ട്. ഒരു മൃഗത്തെക്കൊന്നാൽ ചിലപ്പോൾ ഒന്നു രണ്ടു ദിവസത്തോളം മൂടിവെക്കും. ഇതു മാംസം ചീഞ്ഞു മൃദുവാകാനായിരിക്കും. ഈ രണ്ടു ദിവസം സമീപത്തുനിന്നു കുറുക്കൻ കഴു മുതലായവയെ ആട്ടിഓടിക്കും. ഒരിക്കൽ 3½ അടി ഉയരമുള്ള ഒരു വേലിയുടെ അപ്പുറത്തിൽനിന്നു മേഞ്ഞിരുന്ന ഒരു എരുമയെ പുറംകടിച്ചു വേലിതൊടാതെ ഇങ്ങേഭാഗത്തിട്ടു കൊല്ലുന്നത് ഒരാൾ കണ്ടതായി എന്നോടു പറഞ്ഞിട്ടുണ്ട്.

ചീറുവാലനും മററു നരികളും കൊല്ലംതോറും കന്നുകാലികളെ വളരെ ഒടുക്കുന്നുണ്ടു്. മതിരാശിസംസ്ഥാനത്തിൽനിന്നു 1891-ൽ 656 കാളകളേയും 752 പശുക്കളെയും, 236 കടച്ചികളേയും, 135 പോത്തുകളേയും 105 ചെമ്മരിയാടുകളേയും 103 കോലാടുകളേയും ഇവററ ഒടുക്കീട്ടുണ്ടു്. വയനാട്ടിലെ ചില കാട്ടുജാതി മനുഷ്യന്മാൎക്കു ചീറുവാലനെ ഒട്ടും ഭയമില്ല. ചീറുവാലൻ കൊന്നിട്ട ഒരു പോത്തിൻെറ ശവത്തിൻെറ അടുക്കെ, അതു രണ്ടാമതു വന്നു ശവംതിന്നാതിരിപ്പാൻ ഒരു കാവലായി ഒമ്പതു വയസ്സു പ്രായമുള്ള ഒരു കുറിച്ചിയച്ചെക്കൻ നിൎഭയമായി നിന്നിട്ടുണ്ടെന്നു് അതു കണ്ട കൂട്ടർ എന്നോടു പറഞ്ഞിട്ടുണ്ടു്.

മനുഷ്യരേ തിന്നുന്ന ചീറുവാലന്മാരും ഇല്ലെന്നില്ല. ഇങ്ങിനെ ചെയ്യുന്നതു മിക്കസമയത്തും വാൎദ്ധക്യംകൊണ്ടു മറെറാന്നിനും വയ്യാത്ത ചീറുവാലന്മാരായിരിക്കും ചിലതു കൂടക്കൂടെ ഗ്രാമങ്ങളിൽ പ്രവേശിച്ചു കന്നുകാലികളെ എടുത്തുകൊണ്ടു വരുന്ന അവസരങ്ങളിൽ മനുഷ്യന്മാരെക്കണ്ടു ഭയംതീൎന്നുപോയവയായിരിക്കും. ഒരിക്കൽ ഒരു മനുഷ്യനെകൊന്നുതിന്നാൽപിന്നെ ഇവമററുജന്തുക്കളെഒക്കെഒഴിച്ചു ഈ ജോലിക്കുമാത്രം ഒരുമ്പെടുന്നു. ഒരുസമയം മനുഷ്യനെ കണ്ടുകിട്ടാനും കൊല്ലാനുമുള്ള എളുപ്പംകൊണ്ടായിരിക്കും ഇവ ഇങ്ങിനെ ചെയ്യുന്നതു്. മനുഷ്യരെതിന്നു ശീലിച്ചുപോയ ചീറ്വാലന്മാർ വളരെ ഉപായവും കരുതലും ഉള്ളവയാകകൊണ്ടു്, ഇവയെ കണ്ടുപിടിച്ചു കൊല്ലുവാൻ അത്യദ്ധ്വാനം വേണ്ടിവരുന്നു. മനുഷ്യനെ, സാധാരണ

കഴുത്തു ചാടിപ്പിടിച്ചു, ശരീരവും ഇഴച്ചു അബാധമായഒരു കാട്ടിൽ കൊണ്ടുവെച്ചു തുടയും മാംസമുള്ള മററുഭാഗവും ആദ്യം തിന്നും. ഒരേടത്തിൽനിന്ന് ഒരാളെ തിന്നാൽ രണ്ടാമത് അതേസ്ഥലത്ത് അടുത്ത ദിവസങ്ങളിലൊന്നും വരില്ല പിറേറന്ന് രണ്ടുമൂന്നു നാഴിക അകലെയുള്ള മറേറാരുഗ്രാമത്തിൽ പോയിട്ടേ വേറെ ഒരു മനുഷ്യനെ പിടിക്കാൻ കോപ്പുകൂട്ടുകയുള്ളൂ. പണ്ട്, തോക്കുകൾ നാട്ടിൽ വരുന്നതിനു മുമ്പു നരഭോജികളായ ചീറ്വാലന്മാരെക്കൊണ്ട് അനേകം ഗ്രാമങ്ങൾ ഉപേക്ഷിച്ചു ജനങ്ങൾ പിൻവാങ്ങിപ്പോരേണ്ടിവന്നിരുന്നു. ആറുകൊല്ലങ്കൊണ്ടു 4218 മനുഷ്യരെ നരികൾ തിന്നിട്ടുണ്ടെന്നു ഗവമ്മേണ്ടിന്ന് അറിവുകിട്ടേണമെങ്കിൽ ആരും അറിയാതെ എത്രായിരം ജനങ്ങൾ ഇവക്കു ആഹാരമായിത്തീന്നിരിക്കേണമെന്ന് ആലോചിച്ചുനോക്കുവിൻ. ഒരൊററ ചീറ്വാലൻനരി 1867-ൽ 27 ആളുകളേയും, 1868-ൽ 34 ആളുകളേയും 1869-ൽ 47 ആളുകളേയും കൊന്നുതിന്നിട്ടുണ്ടായിരുന്നുപോലും. ഒരുദിവസം ഒരു കൂട്ടം ആളുകൾ പോകുമ്പോൾ ഈ ചീറ്വാലൻനരി പെട്ടെന്നു മദ്ധ്യത്തിൽ ചാടി, അഞ്ചാളുകളെ കൊന്നു. ഒരിക്കൽ ഒരു അച്ഛനേയും, അമ്മയേയും, മൂന്നു കുട്ടികളേയും ഇത് ഒരേ അവസരത്തിൽ കൊന്നു. ഇതിനെ വെടിവെച്ചു കൊന്നതിൻെറ തലേദിവസം ഇത് ഏഴാളെ കൊന്നിരുന്നുപോലും.

നാട്ടുകാർ ചീറ്വാലന്മാരെ സംഹരിപ്പാൻ പല സൂത്രങ്ങളും ഉപയോഗിക്കാറുണ്ട്. രണശൂരന്മാരായിരുന്ന

പണ്ടത്തെ നായന്മാർ, വെറും ഒരു കട്ടാരവും എടുത്തു കാട്ടിൽപോയി, ഒററക്കു ചീറ്റ്വാലന്മാരോടു പോരാടി അവററയെ കൊല്ലാറുണ്ട്. നരിയും മനുഷ്യനും അങ്ങും ഇങ്ങും ചാടുന്നത് ഒരു കാഴ്ചതന്നെയായിരിക്കണം. ഇതിനു പുലിയങ്കം നടത്തുക എന്നാണ് പണ്ടുള്ളവർ പറഞ്ഞുവന്നത്. തച്ചോളി ഒതേനൻ 12 വയസ്സിൽ പുലിയങ്കം നടത്തി വിജയം നേടിയ കഥ പ്രസിദ്ധമാണല്ലോ. സുമാത്രയിൽ വായ ചെറുതും ഉള്ള് വിസ്തൃതവുമായ കുഴികൾ കുഴിച്ചു, നടുവിൽ ഒരു മൂർച്ചയുള്ള പാരയും നാട്ടി കുഴിയുടെ മേൽഭാഗം ചുള്ളികളും മററും ഇട്ടു മൂടിവെക്കുന്നു. ചിലദിക്കിൽ വലിയ എലിക്കത്രികൾ വെക്കുന്നു, വേറെ ചിലർ ഇവ കൊന്നിട്ട മൃഗങ്ങളുടെ മാംസത്തിന്മേൽ വിഷം പിരട്ടിവെക്കുന്നു. ഇത് കൂടാതെ വയനാട്ടിലും മററും വലകെട്ടി നരിയെ കുന്തംകൊണ്ടു കുത്തിക്കൊല്ലുന്ന ഒരു സമ്പ്രദായമുണ്ട്. നരി കൊന്നിട്ട കന്നുകാലിയെക്കണ്ട സ്ഥലത്ത് ചെന്നു, സമീപമുള്ള മരത്തിന്മേൽ ഒരു ഒളി കെട്ടി, അവിടെ ഇരുന്നു, രാത്രി നരി വരുമ്പോൾ നിഷ്പ്രയാസം അതിനെ വെടിവെച്ചു വീഴ്ത്തുകയാണ് നമ്മുടെ മലയാളികളുടെ ഇടയിൽ വളരെ പ്രചാരമുള്ള സമ്പ്രദായം. ശിക്കാർചെയ്തു, നിന്നനിലയിൽനിന്ന് ചീറ്റ്വാലന്മാരെ വെടിവെക്കാനുറച്ചവർ അധികമുണ്ടാകയില്ല. അങ്ങിനെ ചെയ്യുന്നത് ഒരു സാഹസപ്രവൃത്തിയാണ്. അനേകം ആളുകൾക്ക് ഈ മാതിരി സാഹസംകൊണ്ട് അത്യാപത്തു നേരിട്ടിട്ടുണ്ട്. ഏതെങ്കിലും ഒന്നുമാത്രം ഇവിടെ എടുത്തുപറയാം.

പണ്ട് ഒരു സായ്പ് ഒന്നുരണ്ടു നാട്ടുശിക്കാറികളേയും കൂട്ടി നിലമ്പൂരിൽ ഒരു കാട്ടിൽ പ്രവേശിച്ചു. സായ്പ് ആറടി പൊക്കമുള്ളവനും ദൃഢഗാത്രനും ധീരനും 18 വയസ്സു മാത്രമുള്ള ഒരു യുവാവും ആയിരുന്നു. ഒരു ചീറ്റ്‌വാലൻനരി കന്നുകാലികളെ പിടിച്ചോട്ടുക്കുന്നുണ്ട് എന്നു കേട്ടിട്ടാണ് മലപ്പുറം പട്ടാളത്തിന്റെ കെപ്‌ടനായി പുതുതായി ഇംഗ്ലണ്ടിൽനിന്നു വന്ന ഈ ചെറുപ്പക്കാരൻ ഇതിനെ വെടിവെക്കാൻ പുറപ്പെട്ടതു്. കാട്ടിൽ കേറി നോക്കിയപ്പോൾ 30 വാര അകലേനിന്ന്, തലേദിവസം പിടിച്ചുകൊന്ന, ഒരു കാളയുടെ മാംസവും തിന്നുകൊണ്ടിരുന്ന ചീറ്റ്‌വാലനെ സായ്പ് കണ്ടെത്തി. കോപിക്കാത്ത അവസരത്തിൽ കാണുമ്പോൾ നരി എത്രയോ ഒതുങ്ങിപ്പതുങ്ങിയാണ് നില്പ്. അപ്പോൾ പരിചയമില്ലാത്തവർ ഇവനൊരു നിസ്സാരനാണെന്നു ഗണിച്ചുപോകും. ഈ നിലയിൽ ഇതിനെ വെടിവെക്കരുതെന്നും വല്ല മരത്തിന്മേലൊ മറ്റൊ കേറിയിരുന്നു വെടിവെക്കേണ്ടതാണെന്നും ശിക്കാറികൾ സായ്പോടുപദേശിച്ചെങ്കിലും, പ്രകൃത്യാ ധീരനായ ആ സായ്പ് യാതൊന്നും ഗണിയാതെ നിന്നനിലയിൽനിന്ന് അതിനെ വെടിവെച്ചു. വെടി പറ്റിയെങ്കിലും ചീറ്റ്‌വാലൻ ചത്തില്ല. കഠിനമുറിയേറ്റതുകൊണ്ടു വല്ലേടത്തും കിടന്നു ചാകട്ടെ എന്നു വിചാരിച്ചിട്ടോ മറ്റോ, ചീറ്റ്‌വാലൻ എവിടെയോ ഓടിച്ചെന്നൊളിച്ചു. അതിനെ തിരഞ്ഞു കണ്ടുപിടിക്കണം എന്നായി സായ്പിന്റെ പിന്നത്തെ നിഷ്കൃഷ്. മുറിയേറ്റ നരിയെ തേടി നടക്കുമ്പോലെ സാഹസവും അപായവുമായ ഒരു കർമ്മ

മില്ലെന്നു നാട്ടുശിക്കാറികൾ എത്രതന്നെ പറഞ്ഞിട്ടും, പ
ല്ലുപോലും വകവെക്കാതെ ചോരയുടെ പാടും നോക്കി
സാസ്സ് നടക്കാൻതുടങ്ങി. ചകിതന്മാരായ നാട്ടുശിക്കാറി
കളും ചരിതത്തോടും കരുതലോടും സാസ്സിന്റെ പിന്നാ
ലെ നടന്നു. ഒരു ദിക്കിൽ എത്തിയപ്പോൾ ആരും അറി
യാതെ, പെട്ടെന്നു സാസ്സിന്റെ മുമ്പിൽ ചാകാറായ ആ
നരി, മുരളിക്കൊണ്ടു തുള്ളിവീണു. നാട്ടുശിക്കാറികൾ, ഓ
ടി, അടുത്തുകണ്ട മരങ്ങളിന്മേൽ ചെന്നുകേറി. സാസ്സ് ഒ
രു വെടിവെച്ചെങ്കിലും അതു നല്ലവണ്ണം പററിയില്ല.
പിന്നെ അവിടെവെച്ചു നടന്നിരുന്ന സംഭവം ഒരു ഭയ
ങ്കരകാഴ്ചതന്നേയായിരുന്നു. ചീറ്വാലൻ സാസ്സിന്റെ
നെഞ്ഞത്തു തുള്ളും. സാസ്സ് ഒഴിഞ്ഞുനിന്നു തോക്കുകൊ
ണ്ട് അതിനെ അടിക്കും. ഇങ്ങിനെ തുള്ളിയും തല്ലിയും
കൊണ്ടു പത്തുപതിനഞ്ചുമിനട്ടുനേരം ഇവർ ഇരുവരും
ഘോരമായ ദ്വന്ദ്വയുദ്ധം നടത്തി. അതുവരെയ്ക്കും സാസ്സി
ന്നു യാതൊരു പരുക്കും ഏററിരുന്നില്ല. പക്ഷേ, പിന്നിട
കൊടുത്ത ഭയങ്കരതാഡനം നരിയുടെ മസ്തകത്തിൽ ഏ
ററപ്പോൾ സാസ്സിന്റെ കഷ്ടകാലത്തിന്നു തോക്കു രണ്ടുമു
റിയായി; ആ മഹാധീരൻ നിരായുധനായിത്തീൎന്നു. മരി
ക്കാറായിട്ടുകൂടി ചൈതന്യക്ഷയം ബാധിയാത്ത ആ നരി
പിന്നേയും സാസ്സിന്റെനേരെ ചാടിയപ്പോൾ അദ്ദേഹം
അതിനെ ചവിട്ടി. ആ ശക്തന്റെ ചവിട്ടേററിട്ട് നരി
നാലഞ്ചടി ദൂരം തെറിച്ചുപോകുന്നതു മരത്തിന്മേൽനിന്നു
നിലവിളിക്കുന്ന നാട്ടുശിക്കാറികൾ കണ്ടു. അങ്ങും ഇങ്ങും

ചാടിയും, ഒഴിഞ്ഞും, ഒത്തുകൂടിയും തുടന്ന ഈ യുദ്ധത്തിൽ, ഓരോരുവർ ഓരൊ നിമിഷംപോലും ഒരേ സ്ഥലത്തുതന്നെ നിന്നുകാണാത്തതിനാൽ മരത്തിന്മേൽ ഉണ്ടായിരുന്ന ശിക്കാറികൾക്ക് നരിയെ വെടിവെപ്പാൻ തരമായില്ല. ഒടുവിൽ സാസ്സിന്നും രക്തനാശംകൊണ്ടു ക്ഷീണം പററി. ചീററ്വാലൻ സാസ്സിൻെറ നെഞ്ഞത്തു മാന്തീട്ടും, തുടകടിച്ചു ഞെരുക്കീട്ടും സാസ്സ് അതിനെ കൈമടക്കി ഇടിച്ചിട്ടും യുദ്ധം പിന്നേയും തെല്ലുനേരത്തോളം നടന്നു. സാസ്സിൻെറ ശരീരം ആകപ്പാടെ രക്തം കൊണ്ടു നിറഞ്ഞു. സാസ്സിന്ന് ഇനി നിലയുണ്ടാകയില്ലെന്നു കണ്ടപ്പോൾ, മരിച്ചാലും തരക്കേടില്ലെന്നുവെച്ചു, നാട്ടുശിക്കാറി വെടിവെക്കാനുറച്ചു, ഒരു നല്ല അവസരത്തിന്നു കുറിതെററാതെ ഒന്നു പൊട്ടിച്ചു. ഇറങ്ങിച്ചെന്നുനോക്കിയപ്പോൾ, നരി ഒരുഭാഗത്തു ചത്തും സാസ്സ് മറെറാരുഭാഗത്തു ചാവാറായും വീണുകിടക്കുന്നതു കണ്ടു. ആ മഹാധീരൻെറ കല്ലറ ഇന്നും നിലമ്പൂരിൽ കാണ്മാനുണ്ട്. നരിയുടെ തോലും സാസ്സിൻെറ രക്തംപുരണ്ട കുപ്പായവും, സാസ്സിൻെറ അമ്മയ്ക്കു ശീമയിൽ അയച്ചുകൊടുത്തു.

ചീററ്വാലന് അവലോകനശക്തിയും നല്ലവണ്ണമുണ്ട്. മേയ്ക്കാൻ കൊണ്ടുപോകുന്ന പശുക്കൂട്ടത്തിൽ അടുക്കെ പ്രസവിച്ച വല്ല പശുക്കളുമുണ്ടെന്നുകണ്ടാൽ കുട്ടിയുടെ വിചാരംകൊണ്ട്, അതിന്നു മുലകൊടുക്കാൻവേണ്ടി ആ പശു ഒററതിരിഞ്ഞു മടങ്ങിവരുമെന്ന കാൎയ്യം ചീറുവാലൻ നല്ലവണ്ണം മനസ്സിലാക്കി വഴിയിലൊരേടത്ത് പതുങ്ങിനില്ക്കും. കടച്ചിയേയും വിചാരിച്ചു അല്പസ

മയത്തിനുള്ളിൽ ഒററക്കോടിവരുന്ന ആ പശു ചീററ്വാലന്റെ ഇരയായായിത്തീരും. ചോര കടിച്ചതിൽപിന്നെ ചീററ്വാലൻ പശുവിന്റെ മുലയും മുലനില്ക്കുന്ന ആ സ്ഥലവും തിന്നുതീക്കും. ബാക്കി ഭാഗങ്ങൾ പിന്നെത്തേക്ക വെക്കുകയും ചെയ്യും.

## സിംഹം.

ഗാംഭീയ്യഭാവംകൊണ്ടും, ഭയങ്കരസ്വഭാവംകൊണ്ടും, അവലംബിച്ചുവരുന്ന കലീനഭാവംകൊണ്ടും, എല്ലാ രാജ്യക്കാരും മൃഗരാജൻ എന്ന സ്ഥാനംകൊടുത്തത് സിംഹത്തിന്നാണ്. ആൺസിംഹത്തിന്റെ ദേഹത്തിന്നെത്തിച്ചേരുന്ന സ്ഥൂലതയും, കഴുത്തിലും തലയിലും നെഞ്ഞിലുമുള്ള രോമത്തിന്റെ ദീഘതയും കണ്ടാൽ പൂച്ചവഗ്ഗത്തിൽപെട്ട എല്ലാ ജാതി ജന്തുക്കളിലുംവെച്ചു ഉൽകൃഷ്ടൻ ഇവൻതന്നെയാണെന്നു വിളിച്ചുപറയുന്നുണ്ട്. വാലിന്റെ അററത്ത്, പശുവിന്റെ വാലിന്മേൽ കാണുമ്പോലെ നീണ്ട ഒരുപിടി രോമമുണ്ട്. ഈ രോമത്തിന്റെ മദ്ധ്യത്തിൽ, വാലിന്റെ അററത്ത് ഒരു മുള്ളും കിടപ്പുണ്ട്. സിംഹത്തിന്റെ നിറം കറപ്പുഛായപാഞ്ഞ ഒരു മഞ്ഞയാണ്. സിംഹത്തിന്റെ ദേഹത്തിന്മേൽ ശൈശവകാലത്ത്, നരിയുടെ ദേഹത്തിന്മേൽ കാണുമ്പോലെ ചില വരകൾ മങ്ങിയ രീതിയിൽ കിടക്കുന്നുണ്ടാകും. മൂന്നുവയസ്സു കഴിഞ്ഞാൽ മാത്രമേ ആണിന്നു മുമ്പുറഞ്ഞ നീണ്ടമുടി വളരുവാൻ തുടങ്ങുകയുള്ളൂ. ഒരു സിംഹം 30-40 വയസ്സുവരെ ജീവിക്കും. ഒരു വളച്ചയെത്തിയ സിംഹം 10½ അടി നീളമുണ്ടാകും. ഇതിൽ മൂന്നടി രണ്ടി

ഞ്ച് വാലിന്റെ നീളമാണ്. 500-583- റാത്തലാണ് ഒരു സിംഹത്തിന്റെ ഘനം. സിംഹത്തെ ധാരാളം കാണുന്നത് ആഫ്രിക്കാഭൂഖണ്ഡത്തിലാണ്. ആസ്യയിൽ, പേർസ്യയിലും, ഇന്ത്യയുടെ വടക്കെ പടിഞ്ഞാറൻദിക്കുകളിലും ഇവയെ ഇന്നും ധാരാളം കാണുന്നുണ്ട്. ഇന്ത്യാരാജ്യത്തിൽ തലക്കും കഴുത്തിലും നീണ്ട രോമങ്ങൾ ഉള്ള സിംഹങ്ങൾ ഇല്ലെന്നു ചില യൂറോപ്യന്മാർ പറയുന്നതു തെററാണ്. സ്ഥൂലഗളൻ എന്ന് സിംഹത്തിന്നു സംസ്കൃതഭാഷയിൽ ഒരു പേരുള്ളത്, ഈ നീണ്ട രോമത്തെ ഉദ്ദേശിച്ചു മാത്രമാണ്. വർണ്ണത്തിൽ ഒരേജാതി സിംഹംതന്നെ വളരെ ഭേദങ്ങൾ കാണിക്കുന്നതുകൊണ്ട് ഈ ജാതിയിൽ അനേകം തരക്കാരുണ്ടെന്നു പറയുന്നതിൽ അത്ര ന്യായം കാണുന്നില്ല.

പൂച്ചവർഗ്ഗത്തിൽപെട്ട മററു ജന്തുക്കളെപ്പോലെ സിംഹവും ഒരു രാത്രിചാരിയാണ്. ഓടക്കാടുകളിലും ഇടതൂർന്ന കുററിക്കാടുകളിലും പകൽ മുഴുവൻ ഉറങ്ങിക്കിടക്കും. ഇരുട്ടും, മഴയും കോളും ജാസ്തിയുള്ള രാത്രിയാണ് സിംഹത്തിന്നു ചുറുചുറുക്ക വർദ്ധിക്കുന്നത്. ഇന്ത്യയിലെ സിംഹങ്ങൾ അപൂർവ്വം അവസരങ്ങളിൽ മാത്രമേ ഗർജ്ജിക്കുകയുള്ളു എങ്കിലും ആഫ്രിക്കയിലെ സിംഹം പലപ്പോഴും ഗർജ്ജിച്ചുകൊണ്ടിരിക്കും. സിംഹത്തിന്റെ ഗർജ്ജനം വളരെ ഭയങ്കരമായതാണ്. നിലംതന്നെ വിറച്ചുപോകുന്നു എന്നു പറയുന്നത് അതിശയോക്തിയല്ല. ദൂരെനിന്ന് കേൾക്കാവുന്ന ഇടിനാദംതന്നെയാണ് ഈ ഗർജ്ജനത്തോട് ഏകദേശം സാമ്യമായ ശബ്ദം ഗർജ്ജി

ക്കാൻപോകുന്ന സിംഹം, മുഖം നിലത്തോട്ടു താഴ്ത്തുന്നു. ഗർജ്ജനം ആരംഭിക്കുന്നതു സന്ധ്യാസമയത്താണ്. നേരം പുലൎന്നിട്ടു പത്തുമണിയാകുംവരെ ഈവക ഗർജ്ജനങ്ങൾ കേൾക്കാവുന്ന അവസരങ്ങളും കണ്ടിട്ടുണ്ട്.

ഇന്ത്യയിൽ സിംഹത്തെ ഒററയായിട്ടോ, ഓരോ ജോടായിട്ടോ മാത്രമേ കണ്ടുവരാറുള്ളു. എങ്കിലും തെക്കൻ ആഫ്രിക്കയിൽ 4 മുതൽ 12 വരെ സിംഹങ്ങളുള്ള ഓരോ കൂട്ടത്തെ കണ്ടിട്ടുണ്ട്. ഈ കൂട്ടത്തിൽ രണ്ടാണും മൂന്നാലു പെണ്ണും ശേഷം പകുതിവളൎന്ന കുട്ടികളുമായിരുന്നു. ഒരു സിംഹത്തിന്ന് ഒരു ഇണയെ കിട്ടിയാൽ അതു വേളി തന്റെ ജീവാവസാനംവരെ നിലനില്ക്കും. ഒരു പ്രസവത്തിൽ 2 മുതൽ 6 വരെ കുട്ടികളുണ്ടാകും. ജനിക്കുമ്പോൾ തന്നെ സിംഹക്കുട്ടികളുടെ കണ്ണു തുറന്നിരിക്കും. ചെറുപ്പകാലത്തു കിട്ടിയാൽ സിംഹത്തെ ക്ഷണം മെരുക്കാം. കൂട്ടിലിട്ടാൽ സിംഹം നരിയേക്കാൾ വളരെ ശാന്തനാണ്.

വലിയ ജന്തുക്കളെപ്പിടിച്ചു കൊല്ലാൻ ചിലപ്പോൾ സിംഹങ്ങൾ മൂന്നും നാലും ഒന്നിച്ചുകൂടും. തെക്കൻ ആഫ്രിക്കയിൽനിന്ന് ഒരു വലിയ കാട്ടുപോത്തിനെ കൊല്ലാൻ മൂന്നു സിംഹം ഒന്നിച്ചുകൂടിയത് ഒരാൾ കണ്ടിരുന്നു. യുദ്ധം ഭയങ്കരമായി നടന്നുകൊണ്ടിരിക്കെ കാട്ടുപോത്തിനെ ഒരു സായ്വ് വെടിവെച്ചു വീഴ്ത്തി. പോത്തു വീണപ്പോൾ സിംഹങ്ങൾ മൂന്നും അന്യോന്യം മത്സരിച്ചു. ഒന്നു പോത്തിന്റെ ദേഹത്തിന്റെ ഒത്ത മദ്ധ്യത്തിൽ, നിവിൎന്നുനിന്നു കൈരണ്ടും വെച്ചു. വേറെ ഒന്നു വാലിന്റെ ഭാഗത്തും മറെറാന്നു തലയുടെ ഭാഗത്തും ചെന്നു

നിന്നു പോത്തിൻെറ ദേഹത്തിൻെറ മദ്ധ്യേത്തിൽ കൈ വെച്ചതിനോടു ബാക്കിയുള്ളവ മുരളുവാൻ തുടങ്ങി. ഇങ്ങിനെ യുദ്ധം ചെയ്യാൻ തുടങ്ങുന്ന മുമ്പുതന്നെ സാസ്സ് രണ്ടെണ്ണത്തെ വെടിവെച്ചുകൊന്നു. കാൎയ്യം പന്തിയല്ലെന്നു കരുതി ശേഷിച്ച സിംഹം ആ സ്ഥലവും വിട്ടുമറഞ്ഞു. വേറെ ഒരവസരത്തിൽ രണ്ടു സിംഹങ്ങൾകൂടി ഒരു ഒട്ടകമാനിനെ പിടിച്ചുകൊന്നു. തിന്നാൻ തുടങ്ങുംമുമ്പെ സിംഹങ്ങൾ അന്യോന്യം കലഹിച്ചു. ഇതുകൊണ്ടൊന്നും, സിംഹങ്ങൾ ആഹാരത്തിന്നൊരുമ്പെടുമ്പോൾ അന്യോന്യംലഹള കൂടുന്നതു പതിവാണെന്നു നമുക്കു പറവാൻ പാടില്ല. ഗോർഡൻ കമ്മിങ്ങ് എന്ന സാസ്സ്, ആറ് സിംഹങ്ങൾ ഒന്നായി, ഒരു വഴക്കുംകൂടാതെ ഒരു കുംതോലനെ ഭക്ഷിക്കുന്നതു കണ്ടതായി പ്രസ്ഥാപിച്ചിരിക്കുന്നു.

സിംഹത്തിൻെറ മുഖ്യാഹാരം കാട്ടുപോത്ത്, മാൻ, ഒട്ടകം, കുതിര, കഴുത, കാട്ടുപന്നി, കന്നുകാലി, മനുഷ്യൻ മുതലായ ജന്തുക്കളാണ് വെടിയേററു കാട്ടിൽ ചത്തുവീണു കിടന്നിരുന്ന ഒരാനയുടെ ശവം, ചീഞ്ഞുകൊണ്ടു സഹിക്കവയ്യാതായിരുന്ന സമയത്ത്— പുഴുത്തുനാറുന്ന സമയത്ത്, സിംഹങ്ങൾ കൂട്ടംകൂട്ടമായ്യുന്ന് ഒന്നുരണ്ടു ദിവസങ്ങൾകൊണ്ടു ഭക്ഷിച്ചുതീർത്തതായിക്കണ്ടിട്ടുണ്ട്. തനിക്കു പിടിച്ചുതിന്നാൻ സൌകൎയ്യമുള്ള ജന്തുക്കൾ അനവധിയുള്ള കാടുകളിൽനിന്നുംകൂടി, ശിക്കാറുകാർ വെടിവെച്ചുകൊന്ന വല്ല ജന്തുക്കളെയും കണ്ടുകിട്ടിയാൽ, ആ ശവംകൊണ്ടു സിംഹങ്ങൾ തൃപ്തിപ്പെടുന്നു. വാൎദ്ധക്യംകൊണ്ടു

മററു ജന്തുക്കളെ പാഞ്ഞുപിടിപ്പാനുള്ള ശക്തിയും ചൈതന്യവും കുറഞ്ഞുപോയാൽ സിംഹം മനുഷ്യരുടെ ഗ്രാമത്തിന്റെ അടുക്കെ വരികയും ആടുകളേയും ചിലപ്പോൾ അടുത്തെത്തുന്ന ആളുകളേയും കൊന്നുതിന്നുന്നു. എന്നാൽ സിംഹം മനുഷ്യഭുക്കായി ഭവിക്കുന്നത് ഇങ്ങിനെയുള്ള ദശകളിൽ മാത്രമല്ല. പൂൎണ്ണബലമുണ്ടായിരുന്നിട്ടുകൂടി ആഫ്രിക്കയിലെ ചില സിംഹങ്ങൾ മനുഷ്യരെ പിടിച്ചുതിന്നാൻ മാത്രം ഉദ്യമിച്ചിരുന്നു. അതുകൊണ്ടു സാധാരണയായി സിംഹം മനുഷ്യനെ ദ്രോഹിപ്പാൻ വരാറില്ലെന്നു പറയുന്നത് അബദ്ധമാണ്. കഴുതമേൽ കേറിവരുന്ന ഒരു ബണിയന്റെ നേരെ പച്ചാപ്പകൽ ഒരു സിംഹം ചാടി. ട്സാവോ രാജ്യത്തിൽനിന്നു ദിവസംപ്രതി തീവണ്ടിക്കൂലിക്കാരെപ്പിടിച്ചുകൊണ്ടുപോയതുകൊണ്ടു തീവണ്ടിപ്പണിയുംകൂടി കുറെ കാലത്തോളം നിൎത്തേണ്ടിവന്നു. പത്തുമുപ്പതടി വീതിയുള്ള ബോമ്പകളാൽ (മുൾവേലി) ചുററപ്പെട്ട സ്ഥലങ്ങളിൽ പാൎപ്പിക്കപ്പെട്ടവരായിട്ടുകൂടി, സിംഹങ്ങൾ എല്ലാ ദിവസവും വേലിയും ലംഘിച്ച് ആളുകളെ കൊന്നുതിന്നുക പതിവായിരുന്നു ഓരോ ആളെ പിടിച്ചാൽ, തന്റെ നേരെ പൊട്ടിക്കുന്ന വെടികളുടെ ശബ്ദം കൂസാതെ, അടുക്കേവെച്ചുതന്നെ സിംഹങ്ങൾ ഭക്ഷിച്ചിരുന്നു. എല്ലുകൾ കടിച്ചു പൊളിക്കുന്ന ശബ്ദവും കൂടി ബാക്കിയുള്ളവൎക്കു കേൾക്കാമായിരുന്നു. ഒരു സായ്‌വും മദാമ്മയുംകൂടി ഒരു തമ്പിൽ കിടക്കുമ്പോൾ മദാമ്മ നോക്കിനില്ക്കെ സായ്‌വിനെയും കടിച്ച് ഒരു സിംഹം തിരിഞ്ഞുനടന്നു. കിഴക്കൻ ആഫ്രിക്കയിൽനിന്ന് ഒ

രൊററ സിംഹം നാല്പതാളുകളെ കൊന്നുതിന്നതായറിവായിട്ടുണ്ട്. വല്ല ജന്തുക്കളേയും കൊന്നാൽ, സിംഹം, നരിയെപ്പോലെതന്നെ അതിൻെറ ശവം കടിച്ചുവലിച്ചു ഒരു സൌകര്യമുള്ള ദിക്കിൽ യഥാവസരം തിന്നുവാൻ കൊണ്ടുപോകും.

സിംഹത്തെ വേട്ടയാടുന്നത് എത്രയൊ അപായകരമായ ഒരു പ്രവൃത്തിയാണ്. മിക്കവാറും സമയത്തു സിംഹത്തെ വേട്ടയാടാൻ വരുന്ന ശിക്കാറിയെ സിംഹം വേട്ടയാടിക്കൊല്ലുകയാണ് പതിവ്. ഒളികെട്ടുകയാണെങ്കിൽ അതു വളരെ ബലമുള്ള മരത്തിന്മേലും എത്രയോ ഉയരത്തിലും ആയിരിക്കണം. അല്ലെങ്കിൽ ഒളിയിരിക്കുന്നവനെ സിംഹം ചാടിപ്പിടിക്കാതെ ഇരിക്കയില്ല. ഒരിക്കൽ സിംഹമുള്ള കാട്ടിൻെറ മദ്ധ്യത്തിൽക്കൂടെ പോകുന്ന തീവണ്ടിപ്പാതയിൽ ഒരു തീവണ്ടി അഴിച്ചിട്ടു. അതിൽ നാലഞ്ചു ധാരകരം തോക്കമായി കേറിക്കൂടി, അടുക്കെ അങ്ങാനം വരുന്ന സിംഹത്തെയും കാത്തുനിന്നു. രാത്രി വളരെ കാത്തെങ്കിലും രണ്ടു മിന്നുന്ന പുഴുക്കളെ മാത്രമെ കൂരിരുട്ടത്തു കാണ്മാനുണ്ടായിരുന്നുള്ളു. ഈ മിന്നുന്ന പുഴുക്കരം സിംഹത്തിൻെറ കണ്ണുകളായിരുന്നു എന്ന് ഇവൎക്കു ധാരണയുണ്ടായിരുന്നില്ല. യഥാൎത്ഥത്തിൽ ഇവരിൽ ആരെയെങ്കിലും പിടിക്കേണമെന്നു സിംഹവും കരുതിയിരുന്നു. ഒടുവിൽ ഇവരെല്ലാരും ഉറങ്ങിയെന്നുകണ്ടപ്പോരം സിംഹം മെല്ലെ അടുത്തുവന്നു. വണ്ടിയുടെ രണ്ടു പടിയും കേറി, നെററികൊണ്ടു വാതിൽ ഉന്തിത്തുറന്നു, പിടഞ്ഞെഴുന്നേല്ക്കുന്ന ഒരുവൻെറ കഴുത്തും കൈക്കലാക്കി, കാ

ട്ടിലേക്കു ചാടിപ്പോയി. ആ സാധുവിന്റെ അവശിഷ്ടങ്ങൾ, പിറേറന്നു രാവിലെ പത്തിരുപതുവാര അകലെ കിടക്കുന്നതു കണ്ടു. ഇങ്ങിനെയുള്ള സംഭവങ്ങൾ എടുത്തു പറയുകയാണെങ്കിൽ ലക്ഷങ്ങളുണ്ടാകും. സിംഹവേട്ടക്കു പോകുമ്പോൾ എപ്പോഴും നായകൾ കൂടെ ഉണ്ടായിരിക്കണം. ആ സമയത്തു സിംഹത്തിന്റെ ശ്രദ്ധ പതിയുന്നതു നായകളുടെ നേരെയായിരിക്കും. ഒരിക്കൽ നായകളുടെ നടുവിൽകൂടെ, ശിക്കാറിയുടെ നേരെ ചാടിച്ചെന്നു ഒരടിക്ക് അവനെ കൊന്നുപോലും. സിംഹം മനുഷ്യന്റെ തലക്കു കടിക്കുമ്പോൾ, ഒരു ദംഷ്ട്രം തലയോട്ടം തുരന്നു തലച്ചോറിൽ എത്തിപ്പോകുന്നതുകൊണ്ടു മനുഷ്യൻ ക്ഷണം മരിച്ചുപോകുന്നു. ഒരു തല്ലിന്നു കുതിരപ്പുറത്തേറിയവനേയും കുതിരയേയും ഒരു സിംഹം കൊന്നിരുന്നുപോലും.

---

## 11-ാം വർഗ്ഗം വാനരന്മാർ

കുരങ്ങിനെ ഒരു നോക്കു കാണാത്തവർ ഉണ്ടാകയില്ല. മനുഷ്യന്റെ ഒരു ചില്ലറ ച്ഛായയും, ചിലപ്പോൾ രണ്ടു കാലിന്മേലുള്ള നടത്തവും, കൈപോലെയുള്ള കാലും വാനരന്മാരുടെ വിശേഷവിധികളാണെന്നു പറയാം. വാനരന്മാരിലും പല ജാതിക്കാരും തരക്കാരുമുണ്ട്. നീലനും ഹനുമാനും കൂടാതെ കൂട്ടത്തിൽതന്നെ വാലില്ലാത്ത ചില കുററന്മാർ ഉണ്ട്. മനുഷ്യരോടിത്ര സാമ്യതയുള്ള ജന്തുക്കൾ വേറെയൊന്നുമില്ലെന്നു പറയാം മനുഷ്യന്മാ

ത്തം ഇത്തരം വലിയ കരങ്ങുകളും നിമ്മാണരീതിയിലുള്ള വ്യത്യാസം, ഇത്തരം കരങ്ങുകളും താണതരം കരങ്ങുകളും തമ്മിലുള്ള വ്യത്യാസത്തേക്കാൾ എത്രയോ ലഘുവാകുന്നു. നരന്മാരും വാനരന്മാരും തമ്മിലുള്ള വ്യത്യാസം, വാനരന്മാൎക്കു കൈപ്പടംപോലെയുള്ള കാല്പടവും ഉള്ളതാകുന്നു. വാനരന്മാർ വൃക്ഷങ്ങളിന്മേൽ അധിവസിക്കുന്ന ജന്തുക്കളാകുന്നു.

കട്ടിസ്രാങ്ക് —(Loris)

ഈ ജാതിക്കു വാൽ ഇല്ല. കട്ടിസ്രാങ്കിനെ ചില രാജ്യക്കാർ നാണമുള്ള പൂച്ച എന്നു വിളിക്കാറുണ്ട്. ഇന്ത്യാരാജ്യത്തിലും മലയൻ ദ്വീപിലും ഇവയെ കാണും. ആഹാരം ഇലകളും ഇളഞ്ചുള്ളികളുമാണ്. ഇതു കൂടാതെ പഴങ്ങളും ധാന്യങ്ങളും മുട്ടകളും ഇവ തിന്നും. ദ്വേഷ്യം പിടിച്ചാൽ മുരളും. ഘോരവനങ്ങളിൽ അധിവസിക്കുന്നവയാകകൊണ്ടും രാത്രിസഞ്ചാരിയാകകൊണ്ടും ഒരിക്കലും ചോടെയിറങ്ങാത്തവയാകകൊണ്ടും ഇതിനെ ദുർല്ലഭമായിട്ടെ കണ്ടുകിട്ടുകയുള്ളൂ. ഉറങ്ങുമ്പോൾ വെറും ഒരു ഉരുണ്ട സാധനമാണെന്നേ തോന്നുകയുള്ളൂ. കൂട്ടിലിട്ടു വളൎത്തിയിരുന്ന ഒരു കട്ടിസ്രാങ്കിന്നു പഴവും ചെറുപക്ഷികളും പ്രധാനഭക്ഷ്യങ്ങളായിരുന്നു. ചെറുപക്ഷികളെ ഇട്ടുകൊടുത്താൽ ഒരു നിമിഷംകൊണ്ടു കൊന്നു, തൂവൽ പറിച്ചു വെടിപ്പാക്കി തിന്നും. അസ്ഥിയുംകൂടി തിന്നും. പച്ചയിൽ ഏതു മാംസം കൊടുത്താലും തിന്നുമെങ്കിലും വേവിച്ച മാംസം തൊടുകയില്ല.

ശോഷിച്ച കട്ടിസ്രാങ്ക് എന്നു വിളിച്ചുവരുന്ന ഒരു

മെലിഞ്ഞ തരം കട്ടിസ്രാങ്കുണ്ട്. ഇതിന്റെ അവയവങ്ങൾ വളരെ മെലിഞ്ഞിട്ടാണ്. ഈ കട്ടിസ്രാങ്ക് ഏകദേശം എട്ടിഞ്ചു നീളമേ ഉണ്ടാകയുള്ളൂ. കണ്ണിന്റെ കൃഷ്ണമണിയുടെ മദ്ധ്യത്തിൽ ഒരു വര ഉണ്ടാകും. തെക്കെ ഇന്ത്യയിൽ എത്രയോ സുലഭമായിക്കാണുന്ന ജന്തു ഇത്തരം കട്ടിസ്രാങ്കാണ്. തമിളിൽ ഇതിന്നു തവങ്കു എന്നാണ് പേർ. ഇതുകൊണ്ടായിരിക്കും വളരെ മെലിഞ്ഞവരെ, തമിഴന്മാർ തവങ്കു എന്നു വിളിച്ചു പരിഹസിക്കുന്നത്. ലങ്കയിൽ കാണുന്ന ഒരു തരം കട്ടിസ്രാങ്കിന്നു നെററിമേൽ നാമംപോലെ ഒരു അടയാളമുണ്ട്. ഇതിനെ നാമതവങ്കു എന്നു വിളിച്ചുവരുന്നു.

തീക്കണ്ണൻ കട്ടിസ്രാങ്കും. കാൽ, കോഴിയുടേതുപോലെ തോന്നും. വിരലുകളുടെ ചുവട്ടിൽ ഉരുണ്ട മാംസമുണ്ട്. ഇതു സുമാത്രാ, ബോർനിയൊ മുതലായ ദ്വീപുകളിലാണ് അധിവസിക്കുന്നത്. വലിപ്പത്തിൽ ഒരു ചെറിയ എലിയോളം മാത്രമേ ഉണ്ടാകയുള്ളൂ. കഷ്ടിച്ചാറിഞ്ചു നീളമുണ്ടാകും. നീണ്ടവാലിന്റെ അഗ്രത്തിൽ മാത്രമേ അസാരം രോമം കാണുകയുള്ളൂ. മുഖം ഏകദേശം മുഴുവനും വലിയ രണ്ടു കണ്ണുകൊണ്ടു നിറഞ്ഞപോലെ തോന്നും. മൂക്കും അണ്ണിയും എത്രയോ ചെറുതാണ്. ഇതിന്നു ക്രൂറകളെ വളരെ ഇഷ്ടമാണ്. മരത്തിന്മേൽക്കൂടെയുള്ള സഞ്ചാരം ചാടിക്കൊണ്ടാണ്. ആഹാരം ചെറുപ്രാണികളും ഇഴജന്തുക്കളും മാത്രമാണ്. ഇത് ഒററയായിട്ടെ ഇരക്കു നടക്കുകയുള്ളൂ. മലയൻ ദ്വീപുകാൎക്ക് ഇതിനെ വലിയ ഭയമാണ് ആ രാജ്യക്കാർ ഇതിനെ മൽമാ

ഗ് എന്നു വിളിച്ചുവരുന്നു. ആഹാരം തിന്നുന്നത് അ ണ്ണാന്റെ മാതിരി ഒരേടത്തിരുന്നിട്ടാണ്.

ഹൈഹൈ—

ഇത് ഒരു പൂച്ചയോളം വലിപ്പമുണ്ടാകും. കാലി ന്റെ വിരലുകൾ പക്ഷിയുടെ വിരലുകൾപോലെ ഇരി ക്കും. ചെവി വലുതാണ്. പല്ലുകൾ എലിയുടെ പല്ലുകൾ പോലെയാണ്. ഹൈഹൈ എന്ന പേർ സിദ്ധിച്ചത് ഇതിന്റെ ശബ്ദത്തിന്റെരീതികൊണ്ടാണ്. വങ്കാട്ടുക ളിലാണ് താമസം. ആണും പെണ്ണും ഒന്നിച്ചു രാത്രി ഇ രതേണ്ടാൻ നടക്കും. ഒരു പ്രസവത്തിൽ ഒരൊററ കുട്ടി മാത്രമേ ഉണ്ടാകയുള്ളു. ഇവ ചപ്പുകൾകൊണ്ടിടതിങ്ങി യ മരങ്ങളുടെ അഗ്രങ്ങളിൽ രണ്ടടി വ്യാസരേഖയുള്ള ഒരു വൃത്താകാരമായ കൂട്ട കെട്ടും. പകൽ മുഴുവനും ഇതിൽ ഉറങ്ങിക്കിടക്കും. ഇതിനു പുഴുക്കളെ തിന്നുന്നതിനും മ ടി കാണുന്നില്ല. നാട്ടുകാരാരും ഇതിനെ ദ്രോഹിക്കാത്ത തുകൊണ്ട് ആളെ കണ്ടാൽ ശങ്കിച്ചോടിപ്പോകയില്ല. ഇ തിനെ പിടിക്കുന്നവരെ കൊല്ലാനൊരു ദിവ്യശക്തി ഇതി നുണ്ടെന്നു മൂഢവിശ്വാസംകൊണ്ടു നാട്ടുകാരാരും ഇതി നെ തൊടാൻ പോകില്ല. ഇതിനെ കാണുന്നതു മെഡ ഗാസ്കർ ദ്വീപിലാണ്.

ലിമർ കുരങ്ങുകൾ—(Lemurs)

മുഖം കൂർത്തിട്ടാണ്. കാലിന്റെ രണ്ടാമത്തെ വിര ലിന്മേൽ ഒരു കൂർത്ത നഖം ഉണ്ട്. കാലിന്റേയും കയ്യി ടേയും പെരുവിരലിനു തടി ജാസ്തി കാണും ഈ കൂട്ട ത്തിൽ വാലുള്ള തരക്കാരും വാലില്ലാത്ത തരക്കാരുമുണ്ട്.

ചിലതിൻെറ വാലിന്മേൽ പട്ടകൾപോലെയുള്ള വളകൾ കണ്ടെന്നും വരാം. ഇവയും രാത്രി സഞ്ചാരികളാണ്. കൂടക്കൂടെ ശബ്ദമുണ്ടാക്കുന്ന പതിവും ഇവക്കില്ല. ഇതിൻെറ നടത്തം പച്ചോന്തിൻെറ നടത്തംപോലെ വളരെ സൂക്ഷിച്ചു, ഒരാളും അറിഞ്ഞു പോകരുതെ എന്ന മട്ടിലാണ്. ഇവയെ ധാരാളം കാണുന്നതു മെഡഗാസ്കർ എന്ന ദ്വീപിലാണ്. മരത്തിന്മേൽനിന്നു വെള്ളം കുടിപ്പാൻ വേണ്ടി മാത്രമേ ചോടെ ഇറങ്ങുക പതിവുള്ളു. ഇല, പഴം, പ്രാണി, ഇഴജന്തു, പക്ഷിമുട്ട മുതലായ എല്ലാ കൂട്ടങ്ങളും തിന്നും. ചിലപ്പോൾ പക്ഷികളേയും പിടിച്ചുതിന്നും. മെഡഗാസ്കറിലെ കൂട്ടക്കർ ലിമറിനെ, ഈ രാജ്യക്കാർ സർപ്പങ്ങളെ എന്നപോലെ ഭയഭക്തികൾ ഉള്ളതുകൊണ്ട് ആരും അതിനെ ദ്രോഹിക്കാൻ ചെല്ലാറില്ല. കാരണം, ഇതിൻെറ നിശ്ശബ്ദമായ ഗതിയും ഉളിയുന്ന കണ്ണും മറവും കൊണ്ടായിരിപ്പാനെ തരമുള്ളു. എന്തായാലും ഈ സംഗതികൊണ്ടു ലിമർ കുരങ്ങു സംഖ്യയിൽ വളരെ വർദ്ധിച്ചിട്ടുണ്ട്.

ഇന്ദ്രി—(The Indri lemur)

ഇതും മെഡഗാസ്കർ ദ്വീപിൽ കാണുന്ന ഒരു തരം ലിമറാണ്. ലിമർ ജാതിയിൽവെച്ചു വലിയത് ഇതാണ്. കാലുകൾ കൈകളേക്കാൾ വലുതാണ്. ഒരു പ്രസവത്തിൽ ഒരു കുട്ടി മാത്രമേ ഉണ്ടാകയുള്ളു. സസ്യങ്ങളല്ലാതെ മററു യാതൊന്നും തൊടില്ല. ഇതൊക്കെ ആലോചിച്ചാൽ സാധാരണ കുരങ്ങന്മാരോടു വളരെ സാദൃശ്യമുള്ള ലിമർ ഇതാണ്. വാൽഇതിന്നു വെറും ഒരു കററി

പോലെ മാത്രമേ കാണുകയുള്ളൂ. ഇവൻ രണ്ടടി നീളം വെക്കും. കറുത്ത ചെവിയുടെ അടുക്കെ കാണുന്ന രോമം മററു രോമത്തേക്കാൾ ദീൎഘമുള്ളതാകുന്നു. കാൽ പടവും കൈപ്പടവും കറുത്തിട്ടാണെന്നു മാത്രമല്ല അവിടെ രോമങ്ങളും ഉണ്ടാകയില്ല. ഇന്ദ്രി പകൽ മാത്രമേ ഇര തെണ്ടി നടക്കുകയുള്ളൂ. ഒരു കൂട്ടത്തിൽ നാലഞ്ചെണ്ണമുണ്ടാകും. മുറിവേല്ക്കകൊണ്ട് ഓടിപ്പോവാൻ നിവൃത്തിയില്ലെന്ന ഘട്ടത്തിൽ മാത്രമേ ഇന്ദ്രി വല്ല ശബ്ദവുമുണ്ടാക്കുയുള്ളൂ. ഇവൻ സാധാരണ ഉണ്ടാക്കുന്ന ശബ്ദം, വേദന അനുഭവിക്കുന്ന ഒരു മനുഷ്യന്റെ ഞരക്കംപോലെയാണ്.

സിഫാക്കാലിമർ—

ഇതിന്റെ മുഖം നീളം കുറഞ്ഞതാണ്. അതു രോമംകൊണ്ട് ഏകദേശം മൂടപ്പെട്ടിരിക്കും. ഇതിന്റെ കുട്ടിസ്രാങ്കിന്റെ മാതിരിയാണ്. പഴുത്ത കായകളേക്കാൾ പച്ചക്കായകളോടാണ് താല്പൎയ്യം. കാലുകൾ വളരെ ശക്തിയുള്ളവയാകകൊണ്ട്, ഒരു കൊമ്പിൽനിന്നു 33 അടി ദൂരെ ഉള്ള മറെറാരു കൊമ്പിൽ ഗണ്യമില്ലാതെ ചാടുന്നതു കണ്ടാൽ ഇതു പറക്കുന്നതാണോ എന്നു ആരും ശങ്കിച്ചുപോകും. നിലത്തിറങ്ങിയാൽ തുള്ളന്മാരെപ്പോലെ ചാടിക്കൊണ്ടാണ് സഞ്ചാരം ഇവയിൽ, ആണുങ്ങൾ, പൂവൻകോഴികളെപ്പോലെ, കണ്ടുമുട്ടുമ്പോൾ യുദ്ധം ചെയ്യാതിരിക്കില്ല. ഈ തരത്തിൽതന്നെ കറുത്തവരും വെളുത്തവരും ഉണ്ട്. ചിലതിന്നു രോമം ജടയുള്ളതായിട്ടും കാണും.

ഇതു കൂടാതെ കാഴ്ചയിൽ ശൂലകീരിയെപോലെ ഇരിക്കുന്ന ഒരു തരം ലിമറുണ്ടു വേറെ ഒരു തരക്കാൎക്കു തലയുടെ രണ്ടു ഭാഗത്തും വലിയ ചെവിയുടെ ആകൃതിയിൽ രോമം എറിച്ചു നില്ക്കുന്നുണ്ടാകും. വേറെ ഒരു തരം ലിമർ കാഴ്ചക്കു ഒരു എലിയെപോലെ ഇരിക്കും. ഇതിൽപെട്ട ചിലതു എലിയെക്കാളും ചെറുതാണ്. നീണ്ടവാലും വലിയ ചെവിയും, ചെവിയുടെ കണ്ടയിൽ ഒരു പിടിരോമവും ഇതിനുണ്ട്. കണ്ണു നത്തിന്റേതുപോലെയാണ്. ചെറുപ്രാണികളാണ് ഇവയുടെ പ്രധാനാഹാരം. ഇവറ്റ ചിലപ്പോൾ പക്ഷികൾ കെട്ടുമ്പോലെ ഓരോ കൂടുണ്ടാക്കും.

ചെറുകരങ്ങന്മാർ

ഇവയിൽ ചിലത് അണ്ണാനേക്കാളും ചെറുതാണ്. പെരുവിരലൊഴികെ ശേഷം വിരലുകളിന്മേൽ നീണ്ടനഖങ്ങൾ ഉണ്ട്. വാലിന്മേൽ കറുപ്പും വെളുപ്പും പട്ടകൾ മോതിരമിട്ടപോലെ കാണും. കയ്യേക്കാൾ നീളവും വലിവും കാലുകൾക്കുണ്ടാകും. മിക്കവറ്റിനും ചെവിയുടെ അരികെ ഓരോ പിടി നീണ്ടരോമമുണ്ടാകും. സ്വഭാവം കൊണ്ടാകട്ടെ വലിപ്പംകൊണ്ടാകട്ടെ ഇവ ഒരു പ്രത്യേക ജാതി അണ്ണാനാണെന്ന് ആൎക്കും തോന്നും. മരത്തിന്മേൽ കേറിക്കളിക്കുന്നതും അണ്ണാന്മാരെപോലെയാണ്. വളരെ സാധു സ്വഭാവികളാണെങ്കിലും മെരുങ്ങാൻ നന്നപ്പണിയുണ്ടു സാധാരണയായി കരങ്ങന്മാർ ഓരോ പ്രസവത്തിൽ ഓരോ കുട്ടിയെ മാത്രമേ പ്രസവിക്കാറുള്ളൂ. എങ്കിലും, ചെറുകരങ്ങന്മാർ രണ്ടും മൂന്നും കുട്ടികളെ ഒന്നിച്ചു പ്ര

സവിക്കും. ചിലതിന്നു നായപ്പല്ലു മുൻപല്ലിനേക്കാൾ നീളം ജാസ്തിയായിരിക്കും. ഈ അടിസ്ഥാനത്തിന്മേൽ ചെറുകരങ്ങന്മാരെ രണ്ടു ഖണ്ഡങ്ങളായി ഭാഗിച്ചിട്ടുണ്ട്.

കറുപല്ലന്മാർ.

ഇവററയുടെ നായപ്പല്ലു ചെറുതാണ്. വാലിന്മേൽ എപ്പോഴും മോതിരംപോലെയുള്ള പട്ടകൾ ഉണ്ടാകും. നെററിമേൽ ചന്ദനപ്പൊട്ടുതൊട്ടപോലെ ഒരു വെളുപ്പുവണ്ണം കാണും. ഈമാതിരി ഒരു ചെറുകരങ്ങനെ പിടിച്ചു കപ്പൽവഴിയായി യൂറോപ്പിൽ ഒരാൾ കൊണ്ടു പോകയായിരുന്നു. അന്ന് ആഹാരമായതിന്നു കൊടുത്തതു പഴങ്ങളായിരുന്നു. പഴം തീൎന്നപ്പോൾ മററു പല സാധനങ്ങളും കൊടുത്തുനോക്കി. അതൊന്നും അതിന്നതു പിടിച്ചില്ല. യദൃച്ഛയാ ഒരു ദിവസം അതൊരു ക്രൂറയെ പിടിച്ചുതിന്നുന്നതു കണ്ടു. അന്നുമുതല്ക്കു കണ്ടുകിട്ടുന്ന ക്രൂറകളെ ഒക്കെ അതിന്നു കൊണ്ടന്നുകൊടുക്കലായി. ചില ദിവസങ്ങളിൽ 20-30 ക്രൂറകളെ ചങ്ങാതി കഴിച്ചുകൂട്ടും. പാൽ, പഞ്ചസാര, അപ്പം മുതലായതും കഴിക്കും. ഈ ഖണ്ഡത്തിൽ പെട്ടന്ന ചെറുകരങ്ങന്മാരിൽ പലതരങ്ങളുണ്ട്. കരിങ്കാതൻ, വെള്ളക്കാതൻ, വെൺനിറൻ, കരിവാലൻ, കള്ളൻ ഇങ്ങിനെ കണ്ടുവരുന്ന ഓരൊ വിശേഷവിധികൾകൊണ്ട് ഓരൊ തരത്തിന്ന് ഓരൊ പേരും കൊടുക്കാം. ഇതിൽ കള്ളൻ വാലൊഴിച്ചാൽ ഏഴിഞ്ചുനീളമെ ഉണ്ടാകയുള്ളൂ.

വൻപല്ലന്മാർ.

ഇവയുടെ നായപ്പല്ലു മുൻപല്ലേക്കാൾ ജാസ്തി നീളം

കാണും. വാലിന്മേൽ പട്ടകൾ കാണുകയില്ല. ഈ ഖണ്ഡത്തേയും പലതരങ്ങളായി ഭാഗിക്കാം. കാപ്പിരി, ചെങ്കയ്യൻ, വെണ്ണീർത്തലയൻ, മീശക്കാരൻ, ഇങ്ങിനെ ഓരോ വിശേഷവിധികൾപ്രകാരം ഈ തരങ്ങൾക്കും ഓരോ പേർ കല്പിക്കാം.

അമേരിക്കയിലെ കരങ്ങന്മാർ.

മൂക്കിൽ തുളകൾ രണ്ടിന്റെയും നടുവിലുള്ള മാംസം കുറെ പരന്നിട്ടാണ്. കവിൾസഞ്ചികളില്ല. മിക്കതിന്നും അതിന്റെ നീണ്ടവാൽ ഒരു കൈപോലെ ഉപയോഗിക്കാം. ഒരു മരക്കൊമ്പോട്ട വാൽ ചുററച്ച് ഇതിന്നു പ്രയാസമില്ലാതെ ആടിക്കളിപ്പാൻ കഴിയും. ഇവ വളരെ അപൂൎവ്വമായിട്ടേ മരത്തിൻമുകളിൽനിന്നു ചോടെ വരാറുള്ളു. തെക്കെ അമേരിക്കക്കാർ ഈ കരങ്ങുകളെ തിന്നും. ഏകദേശം 150 അടി ഉയരത്തിൽനിന്നു, വാൽമാത്രം പിണച്ചു, ഒരു കൊമ്പിന്മേൽ കുറേനേരം തൂങ്ങിക്കളിച്ചു, പിന്നെ പെട്ടെന്നു വാൽ പിടിത്തംവിട്ടു, ഇരുപതു മുപ്പതടി ചോടേയുള്ള മറെറാരു കൊമ്പിന്മേൽ, വെറും വാൽ പിടിത്തമായിത്തന്നെ വീണു തൂങ്ങുന്നതു ജെമ്മൈൻ എന്ന ഒരു സാസ്സ് കണ്ടതായിപ്പറയുന്നു. ചിലതിന്റെ മുഖവും നെഞ്ഞും കൈപ്പലയും വെളുത്തിരിക്കും. നീണ്ട രോമവും വാലും ഉള്ള ഒരുതരം ജടയൻകരങ്ങും ഈ ജാതിയിൽ പെട്ടതാകുന്നു.

വണ്ണാൻകരങ്ങ്—(The spider monkey)

നീണ്ടുനേരിയ അവയവങ്ങൾ ഉള്ള ഒരുതരം കര

ങ്ങിനെ എട്ടുകാലിക്കുരങ്ങ് എന്നു തദ്ദേശക്കാർ വിളിച്ചുവരുന്നുണ്ട്. ഇതു മരത്തിന്മേൽനിന്നു വളരെ അപൂൎവ്വമായേ പോടെ ഇറങ്ങാറുള്ളൂ. ചെറിയ ചെവിയും നത്തിന്റെ കണ്ണുമുള്ള മറെറാരുതരം കുരങ്ങു പകൽ മുഴുവനും മരപ്പൊത്തിൽ കിടന്നുറങ്ങുകയും രാത്രിമാത്രം ആഹാരമന്വേഷിക്കയും ചെയ്യുന്നു. ഇത് എത്രയോ ചെറിയ കുരങ്ങാണ്. ശരീരം ഒരടിയും വാൽ പതിനാലിഞ്ചും നീളമുണ്ടാകും. ചെറുപ്രാണികളേയും ഇവ തിന്നും. രോമം കാട്ടുമുയലിന്റെ രോമംപോലെയാണ്. നെററിയുടെ രണ്ടററവും കറുപ്പും, നടു, വെളുപ്പുമാകകൊണ്ട് ഒരു നാമം തൊട്ടതുപോലെ തോന്നും. മറെറാരുതരം കുരങ്ങ് അണ്ണാൻകുരങ്ങാണ്. ഇത് എത്രയോ ചെറുതും കാഴ്ചയ്ക്കു കൌതുകംതരുന്നതുമായ ഒരു ജന്തുവാകുന്നു. നായപ്പല്ലിന്നു നീളം കുറെ ജാസ്തി കാണും. ഇത് ഒരണ്ണാനേക്കാൾ അല്പം വലിപ്പമുണ്ടെന്നു പറയാം. മുഖം കണ്ടാൽ ഒരു ചെറിയ മനുഷ്യക്കുട്ടിയാണെന്നു തോന്നിപ്പോകും. ആരെങ്കിലും ചെന്നു പിടിച്ചാൽ കണ്ണിൽ ക്ഷണം വെള്ളം നിറയുന്നതു കാണും. എട്ടുകാലികളേയും ചെറുപ്രാണികളേയും ഇവയ്ക്കു വളരെ പത്ഥ്യമാണ്. അമേരിക്കയിൽ കാണുന്ന മറെറാരുതരം കുരങ്ങിന്നു കരടിയെപ്പോലെ, നീണ്ട രോമങ്ങൾ ഉണ്ട്. ഓരിക്കുരങ്ങനും (The hwling monkey) അമേരിക്കയിൽ കാണുന്ന മറെറാരുതരക്കാരനാണ്. കുറുക്കനേക്കാൾ ഉച്ചത്തിൽ ഇവ നിലവിളിക്കും. ഒരിക്കലും മെരുങ്ങുകയില്ല. വാൽ ഒഴിച്ചു ശരീരം 16 ഇഞ്ചുനീളമുണ്ടാകും. ഓരിക്കുരങ്ങന്മാരും പലതരങ്ങളുമുണ്ട്.

## നായക്കുരങ്ങുകൾ.

മുഖം ഏകദേശം നായയുടെ മുഖംപോലെ നീണ്ടിട്ടാണ്. ഈ ഉപവൎഗ്ഗത്തിൽപെട്ട ചില കരങ്ങുകൾ വൈരൂപ്യംകൊണ്ടു വെറുക്കപ്പെട്ടുപോകുന്ന വെറും ജ്യേഷ്ഠകളാണ്. ഒരിക്കലും മെരുങ്ങുകയില്ലെന്നു മാത്രമല്ല വളരെ ക്രൂരസ്വഭാവികളുമാണ്. മനുഷ്യക്കുരങ്ങന്മാരെ കഴിച്ചാൽ പിന്നെ വലിയ നായക്കുരങ്ങന്മാരാണ്. ഇവ അധിവസിക്കുന്നതു കാൎയ്യമായിട്ട് ആഫ്രിക്കയിലെ പടിഞ്ഞാറെഭാഗത്താണ് മൂക്കിന്റെ തുളകളുടെ നില്പ് മുഖത്തിന്റെ അററത്താണ്. തല വളരെ തടിച്ചിട്ടാണ്. വാൽ വളരെ വലുതല്ല, ചില ജാതിയിൽ എത്രയോ ചെറുതാണ്. കയ്യും കാലും ഏകദേശം ഒരെദീൎഘമാകകൊണ്ട് ഇവയ്ക്കു മരം കേറുന്നതിനെക്കാൾ ഭേദം നടപ്പാനാണ് വളരെ സൌകൎയ്യം. പാറയുള്ള പ്രദേശങ്ങളിൽകൂടെ ഇവററ കൂട്ടംകൂട്ടമായി നടക്കുന്നതു കാണും. ഇങ്ങിനെ ഓരോ കൂട്ടമായി കൂടുന്നതു സിംഹം മുതലായ മാംസഭോജികളെ ഭയപ്പെട്ടിട്ടാണ്. നായക്കുരങ്ങുകളിൽ ആണ് പെണ്ണുക്കാൾ വലുതും ബലമുള്ളതുമാകുന്നു. അതിന്ന് അത്യുഗ്രങ്ങളായ ദംഷ്ട്രങ്ങളും ഉണ്ട്. അതുകൊണ്ട് ഒരു നരിയുടേതുപോലെതന്നെ ഇവററയുടെ കടിയും ഭയങ്കരമായതാകുന്നു. രണ്ടുമൂന്നു ആൺനായക്കുരങ്ങുകൾ പുലികളെ അക്രമിച്ച് അപജയപ്പെടുത്തിയ അവസരങ്ങളും ഉണ്ടായിട്ടുണ്ട്. മനുഷ്യൻ നില്ക്കുമ്പോലെ രണ്ടു കാലിന്മേൽ നില്പാൻ ഇവയ്ക്കു മററു കുരങ്ങന്മാരെപ്പോലെ

സാധിക്കയില്ല. നാലുകാലും നിലത്തുവെച്ചു പായുമ്പോൾ ഒരു കുതിരക്കുപോലും ഇവയെ കടത്തിവിടാൻ സാധിക്കയില്ല.

നായക്കരങ്ങുകൾ ആഹാരവിഷയത്തിൽ വേണ്ടെന്നുവെച്ച വല്ല സാധനവുമുണ്ടോ എന്നു സംശയമാണ്. മുഖ്യാഹാരം, കുരു, ഫലം, കിഴങ്ങ്, മരങ്ങളുടെ പശ മുതലായവയാണെങ്കിലും, ചെറുപ്രാണി പല്ലി, പക്ഷിമുട്ട മുതലായതും ഇവ തിരഞ്ഞുപിടിച്ചുതിന്നും, വിളകൾ നശിപ്പിക്കും. ചിലപ്പോൾ ഇവ അധിവസിക്കുന്ന ദിക്കുതുടങ്ങി വിളനില്ക്കുന്ന സ്ഥലംവരെ ഇടയ്ക്കിട ഇവ തിന്നു, വിള പറിച്ചെടുത്ത് അന്യോന്യം കൈമാററി തങ്ങൾ അധിവസിക്കുന്ന ദിക്കിലേക്കു യഥാവസരഭക്ഷണത്തിന്നു കടത്തിക്കൊണ്ടുപോകും. വിള കവരാനായിവരുന്നതാണെങ്കിൽ ഇവ ചിലപ്പോൾ ദൂതന്മാരെ വിടും. തരമുണ്ടെന്നു ദൂതന്മാർ എന്തോ ചില ചിഹ്നങ്ങൾകൊണ്ടറിയിച്ചാൽ ഇവ ഒരു സമൂഹമായി പതുക്കെ വന്നു തിന്നാൻ തുടങ്ങും. ആ സമയത്ത് ഇവരുടെ കൂട്ടത്തിലുണ്ടാകുന്ന ചെറുക്കന്മാർ ശബ്ദമുണ്ടാക്കിയാൽ ആൺ കൈകൊണ്ടവരെ അടിച്ചു മിണ്ടാതാക്കും. വല്ല മനുഷ്യന്മാരും കണ്ടുപോയെങ്കിൽ ക്ഷണത്തിൽ ഓടിപ്പോകും. ചിലപ്പോൾ ആളുകൾ തന്റെ പിറകെ എത്തിപ്പോയെന്നുകണ്ടാൽ തിരിഞ്ഞുനിന്നു മണ്ണോ പൂഴിയോ വാരി, ആളുകളുടെ കണ്ണിൽ എറിഞ്ഞു വീണ്ടും ഓട്ടംതുടങ്ങും. തച്ചോളിച്ചന്തുവിന്റെ പൂഴിപ്പോരങ്കം ഇവയ്ക്കും നല്ല പിടിത്തമുണ്ട്.

അബിസീനിയയിലെ ഒരുജാതി നായക്കരങ്ങിനു

സിംഹത്തെപ്പോലെ കഴുത്തിലും തലയിലും നീണ്ട രോമങ്ങൾ ഉണ്ട്. അറബിലെ നായക്കുരങ്ങിന്നു തലയുടെ രണ്ടുഭാഗത്തും പുറത്തും, കഴുത്തിലും ഒരുപോലെ നീണ്ട രോമങ്ങൾ ഉണ്ട്. എന്നാൽ പെണ്ണിന്ന് ഈവമാതിരി നീണ്ട രോമം കാണുകയില്ല ഇവർ ഒരു കൂട്ടത്തിൽ 200-300 വരെ കുരങ്ങന്മാർ ഉണ്ടാകും. ചിലപ്പോൾ ഇവ മനുഷ്യരെത്തന്നെ ഉപദ്രവിപ്പാൻ മടിക്കാറില്ല. മേൻഡ്രിൽ (Mandril) എന്നു വിളിച്ചുവരുന്ന ഒരുതരം നായക്കുരങ്ങുണ്ട്. ഇതിന്റെ തല വളരെ തടിച്ചിട്ടാണ്. ഓരൊ കണ്ണിന്റെ നേരെ ചോടെയുള്ള മൂക്കിൻതുളവരെ മാംസം വില്ലുപോലെ പൊന്തിനില്ക്കുന്നുണ്ട്. ഇവൻ കാഴ്ചയിൽ ബഹു ഭയങ്കരനാണ്. വാൽ ഒരു ചെറിയ കുററിപോലെ നില്ക്കുന്നതു കാണും. വീട്ടിൽ പിടിച്ചുകൊണ്ടുവന്നു പോററിയാൽ ഒരു കാലത്തും മെരുങ്ങുകയില്ലെന്ന പരമാൎത്ഥം ബോദ്ധ്യമാവും. എന്തുകൊണ്ടെന്നാൽ അവിടെ എത്തിയാൽ ആധിപിടിച്ചപോലെ അടങ്ങിക്കൂടും. അടുത്തുചെന്നാൽ പല്ല് ഇളിച്ചു കടിപ്പാൻ വരും. എന്നാൽ കാലിബാനെപ്പോലെ (Caliban) മുമ്പരിചയമില്ലാത്തതാണെങ്കിലുംകൂടി ലഹരിദ്രവ്യങ്ങളോടു വളരെ ഇഷ്ടമാണ്.

### സാധാരണകുരങ്ങന്മാർ.

നീണ്ടവാലും, കവിളിൽസഞ്ചിയും, പൃഷ്ഠത്തിൽ മാംസഖണ്ഡങ്ങളും കാണുന്നവയാണ് സാധാരണകുരങ്ങന്മാർ. എന്നാൽ മേല്പറഞ്ഞ ലക്ഷണങ്ങളിലും ചില ചില്ലാ വ്യത്യാസങ്ങൾ കണ്ടെന്നുവരും.

മൊച്ച.

ഇതു നമ്മുടെ നാട്ടിൽ കുറവന്മാർ കൊണ്ടുനടക്കുന്ന മുഖം ചുകന്ന ഒരു ചെറുകുരങ്ങാകുന്നു. മലകളിലെ കാട്ടുകളിൽ ഇവയെ അതിസമൃദ്ധിയായി കാണും. പലമാതിരി അഭ്യാസങ്ങൾ വശത്താക്കാൻ ഈ ജാതിക്കുരങ്ങിന്ന് ഒരു പ്രത്യേകവൈഭവമുണ്ടെന്ന് ഇവ കാട്ടിവിടുന്ന ചില നേരംപോക്കുകൾ സാക്ഷ്യപ്പെടുത്തുന്നുണ്ട്. ഒരു നിമിഷം പോലും ഇവ വെറുതെ ഇരിക്കുന്നതു കാൺകയില്ല. അങ്ങട്ടും ഇങ്ങട്ടും നടന്നിട്ടും ഓരോന്നു ചെറുക്കിയെടുത്തിട്ടും. 'കുറോ' എന്ന ഒരു ശബ്ദം ജനിപ്പിച്ച് അടുത്തുവരുന്നവരെ കോപത്തോടെ ഒന്നു നോക്കീട്ടും, ഇളിച്ചു കാട്ടീട്ടും അവിടവിടെ ചൊറിഞ്ഞിട്ടും കാലംകഴിച്ചുകൂട്ടുന്ന ഇവയെ കുട്ടികൾക്ക് എത്ര നോക്കിയാലും മടുപ്പുണ്ടാകയില്ല. നീചങ്ങളായ ചില വികൃതിത്തരങ്ങളും ഈജാതി കുരങ്ങുകളിൽ കാണുന്നതുകൊണ്ടു വീടുകളിലൊന്നും പോററരുതെന്നാണ് എന്റെ അഭിപ്രായം.

ഹനുമാൻജാതി.

കണ്ഠവും കാൽപാദവും മുഖവും വളരെ കറുത്തിട്ടാണ്. തലയിൽ മുന്നോട്ടു തള്ളി നെററിയുടെ മീതെ ഇറപോലെ നില്ക്കുന്ന നീണ്ട രോമവും ഒരു ചെവിതുടങ്ങി മറേറ ചെവിയോളം വ്യാപിക്കുന്ന നീണ്ട താടിയും ഉള്ള ഒരു കുരങ്ങാണ് ഹനുമാൻ. പുരാണത്തിൽ പ്രസിദ്ധിയുള്ള കുരങ്ങിന്റെ വംശക്കാരാണെന്നു വിചാരിച്ചു ഹിന്തുക്കൾ ഇവയെ ദ്രോഹിക്കാത്തതുകൊണ്ട് ഇവ നിർഭയം പട്ടണങ്ങളിലുംകൂടി വന്നു ചക്ക, മാങ്ങ / മുതലായതു വള

രെ നശിപ്പിക്കുന്നു. ചില ക്ഷേത്രങ്ങളിൽ ഇവയെ പരിപാലിക്കുന്നതുകൊണ്ടു കറിയും തൊട്ടു പായസംതിന്നാൻ വന്നിരിക്കാറുണ്ട്. മനുഷ്യരെ സാധാരണ ദ്രോഹിക്കാറില്ല. പെണ്ണുങ്ങളെ കണ്ടാൽ ഇവ ചില അസഭ്യങ്ങളായ അക്രമങ്ങൾ നടത്താതിരിക്കില്ല. തൃക്കണ്ടിയൂരിൽനിന്നു ഒരു പെണ്ണിന്റെ മുല കടിച്ചുപറിച്ചിട്ട് ആ സാധു മരിച്ചുപോയിട്ടുണ്ട്. കൂട്ടമായിട്ടല്ലാതെ ഒററയായി ഈ ജന്തു നടക്കാറില്ല. കാട്ടിൽ ചെന്നാൽ നായാട്ടുകാൎക്കു ഹനുമാൻ വലിയ ഉപകാരിയാണ്. ചോടെ പോകുന്ന നരിയെ, ഇവൻ വൃക്ഷങ്ങളുടെ മേലേക്കൂടി, ഒരു വല്ലാത്ത ശബ്ദം പുറപ്പെടുവിച്ചു കീഴെനോക്കുമ്പോൾ കാൎയ്യം ഉടനെ മനസ്സിലാക്കാം. പുരുഷന്മാരെ കാട്ടിൽ കാണുമ്പോൾ തന്റെ ചങ്ങാതിയെപ്പോലെ ഹനുമാൻ വിചാരിക്കും. ഹനുമാൻ ഇലകളും ഇളഞ്ചുള്ളികളും ഭക്ഷിക്കുന്നു. സാധാരണ ശാന്തസ്വഭാവിയും ആളുകളെ ദ്രോഹിക്കാത്തവനുമാണെങ്കിലും ആളുകളെ കാരണമുണ്ടായിട്ടുപദ്രവിച്ചു ചില സംഭവങ്ങൾ ഉണ്ടായിട്ടുണ്ട്. വയനാട്ടിൽ ചുരത്തിന്മേൽക്കൂടെ പോയിരുന്ന ഒരു വണ്ടിക്കാരൻ സമീപം കണ്ടു ഒരു മരക്കൊമ്പിന്മേൽ ഇരുന്നിരുന്ന ഒരു ഹനുമാൻകുട്ടിയുടെ വാൽപിടിച്ചു അതിനെ ചോടെ തള്ളിയിട്ടു, തന്റെ ചമ്മട്ടികൊണ്ടു കുറെ അടിച്ചു. ഇത് നിലവിളിച്ചപ്പോൾ അനേകം ഹനുമാന്മാർവന്നു ഈ വണ്ടിക്കാരനെ അടിക്കുകയും മാന്തുകയും ചെയ്തു വളരെ കഷ്ടത്തിലാക്കി. യദൃഛയാ അതിലേ വന്ന ഒരു പോലീസ്കാരനെ കണ്ടപ്പോൾ ഈ ജന്തുക്കൾ മരത്തിന്മേൽ ക

ള്ളിവീണു അവിടം വിട്ടു. അതല്ലായിരുന്നു എങ്കിൽ ആ വണ്ടിക്കാരന്റെ കഥ കഴിഞ്ഞുപോകുമായിരുന്നു. ചില സമയത്തു രണ്ടുക്കൂട്ടം ഹനുമാന്മാർ അന്യോന്യം കണ്ടുമുട്ടിയാൽ ഓരോ ക്കൂട്ടത്തിൽ ഓരോ ആൺകരങ്ങന്മാർ മുന്നോട്ടുവന്നു കഠിനമായ യുദ്ധം തുടങ്ങും. ഒന്നു ഒന്നിനെ കൊന്നല്ലാതെ ഈ യോദ്ധാക്കൾ പിൻവാങ്ങുകയില്ല. ഈ യുദ്ധത്തിൽ തോററുപോയ ഭാഗക്കാരെ ജയിച്ച ഭാഗക്കാർ പിന്തുടർന്നു കൊല്ലുവാൻ ശ്രമിക്കും. തോററഭാഗത്തിൽപെട്ട, കുട്ടിയോടുക്കൂടിയ ഒരു പെൺകരങ്ങ്, നിർവ്വാഹമില്ലെന്നു കണ്ടിട്ട് ഒരു മരത്തിന്റെ അഗ്രത്തിൽ ചെന്നൊളിച്ചു. അപ്പോൾ മററുള്ളവർ നാലഞ്ചുപേർക്കൂടി, ആ കൊമ്പു ശക്തിയോടെ പിടിച്ചു കലുക്കി, അതിനെ തള്ളിയിട്ടു. ആ വീഴ്ചകൊണ്ടു അതു മരിച്ചുപോയി. കൊല്ലപ്പെടാതെ ബാക്കിയുണ്ടായിരുന്ന തോററ ഭാഗക്കാർ, വളരെ ഭയപ്പെട്ടു എല്ലാററിനും കീഴടങ്ങേണ്ടിവന്നു.

ഹിമാലയത്തിൽ അധിവസിക്കുന്ന ഒരുതരം ഹനുമാനുണ്ട്. ഓരോ ക്കൂട്ടത്തിൽ വളരെ എണ്ണമുണ്ടാകും. ഇങ്ങിനെയുള്ള ക്കൂട്ടത്തിൽനിന്ന് ഒരു വലിയ ആണിനെ ഒരു സാഹ്വ് വെടിവെച്ചു. വെടിയേററപ്പോളുള്ള അതിന്റെ നിലവിളിയും സ്വഭാവവും സാക്ഷാൽ ഒരു മനുഷ്യന്റേതുപോലെ തോന്നീട്ടു സാഹ്വ് അന്നുതുടങ്ങി ഹനുമാന്മാരെ വെടിവെച്ചു കൊല്ലാറില്ലപോലും.

വേറെ ഒരുതരം ഹനുമാൻ ലങ്കാദ്വീപിൽ അധിവസിക്കുന്നു. പനകളിന്മേൽ ഒളിച്ചാൽ ഇതിനെ ഒരാളും

കണ്ടുപിടിക്കയില്ല. പക്ഷേ, ഒരു നായയോ മറ്റോ പോകുന്നതു കണ്ടാൽ മൂപ്പക്ക് അതിനെ തുറിച്ചുനോക്കാതെ കഴിയില്ല. നാട്ടുകാരുടെ പുരയുടെ മേലെ അഞ്ചും പത്തുമായി ഇവ ചിലപ്പോൾ ഇരിക്കുന്നുണ്ടാകും. ഒരു കോലായിൽ, അടുത്താരുമില്ലാതെ കിടന്നിരുന്ന ഒരു ചെറിയ കുട്ടിയെ ഇവ അനാവിശ്യമായി പിടിച്ചും വലിച്ചും കടിച്ചും കൊന്നിട്ടുണ്ട്. ജാവാ, സുമാത്രാ മുതലായ ദ്വീപുകളിൽ കണ്ടുവരുന്ന ഒരുതരം ഹനുമാനാണ്. വളരെ കറുത്ത മുഖമുള്ളതുകൊണ്ട് ധീരമാർ ഇതിനെ കാപ്പിരിക്കുരങ്ങ് എന്നാണ് വിളിച്ചുവരുന്നത്. ഇവ ഒരിക്കലും മെരുങ്ങുകയില്ല. ഓരോ കൂട്ടത്തിൽ പത്തുനൂറെണ്ണമുണ്ടാകും. ചോടെ ആളെ കണ്ടാൽ ഒരു വല്ലാത്ത ശബ്ദം പുറപ്പെടുവിച്ചു മരത്തിന്മേൽ അണിയണിയായി വന്നുകൂടും. ഇതിന്റെ രോമത്തിന്നുവേണ്ടി നാട്ടുകാർ ഇതിനെ വേട്ടയാടാറുണ്ട്.

### മൂക്കൻകുരങ്ങ്.

ഒരു തടിച്ച വിരൽപോലെ മുഖത്തിൽനിന്നു മൂക്കെറിച്ചുനില്ക്കുന്നതുകൊണ്ടു ഇതിന്റെ കോലം വളരെ അമാന്തമാണ്. ഇത് ബോർനിയോ ദ്വീപിലാണ് പാർക്കുന്നത്. ചെവിയുടെ ഭാഗത്തും കഴുത്തിലും താടിയിലും നീണ്ട രോമമുണ്ടാകും ആൺകുരങ്ങന്മാരുടെ മൂക്കാണ് വളരെ നീളംവെക്കുന്നത്. രാവിലെയും വൈകുന്നേരവും ഇവ വലിയ ഓരോ കൂട്ടമായി പുഴവക്കിനൊ അല്ല പുഴയുടെ തീരദ്രുമങ്ങളിന്മേലോ വന്നിരിക്കും. പത്തിരുപത

ടി ദൂരെയുള്ള കൊമ്പുകളിന്മേൽ ഇവ നിഷ്പ്രയാസം ചാടി വീഴും.

പെരുവിരലില്ലാത്ത ഒരുതരം കുരങ്ങ് അഫ്രിക്കാരാജ്യത്തിൽ ഉണ്ടു്. ഇതിന്റെ രോമം വളരെ നീണ്ടതും പട്ടുപോലെ മൃദുവായതും ആകുന്നു. ഇതിന്റെ സ്വഭാവത്തെപ്പററി ശരിയായ ഒരു അറിവു് ഇനിയും സിദ്ധിച്ചിട്ടില്ല. ചിലതിന്നു വാലിന്റെ അററത്തും വാരിഭാഗത്തും മാത്രം വളരെ നീണ്ട രോമങ്ങൾ കാണും. ഇവ പ്രാണികളെയും തിന്നും. ഇവയിൽ അനേകം തരക്കാരുണ്ടു്. കരടിക്കുരങ്ങിന്റെ ശരീരം കരടിയുടേതുപോലെ നീണ്ട രോമങ്ങൾകൊണ്ടു മൂടപ്പെട്ടതായിരിക്കും. പടിഞ്ഞാറൻ ആഫ്രിക്കയിൽ പിന്നേയും പതിരുപതുതരം കുരങ്ങന്മാരുണ്ടു്. ഇവയൊക്കെ ക്ഷണത്തിൽ മെരുങ്ങുന്നവയും ഓരോരോ കളികൾ വശത്താക്കുവാൻ സാമൎത്ഥ്യമുള്ളവയുമാകുന്നു. ഓരോന്നോരോന്നായി ഇവയെ വിവരിപ്പാൻ സ്ഥലച്ചുരുക്കംകൊണ്ടു ഞാൻ ഒരുങ്ങുന്നില്ല.

പന്നിവാലൻകുരങ്ങ്.

ഇതു് ബൎമ്മയിൽ അധിവസിക്കുന്നു. ശരീരത്തിന്നു ആകപ്പാടെ ഒരു സ്ഥൂലത ഉണ്ടു്. ചിലതിന്നു വാൽ വളരെ ചുരുക്കവും മററൊരുജാതിയിൽ വാൽ കേവലം ഇല്ലാതേയും ആയിക്കാണും. ഇവ കായ്കനികൾ കൂടാതെ പ്രാണികളെയും തിന്നും. ക്രൂരസ്വഭാവികളാണ് ഉപദ്രവിച്ചാൽ ആളെ എത്തുക്കാതിരിക്കില്ല. ഇതിന്നു വെട്ടിവെച്ചപോലെ തലയിൽ നട്ടുപകുത്തിട്ട മുടിയുണ്ടു്. ഐരാവതിനദിയുടെ അഴിമുഖത്തു വസിക്കുന്ന ഞണ്ടുതിന്നുന്ന

കരങ്ങും ഈ ജാതിയിൽപെട്ടതാണ്. ചിങ്ങവാലൻ കരങ്ങ് കാഴ്ചയിൽ ഏകദേശം നീലനെപ്പോലെ ഇരിക്കും. വാലിൻെറ അററത്തും കഴുത്തിലും നീണ്ട രോമങ്ങളം ഉണ്ടാകും. കേരളത്തിലെ കാട്ടകളിൽ ഒററ ഒററയായിക്കാണുന്ന മററൊരുതരം കരങ്ങ് നീലനാണ്. ഇത് വളരെ ഉയരത്തിലാണ് ചെന്നിരിക്കുന്നത്. ശബ്ദം ചെമ്പോത്തിൻേറതുപോലെ തോന്നും.

ബങ്കാളക്കരങ്ങന്മാക്ക് ബന്താർ എന്നു പറയും. തലയും ഉടലും അവയവങ്ങളും വളരെ തടിച്ചിട്ടാണ്. മുഖം നീണ്ടു, മുൻകഴുത്തിലെ രോമവും നീണ്ടു, ഇരിക്കുമ്പോറം പുറം തലയുടെ വിതാനത്തേക്കാറം മേലോട്ടുന്തി ഒരു കൂനനെപ്പോലെ തോന്നുന്ന ജന്തുവാണിത്. സെലിബിസ് ദ്വീപിലാണ് അധിവാസം. വാലിൻെറ മുരട്ടിൽ മുഴപോലെയുള്ള ഒരൊററ അടയാളം മാത്രമേ ഉള്ളു.

### മനുഷ്യക്കരങ്ങന്മാർ

ഇവ മനുഷ്യരോടു വളരെ സാദൃശ്യമുള്ള ക്രൂററന്മാരായ കരങ്ങന്മാരാണ്. ഇവയെ നാലുജാതികളായി തരംതിരിക്കാം.

### ഗിബൻ — (Gibbon)

മററുള്ള മനുഷ്യക്കരങ്ങുകളേക്കാറം ചെറുതും, കൈകറം നീളമേറിയതും, പൃഷ്ഠത്തിൽ സാധാരണ കരങ്ങന്മാരെപ്പോലെ മാംസത്തിൻെറ ചെറിയ ഉണ്ടകളുള്ളതുമായ ഒരുതരം കരങ്ങാണ് ഗിബൻ. മിക്കവാറും സമയത്ത് കൈകളുടെ സഹായം കൂടാതെ മനുഷ്യരെപ്പോലെ രണ്ടു കാലിന്മേലാണ് നടക്കുന്നത്. കൈ വളരെ നീളമു

ള്ള ഗിബ്ബൻ കരങ്ങന്മാർ മലയൻ ദ്വീപിലാണ് അധികം അധിവസിക്കുന്നത്. മൂന്നടിയിൽ ജാസ്തി നീളമുള്ള ഈ മാതിരി കരങ്ങുകളെ അപൂർവ്വമായിട്ടേ കാണാറുള്ളു. നിറം കറുപ്പ് മുതൽ വെളുത്ത മഞ്ഞവരേ ഭേദപ്പെട്ടുകാണും. മൂക്കു അത്ര ചീർത്തയല്ലാത്തത് കൊണ്ട്, മുഖത്തിന്നു മനുഷ്യമുഖത്തോടു വളരേ സാമ്യമുണ്ട്. സ്വഭാവത്തിൽ ഗിബ്ബൻ ബഹുശാന്തനും എല്ലാവരേയും വിശ്വസിക്കുന്നവനുമാണ്. കുട്ടികാലത്ത് കിട്ടിയാൽ ക്ഷണം മെരുങ്ങും. രാവിലേയും വൈകുന്നേരവും എത്രയോ ഉച്ചത്തിൽ കരയും. പാക്കുന്നത് എപ്പോഴും മരങ്ങളിന്മേലാണ്. ഇതിന്നു എത്രയോ ക്ഷണത്തിൽ അങ്ങുമിങ്ങും ചാടിപ്പോവാൻ സാധിക്കും. പറക്കുന്ന പക്ഷികളെ പോലും ഇതിന്നു പിടിപ്പാൻ പ്രയാസം കാണുന്നില്ല. മററുള്ള മനുഷ്യക്കുരങ്ങന്മാരിൽ കണ്ടുകിട്ടാത്ത ഒരു വിശേഷവിധി ഗിബ്ബൻ കരങ്ങിൽ കാണുന്നത് ഓരോ സമൂഹമായിപ്പാക്കുന്ന രീതിയാണ്. ഓരോ കൂട്ടത്തിൽ അമ്പതുമുതൽ നൂറോളം ജന്തുക്കളുണ്ടാകും. എട്ടുകാലികളേയുംകൂടി ഇവററ തിന്നും. ഓരോ പ്രസവത്തിൽ ഓരോ കുട്ടി മാത്രമെ ഉണ്ടാകയുള്ളു. കുട്ടി ഏഴുമാസത്തോളം തള്ളയെ പൊത്തിപ്പിടിച്ചുതന്നെ കാലം കഴിക്കും. ഗിബ്ബൺ ഒരു കൊമ്പിൽനിന്നു നാല്പതടി അകലെയുള്ള മറെറാരു കൊമ്പിൽ ചാടിവീഴുന്നതു കണ്ടിട്ടുണ്ട്.

ഓറേങ്ങ്— (Orang)

ഇവരെ കാണുന്നതു ബോർനിയൊ സുമാത്രാ എന്നീ ദ്വീപുകളിലാണ്. കൈ വളരെ ദീർഘമുള്ളതും ശരീ

രം നീണ്ട ചുകന്ന രോമംകൊണ്ടു മൂടപ്പെട്ടതുമാകുന്നു. മലയാ ദ്വീപുകാർ ഇതിന്നു കൊടുത്ത പേർ 'ഓറേങ്ങുട്ടേങ്ങ്' എന്നാണ് അവരുടെ ഭാഷയിൽ ഇതിൻെറ അൎത്ഥം കാട്ടിലെ മനുഷ്യൻ എന്നാകുന്നു. ഒരു പൂൎണ്ണവളൎച്ചയെത്തിയ ആൺ ഓറേങ്ങ് നാലടി ഉയരമുണ്ടാകും. ഇതിൻെറ കാൽ തടിച്ചു കുറുതായിട്ടാണ്. കാലിന്നു എന്തോ ഒരു ഉളുക്കു തട്ടിയപോലെ മുട്ടിൻെറ ചിരട്ട ഏകദേശം പിൻഭാഗത്താണെന്നു തോന്നും. നെററിക്കു വളരെ വിസ്താരം കാണും. ചെവി വളരെ ചെറുതും മനുഷ്യരുടെ ചെവിയോടു സാമ്യതയുള്ളതുമാകുന്നു. ശരീരം എന്തായാലും ഗൊറില്ല എന്ന മനുഷ്യക്കുരങ്ങിൻെറ അത്ര ശക്തിയുള്ളതല്ല. ഓറേങ്ങിൻെറ നീണ്ടു ശക്തിയുള്ള കൈകൾ അതിൻെറ മരമേറാനുള്ള സാമൎത്ഥ്യം തെളിയിക്കുന്നുണ്ട്. മുഖത്തിൻെറ നിറം സ്ലേയിട്ടപോലെയാണ്. ആണിൻെറ നായപ്പല്ലുകൾ അത്യന്തം വലിപ്പമുള്ളവയാകുന്നു. എന്നാൽ പെണ്ണിൻെറ പല്ലുകൾക്കു അത്ര വലിപ്പം കാണുകയില്ല.

ഓറേങ്ങ് കുടികൊള്ളുന്നത് താഴ്വാരങ്ങളിലെ ഇടതിങ്ങിയ കാടുകളിലാണ്. കുന്നുകൾ ഇവക്കിഷ്ടമില്ല. ഉപദ്രവിക്കുന്ന മനുഷ്യരെ കടിച്ചു മാംസം പറിച്ചെടുക്കുന്ന തിന്നുകൂടി ഇതിന്നു ലക്ഷ്യമുണ്ടാകയില്ല. പ്രധാനാഹാരം ചക്കയാണ്. സൂൎയ്യനുദിച്ചു മഞ്ഞുതുള്ളികൾ ആറിയതിന്നുശേഷം മാത്രമേ ഓറേങ്ങ് ഉറക്കം തെളിഞ്ഞു കണ്ണുമിഴിക്കയുള്ളൂ. ഭക്ഷണം കഴിക്കുന്നത് ഉച്ചസമയത്താണ്. രണ്ടുദിവസത്തിൽ അധികം ഒരേമരത്തിന്മേൽ പതിവാ

യിക്കാണുകയില്ല. ഉറങ്ങുവാനായി മരത്തിന്മേൽ ചുള്ളികൾ പിണച്ച ഒരു പരപ്പ് സ്ഥലം ഉണ്ടാകും ഉറക്കത്തിന്നു വളരെ സുഖത്തിൽ കിടക്കേണമെന്ന ഒരു ശാഠ്യമുണ്ട്. ഒരിക്കൽ യൂറോപ്പിൽ കൊണ്ടുപോകുന്ന വഴിക്കു, ഒരു ഓറങ്ങ്, കപ്പലിൽനിന്ന് ഒരു കപ്പക്കാരന്റെ കിടക്കകട്ടു. അതിനോട് അത് തിരികെ വാങ്ങാൻ വളരെ അദ്ധ്വാനം വേണ്ടിവന്നുപോലും.

## ചിമ്പാൻസി.

ഇതിനെ ആഫ്രിക്കയിലെ മദ്ധ്യത്തിലും പടിഞ്ഞാറു ഭാഗത്തിലും കാണുന്നു. ഈ ജാതിയിലും രണ്ടുമൂന്നു തരക്കാരുണ്ട് മുഖത്തും കൈപ്പടത്തിലും ചെവിയിലും രോമമില്ലെങ്കിലും ശരീരം ആകപ്പാടെ രോമംകൊണ്ടു മൂടപ്പെട്ടിരിക്കും. നിറം കറപ്പാണ്. നിലത്തിൽക്കൂടെ രണ്ടു കാലിന്മേലാണ് നടത്തം. ഉറങ്ങുന്നത് വൃക്ഷങ്ങളുടെ കൊമ്പിന്മേലാണ്. മഴകൊള്ളാതിരിപ്പാൻ മേൽഭാഗത്ത് ഒരു മാതിരി മറവ് കെട്ടിപ്പിണച്ചുണ്ടാക്കുന്നു. ഇത് മാംസം തൊടില്ല. ബീജങ്ങളും ഫലങ്ങളുമാണ് ഭക്ഷണം. കാട്ടിലൂടെ പോകുന്ന ആ രാജ്യത്തിലെ കാപ്പിരികളെ ഇവററ നിത്യം കൊല്ലുന്നു എന്ന ചില കഥകൾ നടപ്പുണ്ട്. ആനകളെ തന്നെ തല്ലിയോടിക്കാൻ ഇവയ്ക്കു ലേശം ഭയമില്ല. തള്ളയെ വിഷംതേച്ച അമ്പുകൾകൊണ്ടെയ്തുകൊന്നു, നാട്ടുകാർ ഇതിന്റെ കുട്ടികളെ പിടിക്കാറുണ്ട്. ഇവയുടെ നായപ്പല്ലുകൾ വളരെ നീളമുള്ളവയല്ല. മററു രണ്ടു ജാതി മനുഷ്യക്കുരങ്ങന്മാരെപ്പോലെ ഇവയുടെ കൈ അത്ര ദീർഘമ

ള്ളതല്ല. നേരേനിന്നാൽ കാലിന്റെ മുട്ടിൽനിന്ന് അല്പം താണുനില്ക്കും. മനുഷ്യരെപ്പോലെ, കൈവിരലുകളിൽ നടുവിരലാണ് നീളം. ആൺചിമ്പാൻസി അഞ്ചടിയിൽ അധികം ഉയരമുണ്ടാകയില്ല. ഇതിന്റെ കൺപോളയിന്മേൽ ധാരാളം പുരികവുമുണ്ട്. മൂക്ക വളരെ പരന്നിട്ടും ചെവി അസാരം വലുതായിട്ടുമാണ് കണ്ടുവരുന്നത്. നെററിമേലും കൺകുഴികളിലും ചുളികൾ ധാരാളമുണ്ട്. താടിമേൽ വെളുത്തു ചെറിയ രോമങ്ങൾ കാണാം. ഇവ ഓരോ ചെറിയ കൂട്ടമായിട്ടാണ് കാടുകളിൽ അധിവസിക്കുന്നത്. ഭക്ഷണാവിശ്യമായി കൂടക്കൂടെ സ്ഥലമാററം ചെയ്യാറുണ്ട്. ചിലപ്പോൾ ഇവർ പലരും ഒത്തുകൂടി ഒരു കർക്കശമായ ശബ്ദം ജനിപ്പിക്കാറുണ്ട്. ചിമ്പാൻസി പുള്ളിനരികളെക്കൂടി കൊന്നുകളയാറുണ്ടെന്നു കേൾക്കുന്നു. നരിയുടെ രണ്ടു കൈകളും പിടിച്ചു നഖങ്ങൾ നില്ക്കുന്ന അററം കടിച്ചുമുറിച്ചിട്ട് അവയെ ശക്തിഹീനന്മാരാക്കുന്നു. യുദ്ധത്തിൽ ചിലപ്പോൾ ചിമ്പാൻസിക്കും പരുക്കേല്ക്കാറുണ്ട്. പരുക്കകളേററാൽ ചിമ്പാൻസി മരത്തിന്മേൽ ചെന്നിരുന്നു തന്റെ മുറികളെ ശുശ്രൂഷിച്ചുതുടങ്ങും. ചിലപ്പോളൊക്കെ പരുക്കുകൾകൊണ്ട് ചിമ്പാൻസിയും മരിച്ചുപോകുമെങ്കിലും പുള്ളിനരി ഏതവസരത്തിലും നിസ്സംശയം മരിച്ചുപോകുന്നു. സിംഹം ഒരു നിമിഷംകൊണ്ട് ചിമ്പാൻസിയെ കൊന്ന് അവന്റെ കാലും കയ്യും പറിച്ചിടുമെങ്കിലും മാംസം തൊടുകയില്ല. ചിമ്പാൻസിക്കു ചെറിയ വാഴക്ക വളരെ പത്ഥ്യമാണ്. ചിമ്പാൻസി ചിലസമയത്ത് ഇരട്ട പ്രസവിക്കും. സെലി എന്നു പേരായ

ഒരു ചിമ്പാൻസികുട്ടി വളരെ ബുദ്ധി കാണിച്ചിരുന്നു. താൻ പുറപ്പെടുവിക്കുന്ന ശബ്ദം മൂന്നുകൂട്ടമാകുന്നു. ഒന്നു സന്തോഷസൂചകവും മറെറാന്നു കോപസൂചകവും മൂന്നാമതൊന്നു തൃപ്തിസൂചകവുമാണ്. അഞ്ചുവരെ എണ്ണാൻ ഇതു മനസ്സിലാക്കി. എണ്ണുന്നതു ശബ്ദംകൊണ്ട് ഒന്നു, രണ്ട്, മൂന്നു എന്നു പറഞ്ഞിട്ടല്ല. നാലുതുണ്ടം വൈക്കോൽ എടുക്കാൻ പറഞ്ഞാൽ ശരിയായിട്ടു നാലെണ്ണം എടുത്തു തരും. എന്നാൽ പഠിക്കാനായിട്ടുള്ള ത്രുഷ്ണയും ക്ഷമയും നന്നക്കുറയും. യൂറോപ്പിൽ കൊണ്ടുവന്നിരുന്ന ഒരു ചിമ്പാൻസി ശൈത്യം സഹിക്കവയ്യാതായപ്പോൾ പുതയ്ക്കുവാനുപയോഗിക്കുന്ന കമ്പിളിയും മററുമെടുത്തു ശരിയായി പുതച്ചുകിടക്കുക ശീലിച്ചിരുന്നു. ഉടുപ്പിട്ടു ശീലിപ്പിച്ചപ്പോൾ ചില പ്രത്യേകതരവും നിറവും ആയ ഉടുപ്പുകളോട് ഇതിന്നു വളരെ ഇഷ്ടമായിരുന്നു എന്നു കണ്ടു. ഒരു നല്ല ഉടുപ്പു കണ്ടപ്പോൾ അതു കൈക്കലാക്കാൻവേണ്ടി താൻ ഇട്ടിരുന്ന ഉടുപ്പ് അഴിച്ചു എന്നുമാത്രമല്ല അതു രണ്ടാമതും തനിക്കു തരാതിരിപ്പാൻവേണ്ടി അതു ക്ഷണത്തിൽ അനേകകഷണങ്ങളാക്കിച്ചീന്തിയെറിഞ്ഞു കളഞ്ഞുപോലും.

### ഗൊറില്ല:— (Gorilla).

ചിമ്പാൻസിയെക്കാൾ വലുതും ഭയങ്കരനുമായ ഒരു മനുഷ്യക്കുരങ്ങാണ് ഗൊറില്ല. ആ നാട്ടുകാർ സിംഹത്തെക്കാളും കാട്ടാനയേക്കാളും ഗൊറില്ലയേയാണുപോലും ഭയപ്പെടുന്നത്. ഗൊറില്ല ചിമ്പാൻസിയെപ്പോലെ കുറച്ചിട്ടാണ്. ആൺ പെണ്ണിനെക്കാൾ എത്രയൊ വലിപ്പ

മുള്ളതാകുന്നു. ഇതിന്റെ കൈ ചിമ്പാൻസിയുടെ കയ്യേക്കാൾ നീളമുള്ളതാകുന്നു. ഗൊറില്ല നേരെ നിന്നാൽ ആറടിയിലും ജാസ്തി നീളം കാണും. ശരീരത്തിന്നു വളരെ പുഷ്ടിയും അവയവങ്ങൾക്കു ദീൎഘവും ഉണ്ടാകും. മൂക്കിന്നു ചിമ്പാൻസിയുടെ മൂക്കേക്കാൾ ഉയരമുണ്ട്. താടിയെല്ല് മുന്നോട്ടു തള്ളിയും നായപ്പല്ല് അത്യന്തം വലുതുമായിരിക്കകൊണ്ടു ഗൊറില്ല കാഴ്ചയിൽ വളരെ ഭയങ്കരനാണ്. ചെവി കുറെ ചെറുതാണ്. കഴുത്തു തടിച്ച ശക്തിയേറിയതാണെങ്കിലും വളരെ നീളംകുറഞ്ഞതാകകൊണ്ട് തല ശരീരത്തിന്മേൽതന്നെ മുളച്ചതാണെന്നു തോന്നിപ്പോകും. മീങ്കാലിന്മേൽ മററുള്ള കുരങ്ങുകളെക്കാൾ മാംസം ജാസ്തി ഉണ്ട്. പെൺഗൊറില്ലയുടെ നീളം 4½ അടി മാത്രമാണ്. ഇതിന്നു തടിച്ച മുലകളും ഉണ്ടാകും. ഗൊറില്ല ആഫ്രിക്കയുടെ പടിഞ്ഞാറുഭാഗത്ത് അധിവസിക്കുന്നു. മദ്ധ്യത്തിൽ താഴ്വാരമുള്ള അനേകം കുന്നുകളുള്ള പ്രദേശങ്ങളിലാണ് ഗൊറില്ലയെ സാധാരണ കണ്ടുവരുന്നത്. കുന്നിന്മേൽ ഉയരമുള്ള വൃക്ഷങ്ങളും താഴ്വാരത്ത് ഇടതിങ്ങിയ പുല്ലുകളും ചുള്ളികളും ഉണ്ടായിരിക്കും. ആ രാജ്യത്തു പല മാസങ്ങളിലും കായ്ക്കുന്ന പലജാതി വൃക്ഷങ്ങളുള്ളതുകൊണ്ട് ഒരുകാലത്തും ഗൊറില്ലക്കു തിന്നാൻ കായ്കനികളില്ലാതായ്പോകയില്ല.

മനുഷ്യരെ എതിൎക്കാൻ വരുമ്പോൾ ഗൊറില്ല രണ്ടു കാലിന്മേൽ നടന്നു കൈകൊണ്ടു നെഞ്ഞത്തുറക്കെ അടിക്കും. ഗൊറില്ല വളരെ എണ്ണം ഒന്നായിട്ടൊരേടത്തു താമ

സിക്കകയില്ല. അന്ധകാരമയങ്ങളായ ഭയങ്കരകാടുകളിലാണ് ഇവ ചെന്നിരിക്കുന്നത്. സൂര്യവെളിച്ചം അവിടെ കേവലം എത്തുകയില്ലെന്ന പറയാം. വളരെ ഉയരത്തിൽ നില്ക്കുന്ന മരക്കൊമ്പുകൾ വളച്ചുപിണച്ചിട്ട്, അവയിന്മേൽ ചെറിയ ചുള്ളികൾ വിതറി ഒരുമാതിരി പരന്ന സ്ഥലം ഗൊറില്ല, കിടന്നുറങ്ങാൻ വേണ്ടി ഉണ്ടാക്കിവെക്കുന്നു. ഇങ്ങിനെ ഉണ്ടാക്കിവെക്കുന്ന സ്ഥലങ്ങളിൽ ഇവ നാലുദിവസത്തിൽ അധികം നിൽക്കാറില്ല. തക്കതായ ഭക്ഷണസാധനം കിട്ടാൻവേണ്ടി ഇവയ്ക്കു കൂടക്കൂടെ ഓരോ ദിക്കും വിട്ടു മറ്റോരോ ദിക്കിലേക്കു പോകേണ്ടിവരുന്നു. ഗൊറില്ല പകൽ ഭക്ഷണം തെണ്ടിനടക്കുകയും രാത്രി ഉറങ്ങുകയും ചെയ്യുന്നു. നടക്കുമ്പോൾ, സാധാരണ രണ്ടു കയ്യുടവും മടക്കി നിലത്തു കുത്താറുണ്ട്. ഗൊറില്ല വളരെ വലിപ്പമുള്ള ഒരു ജന്തുവാണെങ്കിലും ഇതിന്നു ക്ഷണത്തിലും ക്ഷീണമില്ലാതെയും മരത്തിന്മേൽ കേറി നടക്കാൻ സാധിക്കും. തങ്ങൾക്കു യാതൊരു ദോഷവും പിണയാതെ, വളരെ ഉയരത്തിൽനിന്ന് ഇവയ്ക്കു താഴത്തു ചാടിവീഴാം. നാല്പതടി ഉയരത്തിൽനിന്ന് ഒരു ക്രസലില്ലാതെ ഇതു നിലത്തു ചാടിവീഴുന്നതു പലരും കണ്ടിട്ടുണ്ട്. ഗൊറില്ല ഒരുകാലത്തും മെരുങ്ങുകയില്ല. ഒരു ഗൊറില്ലക്കുട്ടിയെ പിടിച്ചു കപ്പൽവഴിയായി ബെർലിനിൽ കൊണ്ടുപോകയായിരുന്നു. അന്ന് ഇതിന്റെ സ്വഭാവം ചിലർ നോക്കി മനസ്സിലാക്കി ഭക്ഷണം കഴിക്കുമ്പോൾ ഇതു യാതൊരു ഉസ്സാമത്ത്യവും കാട്ടിയിരുന്നില്ല. വെള്ളം കടിച്ചാൽ കോപ്പ ഉടക്കാതെ ചോടേ വെക്കും. വലിയ കോപ്പയിൽ

വെള്ളം കൊടുത്താൽ കോപ്പ കയ്യിൽ എടുക്കാതെ, മുഖം താഴ്ത്തി, മൃഗങ്ങളെപ്പോലെ അതിൽനിന്നു വെള്ളം കുടിക്കും. പഞ്ചസാരയോ പഴമോ വേണമെന്നു തോന്നിയാൽ കളിയൊക്കെ നിൎത്തി ഒരേടത്തു മിണ്ടാതിരിക്കും. ആളൊന്നുംതന്നെ സൂക്ഷിക്കില്ലെന്നുകണ്ടാൽ, ഒരു നിമിഷംകൊണ്ട് ആ സാധനങ്ങൾ വെച്ച സ്ഥലത്തെത്തി, അതൊക്കെ അപഹരിക്കും. ചിലപ്പോൾ തിന്നുന്നതിൻമുമ്പെ വാതിലുംകൂടി അടക്കും. കണ്ടുപിടിച്ചുപോയാൽ അതും എടുത്തുമണ്ടി, താനൊരു കുററക്കാരനാണെന്ന് അറിവുള്ളപോലെ, ചില കള്ളക്കളി കളിക്കും. പൊള്ളയായ സാധനങ്ങളിന്മേൽ മുട്ടി ശബ്ദമുണ്ടാക്കുന്നതു തന്നിക്കു വലിയ രസമായിരുന്നു. ഇടികേൾക്കുമ്പോൾ വളരെ ഭയപ്പെട്ടുപോകുന്നു. ചുരുക്കിപ്പറഞ്ഞാൽ ഇത് ഒരു ബുദ്ധിയുള്ള കാപ്പിരിക്കുട്ടിയുടെ സ്വഭാവം കാണിച്ചിരുന്നു. ഇത് ആളോടു വളരെ സാദൃശ്യമുള്ള ഒരു കുരങ്ങാണ്. നിൎഭാഗ്യവശാൽ കുരങ്ങോടു വളരെ സാദൃശ്യമുള്ള ആളുകളും മനുഷ്യരുടെ ഇടയിൽ ഉണ്ട്.

## 12-ാം വൎഗ്ഗം—നരന്മാർ.

മനുഷ്യരേയും ജന്തുക്കളുടെ കൂട്ടത്തിൽ പെടുത്തിയതു സാഹസമായിപ്പോയില്ലേ എന്ന്, ജ്ഞാനത്തേക്കാൾ അഭിമാനം ജാസ്തിയായ ചില കൂട്ടർ അഭിപ്രായപ്പെടുവാൻ മതി. എല്ലാ ജന്തുക്കളും ഓരോ തരം പൂൎവ്വജന്തുക്കളിൽനിന്നു പരിണമിച്ച ഇപ്പോഴുള്ള കാലത്തിൽ പൂൎണ്ണ

പ്പെട്ടുകാണുന്നവററയാണെന്നു സമ്മതിക്കുവാനൊരുമ്പെടുന്നവർകൂടി, മനുഷ്യരും അങ്ങിനെ ഉത്ഭവിച്ചവരായിരിക്കുമെന്നു വിചാരിപ്പാൻ മടിക്കുന്നു. മനുഷ്യൻ ഒരു പ്രത്യേകസൃഷ്ടിയാണെന്നു മിക്കവരും അധരവരുടെ അറിവില്ലായ്മയൊ അഹന്തയൊ ഹേതുവായി വിശ്വസിച്ചുപോരുന്നു. ദേഹത്തിൻെറ അംഗവിഭാഗങ്ങൾകൊണ്ടാകട്ടെ നിർമ്മാണരീതികൊണ്ടാകട്ടെ മനുഷ്യൻ മററുള്ള സ്തനധാരികളിൽനിന്നു വിസ്മരിക്കത്തക്കതല്ലാത്ത വിശേഷതകളോടുകൂടിയവനാണെന്ന് ഒരിക്കലും വരുന്നില്ല. ഒരു താണതരം മനുഷ്യനും ഒരു ഉയൻ്നതരം കുരങ്ങനും തമ്മിലുള്ള വ്യത്യാസം, ഒരു ഉയൻ്നതരം കുരങ്ങനും താണതരം കുരങ്ങനും തമ്മിലുള്ള വ്യത്യാസത്തിൻെറയത്ര ഗണ്യമായിട്ടുള്ളതല്ല. ഇപ്പോൾ കാണുന്ന നരന്മാരിൽനിന്നും വാനരന്മാരിൽനിന്നും എത്രയൊ വ്യത്യാസപ്പെട്ടവററയാണെങ്കിലുംകൂടി, ഇപ്പോഴുള്ള നരന്മാരുടേയും വാനരന്മാരുടേയും ചില ലക്ഷണങ്ങളും സ്വഭാവങ്ങളും ധ്വനിപ്പിച്ചും ചുഴപ്പിച്ചുംകൊണ്ടിരുന്നു. ഒരുകൂട്ടം പുരാണശാഖാമൃഗങ്ങളുടെ, രണ്ടു താവഴികളായിപ്പരിണമിച്ച സന്തതികൾ മാത്രമാണ് ഇപ്പോൾ കാണുന്ന നരന്മാരും വാനരന്മാരുമെന്ന് ഊഹിപ്പാൻ ധാരാളം കാരണം കാണുന്നുണ്ട്. ഇങ്ങിനെ ഉണ്ടായിരുന്ന പുരാണശാഖാമൃഗങ്ങളിൽ ചിലത്, മരത്തിൽനിന്നിറങ്ങാതെ, മരത്തിന്മേൽ പാർക്കാൻ തക്കവണ്ണമുള്ള സൌകര്യങ്ങൾ വർദ്ധിച്ചുവരും വിധത്തിൽ ക്രമേണ ഭേദിച്ചുവന്ന ദേഹപ്രകൃതികളോടുകൂടിയവരായ കുരങ്ങന്മാരായിപ്പരിപൂർത്തി പ്രാപിച്ചു. ഇ

ങ്ങിനേതന്നെ പുരാണശാഖാമൃഗങ്ങളിൽ ചിലതു നില
ത്തിറങ്ങി, രണ്ടു കാലിന്മേൽ നടപ്പാൻ അഭ്യസിച്ചുവന്ന
തോടുകൂടി അനേകലക്ഷം തലമുറകൾകൊണ്ടു സിദ്ധിച്ച
മാററങ്ങളുടെ സ്വരൂപണത്തോടുകൂടിയ പൂൎവ്വമനുഷ്യന്മാ
രും ഉണ്ടായി. മനുഷ്യന്റെ ജന്മരീതിയും അംഗവിഭാഗ
ങ്ങളും മററും പല സംഗതികളും, ഈ സിദ്ധാന്തത്തെ
വേണ്ടുവോളം തെളിയിക്കുന്നുണ്ടു്. പണ്ടൊരുകാലത്ത
ഗ്നിമയമായി ജ്വലിച്ചിരുന്ന ഭൂമിയിൽ ഉഷ്ണനഷ്ടം നേരിട്ട
ന്തോറും ജന്തുക്കളുടെ ആവാസഹിതമാകുംവണ്ണം ഉള്ള
ശീതോഷ്ണസ്ഥിതിയിൽ ഒന്നാമത് എത്തേണ്ടതും എത്തി
യിരുന്നതുമായഭാഗം ഉത്തരധ്രുവമായിരിക്കകൊണ്ടു ഉന്തു
ക്കൾ ഒന്നാമതുത്ഭവിച്ചതും, വൎദ്ധിച്ചതും പരിണമിച്ചതും
അവിടുന്നായിരിപ്പാനേ തരമുള്ളൂ. ജന്തുക്കൾ സംഖ്യയിൽ
വൎദ്ധിച്ചുവരുന്തോറും അവററ, കൂടക്കൂടെ നേരിട്ടുകണ്ട
ആഹാരക്ഷാമപരിഹാരാൎത്ഥം ക്രമേണ തെക്കോട്ടു വ്യാപി
ച്ചു ഭൂഖണ്ഡം മുഴുവനും നിറഞ്ഞു. ഉത്തരശൈത്യമേഖല
യിൽ ഉഷ്ണം ജാസ്തിയുള്ള സമയത്ത് അനേകനൂററാണ്ടു
കാലത്തോളം താമസിച്ചു, ഏകദേശം ഉറച്ചു കറുത്തവ
ൎണ്ണത്തോടുകൂടിയവരായിരിക്കണം ഏററവും മുമ്പെ ഉത്ഭ
വിച്ചു മനുഷ്യന്മാർ. അവരിൽ ഒരു ഭാഗമായിരിക്കണം ഒ
ന്നാമതു തെക്കോട്ടു വ്യാപിച്ചു മനുഷ്യന്മാർ. ആഫ്രിക്ക
യിലെ നീഗ്രോജാതിക്കാരും ഇന്ത്യയിലെ കാട്ടുമനുഷ്യ
ന്മാരും ഇവരുടെ സന്തതികളായി വിചാരിക്കപ്പെ
ടാം. മനുഷ്യന്മാരിൽ വെച്ചു് അറിവും പരിഷ്കാരവും
ഏററവും കുറഞ്ഞവർ ഇവരായിരിപ്പാനെ തരമു.

ള്ളൂ. ഉത്തരശൈത്യമേഖലയിൽതന്നെ അധിവസിച്ചിരുന്ന ബാക്കിയുള്ള കറുപ്പു മനുഷ്യന്മാർ, അനേകനൂററാണ്ടോളം അവിടെത്തന്നെ പാൎത്തു വന്നപ്പോൾ, കാലാന്തരംകൊണ്ടു ആ ഭാഗത്തെത്തിച്ചേൎന്ന ഉഷ്ണക്ഷയം നിമിത്തം ഇവരുടെ ദേഹത്തിന്നുണ്ടായ കടുംകറുപ്പുവൎണ്ണം ക്രമേണ മങ്ങിമങ്ങി ഒരു തരം ചുകപ്പുവൎണ്ണത്തിൽ എത്തി. അപ്പോഴും, ഒരേടത്തുതന്നെ കുടികൊള്ളുവാൻ അസാദ്ധ്യമാകുംവണ്ണം പെരുകിയിരുന്ന ഈ കൂട്ടരിൽ ചിലരും തെക്കോട്ടു വ്യാപിച്ചു തുടങ്ങി. അമേരിക്കയിലെ ചുകപ്പനിന്ത്യക്കാരും (Red Indian) പൊളിനീഷ്യാ ദ്വീപുകളിൽ കണ്ടുവരുന്ന സുന്ദരന്മാരും, ഇതു രണ്ടാമതു പുറപ്പെട്ടവരുടെ സന്താനങ്ങളാണെന്നു നിൎണ്ണയിക്കാം. ഉത്തരശൈത്യമേഖല വിട്ടുപോകാതെ അവിടെതന്നെകൂടിയ ബാക്കിയുള്ള ചുകപ്പുവൎണ്ണക്കാർ അനേകലക്ഷശതാബ്ദങ്ങൾകൊണ്ടു, ആ ദിക്കിന്നു സിദ്ധിച്ചുവന്ന ഉഷ്ണക്ഷയത്തിന്നനുക്രമിച്ചു ദേഹപ്രകൃതിയോടുകൂടിയവരായപ്പോൾ, അവരുടെ പണ്ടത്തെ ചുകപ്പുവൎണ്ണം ക്രമേണ ഭേദിച്ചു അവർ ഒരു തരം മഞ്ഞയോടുകൂടിയ വെള്ളവൎണ്ണക്കാരായി, ഇവരിൽചിലർ തെക്കോട്ടു വ്യാപിച്ചതു വടക്കൻ ആസ്യയിലും ചീനത്തും ജാപ്പാനിലും ബൎമ്മയിലും മററുമാണു. ഇപ്പോൾ കാണുന്ന ചീനക്കാരും ജാപ്പാൻകാരും മററും ഇവരുടെ സന്തതികളാണു. ഇവൎക്കു ചുകപ്പുമനുഷ്യന്മാരേക്കാൾ ജ്ഞാനവും അറിവും ജാസ്തിയുണ്ടായിരുന്നിരിക്കണം. ഇങ്ങിനെതന്നെ ഉത്തരശൈത്യമേഖല വിട്ടുപോകാത്ത മഞ്ഞവൎണ്ണക്കാർ അനേകനൂററാ

ണ്ടു കാലത്തോളം അവിടെത്തന്നെ കൂടിയപ്പോൾ, അവരുടെ മഞ്ഞവൎണ്ണം ക്രമേണ ക്ഷയിച്ചു അവർ ശുദ്ധ വെളുത്ത വൎണ്ണമുള്ളവരായി. സംഖ്യയിൽ പെരുകി ഇവർ തെക്കോട്ട് വ്യാപിച്ചത് യൂറോപ്പിലും യൂറോപ്പോടു തൊട്ട ആസ്യയിലും ആയിരുന്നു. ഇവരെ ആൎയ്യന്മാരെന്നാണ് വിളിച്ചുവന്നിരുന്നത്. ഇവർ ബാക്കി മൂന്നുവൎണ്ണക്കാരെക്കാൾ ജ്ഞാനവും പരിഷ്കാരവുമുള്ളവരായിരുന്നു. യൂറോപ്പിൽ ഇപ്പോൾ കണ്ടുവരുന്നവരും, അറബിക്കാരും, മുഗൾകാരും, പാരസീകന്മാരും, ഹിന്തുക്കളിൽ ചിലരും ഇവരുടെ സന്തതികൾമാത്രമാണ്. ഇങ്ങിനെയാണ് നാലു പ്രത്യേകവൎണ്ണത്തോടുകൂടിയ മനുഷ്യന്മാർ ഭൂമി മുഴുവനും വ്യാപിച്ചത്. ചില പ്രത്യേകതരം ശീതോഷ്ണസ്ഥിതിയോടുകൂടിയ രാജ്യങ്ങളിലെ നിരന്തരവാസംകൊണ്ടും, മിശ്രവിവാഹംകൊണ്ടും, ഈ നാലുവൎണ്ണങ്ങൾക്കുംമദ്ധ്യേ അനേകതരം ഇടവൎണ്ണങ്ങളോടുകൂടിയ നരന്മാരും ഉണ്ടായിട്ടുള്ളതോടുകൂടി മനുഷ്യന്മാർ നാനാവൎണ്ണക്കാരും തരക്കാരുമായിത്തീൎന്നു. ഭൂമിയിലെ ഓരോ ദിക്കിൽ പല പടികളായ പരിഷ്കാരത്തോടുകൂടി പാൎക്കുകയും പെരുമാറുകയും ചെയ്തു.

പുരാതനമനുഷ്യന്മാർ.

ആൎയ്യന്മാരുടെ വ്യാപനക്ക് ഏകദേശം ഇരുപതുലക്ഷംകൊല്ലംമുമ്പെ ഭൂമിയിൽ മിക്കഭാഗത്തും ഒന്നാമതു പുറപ്പെട്ട കറുപ്പുമനുഷ്യരും ചുകപ്പുമനുഷ്യരും ഉണ്ടായിരുന്നു. പുരാതനമനുഷ്യന്മാർ നഗ്നന്മാരും മൃഗസ്വഭാവത്തിൽനിന്ന് അധികം ഉയൎന്നിട്ടില്ലാത്തവരും ആയിരുന്നി

രിക്കണം. അവർ ഉപജീവനം കഴിച്ചിരുന്നതു നായാട്ടുകൊണ്ടാണ്. അവരുടെ ആയുധം കല്ല് അരച്ചുണ്ടാക്കിയ കുന്തം, ചുരപ്പൻ, കോടാലി, കല്ല്, വരണ്ടി (തോൽവരണ്ടി വെടിപ്പാക്കുന്ന ഒരായുധം) മുതലായതുമാത്രമായിരുന്നു. എത്രയോ പുരാതനകാലത്ത് ഇവൻ കായകളും കിഴങ്ങുകളും ഭക്ഷിച്ചു ജീവിച്ചു. പിന്നീടു നായാട്ടു പ്രധാനമായി. ഒന്നാമതു മൃഗങ്ങളെ എറിഞ്ഞുകൊന്നു. ആ കാലത്ത് ഇവൻ മൃഗങ്ങളെപ്പോലെ ഓരോ ജോടായി ഗുഹയിൽ പാർത്തു. മൃഗങ്ങളെ വെട്ടിക്കഷണമാക്കാതെ, കടിച്ചു വലിച്ചിട്ടാണ് തിന്നിരുന്നത്. അഗ്നി ഉപയോഗിക്കത്തക്ക നാഗരീകം അന്നവന്നു സിദ്ധിച്ചിരുന്നില്ല. ഇവന്റെ ഭാഷ ശരീരത്തിന്റെ ഏതാനും ഭാഗങ്ങളുടെ പേർ, നാലുഭാഗത്തും കാണുന്ന ഏതാനും സസ്യങ്ങളുടെയും പക്ഷിമൃഗാദികളുടേയും പേർ, ചുരുക്കം ചില ആയുധങ്ങളുടെ പേർ, ഇതോടുകൂടി അവസാനിച്ചുപോയിരിക്കും. കുന്തങ്ങളും ഇതിന്നുമുമ്പു വിവരിച്ച ചില കല്ലായുധങ്ങളും ഇവൻ പിന്നീടു ബുദ്ധിയുപയോഗിക്കത്തക്ക നാഗരീകം അന്നവന്നു സിദ്ധിച്ചിരുന്നില്ല. ഇവന്റെ ഭാഷ ശരീരത്തിന്റെ ഏതാനും ഭാഗങ്ങളുടെ പേർ, നാലുഭാഗത്തും കാണുന്ന ഏതാനും സസ്യങ്ങളുടെയും പക്ഷിമൃഗാദികളുടേയും പേർ, ചുരുക്കം ചില ആയുധങ്ങളുടെ പേർ ഇതോടുകൂടി അവസാനിച്ചുപോയിരിക്കും. കുന്തങ്ങളും ഇതിന്നുമുമ്പ് വിവരിച്ച ചില കല്ലായുധങ്ങളും ഇവൻ പിന്നീടു ബുദ്ധിയുപയോഗിച്ചുണ്ടാക്കിയതാണ്. ആ കാലത്ത് ഇവൻ തീയുണ്ടാക്കുന്ന വിദ്യയും കണ്ടുപിടിച്ചായിരിക്കും.

നായാട്ടുകാരനായ ഇവന്നു ഒരു കാട്ടുനായയുടേയൊ ചെന്നായയുടേയോ കുട്ടിയെ പോററാൻ തോന്നി. അതോടുകൂടി മനുഷ്യന്റെ ചങ്ങാതികളായി നായകളും ഉണ്ടായി. ഈ ചങ്ങാതിയുടെ സഹായംകൊണ്ടു നായാട്ടിന്നുള്ള സൌകൎയ്യം ജാസ്തിയായപ്പോൾ, ഇവൻ സ്വന്തം കുഡുംബങ്ങളാകുന്ന ഓരോ ചെറിയ സമൂഹമായിപ്പാൎത്തു. എന്നാൽ നായാട്ടുകൊണ്ടു് ഉപജീവനം കഴിക്കുന്നവരായിരിക്കകൊണ്ടു് ഒരേ ദിക്കിൽ സ്ഥിരതാമസം ചെയ്തുകൂടായിരുന്നു. ഇങ്ങിനെ കാലം നീളംചെന്നപ്പോൾ ഇവരിൽ എത്രയോ ബുദ്ധിമാന്മാരായ ചിലർ ചില പുതിയ വിദ്യകൾ കണ്ടുപിടിച്ചു. നായാട്ടുകൊണ്ടു് എല്ലാപ്പോഴും മൃഗങ്ങളെ കിട്ടി എന്നു വരില്ല. കാട്ടുമൃഗങ്ങൾ നായയെപ്പോലെ മെരുങ്ങുമെങ്കിൽ അതിനെ പിടിച്ചു മെരുക്കിയാൽ ഇവന്നു ഇഷ്ടമുള്ളപ്പോളൊക്കെ വെട്ടിക്കൊന്നു തിന്നാൻ സാധിക്കുമെന്നുവെച്ചു അവൻ കോഴികളേയും ആടുകളേയും വളൎത്തി. അപ്പോൾ ഇവന്റെ ആ വാസത്തിന്നും ആഹാരത്തിന്നും തെല്ലുകൂടി സ്ഥിരത ഉണ്ടായി. ആ സമയത്തു് ഇവന്റെ കുഡുംബക്കാരൊക്കെ പണ്ടത്തേതിലും വലിയ ഓരോ സംഘക്കാരായി, ആടുകളോടുകൂടെ പുല്ലും വെള്ളവും സുലഭമായിക്കിട്ടുന്ന ഓരോ സ്ഥലത്തു് സ്ഥിരവാസം ചെയ്തു. ആഹാരം ഉറച്ചു മനസ്സിന്നു സ്വാസ്ഥ്യം നേരിട്ടപ്പോൾ ഇവന്റെ ആലോചന പല വിഷയങ്ങളിലും വ്യാപരിച്ചുതുടങ്ങി. ചന്ദ്രന്റെ ഭേദഗതികളും, വാവുകളും, ഇറക്കവും വേലിയും, കാലവും മററും ക്ലിപ്ത

പ്പെട്ടതാൻ അവൻെറ അവലോകനശക്തിയും ബുദ്ധിയും ഓൎമ്മയും അവനെ സഹായിച്ചു. ലോഹങ്ങൾ കണ്ടുപിടിച്ചതോടുകൂടി ഇവൻെറ ആയുധങ്ങൾക്കു വീൎയ്യവും ആയുധോപയോഗത്തിന്ന് എളുപ്പവും സിദ്ധിച്ചു. ദൂരെ ഇരിക്കുന്ന ജന്തുവെ കൊന്നു വീഴ്ത്തുന്ന അമ്പും വില്ലും കൂടാതെ ലോഹംകൊണ്ടുള്ള വാളും കുന്തവും ഇവൻ സൃഷ്ടിച്ചു ഇവൻെറ രക്ഷ പിന്നെയും വൎദ്ധിച്ചതോടുകൂടി ഇവന്നു ഓരോ കാൎയ്യങ്ങളിൽ ഏൎപ്പെടാനുള്ള അവസരവും ജാസ്തിയായി. നക്ഷത്രങ്ങളുടെ അന്യോന്യമുള്ള അടുപ്പിൻേറയും അകലമയുടേയും സ്ഥിരതയേയും അതിൻെറ ഇടയിൽ ചരിക്കുന്ന ചിലതിൻെറ അസ്ഥിരതയേയും നോക്കി മനസ്സിലായതോടുകൂടി ഇവൻ ജ്യോതിശ്ശാസ്ത്രത്തിൻെറ ബീജം സ്ഥാപിച്ചു. ഇന്നിന്ന മരങ്ങളുടേയും മററും കായകൾ ഭക്ഷിച്ചാലിന്നിന്ന ഫലമുണ്ടാകുമെന്നു മനസ്സിലാക്കിയതോടുകൂടി ഇവൻ സസ്യശാസ്ത്രത്തിൻേറയും വൈദ്യത്തിൻേറയും ബീജം സ്ഥാപിച്ചു. തോൽ മരവിരി മുതലായതുടുത്തു നഗ്നത മറക്കാൻ യത്നിച്ചതോടുകൂടി ഇവൻ നെയ്ത്തിൻെറ ആവിൎഭാവം ധ്വനിപ്പിച്ചു. മത്സ്യം പിടിപ്പാനുള്ള സൌകൎയ്യത്തിന്നു ഉണ്ടാക്കിയ ഓടങ്ങൊണ്ട് ഇവൻ കപ്പലുകളുടെ ഉല്പത്തിക്കു ഹേതുവുണ്ടാക്കി. ഇങ്ങിനെ ഇരിക്കുമ്പോൾ ഇവൻ ധാന്യങ്ങൾ നട്ടുണ്ടാക്കുന്ന കൃഷിക്കാരായി. എന്തിന്നു പറയുന്നു വളരെ നൂററാണ്ടുകൾകൊണ്ടു പലവിധ സമ്പൽസമൃദ്ധിയോടുകൂടെ ഭൂമിയിൽ അവിടവിടേ ഓരോ വലിയ സംഘം മനുഷ്യന്മാർ പാൎത്തുവന്നു. ചില കൂട്ടർ തങ്ങളുടെ പണ്ടത്തെ മൃഗാവസ്ഥയിൽനിന്നു ഇനിയും

പൊന്തിവന്നിട്ടില്ലെന്നതിന്നു ആണ്ടമൻ ദ്വീപുകാരും ആസ്ത്രേലിയാ നാട്ടുകാരും ദൃഷ്ടാന്തങ്ങളാകുന്നു. ഓരോ ദിക്കിലുള്ള സംഘം വൎദ്ധിച്ചുവന്നതോടുകൂടി കലഹങ്ങളും കലക്കങ്ങളും ഛിദ്രങ്ങളും മററും നേരിടാതിരിപ്പാൻവേണ്ടി ഇവർ പല നിയമങ്ങളും ഉണ്ടാക്കിത്തുടങ്ങി. പാൎക്കുവാൻ രക്ഷക്കുവേണ്ടി പട്ടണങ്ങളും കോട്ടകളും ഉണ്ടാക്കി. ഇങ്ങിനെ ഓരോ വലിയ സംഘങ്ങളായി ഓരോ ദിക്കിൽ അധികകാലത്തോളം പാൎത്തപ്പോൾ, ഭൂപ്രകൃതി ശക്തിയുടെ ഫലങ്ങളായി അവിടവിടെ ഭൂമി ഉയൎന്നു ഉരാസദങ്ങളായ പൎവ്വതക്കോട്ടകളും, അവിടവിടെ ഭൂമി അമൎന്നു അഗാധങ്ങളായ സമുദ്രങ്ങളും ഉണ്ടായപ്പോൾ ഓരോ ദിക്കിൽ ഉറച്ചുപോയ സംഘക്കാൎക്കു മററുദിക്കിൽ ഉറച്ചുപോയ സംഘക്കാരുമായി യാതൊരു പരിചയവും ഇടവാടും ഇല്ലാതായി. ഇങ്ങിനെ ഇരിക്കുമ്പോൾ മനുഷ്യന്മാൎക്കു കച്ചവടത്തോടു വാസന ഉണ്ടായി. ആ കൂട്ടർ പൎവ്വതവും സമുദ്രവും കടന്നു മററു സംഘക്കാരായി ഇടപെട്ടു ഓരോരോ രാജ്യത്തിന്റെ മഹിമയും വിലയും പ്രകൃതിയും മനസ്സിലാക്കി. ഇങ്ങിനെ ഒരു സംഘക്കാർ മററു സംഘക്കാരുടെ രാജ്യവും ധനവും കൊതിച്ചുതുടങ്ങിയതോടുകൂടി ഭൂമി എപ്പോഴും ഭയങ്കരയുദ്ധങ്ങൾക്കു രംഗമായിത്തുടങ്ങി. ജിതന്മാർ പരാജിതന്മാരെ നിശ്ശേഷം നശിപ്പിച്ചോ അടിമകളാക്കിയൊ താന്താങ്ങളുടെ രാജ്യവും, ധനവും, ശക്തിയും വൎദ്ധിപ്പിച്ചു ഓരോ ജാതിക്കാർ വലിയ രാജ്യങ്ങൾ കീഴടക്കി, പട്ടണങ്ങൾ നിൎമ്മിച്ചു, അത്ഭുതപൂൎവ്വങ്ങളായ ഭരണക്രമങ്ങളും രാജനീതികളും നടപ്പാക്കി അവിടവിടെ ഓരോ

അവരുടെ യശസ്തംഭങ്ങൾ നാട്ടിവന്നു. ചരിത്രദൃഷ്ടിയിൽ ഇങ്ങിനെയുള്ള പൂർവ്വപരിഷ്കാരങ്ങളുടെ പരമകാഷ്ഠസ്ഥിതി എത്തിയ രാജ്യങ്ങൾ ഇന്നും മറഞ്ഞുപോയിട്ടില്ല. അവയെപ്പററി ഇവിടെ അസാരം ഒന്നു സ്പർശിക്കാം.

### ശ്രുതിപ്പെട്ട പൌരാണികർ.

പുരാണകാലങ്ങളിൽ ഭൂമിയിൽ അവിടവിടെ ഉണ്ടായ്വന്ന പ്രസിദ്ധപ്പെട്ട കൂട്ടരുടെ കഥയോർമ്മിച്ചു നോക്കുമ്പോൾ ഒന്നാമതായി ഗണിക്കപ്പെടേണ്ടത് ഈജിപ്തിലെ ജനങ്ങളെയാണ്. ഇവർ ഒരു മാതിരി കറപ്പുമനുഷ്യരായിരുന്നു. ഏകദേശം അയ്യായിരംകൊല്ലം മുമ്പേതന്നെ ഇവർ ഗണ്യമായ അറിവും പരിജ്ഞാനവും നാഗരികവുംസിദ്ധിച്ച മഹാന്മാരായിരുന്നു. ഇവർക്ക് അക്കാലത്തു സിദ്ധിച്ച പ്രാബല്യവും ആധിപത്യവും ആലോചിച്ചാൽ ഇന്നുള്ളവർകൂടി മൂക്കിൽ വിരൽ തള്ളിപ്പോകും. അവിടെ വാണ 472-രാജാക്കന്മാരുടെ പേരും മററും ഈ രാജ്യക്കാർ സൂക്ഷിച്ചുവെച്ചിട്ടുണ്ട്. ഒരാൾ നീലനദിയുടെ ഗതി ഓരേടത്തിൽനിന്നു മറെറാരേടത്തേക്കു തിരിച്ചുകളവാൻ തക്കവണ്ണം ഒരു കലാവിദഗ്ദ്ധനായിരുന്നു. മറെറാരാൾ നീലനദിയിലെ കൊല്ലംതോറുമുള്ള പ്രവാഹം പ്രമാണിച്ചു രണ്ടുമൂന്നു നാഴിക അകലെ ഇരിക്കുന്ന ഒരു വിസ്തൃതമായ അഗാധസ്ഥലത്തിൽ, അതിനും നീലനദിക്കും മദ്ധ്യേ നില്ക്കുന്ന ഒരു ഉയർന്ന പാറ തുരന്നു, വെള്ളം കടത്തി ശേഖരിച്ചുവെച്ചു, ആ അഗാധസ്ഥലത്തെ ഹിതപ്രകാരം തടാകമൊ മരുഭൂമിയൊ ആക്കി. വേറെ ഒരാൾ മൂവായിരം അറകളുള്ള ഒരു കെട്ടിടം പണിതു. ഓരോ

അറകളിലും പ്രവേശിക്കുന്ന വഴി ന്തുലാമാലയായിക്കിടന്നിരുന്നതുകൊണ്ട്, ശീലമില്ലാത്ത ഒരുത്തനെ അതിൽ കൊണ്ടുയിട്ടാൽ അവൻ ആയുസ്സൊടുങ്ങോളം ചുററിത്തിരിഞ്ഞു നടന്നാലും ശരിയായ വഴി കണ്ടുകിട്ടുമെന്നു മോഹിക്കേണ്ട. ഇതിൽ എല്ലാററിലും അതിശയം ഇവർ മരുഭൂമിയിൽ പണിതുവിട്ട ‘പിറമിഡ്” എന്നു വിളിച്ചിരുന്ന കോണുകൾ പോലെയുള്ള ഗംഭീരകെട്ടിടങ്ങളാണ്. ഈ കെട്ടിടത്തിന്റെ നിർമ്മാണരീതികൊണ്ട് ഇവർക്കു ജ്യാമാത്രാ, ത്രികോണമാത്രാ, ജ്യോതിശ്ശാസ്ത്രം മുതലായ സകല ശാസ്ത്രങ്ങളുടെയും പരിജ്ഞാനമുണ്ടെന്നു തെളിയുന്നത്രേ: ഈ കെട്ടിടങ്ങൾ അവരുടെ രാജാക്കന്മാരുടെ കല്ലറകളായി ഉപയോഗിച്ചുവന്നിരുന്നു. ഇവർക്കു വശമായിരുന്ന മറെറാരുവിദ്യ ഇദാനീന്തനന്മാർക്കുപോലും അന്ധകാരത്തിൽ കിടക്കുന്നു. ഇതു ജീവനില്ലാത്ത ദേഹം സൂക്ഷിക്കുന്ന സമ്പ്രദായമാണ്. ഇവർ ആ ദേഹം ഒരു മരുന്നിട്ട് കെട്ടിവെച്ചാൽ, അത്, അതേനിലയിൽ പാറപോലെ ഉറച്ചുപോകുന്നു. ആറായിരം കൊല്ലം മുമ്പെ വെച്ച ദേഹങ്ങൾക്കുകൂടി ഇന്നും ഹാനിതട്ടാതെ കാണുന്നുണ്ട്. ഇതിന്നു ‘മമ്മി’ എന്നാണ് പേർ. ഇങ്ങിനെ അനേകവിധത്തിലും അതിശയബുദ്ധിശാലികളാണെന്നു തെളിയിക്കാൻ തക്കവണ്ണം അവരുടെ പൂർവ്വകർമ്മാവശിഷ്ടങ്ങളെ ഇന്നും കാണിച്ചുതരുന്ന ഈ വർഗ്ഗക്കാർ, ചുരുങ്ങിയാൽ ഒരു പന്തീരായിരം കൊല്ലത്തോളം ഇവരുടെ ആധിപത്യം നടത്തിട്ടുണ്ടായിരിക്കണം എന്നു വിചാരിക്കുന്നതിൽ അശേഷം അബദ്ധമുണ്ടാകയില്ല. ബൈബിൾ ച

രിതുപ്രകാരം ഇസ്രയേല്യരെ അടിമകളാക്കിപ്പാപ്പിച്ചതും ഈ ഗോത്രത്തിൽ പെട്ട ഒരു 'ഫാറോവാ' (അവിടത്തെ രാജാവിന്റെ സ്ഥാനപ്പേർ) തന്നെയായിരുന്നു എന്നു പ്രത്യേകം ഓൎമ്മിക്കേണ്ടതാണ്.

പൌരാണികരിൽ പ്രസിദ്ധി സമ്പാദിച്ച മറെറാരു വൎഗ്ഗക്കാർ ചാൾഡിയന്മാരാണ്. ഈജിപ്തുകാരെപ്പോലെ ശരിയായ ഒരു ചരിത്രം ഇക്കൂട്ടൎക്കു കാണുന്നില്ല. 41,32000-കൊല്ലം മുമ്പെ ഇവിടെ ഉണ്ടായിരുന്ന മനുഷ്യന്മാർ ശുദ്ധ കാട്ടാളന്മാരായിരുന്നു അത്രെ. പിന്നീട പാരസിക ഉൾക്കടലിൽനിന്നു ഇഫായാൻ എന്നു പേരായ ഒരു നരമത്സ്യം അവതരിച്ചു ഇവരുടെ ഇടയിൽ എഴുത്തും ശാസ്ത്രവും നിയമങ്ങളും പ്രചാരത്തിൽ വരുത്തിപോലും. ഇദ്ദേഹം അവതരിച്ചു 2,59000 കൊല്ലം കഴിഞ്ഞപ്പോൾ ഒരു വലിയ പ്രളയം ഉണ്ടായിപോലും. ഈ പ്രളയത്തിന്റെ വിവരണം ഏകദേശം ബൈബളിലെ പഴയനിയമത്തിൽ പ്രസ്ഥാവിച്ചപോലെ തന്നെയാണ്: എത്രയോ പുരാണകാലത്തുതന്നെ ഇവൎക്ക് ഒരുമാതിരി നാഗരികം സിദ്ധിച്ചിട്ടുണ്ടായിരിക്കണം എന്നു വേറെ തെളിവുകൾ ഉണ്ടെങ്കിലും ഇവരെപ്പററി കിട്ടിയ ചരിത്രമൊക്കെ ഇന്നു കെട്ടുകഥകളായി ഗണിപ്പാനെ തരമുള്ളു. ചാൾഡിയാ, ആസ്യയിലെ മേസൊപ്പൊട്ടേമിയയിലാണ്. പിന്നീട്ട പ്രധാന്യത സിദ്ധിച്ചവർ എസീറിയക്കാരാണ്. ഇവരും മെസൊപ്പൊട്ടേമിയക്കാർതന്നെയാണ്. ഇവരും ഒരുമാതിരി നല്ല അറിവു സമ്പാദിച്ചവർ തന്നെയായിരുന്നു. ഈ രാജാക്കന്മാരുടെ ചരിത്രം ബൈബളിൽ കുറി

ച്ചുവെച്ചിട്ടുണ്ടായിരുന്നു. ഇതു വായിച്ചാൽ മെസൊപ്പൊട്ടേമിയ രാജ്യം അനേകഖണ്ഡങ്ങളായിരുന്നു എന്നും ഓരോ ഖണ്ഡത്തിൽ പ്രത്യേകം പ്രത്യേകം രാജാക്കന്മാരുണ്ടായിരുന്നുവെന്നും കാണുന്നു. ഇതു മാത്രമല്ല ഈ ചില്ലറരാജാക്കന്മാർ എല്ലാപ്പോഴും അന്യോന്യം പോരാടിക്കൊണ്ടിരുന്നു. ഇങ്ങിനെയുള്ള യുദ്ധങ്ങളിൽ അനവധി രാജാക്കന്മാരെ കീഴടക്കിയ നിമിത്തമായിരിക്കും എസീറിയാ രാജാവിന്നു അക്കാലത്ത് പ്രാധാന്യം സിദ്ധിച്ചത്. ഇവരുടെ എഴുത്തിലെ പ്രധാനാക്ഷരങ്ങൾ—, l, _l, ഇവയായിരുന്നു. ഈ എസീറിയക്കാരും പിന്നീടുപുറപ്പെട്ട ബേബിലോൺകാരും ചാൾഡിയങ്കാരുടെ വെറും ശാഖകൾ മാത്രമായിരുന്നു. ഏകദേശം 4700-കൊല്ലം മുമ്പെതന്നെ ഇക്കൂട്ടർ കൊല്ലത്തെ പന്ത്രണ്ടുമാസമായി വിഭജിച്ചിട്ടുണ്ടായിരുന്നു എന്നു മാത്രമല്ല ഓരോ മാസത്തെ മേഷാദിചിഹ്നങ്ങൾകൊണ്ട് അടയാളപ്പെടുത്തീട്ടും ഉണ്ടായിരുന്നു. നമ്മുടെ പഞ്ചാംഗത്തിൽ ഇന്നും നടപ്പുള്ള ചിഹ്നങ്ങൾ അവരുന്നു കണ്ടുപിടിച്ചുവതന്നെയാണ്. മൃഗപ്രായന്മാരായ മനുഷ്യന്മാക്ക് അങ്ങിനെ ഒരു അറിവും പരിഷ്കാരവും സിദ്ധിക്കുവാൻ എത്രലക്ഷം നൂററാണ്ടുകൾ വേണ്ടിവന്നിട്ടുണ്ടായിരിക്കണം എന്ന് ആക്കും നിണ്ണയിച്ചുകൂടാ. ആറായിരംകൊല്ലം മുമ്പെയുള്ള ചില ചിത്രക്കൊത്തുകൾ പരിശോധിച്ചപ്പോൾ അന്നുണ്ടായിരുന്ന മനുഷ്യന്മാർ ഇന്നുള്ളവരിൽനിന്നു ലേശവും ഭേദപ്പെട്ടവരല്ലെന്നു കാണുമ്പോൾ, കേവലം മൃഗപ്രായത്തിലിരുന്ന മനുഷ്യന്മാർ ഇങ്ങിനെ പരിഷ്കൃതന്മാരായിത്തീരുവാൻ എത്രലക്ഷം ശതാ

ബ്ബങ്ങൾ വേണ്ടിവരുമെന്നു ആലോചിക്കാൻ നാഗരികത്വം കൊണ്ട് നോക്കിയാൽ ഭൂമിയിൽവെച്ച് ഏററവും പൌരാണികർ ചീനക്കാരാണെന്നതിന്നു സംശയമില്ലെങ്കിലും ചരിത്രലക്ഷ്യം മൂവായിരംകൊല്ലത്തിലും അപ്പുറം കടക്കുന്നില്ല. ചീനത്തുകാർ ഇപ്പോൾ എങ്ങിനെയായിരുന്നൊ അങ്ങിനെയായിരുന്നു അവർ ആറായിരം കൊല്ലം മുമ്പേയും എന്നൂഹിക്കുന്നതിൽ അബദ്ധമില്ല. ഇവർ ഉണ്ടാക്കിയിട്ടു ഒരു മതിൽ ഇന്നും ഭൂമിയിലെ അത്ഭുതങ്ങളിൽ ഒന്നായി ഗണിച്ചുവരുന്നു. തല്ക്കാലം പ്രബലതയിൽ ഉള്ള ഒരു നടവടിക്കും ഭേദഗതി വരുത്താനൊ വരാൻ താല്പര്യപ്പെടാനൊ ചീനക്കാരിൽ ഒരുവനും ഉണ്ടായില്ല. രാജാവിനേയും പിതൃക്കളേയും പണ്ഡിതന്മാരേയും ഇവർ ദൈവംപോലെ വിചാരിച്ചുവന്നിരുന്നു. പട്ടു, കോപ്പസ്സാമാനം, കടലാസു മുതലായവ ഒന്നാമതുണ്ടാക്കിയവർ ഇവരാണെന്നു മാത്രമല്ല വെടിമരുന്നു ഒന്നാമതായിക്കണ്ടുപിടിച്ചവരും ഇവരായിരുന്നു. അക്ഷരമാലകൾ ഇല്ലാത്ത ഇവരുടെ എഴുത്തു ഓരോവാക്കിന്നു ഓരോ പ്രത്യേകമെഴുത്തായിരിക്കകൊണ്ട് എഴുതാൻ പഠിക്കാനുള്ള ബുദ്ധിമുട്ടും സമയവ്യയവും, അനാവശ്യമായി വർദ്ധിച്ചതുനിമിത്തം ചീനക്കാർ ക്ഷണം ക്ഷണം പരിഷ്കൃതരായിവരുവാൻ സൌകര്യമുള്ള ഒരു ജാതിക്കാരായിത്തീർന്നില്ല. പിന്നീടു നമ്മുടെ മനസ്സിൽ ബിംബിക്കുന്നത് ഈലം രാജ്യമാണ് ഇതും മെസപ്പൊട്ടേമിയയിൽ തന്നെയാണ്. സാഗ്രൊസ്സ മലകളുടേയും ടിഗ്രീസ്സ നദിയുടേയുംമദ്ധ്യേ തെക്കു പാരസിക ഉൾക്കടലിൻെറ കിഴക്കേത്തീരം മുതൽ

അറബിക്കടലോളം വ്യാപിച്ചിരുന്ന ഒരു രാജ്യമായിരുന്നു ഈലം. ഇതിന്റെ പ്രധാനപട്ടണമായ സൂസാ പണ്ടുതന്നെ ശ്രുതിപ്പെട്ട ഒന്നായിരുന്നു. നാലായിരത്തിമുന്നൂറു കൊല്ലം മുമ്പെ ഈലം ഒരു പരിഷ്കൃതരാജ്യമായിരുന്നു. രണ്ടായിരത്തഞ്ഞൂറുകൊല്ലം മുമ്പെയാണ് അസീറിയക്കാർ ഈലം പിടിച്ചടക്കിയത്. ഈലോമിൽ ഒരു കാലത്തു രാജാവായിരുന്ന കെസീസസ്സിന്റെ മകൻ കയറസ്സ് മീഡ്കാരെ ജയിച്ച വിവരത്തിന്നു എഴുതിവെച്ചു. കഴലിന്മേലുള്ള എഴുത്തു പല കാൎയ്യങ്ങളും അടങ്ങിയ ഒന്നായിരുന്നു. ഒരന്നുമാത്രമാണ് ഇദ്ദേഹം ഒരു പാറസികനല്ലെന്ന കാൎയ്യം പുറത്തുവന്നത്. പിന്നെ ഫിനീഷിയരുടെ കാൎയ്യം നാം എങ്ങിനെ മറക്കുന്നു. മദ്ധ്യധരാസമുദ്രത്തിന്റെ കിഴക്കേക്കര, 150 നാഴിക നീളവും 15നാഴിക വിസ്താരവും ഉണ്ടായിരുന്ന ഈ രാജ്യക്കാർ കച്ചവടാൎത്ഥം എവിടെ ഒക്കെ എത്തി. ഖനിയിൽനിന്നു ലോഹംഎടുക്കുന്നക്രമം അവൎക്കറിയാമായിരുന്നു. അവരുടെ കടലിൽ കണ്ടിരുന്നഒരു ശുക്തിജത്തിൽനിന്നു മററാരും കാണാത്ത ഒരുതരം രക്തച്ഛായം അവർ ഉണ്ടാക്കിയിരുന്നു. നെയ്ത്തിലും അവർ വിദഗ്ദ്ധന്മാരായിരുന്നു. ആഫ്രിക്കയിലെ വടക്കെക്കരയിലൂടെപൊയിപ്പോയി, ഈജിപ്തും ട്രിപ്പോളിയും കടന്നു, മൊറൊക്കോവിലെത്തി, അവിടുന്നു ജിബ്രാൾട്ടർ ഉൾക്കടലും കടന്നു, സ്പെയിനിലും ഫ്രാൻസിലും എത്തി അവിടുന്നു ബ്രിന്നിന്നായി കടലുംകടന്നു ഇംഗ്ലണ്ടിലും ചെന്ന ഈ കച്ചവടക്കാരെ ആർതന്നെ ബഹുമാനിക്കയില്ല.

ഈജിപ്ത് കഴിഞ്ഞാൽ പിന്നീടുണ്ടാവുന്ന പുരാതന പരിഷ്കൃതരാജ്യക്കാരുടെ രംഗസ്ഥലം ചിററാസ്യ( Asia minar) തന്നെ ആയിരുന്നു. അവിടുന്നു പിന്നീടുവന്നവർ ഹിട്ടൈട്ടുകാരായിരുന്നു. അവർ ഒരു കാലത്തു ചിററാസ്യയിലെ ബാക്കി രാജാക്കന്മാർ മുഴുവനും അവൎക്കു കപ്പംകൊടുക്കത്തക്കവണ്ണം പ്രബലന്മായിരുന്നു. ഇവരാണു ചിററാസ്യയിലെ പല ചില്ലറരാജാക്കന്മാരേയും ഒന്നാക്കി ഈജിപ്തിന്റെ പ്രാബല്യത്തെ നഷ്ടമാക്കാൻ കൂടക്കൂടെ ശ്രമിച്ചുകൂട്ടർ. എന്നാലൊ ഈജീപ്തിന്റെ പ്രാബല്യം നഷ്ടമാക്കിയതോടുകൂടി ഇവരുടെ പ്രാബല്യവും നഷ്ടംവന്നുപോയി. ചിററാസ്യയിൽ മുഴുവനും പ്രചാരമുണ്ടായിരുന്ന ഇവരുടെ വെള്ളിനാണ്യവും അസ്തമിച്ചു. ഇന്ത്യവരെ കേളി ഉണ്ടായിരുന്ന ഈ കൂട്ടരും അന്ധകാരയവനികയിൽ അന്തർദ്ധാനം ചെയ്യുവരായിത്തീൎന്നു. ചിററാസ്യയുടെ അയൽവക്കക്കാരായ അറബ്കാൎക്കും പണ്ടത്തെ കാലം മുതലെല്ലാം നാഗരികമുണ്ടായിരുന്നില്ലെന്നു വിചാരിച്ചുകൂട. യൂനാനി മരുന്നുകൾ കണ്ടുപിടിച്ചവരും, അറബിക്കഥകൾ പറഞ്ഞുതന്നവരും കച്ചവടാവിശ്യം കപ്പൽയാത്ര ചെയ്തുവരും, കറുപ്പുമനുഷ്യന്മാരെ അടിമകളായി പിടിച്ചുകൊണ്ടുവന്നു വളൎത്തിയവരും ആയ ആ ഗംഭീരപുരുഷന്മാൎക്കു പണ്ടു പണ്ടേ നാഗരികമില്ലെന്നെങ്ങിനെ പറയും. ചരിത്രസംബന്ധമായ തെളിവില്ലെന്നുവെച്ചിട്ടു നമുക്കു ഇക്കൂട്ടരെ വിസ്മരിക്കാൻ പാടുണ്ടോ? തെക്കൻ അറബിയയും അതിന്റെ തലസ്ഥാനമായ സീബിയയും എത്ര ശതാബ്ദങ്ങൾ മുമ്പെ കേളികേട്ട സ്ഥലങ്ങളായിരിക്കണം. എന്നു

ചരിത്രദൃഷ്ട്യാ തെളിവുകളില്ല; എന്നാൽ സീബയിലെ റാണി യഹൂദരാജാവായ സലോമോനെ കാണാൻ ചെന്നിരുന്നു എന്നു ചരിത്രം സമ്മതിക്കുന്നുമുണ്ട്. അറബിൽ സീബയാണ് ഏററവും പുരാണപ്രസിദ്ധിയുള്ള സ്ഥലമെന്നും പറഞ്ഞുകൂടാ. സീബ വരുന്നതിന്നു എത്രയോമുമ്പു പ്രചാരംസിദ്ധിച്ച മറെറാരുസ്ഥലം മിനീയന്നായിരുന്നു. എത്രയൊ ശതാബ്ദത്തോളം പരിഷ്കൃതരീതിയിൽ വർത്തിച്ചിരുന്ന ഇതിന്റെ അധോഗതിക്കുശേഷമെ സീബയുടെ പേർ കേട്ടിട്ടുള്ളു. മുഹമ്മദുനെബിമക്കത്തു വന്നതിന്നും എത്രയൊ ശതാബ്ദങ്ങൾ മുമ്പെ അറബുകാർ ഒരു പരിഷ്കൃതവർഗ്ഗക്കാരായിരുന്നു. ഇയ്യിടെ കണ്ടുകിട്ടിയ ചില ശിലാരേഖകൾകൊണ്ടു, മൈസീൻ, ട്രോയിക്രീട്ടു, മുതലായ രാജ്യങ്ങളും എത്രയോ പണ്ടുതന്നെ കേളികലർന്നവററയായിരുന്നു എന്നു തെളിയുന്നുണ്ട്. ഒരു കാൽ റോഡ്സിലും മറെറകാൽ അതിന്റെ എതിർകരക്കും വെച്ചു കോളസസ്സ് എന്ന വലിയബിംബം പണ്ടുള്ളവരുടെ പരിഷ്കൃതബുദ്ധി ഉത്തമോദാഹരണമായി ഇന്നും നില്ക്കുന്നുണ്ട്. ചരിത്രത്താൽ സ്ഥാപിതമായതാണെന്നു ഇന്നും വിശ്വസിച്ചുപോരുന്ന ബൈബളിലെ പഴയനിയമമാണു പിന്നീടു യൂദന്മാരുടേയും അവരുടെ യരുശലേമിന്റെയും പൂർവ്വികാവസ്ഥ വെളിപ്പെടുത്തുന്നത്. പിന്നീടു പാരസികന്മാർ കുറെകാലത്തോളം അധിപന്മാരായി. ഡറായസ്സ്, സർക്സീസ്, മുതലായവർ, ചിററാന്ത്യയും യൂറോപ്പും അതിക്രമിച്ചു. പിന്നീടു ഗ്രീക്കുകാർ കുറെകാലം അധിപന്മാരായി. ഫിലിപ്പിന്റെ ദിഗ്ജയം പ്രസിദ്ധിയുള്ളതായിരുന്നു.

എങ്കിലും അദ്ദേഹത്തിന്റെ മകനായ മഹാനായ അലക്സന്തർ, പാരസികന്മാരേയും ജയിച്ചു ഇന്ത്യയിൽ കടന്നു നയാപുത്രരവസ്സിനേയും ജയിച്ചതിൽപിന്നെയാണ് ഇന്ത്യക്കാൎക്കു അന്നുണ്ടായ ശ്രേയസ്സും അറിവും ഇത്ര ഉണ്ടെന്നു മനസ്സിലാക്കിയത്. അലക്സാന്തർ, ഇന്ത്യക്കാരുടെ ഇടയിൽ ചില പണ്ഡിതന്മാരെ നിൎത്തി ആ ഭാഷയിൽ ഉണ്ടായിരുന്ന സാരങ്ങളായ ഗ്രന്ഥങ്ങളെ പഠിച്ചു മനസ്സിലാക്കി, തൎജ്ജമചെയ്തു ഗ്രീസിൽ കൊണ്ടുവരാൻ ആജ്ഞാപിച്ചു. തൎക്കശാസ്ത്രം, വൈദ്യം, ഗണിതം, ക്ഷേത്രഗണിതം, മുതലായ ശാസ്ത്രങ്ങളൊക്കെ ഇന്ത്യക്കാരിൽനിന്നു ഗ്രീക്കുകാർ തങ്ങളുടെ രാജ്യത്തു കടത്തിക്കൊണ്ടു പോയതാണ്. പിന്നീടു പേർപൊന്തിയതു റോമൻകാരുടെതായിരുന്നു. ജൂലിയസ്സ് കൈസരുടെ ആധിപത്യത്തിൻകീഴിൽ അവർ ഇംഗ്ലണ്ടുംകൂടി പിടിച്ചടക്കി. പിന്നീടു ഓട്ടമന്മാരുടെ ആക്രമണങ്ങളും വിജയങ്ങളും, യൂറോപ്പിന്റെ പടിഞ്ഞാറെ അംശത്തിൽ അവർ തങ്ങളുടെ തലസ്ഥാനം സ്ഥാപിച്ചുവാറും ക്രമേണ ആഫ്രിക്കയുടെ വടക്കെഖണ്ഡം മുഴുവനും സ്പെയിനിന്റെ പകുതിയും അവർ പിടിച്ചടക്കിയതും, പിന്നീടു നെപ്പോളിയിൻ ബോനപ്പാട്ടിന്റെ കീഴിൽ പരന്ത്രീസുകാൎക്കു സിദ്ധിച്ച ഉന്നതിയും ശക്തിയും, പിന്നെ ജാപ്പാനും റഷ്യയും തമ്മിൽ ഉണ്ടായ ബലം പരീക്ഷയും ജാപ്പാന്റെ വിജയവും അതിൽപിന്നെ ഭൂമി മുഴുവൻ ജയിക്കാനിച്ഛിച്ച ജൎമ്മൻകൈസർ വലിച്ചിട്ട ലോകമഹായുദ്ധവും രാജവംശനാശങ്ങളും നവീനചരിത്രത്തിൽ പെട്ടതായെണ്ണുവാനെ ഉള്ളൂ.

ഇങ്ങിനെ ആകപ്പാടെ പരിശോധിച്ചുനോക്കിയാൽ മനുഷ്യവൎഗ്ഗത്തിന്നു ഗണ്യമായ ഒരു ചില്ലറപരിഷ്കാരം സിദ്ധമായി വന്നാത് ഒന്നാമത് ഉത്തരധ്രുവത്തിൽ പാൎത്തിരുന്ന മഞ്ഞവൎണ്ണക്കാൎക്കായിരിക്കണം. ആ പരിഷ്കാരം ഒന്നാമതു വ്യാപിച്ചതു ചീനത്തും അവിടുന്നു ക്രമേണ ജാപ്പാൻ, ബൎമ്മ, സിയാംഎന്നീ രാജ്യങ്ങളിലും മാത്രമായിരിക്കണം. മഞ്ഞവൎണ്ണക്കാരുടെ ഇടയിൽ ഉണ്ടായിരുന്ന ഈ പരിഷ്കാരം പിന്നേയും വൎദ്ധിച്ചു. അവർ അക്കാലത്തുണ്ടായിരുന്ന ഭൂമിയിലെ മനുഷ്യന്മാരിൽവെച്ചു അഗ്രഗണ്യന്മാരായി. ഉത്തരധ്രുവത്തിൽനിന്നു അവസാനംവന്നവരായ ആൎയ്യന്മാരെക്കാളും ചീനക്കാർ പരിഷ്കൃതന്മാരായിരുന്നു. ഇന്ത്യയിൽ പുരാതനകാലത്തു വന്നിരുന്ന വെള്ളവൎണ്ണക്കാരായ ആൎയ്യന്മാർ അന്നു ഇന്ത്യയിൽ ഉണ്ടായിരുന്ന കറുപ്പന്മാരേയും ചെമ്പന്മാരേയും പിശാചുക്കളെന്നും രാക്ഷസന്മാരെന്നും വിളിക്കത്തക്കവണ്ണം പരിഷ്കൃതന്മാരായിട്ടുകൂടി ചീനക്കാരെ ദേവന്മാരെന്നു വിളിപ്പാൻ തക്കവണ്ണം അവർ ബഹുമാനാൎഹന്മാരായി ഭവിച്ചതു നിശ്ചയമായും ചീനക്കാരുടെ അധികരിച്ച പരിഷ്കാരംകൊണ്ടുതന്നെയായിരിക്കണം. ഹിന്തുക്കൾ ദേവന്മാരായി വിചാരിച്ചുവന്നതു മങ്കോളിയക്കാരെയായിരുന്നു എന്നതിന്നു ഇന്നും ലക്ഷ്യങ്ങൾ കാണുന്നുണ്ട്. ഒന്നാമതു ചീനക്കാർ തങ്ങളെ ഇന്നും വിളിച്ചുപോരുന്നതു ദേവന്മാർ എന്നാണ്. രണ്ടാമതു നാരദമഹൎഷി ദേവലോകത്തു പോയതു ഹിമാലയം കടന്നിട്ടാണെന്നു പുരാണത്തിൽ കാണുന്നു. ദേവന്മാർ മുടി വളരെ നീട്ടിട്ടാണെന്നു പുരാണം പറയുന്നു. ചീ-

നമ്മാക്കം മുടി നീട്ടുന്നതു വളരെ പിടിത്തമാണ്. അ
നിമേഷദൃഷ്ടിഹ്നം പൂരികമില്ലാത്ത ചീനക്കാരുടെ കണ്ണു കാ
ണിക്കുമ്പോലെ മററുവരുടെ കണ്ണും കാണിക്കുന്നില്ല. താ
ടി നല്ലവണ്ണം പൊടിക്കാത്തതുകൊണ്ടും നരയും ജരയും
ക്ഷണം ബാധിക്കാത്തതുകൊണ്ടും ഒരു ചീനക്കാരന് എ
ന്നും പതിനാറുവയസ്സാണെന്നു ഹിന്തുക്കൾ പറഞ്ഞുവന്ന
തും സാധാരണയാണ്. വെള്ളാനയെ ഇന്നും സിയാമിൽ
കാണുന്നുണ്ട്. അമരാപുരി ബർമ്മയിലാണ്. ചീനക്കാ
രുടെ സാധാരണ ഉടുപ്പു പട്ടാണ്. വെടിമരുന്നിന്റെ
പ്രയോഗവുംകൂടി നിശ്ചയമുള്ള ചീനക്കാരെ അക്കാല
ത്തെവരാരും ബഹുമാനിക്കാത്തത്. ചരിത്രമുഖേന, പരി
ഷ്കൃതരാജ്യങ്ങളായി പറയപ്പെടുന്നതു ഒന്നാമതു ഈജിപ്തി
നെയാണെങ്കിലും ചരിത്രത്താൽ അടിസ്ഥാനപ്പെടു
ത്താൻ സാധിക്കാതെ മറെറാരുരാജ്യം അതിലും പൂർവ്വകാ
ലത്തു ഉണ്ടായിരിക്കയില്ലെന്നു വരുംകൂടാ. അതുകൊണ്ടു
ഗണ്യമായ പരിഷ്കാരം ഒന്നാമതു സിദ്ധിച്ചവർ ചീനക്കാ
രാണ്. ചീനക്കാരിൽനിന്നു അത് ഇന്ത്യയിൽ വ്യാപി
ച്ചു. ഇന്ത്യയിൽനിന്നു പേർഷ്യയിൽ എത്തി. പേർഷ്യ
യിൽനിന്നു അറബിൽ എത്തി. അറബിൽനിന്നു ഈജി
പ്തിൽ എത്തി. ഈജിപ്തിൽനിന്നു ഫിററാന്സ്യയിൽ എത്തി.
അവിടുന്നു ഗ്രീസിൽ എത്തി അവിടുന്നു ഇററലിയിൽ
എത്തി. പരിഷ്കാരത്തിന്റെ വ്യാപനം ഏകദേശം ഈ
രീതിയിലായിരിക്കാനേ തരമുള്ളൂ. എന്നാൽ മുന്നോട്ടു
വ്യാപിച്ചു ചെല്ലുന്തോറും ഓരോരാജ്യത്തിന്നു അതിന്നുമു
മ്പുണ്ടായിരുന്ന ര. ജ്യത്തേക്കാൾ വർദ്ധിച്ച പരിഷ്കാരം സി

ഢിച്ചു എന്നതും ഒരു മറക്കത്തക്കതല്ലാത്ത പരമാൎത്ഥമാണ്. ഇനി പരിഷ്കാരം ഏതു വിധത്തിൽ സമ്പാദിക്കുന്നു എന്നു ചുരുക്കത്തിൽ ഒരാലോചന കഴിക്കേണ്ടതാണ്.

ഭാഷ:— സചാഭിപ്രായമുള്ള ജന്തുക്കൾ തങ്ങൾക്കു തോന്നുന്ന അഭിപ്രായം മറെറാരു ജന്തുവിനു അറിയിച്ചു കൊടുപ്പാൻ ശ്രമിച്ചതിന്റെ ഫലമാണു ഭാഷ. ശബ്ദമുണ്ടാക്കാൻ വയ്യാത്ത ഉറുമ്പുകൾ ചില ആംഗ്യങ്ങളെകൊണ്ടു തങ്ങളുടെ അന്തൎഗ്ഗതം ബാക്കിയുള്ളവക്ക് മനസ്സിലാക്കിക്കൊടുക്കുന്നതു ഞാൻ കണ്ടിട്ടുമുണ്ട്. ഓരോ സമൂഹമായിപ്പാൎത്തുകൊണ്ടിരിക്കുന്ന ഉറുമ്പുകളിൽ ചിലരൊക്കെ ഒററുകാരായി രാവും പകലും തെണ്ടിനടക്കും. ഇങ്ങിനെ നടക്കുന്ന മദ്ധ്യേ ഒരു ദിവസം രണ്ടുമൂന്നു ഒററുകാർ ഒരു പഴുതാരയെ കണ്ടെത്തി. രണ്ടെണ്ണം അതിന്റെ മീശക്കു ചെന്നു കടിച്ചു. ഒന്നു ബദ്ധപ്പെട്ടു തന്റെ കൂട്ടക്കാരിരിക്കുന്ന മടയിലേക്കു ഓടി. ക്ഷണത്തിൽ ഒരു വലിയക്കൂട്ടം ഉറുമ്പുകൾ മടയിൽനിന്നു പുറത്തു വരുന്നതും പഴുതാരയെ കൊണ്ടുപോകുന്നതും കണ്ടു. ഇതുകൊണ്ടു ഉറുമ്പുകളുടെ ഇടയിൽ ആംഗ്യംകൊണ്ടു ഒരു സംസാരം നടപ്പുണ്ടെന്നു തെളിയുന്നു. ആദിമനുഷ്യരും അന്യോന്യം അന്തൎഗ്ഗതം അറിയിച്ചിരുന്നതു ആംഗ്യങ്ങളെകൊണ്ടു മാത്രമായിരിക്കും എന്നു ഞാൻ വിചാരിക്കുന്നില്ല. ശബ്ദമുണ്ടാക്കാൻ സാധിക്കുന്ന ജന്തുക്കൾ വ്യത്യസ്തരീതികളിലുള്ള ശബ്ദങ്ങളെക്കൊണ്ടാണു അന്യോന്യം അന്തൎഗ്ഗതം മനസ്സിലാക്കിവന്നതു കുഞ്ഞുകളെ വിരിച്ച ഒരു നാട്ടുകോഴിയെ നോക്കുവിൻ. ഒരു പ്രത്യേകശബ്ദമിട്ടുകൊ

ണ്ടു അവ കുഞ്ഞുകളെ ഒന്നിച്ചു കൂട്ടി നടക്കുന്നു. ഒരു പ്രത്യേകശബ്ദമിട്ടിട്ടു തീനൊരെടത്തുണ്ടെന്നറിയിക്കുമ്പോൾ കുഞ്ഞുകൾ തള്ളയുടെ അടുക്കെ ഓടി എത്തുന്നു. ഒരു പ്രത്യേകശബ്ദം പുറത്തിറക്കി, അകപടമുണ്ടെന്നു അറിയിക്കുമ്പോൾ കുഞ്ഞുകൾ അടുക്കെയുള്ള രക്ഷാസ്ഥലങ്ങളിൽ ചെന്നൊളിക്കുന്നു. രാത്രി തനിക്കിഷ്ടമില്ലാത്ത വല്ല ജന്തുവും അടുത്തുണ്ടെന്നു ഒരു പ്രത്യേകനിലവിളികൊണ്ടറിയിക്കുന്നു. ഭയപ്പെട്ടുപോയിട്ടുണ്ടെന്ന് ഇടവിടാതെയുള്ള കൊക്കിക്കൽകൊണ്ടു് അടയാളപ്പെടുത്തുന്നു. സംഗമത്തിന്നു കാലമായെന്നു ഒരു മാതിരി ശബ്ദം കൂടക്കൂടെ പുറപ്പെടുവിച്ചു പൂവന്മാരെ ക്ഷണിക്കുന്നു. മുട്ടയിടാൻ കാലമായെന്നു മറ്റൊരുതരം കരച്ചിൽകൊണ്ടു് അറിയിക്കുന്നു. മുട്ടയിട്ട വിവരവുംകൂടി മറ്റൊരു കൊക്കിക്കൽ കൊണ്ടു വീട്ടുകാരെ അറിയിക്കുന്നു. ഇങ്ങിനെ ബുദ്ധികുറഞ്ഞ ഒരു പക്ഷിക്കുകൂടി, ഇത്രയൊക്കെ കാൎയ്യങ്ങൾ മനസ്സിലാക്കാൻ സാധിച്ചാൽ, ഇതിലും എത്രയോ ബുദ്ധിയുണ്ടെന്നൂഹിക്കാവുന്ന ആദിമനുഷ്യന്നു ഇതിലും അധികം കാൎയ്യങ്ങൾ ശബ്ദംകൊണ്ടു് അന്യോന്യം അറിയിക്കാമെന്നു വരുന്നില്ലേ. ഇങ്ങിനെയുള്ള ശബ്ദങ്ങളാണ് ഭാഷയുടെ അടിസ്ഥാനം ക്രമേണ ആവിശ്യങ്ങൾ വൎദ്ധിച്ചുവരുന്തോറും, പ്രകൃതിയോടുള്ള പരിജ്ഞാനം വൎദ്ധിച്ചുവരുന്തോറും അവക്കൊക്കെ പേർ കല്പിക്കേണ്ടിവന്ന മനുഷ്യരുടെ ഭാഷയിൽ വാക്കുകളും വളരെ വൎദ്ധിച്ചു. ചിരേണ ഉപയുക്തങ്ങളായ ചില രീതികളും ഉറച്ചതോടുകൂടി പിന്നീടു വൈയാകരണന്മാൎക്കു തങ്ങളുടെ ശാസ്ത്രമുണ്ടാക്കാനുള്ള കാര

ണങ്ങളും മുളച്ചുവന്നു. ചിലരുടെ കീർത്തിയും ചിലരുടെ നിയമങ്ങളും നിലനിർത്തേണമെന്നുള്ള വിചാരം പുറപ്പെട്ടതോടുകൂടെ വാക്കുകൾ എഴുതാനുള്ള ശ്രമങ്ങളായി. ചിത്രമെഴുത്തുപോലെയക്ഷരങ്ങൾ (Hieroglyphic) ചിലേടത്തും വരകൾപോലെ (Cuniforn) യുള്ള അക്ഷരങ്ങൾ ചിലേടത്തും, ഓരോ വാക്കിന്നു ഓരോ പ്രത്യേകം എടുത്തു ചിലേടത്തും നടപ്പായി. ഇങ്ങിനെ ചുരുങ്ങിയ നിലയിൽ തുടങ്ങിയ എഴുത്തു ശബ്ദങ്ങളിൽ സ്ഥാപിതങ്ങളായി പരിപൂർണ്ണത പ്രാപിച്ചതോടുകൂടി ഓരോരോ ഭാഷയിൽ കവിതകളും മററും നടപ്പായി. കൌൺഫ്യൂഷൊ, സെനീക്കാ, സൊക്രട്ടീസ്, വസിഷ്ഠൻ മുതലായവരുടെ സദാചാരവിവരണങ്ങളെക്കാളും വാൽമീകി, വ്യാസൻ, സാദി, ഹോമർ, വെർജിൻഡാണ്ടി, മിൽടൻ കെമോയൻഡ് മുതലായവരുടെ പുരാണങ്ങൾക്കും കാളിദാസൻ, ഭവഭൂതി, ഷെക്സ്പിയർ, മെസിഞ്ചർബെൻജോൺസൻ മുതലായവരുടെ നാടകങ്ങൾക്കും പ്രചാരം സിദ്ധിച്ചു. കവിതയിൽനിന്നു ശബ്ദം ശ്രാവ്യസുഖം ഉണ്ടാകുംവിധം നീട്ടിയും കുറച്ചും വിറപ്പിച്ചുംകൊണ്ടു സംഗീതകലയുടെ പൂർവ്വരംഗവും പുറത്തുവന്നു. ത്യാഗരാജൻ, ജയദേവൻ, അസലീനപെററീട്ട്, മെഡംമെൽബാ, ഫ്ളോറൻസ് നൈററിങ്കെയിൻ മുതലായ സാഹിത്യസംഗീതസരോമരാളങ്ങളും അവരവരുടെ യശസ്സ് നാട്ടി, ചിത്രരൂപേണയുള്ള എഴുത്തിൽനിന്നായിരിക്കണം ചിത്രമെഴുത്തിലുള്ള വാസന മനുഷ്യന്നു ആദ്യം ജനിച്ചത്. ആ വാസനയെ പ

രിഷ്കരിച്ച ലിയാനാർഡോ. ജയോട്ടോ, റഫേയിൽ, മൈക്കൾ, ആങ്കലോ, റൂബൻസ് മുതലായ പുരാതനന്മാരും, മാക്സ് സ്ടോൺ, റെയിനോൾഡ്സ് മുതലായ ഇദാനീന്തനന്മാരും എത്ര പ്രസിദ്ധന്മാരായിത്തീരുന്നു. ഇങ്ങിനെതന്നെ ലോഹത്തിന്മേലും മരത്തിന്മേലും പ്രയോഗിക്കുന്ന കൊത്തുപണികളും ആളുകളുടെ രൂപംകൊത്തി എടുക്കുന്ന ശില്പിവിദ്യയും ഇന്നുള്ളവർ എത്ര പരിഷ്കരിച്ചു. പണ്ടുള്ള മരവിരിപോയി ഇന്നുള്ള വക്ക് പട്ടും വില്ലുസുമായി. പണ്ടുള്ള കുടിഞ്ഞിൽ പോയി ഇന്നുള്ള രാജധാനികളായി. പണ്ടുള്ള മരത്തടിപ്പാലങ്ങൾ പോയി ഇന്നുള്ള യന്ത്രത്തടിപ്പാലങ്ങളായി. പണ്ടുള്ള പൊങ്ങുതടികൾ പോയി ഇന്നുള്ള പെരുംകപ്പലുകളായി പണ്ടുള്ള ഇടയും നടയും പോയി ഇന്നുള്ള വലിയ വീഥികളും തെരുവുകളുമായി. പണ്ടുള്ള ചെറിയ തറകൾ പോയി ഇന്നുള്ള വലിയ പട്ടണങ്ങളായി. കപ്പലുകൾകൊണ്ടും പുകവണ്ടികൾകൊണ്ടും കമ്പികൊണ്ടും കമ്പിയില്ലാക്കമ്പികൊണ്ടും വിമാനങ്കൊണ്ടും രാജ്യങ്ങൾ അന്യോന്യം ബന്ധിക്കപ്പെട്ടു. കച്ചവടത്തിന്നും യാത്രക്കും സൌകൎയ്യവും വേഗതയും രക്ഷയും പണ്ടത്തതിലും പതിന്മടങ്ങു വൎദ്ധിച്ചു. നടുക്കടലിൽനിന്നൊങ്ങാൻ നിന്നു നശിക്കുന്ന ടൈട്ടാനിക്കിലെ യാത്രക്കാരെ, ദൂരത്തങ്ങാൻ കിടക്കുന്ന കാൎപ്പേത്തിയകപ്പലിന്റെ കപ്പിത്താനു രക്ഷിക്കുവാൻ സംഗതിയായതന്നെ ഇന്നുള്ള പരിഷ്കാരത്തിന്റെ അഭിവൃദ്ധി വിളിച്ചുപറയുന്നു.

## മതം.

മൃഗപ്രായന്മാരായ ആദിമനുഷ്യന്മാരിൽ മതത്തിന്റെ ആലോചന എങ്ങിനെ ഉണ്ടായി. ആദിമനുഷ്യന്നു ആഹാരസമ്പാദനവും ആത്മരക്ഷയും വലിയ കാര്യ്യമായിരുന്നു. അങ്ങിനെയിരിക്കുന്ന സമയത്ത് പെരുമഴകൊണ്ടുള്ള വെള്ളപ്പൊക്കം, കൊടുങ്കാറ്റുകൊണ്ടുള്ള നാശം, മിന്നൽപിണർകൊണ്ടുള്ള ആപത്ത്, ഭൂകമ്പം, ഇങ്ങിനെയുള്ള സംഭവങ്ങളോടെതൃക്കാൻ അവൻ കേവലം അശക്തനായി. ഈ സംഭവങ്ങളുടെ കർത്താക്കന്മാരെ ഒന്നും കാണുന്നില്ലതാനും. അപ്പോൾ അവന്നു ഭയം ജനിക്കുകയും തങ്ങളുടെ ദൃഷ്ടിക്കു ഗോചരമല്ലാത്ത ചില ദിവ്യപുരുഷന്മാരുണ്ടെന്നു ബോധം വരികയും ചെയ്തു. അതുകൊണ്ട് അവർ ആകാശം, ഭൂമി, വഹ്നി, വായു, ഇടി, വെള്ളം മുതലായവയെ ദിവ്യന്മാരെന്നു കരുതി പൂജിച്ചുതുടങ്ങി. ഇന്ദ്രൻ ഭൂകമ്പമെന്നാണ് ചില പണ്ഡിതന്മാർ വിചാരിച്ചുവരുന്നത്. ഇന്ദ്രൻ വൃത്രന്റെ ജഠരത്തിൽ പ്രവേശിച്ചു അവനെ ഖണ്ഡിച്ചു എന്നു ചില ഋക്കിൽ കാണുന്നതു ഭൂകമ്പംകൊണ്ടു ഭൂമിയിൽ അതുവരെക്കും കെട്ടിനിന്നിരുന്ന വലിയ ഹിമക്കട്ടകൾ (Glacier) പൊട്ടി നശിച്ചുപോയി എന്നാണുപോലും ധ്വനിപ്പിക്കുന്നത്. അതെന്തെങ്കിലുമാകട്ടെ. മനുഷ്യൻ ഒന്നാമതു പ്രകൃതിശക്തികളെ ആരാധിച്ചു. പിന്നീടു മരിച്ചവരെ സ്വപ്നം കണ്ടുതുടങ്ങിയപ്പോൾ മരിച്ചവൎക്കു മൂലനാശം വന്നിട്ടില്ലെന്നും, അവരൊക്കെ തങ്ങൾക്കു കാണാത്ത ഒരു ലോകത്തിൽ വസിക്കുന്നുണ്ടെന്നും വിചാരിച്ചു അവൻ അവരെയും ആരാധി

ച്ച. പിന്നീട ദുസ്വപ്നം(Night mare),അപസ്മാരഗോഷ്ഠി, ഭ്രാന്ത്, മുതലായ ഭയങ്കരരോഗങ്ങൾ കണ്ടപ്പോൾ തങ്ങൾക്ക കാണാൻ പാടില്ലാത്ത ലോകത്തിൽ തങ്ങളെ ഉപദ്രവിക്കാൻസാധിക്കുന്ന ചിലദുഷ്ടദേവതകളുമുണ്ടെന്നവിശ്വാസമായി. ഇങ്ങിനെ നോക്കുന്നതായാൽ ആദിമനുഷ്യന്മാർ പല ദേവന്മാരെയും വിശ്വസിച്ചപോന്നിരുന്ന ഒരു മതക്കാരായിരുന്നു. ഈ മതങ്ങൾ നടപ്പായതോടുകൂടി ഈ വക ദേവതകളുടെ പ്രീതിസമ്പാദനത്തിന്നു ഓരോ മാൎഗ്ഗങ്ങൾ ഏൎപ്പെടുത്തി. അങ്ങിനെയുള്ള മാൎഗ്ഗങ്ങൾ നടത്തിപ്പാൻവേണ്ടി മതാചാൎയ്യന്മാരെയും ഉണ്ടാക്കി. ലോകത്തിൽ ഉണ്ടായ ഭയങ്കരയുദ്ധങ്ങൾക്കും, ഹിംസകൾക്കും, ജനങ്ങളുടെ അധോഗതിക്കും ഈശ്വരഭക്തന്മാർ എന്നു നടിച്ചുവന്നിരുന്ന ഈ ആചാൎയ്യപ്പിശാചുക്കൾ മാത്രമായിരുന്നു. ഓരോ രാജ്യക്കാർ അന്യോന്യം യുദ്ധം ചെയ്തു നോക്കീട്ടാണ് ആരുടെ ദൈവമാണ് ശക്തിയുള്ള ദൈവം എന്ന കാൎയ്യം പരീക്ഷിക്കുന്നത്. പരീക്ഷിക്കുന്നത്. അങ്ങിനെ ഇരിക്കേ ഓരോ കാലത്ത് ഓരോ രാജ്യത്ത് അന്നുണ്ടായിരുന്ന സാധാരണ ആളുകളേക്കാൾ കഠിനബുദ്ധിയുള്ള ഓരോ ആളുകൾ അവതരിച്ചു. ചരിത്രപ്രകാരം ഒന്നാമത് ഒരൊററ ദൈവത്തിൽ വിശ്വസിച്ചുവന്നവർ യൂദന്മാരാണെന്നു കാണാം. സിദ്ധാൎത്ഥൻ എന്ന ബുദ്ധൻ അഹിംസാ എന്ന അടിസ്ഥാനത്തിൽ ബുദ്ധമതം സ്ഥാപിച്ചു. നസറേത്തിലെ ജീനസ്സ് ക്രൈസ്തവമതം സ്ഥാപിച്ചു. ആചാൎയ്യന്മാരുടെ ആദൎശചേഷ്ട

കൾകൊണ്ട് ഈ മതവും വളരെ ശാഖകളായി ദുഷിച്ചു. മുഹമ്മദ് തന്റെ മതം സ്ഥാപിച്ചു. സൊറോസ്ടർ തന്റെ മതവും സ്ഥാപിച്ചു. ഹിന്തുക്കളുടെ മതം ഈ സകലത്തിന്റെയും ഒരു കൂട്ടിക്കുഴപ്പായിരുന്നു. മനുഷ്യന്മാർ ഇങ്ങിനെ ഓരോ മതക്കാരായിപ്പിരിഞ്ഞപ്പോൾ ഈ പേർപറഞ്ഞു ഭയങ്കരയുദ്ധങ്ങളും ക്രൌര്യങ്ങളും നടത്തി. കത്തോലിക്മതത്തിൽ ചില ഭേദങ്ങൾ ഉണ്ടാക്കി ലൂഥർ പ്രോടസ്ടണ്ട് മതമുണ്ടാക്കി. ഇവർതന്നെ അന്യോന്യം വളരെ അക്രമങ്ങൾ നടത്തി. മുഹമ്മദന്മാർ നിർബന്ധമായി സ്വമതത്തിൽ ആളെ ചേക്കുകയോ, അതിന്നു വഴിപ്പെടാത്തവരെ നിഗ്രഹിക്കുകയൊ ചെയ്തുതുടങ്ങി. ആചാര്യന്മാൎക്കു ശക്തി വൎദ്ധിച്ചു. അവർ ആ ശക്തി തങ്ങളുടെ സ്വന്തം ലാഭത്തിന്നും സ്വന്തം വിനോദങ്ങൾക്കും മാത്രം ഉപയോഗിച്ചു. ഇന്ത്യയുടെ അവസ്ഥയും ഈ ക്ലിഷ്ടമായ നിലയിൽ എത്തി.

ശാന്തിദ്വിജഃ പ്രകരുതേ ബഹുദീപശാന്തി
പകാദിപായസഗണൈഃ ജഠരാഗ്നിശാന്തി
തദ്ദേശബാലവനിതാ മദനാഗ്നിശാന്തി
കാലക്രമേണ പരമേശ്വരശക്തിശാന്തി. എന്നു പണ്ടൊരു വികടകവി പറഞ്ഞപോലെ, ആചാര്യന്മാർ മുഴുത്ത വ്യഭിചാരികളും കടുത്ത താന്തോന്നികളുമായി ദൈവത്തിന്റെ പേരും പറഞ്ഞു മനുഷ്യവൎഗ്ഗത്തിന്റെ അപായത്തിന്നും അധോഗതിക്കും കാരണഭൂതന്മാരായി. ഇന്നും ഇവരുടെ ശക്തി കേവലം നശിച്ചുപോയിട്ടില്ലെന്നു തുൎക്കിയിലെ സുൽത്താനും റോമിലെ പോപ്പും, ശൃംഗേരി

മഠത്തിലെ ശങ്കരാചാൎയ്യനും കേരളത്തിലെ ഊട്ടുപുരകളും നിലവിളിച്ചു പറയുന്നു.

### പരിഷ്കാരം.

എത്രയോ കാലങ്ങളോളം അറിവും അറിവുസമ്പാദിപ്പാനുള്ള മാൎഗ്ഗങ്ങളും ആചാൎയ്യന്മാർ സ്വന്ത മുതലായി വിചാരിച്ചു ബാക്കിയുള്ള വൎക്കാൎക്കും എത്തിനോക്കുവാൻ പോലും സമ്മതിച്ചില്ല. ക്രമേണ ഈ പ്രതിബന്ധങ്ങളൊക്കെ നീങ്ങി. ആദിമനുഷ്യന്റെ പരിഷ്കാരം ഒന്നാമതു വന്നതു കല്ലുകൾകൊണ്ടുള്ള ആയുധങ്ങൾ നിൎമ്മിച്ചിട്ടാണ്. പിന്നെ തീ വേണ്ടുമ്പോൾ ഉണ്ടാക്കാനുള്ള സാമൎത്ഥ്യം അവനെ മൃഗങ്ങളിൽനിന്നും വളരെപടി ഉയൎത്തി. പിന്നെ മൃഗങ്ങളെയും പക്ഷികളേയും മെരുക്കിത്തുടങ്ങിയപ്പോൾ അവന്റെ പരിഷ്കാരം പിന്നെയും ഉയൎന്നു. കൃഷി അവനെ അതിലും വലിയവനാക്കി. കച്ചവടം അവനെ എല്ലാ രാജ്യവും എല്ലാ രാജ്യക്കാരുമായി പരിചയപ്പെടുത്തി. ആദിമനുഷ്യൻ പാത്രങ്ങളായി ഉപയോഗിച്ചിരുന്നത് ശുക്തികളോ, ഫലങ്ങളുടെ തോടോ, മുളയുടെ കുററിയോ മാത്രമായിരിക്കാം. പാത്രങ്ങൾ ഉണ്ടാക്കിത്തുടങ്ങിയത് അവന്റെ ഒന്നാമത്തെ പരിഷ്കാരമാണ്. ഇലയും തോലും വല്ക്കലയും പോയി, പരുത്തിയും രോമവും കൊണ്ടു നൂൽ നെയ്തുതുടങ്ങിയതോടുകൂടി അവൻ പിന്നെയും പരിഷ്കാരത്തിന്റെ പല പടിയേറി ഓരോ ഗ്രാമക്കാരായും അനേകഗ്രാമക്കാരൊന്നിച്ചു കൂടിയ ഓരോ രാജ്യക്കാരായും പാൎത്തുവന്നിരുന്ന മനുഷ്യരുടെ ഇടയിൽ അവരവൎക്ക് അന്നു സിദ്ധിച്ചിരുന്ന ബുദ്ധിവികാസംപോലെ

നീതിയും നിയമവും സ്ഥാപിച്ചിരുന്നത് അവരവരുടെ ആചാര്യന്മാരായിരുന്നു. ഫിജിദ്വീപരുടെ ഇടയിൽ ഒരു സ്ത്രീ എന്നു ഒരു വലിയമ്മയാകുന്നുവോ (എന്നുവെച്ചാൽ ആസ്ത്രീയുടെ മക്കൾക്കാൎക്കെങ്കിലും ഒരുകുട്ടി ജനിച്ചുപോയാൽ) അവളെ അന്നുതന്നെ അറുത്തു ചുട്ടുതിന്നേണമെന്നുണ്ട് ന്യായം. ഈ നിയമം ആണിനെ ബാധിക്കുന്നില്ലതാനും. ഇന്ത്യയിൽ ഒരു പെണ്ണിൻെറ ഭൎത്താവ് മരിച്ചാൽ, ആ ഭൎത്താവിനെ ദഹിപ്പിക്കുന്ന തീയ്യിൽ ആ പെണ്ണും ചാടി മരിക്കേണമെന്നാണ് ശാസന. ഇതും പുരുഷന്മാൎക്കു ബാധകമല്ല സ്മൃതികൎത്താക്കന്മാരായി പലരും ലോകത്തിൽ അവതരിച്ചിരുന്നു. ഇന്ത്യയിൽ മനുവും ഗ്രീസിൽ, ഡ്രാക്കൊ, സോളൻ മുതലായവരും ഉണ്ടായിരുന്നു എങ്കിലും അവരുടെ ശാസനകളൊന്നും അക്കാലത്തു മുക്കാലോഹരിയും ഇക്കാലത്ത് ഒട്ടും തൃപ്തിയുണ്ടാക്കാത്തവിധത്തിൽ അബദ്ധങ്ങളും ആഭാസങ്ങളും ക്രൂരങ്ങളും, അസമഭാവനകളാൽ പരിപൂൎണ്ണങ്ങളും നിന്ദ്യങ്ങളിൽവെച്ചു നിന്ദ്യങ്ങളുമായിരുന്നു. ലോകത്തിൽ ഒന്നാമതു ന്യായത്തിന്നനുസരിച്ചു ചില ശാസനകൾ ഉണ്ടാക്കി നടപ്പിൽ വരുത്തിയതു റോമക്കാരാണ്. ആ അടിസ്ഥാനത്തിന്മേൽ പ്രതിഷ്ഠിച്ചതാണ് യൂറോപ്പിലെ നാഗരികം വൎദ്ധിച്ച സകല ന്യായശാസ്ത്രങ്ങളും എന്നു പറയുന്നതിൽ അബദ്ധമില്ല.

ഇങ്ങിനെ ഓരോ രാജ്യക്കാരായി പ്പാൎത്തുവരുമ്പോൾ മനുഷ്യന്മാരിൽ ചിലർ, ആകാശമെന്ത്, ഭൂമി എവിടുന്നുണ്ടായി, തങ്ങൾ എവിടുന്നു വന്നു, മരണം എന്ത്, എന്നൊക്കെ തങ്ങളോടുതന്നെ ചില ചോദ്യങ്ങൾ ചോദിച്ചു

ങ്ങടങ്ങി. മിക്കരാജ്യക്കാരും അവരവരുടെ രാജ്യമല്ലാതെ മററു രാജ്യങ്ങളൊന്നുമില്ലെന്നു വിശ്വസിച്ചു. ഹിമാലയത്തിന്റെ വടക്ക രാജ്യങ്ങളില്ലെന്ന പ്രബലമായ വിശ്വാസം ഹിന്തുക്കളുടെ ഇടയിൽ നടന്നിരുന്നു. അലക്സാന്തർ, ജൂലിയസ്കൈസർ, കൊളമ്പസ്സ്, വേസ്ക്കോഡിഗാമാ, മെഗലൻ, ഫ്രോബിഷർ, ഡ്രെയിക്ക, ഡേവീഡ്, ആൻസൻ, ക്രുക്ക, ലാണ്ടർഫ്രാങ്കിലിൻ, സ്റ്റാൻലി, അമൻസൺ, മുതലായ ലോകസഞ്ചാരികൾ ഭൂമിശാസ്ത്രത്തിന്നു പരിപൂർണ്ണത വരുത്തി. എന്നിട്ടുകൂടി ഭൂമിയുടെ ഉത്തരദക്ഷിണധ്രുവങ്ങൾ കണ്ടുപിടിക്കാതെ അന്ധകാരാവൃതമായിത്തന്നെ ഇരുന്നു. 1839-ൽ റോസ്സും, 1894-ൽ നാൻഡനും, 1900-ൽ അബ്രുസിയും, ശ്രമിച്ചു മടങ്ങേണ്ടിവന്ന ആ ഭാഗം 1909-ൽ പീറിയും ഷേക്കിൾട്ടനും 1912-ൽ സ്കോട്ടും കണ്ടുപിടിച്ചു.

ഇതിന്നിടയിൽ ഗംഗാതീരത്തിലിരുന്ന ചില ജടാധാരികൾ യാതൊന്നറിഞ്ഞാൽ ലോകത്തിലെ സർവ്വസ്വവും അറിയപ്പെടുന്നു എന്ന വിഷയത്തെപ്പററി ചില ആലോചനകൾ നടത്തി. എഴുത്തു നടപ്പിൽ വന്നതോടുകൂടി ഓരോ രാജ്യക്കാർക്ക് അവരവരുടെ പരിശോധനകളേയും ആ വഴിയായി അവരവർക്ക ഗ്രഹിപ്പാൻ സാധിച്ച തത്വങ്ങളും റിക്കാഡാക്കാൻ കഴിഞ്ഞു. പ്രകൃതിയെപ്പററി ഒന്നാമതു പ്രതിപാദിച്ചിട്ടുള്ള ശാസ്ത്രം ഇന്ത്യയിൽ ഉണ്ടായിട്ടുള്ളതും, പിന്നീട യവനാക്രമകാലത്തു ഗ്രീസിൽ എത്തിയതുമായ തക്കശാസ്ത്രമാണ്. വാതം പിത്തം കഫം മുതലായതിന്റെ ഏറക്കുറവാണ് രോഗമായി പരിണമി

ക്കുന്നത് എന്ന ന്യായത്തിന്മേൽ ചരകനും ശുശ്രുതനും, ബാഹടനും വൈദ്യശാസ്ത്രത്തിന്റെ കയ്യാട്ട് ഇട്ടു. പിന്നീടു ജനിച്ചവർ അവരവരുടെ പരിശോധനമൂലം ആ ശാസ്ത്രത്തെ പരിഷ്കരിക്കുന്നതിന്നു പകരം ശൈശവാവസ്ഥയിൽതന്നെ അതിനെ ഇട്ടേച്ചു. അനേകന്തറ്റാണ്ടുകൾ കഴിഞ്ഞിട്ട് അതിന്നൊരു വളൎച്ചയുണ്ടാക്കാനോ മാറ്റം വരുത്താനൊ ഹിന്തുക്കളിൽ ആരുംതന്നെ ഉണ്ടായിരുന്നില്ല. എന്നാൽ യൂറോപ്യന്മാർ അങ്ങിനെ യാതൊരു ഉദാസീനതയും കാണിച്ചില്ല. ഷാപാൺ, മാൽപിജി, ഹാർവി മുതലായവർ ശരീരശാസ്ത്രത്തെ പരിപൂൎണ്ണതയിൽ വരുത്തിയതോടുകൂടി വൈദ്യശാസ്ത്രത്തിന്നും ശസ്ത്രപ്രയോഗത്തിന്നും അടിക്കടി പ്രാബല്യവും പ്രചാരവും പരിഷ്കാരവും വൎദ്ധിപ്പിച്ചു. ലയലും അവന്റെ പിൻഗാമികളും ഭൂപ്രകൃതിശാസ്ത്രത്തിന്ന് ഒരടിസ്ഥാനം ഉണ്ടാക്കി. സകല ശാസ്ത്രങ്ങളുടേയും ജനകനാണെന്നു യൂറോപ്യന്മാരാൽ കരുതിപ്പോരുന്ന അറിസ്റ്റോസ്റ്റൻ ആരംഭിച്ച ജന്തുശാസ്ത്രത്തെ ലീനിയസ്സ്, ക്രൂവിയർ, ബഫൻ, സാവ്വിൻ, വാലെസ്, ഹീക്കൻ മുതലായ പണ്ഡിതാഗ്രസരന്മാർ അതിശയകരമാകുംവണ്ണം പരിപൂൎത്തിയാക്കി. ഇപ്പോലെതന്നെ സസ്യശാസ്ത്രം, പ്രകൃതിശാസ്ത്രം, രസതന്ത്രം മുതലായ പല ശാസ്ത്രങ്ങളും പരിപോഷിച്ചു നിലയിൽ എത്തിത്തുടങ്ങി. അനേകസിദ്ധാന്തങ്ങൾ ഉണ്ടാക്കിയ മുനിമാരും, ആൎയ്യഭടനും, വരാഹമിഹിരനും, ഭാസ്കരാചാൎയ്യനും നട്ടുപൊടിപ്പിച്ച ജ്യോതിശ്ശാസ്ത്രത്തിന്ന് ഇന്ത്യയിൽ പി

ന്നീട്ട ഭേദങ്ങളൊന്നും സിദ്ധിച്ചില്ലെങ്കിലും അശ്രാന്തപരി
ശ്രമശീലന്മാരായ യൂറോപ്യന്മാർ അവിടംകൊണ്ടവസാ
നിപ്പിച്ചില്ല. ഗലീലെയൊ, കോപ്പർനീക്കസ്സ്, ഹർഷൽ, ഹാ
ളി, ആർഗൻ മുതലായ പല പണ്ഡിതന്മാരും ഈ ശാ
സ്ത്രത്തിന്റെ ഗാംഭീൎയ്യം ജാസ്തിയാക്കി ആകാശത്തിൽ അ
ങ്ങെങ്ങാൻ കിടക്കുന്ന ഒരു ഗോളത്തിന്റെ, വലിപ്പവും,
തൂക്കവും, നിൎമ്മാണപദാൎത്ഥങ്ങളും കണക്കാക്കുവാൻ ഇ
ന്നുള്ള പണ്ഡിതന്മാൎക്കു സാധിച്ചു. കേതുക്കളുടെ പരി
വൎത്തനപദ്ധതിയുടെ വക്രതയും കാലവും ഇന്നുള്ളവൎക്കു ഗ
ണിപ്പാൻ പ്രയാസമില്ലാതായി. ഹിന്തുക്കളിൽ കപിലൻ
വസിഷ്ഠൻ മുതലായ മഹൎഷിമാർ സ്ഥാപിച്ച തത്വശാ
സ്ത്രം, യൂറോപ്പിൽ സോക്രട്ടീസ്, പ്ലാറ്റോ മുതലായവ
രും, ഇവരുടെ പിൻഗാമികളായ പല യോഗ്യന്മാരും എ
ത്രയോ ഉന്നതസ്ഥിതിയിൽ കൊണ്ടുവെച്ചു. ഇങ്ങിനെ
ഇപ്പോഴത്തെ കാലം പണ്ടുള്ള കാലത്തെ പ്രമാണിച്ചു
എത്രയൊ പരിഷ്കൃതകാലമായി. ഭൂമിയിൽ നല്ല നിര
ത്തുവഴികൾ വെട്ടിത്തുടങ്ങിയപ്പോൾ യാത്രക്കെത്ര സൌ
കൎയ്യം ഉണ്ടായി. തീവണ്ടിയും തീക്കപ്പലും പുറപ്പെട്ട
പ്പോൾ സൌകൎയ്യം തെല്ലുകൂടി ജാസ്തിയായി. ചുരുങ്ങി
യ ചിലവിന്മേൽ കത്തു കൊണ്ടുപോകാനുള്ള തപാലാ
പ്പീസും, ഒരു നിമിഷംകൊണ്ട് എത്ര ദൂരെയുള്ളവൎക്കും വ
ൎത്തമാനം അറിയിക്കുന്ന കമ്പിയാപ്പീസും ഇന്നുള്ള ജനങ്ങ
ളുടെ ഊറ്റമല്ലെ വിളിച്ചുപറയുന്നത്. തീ ചെറിയ ഒ
രു പെട്ടിയിലാക്കി കീശയിലിട്ടു നടക്കുവാൻ ഇന്നുള്ളവ
ൎന്നു സാധിക്കുന്നു. അച്ചുനടപ്പിൽ വന്നതോടുകൂടി ഓ
രൊ പുസ്തകത്തിന്റെ ലക്ഷം കോപ്പിയെടുക്കാൻ ഇന്നു

ള്ളവനു പ്രയാസമില്ല. പണ്ടു കതിരവണ്ടി കണ്ടെടത്ത് ഇന്നുള്ളവൻ മോട്ടോക്കാറും ട്രാംകാറും കാണുന്ന വായുകത്തിച്ചു വെളിച്ചമുണ്ടാക്കാനും വിദ്യുച്ഛക്തിവഴിയായി വെളിച്ചമുണ്ടാക്കാനും ഇന്നുള്ളവനു പ്രയാസമില്ല. വീശുന്ന വായുവും വീഴുന്ന വെള്ളവും ഇന്നുള്ളവന്റെ വേലക്കാരായിത്തീരുന്നു. സ്വബുദ്ധികൊണ്ടു പ്രവൃത്തി ചെയ്യുന്നവരൊ എന്നു തോന്നുമാറ് വലിയ യന്ത്രങ്ങൾ, തുലണ്ടാക്കി നെയ്യുന്നതും, ഇരുമ്പുരുക്കിപ്പലതരം സാമാനങ്ങൾ പണിചെയ്യുന്നതും കാണുമ്പോൾ ഇന്നുള്ള പരിഷ്കാരികൾതന്നെ ആശ്ചര്യപ്പെടുമ്പോൾ മുമ്പുണ്ടായിരുന്നവർ എന്തുമാത്രം വിസ്മയിച്ചുപോവാനിടയുണ്ട്. ഇതിലും എല്ലാററിലും വലിയ ആശ്ചര്യം വെള്ളത്തിന്റെ അടിയിൽക്കൂടെ പോവുന്ന കപ്പലുകളും ആകാശത്തിൽക്കൂടെ പറക്കുന്ന വിമാനങ്ങളുമല്ലേ.

മനുഷ്യരുടെ ഭാവി:— സിംഹങ്ങൾ ആളുകളെ പിടിച്ചുതിന്നുമെന്നും, സർപ്പങ്ങൾ ആളുകളെ കടിച്ചുകൊല്ലുമെന്നും ഞാൻ പറഞ്ഞത് അതതിന്റെ സ്വഭാവം ഇന്നതെന്നു മാത്രം പറഞ്ഞതാണ്. അങ്ങിനെയുള്ള കാര്യങ്ങൾ എനിക്കിഷ്ടമായിത്തോന്നുകകൊണ്ടല്ല. അതുപോലെതന്നെ മനുഷ്യരുടെ ഭാവിയെപ്പററിപ്പറയുമ്പോൾ, ഞാൻ റിക്കാർട്ടാക്കാൻ തുടങ്ങുന്ന സംഗതികൾ, സംഭവിക്കാനിടയുള്ള സംഗതികളെന്നല്ലാതെ, ഇങ്ങിനെ വരേണമെന്നു ഞാൻ ആശിക്കുന്ന സംഗതികളാണെന്നു നിങ്ങളാരും വിചാരിച്ചുപോകരുത്. ഒന്നാമത്; ജന്മംകൊണ്ട് എല്ലാ മനുഷ്യന്മാരും തുല്യന്മാരാണെന്നും, മനുഷ്യൻ എന്ന നിലയിൽ ഒരുത്തനു മറെറാരുത്തനേ

ക്കാറം ഔന്നത്യം ഉണ്ടെന്നു വിചാരിക്കുന്നതു കേവലം അവാസ്തവവും ദോഷതാപ്യമാണെന്ന ഭാവം എല്ലാ മനുഷ്യരിലും വേരൂന്നി ഉറച്ചുപോകും. അതുകൊണ്ടു രാജാക്കന്മാർ എന്ന നാമംതന്നെ ഭൂമിയിൽ കേൾക്കാനുണ്ടാകയില്ല. നാരായണഗുരുസ്വാമി പറഞ്ഞതുപോലെ ഭൂമി മുഴുവനും ഒരു ജാതിയും ഒരു മതവും മാത്രമാസ്സുരും. അ കാലത്തു ഭൂമിയിൽ ഒരേടത്തും ദേവാലയങ്ങൾ കാണ്മാനുണ്ടാകയില്ല. അനാവശ്യമായി ദേവാലയങ്ങൾ പണിചെയ്തു ഭൂമിയിലെ സ്ഥലം മുടക്കുവാനൊ, ദൈവത്തെ ധ്യാനിച്ചിരുന്നു തങ്ങളുടെ സമയം കളവാനൊ ആരും നോക്കുകയില്ല. അന്നുള്ള അധികജ്ഞാനത്തിന്റെ ഫലമായി ഇന്നിന്ന കർമ്മങ്ങൾ പുണ്യങ്ങളെന്നും ഇന്നിന്നവ ദോഷങ്ങളെന്നും അന്നത്തെ ജനങ്ങൾ തരംതിരിച്ചുവെച്ചിട്ടുണ്ടാകും. പുണ്യകർമ്മങ്ങൾ ചെയ്തിട്ട് ഈശ്വരപ്രീതി സമ്പാദിക്കുകയല്ലാതെ, അനാവിശ്യമായി ദൈവത്തെ വിചാരിച്ചിട്ടും മുഖസ്തുതി ചെയ്തിട്ടും ഒരു ഫലവുമുണ്ടാകുന്നതല്ലെന്നു അന്നുള്ളവർക്കു പൂർണ്ണബോദ്ധ്യം വരും. "നിന്നോടു മററുള്ളവർ എങ്ങിനെ പെരുമാറേണമെന്നു നീ ഇച്ഛിക്കുന്നുവൊ, അങ്ങിനെ മററുള്ളവരോടു നീയും പെരുമാറണം" എന്നുള്ള പ്രമാണത്തിന്മേലായിരിക്കും മനുഷ്യർ അവരുടെ സകല നടവടികളും ക്രമപ്പെടുത്തുന്നത്. ഭൂമിയിൽ ഒരു മതവും ഒരു ജാതിയും മാത്രമാകുമ്പോൾ യുദ്ധം എന്നത് ഒരിക്കലും സംഭവിക്കാൻ പാടില്ലാത്ത കാര്യമായിത്തീരുന്നു. പരിഷ്കൃതന്മാരെന്ന് അഭിമാനിച്ചുപോരുന്ന ഇദാനീന്തനന്മാർ ജീവിച്ചുവരുന്ന ഈ കാലങ്ങളെയൊക്കെ ഭാവിചരിത്രകർത്താക്കന്മാർ, മനുഷ്യ

ന്മാർ മനുഷ്യന്മാരെ അന്യോന്യം എതൃത്തുകൊല്ലുന്നതായ യുദ്ധം എന്ന ഭയങ്കരവിഡ്ഢിത്വം നടപ്പുണ്ടായിരുന്ന അപരിഷ്കൃതകാലങ്ങൾ എന്നു അഭിജ്ഞരുകൊണ്ടു നിന്ദിക്കുന്നുണ്ടാകും.

പാതിവ്രത്യം എന്നത് അർത്ഥമില്ലാത്ത അനാചാരമാണെന്നു ബോധം ഉദിക്കുമ്പോൾ, വിവാഹം എന്നതു സ്ത്രീപുരുഷന്മാരുടെ സ്വാതന്ത്ര്യഭംഗം വരുത്തുന്ന ഒരു നാശാസ്യഘടനം മാത്രമാണെന്ന് എല്ലാവർക്കും മനസ്സിലാകും. സ്ത്രീകൾ ഇഷ്ടമുള്ളവരുമായി ക്രീഡിച്ചുകൊണ്ടിരിക്കും. ആ കാലത്ത് അളിയസന്താനസമ്പ്രദായത്തിന്നു മാത്രം ശക്തിയും പ്രാബല്യവും സിദ്ധിക്കും. ചാരിത്രശുദ്ധിയെപ്പററിപ്പണ്ടുള്ള പട്ടവങ്കന്മാർ നിഷ്കർഷിച്ചുവെച്ച എല്ലാ ശാസനകളും തത്വങ്ങളും നിന്ദ്യങ്ങളുമാണെന്നു മേലാലുള്ളവർക്കു ബോദ്ധ്യമാകും. അക്കാലത്തു ഷണ്ഡനെ കിട്ടിയാലും കുഷ്ഠിയെ കിട്ടിയാലും ഒരുവൾ തൃപ്തിപ്പെട്ട് അവളുടെ ജീവകാലം മുഴുവനും കഴിക്കേണമെന്ന് ആരോ സനിയമമോ അനാവിശ്യനിഷ്കർഷയോ ഒന്നുംതന്നെ ഉണ്ടാകയില്ല. വിവാഹം അസ്തമിക്കുന്നതോടുകൂടി വ്യഭിചാരം എന്നത് അർത്ഥമില്ലാത്ത വാക്കായിത്തീരുകയും ചെയ്യും. എന്റെ ഭാര്യ മററൊരുവനുമായി സേവയാണെന്ന അപരാധത്തിന്നും അസൂയക്കും ഒരാൾക്കുംതന്നെ അവകാശമുണ്ടാകയില്ല. കാമിനിമൂലമുള്ള കലഹങ്ങൾ വളരെ കുറഞ്ഞുപോകും

തീവണ്ടികളും തീക്കപ്പലുകളും വെടിഞ്ഞു മനുഷ്യർ വെറും വിമാനസഞ്ചാരികളാകും. മററു ലോകങ്ങളുടെ വലിപ്പവും തൂക്കവും ചലനക്രമവും കണ്ടുപിടിക്കാൻ മനുഷ്യർക്കു സാധിച്ചാലും, അവയുടെ നിർമ്മാണപദാർത്ഥങ്ങളി

ന്നിന്നതാണെന്നു കണ്ടുപിടിക്കാൻ ഒരിക്കലും സാദ്ധ്യമാ
സ്സരികയില്ലെന്നു പണ്ടൊരു ജ്യോതിശ്ശാസ്ത്രപാരംഗതൻ പ
റഞ്ഞതു്, ഇന്നു കണ്ടുപിടിക്കപ്പെട്ട പ്രകാശപരിച്ഛേദന
യന്ത്രം (Spectroscope) വിഫലമാക്കിക്കളഞ്ഞതു കാണു
മ്പോഴും, ഇന്നുള്ളവക്കു് അസാദ്ധ്യമാണെന്ന ന്യായത്തി
ന്മേൽ മേലാലുള്ളവക്കു ചന്ദ്രനിലൊ മററു വല്ല ഗ്രഹങ്ങ
ളിലൊ യാത്ര ചെയ്തുകൂട എന്നു പറയുന്നതു് ഒരു സാഹ
സമായിത്തീരാനെ ഇടയുള്ളൂ. ഇനിയും വിസ്തരിക്കുന്നി
ല്ല. അങ്ങിനെയൊരു കനകകാലം മനുഷ്യന്റെ ഒരു ഭാ
വിസമ്പത്താണു്.

Vaneekalebaram Press, Trichur.

'അണ്ണാരാക്കൊട്ടൻ തന്നാലാകുംവണ്ണം' എന്നു പറഞ്ഞ കൂട്ടത്തിൽ ഇങ്ങിനെ ജന്തുശാസ്ത്രവും ഞാനെഴുതിത്തീൎത്തു. വിസ്തരിച്ചെഴുതേണമെന്നുള്ള ഉദ്ദേശം ആദ്യം തന്നെ ഉണ്ടായിരുന്നില്ലെങ്കിലും, ഇത് എഴുതിത്തീൎന്നപ്പോൾ, ഇത്രത്തോളം മാത്രമല്ലെ എനിക്കെഴുതാൻ സാധിച്ചുള്ളു എന്ന ഒരു വലിയ ക്ലേശവും എന്നെ ബാധിക്കാതിരിക്കുന്നില്ല, ജന്തുക്കളുടെ ശരിയായ പടങ്ങളുടെ സഹായം കൂടാതെ, വെറും പദങ്ങളെക്കൊണ്ടുള്ള വിവരണം എത്രത്തോളം ഫലപ്രദമായിട്ടുണ്ടെന്ന് എന്റെ വായനക്കാർ തീൎച്ചയാക്കേണ്ടുന്ന കാൎയ്യമാണ്. ഈ പുസ്തകത്തിൽ കാണ്മാനിടയുള്ള എല്ലാവീഴ്ചകളും ദോഷജ്ഞന്മാർ ചൂണ്ടിക്കാണിച്ചുതന്നാൽ, രണ്ടാമതച്ചടിപ്പാനുംകൂടി ഒരു ഭാഗ്യം ഇതിനു സിദ്ധിക്കുന്നപക്ഷം, അതിൽ, ആ മാതിരി സ്ഖലിതങ്ങളൊക്കെ അകററിനിൎത്തുവാൻ ഞാൻ പ്രത്യേകിച്ചു സൂക്ഷിച്ചുകൊള്ളുന്നതാണ്.

